# ധർമ്മരാജാ

ഒരു ആഖ്യായിക

---

ഗ്രന്ഥകർത്താ


സി. വി. രാമൻപിള്ള







ഒന്നാംപതിപ്പ് ൩൦൦൦ കാപ്പിക്ക് അവകാശം ഇവർക്കു

സെൻട്രൽ ബുക്കുഡിപ്പോ

ഉടമസ്ഥൻ

കെ. നാരായണ അയ്യങ്കാരാൽ

അച്ചടിക്കപ്പെട്ടു.

'ഭാസ്കര' പ്രെസ്സ് തിരുവനന്തപുരം.

൧൦൮൮


---



വില രൂ. 1 അ. 4.

ശ്രീപത്മനാഭപ്രസാദാനുഗ്രഹപരിപൂൎണ്ണനും

കാൎത്തികതിരുനാൾ രാമവൎമ്മ

മഹാരാജാ തിരുമനസ്സിലെ

നിരവധി പരമോൽകൃഷ്ടഗുണങ്ങളുടെ പ്രതിബിംബധാമവും

തിരുമനസ്സിലെ പ്രജാലക്ഷങ്ങളുടെ

സമസ്തയോഗക്ഷേമാദികൾക്കും പരമാശ്രയവും ആയി

എഴുന്നരുളുന്ന ശ്രീമൽ

ശ്രീമൂലം തിരുനാൾ

# രാമവൎമ്മ മഹാരാജാ

ജി. സി. എസ്സ്. ഐ., ജീ. സീ. ഐ. ഇ.,

പൊന്നുതമ്പുരാൻ

തിരുമനസ്സിലെ മഹനീയമായ സമക്ഷത്തിൽ,

ഭക്തിസങ്കോചപ്രകർഷ പുരസ്സരം

തൃപ്പാദഭൃത്യനായ ഗ്രന്ഥകൎത്താവ്

കൈക്കൂറപ്പാടുചെയ്തു

സമൎപ്പിക്കുന്നത്.

ശ്രീ

മാൎത്താണ്ഡവൎമ്മ എന്ന ആഖ്യായിക എഴുതിയ അപരാധത്തിന്, എന്റെ അനന്തരപരമ്പരകളായ യുവാക്കന്മാർ ഒരു ശിക്ഷ എന്നപോലെ, ചില അപേക്ഷകൾകൊണ്ട് എന്നെ അത്യധികം അസഹ്യപ്പെടുത്തി. സൎവകലാശാലയിലെ മാതൃസ്ഥാനൈക്യം കൊണ്ട് സഹോദരാവകാശബദ്ധരായ ഈ ഉപദ്രവികളിൽ ചിലർ, രണ്ടാമതായി ഒരു ആഖ്യായിക കൂടി എഴുതിയേതീരൂ എന്ന് നിൎബ്ബന്ധശാഠ്യംതുടങ്ങി. അവരുടെ നിത്യോത്സാഹം പ്രാരബ്ധവലയിതമായ എന്റെ വൃദ്ധതന്ത്രിയെ ഇളക്കി. ആ യുവോത്സാഹത്തിന്റെ അക്ഷീണപ്രേരണയുടെ ഫലമായി ഈ 'ധൎമ്മരാജാ' എന്ന ആഖ്യായികയും പുറപ്പെട്ടു. ഇതിൽ വല്ല ആസ്വാദ്യതയൊ അനാസ്വാദ്യതയോ ഉണ്ടെങ്കിൽ അതിലേയ്ക്കുള്ള സംഭാവനയെ മുൻപറഞ്ഞ ഉപദ്രവകൎത്താക്കന്മാരിൽ നായകോപനായകന്മാരായുള്ള രാജശ്രീ ഏ. ഗോപാലമേനോൻ എം. ഏ. അവൎകൾക്കും, സാഹിത്യകുശലൻ രാജശ്രീ സി. എസ്. സുബ്രഹ്മണ്യൻപോററി ബി. ഏ. അവൎകൾക്കും മലയാള ഭാഷയിൽ എം. ഏ. ബിരുദകാംക്ഷിയായ രാജശ്രീ ഏ. ശങ്കരപ്പിള്ള. ബി. ഏ. അവൎകൾക്കും ദത്തം ചെയ്തുകൊള്ളുന്നതിനു ഇതിനാൽ സമ്മതിദാനം ചെയ്തിരിക്കുന്നു.

തിരുവിതാംകൂർ രാജഭക്തന്മാരിലും രാജ്യക്ഷേമകാംക്ഷികളിലും വച്ചു പ്രഥമഗണനീയനും പ്രജാകുലോത്തംസവുമായുള്ള ശ്രീമാൻ രാജാകേശവദാസ് ദിവാൻജി അവർകളുടെ ജീവിതസംക്ഷേപമായ ഒരു പുരാവൃത്തനിൎമ്മിതിക്കാണ് എന്റെ യുവസുഹൃദയോപദ്രവികൾ എന്നെ ഉദ്യോഗിപ്പിച്ചതു്. എന്നാൽ കഥയുടെ ആസ്വാദ്യതയും ആ മഹാനുഭാവന്റെ ജീവിതസംഭവങ്ങളുടെ പൂൎണ്ണതയും ഏകീഭവിപ്പിച്ച്, ഒരു ഒററ ആഖ്യായികാഗ്രന്ഥത്തെ നിൎമ്മിക്കുന്നതു് അത്യപ്രധാനമെന്നു തോന്നുകയാൽ, ആ മഹജ്ജീവിതകഥയെ മൂന്നായിഭാഗിച്ച് പ്രഥമഭാഗത്തെ ഈ 'ധൎമ്മരാജാ' എന്ന ആഖ്യായികയിൽ കഴിയുന്നത്ര സംഘടിപ്പിച്ചിരിക്കുന്നു. രാജാകേശവദാസ് എന്ന മഹാനുഭാവന്റെ ജീവചരിത്രസംഭവങ്ങളുടെ ഗ്രഹണം, ആ മന്ത്രിമണ്ഡലദിവാകരന്റെ സ്വന്തവും അദ്ദേഹത്തിന്റെ പ്രധാന ഭാൎയ്യയുടെ വകയും ആയ തറവാട്ടുകളോട് എനിക്കു ജനനകാലം മുതൽക്കുള്ള ഗാഢപരിചയ

ത്തിനിടയിൽ സമ്പാദിതമായിട്ടുള്ളതാണ്. അഭിജ്ഞന്മാരും പകൃവയസ്കന്മാരും ആയുള്ള ആ തറവാടുകളിലെഅംഗങ്ങളിൽ നിന്ന് ഐതിഹ്യരൂപത്തിലും മററും കിട്ടീട്ടുള്ള വൃത്താന്തങ്ങളെയാണ് ഠരം കഥാരചനയിലേയ്ക്കു പ്രയുക്തമാക്കീട്ടുള്ളത്. കഥാപുരുഷനായ രാജാകേശവദാസ് മന്ത്രിമഹാനുഭാവന്റെ ശേഷക്കാരനും അഭ്യസ്തയോഗനും ധർമ്മപരന്മാരിൽ വരിഷ്ഠനുമായ മ- രാ- രാ- കേ. പത്മനാഭൻതമ്പി ബി. ഏ., ബി. എൽ. (തഹസീൽദാർ) അവർകളും അദ്ദേഹത്തിന്റെ അനുജൻ എഡിൻബറൊ സർവ്വകലാശാലയിലെ വൈദ്യശാസ്ത്രകലാംഗത്തിൽ പ്രശസ്തവിജയിയായ ഡാക്ടർ രാജശ്രീ കേ. രാമൻതമ്പി അവർകളും ഠരം ചരിത്രവിഷയത്തിൽ എനിക്കുള്ള എന്റെ സാക്ഷ്യത്തിന്റെ വിശ്വാസ്യതയ്ക്കു് ഉത്തമസാക്ഷികളാകുന്നു.

ഠരം കഥാഗാത്രം എന്റെ സൃഷ്ടി എങ്കിലും, ജനകൌതുകാകർഷണത്തിനുള്ള അതിന്റെ വസ്ത്രാഭരണാദ്യലങ്കാരസംഘടനങ്ങളെ തിരുവനന്തപുരം രാജകീയ കാളേജിലെ മലയാള പണ്ഡിതരായിരുന്ന രാജശ്രീ കേ. ആർ. കൃഷ്ണപിള്ള ബി. ഏ. അവർകളും ഇപ്പോഴത്തെ പണ്ഡിതരായ രാജശ്രീ ഏ. കൃഷ്ണപിഷാരടി അവർകളും സുഹൃത്സഹായരൂപമായി പരിശോധിച്ച് സ്വരൂപണം ചെയ്തിട്ടുള്ളവയാണ്. അതുകളിലെ അഭിരാമത ആ ഭാഷാവൃദ്ധജ്ഞന്മാൎക്ക് ഇദംപ്രഥമമായി ഒരു അഭിമാന്യതയേയോ ഖ്യാതിയേയോ നൽകേണ്ടതില്ല. അരമ്യാംശങ്ങൾക്കു ശിക്ഷാൎഹൻ ഗ്രന്ഥകൎത്താവുതന്നെ. ആ രണ്ടു പണ്ഡിതന്മാരുടേയും വിലയേറിയ സഹകരണത്തിനുള്ള എന്റെ അഭിനന്ദനത്തെ യഥാകൃത്യം ഞാൻ പ്രസ്താവിച്ചുകൊള്ളുന്നു.

കഴിഞ്ഞകൊല്ലത്തിൽ ശരീരാസ്വാസ്ഥ്യ ചികിത്സയ്ക്കായി ഗവൎമ്മേൻറിൽ നിന്നും സകരുണം അനുവദിച്ച ആറര മാസത്തെ സാവകാശലബ്ധിയിൽ ഠരം ഗ്രന്ഥരചന നിവൎത്തിപ്പാൻ സംഗതിയായതിനാൽ, ആ മഹാകരുണാദാനത്തിന് എന്റെ ഹൃദയംഗമമായുള്ള കൃതജ്ഞതയെ ഠരം സന്ദൎഭത്തിൽ സവിനയം പ്രകടിപ്പിച്ചുകൊള്ളുന്നു.

ഠരം പുസ്തകരചനാകാലത്തെ ശരീരാലസ്യദശയിൽ അശ്രാന്തശുശ്രൂഷകിയായും, നക്കലിന്റെ പ്രധാന ലേഖനിയായും പരിചരിച്ച എന്റെ ഭാൎയ്യ കാർത്ത്യായനിപ്പിള്ള ജാനകിപ്പിള്ളയ്ക്കു ഠരം കൃതിയെ സൎവ്വാവകാശങ്ങളോടും ദത്തം ചെയ്തിരിക്കുന്ന വസ്തുതയും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.



ശ്രീ

# ധർമ്മരാജാ

## അദ്ധ്യായം ൧.

ധീരനായുള്ള കുമാരനും മെല്ലവേ
ചാരുസരോജനേത്രൻ പാദാംഭോരുഹം
മാനസതാരിലുറപ്പിച്ചു കൊണ്ടനാ-
യാനന്ദമോടേ നടന്നു തുടങ്ങിനാൻ.

ശ്രീവീരമാർത്താണ്ഡവർമ്മ കുലശേഖരപ്പെരുമാൾ മഹാരാജാവ് തിരുവിതാംകോട്ടു സംസ്ഥാനവിസ്തൃതിയെ വർദ്ധിപ്പിച്ചു രാജ്യഭരണം ചെയ്യുന്ന കാലത്തു, നവമായി സമ്പാദിക്കപ്പെട്ട ചങ്ങനാശേരി മുതലായ പ്രദേശങ്ങളിലെ പ്രജാസംഘങ്ങൾക്കിടയിൽ ചില അന്തഃഛിദ്രങ്ങളും രാജദ്രോഹോദ്യമലക്ഷ്യങ്ങളായ കലാപങ്ങളും സംഭവിക്കുന്നു. പാണ്ഡ്യദേശീയന്മാരായ ചില പാളയത്തലവന്മാർ ൯൨൭-ൽ കൌശലവിശ്രുതനായ രാമയ്യൻ ദളവായാൽ അമർത്തപ്പെട്ടുഎങ്കിലും, "ദുഷ്ടുകിടക്കെവരട്ട" പ്പെട്ട വ്രണംപോലെ വീണ്ടും തിരുവിതാംകൂറിൽ സംക്രമിപ്പാനുള്ള ദുർമ്മേദസ്സമുച്ചയലാഞ്ഛനങ്ങളെ കാട്ടിത്തുടങ്ങുന്നു. സിംഹപരാക്രമനായ ഹൈദരാലിഖാൻ ബഹദൂർ മൈസൂർ മഹാരാജാവിന്റെ പദാതികൾ ചരിത്രവിശ്രുതരണശൂരനായ വെങ്കിട്ടറായ് സേനാധിപന്റെ നേതൃത്വത്തിൽ മധുരാപട്ടണത്തിന്റെ ഉത്തരപ്രദേശങ്ങളെ നിരോധിച്ചിരിക്കുകയാൽ ആ അല്പായുഷ്പ്രാഭവത്തിന്റെ അത്ര ദൂരത്തുള്ള ആവിർഭാവവും രക്തവർഷസൂചകമായ കൊള്ളിമീനെന്നപോലെ ഒരു മഹാവിഭ്രാന്തി

“പത്തായപ്പടി ചെലുത്താനക്കൊണ്ടു മാമമ്മാരു എല്ലാപ്പടി നേടിവച്ചിരിക്കണമപ്പീ! അല്ലാണ്ട്, പിറുപിറുത്താല്, കുമ്പീ ലെടനോവാറമാട്ടാര്” എന്നു പ്രഭ്വി ദൈവത്തെ മറന്ന് ബാലന്റെ ദാരിദ്ര്യസ്ഥിതിയെ മാത്രക്കണക്കിനുള്ള വിരാമങ്ങളോടുകൂടി അപഹസിച്ചതും; ആ ഭത്സനവാക്ശൂലങ്ങൾ ക്ഷുൽപീഡിതനായ ബാലനിൽ തറച്ചു, ഇതുപോലെതന്നെ ഒരു ശാസന തനിക്കു ഇതിനു മുമ്പൊരിക്കൽ കിട്ടിയിരുന്നതിന്റെ സ്മരണയെ അവനിൽ ഉണൎത്തുകയാൽ, അവന്റെ മുഖത്തു ലജ്ജാഷ്മാവിന്റെ ലക്ഷ്യമായി സ്വേദബിന്ദുക്കൾ സ്ഫുരിച്ചതും; അവന്റെ ഉള്ളിൽ തിളച്ച പ്രതിക്രിയാകാംക്ഷ ആത്മദമനശക്തിയെ പരാജിതമാക്കി “പെണ്ണരശുനാട്ടിൽ ‘ പെണ്ണടതിന്നു ചത്തു; ആണ്ണട അലന്നു ചത്തു ’ പിന്നെങ്ങിനെ നോവാറുവാര് ? ” എന്ന് ആ പ്രഭ്വി തന്റെ ഭൎത്താവിന്റെ മേൽ നടത്തുന്നതായി കുപ്രസിദ്ധിയുള്ള അധികാരധുരന്ധരതയെ അവനെക്കൊണ്ട് അവരുടെ സ്വരത്തിലും ഭാഷാരീതിയിലും പ്രത്യപഹസിപ്പിച്ചതും; അട്ടക്കളെ വാതിൽപടിയിൽ നിന്നിരുന്ന പ്രഭ്വി, ആഭരണാദികളുടെ താളസാഹായ്യത്തോടുകൂടി മുമ്പോട്ടുകുതിച്ച് താൻ വഹിച്ചിരുന്ന തവി (കയിൽ) കൊണ്ടു ബാലന്റെ മൂൎദ്ധാവിൽ പ്രഹരിച്ചതും; അവരുടെ അസാമാന്യ മാംസപുഷ്ടിയോടുകൂടിയ കരത്തിന്റെ ഘനത്തെ ആശ്രയിച്ചുള്ള ഊക്കോടുകൂടി പ്രഹരം പതിക്കയാൽ, തവിയുടെ മൂൎച്ചയുള്ള വക്കുകൊണ്ട് ബാലന്റെ മൂൎദ്ധാവിൽ മുറിവേററു രക്തപ്രവാഹം തുടങ്ങിയതും; എല്ലാം ഒരു ഇടശ്ലോകംകൊണ്ടെന്നപോലെ ഏതാനും നിമിഷങ്ങൾക്കുള്ളിൽ കഴിഞ്ഞു. ബാലൻവെട്ടുകൊണ്ടക്ഷണത്തിൽ ഉച്ചസ്ഥനായ രുധിരന്റെ ചെങ്കനൽപ്രഭ ചിതറുന്ന മുഖത്തോടുകൂടി എഴുന്നേററു. അവന്റെ ഉള്ളിൽ അങ്കുരിച്ച പരിതാപലജ്ജാഭാരങ്ങൾ ഇതരമനോവികാരങ്ങളെ പാടെ പ്രതിസ്തംഭിപ്പിച്ചു. അപരാധിനിയായ പ്രഭ്വി തന്റെ കുലമൎയ്യാദയേയും, ആശ്രമധൎമ്മത്തേയും ബാലന്റെ അനന്യഗതികത്വത്തേയും മറന്ന് പൈശാചികമായ കോപാവേശംകൊണ്ട് തുള്ളി ദുൎഭാഷണങ്ങളാൽ അവനെ അഭിഷേചനം ചെയ്തു. പ്രഭ്വിയുടെ ഈ കഠിനകൃത്യവും, വലിയ വായാലുള്ള രോഷാട്ടഹാസങ്ങളും, വെളിപാടുകളും, ദുൎദ്ദേവതാനൃത്തങ്ങളും കണ്ടും കേട്ടും, ഭൃത്യന്മാൎക്ക് ഇടയിൽ സന്ദൎഭ വി

സ്മൃതിതന്നെ സംഭവിച്ചുപോയി എങ്കിലും, ഉദരംഭരികളായ ആ സാധുക്കൾ തങ്ങളുടെ ഗൃഹനായികയുടെ ക്രിയകളിൽ സഹൃദയത്വം അഭിനയിച്ചു. "ഒരം എഃമ്പാക്കിമൂതേവിടെ വേച്ചിന്, കേപ്പോത് വരുമ്പംപാതോളിൻ! ഏഴിയപ്പടയ്യെല്ലാറ്റും തിന്നമുടിക്കണൊളുട്ടം കോങ്കോലാട്ടം നിക്കണൊരോ, ഒരം ചനിയപ്പിഞ്ചിനെ ചെവിയാലെ തൂക്കിഎടുത്തു് മേലോപ്പടപ്പിൽ ക്കൊണ്ടുചപ്പാണ്ട്?" എന്നു് ഗജ്ജനംചെയ്തു പ്രഭ്വി തന്റെ ഇളകിയാട്ടത്തെ അവസാനിപ്പിച്ചു.

തന്നെ ആ ഗൃത്തിൽ നിന്നും ബഹിഷ്കരിക്കുന്നതിന പ്രഭ്വി ഇതിന്മണ്ണം തന്റെ ഭൃത്യന്മാരോടു ആജ്ഞാപന അരുളിച്ചെയ്തപ്പോൾ, നിണമണിഞ്ഞുള്ള മുഖത്തോടുകൂടിയ ബാലൻ, മനുഷ്യലോകത്തിലും ബഹു കേസരികളുടെ ജനനം താണനിരകളിലാണു് എന്നുള്ള പ്രാണിശാസ്ത്രതത്വത്തെ സ്ഥാപിക്കുമാറു്, ജൃംഭിത പ്രാഗത്ഭ്യനായി സമസ്തവിക്രമധാമമായി ആ നായികയ്ക്കും മററും കാണപ്പെട്ടു. മന്ത്രബദ്ധരായ സപ്പങ്ങളെപ്പോലെ നായികയും ഭൃത്യരും നിൽക്കുന്നതിനിടയിൽ "ആ അടിച്ചുകൈവാഴട്ടെ! ഇന്നു നിങ്ങൾ എന്റെ തലയിൽ കുളംതോണ്ടി-നാളെയൊരുകാലത്തു ഇവിടം തന്നെ കുളംകോരിപ്പോകാം. എല്ലാത്തിനും ഈശ്വരൻ സാക്ഷി! എന്തായാലും, ആ തങ്കവായ് ഉപ്പുനീരുകുടിച്ചുപോകും. അനുപറയാംശേഷം," എന്നു് ശാന്തതയോടും ഗാംഭീയ്യത്തോടും പറഞ്ഞുകൊണ്ടു് ബാലൻ അവിടന്നു് നിഷ്ക്രമിച്ചു. പ്രഭ്വിയുടെകോപാഗ്നി പശ്ചാത്താപപ്രസ്രവണത്താൽ ശമിപ്പിക്കപ്പെട്ടപ്പോൾ, അന്നത്തെ സംഭവം തന്റെ ഭത്താവുപോലും അറിഞ്ഞുപോകരുതെന്നുള്ള കഠിനശാസനത്തെ ഭൃത്യക്കു കൊടുത്തു. അതിനെ ലംഘിച്ചാലുള്ള അനുഭവത്തെ ഊഹിപ്പാൻ ശക്തന്മാരായിരുന്ന ഭൃത്യവഗ്ഗത്തിൽ ശിക്ഷാഭയംകൊണ്ടു് ആ സംഭവത്തിന്റെ സ്മൃതിപോലും മാഞ്ഞുപോയി. എന്നാൽ, പ്രഭ്വിയുടെ മനസ്സിനെമാത്രം അവരുടെ അപരാധം ഒരു അപസ്മാരബാധപോലെ ബഹുകാലം പീഡിപ്പിച്ചുകൊണ്ടിരുന്നു.

ചാപമുക്തമായ ശരത്തിന്റെവേഗത്തിൽ ബാലൻ, തനിക്കു ഒരു ഭാഗ്യസോപാനമെന്നു് കരുതി പാത്തിരുന്ന ഭവന

ത്തിന പുറത്തായി- തരുശിഖരങ്ങളിലും ഭൂകുഹരങ്ങളിലും നിദ്ര യെ അവലംബിച്ചിരിക്കുന്ന കാകജംബുകഷൾപദാദിജന്തുക്ക ളാൽ മാത്രം സമാവൃതനായപ്പോൾ ദശവയസ്കനായ ആ ബാലന്റെ ചരിതഗതിക്കിടയിലുണ്ടായ ശൈഥില്യവേഗം വീണ്ടും ക്ര മപ്പെട്ടു. നക്ഷത്രപങ്ക്തികൾ ആകാശത്തിൽ മോഹനതര മായി ശോഭിക്കുന്നുണ്ടെങ്കിലും തന്റെ ഗമനത്തെ വിഷമപ്പെ ടുത്തുന്ന നിബിഡാന്ധകാരത്തോടുകൂടിയ ഒരു വ്യാമോഹം ബാ ലന്റെ മനസ്സിലും വ്യാപിച്ചു. പുരുഷപദത്തിൽ നിന്നു പതി തനാക്കപ്പെട്ടിരിക്കുന്നു എന്നൊരവജ്ഞകൊണ്ട് അവന്റെ മാ നഃസോല്ലാസനൈർമ്മല്യങ്ങളും സ്വാശ്രയബുദ്ധിയും നഷ്ടമായി. എങ്കിലും, സത്യനിഷ്ഠനായ ന്യായാധിപന്റെ നിലയിൽ ത ന്റെ ആത്മശോധനചെയ്തു, പ്രഭുവിയുടെ നൃശംസതയെ മറന്ന്, തന്റെ കുസൃതികൊണ്ട് അവരെ കോപിപ്പിച്ച ഭാഗം സംഭ വത്തെക്കുറിച്ചു ക്ലേശിച്ചു. വിദ്യാഭ്യാസനകാലത്തു വിശപ്പുകൊ ണ്ടു വലഞ്ഞപ്പോൾ ഭക്ഷണം ലഭിക്കാഞ്ഞ് തന്റെ മാതാ വോടു ശണ്ഠകൂടി "ഒഴക്കരിക്കു വഴിതേടിക്കൊണ്ടു വന്നേക്കാം" എന്നു ശപഥം ചെയ്തു പോന്ന ദരിദ്രനായ താൻ അഹങ്കരി ച്ചതു് വലിയമൂഢതയും മൂർഖതയും ആയിപ്പോയെന്ന് ബാല ന്റെമനസ്സു വേദനപ്പെട്ടു. തന്നോടു പ്രത്യേകിച്ചൊരു വാത്സ ല്യബന്ധമുള്ള ഗുരുനാഥാനുഗ്രഹത്താൽ അഹോരാത്രശാസ നോപദേശങ്ങൾ മാർഗ്ഗേണ നൽകപ്പെട്ട വിജ്ഞാനം വ്യർത്ഥ മായി എന്നു തോന്നി അവന്റെ ലജ്ജയും വ്യഥയും വർദ്ധിച്ചു. ഗർഭാശയത്തിൽ നിശ്ചേഷ്ടപിണ്ഡമായിക്കിടന്നകാലത്തു തന്നെ ഗർഭച്ഛിദ്രം സംഭവിച്ചു പോയെങ്കിൽ താൻ എത്ര ഭാഗ്യവാ നായിരുന്നു എന്നുള്ള പഥത്തിലെയ്ക്കു തന്റെ ചിന്തകൾ വ്യതി യാനംചെയ്തു. ജീവധാരണം നരകജീവിതമെന്നുള്ള ആത്മഗ്രാ ഹം അവനെ ഗ്രസിച്ചുതുടങ്ങി. തന്റെ പുറകിലായി ഒന്നു രണ്ടു നാഴിക ദൂരത്തു മുരളുന്ന സമുദ്രത്തെ ശരണം പ്രാപിച്ചു പ്രാപ ഞ്ചികാരിഷ്ടങ്ങളിൽ നിന്നു മുക്തനാവുകയോ? എന്നാൽ, ഭക്ഷ ണരംഗത്തുനിന്നു പോരുമ്പോൾ ഗരംശപരംകൽ സമർപ്പിച്ചു ഘോഷിച്ച ഭാവിസംഭവങ്ങൾക്കു താൻ എങ്ങനെ സാക്ഷിയാ കും? വിശിഷ്യ, മാതൃസംരക്ഷണമാകുന്ന പ്രഥമർണ്ണമോചന

ത്തെ നിൎവ്വഹിപ്പാൻ ജീവിച്ചിരിക്കുന്നതിനു താൻ ബദ്ധനമല്ലേ? വിശാലമായ ആകാശമണ്ഡലം അതിൻെറ സഹസ്രകോടി നേത്രങ്ങളാകുന്ന നക്ഷത്രങ്ങളുടെ സ്ഫുരണംകൊണ്ടു് അവൻെറ ഈ തത്വബോധോദയങ്ങളെ അഭിമാനിക്കുന്നതായി ഒരു ദിവ്യ സംപ്രഹർഷം ബാലൻെറ അന്തരംഗത്തിൽ പ്രചരിക്കയാൽ, അവൻെറ ആത്മാവും തിരുവിതാംകൂറിൻെറ ഭാവൈശ്വൎയ്യവും രക്ഷപ്പെട്ടു. ആത്മീയപഥങ്ങളെ ആശ്രയിച്ചുള്ള ചിന്തകളേ അവസാനിപ്പിച്ചുകൊണ്ടു്, സംക്ഷേപമായി അന്നത്തെ പൂൎവ്വരംഗസംഭവത്തെക്കുറിച്ചു വീണ്ടും പൎയ്യാലോചനചെയ്തു. തൻെറശിരസ്സിൽ ഏറ്റിട്ടുള്ള മുറിവിനു വേണ്ട ചികിത്സയ്ക്കുള്ള മാൎഗ്ഗത്തെക്കുറിച്ചു് വിചാരം തുടങ്ങി. വഴിയരികിലുള്ള രാമച്ചത്തിൻെറ ഇലകൾ പറിച്ചു് കരശുചീകരണം സാധിച്ചുകൊണ്ടു്, അതികരുണയോടുകൂടി ശിരസ്സിലും രക്തം പ്രവഹിച്ചിട്ടുള്ള ഭാഗങ്ങളിലും ഒന്നു സ്പൎശിച്ചു. അപ്പോഴുണ്ടായ രക്തസ്പൎശംകൊണ്ടു് ബാലൻെറ സകലനാഡികൾക്കും ഒരു പുനർജ്ജൃംഭണം ഉണ്ടായി. ആ വ്രണം എക്കാലത്തും, നവജീവനോടുകൂടി, സ്വദുൎഗ്ഗൎവ്വശമനത്തിനു ഒരു ശാശ്വതോപദേഷ്ടാവായി, വേദനയെ നൽകിക്കൊണ്ടിരിക്കട്ടെ, എന്നു വിധിച്ചുകൊണ്ടു് തൻെറ ഗമനത്തെ തുടൎന്നു.

ഏകദേശം ഒരു നാഴിക ദൂരം നടന്നപ്പോൾ മുൻഭാഗത്തു ജനബഹളത്തിൻെറ സഞ്ചാരാരവം കേൾക്കുമാറായി. ആകാശത്തിൽ ധൂമപ്രസരവും, ചെടികളുടെയും വൃക്ഷങ്ങളുടെയും ഇടയിൽ കൂടി ദീപപ്രഭയും കണ്ടുതുടങ്ങി. തൻെറ യജമാനൻ അടുത്തകാലത്തു ഗുരുപാദരായി വരിച്ചിരിക്കുന്ന യോഗീശ്വരൻെറ ഭജനസംഘമായിരിക്കാമെന്നുള്ള വിചാരത്തോടുകൂടി ബാലൻ പാദശബ്ദം അമൎത്തി, ജനസംഘം കൂടിയിരിക്കുന്നതിന്റെ പ്രാന്തത്തിൽ അടുത്തു, ചെടികളുടെ ഇടയിൽ തൻെറ ദേഹത്തെ മറച്ചുനിന്നു. തൻെറനേത്രങ്ങൾക്കു ആദ്യമായി ഗോചരമായതു, ഗജത്തെപ്പോലെ മന്ദമായി ശിരശ്ചലനം ചെയ്തുകൊണ്ടു നില്ക്കുന്ന തൻെറ യജമാനൻ തന്നെ ആയിരുന്നു. ഠരം പ്രഭുവിൻെറ ഏഴടിപൊക്കവും മൂന്നടി മാൎവ്വിസ്താരവും സൃഷ്ടിയു

ടെ ഒരുഅതിവിശേഷകൎമ്മമായി അക്കാലത്തു വിചാരിക്കപ്പെട്ടി രുന്നില്ലാ. അവിദഗ്ദ്ധനും അരസികനുമായക്ഷുരകനാൽ അദ്ദേഹത്തിന്റെ ശിരസ്സിൽ ഊൎദ്ധ്വഭാഗത്തു ധനുരാശിയിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള കുടുമ ദൈൎഘ്യവും മാൎദ്ദവവും കുറഞ്ഞ് ഇടതുഭാഗത്തോട്ടു വിതറിക്കിടക്കുന്നതിനെ ധരിച്ചിരിക്കുന്നത് സ്വസമുദായമുദ്രകളിലുള്ള പ്രതിപത്തിയെ സാക്ഷീകരിക്കുന്നു. കൎണ്ണങ്ങളിൽ രക്തകോഹിനൂൎകൾ പോലെ ശോഭിക്കുന്ന കുണ്ഡലദ്വന്ദ്വവും, കരങ്ങളിൽ മദ്ധ്യാംഗുലികൾ ഒഴികെ മററു എട്ടിലും പൂവ്കാലാംഗുലീയങ്ങളുടെ ഒരു പ്രദൎശനമെന്നപോലെ ആവൎഗ്ഗം ആഭരണങ്ങളെ ധരിച്ചിരിക്കുന്നതും, "പോകുന്നിടത്തെല്ലാം പത്തുകാശിന്റെ കരുവു് കൈയ്യിലിരിക്കണം" എന്നുള്ള അദ്ദേഹത്തിന്റെ കാരണവന്മാരുടെ സിദ്ധാന്തത്തെ അനുഷ്ഠിക്കുക കൊണ്ടുമാത്രമായിരുന്നു. അദ്ദേഹത്തിന്റെ നേത്രങ്ങൾ ആകൃതിയിലും വൎണ്ണത്തിലും തൊണ്ടിപ്പഴത്തോടു സാമ്യം വഹിക്കുന്നുണ്ടെങ്കിലും, ഗണ്ഡങ്ങളിൽവളൎന്നു കൃഷ്ണചാമരങ്ങളായി തൂങ്ങുന്ന കൃതാക്കൾ അദ്ദേഹത്തിന്റെ ഗാംഭീൎയ്യത്തെ ഒരു ക്രൌൎയ്യരസപ്രചുരിമകൊണ്ട് പുഷ്ടീകരിക്കുന്നുണ്ടെങ്കിലും, അതുകളെല്ലാം അദ്ദേഹത്തിന്റെ പരമാൎത്ഥ സ്വഭാവത്തെ സംബന്ധിച്ചിടത്തോളം വ്യാജവക്താക്കളായ സ്തുതിപാഠകന്മാരായിരുന്നു. അദ്ദേഹം ധരിച്ചിരിക്കുന്ന മൂന്നരവീതിയിലുള്ള കട്ടിയും കവണിയും, ഉദരത്തിന്റെ പരമാൎത്ഥപരിമിതിയെ മറയ്ക്കുന്ന മടക്കു കവണിയും, ശരീരത്തിന്റെ നാനാഭാഗങ്ങളിലും അണിഞ്ഞിരിക്കുന്ന ഭസ്മത്രിപുണ്ഡ്രങ്ങളും, ഏകദേശം ഒരു ഗൎദ്ദഭച്ചുമടു സ്വൎണ്ണം കെട്ടിട്ടുള്ളതും ഓരോമണിക്കും ഒരു നാരങ്ങയോളം മുഴുപ്പുള്ളതും ആയ രുദ്രാക്ഷമാലയും, "പെരുമയ്ക്കുടയാളം" എന്നു്, ശ്രീകൃഷ്ണൻ, ആകാശം, പൎവ്വതം, സമുദ്രം, ഗജം എന്നിവകളെ ദൃഷ്ടാന്തമാക്കി അദ്ദേഹം ഘോഷിക്കുമാറുള്ള ഗജമേചകവൎണ്ണത്തെ കഴിയുന്നതു ഗോപനം ചെയ്തിരുന്നു.

പ്രഭുവിന്റെ സ്വഭാവ മാൎദ്ദവം അറിഞ്ഞിരുന്ന ബാലനു അദ്ദേഹത്തിന്റെ മുമ്പിൽ പ്രവേശിക്കുന്നതിനു ലവലേശവും അധൈൎയ്യം ഇല്ലാതിരുന്നുവെങ്കിലും, നാഞ്ചിനാട്ടുപിള്ളമാർ, ശൈവന്മാരായ സ്ഥാനികന്മാർ, പ്രഭുവിന്റെ വൎഗ്ഗ്യന്മാരായ നായർപ്രമാണികൾ ആദിയായി ഏകദേശം പത്തുനാല്പതോളം

ജനങ്ങൾ അദ്ദേഹത്തെ ചുററിനില്ക്കുന്നതു കാണുകയാൽ, അദ്ദേഹത്തിന്റെ ഉപാന്തപ്രവേശനത്തെ അവൻ ആ ഘട്ടത്തിൽ കാംക്ഷിച്ചില്ലാ. രാജ്യത്തിനു 'ആപൽശൂലം' കണ്ടിരിക്കുന്ന ആ കാലത്തു, അദ്ദേഹത്തിന്റെ ഭവനംവക പ്രാചീനപാളയവും പടനിലവുമായ ആ മൈതാനത്തെ, മതസംബന്ധമായ ഒരാഘോഷത്തിനാകട്ടെ, അനുവദിച്ചതു പ്രഭുവിന്റെ സ്വഭാവസ്ഥിതികൾക്കു ഒരാശ്ചര്യസംഭവമായി ബാലനു തോന്നി. ബാലൻ ആ സ്ഥലത്തെയും അവിടെ തന്റെ യജമാനന്റെ ഭവനസ്മാരകമായി നിർമ്മിക്കപ്പെട്ടിട്ടുള്ള കല്ലുമണ്ഡപത്തെയും സംബന്ധിച്ച് ഓരോ ഐതിഹ്യങ്ങൾ, ആ ഭവനത്തിൽ തന്റെ സഹചാരികളായുള്ള വൃദ്ധന്മാരിൽ നിന്നും കേട്ടിട്ടുണ്ടായിരുന്നതേയുള്ളു. ഷോഡശസ്ഥൂണങ്ങളോടും വിചിത്രവിഗ്രഹവേലകളോടും വെണ്മാടമായി പണിചെയ്യപ്പെട്ടിട്ടുള്ള കല്ലുമണ്ഡപത്തെ നോക്കിയപ്പോൾ, അതു തൽക്കാലം ഒരു യോഗീശ്വരവസതിക്കു യോഗ്യമാക്കിത്തീർക്കപ്പെട്ടിരുന്നു എങ്കിലും, ജീവരക്ഷോപയുക്തങ്ങളായ ബഹുവിധം ആയുധങ്ങളെയും വിവിദമുഖന്മാരായ കിങ്കരന്മാരെയും അതിനകത്തു കാണുകയാൽ, അതിന്റെ നിർമ്മാണാവശ്യത്തെത്തന്നെ ആ മണ്ഡപം അപ്പോഴും നിറവേററുന്നതായി ബാലൻ അനുമിച്ചു. മണ്ഡപത്തിന്റെ പിൻഭാഗത്തുള്ള ഭൂമിയിൽ തിമത്തഗാത്രങ്ങളോടുകൂടിയ അശ്വം, വൃഷഭം, ഗർദഭം മുതലായ മൃഗങ്ങളെ നിർത്തീട്ടുണ്ടായിരുന്നു.

മണ്ഡപത്തിന്റെ പുരോഭാഗം അവർണ്ണനീയമായുള്ള സാന്നിധ്യത്തോടുകൂടി പ്രശോഭിക്കുന്നു. ആ വെളിപ്രദേശത്തിന്റെ മദ്ധ്യത്തിൽ പൂർവദക്ഷിണപശ്ചിമോത്തരഭാഗങ്ങളിൽ അഗ്നികുണ്ഡങ്ങൾ വളർത്തിയിരിക്കുന്നു. ജടാഭാരം, കാഷായാംബരം, യോഗവേഷ്ടി, യോഗദണ്ഡം ഇത്യാദി ധരിച്ചിട്ടുള്ള ചില ശിഷ്യപ്രധാനന്മാർ ഈ കുണ്ഡങ്ങളിൽ ബഹുവിധപദാർത്ഥങ്ങൾ അർപ്പിച്ച് അക്ഷയജ്വാലയോടുകൂടി അഗ്നിയെ പോഷിപ്പിച്ചുകൊണ്ടിരിക്കുന്നു. ആ ചതുഷ്കുണ്ഡങ്ങളുടെ മദ്ധ്യത്തിൽ അതുകളുടെ തേജഃപുഞ്ജം മൂർത്തീഭവിച്ചതു പോലെ ഒരു ജ്യോതിഷ്മാൻ, ആശാപാശവിനിർമ്മുക്തനും സർവവാസനാവർജ്ജിതനും വർത്തമാനനിവൃത്തനും തമോഹങ്കാരവിരഹിതനും എന്നുള്ളനിലയിൽ, ഭദ്രപീഠ

ത്തിന്മേൽ സ്ഥിതിചെയ്യുന്നു. വാമാംഗുഷ്ഠാഗ്രത്തെ ഊന്നി മടക്കിവച്ചിട്ടുള്ള പാദത്തിന്റെ ഊരുവിന്മേൽ ദക്ഷിണപാദവും അതിന്മേൽ വാമഹസ്തവും അതിന്മേൽ ജ്ഞാനമുദ്രയോടുകൂടി ദക്ഷിണഹസ്തവും സ്ഥാപിച്ചു, നമ്രമുഖനായി, നാഭിയെ ലക്ഷ്യമാക്കിയുള്ള സ്ഥിരവീക്ഷണത്തോടുകൂടി, ശ്രോണിപ്രദേശംകൊണ്ടു പീഠസ്പർശം ചെയ്യാതെ, കേവലം കാഷ്ഠശരീരനായി, ഒരു വിഷമയോഗാസനത്തെ അവലംബിച്ചിരിക്കുന്ന, ആ പുരുഷനെ കണ്ടപ്പോൾ അവിടെ സന്നിഹിതരായുള്ള മറ്റു ബഹുജനങ്ങളെപ്പോലെ ബാലനും താൻ അറിയാതെ ബദ്ധാഞ്ജലിയായ്ഭവിക്കുന്നു. സതീദഹനാനന്തരം സാക്ഷാൽ വാമദേവൻ അനുഷ്ഠിച്ച ദീർഘയോഗത്തിന്റെ രൌദ്രപ്രഭ ഠരം യോഗീശ്വരനിൽ പൂർണ്ണമായി പകൎന്നു കാണപ്പെടുന്നു. ബ്രാഹ്മം, ആർഷം, ക്ഷാത്രം എന്നീധർമ്മങ്ങൾ സ്ഫുടമായി സ്ഫുരിക്കുന്ന ആ ആകാരം അതുകളുടെ സംഗമമാഹാത്മ്യം കൊണ്ട് ത്രിവേണീമാഹാത്മ്യത്തേയും അധഃകരിക്കുന്നു. അതാ ധ്യാനത്തിൽ നിന്നും വിരമിച്ച ആ ദാന്താത്മാവിന്റെ നേത്രങ്ങൾ വജ്രസ്ഫുരണങ്ങളോടുകൂടി ശോഭിച്ചു അഗ്നികുണ്ഡങ്ങളിലെ പ്രഭയെ ധൂസരമാക്കുന്നു. അന്തർഭാഗത്തിലേക്ക് അത്യഗാധതയേയും, ബഹിർഭാഗത്തിലേക്ക് അതിദൂരവീക്ഷണ ശക്തിയേയും പ്രത്യക്ഷമാക്കി, നീലരക്തസമ്മിശ്രദ്യുതികളെ വിതറുന്ന ആ നേത്രങ്ങൾ, ആ പുരുഷനിൽ വാമദേവത്വവും കാമദേവത്വവും കാലധർമ്മാനുസാരമായി കൃത്രിമസങ്കലനം ചെയ്തിരിക്കുന്നതിന്റെ സുവ്യക്തസൂചകങ്ങളായി വിളങ്ങുന്നു. സൌന്ദര്യാദി ലക്ഷണങ്ങൾ സങ്കല്പവേലാവിലംഘികളായി വിലസുന്ന ആ ശരീരം കലികാലത്തെ നവമനോധർമ്മങ്ങളിൽ പരിചയിച്ചിട്ടുള്ള ഒരു നവവിധാതാവിനാൽ തന്നെ സൃഷ്ടിക്കപ്പെട്ടിരിക്കണം. ഉഗ്രതയും ശാന്തതയും തങ്ങളിൽ മത്സരം കലൎന്നു കളിയാടിക്കൊണ്ടിരിക്കുന്ന ആ മുഖത്തിലെ അനുക്ഷണചേഷ്ടാഭേദങ്ങൾ പ്രേക്ഷകന്മാൎക്ക് അദ്ദേഹത്തിന്റെ സ്വഭാവഗ്രഹണം ദുഷ്പ്രാപമാക്കുന്നു. ക്ഷത്രിയാന്തകനായ ഭാർഗ്ഗവരാമന്റെ ഗാംഭീര്യത്തോടുകൂടിയ ശിരശ്ചലനങ്ങൾ ചെയ്തു അനുവാദസൂചകങ്ങൾ അരുളുന്ന ആ മഹാനുഭാവൻ ക്ഷത്രിയകുലസംരക്ഷകനായ രഘുരാമബാലന്റെ ശാന്തമൃദുലസ്വരത്തിലാണ് വാചാ

കല്പനകൾ നൽകുന്നതു്. സരസ്വതീകരലസിതമായ വീണ യുടെ ചേതോഹാരിത്വത്തോടുകൂടിയ അദ്ദേഹത്തിന്റെ വച സ്സുകൾ സകലചരാചരങ്ങളേയും വശീകരിക്കുന്നു പാദങ്ങ ളിൽ വീണുതൊഴുന്ന ഭക്തന്മാരെ നിസ്സീമമായ നാട്യകലാ വൈദഗ്ദ്ധ്യത്തോടുകൂടി അദ്ദേഹം സസ്മേരം കടാക്ഷംചെയ്തു അനുഗ്രഹിക്കുന്നു. സംഭാവനയായി സമർപ്പിക്കപ്പെടുന്ന ദ്രവ്യ ങ്ങളെ നട്ടുവവേഷധാരികളായ ചിലകായസ്ഥന്മാർ ഭണ്ഡാര ത്തിൽ നിക്ഷേപിക്കുന്നതിനെ സ്വധമ്മവിലോപമായി അദ്ദേ ഹത്തിന്റെ കരവിക്ഷേപങ്ങൾകൊണ്ടു് നിരോധിക്കുന്നതിൽ എത്ര ധമ്മശാസ്ത്രങ്ങൾ അന്തർഭവിച്ചിരിക്കുന്നു?

യോഗീശ്വരൻ, അന്നത്തെ യോഗസമാധിയും ഉപഹാര സ്വീകരണവും അവസാനിച്ചപ്പോൾ, ധ്യാനപരിശ്രമംകൊണ്ടു ള്ള അലസതയെ സൂചിപ്പിക്കുന്നതായ അധരങ്ങളെവിടൎത്തി ചില ആജ്ഞകളെ അരുളിച്ചെയ്യുന്നു. അതുകളെ ചെവിക്കൊള്ളുന്നതി നായി ജനസംഘങ്ങൾ അഗ്നികുണ്ഡങ്ങളോടു അണഞ്ഞു് ഒരു ജനവലയാകാരമായി സ്ഥിതിചെയ്യുന്നു. എന്തോവിശേഷമാ യ ഒരു ദ്രവ്യം കുണ്ഡങ്ങളിൽ അൎപ്പിക്കപ്പെടുന്നു കുണ്ഡങ്ങളിൽ നിന്നെഴുന്ന ധൂമം ചുററും വ്യാപിച്ചു് ഭക്തതതിയെ പരമാ നന്ദാധീനരാക്കുന്നു. ധൂമത്തിന്റെ വിശേഷഗന്ധം ബാലന്റെ അപക്വമായും ആ രാത്രിയിലെ ശ്രമങ്ങൾകൊണ്ട് ക്ഷീണ മായുമുള്ള സ്നായുക്കളെത്തളൎത്തി ബുദ്ധിയെ മന്ദിപ്പിക്കുന്നു; ഭൂസ്പ ൎശം വെടിഞ്ഞ് ശരീരം ആകാശസഞ്ചാരം ആരംഭിച്ചതുപോ ലുള്ള ഒരു ഭ്രമത്തെ ഉദിപ്പിക്കുന്നു; മൈതാനവും മണ്ഡപവും യോഗീശ്വരനും ഭക്തന്മാരും സ്വകീയരൂപങ്ങളെത്യജിച്ചു് കാ നൽ ജലമായതുപോലെ തോന്നിക്കുന്നു; ബ്രഹ്മാണ്ഡഭ്രമണത്തി നിടയിൽ സ്വശരീരം ശിഥിലീകരിക്കപ്പെട്ടു പരമാണുക്കളായി ത്തീൎന്നതുപോലേയും, അനശ്വരമായ ആത്മാവ് അനന്തമായി സ്വഛന്ദസഞ്ചാരം ചെയ്യുന്നപോലേയും ഒരാത്മാനുഭൂതി അവനു സഞ്ജാതമാകുന്നു.

ഇങ്ങനെയുള്ള മനോവികാരങ്ങൾക്കധീനനായി ബാലൻ സംഭ്രമിക്കുന്നതിനിടയിൽ ഡോലക്കു, സാരംഗ മുതലായ സംഗീത

സാമഗ്രികളോടുകൂടി യോഗീശ്വരൻ ഒരു ശിവസ്തവഗാനം ആരംഭിച്ചു. മധ്യമശ്രുതിയിൽ ത്രിസ്ഥാനത്തെ അവലംബിച്ച് സൂക്ഷ്മമായും, സ്ഥൂലമായും, സ്വരഭ്രമണചാതുരികളോടും, അനുഭവരസത്തോടും, ബ്രഹ്മാണ്ഡവും നിശാദേവിയും പരാശക്തിയും ദ്രവിച്ചുപോകുംവണ്ണം ഒരു വിദേശീയകീർത്തനത്തെ സിദ്ധൻ ഗാനംചെയ്തു. അംഗവിക്ഷേപഗോഷ്ടികളൊന്നും കൂടാതെ സ്വരമാധുര്യംകൊണ്ട് ജീവലോകത്തെ വശീകരിച്ച് നിർജീവസാധനങ്ങളാക്കുന്ന യോഗീശ്വരൻ ഒരു ഗന്ധർവനെന്നപോലെ സദസ്യർക്ക് അപ്പോൾ കാണപ്പെട്ടു. സങ്കീർത്തനശ്രവണത്തിന്റെ ദിവ്യാനന്ദലഹരിയെ അനുഭവിക്കുന്ന ഇവരുടെ മനസ്സിൽ ആ പ്രദേശം ദേവവനിതമാരുടെ നൃത്തമണ്ഡപം തന്നെ എന്നുള്ള ഒരു മായാവിഭ്രമം ഉദിച്ചു. അവരുടെ ഉള്ളിലുണ്ടായ ക്ഷോഭങ്ങളുടെ തിരക്കുകൊണ്ട് പലതും ഉച്ചരിച്ച് ആ അവധൂതനെ അവതാരപുരുഷനാക്കിക്കല്പിച്ചു അവർ ആരാധനചെയ്തു.

പ്രഭു മുതലായ സദസ്യർക്ക് സ്വർഗ്ഗാനുഭൂതിയെ ഉണ്ടാക്കിയ ആ സംഗീതം ബാലന്റെ ആത്മാവ് അനുഭവിച്ചുകൊണ്ടിരുന്ന ബ്രഹ്മാനന്ദ നിർവിശേഷമായ നിർവൃതിയെ ഭഞ്ജിച്ചു. രാജ്യങ്ങൾക്കു വില പോരാത്തതായ ആ സംഗീതത്തിന്റെ ആരംഭത്തിൽ തന്നെ ബാലൻ അവനെ ഗ്രസിച്ചിരുന്ന സംഭ്രമണത്തിൽ നിന്നു വിമുക്തനായി. ശിരോമാംസഭേദനം ചെയ്യപ്പെട്ട സന്ദർഭത്തിലും ആത്മപ്രൌഢിയെ പ്രദർശിപ്പിച്ച ബാലൻ സംഗീതവർഷമേറ്റപ്പോൾ പ്രാണഭയംകൊണ്ടെന്നപോലെ ഗാഢമായ വേഗത്തോടുകൂടി ആ ഭൂമിയിൽ നിന്നും പലായനം ചെയ്തു. മാർഗ്ഗനിശ്ചയമില്ലായിരുന്നുവെങ്കിലും നക്ഷത്രങ്ങളുടെ ഗതിയെക്കുറിച്ചുള്ള ജ്ഞാനം അവൻ സമ്പാദിച്ചിരുന്നതിനാൽ രാത്രി എന്തായി എന്നും താൻ ഏതു ദിക്കിലേക്കു പോകുന്നുവെന്നും, നിർണ്ണയിക്കാൻ അവനു സാധിച്ചു. ചില വനപ്രദേശങ്ങൾ, കർഷകന്മാരാൽ ഉപേക്ഷിതമായ പറമ്പുകൾ, ജലശൂന്യമായ സരസ്സുകൾ, വിളവെട്ടുന്ന വെയിൽകൊണ്ട് വാണ്ടുവിണ്ടതായ പാടങ്ങൾ, നിലം പററി വളരുന്ന മുൾച്ചെടികളുടെ നിബിഡതകൊണ്ട് പാന്ഥവർജ്ജിതമായ മരുഭൂമികൾ, ഇവകളെല്ലാം കടന്ന്, അരുണ

പ്രഭ കണ്ടുതുടങ്ങിയപ്പോൾ തിരുവനന്തപുരത്തുനിന്നും ആരുവാമൊഴി കോട്ടയ്ക്കുള്ള രാജപഥത്തിൽ 'വില്ലിക്കിറി' എന്ന സ്ഥലത്തെത്തി, നേരെ പടിഞ്ഞാറു നോക്കി നടന്നു. കുറച്ചുദൂരം നടന്നതിന്റെ ശേഷം തന്റെ അഭീഷ്ടസിദ്ധിക്കായി അഗസ്ത്യോപദേശമായ ആദിത്യഹൃദയമന്ത്രത്തെ

"അഭ്യുദയം നിനക്കാശുവരുത്തുവാ-
നിപ്പോളിവിടെക്കു വന്നിതു ഞാനെടോ"

എന്നുള്ള പ്രാരംഭഭാഗം മുതൽ ഉറക്കെയും ശബ്ദപദവ്യക്തികളോടും പാരായണം തുടങ്ങി. ഏകാഗ്രചിത്തനായി മന്ത്രജപത്തോടുകൂടി ബാലൻ നടക്കുന്നതിനിടയിൽ ശ്രീബാഹുലേയന്റെ വിവാഹസൌധമെന്നു പേർകൊണ്ടിരിക്കുന്ന വേളിമലയുടെ സാന്ദ്രമായ മരതകച്ഛവി കണ്ടുതുടങ്ങി. ശ്രീസംപൂർണ്ണമായ ആ വിശുദ്ധ ഹർമ്മ്യത്തിന്റെ മുഖമണ്ഡപംപോലെ ഉദയഗിരി എന്ന ദുർഗ്ഗവും, അതിനു മകുടഭൂഷാസ്തംഭമായി പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള ധ്വജവും, ഉദയവാതഃപാതത്താൽ മന്ദമായി ചലിക്കപ്പെടുന്ന ശംഖമുദ്രാങ്കിതപതാകയും, കേതുവിന്റെ ഇരുഭാഗത്തും ദുർഗ്ഗത്തിന്റെ പാർശ്വവർത്തിയായ ക്ഷേത്രത്തിൽ വസിക്കുന്ന ദുർഗ്ഗായുഗളം തന്നെ ഭൂകമ്പിനി, ഗർദ്ധഭാംസിനി എന്ന നാമങ്ങളെ ധരിച്ചു രക്ഷിതാക്കളായി നിൽക്കുന്നതുപോലെ കാണപ്പെടുന്ന വലിയ പീരങ്കികളും, ദുർഗ്ഗത്തെ ആവരണം ചെയ്യുന്ന ഉന്നതമായ ഛിദ്രപ്രാകാരവും, ദിഗ്ഗജങ്ങൾപോലെ എട്ടു ദിശാഭാഗങ്ങളിലും ഉറപ്പിക്കപ്പെട്ടിട്ടുള്ള കൊത്തളങ്ങളും, ആ സ്ഥലങ്ങളിലെ ഛിദ്രദ്വാരങ്ങളിൽ കൂടി വൈരിവാരങ്ങൾക്കു ഭയപ്രദമായി വദനരന്ധ്രങ്ങളെ കാണിക്കുന്ന ചെറുതരം പീരങ്കികളും, അവിടെ സഞ്ചരിക്കുന്ന ഭടജനങ്ങളുടെ കരങ്ങളിൽ ലസിക്കുന്നവയും സൂര്യപ്രഭതട്ടി വജ്രശലാകകൾപോലെ ശോഭിക്കുന്നവയുമായ ആയുധങ്ങളും, ആ സ്ഥലത്തെ സ്കന്ദക്രീഡാസങ്കേതമെന്ന് ഉച്ചൈസ്തരം ഘോഷിച്ചുകൊണ്ടിരുന്നു. രാജപഥത്തിനരികിലുള്ള കൊത്തളത്തിന്റെ സമീപത്തു ബാലൻ എത്തിയപ്പോൾ കോട്ടയ്ക്കകത്തു നിന്നു ഉച്ചസ്വരത്തിലുള്ള ചില സൈനികാജ്ഞകളും പട്ടാളങ്ങളുടെ പടഹകാഹളശബ്ദങ്ങളും അതുകളെ തുടൎന്നു ദുർഗ്ഗ

ഭേദനം ചെയ്യുമാറുള്ള ആർപ്പുകളും കേൾക്കുമാറായി. നിർജ്ജീവരാശികൾക്കും ജീവചൈതന്യത്തെ ദാനംചെയ്യുന്നതായ യോഗീശ്വരസംഗീതത്തിൽ വിദഗ്ദ്ധനായ ബാലന് ഗംഭീരമായ സൈനികവാദ്യാരവം സ്വാരസ്യ ഭൂയിഷ്ഠമായ സരളസംഗീതമെന്നുതോന്നി. അവന്റെ ഉന്മേഷം വളൎന്നു, "സന്താപനാശകരായനമോനമഃ" എന്നു പാരായണത്തെ മുറുക്കിക്കൊണ്ടു് ബാലൻ കോട്ടയുടെ പശ്ചിമദ്വാരത്തിലേയ്ക്കു സന്ദൎഭയുക്തമായ ഗാംഭീൎയ്യത്തോടും ഉത്സാഹത്തോടും നടതുടങ്ങി.

പാന്ഥനായ കുമാരന്റെ ശ്രവണങ്ങളിൽ പീയൂഷസേചനം ചെയ്ത കാഹളാദിരവങ്ങൾ രാജശാസനത്തോടുകൂടി പുറപ്പെടുന്ന സ്ഥാനാപതിക്കു നൽകപ്പെട്ട സൈനികാചാരഘോഷങ്ങളായിരുന്നു. സ്ഥാനാപതിയായ പ്രഭുവും സഹകാരികളും, അവരുടെ പരിചാരകവൃന്ദവും ഉൾപ്പെടെയുള്ള ആ സംഘത്തിന്റെ യാത്ര കാണ്മാനായി വിശാലമായ രാജപാതയിൽ അസംഖ്യം ജനങ്ങൾ പാൎശ്വങ്ങളിൽ ഒതുങ്ങി അത്യാദരത്തോടുകൂടി നിന്നിരുന്നു. കാഴ്ചയിൽ ഒരു വ്യാപാരസംഘമെന്നു തോന്നിക്കുന്നതിനുള്ള ഒരുക്കങ്ങളോടുകൂടിയാണു് ആ സംഘം പുറപ്പെട്ടതു്. എന്നാൽ, നടുക്കെട്ടുകളും ഭാണ്ഡക്കെട്ടുകളും ശരീരരക്ഷയ്ക്കുള്ള ആയുധനിക്ഷേപസ്ഥാനങ്ങളെന്നു സൂക്ഷ്മദൃക്കുകൾക്കു കാണാമായിരുന്നു. സംഘത്തലവനായ പ്രഭു ചെമ്പഴക്കാവണ്ണത്തിലുള്ള ഒരു അറബിക്കുതിരപ്പുറത്തു ആരോഹണം ചെയ്തു അതിനെ ദൃഢമായി നടത്തിപുറപ്പെട്ടും വഴിയിൽ ജനതതി ആനന്ദഭരിതരായി ആർപ്പുകൾകൊണ്ടു വിജയത്തെ ആശംസിച്ചു. അദ്ദേഹത്തിനു അനുയാത്രയായി കുതിരയുടെ അടുത്തുകൂടി നടന്നിരുന്ന സ്വന്തം കാൎയ്യസ്ഥനായ ഒരു നായർ, ബാലന്റെ അഭിമുഖമായുള്ള ആഗമനം കണ്ടപ്പോൾ ദുശ്ശകുനശങ്കകൊണ്ടു "അങ്ങുന്നേ, പൊല്ലാശകുനമല്ലയോ കാണുന്നതു്?" എന്നു മന്ത്രിച്ചു.

പ്രഭു—"എത്ര ശകുനങ്ങൾ കണ്ടു; എന്തെല്ലാം ശകുനപ്പിഴകൾ അനുഭവിച്ചു! നീ തിരിച്ചുപോ. മുന്നോട്ടുവച്ചകാൽ പിൻവലിക്കാൻ മടിയുണ്ടു്"

**നായർ**—"വേലുത്തമ്പി അങ്ങത്തെ അന്വേഷിപ്പാൻ കൂടി അല്ലയൊ അങ്ങുന്നു പോണത്? അതുകൊണ്ടു, ശകുനംകൂട്ടാക്കാതെ പോയാലൊ?"

തന്റെ രണ്ടാമത്തെ പുത്രിയുടെ ഭർത്താവ് ചില സംഗതികളാൽ സ്വഭാര്യയേയും ഗൃഹത്തേയും നാട്ടിനേയും ത്യജിച്ച് പോയിരിക്കുന്ന സംഗതിയെ അപ്പോഴത്തെ യാത്രാരംഭത്തിലും തന്റെ ഭക്തനായ ഗൃഹകാര്യസ്ഥൻ ഇതിന്മണ്ണംതന്നെ ഓർമ്മിപ്പിച്ചപ്പോൾ, പുത്രിയെക്കുറിച്ചുള്ള വാത്സല്യംകൊണ്ട് അദ്ദേഹത്തിനു ക്ലേശാവർത്തനമുണ്ടായി. എന്നാൽ, മറുപടി പറഞ്ഞതു ഇങ്ങിനെയായിരുന്നു. "സ്വന്തകാര്യം കിടക്കട്ടെ. രാജകല്പനയെ ലംഘിച്ചുകൂടാ. ബാല്യം മുതല്ക്കേ ജീവൻ തൃപ്പാദത്തിൽ പണയപ്പെട്ടുപോയി. അച്ഛന്റെ ചരമാജ്ഞയും ആ പണയപ്പാടിനെ ഭേദപ്പെടുത്തരുതെന്നാണ്. ഞാൻ കൂലിക്കാരനല്ലാ. അതുകൊണ്ടു കല്പന തന്നസമയത്തെ ശുഭാശുഭത്തെ മാത്രമേ നോക്കുന്നുള്ളു. അവിടത്തെ കാത്തുരക്ഷിക്കുന്ന ശ്രീപത്മനാഭൻ തന്നെ നമുക്കു തുണ."

പ്രഭുവിന്റെ ശ്രവണങ്ങൾക്കുണ്ടായ ഉപശ്രുതി അദ്ദേഹത്തിന്റെ അടുത്തെത്തിയ ബാലന്റെ,

"ഇത്ഥമാദിത്യഹൃദയം ജപിച്ചു നി
ശത്രുക്ഷയം വരുത്തീടുക സത്വരം"

എന്നുള്ള മന്ത്രസമാപ്തിയായിരുന്നു. അതുകേട്ടു അത്യന്തം പ്രസാദത്തോടുകൂടി പ്രഭു തന്റെ കാര്യസ്ഥനോടു ഇങ്ങിനെ പറഞ്ഞ് അയാളെ ആശ്വസിപ്പിച്ചു. "അവൻ ജപിച്ചുവന്ന മന്ത്രത്തേക്കാൾ ഉത്തമമായ ശകുനം എന്താണുള്ളത്? ഭയപ്പെടേണ്ട- എല്ലാം ശുഭമായ്വരും."

**നായർ**—(ബാലനെ സൂക്ഷിച്ചുനോക്കി, വർദ്ധിച്ച പരിഭവത്തോടുകൂടി) "ചോര എറപ്പിച്ചോണ്ടുവരുന്നവൻ നല്ല ശകുനമെന്നു വല്ല്യോരു പറഞ്ഞോണ്ടാൽ—"

**പ്രഭു**—(ബാലനോടു) "നീ എങ്ങോട്ടു പോകുന്നു അപ്പൻ?"

പ്രഭുവിന്റെ കരുണാപൂരിതസ്വരത്തിലുള്ള ചോദ്യം കേട്ടു ബാലൻ തിരിഞ്ഞുനിന്നു. ശകുന്തളാപുത്രനായ ഭരതകുമാരൻ

പ്രഥമദശ്നത്തിൽ സ്വപിതാവിന്റെ അംഗവിലോകനം ഗംഭീരനായി ചെയ്തതുപോലെ ബാലൻ പ്രഭുവിഃനയും അശ്വത്തേയും ലക്ഷണശാസ്ത്രജ്ഞന്റെ ഭാവത്തിൽ നോക്കിത്തുടങ്ങി. ബാലന്റെ അംഗസൌഷ്ഠവവും, പ്രഭയും, പ്രായവും തന്റെ മൃതനായ ഒരു പുത്രനെ ഓമ്മിപ്പിക്കയാൽ അവന്റെ നേക്ക പ്രത്യേകമായ ഒരു വാത്സല്യം പ്രഭുവിൽ അങ്കുരിച്ചു. അദ്ദേഹത്തിന്റെ ചോദ്യത്തിനെ മൃദുലമായ സ്വരത്തിൽ ഒന്നുകൂടി ആവത്തിച്ചു പ്രഭു, യോഗീശ്വരനേക്കാൾ സൌന്ദൎയ്യസമ്പന്നനും സ്വസമ്പൎക്കയോഗ്യനും എന്നു ബാലന്റെ നേത്രങ്ങൾക്കു തോന്നുകയാൽ, അദ്ദേഹത്തിന്റെ പ്രശ്നത്തിനു പ്രാതരാശാകാംക്ഷക്കിടയിലും അവൻ കനിഞ്ഞു—"പുള്ളി പട്ടാളത്തിൽ ചേരാൻ പോണു. പൊന്നുതമ്പുരാനെ സേവിച്ചാൽ കണ്ടോരുടെ കാലുപിടിക്കേണ്ടല്ലൊ."
പ്രഭുവിന്റെ പുരികങ്ങളും ഓഷ്ഠസന്ധികളും ഠരം വാക്കുകൾ കേട്ടുണ്ടായ ചിന്തകൾക്കിടയിൽ അത്ഥവത്തായി ചലിച്ചുപോയി. അങ്ങിനെ സംഭവിച്ചത് പുള്ളി പട്ടാളത്തിൽ ചേരുന്നതിനു പ്രായം ഒട്ടും തന്നെ അറ്റത്തിട്ടില്ലാത്തവനായ ബാലന്റെ പുറപ്പാടുകൊണ്ടെന്ന് പ്രത്യേകമായി നടിച്ചു, അവന്റെ മനസ്സിൽ ഉദിച്ചു മുഖത്തു പ്രസരിച്ചു തുടങ്ങിയ നീരസത്തെ ബുദ്ധിമാനായ പ്രഭു നീക്കി, രാജസേവനത്തെക്കുറിച്ചു അഭിപ്രായമൊന്നും പുറപ്പെടുവിക്കാതെ, "ഠരം മുറിവ് നിനക്കെങ്ങിനെ കിട്ടി?" എന്നു ചോദ്യംചെയ്തു.

**ബാലൻ**—"നാക്കിന്റെ നെറികേടുകൊണ്ട് കിട്ടി"

പ്രഭു—"കൊണ്ടതിനു അങ്ങോട്ടു കൊടുക്കാതെ നീ പോന്നോ? നിന്നെ കണ്ടിട്ടു ഒരു റൊക്കപ്പുള്ളിയാണെന്നു തോന്നുന്നല്ലൊ."

**ബാലൻ**—(നിലത്തുനോക്കി ആത്മഗതമായിട്ടാണെങ്കിലും, ഉറക്കെ) "എന്തുചെയ്യാം! തന്നതു പെററമ്മയെപ്പോലെ ഒരു പെൺപിറന്നവരായിപ്പോയി!"

ബാലന്റെ സങ്കോചങ്ങൾകൂടാതുള്ള മറുപടികളും ഒട്ടു വിലത്തെ ആത്മഗതവും കേട്ടപ്പോൾ പ്രഭുവിനു അവനിൽ

കാഴ്ചയിൽതന്നെ ജനിച്ച പ്രസാദം വളരെവൎദ്ധിച്ചു. പ്രഭുവി ൻെറ അടുത്തു പുറകിലായി വേറൊരു അശ്വത്തിൽ ആരോ ഹണംചെയ്തു പുറപ്പെട്ടിരുന്ന, ആലിഹസൻകുഞ്ഞ് പോക്കമൂസ് മരക്കായർ നൂഹക്കണ്ണു എന്നു പേരോടുകൂടിയവനും പോക്കമൂസാ മുതലാളി എന്ന പ്രസിദ്ധവൎത്തകൻെറ കുടുംബത്തിൽ ഒരു പ്രധാനാംഗവുമായ യുവാവ് തൻെറ വാഹനത്തിൽ നിന്നും താഴത്തുചാടി, ബാലൻെറ ആത്മഗതത്തെ അനുമോദിച്ച് "സബാഷ് ! നീ ബഹദൂർ ! നമുക്കു തമ്പി ! തലവൎക്കുപിള്ളെ" എന്നു പലതടവും പറഞ്ഞുകൊണ്ട്, അവൻെറ ബഹുജാലകങ്ങളോടുകൂടിയും മലിനമായുമുള്ള വസ്ത്രത്തിനു ആ സംഘത്തിൻെറ ആഡംബരങ്ങളോടുള്ള വൈപരീത്യത്തെ ഗണിക്കാതെ അവനെ എടുത്തു തൻെറ കുതിരപ്പുറത്തിരുത്തി താനും കയറി. തൻെറ ആത്മമിത്രമായ മഹമ്മദീയവൎത്തകകുമാരൻെറ മഹാമനസ്കതയോടുകൂടിയ ഉചിതക്രിയകൊണ്ട് ബാലൻ തൻെറ സംഘത്തോടു സഹയാത്രക്കാരനാക്കപ്പെട്ടതിനാൽ, ദുശ്ശകുനഭയം ദൈവഗത്യാ ദൂരീകരിക്കപ്പെട്ടു എന്നുള്ള സന്തോഷത്തോടുകൂടി സ്ഥാനാപതി ആ ക്രിയയുടെ മഹത്വത്തെ സ്തുതിച്ചു.

പ്രഭു— (കാൎയ്യസ്ഥനോടു) "ഇപ്പോൾ ദുശ്ശകുനദോഷം തീൎന്നല്ലോ. ഇനി നിൽക്കു. ഞങ്ങൾ പോയിവരുന്നതുവരെ വീട്ടിലുള്ളവരെ അസഹ്യപ്പെടുത്താതിരിക്കുന്നതിൽ തൻെറ സാമൎത്ഥ്യം കാണിക്കണം. കൊച്ചമ്മിണിയുടെകാൎയ്യം—"

തൻെറ അന്തൎഗതത്തെ ഉച്ചരിപ്പാൻ ശക്തനല്ലാതെ ഹസ്തംകൊണ്ടു മാറത്തുതട്ടി പുത്രിക്കു സന്തോഷം വരുത്തേണ്ട ഭാരം താൻ വിസ്മരിക്കയില്ലെന്നു, പ്രഭു കാൎയ്യസ്ഥനെ ധരിപ്പിച്ചു. വിപരീതചേഷ്ടകളൊന്നും കൂടാതെ അശ്വത്തിൻെറ പുറത്തു ഞെളിഞ്ഞു വീരനായിസ്ഥിതിചെയ്യുന്ന ബാലൻ ദൈവേച്ഛയാലബ്ധമായ സോപാനാരോഹണത്തെ 'അവിഘ്നപരിസമാപ്ത്യൎത്ഥം' ഗാഢമായ പ്രാൎത്ഥനയോടെ ആരംഭിച്ചു.

# അദ്ധ്യായം ൨.

---

“ അക്കാലങ്ങളിലതിഭുജവിക്രമ-
ധിക്കൃതശക്രപരാക്രമനാകിയ
നക്തഞ്ചരപതിരാവണനെന്നൊരു
ശക്തൻവന്നുപിറന്നുധരായാം ”

എട്ടുവീട്ടിൽപിള്ളമാരുടെ ജീവനാഡിയായിരുന്ന കഴക്കൂട്ടത്തു കുടുംബത്തിൻെറ അധിവാസദേശത്തു് ഒൻപതാം നൂററാണ്ടിൽ, ചിലമ്പിനഴിയത്തു (ചുരുക്കപ്പേർ- ചിലമ്പിനേത്തു) എന്നൊരു ഭവനം ‘പട്ടിണിയും പരിവട്ടവും’ എന്നവിധം കാലക്ഷേപത്തിനുമാത്രം വേണ്ട സ്വത്തോടുകൂടിയുണ്ടായിരുന്നു. ആ ശതവർഷാവസാനത്തിൽ, അതിനു മുമ്പു ആ ഭവനത്തിൽ നിന്നും കൊട്ടാരക്കരെക്കു ഒരു ശാഖ പിരിഞ്ഞു പോയതു നീക്കി, ചിലമ്പിനഴിയം മൂലകുടുംബം, ഹസ്തിനപുരാദി പ്രഖ്യാത രാജധാനികളെപ്പോലെ പ്രബന്ധവിഷയമായില്ലെങ്കിലും മാറു നിർദ്ധനതയേയും, കഴക്കൂട്ടത്തു ഭവനത്തിൽ വളൎന്നു വന്നിരുന്ന ഒരു ബാലൻ ഒഴികെയുള്ള അംഗങ്ങൾ കാലഗതിയേയും പ്രാപിച്ചു. കഴക്കൂട്ടത്തു പിള്ളമാരുടെ കുടുംബച്ഛേദനാനന്തരം ചക്രവൎത്തികൾക്കു വാസയോഗ്യമായ ഒരു മന്ദിരം ചിലമ്പിനേത്തു വക പൂൎവ്വ ഭവനസ്ഥാനത്തെ അലംകരിച്ചു. സ്വൎണ്ണപ്രഭമായി ശോഭിക്കുന്ന ഉന്നത മരഭിത്തികളും, വിശാലമായ മുറി, അറ, തളം എന്നിവകളും, സേനാനിരകൾ അണിയിട്ടു നിൽക്കുമ്പോലുള്ള കഴക്കോൽപന്തികളും, കണ്ണാടിപോലെ ശോഭിക്കുന്ന തറകളും, വിചിത്രമരവേലകളും മററും വിളങ്ങിക്കൊണ്ടു് അക്കാലത്തു കേരളത്തിലെ ഭവനവൎഗ്ഗത്തിൽ പ്രഥമസ്ഥാനത്തെ അൎഹിച്ചു മുറ്റത്തിആറുകെട്ടു പ്രധാനമന്ദിരവും, മഠം, പാചകശാല, ഭൃത്യശാല, കരിങ്കൽക്കെട്ടു നീരാഴി, കുളപ്പുര മാളിക, ഉന്നതമായ മതിൽക്കെട്ടു, ആനക്കൊട്ടിൽ, കോട്ടപ്പടിവാതിൽമുതലായ എടുപ്പുകളും, അഞ്ചുതെങ്ങിൽ കമ്പനിയാരന്മാരുടെ ഉപദേശപ്രകാരം പാശ്ചാത്യരീതിയിൽ തീൎക്കപ്പെട്ട ചാവുകയും ചേൎന്നു, ചിലമ്പിനേത്തുദിച്ചു നവഗ്രഹമണ്ഡലം ലോകവിസ്മയത്തെ സമ്പാദിച്ചു. ഇപ്രകാരം

മഹത്വംകൊണ്ട ചിലമ്പിനേത്തു ഭവനത്തിന്റെ വക എന്നുള്ള പുണ്യപദവിയെ ആകാംക്ഷിച്ച് പറമ്പുകളും പാടങ്ങളും ആ ഭവനത്തോടു ചേൎന്നു തുടങ്ങി. ഭൂദേവിയെത്തുടൎന്നു തൃച്ചക്രവും, അതിനെത്തുടൎന്നു ലക്ഷ്മീ ദേവിയും ചിലമ്പിനേത്തു ഭവനപ്പടിക്കൽ സേവനം തുടങ്ങി. പുരാതന ഭവനമെന്നുള്ള മാഹാത്മ്യത്തെക്കൂടി ഉണ്ടാക്കുവാനായി, അവിടത്തെ അറകളിലെ സഞ്ചയങ്ങൾ സൎപ്പത്താന്മാരാൽ രക്ഷിതമെന്നും, പ്രധാന തളങ്ങളിലെ വെങ്കലത്തൂണുകൾ നിക്ഷേപക്കുഴലുകളാണെന്നും മറ്റും ചില ഐതിഹ്യങ്ങളും ആ മന്ദിരത്തെ ചുററി, മുളച്ചു പടൎന്നു തുടങ്ങി. ധനരാശീശന്റെ പരിപൂൎണ്ണാഭിമുഖ്യംകൊണ്ടു ആ ഭവനം രാമവൎമ്മമഹാരാജാവിന്റെ സിംഹാസനാരോഹണകാലത്തോടുകൂടി ഒരു രണ്ടാം ലങ്കയ്ക്കൊത്ത ഖ്യാതിയെ പ്രാപിച്ചു. ചിലമ്പിനേത്തു ദശകണ്ഠന്റെ ഹൎമ്മ്യങ്ങൾ, മശകമക്ഷികാദ്യുമാദി ശല്യങ്ങളാൽ ബാധിക്കപ്പെടാതെ അക്ഷയ പ്രകാശത്തോടുകൂടിത്തന്നെ സൎവ്വകാലം ശോഭിച്ചുകൊണ്ടിരുന്നു. ബഹുശതഭൃത്യജനങ്ങളുടെ സഞ്ചാരനികേതനമായിരുന്നെങ്കിലും, ഒരു നഖലോമശകലംപോലും ആ മണിമണ്ഡപങ്ങളിലും അങ്കണങ്ങളിലും വൃഥാ സഞ്ചാരം ചെയ്കയില്ല. ആവശ്യപ്പെട്ടാൽ, ജടാതാഡനതന്ത്രംകൊണ്ടു് ഭൂമിപിളൎന്നെന്നപോലെ, ഉണ്ടാകുന്ന ഭൃത്യസഞ്ചയപ്പുറപ്പാടു ഏവനേയും വിഭ്രമിപ്പിക്കുകയും ചെയ്യും. അവിടത്തെ അനവരതമായ നിശ്ശബ്ദതതന്നെ ആ ഭവനേശന്റെ പ്രതാപപാഞ്ചജന്യമായിരുന്നു. അതിധൃഷ്ടാഗ്ര്യക്കാരനായ കാകൻപോലും പ്രഭുസേവനമാൎഗ്ഗത്തെ പഠിച്ചു, ആ ഭവനത്തിലും അടുത്തുള്ള പ്രദേശങ്ങളിലും ബദ്ധതുണ്ഡവ്രതത്തെ ആചരിച്ചു.

ഠരം നവലങ്കാനാഥന്റെ ഇംഗിതത്തെ ത്രികാലജ്ഞാനശക്തികൊണ്ടു് ധരിച്ചിട്ടെന്നപോലെഅനന്യസാധാരണമായ ഒരു മാതൃകയിൽ തന്നെ അദ്ദേഹത്തെ ബ്രഹ്മാവ് നിൎമ്മാണം ചെയ്തു. ഇരുക്കോൽവിട്ടമുള്ള ഒരു വെള്ളകിൽ ഗോളത്തിൽ നിന്നു ശില്പവിദഗ്ദ്ധന്റെ കൃത്രിമ കരകൌശലംകൊണ്ടു് നിൎമ്മിക്കപ്പെട്ട ആ രൂപത്തെ അംഗപ്രതി പരിശോധിച്ചാലും മിക്കതിന്റെ സൃഷ്ടിയിലും ഗോളധൎമ്മം വിസ്മൃതമാകാതെതന്നെ രൂപനിൎമ്മാണം നിൎവ്വഹിക്കപ്പെട്ടിരുന്നുവെന്നു കാണപ്പെടും. വിസ്തൃത

ലലാടത്തിന പുറകോട്ടുള്ള ചരിവും തെളുതെളുപ്പും, നേത്രഗൎത്ത ങ്ങളിൽനിന്നു ഉന്തിനിൽക്കുന്ന വട്ടക്കണ്ണുകളുടെ മണികൾക്കുള്ള പിംഗലതയും, ചിരിക്കുമ്പോൾ കണ്ണുങ്ങളെ എച്ചിലാക്കുന്ന വായുടെ ദൈൎഘ്യവും, പത്മനാഭസ്വാമിക്ഷേത്രത്തിലെ മീനമഹോത്സവത്തിൽ നിറുത്തപ്പെടുന്ന പാണ്ഡവപ്രതിമകളിൽ കാണപ്പെടുന്നതുപോലുള്ള ദന്തപ്പരപ്പുകളുടെ വെണ്മയും, കഥകളിക്കാരുടെ കറുത്തകുപ്പായം ശകലിച്ചു പതിച്ചതുപോലുള്ള രോമാവലിഭംഗിയും, മിത്രഭേദോപാഖ്യാനത്തിലെ പിംഗളർഷഭന്റെ മുക്കറയെയ്യോത്ത ശബ്ദഘോരതയും, ശിവകിങ്കരനായ കുണ്ഡോദരന്റെ ഹാലാസ്യപുരാണപ്രസിദ്ധമായുള്ള അതിരോചകതയും, സഞ്ചാരത്തിൽ "പാരിലെന്നെയിന്നാരറിയാതവർ" എന്നു ചോദ്യം ചെയ്യുന്ന തലഎടുപ്പും, വദനാണ്ഡം കൊണ്ടു് ആകാശപത്രത്തിൽ വൃത്തലേഖനം ചെയ്യുന്നതിൽ അന്തർഭവിച്ചുള്ള ഉന്മത്തതയും കൂട്ടിച്ചേർത്താൽ, ആ അമാൎഷന്റെ ആകൃതിയും ഏതാണ്ടു പ്രകൃതികളും ഒരു വിധം ഗ്രഹിക്കാവുന്നതാണു്.

അജ്യൌതിഷികന്മാരായിരുന്ന അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ അവരുടെ സന്താനത്തിന്റെ ഭവിഷ്യൽ പ്രഭാവത്തെ ഗ്രഹിക്കാതെ അതിനനുരൂപമല്ലാത്തവിധത്തിൽ നാമകരണം ചെയ്തു. ആ നാമത്തോടു കാരണവന്റെ നാമവും ചേൎത്തു 'കാളി ഉടയാൻ' എന്നു പ്രയോഗിച്ചിട്ടും, ഏറക്കുറെ മരങ്ങത്വം ചുവയ്ക്കയാൽ, പരിശ്രമശീലനായ ഉടയാൻപിള്ള സ്വബുദ്ധിയെ ക്ലേശിപ്പിച്ചു തന്റെ ഭവനപ്പേരോടു ചേരുമ്പോൾ ഗംഭീരമായി ധ്വനിക്കുന്ന ഒരു സ്ഥാനനാമത്തെ പുരാതനഗ്രന്ഥവരികൾ പരിശോധനചെയ്തു തിരിഞ്ഞെടുത്തു. ചിലമ്പിനേത്തു എന്ന നാമത്തോടു "ച"കാരാദ്യക്ഷരപ്രാസവും, "ന്ത്രേ"എന്ന ത്ര്യക്ഷര സംഘടനകൊണ്ടു് രവമുഴക്കവുമുള്ള 'ചന്ത്രക്കാറൻ' എന്ന ഉദ്യോഗനാമത്തെ സ്വീകരിച്ചപ്പോൾ അദ്ദേഹത്തിന്റെ സ്വാൎത്ഥസിദ്ധിക്കു ഒരു വിധം പൂൎത്തിയുണ്ടായി. "ചിലമ്പിനേത്തുചന്ത്രക്കാറൻ" എന്ന നാമധേയം ക്ഷണകാലംകൊണ്ടു് പ്രസിദ്ധിവിഷയത്തിൽ 'കുലശേഖരപ്പെരുമാൾ' എന്നസ്ഥാനത്തോടു

തുല്യതയെ സമ്പാദിച്ചു. ഈ സ്ഥാനനാമലബ്ധിയുടെ ചരിത്ര ത്തെയും സംക്ഷേപമായി വിവരിക്കാം. കഴക്കൂട്ടത്തു പിള്ളമാരുടെ കുലദൈവക്ഷേത്രമായ "ചാമുണ്ഡിക്കാവു്" എന്നൊരു ദേവസ്വത്തെ ആ കുടുംബധ്വംസനാനന്തരം ഉടയാൻപിള്ള തന്റെ സ്വാധീനത്തിലാക്കി. വളരെഭൂസ്വത്തുകളും, നിറഞ്ഞ ഭണ്ഡാരവും, വിലയേറിയ ആഭരണങ്ങളും, അളവററവെങ്കലപ്പാത്രങ്ങളും, ശ്രീകോവിൽ, നാലമ്പലം, സോപാനം, ഗർഭഗൃഹം എന്നിത്യാദി സാമഗ്രികളും ഉള്ളതുകൊണ്ടു് ഐശ്വര്യസംപൂർണ്ണമായി, ഊട്ടും, പാട്ടും, താലപ്പൊലിയും മററുപല ആഘോഷങ്ങളും നടത്തിവന്ന ആ മഹാക്ഷേത്രത്തെ കരസ്ഥമാക്കിയപ്പോൾ, ചന്ത്രക്കാറൻ എന്ന ഉദ്യോഗനാമധേയവും അദ്ദേഹം അണിഞ്ഞു തുടങ്ങി. എന്നാൽ അദ്ദേഹത്തിന്റെ ഭരണത്തകപ്പുകൊണ്ടു് ആ ക്ഷേത്രം അചിരേണ പൊളിഞ്ഞു്, ഇടിഞ്ഞു്, ഒരു തറയും, സ്ഥാനഭ്രഷ്ടരായ ചിലകരിങ്കല്ലുകളും, ദുർമ്മരണപ്രേതങ്ങളുടെ ഒരു ശവക്കോട്ടം, ദുർഗന്ധത്താൽ അടുത്തുകൂടാത്തതായ ഒരഗാധക്കുഴിയും ശേഷിച്ചു. നാവില്ലാവിശ്വസ്വരൂപിണിയുടെ സ്വത്തുകളെല്ലാം അതുകളെ സംഗ്രഹിപ്പാൻ പരമശക്തി തൽക്കാലം വഹിച്ച സ്ഥാനത്തു ലയിച്ചു എന്നേ പറവാനുള്ളൂ. ദേവസ്വം നശിച്ചു എങ്കിലും, ഉടയാൻപിള്ള സ്വായത്തമായി ധരിച്ച ചന്ത്രക്കാറസ്ഥാനം ഒരു സ്റ്റാർ ആഫ് ഇൻഡ്യാമുദ്രപോലെ മഹായശസ്കരബിരുദമായി അദ്ദേഹത്തെ അലങ്കരിച്ചു. ഘാതകശിരോമണിയെന്നു ന്യായബോധജ്ഞന്മാരാൽ വിധിക്കപ്പെട്ടിട്ടുള്ള രാമനാമഠത്തിൽപിള്ളയുടെ ഏകസന്താനമായിരുന്ന ഈ വിക്രമൻ ക്ഷേത്രത്തറയെ കൂടി തന്റെ പ്രഭാവാഗ്നിക്കു ആഹുതിചെയ്യാത്തതിനെക്കുറിച്ചു സന്തോഷിക്കേണ്ടതേ ഉള്ളൂ.

സ്വസംഭാവനകൾകൊണ്ടു് ആരാധിക്കപ്പെട്ടു വന്നിരുന്ന മന്ത്രിപ്രവീണന്മാർ ആ ദാനങ്ങളെ രാജ്യതന്ത്രത്തിൽ 'സംസ്ഥാനപരസ്പരത' എന്ന ഖണ്ഡത്തിൽ ഉൾപ്പെടുത്തി സ്വീകരണം ചെയ്തു വരികയാൽ, ചന്ത്രക്കാറനായ ഇടപ്രഭുപ്പെരുമാൾ ആ അഭിമാനത്തിനു പ്രതിഫലമായി സ്വമിത്രങ്ങളായ ഉദ്യോഗവനരാട്ടുകളുടെ ഭാരങ്ങളെ തന്റെ വിസ്തൃതമഹാമനസ്കതയ്ക്കു സ്വ

പ്രദേശങ്ങളിൽ ഉൾപ്പെട്ട മഹാരാജപ്രജകളിൽ നിന്നു ലബ്ധമായ കാഴ്ചകളുടെ താരതമ്യം അനുസരിച്ചു്, വിധികളും വ്യവസ്ഥാസ്ഥാപനങ്ങളും കല്പിച്ചു്, ലാഭ്യകരിച്ചു വന്നിരുന്നു. അത്രത്താൽ ലേഹനംകൊണ്ടു വഞ്ചനയും, അതുത്തില്ലെങ്കിൽ ആദരശസ്ത്രക്രിയാ പ്രയോഗത്താൽ അനുക്ഷണഃദ്രോഹവും, വിരോധപ്പെട്ടാൽ സ്വാധികാരവജ്രംകൊണ്ടു് ദ്രഢഹതിയും—ഇൗവിധമുള്ള പരമകുടിലനയത്രിതയത്താൽ വേളി മുതൽ വക്കലവരെയും നെടുമങ്ങാടു മുതൽ പശ്ചിമസമുദ്രം വരെയും ഉൾപ്പെട്ട പ്രദേശത്തെ ചന്ത്രക്കാറമഹാരാട്ട് സങ്കടനിവേദനങ്ങൾക്കു സംഗതിയും മാർഗവും കൂടാതെ പരിപാലനം ചെയ്തുവന്നു. അവിടങ്ങളിൽ പ്രസവം മുതൽ ശവദാഹം വരെയുള്ള യാതൊരു ക്രിയയ്ക്കും സംഭവത്തിനും ചന്ത്രക്കാറനൊ, പ്രതിനിധിയൊ മൂളിയെങ്കിലല്ലാതെ നിവഹണമൊ പൎയ്യാപ്തിയൊ ഉണ്ടാകുന്നതല്ലായിരുന്നു.



ദശഗ്രീവലങ്കാനാഥൻ സാമഃവേദജ്ഞനായിരുന്നുവെങ്കിൽ, ചന്ത്രക്കാറലങ്കേശനും ജ്ഞാനസമ്പത്തോടു ചില സംബന്ധങ്ങൾ ഉണ്ടായിരുന്നു. സ്വഭാഷ യൌവനദശയെ പ്രാപിച്ചു് അനേക സരസകവിസന്താനങ്ങളെ ഉല്പാദനം ചെയ്തിരുന്ന അക്കാലത്തു ചിലമ്പിനകം വക കൊട്ടാരക്കരശ്ശാഖയിലെ ഒരു ശേഷക്കാരൻ നാടകാലങ്കാരപൎയ്യന്തമുള്ള വ്യുല്പത്തിയെ പ്രശസ്തമാംവണ്ണം സമ്പാദനം ചെയ്തിരുന്നു. എന്നു മാത്രമല്ലാ, ചന്ത്രക്കാറഭരണാതൃത്തിയിൽ പാൎത്തുവന്നിരുന്ന ഒരു കണിശപ്പുണിക്കർ 'കാളീശമഥനം' നന്തുണിപ്പാട്ടു്, ഓമാസപയമ്മരം കല്യാണക്കളിപ്പാട്ടു്, മുതലായ കാവ്യങ്ങളെ രചിച്ചിട്ടുമുണ്ടായിരുന്നു. ഇതിനുംപുറമെ, നാന്ദി മുതൽ ഭരതവാക്യംവരെ സങ്കല്പിച്ചു മഃനാനിൎമ്മാണം ചെയ്തിട്ടുള്ള നാടകത്തിൽ ഒന്നാമങ്കമായ ഭവനനിൎമ്മാണവും, രണ്ടാമങ്കമായ ദ്രവ്യാർജനവും, മൂന്നാമങ്കമായ സ്വാധീനസമ്പാദനവും, നാലാമങ്കമായ യശസ്ഥാപനവും, അരങ്ങേററം കഴിഞ്ഞിട്ടുള്ളതു നീക്കി, അഞ്ചാമങ്കമായ മന്ത്രിപദാരോഹണവും കഴിയുമ്പോൾ, പിന്നത്തെ അങ്കമായി കാൎത്തികതിരുനാൾ രാമവൎമ്മ മഹാരാജാവിനെത്തുടൎന്നു 'തഥാമന്ത്രീ' എന്നുള്ള ന്യായേന ചന്ത്രക്കാറനും ചില കവ

നങ്ങൾ ചെയ്തു ചിരഞ്ജീവയശസ്സനാവാൻ നിശ്ചയിച്ചിട്ടുണ്ട്. ഇത്രയും പോരെങ്കിൽ, സംഭാഷണത്തിൽ തമിഴിനെ ഗീർവ്വാണീകരിച്ചും ഗീർവ്വാണത്തെ പ്രാകൃതീകരിച്ചും അനേക നവപദസൃഷ്ടികൾ അദ്ദേഹം ചെയ്തുംവന്നിരുന്നു. ശബ്ദശാസ്ത്രജ്ഞന്മാരെ തന്റെ കവിതാരസികത്വത്തെ ഇങ്ങനെ ആസ്വാദിപ്പിച്ച ചന്ത്രക്കാറൻ വനിതാരസികത്വത്തിൽ കയ്യാണ്ട നിലയും വർണ്ണനീയമായുള്ളതാണ്. ചന്ത്രക്കാറന്റെ പ്രതാപജ്യോതിസ്സ സർവ്വദിശാന്തങ്ങളിലും വ്യാപരിച്ചപ്പോൾ, മിക്ക നായർ കുടുംബങ്ങളും അദ്ദേഹത്തോടു സംബന്ധമോ, ചാർച്ചയോ, ബന്ധുത്വമോ അവകാശപ്പെട്ടു തുടങ്ങി. എങ്കിലും, ഒരു വിവാഹംകൊണ്ടുകൂടി തന്റെ ഗൃഹസ്ഥനിലയെ സ്ഥിരീകരിക്കണമെന്നു നിശ്ചയിച്ചു ഒരു വലിയ കുടുംബത്തിൽ നിന്നു, ജന്മപത്രികയിൽ പാപഗ്രഹവസതിയായ സപ്തമരാശിയോടുകൂടിയ ഒരു തരുണീരത്നത്തെ "അടുക്കളക്കാരി"യായി ചന്ത്രക്കാറൻ വേട്ടു. ആ പരിഗ്രഹവും, അതിലുൽപന്നയായ ഒരു "പെണ്ണും" അടുക്കളത്തളത്തിനു അലങ്കാരപ്രതിമകളായി സ്ഥാപിക്കപ്പെട്ടിരുന്നു.

ധർമ്മഘാതകന്മാരുടെ അഭീഷ്ടങ്ങൾക്കു അപ്രമേയശക്തിയുടെ നിർഗ്ഗുണത്വം കൊണ്ട് നിയമേന പ്രാപ്തിയും, ധർമ്മതല്പരന്മാരുടെ സംഗതിയിൽ വിപരീതഫലവുമാണ് ലോകരീതിയായിക്കാണപ്പെടുന്നതെങ്കിലും, ചിലമ്പിനേത്തു ചന്ത്രക്കാറന്റെ ഒരിച്ഛയ്ക്കു സാദ്ധ്യം വരാതെ അദ്ദേഹം ക്ലേശിക്കയും, അതുകൊണ്ട് താനും ക്ലിപ്തശക്തിമാൻ തന്നെ എന്നുള്ള ഗൂഢബോധത്താൽ സ്വല്പം മദശമനമുണ്ടാവുകയും ചെയ്തു. എട്ടുവീട്ടിൽ പിള്ളമാരുടെ കണ്ഠച്ഛേദനം ചെയ്തതും, ആ കുടുംബങ്ങളിലെ സ്ത്രീ വർഗ്ഗങ്ങളെ കൈവർത്തകന്മാർക്കു നൽകി ജാതിഭ്രഷ്ടരാക്കിയതും, അവരുടെ സർവ്വസ്വത്തുകളേയും രാജസ്ഥാനത്തിലേയ്ക്കു കണ്ടുകെട്ടിയതും, മൂരിക്കുട്ടനായി ഉന്മാദവാനായി വർത്തിച്ചിരുന്ന ചന്ത്രക്കാറനു മഹാലോകചര്യയാകുന്ന നവജന്മത്തെ നൽകുവാൻ ഉപനയനസംസ്കൃതിപോലെ പ്രയോജകീഭവിച്ചു. രക്തത്തിളപ്പോടും മാംസക്കൊഴുപ്പോടും വർത്തിച്ചിരുന്ന ആ പ്രായത്തിലെ രാജാധികാരത്തകൃതികൾ അയാൾക്കു ലോകദ്വാരം തുറന്ന്, നവവും ദീർഘവുമായ അനേകം പന്ഥാക്കളെക്കാട്ടിക്കൊ

ടുത്തു. രാജ്യസ്വാധികാരിപദമായ സ്വർണ്ണമഞ്ചത്തിൽ ആരോഹണംചെയ്തു, പൌരദാസസഹസ്രങ്ങളെക്കൊണ്ടു് സ്വർണ്ണദണ്ഡവെഞ്ചാമരവീജനംചെയ്യിച്ചു്, രത്നമയമഞ്ചത്തിൽ വാസ്തുപുരുഷനെപ്പോലെ ഭൂമിയെ സ്വകായവിസ്തൃതിക്കു കീഴടക്കിശ്ശയനം ചെയ്തു, തന്റെ ജാഗ്രദാവസ്ഥയിലെ നേത്രനിമേഷോന്മേഷഖഡ്ഗങ്ങൾ കൊണ്ടു് ഭരണം ചെയ്‌വാൻ മോഹബീജാപ്പണവും ചെയ്തു. തന്റെ നാടകത്തിൽ ദുസ്സാദ്ധ്യമല്ലെന്നു സങ്കല്പിക്കപ്പെട്ടുന്നതായ ഈ ഷഷ്ഠാങ്കത്തിനു മുമ്പായുള്ള ഒരങ്കത്തിലെ ഒരു രംഗമാണു് അദ്ദേഹത്തിന്റെ മനസ്സിൽ സങ്കല്പനിലയിൽ ലയിച്ചുപോയിരിക്കുന്നതു്. കഴക്കൂട്ടപ്രഭുകുടുംബത്തിനു അനന്തദ്രവ്യങ്ങൾ അടങ്ങീട്ടുള്ളതായ ഒരു നിക്ഷേപം ഉണ്ടെന്നു് അക്കാലത്തു കേരളത്തിലെങ്ങും പ്രസിദ്ധമായിരുന്നു. ഇതിന്മണ്ണം അതിസ്വാദുകരമായ ഒരു സാധനം സ്വഹസ്തഗ്രഹണത്തിനു വേണ്ട സാമീപ്യത്തെ അവലംബിച്ചു സ്ഥിതിചെയ്തപ്പോൾ ചന്ത്രക്കാറനു നിദ്രയുണ്ടാകാതെ ബഹുരാത്രികൾ കഴിഞ്ഞതിനെക്കുറിച്ചു് അതിശയിപ്പാനുണ്ടോ? അതുകരസ്ഥമാക്കിയാൽ തന്റെ ധനദാഹശമനവും, കവിഹൃദയം പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ലാത്തതായ ഏഴാമങ്കക്കൂടിയാട്ടത്തിന്റെ നിർവ്വഹണവും, ഇങ്ങനെ ഏകാസ്ത്രപ്രയോഗംകൊണ്ടു് പക്ഷിദ്വയഹനനം സാധിക്കാൻ അദ്ദേഹം ബഹുപ്രയത്നങ്ങൾചെയ്തു. സ്ഥലമെല്ലാം കിണറാക്കി, കിണറുകളെ കുളമാക്കി കായലാക്കി, കായലെ കടലാക്കി, സമുദ്രത്തെ കീഴ്മേലും ചെരിച്ചു, എന്നിട്ടും ചന്ത്രക്കാറനോടു മനഃപൂർവ്വവിരോധംകൊണ്ടെന്നപോലെ നിക്ഷേപം പാതാളത്തിലേക്കു അവഗാഹനം ചെയ്തുകൊണ്ടുതന്നെയിരുന്നു. "പോട്ടേ ഹൂതംചൂഴ്ന്ന ആൾക്കൊല്ലി" എന്നു വിക്രമഭത്സനം ചെയ്തുകൊണ്ടു് ചന്ത്രക്കാറൻ ഈ അപജയ രംഗത്തെ സ്വനാടകത്തിൽ നിന്നു ബഹിഷ്കരിച്ചുകളഞ്ഞു.

കൊല്ലം ൯൬൬ ലെ സ്വർണ്ണച്ചിങ്ങമാസം ഉദയമായി. ചിലമ്പിനേത്തു ഭവനത്തിൽ ആ ആണ്ടത്തെ സംഭാരക്കുമിയലും ആരംഭിച്ചു. കിഴക്കെ വരാന്തത്തളിമത്തിൽ സാലപത്രനിർമ്മിതമായുള്ള സുധർമ്മാസനത്തിൽ തന്റെ സന്തതസഹചാരിയായ പിശ്ശാങ്കത്തിയോടുകൂടി കുടവയർഗോളത്തെത്തുള്ളിച്ചുകൊണ്ടിരുന്നു്

ഉദിച്ചുയരുന്ന ആദിത്യന്റെ കിരണങ്ങളെക്കൊണ്ടു് തദ്ദേശ ത്തിലേയും തെരുതെരെ വരുന്ന ഓണക്കാഴ്ചകളുടെ സ്വീകരണം കൊണ്ടു് അന്തർഭാഗത്തിലേയും ശീതോപശാന്തിശുശ്രൂഷപ രമഭാഗ്യാംഭോനിധിയായ ചന്ത്രക്കാറൻ നിർവ്വത്തിക്കുന്നു. അദ്ദേ ഹത്തിന്റെ പിശ്ശാത്തിയുടെ ചുഴററുകളും, ചില നേത്രത്തുറിപ്പു കളും, തിരക്കുഴിയിലെ പൊങ്ങുതടിപോലുള്ള ശിരശ്ചലനങ്ങളും, വാതുറക്കാതുള്ള പല്ലിളിപ്പുകളും, കൊണ്ടു് സംഭാവനക്കാരോടു സ്വാഗതവും, കുശലപ്രശ്നവും, സൽക്കാരവും, യാത്രഅയപ്പും കഴിക്കുന്നു. വന്നുചേരുന്ന സാമാനങ്ങളെ ഭൃത്യന്മാർ ഉടനുടൻ മാററിക്കൊണ്ടിരിക്കുന്നതിനിടയിൽ വെറുങ്കയ്യനായ ഒരാൾ കിഴ ക്കേ മുററത്തെത്തി താണുതൊഴുതു. നേത്രഗോളങ്ങളെ നിയമ ത്തിലധികം തുറിപ്പിച്ചും, ദ്വിഗോളാദ്ധങ്ങൾ സംയുതമായുള്ള താടിയെ ഒന്നുയർത്തിയും, ഗോളസാനുക്കളായ ഗണ്ഡങ്ങളെ ജൃംഭിപ്പിച്ചും, ശിരോഗോളത്തേ പുറകോട്ടു ചായിച്ചും, ചന്ത്രക്കാ റപ്രഭു കാണിക്കക്കൂടാതെ വന്ന 'നിഗ്ഗന്ധകുസുമ'ൻ ആരാണെ ന്നറിവാൻ ഒരു നോട്ടം കഴിച്ചു. ഇതിനിടയിൽ ആഗതനായ വിശേഷപുരുഷൻ ഭവനത്തിന്റെ വടക്കുവശം ചുററി ഒരു പ്രദി ക്ഷിണംചെയ്തു് അകത്തുകടന്നു് ചന്ത്രക്കാറന്റെ പുറകിലെത്തി ഒന്നു ചുമച്ചു. മന്ദമായി ഒരു മുക്കുറയിട്ടു്, ചന്ത്രക്കാറൻ തന്റെ ഘനമാന്ന കണ്ഠത്തെ കകുദഗോളസഹിതം തിരിച്ചു പുറകോട്ടു നോക്കുന്നതിനിടയിൽ ഗൃഹത്തിനകത്തു പ്രവേശിപ്പാൻ തുനി ഞ്ഞ 'ജലജളൂകൻ' പടിഞ്ഞാറുവശം ചുററി വരാന്തയുടെ വഹ്നി കോണിൽ എത്തി പാദങ്ങളെ പരസ്പരം ഉരുമ്മിയും, അവ്യക്ത ങ്ങളായ ചില ശബ്ദങ്ങളെ പുറപ്പെടുവിച്ചും, മാറോടണച്ചു കെ ട്ടിയിരിക്കുന്ന മുഴംകൈകളെ പരസ്പരം ചൊറിഞ്ഞും, സ്വശമ്മ നിദാനമായ ചന്ത്രക്കാറന്റെ സന്നിധാനത്തിൽ വീണ്ടും അഞ്ജ ലിസമാരാധനംചെയ്തു. മൂന്നു ഭവനനാമശൃംഖലകൊണ്ടു് കീത്തി യും, അനവധി ഗൃഹങ്ങളോടു ചാച്ചയും, ഒരുവിധം നല്ല സമ്പ ത്തും, വലിയകൊട്ടാരം രായസമെന്നുള്ള ഉദ്യോഗവും, വിശേ ഷാൽ ചിലമ്പിനേത്തെ ശുദ്ധചാരിത്രവും, "അടുക്കളക്കാരി" വഴി തന്റെ അടുത്ത സംബന്ധിയും, ആയുള്ള ഒരു ആളെ, വാലൂ ന്നി നിൽക്കുന്ന സപ്പത്തിന്റെ ചാഞ്ചാട്ടങ്ങളോടുകൂടിക്കണ്ട

പ്പോൾ, ചന്ത്രക്കാറൻ മററു ജനങ്ങളെയും ഭൃത്യരെയും അവിടെ നിന്നു് ആട്ടി പുറത്താക്കി,ഗോപുരവാതലും ബന്ധിച്ചു. ഒരു ദീൎഘമുക്കറയായ സംബോധനയോടുകൂടി ഉമ്മിണിപ്പിള്ളയെ ആഘ്ഹ്ണലാംഗുലം ചന്ത്രക്കാറൻ ഒന്നു പരിശോധിച്ചു. ആ സരസൻ ആ നോട്ടത്തെ ആദരിച്ചു മിന്നൽപിണർപോലെ വിറച്ചു. ഉമ്മിണിപ്പിള്ള, ഒരു പരിഗ്രഹണയത്നത്തിൽ 'കാമനും വിധിതാനും ഖലവൈരികളാ' യിത്തീരുകയാൽ വിവാഹകാംക്ഷയാകുന്ന മാന്മഥനിദേശകാരിയെ ഹൃദയശിലാമന്ദിരഗഹ്വരങ്ങളിൽ എങ്ങാണ്ടു് ബന്ധനം ചെയ്തിരുന്നു. സംഗതിഭ്രമണംകൊണ്ടു് രണ്ടാമതും ഉമ്മിണിപ്പിള്ളയുടെ പൂൎവാനുരാഗപ്രവാഹമുണ്ടായി,വീണ്ടും തുഴഞ്ഞിട്ടും പ്രണയജലധിയുടെ തരണം അയാളെ വിഷമിപ്പിക്കയാൽ, വിധികാമന്മാരുടെ അനുഗ്രഹത്തിനു ജപതപങ്ങളെ തുടങ്ങിയിരുന്നു. ഈ സ്ഥിതിയിൽ, മറെറാരു അനൎത്ഥവും നേരിട്ടു്, അയാളുടെ മനോവ്യഥയെ വൎദ്ധിപ്പിച്ചു. ലിപിലേഖനത്തിൽ അതിചതുരനായിരുന്നതുകൊണ്ടു് മഹാരാജാവിൻെറ കവനങ്ങളെ പകൎത്തുന്നതിനു സ്വകാൎയ്യഎഴുത്തുകാരനായിക്കൂടി ഉമ്മിണിപ്പിള്ള നിയമിക്കപ്പെട്ടു. ദുൎഭ്ഗ്യലവൈഭവം അയാളെ അവിടെയും തുടൎന്നു. 'ജാരസംഗമഘോരദുരാചാര' എന്നു മഹാരാജാവു് രചിച്ചിരുന്നതിൽ 'ജാര' എന്ന പദത്തോടു സന്ന്യാസപദപ്രാപ്തികൊണ്ടുണ്ടായ വിസ്മൃതിയാൽ, രാജകൃതി രാജധിക്കൃതിയാകുമാറു 'രാജസംഗമഘോരദുരാചാര' എന്നു് ആ നിൎഭാഗ്യവാൻ പകൎത്തി. രാമവൎമ്മമഹാരാജാവിൻെറ പരമധാൎമ്മികനേത്രങ്ങൾക്കും ഉമ്മിണിപ്പിള്ളയുടെ മനോധൎമ്മാപരാധം ക്ഷന്തവ്യമല്ലെന്നു തോന്നിയതിനാൽ, വിഷമമായുള്ള ജോലികളിൽ നിന്നും അയാളെ ഒഴിച്ചു പകടശ്ശാല എന്ന രായസമണ്ഡപത്തിൽ ഇരുന്നു് അയാളുടെ ധ്യാനവൃത്തികളെ നിൎബ്ബാധമായിത്തുടൎന്നുകൊള്ളുന്നതിനു അനുവദിപ്പാൻ മഹാരാജാവു് പ്രസാദിച്ചു.

ഉമ്മിണിപ്പിള്ളയുടെ അന്നത്തെ മുഖക്ഷീണം വലുതായ ബുദ്ധിക്ഷയത്തെയും, ഇച്ഛാഭംഗത്തെയും, മനോവ്യാധിയെയും സൂചിപ്പിക്കുകയാൽ ചന്ത്രക്കാറൻ അയാളുടെനേക്കു തിരിഞ്ഞിരുന്നു് വാത്സല്യപൂൎവം ചോദ്യംചെയ്തു.— "എന്തമ്മിണാ! മാനമി

ടിഞ്ഞുവിഴുന്നൂട്ടോ? അതോ പെരുവെള്ളം കേറിവന്നൂട്ടോ? തൊലിയുരിച്ച ഓന്തോനെപ്പോലെ നീ പേയുറുഞ്ചിപോയിരിക്കണതെന്ത്?"

സ്വസംബന്ധിയുടെ കരുണ ഉമ്മിണിപ്പിള്ളയുടെ തിങ്ങിനിന്നിരുന്ന വ്യസനക്കരകളെ ഭേദനം ചെയ്തു. അയാൾ നേത്രങ്ങളെ കണ്ണുനീർ വാർണീഷ്കൊണ്ടു പ്രകാശിപ്പിച്ച്, തൊണ്ടഇടറി തൻെറ പരിദേവനത്തെ ഇങ്ങനെ ഉണർത്തിച്ചു. "തമ്പുരാനെ സേവിച്ചു മാനംകെട്ടു പൊന്നുടയതേ! ഇപ്പോൾ ഇതാ, നീട്ടെഴുത്തുവേല ഒഴിവുവന്നു- അപ്പഴും, ഇരുപത്തിഎട്ടുവർഷം അടുത്തടീപാളിക്ക ഓലപറണ്ടിത്തികയുന്ന ഇവന്റ കുന്തം! എങ്ങാണ്ടു്കിടന്ന, കണ്ടജാതി, വീടും കുടിയും പറവാനില്ലാത്ത ചെറുക്കനെ, തൊലിമേനിമിനുക്കം മാത്രം നോക്കി എൻെറ തലയ്ക്കുമീതെ ഉന്തിക്കേററിയിരിക്കണു— തിന്നാൻ വകയില്ലാഞ്ഞാണോ സേവിപ്പാൻ പോണത്! തലമുറവാഴ്ക്കയായിമുന്നിരുന്ന പൊന്നുതമ്പുരാക്കന്മാർ തിരുവുള്ളംകൊണ്ടു തന്ന അനുഭവത്തെ ഇങ്ങനെമൊടക്കിക്കളഞ്ഞാൽ എവിടെച്ചെന്നു വിളിക്കാം സങ്കടം?"

ഉമ്മിണിപ്പിള്ള തൻെറ സങ്കടബോധനം നിറുത്തിയപ്പോൾ ചന്ത്രക്കാറൻ ഇങ്ങനെ ഗുണദോഷിച്ചു. "നോക്കെൻെറ മ്ണാ! ഇത്രയല്ലാ, ഇതിലേറെയുംവരും! ധമ്മംകേറി ആറാടണതാണിതൊക്കെ. എന്നാലക്കൊണ്ട്—നോക്ക്! അവിടെനിന്നു ചിണുങ്ങാണ്ടു നൃന്നു നിന്നു കേള്. നീട്ടെഴുത്തില്ലെങ്കിൽ നീ എരപ്പോടെടുക്കുമോടാ? ചിലമ്പിനേത്തു കലത്തിലിടണ വെള്ളം തെളയ്ക്കുമ്പം നമ്മുടെ മച്ചമ്പിക്കും ഉരിയക്കഞ്ഞി വായ്ക്കുപ്പിയൊ? ഇതിനൊക്കെ തമ്പുരാക്കന്മാരെ പിണപറയാതെ. അവക്ക് ശബ്ദ [സപ്ത] വെസനങ്ങളും മററുമൊണ്ട്. ഇന്നു പ്രധാസിച്ചില്ലെങ്കിൽ നാളെപ്രസാധിക്കും! ഞാൻ തന്നെ അവിടെ കേറിയാലും ഇങ്ങനെ ചെല അളിച്ചിയാട്ടങ്ങളും, അമളികളും വന്നുപോയേക്കാം! നീട്ടെഴുത്തു പോയെങ്കിൽ പുല്ലോന്നേപോട്ട്! എൻെറപ്പിക്ക വാച്ചതു സമ്പ്രതി—ഇനികാര്യംവല്ലതുമൊണ്ടെങ്കിൽ ചൊല്ല്! വമ്മങ്ങള് ചൂണ്ടിത്താ, അല്ലെങ്കിൽ നീ എന്തരു ചമ്മന്തി?"

'മച്ചമ്പി' എന്ന പദത്തിനു പകരം 'ചമ്മന്തി' എന്നു പ്രയോഗിച്ചതു് ആയാളോടുള്ള സ്നേഹവിശ്വാസങ്ങളുടെ ആധിക്യത്തെ സാക്ഷീകരിച്ചതിനാൽ, ഉമ്മിണിപ്പിള്ള വാപൊത്തിക്കരഞ്ഞുകൊണ്ടു്, "ഇസ്സന്തുവിലിങ്ങനെ എന്നെ പോഞ്ഞകൊള്ളി പൊറംകൊള്ളിയാക്കിക്കളഞ്ഞതുകൊണ്ട് മനസ്സെരിയുണ്ണുന്നെ! അതാണ് താങ്ങാൻ വയ്യാത്തതു" എന്നുബോധിപ്പിച്ചു. ആർത്തനാദത്തിൽ ഒടുവിലത്തെ സങ്കടവചനത്തെ അറിയിക്കുന്നതിനിടയിൽ അയാളുടെ നേത്രാന്തങ്ങളിൽ ഒരു ചെറിയ ശൃംഗാരരസം അയാളെവഞ്ചിച്ചു പുറപ്പെട്ടതിനാൽ, അയാളുടെ അന്തർഗതത്തെ ചന്ത്രക്കാറൻ മനസ്സിലാക്കി "മച്ചമ്പിക്കന്നൊ, മനസ്സിലായെടാ! വാലുകെളത്തുണതെന്തിനെന്നു! നീ ആദ്യം പയനം [ഭജനം] ഇരുന്നില്ലയൊ?—അപ്പച്ചൊല്ലിയതന്നെ ഇന്നും ചൊല്ലുണ— ഒരെവാക്ക്! അതിനിടവെള്ളം വാങ്ങിവച്ചൂട്! ആ കൊലംകുത്തിപ്പടത്തലവൻെറ മോളെ നീ വേട്ടടാ—ചെമ്പകശ്ശേരിയിൽ ചവിട്ടുണകാല് ചെമ്പിനേത്തു തീണ്ടിക്കുടാ! ചെമ്പിനേത്തുകാരും ചെമ്പകശ്ശേരിക്കാരും നെഴല് വെലങ്ങിക്കുടെടാ—വെലങ്ങിക്കുടാ—" എന്നു മറുപടിയുണ്ടായി-

ഉമ്മിണിപ്പിള്ള "പടത്തലവൻ എന്തെങ്കിലും ആവട്ടെ!" എന്നു സ്വാനുരാഗഭാജനത്തിൻെറ പക്ഷവാദിയായി വാദമുഖസ്ഥാപനം ചെയ്വാൻ മുതിർന്നപ്പോൾ, തലയിലും മുഖത്തും ഗൃഹംതന്നെ ഇടിഞ്ഞു വീണപോലെ, ഉൗക്കോടുകൂടി ഒരു സംഘടനമുണ്ടായി. "ചത്തു!" എന്നു നിലമറന്നു ശ്വാസനാളംകൊണ്ടു ഉറക്കെ ക്രന്ദനം ചെയ്തു അയാൾ നിലത്തുപതിച്ചു. സംഗതിയുടെ പരമാർത്ഥസ്ഥിതിയെക്കുറിച്ചു ബോധമുണ്ടായപ്പോൾ നരസിംഹമൂർത്തിയെപ്പോലെ രോഷസമ്മൂർഛിത ശരീരനായിരിക്കുന്ന ചന്ത്രക്കാറനെ കാണമാറായി. തൻെറ മുഖത്തു വലിച്ചെറിയപ്പെട്ട സുധർമ്മാ തടുക്കിനെ ഭൂധൂളിവിഭൂഷിതഗാത്രനായ ഉമ്മിണിപ്പിള്ള എടുത്തു മണൽ തട്ടിക്കളഞ്ഞു്, ജാനുക്കൾ ഇടഞ്ഞും, ഉദരം ത്രസിച്ചും, ദിഗ്ഭ്രമത്താലുഴന്നും, മുന്നോട്ടു നടന്നും, പുറകോട്ടു ആഞ്ഞും, പിന്നെയും നടന്നും, ഇങ്ങനെ ആ ധൂമ്രാക്ഷസന്നിധിയിലണഞ്ഞു്, ആ ദിവ്യാസനത്തെ പൂർവസ്ഥാനസമീപത്തിൽ നിക്ഷേപിച്ചു.

ഉമ്മിണിപ്പിള്ളയുടെ ബീഭത്സതകങ്ങൾ കണ്ട് ചന്ത്രക്കാറൻ അലറിഞ്ഞു. "എടാ! പെൺകൊതിയാ! നിന്റെ മനപ്പൂവിറുത്താളെ തന്തയെങ്കില്, ൨ം ചന്ത്രക്കാറന്റെ തന്തപ്പേരുമാനെ ക്കൊല്ലിച്ചതും ആ ധാമദ്രോവിയല്ലയോടാ? അവനെ ഞാനും മാനത്തു കേററണമെന്നൊ? അവന്റെ കുടർമാല ശാത്താൻ കാലം വരും! അതു കള—നിന്റെ സാമീടെ പൊടിപാടെന്തായെന്നു പറ. ലോകം പെരട്ടാനൊള്ള വിത്യയൊക്കെ വന്നറുണചന്തയല്ലിയോടാ നമ്മടെ ഇവിടം? അവനും കൊണ്ടുപോട്ട് അവന്റെ വീതം! നാളെ വരുമൊരുത്തൻ, പറസുരാമസ്സാമി എന്നും പറഞ്ഞോണ്ട്. ഇപ്പം വന്നിരിക്കുന്നതാര്? ആശചസ്തമാവോ? എന്തുമാവെങ്കിലും, നമ്മുടെ ആളുകള് തൊണ്ടയിത്തൊടാതെ വിഴങ്ങൂട്ടല്ലിയൊ? ഫോടാ, ഫോ! യോഗീശചരസ്സാമി—ചുത്തയമലോഹംപെരട്ടി–നിത്തം മൂന്നുനേരം ചോറുവിളമ്പണ മന്ത്രം അവന്റെ തഞ്ചിയിലൊണ്ടെങ്കിൽ, അതെടുക്കാൻ പറ!" ഈ പ്രസംഗത്തിനിടയിൽ ഉമ്മിണിപ്പിള്ള വിഷ്ണുശങ്കരശക്തി സഹസ്രനാമങ്ങളിൽനിന്നു ഒരു പത്തിരുനൂറു നാമങ്ങളെ ആശ്ചര്യപ്രതിഷേധപരിതാപസൂചകങ്ങളായി മന്ത്രാവസാനധ്വനിയിൽ ഉച്ചരിച്ചു കഴിഞ്ഞു. പ്രസംഗം അവസാനിച്ചപ്പോൾ, അയാൾ ഭക്തിത്തിളപ്പോടുകൂടി തൊഴുതുപിടിച്ചു ഇങ്ങനെ പറഞ്ഞു. "പരമാത്ഥമറിഞ്ഞാൽ അങ്ങത്തെ അഭിപ്രായവും—നാരായണ! ഇന്നു പ്രത്യക്ഷ ശ്രീവേദവ്യാസരാണ് സ്വാമിതിരുവടികള്—പൊന്നുതമ്പുരാൻ തന്നെ സമ്മതിച്ചുപോയിരിക്കണ."

ചന്ത്രു—"ചവറ്, ചവറ്! അതുംകള. ക്ഹ്ഹ്! മൈസൂപ്പെരുവെള്ളം എതുവരെക്കേറി?"

ഉമ്മി—"മൈസൂർപട്ടാളത്തിന്റെ കാര്യംകൊണ്ടെന്തൊ വലിയ അമളി ഒണ്ട്. നീട്ടമ്മേൽനീട്ടം കായിതത്തിമ്മേൽ കായിതവും, നാഴികക്കു നാഴിക പോയും വന്നുമിരിക്കണ- ഒന്നുമാരും വെളിക്കു വിടുണില്ലാ- ചെവിക്കു ചെവി അറിയാതെ എല്ലാം പൊതിഞ്ഞു കെട്ടി നടത്തുണ."

ചന്ത്രു—"ഛേ! ചെവിക്കു ചെവി അറിയാതെ മറിക്കാൻ മീച്ചയൊള്ളവനാരെടാ അവിടെ? (ആത്മഗതം) "ആ കമ്പനിയാന്മാരുടെ തോക്കുച്ചിറ തട്ടത്തിരിക്കണ്" (ദീർഘമായും ഉറ

ക്കെയ്യും ആകാശത്തെ ആഘ്രാണംചെയ്തു ബഹിശ്ശ്വസിച്ചുകൊണ്ട്, ആത്മഗതത്തെ തുടരുന്നു) "ആ ചെറക്കുററി ഒന്നെളക്കാൻ ചന്ത്രക്കാറൻെറ ഠരം കുറുക്കെക്കു കഴിയും. അപ്പുഴത്തെ വെള്ളക്കുത്തു എന്തെല്ലാം എടുത്തോണ്ടുപോവും?—യ! യഃ!"(പ്രകാശം) "മച്ചമ്പീ! കാൎയ്യങ്ങള് ശുത്തമോയംതന്നെ! എങ്കിലും, എല്ലാം കൂടി, തള്ളി, തള്ളി—തള്ളിവരുമ്പം, അപ്പംവരുല്ലയോടാ ഒരു മോളം? സൎവ്വാധിയും, ദളവായും, അതിൻെറ മേത്തട്ടും വന്നു പിടിക്കുല്ലയൊ ചന്ത്രക്കാറൻെറ താടിയ്ക്കു്?" (വലതുകയ്യിലെ പെരുവിരലിനെയും മദ്ധ്യവിരലിനെയും മൃദുവായി കശക്കിക്കൊണ്ടു്) "ഇതില്ലാതെ പുള്ളിപട്ടാളം പുലരുമൊ? മതിരപ്പടചാൺ നീങ്ങുമോ? കുമ്പിനിപ്പടപ്പാപ്പാസ് നമ്മുടെ കല്ലും ചെളിയും ചവുട്ടാൻ വരുമൊ? എടാ! വെങ്കലപ്പറവച്ചു അളന്നു തട്ടണം, കിലുകിലാംഎന്നു്! അതിനുപോന്ന ആണിന്നാരെടാ, ഇച്ചന്ത്രക്കാറനല്ലാണ്ടു്? അന്നുവാ, സമ്പ്രതിക്കു്- അമ്മാത്രയ്ക്കു നിനക്കു സമ്പ്രതി." അഗസ്ത്യപൎവ്വതത്തിൻെറ ശിഖരത്തിൽനിന്നു ഒരു വലിയ ചെമ്പുപാത്രത്തെ ഉരുട്ടിയാൽ ഉണ്ടാകുന്ന ഘോരതയോടും, കാലദൈൎഘ്യത്തോടും, രവഭേദങ്ങളോടും ചന്ത്രക്കാറൻ ഒന്നു പൊട്ടിച്ചിരിച്ചു. അല്പനേരം തുറിക്കുന്ന നേത്രങ്ങളോടു കൂടിയിരുന്നു. പിശ്ശാത്തിച്ചന്ദ്രഹാസം വെളിച്ചപ്പാടിൻെറ നാന്ദകം പോലെ ത്രസിച്ചു. ആ കാഴ്ചകണ്ടപ്പോൾ സാക്ഷാൽ ശനൈശ്ചരൻ പ്രത്യക്ഷമായി രാജ്യത്തിനു കണ്ടകശ്ശനി ദശാരംഭത്തിനു മുതിൎന്നു ഉദയം ചെയ്തിരിക്കുന്നതുപോലേ ഉമ്മിണിപ്പിള്ളയ്ക്കു തോന്നി അയാൾ ഒന്നു നടുങ്ങി. ആപൽക്കരമായ രാജ്യകാൎയ്യത്തിൽ നിന്നു, ചന്ത്രക്കാറൻെറ ചിത്തവൃത്തിയെ സ്വാഭീഷ്ടപ്രകൃതത്തിലേയ്ക്കു തിരിപ്പാൻവേണ്ടി ഉമ്മിണിപ്പിള്ള പിന്നെയും യോഗീശ്വരവൎണ്ണനയെത്തുടങ്ങി. "സ്വാമികൾ അനുഗ്രഹംകൊണ്ടു് ഫലങ്ങൾ പറഞ്ഞാൽ, കണ്ടതുപോലെ ഒത്തിരിക്കും. മന്ത്രമെന്തു്? മരുന്നെന്തു്? ജ്യോത്സ്യമെന്തു്? വരങ്ങളെന്തു്? ഒന്നും പറവാനില്ലാ. അങ്ങുന്നൊന്നുകണ്ടാൽ—"

**ചന്ത്ര**—(ആലോചനയോടു) "മഷിയിട്ടു നോക്കാനേ—അതിനറിയാമോടാ?"

**ഉമ്മി**—"ഹ്ഹും! മഷി! സ്വാമിതിരുവടികടെ വെള്ളംകോരിക്കുകൂടി അതും അതിൻെറ അപ്പുറവുമറിയാം! സാമിക്കു

കാൎയ്യം, കനകവും, കളിമണ്ണും ഒപ്പം. എന്ത് ആഗ്രഹിച്ചോണ്ട് അവിടെച്ചെല്ലുന്നൊ, സമാധിയിൽ കണ്ണുമടച്ചിരുന്ന്, സൂക്ഷമെല്ലാം ഉടനടി അരുളിച്ചെയ്യും. സിദ്ധരല്ലയൊ? അനുഗ്രഹിച്ചൊരുതിലകംതന്നാൽ അതുമിട്ടോണ്ട് പോണവഴിക്കൊക്കെജയം?"

ചന്ത്രു—"നീ ശിക്ഷ്യനല്ലിയോടാ? ഒരു തിലസവും വാങ്ങിച്ചോണ്ടുപോയി നിട്ടെഴുത്തുപററിക്കാഞ്ഞതെന്ത്? അതിനു ശിഞങ്ങാൻ ഇവിടെ വരണം, പോ! കള്ളമൂധേവി, പൂരായം പറയാണ്ട്" (തൻെറ ആലോചനമുറുകി) "ആ കമ്പക്കുത്താടിയെ ഇവിടെ ഒന്നു കെട്ടിയെടുപ്പിക്ക്-ചന്ത്രക്കാറൻ തെളിച്ചുതരാംപൂച്ചെല്ലാം"

ഉമ്മി—(ഭയനാട്യത്തിൽ) "ഇങ്ങനെ ഉത്തരവാകരുത്! നശിച്ചുപോകും! തിരുവടികള് മഹാപുണ്യവാൻ! പിന്നെ എനിക്കറിയാം ഒരു കാൎയ്യം കൂടി" എന്നു, അടുത്തണഞ്ഞ് ചന്ത്രക്കാറൻെറ ചെവിയിൽ ഉമ്മിണിപ്പിള്ള എന്തോ സ്വല്പം സ്വകാൎയ്യമായി മന്ത്രിച്ചു. അതുകേട്ടപ്പോൾ ചന്ത്രക്കാറൻ പൂൎണ്ണശക്തിയോടുകൂടി ജ്വലിയുന്ന സൂൎയ്യഭഗവാൻെറ അത്യുഷ്ണകിരണങ്ങളാലും ബാധിതനാകാതെ ആ തിളയ്ക്കുന്ന ഗോളത്തെ തുറിച്ച കണ്ണുകളോടുകൂടി ഇമയിളക്കാതെ നോക്കി, ചലനമാകട്ടെ, ശ്വാസമാകട്ടെ കൂടാതെ തൻെറപിശ്ശാത്തിയെ ഉള്ളംകൈകൾക്കിടയിലാക്കി വിചാരശൂന്യതയോടുകൂടി കാൽനാഴികയോളം കറക്കിക്കൊണ്ടിരുന്നു പോയി. കുറച്ചുകഴിഞ്ഞ്, പൂൎവസ്ഥിതിയിൽ ദൂരെമാറിനിന്നിരുന്ന ഉമ്മിണിപ്പിള്ളയെ അടുത്തുവിളിച്ച്, അന്നത്തെ സംഭാഷണസംഗതികളെ ഏതാനും അഭിപ്രായഭേദങ്ങളോടുകൂടി ആവൎത്തനംചെയ്തു. "ഉം! മച്ചമ്പി, ശരി-ശരി! നിൻെറ ദമയന്തി, കൊച്ചമ്മിണിക്കൊച്ച്, കഴക്കൂട്ടത്തെ ഉശിരല്ലിയൊ? അതിൻെറ തള്ള ഉഗ്രനെജമാൻെറ മോള്! അതിനെ നിനച്ച് അവളെ നിനക്കു കിട്ടിക്കാൻ ഞാനും പണിയാം! പിന്നെന്തുവേണം?"-

ഉമ്മി—"അങ്ങനെ ആയാൽ പിന്നെ എന്തായാലും വേണ്ടില്ലാ. ഉള്ളതുകൊണ്ട് മാനമായികഴിച്ചോളാം! അങ്ങത്തെപ്പോലെ മനക്കരുത്ത് ഇവനില്ലാ."

**ചന്ത്രു**—(പ്രസാദത്തോടുകൂടി) "പെണ്ണെന്തെടാ? പിഞ്ചെന്തെടാ? ആണായിപ്പിറന്നാൽ ഒരു ഒററ പെരുങ്കൈയ്യെങ്കിലും നോക്കണം- അല്ലാണ്ട് പിറവി എന്തിന്? ഉയിരെന്തിനു? ആ ചെറുക്കൻെറകാര്യത്തിനു—അവനെടുക്കാൻ കുഴിക്കു, ഇരുക്കോൽ തറയില്ലെന്നൊ?"

**ഉമ്മി**—(രസിച്ച് അതിയായ മുഖപ്രസന്നതയോടു) "അങ്ങുന്നുവിചാരിച്ചാൽ നാൽക്കോലുമുണ്ടാകും!"

**ചന്ത്രു**—"അതിനൊരു കഴുതാക്കോലുകിടക്കണെല്ലാമ്ണാ പൂവാററുമുതലാളി അവൻെറതന്തയെങ്കില്—"

**ഉമ്മി**—"തന്തയോ, തള്ളയൊ? അവൻ അവിടത്തെ തൊഴുത്തില്പിറപ്പുനാണ- മുതലാളീടെ തെരട്ടും പട്ടോലയുമെല്ലാം അവൻെറട്ടത്തുവന്നുണ- അവനു ദളവാസ്വാമിമഠത്തിൽ പോലെ ചെന്നതു ചിലവ് അവർനടത്തുണ്. ആ ജാതിക്കാരുടെഭാഷയും അവനറിയാം"

**ചന്ത്രു**—"അതാണല്ലൊ—ആ കൊള്ളപ്പുണം ചെന്നുചൊരിയണ കഴുത്തറപ്പൻമൊതലാളി എവിടെ! നാലുകാശൻ നാം എവിടെ?" (ദീർഘശ്വാസമിട്ട്, കുറേനേരം മിണ്ടാതിരുന്ന്, ആത്മഗതം) "മൈസ്സൂപ്പുലി പെരുമ്പടപ്പിനെ അമുക്കി. ഠഠ ശനിയൻശാമി വലത്തും, ആ പടത്തലവൻ ഇടത്തും, മൊതലാളി രണ്ടുംകെട്ടവനായും, എല്ലാംകൂടി നമ്മെ അടിയറുത്താൽ!-ആഹ! പാടില്ലാ, അതു്. ആ ശാമിപ്പൂച്ചനെ നമുക്കു പിടിക്കണം അതാണുകണ്ണി." ചന്ത്രക്കാറൻെറ നേത്രങ്ങൾ ജ്വാലാമുഖികൾ പോലെ പ്രകാശിച്ചു. അയാൾചുണ്ടുകളെ സ്വല്പമൊന്നുവിടുർത്തി, ശിരോസ്ഥിയിൽ കാണുന്നപോലെ കണ്ണുംമുതൽ കണ്ണുംവരെയുള്ള ദന്തനിരയെ ഒന്നുഞെരിച്ചു. അനന്തരം ഇങ്ങനെ ഒരു ഗർജ്ജനവും ചെയ്തു—"നിൻെറചാമിയെവിട്ടടാ! കൊണ്ടാ ഇവിടെ ആ കയംചൂന്ന ഇരുളനെ, ഞാനൊന്നുകാണട്ടെ! തിരുവിതാംകോട്ട രണ്ടുകാലിലെങ്കിലും നില്ക്കണൊ, ഫരിപ്പാൻ ആണുങ്ങളുവേണം." ഉമ്മിണിപ്പിള്ള കണ്ണടച്ചു തലകുലുക്കി ഒടുവിലത്തെ അഭിപ്രായത്തെ ശരിവച്ചു.

**ചന്ത്രു**—"അങ്ങനെ നല്ല ബുദ്ധിതുലങ്ങട്ടെടമ്ണാ! ആണുങ്ങളില്ലാത്തകൊററ, വല്യകൊററ. കഴഞ്ഞട്ടക്കളരിയിലെപ്പോലെ

ചിലപ്പില്ലരുവേണം. കണ്ടുവച്ചിട്ടൊണ്ട്! എല്ലാം ഒന്നിളക്കി, ഒതുക്കി,കലക്കിത്തളിച്ച് ചുത്തവുംവരുത്തി, കലയറും കഴിച്ചാല്-പിന്നെ, ചിലമ്പിനേത്തു ചന്ത്രക്കാറൻ ഭരിച്ചാൽ തിരുവിതാംകോട്ട ഭരുമൊന്നൊന്നു നോക്കിക്കളയാം" എന്നു പറഞ്ഞുകൊണ്ട്, 'ഭരു' എന്ന പ്രയോഗത്തിൻെറ ചാതുൎയ്യത്തെ വിചാരിച്ചൊ, സ്വാത്മഗതങ്ങളുടെ സ്ഥിതിക്ക ഉമ്മിണിപ്പിള്ളയെ പിരിച്ചയപ്പാനുള്ള ധൃതികൊണ്ടൊ പിശ്ശാത്തിയുമായി മുററത്തിറങ്ങി, തൻെറ ഹ്രസ്വങ്ങളും,ഘനമുള്ളവയുമായ കൈകളെ വീശി, തെക്കോട്ടും വടക്കോട്ടും ഒന്നു നടന്നിട്ട് ചന്ത്രക്കാറൻ ഉമ്മിണിപ്പിള്ളയ്ക്കു യാത്രയനുജ്ഞ നൽകി. "വടക്കേപ്പുറത്തുപോയി, വല്ലതുമൊണ്ടെങ്കിൽ വാങ്ങിച്ചു കുടിച്ചോണ്ടുപോ! ഒന്നും കാണുല്ലാ. വച്ചുവിളമ്പാൻ വീട്ടിനകത്തു വെഌസ്സൊള്ളവരു വേണ്ടയോ?"

ഉമ്മിണിപ്പിള്ള യാത്രതൊഴുതു, വച്ചുവിളമ്പുകാൎയ്യത്തെക്കുറിച്ചുണ്ടായ സ്വാഭിപ്രായത്തെ അടക്കിയുംകൊണ്ടു വടക്കേവശത്തേക്ക പോയി. ചന്ത്രക്കാറൻ വീണ്ടും തൻെറ ആസനത്തെ അവലംബിച്ച് താഴത്തെ നടക്കല്ലിൽ രണ്ടുകാലും ഊന്നി വിറപ്പിച്ചുകൊണ്ടു ദീൎഘമായ ആലോചനയിൽ ഇരുന്നു. ഒടുവിൽ ഇങ്ങനെ തീൎച്ചപ്പെടുത്തി- "അതതെ–അതുവേണം–എന്തൊണ്ടാക്കെ കാണും— പ്പൊയിച്ചേക്കാം– ചേതമെന്ത്? ദേവീന്ന് ഒന്നുണ്ടെങ്കിലൊത്തു. അല്ലെങ്കി, ആളുകള് വാഴ്ത്തും--ആ മിച്ചം മതി- എന്നേ വിചാരിക്കണു ഞാൻ? 'നാളെനാളേതി' എന്നു ചുമ്മാഅല്ല പറഞ്ഞിട്ടുള്ളതു്. ചാമുണ്ഡിഅമ്മയ്ക്കു, പോട്ടെ, നമ്മുടെ കണക്ക കുടിയിരിപ്പാൻ ഒരു മാടമെങ്കിലുമിരിക്കട്ടെ! അവിടത്തെ കാടൊക്കെ ഒന്നു തെളിച്ച്, ഒരുട്ടും ഗുരുസിയും കഴ്യോടെ. ആ കളപ്പാട്ടെ തൊട്ടിതിന്നിക്കുടത്തെ കരയിൽ കൂട്ടി നടത്തണമെങ്കിൽ വയ്ക്കൂട്ടെ ഇതിനു വേണ്ടിയ മുതല്." ഇങ്ങനെ പരിഷ്കാരനിശ്ചയവും, അതിലേക്ക് ഉടനെ മുതലുതിരിപ്പും ചെയ്തു, ചന്ത്രക്കാറൻ കാൎയ്യനടത്തിപ്പിനു പാദരഥത്തിൽ ആരോഹണം ചെയ്തു. വാതൽ തുറന്നു പുറത്തിറങ്ങിയപ്പോൾ പടിക്കൽ ഒരു വലിയ സംഘം കാഴ്ചകളോടു കൂടി കാത്തുനിന്നിരുന്നു. അവരോട്, സാമാനങ്ങളെല്ലാം അകത്തുകൊണ്ടുവച്ചിട്ട് അടുത്തദിവസം

വരുന്നതിന ഉത്തരവുകൾ കൊടുത്തുകൊണ്ടു് അദ്ദേഹം ചാമുണ്ഡി ക്ഷേത്രത്തിലേക്കു നടന്നുതുടങ്ങി. "അവനെക്കാണണം ആ ഇരുത്തംവന്ന കിഴവൻ ചാമിയാരെ. നിധീടെ വേഷരാട്ടം ഒന്നു നോക്കിച്ചുകളയാം. പിന്നെ, ഉമ്മിണി പറഞ്ഞപോലെ വല്ലതുമാണെങ്കിൽ, വെല്ലുംപുറത്തു ചന്ത്രക്കാറനം." എന്നിങ്ങിനെയുള്ള അന്തർഗതങ്ങൾ കൊണ്ടു് കോശഭാഗ്യങ്ങളുടെ വദ്ധനമാർഗങ്ങളെ നിർണ്ണയം ചെയ്തു നടക്കുന്നതിനിടയിൽ ചാമുണ്ഡിക്കാവ് ക്ഷേത്രംവക താൻ അടക്കീട്ടുള്ള മുതലിന്റെ ഒരു കണക്ക മനസ്സുകൊണ്ടു് ചന്ത്രക്കാറൻ തയ്യാറാക്കി. അതു ചന്ത്രക്കാറഗോളത്തിലെ നീലഞൊറികളെ ഒന്നു വിളറിച്ചു എങ്കിലും, ഈശ്വരന്മാരുടെ കടാക്ഷത്താലാണ പ്രാമനുഷ്യർ അനുഗ്രഹീതരാകേണ്ടതു്, എന്നു മനസ്സിന സമാധാനം വരുത്തി, അദ്ദേഹം ക്ഷേത്രപ്പുറമ്പിൽ എത്തി.

ആകാശവീഥിയിൽ ആദിത്യഭഗവാൻ അത്യുഗ്രദീപ്തിയോടുവിളങ്ങി, തന്റെ അഗ്നിമയകിരണങ്ങളെ ആ ശ്യാമളാംബികാവേദിയിൽ പ്രസന്നപൂജാപ്പണം ചെയ്യുന്നു. തൽപ്രദേശഭൂദേവിയും ദ്രോഹകർമ്മസാക്ഷിണിയായി ഭവിച്ച അപരാധത്തിന ശിക്ഷയായി എരിപൊരിഞ്ഞ്, ശാശ്വതപ്രേണാമയായി ക്ഷമാപണക്രന്ദനം ചെയ്യുന്നു. അവിടത്തെ തരുജാലങ്ങൾ, പരാശക്തിദ്രോഹകന്റെ ഹതിക്കായുള്ള ചണ്ഡദണ്ഡങ്ങളെന്നവണ്ണം അവന്റെ ദുരന്തമുഹൂർത്തഗ്രഹണത്തിനായി, ഗ്രഹതാരങ്ങളുടെ പഥത്തിൽ സ്ഥിരക്ഷണന്മാരായി നിൽക്കുന്നു. പത്രപുഷ്പാദികളും, ദൈവദ്രോഹഭൂവിൽ ജാതരായ പരിതാപത്തെ വഹിച്ച്, ക്ഷീണരായവർ ശാപപാതനംചെയ്തു് അനന്താപദത്തെപ്രാപിക്കയും, ശേഷമുള്ളവർ ശാപമുഷ്ടികളെ ഉയർത്തി അവസരൈകകാംക്ഷയോടുവർത്തിക്കയും ചെയ്യുന്നു. നാരകീയമായ ഒരു നിശ്ശബ്ദത ആ പ്രദേശത്തെ ബന്ധിച്ചിരിക്കുന്നു. അവിടത്തെ ഓരോ അണുവിൽനിന്നും മാംസകണ്ണുകൾക്കു ഗോചരമല്ലാതുള്ള ദുസ്സഹമായ ഓരോ പരിദേവനം സവർണീതിപീഠത്തിങ്കലേക്കു പൊങ്ങിക്കൊണ്ടിരിക്കുന്നു. പ്രതിഷ്ഠയ്ക്കുതന്നെ രുദ്രഭൂമിയായിത്തീന്ന്, സർവാത്മാക്കളാലും വർജിക്കപ്പെട്ട ആ ദുർദ്ദേശത്തു, സാക്ഷാൽവിശ്വേശസംഹാരിണീശക്തി, ധർമ്മസ്ഥാനത്തിൽനിന്നു അപവ്യയാകാരപ്പെടുകയാൽ, സ്വച്ഛന്ദചാരിണിയായി കല്പാ

ന്തകാലനടനത്തെച്ചെയ്യുന്നു. ഈ ദിക്കിലേയ്ക്കു ഉടയാൻപിള്ള
പ്രവേശിച്ചപ്പോൾ അവിടത്തെ മദ്ധ്യാഹ്നദ്യുതിയും, ഏകാന്ത
തയും, സ്വാനികൃതികളുടെ സ്ഥിതിയും, അയാൾക്കു ഒരു ഹൃദയ
സ്തംഭനത്തെ ഉണ്ടാക്കി. വടക്കു കിഴക്കു കോണട്ടു നീരാഴിയിൽ നിന്നു്
ഒരു 'ഭും'കാരധ്വനി വെള്ളത്തിൽ എന്തോ വീണശബ്ദമായി പുറ
പ്പെട്ടതു് അധൎമ്മചിന്താഭരിതമായ ചന്ത്രക്കാറന്റെ മനസ്സി
ന ഭയങ്കരമായിത്തോന്നുകയാൽ, അദ്ദേഹത്തിന്റെ ആത്മഗത
ങ്ങൾക്കും കായഗതിക്കും വിഘ്നം സംഭവിപ്പിച്ചു. ആ ശബ്ദ
ത്തെ ദേവിയുടെ അനിഷ്ടസൂചകമായി അപ്പോഴത്തെസ്ഥിതി
യിൽ വ്യാഖ്യാനിക്കയാൽ, അദ്ദേഹം ചിന്താഗ്രസ്തനായി, തറ
യ്ക്കപ്പെട്ടതുപോലെ നിലകൊണ്ടു. അദ്ദേഹത്തിന്റെ ദേഹത്തി
ലുള്ള ചുരുണ്ട രോമാവലി എല്ലാം മുള്ളൻ കോലുകൾപോലെ
നിവന്നു് ജൃംഭിച്ചു. തന്നെ ഇങ്ങനെ ചഞ്ചലപ്പെടുത്താൻ സന്നദ്ധ
യായ ദേവിയെ ശിക്ഷിച്ചു്, "മാടവുമില്ലാളുടവുമില്ല" എന്നു
വിധിച്ചുകൊണ്ടു്, സ്വഭവനത്തിലേയ്ക്കു മടങ്ങുന്നതിനായി അദ്ദേ
ഹം ആരംഭിച്ചു. അദ്ദേഹത്തിന്റെ മാനുഷ്യകമായ നേത്ര
ങ്ങൾക്കു ഗോചരമായ കാഴ്ച എന്താണു്? പ്രത്യക്ഷലോക
മാത്രനായ ചന്ത്രക്കാറൻ, അല്പഗാത്രനായി വിയൎത്തു വിറയ്ക്കുന്നു.
കണ്ണുകളെ കഠിനമായി തിരുമ്മീട്ടും അദ്ദേഹം കണ്ട കാഴ്ച മറയു
ന്നില്ലാ. പഞ്ചാരിവട്ടം തുടങ്ങിയ തന്റെ ഹൃദയപടഹത്തെ തട
വിളക്കീട്ടും, അതാ, ആദ്യം കാണപ്പെട്ട സത്വത്തിനു വൈശ
ദ്യം വൎദ്ധിച്ചു വരുന്നതേയുള്ളു. ചന്ത്രക്കാറമഹാത്മാവിന്റെ
നിൎയ്യാണഗതിക്കു ബാധകമായി ചാമുണ്ഡീഭഗവതീവിഗ്രഹം
തെക്കു വടക്കു വീണുകിടക്കുന്ന ഉയൎന്ന ഗൎഭഗൃഹത്തറയുടെ മദ്ധ്യ
ത്തിൽ, ജഗന്മോഹനകരമായും, സാക്ഷാൽ ത്രൈലോക്യകുടും
ബിനിയുടെ മദ്ധ്യാഹ്നദ്യുതിയോടും, ആപാദപ്രസൃതമായ നീല
കുന്തളഭാരത്തോടും, കരുണാവൃതങ്ങളായ വിശാലേക്ഷണങ്ങ
ളോടും, അനംഗോജ്ജ്വലമായ വക്ത്രത്തോടും, ഗൌരവസ്മേരാധരപ്ര
വാളത്തോടും, മണികുണ്ഡലഹാരാവലികൾകൊണ്ടു പരിഭൂഷിത
മായും, രക്താംബരപരിവേഷ്ടിതമായും, നവയൌവന പ്രൌ
ഢികൊണ്ടു് ഭാസ്വത്തായും ഉള്ള ഒരു വിഗ്രഹം പ്രത്യക്ഷമാ
കുന്നു. ഇങ്ങനെ ഒരു അംബികാരൂപം അവിടെക്കണ്ടതു് ദൈവ
മഹാഗതി എന്നു തോന്നി. ചന്ത്രക്കാറൻ, ജീവനാഡികൾ ഭിന്ന
മായി മൃത്യുവശനായ്പ്പോകുമെന്നുള്ള സ്ഥിതിയെ പ്രാപിച്ചു.

എന്നാൽ തന്റെ ബുദ്ധീന്ദ്രിയത്തെ ആകൎഷിക്കുമാറു അപ്പോൾ ഒരു മാനുഷ്യകമായ വിലപനം കേൾക്കയാൽ, ഉടയാൻപിള്ള യുടെ ഏൽചലനം സ്വല്പം ആശ്വാസപ്പെട്ടു് വിലാപത്തിന്റെ കാരണം എന്താണെന്നു നോക്കിത്തുടങ്ങിയപ്പോൾ, ആദ്യം കണ്ട രൂപത്തിന്റെ മുമ്പിലായി മറെറാരുരൂപം രക്തവൎണ്ണ വസ്ത്രധാരിണിയായി മുട്ടുകുത്തി മാറത്തും തലയിലും തല്ലി ദുസ്സ ഹമായവേദനയോടു കൂടി ദുഃഖിക്കുന്നതു കാണപ്പെട്ടു. ഇതു ദൈവീകമായ കാഴ്ചയല്ലെന്നുള്ള ഒരാശ്വാസം അരക്ഷണ നേരം ചന്ത്രക്കാറനു തോന്നിയെങ്കിലും, തെക്കുള്ള കുററിക്കാടി നെ ഞെരിച്ചുകൊണ്ടു് മേഘാകാരമായ ഒരു സത്വം ആ രംഗ ത്തു പ്രവേശിച്ചപ്പോൾ, സ്വല്പം മുമ്പു തിരുവിതാംകൂർ കീഴ് മേൽമറിപ്പാൻ കച്ചകെട്ടിയ കഴക്കൂട്ടത്തു കളരിയിലെ വീരശൂ രപ്പെരുമാൾ പിന്തിരിഞ്ഞു്, ഭൂമികുലുക്കിക്കൊണ്ടു പുകവണ്ടി വേഗത്തിൽ മണ്ഡൂകനെപ്പോലെ കാലുകൾവിടുർത്തി, ചാടി മണ്ടിത്തുടങ്ങി. സംഭവങ്ങളുടെ സംഘടനവിശേഷം കൊണ്ടു ശൂന്യമനസ്സാന്നിദ്ധ്യവനായി ധാവനം ചെയ്തു തുടങ്ങിയ ചന്ത്ര ക്കാരൻ അരക്ഷണംകൊണ്ടു ഒരിരുമ്പുകുടുക്കിലകപ്പെട്ടതുപോലേ നിറുത്തപ്പെട്ടു. അദ്ദേഹം തിരിഞ്ഞുനോക്കിയപ്പോൾ കാണ പ്പെട്ടതു രാക്ഷസമൂലബലത്തിലൊ, യമസൈന്യത്തിലൊ ചേൎന്ന ഒരംഗമായിരിക്കണമെന്നു തോന്നി. തന്റെ ഒരു കൈക്കുപി ടിച്ചുമൎത്തി നിൽക്കുന്ന വിരൂപനായ ദീൎഘകായൻ, കറുത്തക മ്പാവടങ്ങൾകൊണ്ടുമാത്രം ഉണ്ടാക്കപ്പെട്ട ഒരു സത്വംപോ ലിരുന്നു. വളഞ്ഞു പിരിഞ്ഞു് അവിടവിടെ വടുക്കെട്ടിയ കൃശദീ ൎഘദൃഢശരീരം, ഏകനേത്രം, അതിൽശുക്ല ഛായ, മുരടിച്ചു ജട കെട്ടി തിമൎത്തുനിൾക്കുന്ന കേശമീശകൾ, നീണ്ടു കറുത്തു ആടു ന്ന ഏതാനും ദന്തങ്ങൾ, പെരുമ്പാമ്പുകൾപോലുള്ള കൈകാ ലുകൾ, തലയിൽ കച്ചകൊണ്ടുള്ള വലിയറെട്ടിക്കെട്ടു് അര യിൽ മുഷിഞ്ഞ കാങ്കിക്കുത്തിയുടുപ്പു്— ഇങ്ങനെയുള്ള ഒരു രൂപമാണു് ഉടയാൻപിള്ളയെ പിടികൂടിയിരിക്കുന്നതു്. ചന്ത്ര ക്കാറന്റെ പിശ്ശാത്തിപ്രയോഗങ്ങളും, മെയ്യൂക്കം, കഴക്കൂട്ടത്തു കളരിയിലെ അടവുകളും ഠരം മനുഷ്യക്കരടിയോടു അടുക്കുന്നില്ല. ആ നരമൃഗം പിശ്ശാത്തിയെപ്പിടിച്ചു പറിച്ചു പുറകിൽ തിരുകി ക്കൊണ്ടു് തോലി എന്നതറിഞ്ഞിട്ടില്ലാത്ത ചന്ത്രക്കാറവിശ്വവിജ

യിയെ ചുരുട്ടി എടുത്തു നീരാഴിക്കുണ്ടിനെ മറയ്ക്കുന്ന കാവിനുള്ളിലേക്കു തിരിക്കുന്നു. അനുകമ്പയോടുകൂടിയ നിരോധാജ്ഞകൾ പ്രതിഷ്ഠാദേശത്തു നിന്നും കേൾക്കപ്പെടുന്നു. ൟ ഭയങ്കരസത്വത്തിന്റെ ശ്രവണദ്വാരങ്ങളിൽ അതുകൾക്കു പ്രവേശനം ഉണ്ടാകുന്നില്ല. അയാളുടെചീററലിന്റെയും മുഖക്ഷോഭത്തിന്റെയും ആസുരത്രുക്ഷത അവൎണ്ണനീയമായിരിക്കുന്നു. ചന്ത്രക്കാറന്റെ പ്രഹരംകൊണ്ടാൽ കരിങ്കല്ലും ധൂളിയാകുമെന്നു വരികിലും ൟ സത്വത്തിന്റെ കയ്യിൽ അദ്ദേഹം പഞ്ഞികൊണ്ടു കെട്ടപ്പെട്ട പാവയെപ്പോലെ ലഘുപദാൎത്ഥമായിരിക്കുന്നു. ഉടയാൻപിള്ളയെ നിലത്തിട്ടു അമൎത്തിക്കൊണ്ടു് അദ്ദേഹത്തിന്റെ ജീവരക്തത്തെ പാനംചെയ്യുന്നതിനായി അദ്ദേഹത്തിന്റെ പിശ്ശാത്തിയെത്തന്നെ ആ കരടിത്താൻ ഉയൎത്തുന്നു. അതിദൈന്യസ്വരത്തിൽ ദൂരെനിന്നും "കൊല്ലാതെ കുപ്പാ! പൊല്ലാക്കൎമ്മം ചെയ്യക്കൂടാതു്." എന്നു രോഗവാൎദ്ധക്യങ്ങൾ കൊണ്ടു് ക്ഷീണതയെ പ്രാപിച്ചിരിക്കുന്നുവെന്നു അനുമാനിക്കാവുന്നതായ ഒരു സ്ത്രീയുടെ സ്വരം അപേക്ഷിക്കുന്നു. ഇതും ഫലപ്പെടാതെ പിശ്ശാത്തി കീഴ്പ്പെട്ടു പതിയുകയും ധീരനായ ചന്ത്രക്കാറൻ നിൎവ്വാണത്തിനു സ്വാഗതം പറയുകയും ചെയ്യുന്നു. ചന്ത്രക്കാറന്റെ സംഗതിയിൽ ൟവിധമുള്ള ദുരന്തം ദൈവനീതിക്കു സന്തുഷ്ടി വരുംവണ്ണമുള്ള പരിണാമമാകാത്തതുകൊണ്ടായിരിക്കാം, "വിടുകുപ്പമ്മാൻ" എന്നൊരു കാകളീസ്വരം സമീപത്തു കേൾക്കപ്പെടുന്നു. എന്നുമാത്രമല്ലാ, പിശ്ശാത്തി പിടിച്ചിരിക്കുന്ന കരുന്താളിഉലക്കപോലുള്ള കരത്തിനെ തങ്കക്കടകങ്ങൾപോലെ രണ്ടു കോമള ഹസ്തങ്ങൾ ആവരണം ചെയ്കയും ചെയ്യുന്നു. ലക്ഷ്മീസദൃശയായ ൟ രൂപത്തെ സമീപത്തു കണ്ട കൃഷ്ണസത്വം ആൎദ്രഭാവമെന്നു പറഞ്ഞറിയേണ്ടതായ ചില ചേഷ്ടകൾകൊണ്ടു വാത്സല്യകടാക്ഷങ്ങൾ ചെയ്യുന്നതിനിടയിൽ, ഷഷ്ട്യബ്ദപൂൎത്തി കഴിഞ്ഞ പ്രായം ചെന്നതായ രോഗിണി അവിടെ എത്തി. കുപ്പൻ എന്നു വിളിക്കപ്പെട്ടവൻ എഴുനേററു ചന്ത്രക്കാറനെ കുറച്ചുദൂരത്തു മാററിനിറുത്തി താൻ കാവലായി നിന്നു. ഉടയാൻപിള്ളയെ അടുത്തുകണ്ടപ്പോൾ ചേലയുടെ ഒരു വിടുമുന്തി ഉയൎത്തി മുഖം മറച്ചുകൊണ്ടു തന്റെ വക്ഷോഭേദനം ചെയ്യുന്ന ദുഃഖത്തെ അടക്കാൻ അശക്ത

യായ വൃദ്ധ കരഞ്ഞുതുടങ്ങി. യാത്രക്ഷീണംകൊണ്ടു് ലളിതമാക്കപ്പെട്ടു് ഏററവും ദൎശനീയമായിരിക്കുന്ന സൌന്ദൎയ്യപ്രഭയോടുകൂടിയ ബാലിക വൃദ്ധയെ കെട്ടിത്തഴുകിത്തലോടി ആശ്വാസിപ്പിച്ചു. ചന്ത്രക്കാറൻ കിങ്കരനേയും, വൃദ്ധാബാലികമാരേയും വീണ്ടും വീണ്ടും നോക്കീട്ടു്, "ചെരുപ്പാലടിച്ചും ചന്ത്രക്കാറനു നേട്ടം" എന്നു ചിന്തിക്കയും, കരടിത്താന്റെ ഏകനേത്രത്തെ അഭിനയിച്ചു് അൎത്ഥവത്തായ ഒരു മൂളൽകൊണ്ടു് സചന്ദ്രഹാസമൂൎച്ഛയെ സൂചിപ്പിക്കയും ചെയ്തുകൊണ്ടു്, വൃദ്ധയെ താണു തൊഴുതു ഓച്ഛാനിച്ചു നിന്നു. മനുഷ്യരുടെ ഏതാണ്ടു ചിലതു ഞെറുങ്ങുകയും ബീഭത്സമായ ചാഞ്ചാട്ടങ്ങൾകൊണ്ടു് ചന്ത്രക്കാറന്റെമൎയ്യാദയെ അഭിനന്ദിക്കയും, ബാലിക കുപ്പുന്നെ കൈക്കു പിടിച്ചു ഒന്നു ചായിച്ചു കണ്ണത്തിൽ "ഇവരാരമ്മാൻ" എന്നു ശുദ്ധമായി ചോദ്യം ചെയ്കയും ചെയ്തു.



---

# അദ്ധ്യായം ൪.

---

"തത്വബോധത്താൽ ബൃഹസ്പതിക്കൊത്തവൻ,
സത്വഗുണംകൊണ്ടു വിഷ്ണുതുല്യോദയൻ,
ശാസ്ത്രവിജ്ഞാനേന ശംഭുതുല്യൻ നല്ല-
ശസ്ത്രാസ്ത്രവിദ്യയാ ഭാർഗ്ഗവൻ താനവൻ."

വിദേശീയവസ്ത്രധാരിണികളായ സ്ത്രീകളെ തന്റെ ഭവനത്തിനടുത്തുള്ള ഒരു ചെറിയ ഗൃഹത്തിൽ ചന്ത്രക്കാറൻ പാർപ്പിച്ചു. ആ അതിഥിസംഘത്തിലെ യുവതി ചന്ത്രക്കാറന്റെ ഹൃദയവഞ്ജത്തെ തസ്കരിച്ചു. ആ അപരാധത്തിനു ശിക്ഷയായി, താൻ ആരായുന്ന നിധിയെ കാക്കുന്ന ഭൂതത്തിനു ആ സുരഭിയെ ബലികൊടുത്തേയ്ക്കുന്നുണ്ടെന്ന് ചിലമ്പിനഴിയം സംസ്ഥാനത്തെ അസലപ്പീൽ കോടതിയുടെ നിലയിൽ അദ്ദേഹം വിധിനിശ്ചയിച്ചു. എന്നാൽ, ചന്ത്രക്കാറന്റെ അനന്തരവനായ വിദ്യാൎത്ഥിയും, സംബന്ധിയായ ഉമ്മിണിപ്പിള്ളയും അദ്ദേഹത്തിന്റെ അന്തർഗതങ്ങൾ ധരിക്കാതെ പരിണയകാംക്ഷയോടുകൂടി ആ ബാലികയുടെ വാസഗൃഹത്തെ ചുററി ഭ്രമരപ്രദക്ഷിണം തുടങ്ങിയതുകൊണ്ടു, ആ ബലികൎമ്മശിക്ഷാവിധിയെ നടത്തുവാൻ സൌകൎയ്യം ഉണ്ടായില്ലാ. നിക്ഷേപലബ്ധിക്കു മറെറാരുമാൎഗ്ഗമായി കണ്ടിരുന്ന യോഗീശ്വരകാമധേനുവും ചന്ത്രക്കാറന്റെ ഹിതാനുവൎത്തിയായി അദ്ദേഹത്തിന്റെ ഭവനത്തിലേയ്ക്കു 'കെട്ടിയെടുപ്പിക്ക'പ്പെടുന്നതിനു അനുഗ്രഹിച്ചില്ലാ. ഈ സ്ഥിതിയിൽ രവിസംക്രമം രണ്ടു കഴിഞ്ഞ് തുലാവർഷവും ഇടി, മിന്നൽ, സമുദ്രകോപാരവം, ഇത്യാദി ആഘോഷങ്ങളോടുകൂടി ആരംഭിച്ചു. അസ്തമനം അടുക്കുമ്പോഴെയ്ക്കും മേഘകംബളം ആകാശത്തേയും, അന്ധകാരനിചോളം ഭൂമിയേയും മറച്ച് ഗതാഗതത്തിനു അതി വൈഷമ്യത്തെ ഉണ്ടാക്കുന്ന ഒരു സന്ധ്യയിൽ, ചന്ത്രക്കാറപ്രഭു അനന്തശയനപുരവീഥികളെ തന്റെ പാദപിണ്ഡങ്ങളെക്കൊണ്ട് പരിപൂതമാക്കി. ഉമ്മിണിപ്പിള്ളയുടെ വക തിരുവനന്തപുരത്തുള്ള ഭവനത്തിൽ നിന്ന്, കട്ടിയും കവണിയും ഉടുത്തു തെറുത്തുകേററി, ഭസ്മക്കുറികളും തലയിൽ വലിയവട്ടക്കെട്ടും ധരിച്ച്, ചന്ത്രക്കാറൻ പുറപ്പെട്ട യാത്രയിൽ

കത്തിജ്വലിച്ചെരിയുന്ന ചങ്ങലവട്ട, വലിയ ഓലക്കുട, ചെല്ലം, പിടിമൊന്ത എന്നീ സൌകൎയ്യസാധനങ്ങളും ചില കാഴ്ചസാമാനങ്ങളും വഹിച്ച് ഉമ്മിണിപ്പിള്ള മുതലായ സേവകന്മാരും ഭൃത്യജനങ്ങളും ചന്ത്രക്കാറന്റെ മുന്നും പിന്നും അകമ്പടിക്കാരായി ഗമനം ചെയ്തു. ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിന്റെ പടിഞ്ഞാറേ ഗോപുരത്തിനടുത്തുള്ള ഒരു യോഗീശ്വരമഹാവാടത്തിനകത്തു ഠരം സംഘം പ്രവേശിച്ചു. മണൽത്തരിപോലും വീഴാൻ ഒഴിഞ്ഞ സ്ഥലംവിടാതെ തിങ്ങിനിൽക്കുന്ന ആൾക്കൂട്ടത്തിനിടയിൽ ചന്ത്രക്കാറപ്രഭൃതികൾ കടന്നപ്പോൾ, കാഷായവസ്ത്രം ധരിച്ച ചില നന്ദികേശ്വരന്മാർ അവരെ എതിരേറ്റു. ഉമ്മിണിപ്പിള്ളയുടെ ചില കടാക്ഷസംജ്ഞകൾ തന്നോടുകൂടി വന്നിരിക്കുന്ന സാൎവഭൌമന്റെ ഹിമാദ്രിസന്നിഭമായ കൈക്കേമത്വത്തെ ആ കിങ്കരന്മാരെ മനസ്സിലാക്കി. ചന്ത്രക്കാറൻ എന്ന നാമത്തിലെ ആരംഭദിവ്യാക്ഷരദ്വയം അദ്ദേഹത്തിന്റെ വിസ്തൃതശരീരത്തിനു, കൈകളെ സന്ദൎഭയുക്തമാംവണ്ണം വീശി, സ്വൈരഗമനം ചെയ്വാൻ വേണ്ട മാൎഗ്ഗത്തെ തെളിച്ചുകൊടുത്തു.

ഏതാനും തളങ്ങൾ കടന്ന് യോഗീശ്വരന്റെ പൂജാമണ്ഡപത്തിൽ ചന്ത്രക്കാറൻ പ്രവേശിച്ചു. പ്രമാണികൾ ഇടതിങ്ങിനിന്നിരുന്ന ആ സ്ഥലത്തു, അനവധി ദീപതാരങ്ങൾ പ്രതിബിംബിക്കുന്ന രത്നങ്ങളാൽ ഖചിതവും, മണമാൎന്ന പുഷ്പഹാരങ്ങൾകൊണ്ട് അലംകൃതവും, നീരാളാംബരപ്രഭാപൂരിതവും ആയ വിമാനത്തിനകത്തു, ത്രിജഗദംബികാവിഗ്രഹം സജീവപ്രതിഷ്ഠ എന്നപോലെ അനുഗ്രഹ പ്രസന്നമുഖമായി കാണപ്പെട്ടു. പുഷ്പസഞ്ചയത്തിന്റെ സമ്മൂൎഛകമായ സൌരഭ്യവും, ശ്വാസനാളത്തെ ഭേദിക്കുന്നതായി ധൂപക്കുററിയിൽ നിന്നു പുറപ്പെടുന്ന ധൂമഗന്ധവും, പരിചാരക പ്രധാനികൾക്കുള്ള വീരസൌന്ദൎയ്യപരിപൂൎണ്ണമായ ഗാത്രപ്രൌഢിയും, പൂജാധികാരിയായി നിൽക്കുന്ന ഒരു വൃദ്ധസിദ്ധന്റെ വേഷവിശേഷവും, ഭക്തന്മാരുടെ ബഹുലതയും കണ്ടപ്പോൾ, യോഗീശ്വരനും അനല്പസാമൎത്ഥ്യവാനായ ഒരു സൂത്രധാരൻ തന്നെ എന്ന് അഭിജ്ഞനായ ചന്ത്രക്കാറനു ബോദ്ധ്യപ്പെട്ടു. യോഗീശ്വരനെ കാണ്മാനുള്ള തിടുക്കത്തോടുകൂടി ചന്ത്രക്കാറൻ വട്ടമിട്ടു നോട്ടം തുടങ്ങി. 'ക്ഷമിക്കണം, അല്ലെങ്കിൽ അന്തസ്സിനു പോരാ' എന്നു ഉമ്മി

ണിപ്പില്ല നേത്രക്കമ്പിമാർഗം അറിവുകൊടുത്തു. ദീപാരാധ
ന ആരംഭിച്ചു. അതിമനോഹരമായുള്ള നാഗസ്വരവും ഗംഭീര
മായുള്ള നഗാരാഘോഷവും, അസംഖ്യം ചേങ്ങലകളുടെ നാദവും,
സന്നിഹിതരായ ജനങ്ങളിൽ നിന്നു പുറപ്പെട്ട ഭക്തിപൂരിത
മായ ഉൽഘോഷങ്ങളും, ചന്ത്രക്കാറന്റെമനസ്സിനേയും ഇള
ക്കി, അയാളെക്കൊണ്ടും ഒന്നു തൊഴുവിച്ചു. ദീപാരാധന അവ
സാനിച്ചു. വലുതായ ധൂപക്കുററിയിൽ രംഭാപത്രത്തിന്റെ ആകൃ
തിയിൽ ജ്വലിക്കുന്ന കപ്പൂരദീപത്തെ ഓരോരുത്തർ തള്ളിത്തി
രക്കി അക്ഷിപ്രോക്ഷണം ചെയ്യുന്നതിനിടയിൽ, സാക്ഷാൽ
വേട്ടയ്ക്കൊരുമകൻ തന്നെ പാവകദീപ്തിയോടുകൂടി അവതീർണ്ണ
നായതുപോലെ ഒരു പുരുഷൻ പ്രത്യക്ഷനായി. ആ പ്രദേശം
ശ്വാസോച്ഛ്വാസപര്യന്തം സ്തബ്ധശബ്ദം ആക്കപ്പെട്ടു. ഇപ്ര
കാരമുണ്ടായ വിഭ്രമണത്തിനിടയിൽ ചന്ത്രക്കാറൻ പുറംകാട്ടി
കൈനീട്ടി, താൻ കൊണ്ടുവന്നിരുന്ന പട്ടാംബരം, സ്വർണ്ണപ്പനി
നീർക്കുപ്പി, ഫലപുഷ്പകന്ദങ്ങൾ, എന്നീ സാധനങ്ങളെ വാങ്ങി,
പഞ്ചമഹാദാനമായി യോഗീശ്വരപാദങ്ങളിൽ സമപ്പണം
ചെയ്തു. വരദാനഹസ്തത്തെ ഉയർത്തി യോഗീശ്വരൻ അനുഗ്ര
ഹിച്ചു. യോഗീശ്വരന്റെ മുഖവും ചേഷ്ടകളും ചന്ത്രക്കാറന്റെ
മനസ്സിൽ ബഹുദൂരമായ ഭൂതകാലത്തെ സ്മൃതികളെ തന്മയത്വ
ത്തോടും പക്ഷേ അവ്യക്തമായും, ഉണർത്തി, അദ്ദേഹത്തെ ആ
ശ്ചര്യസരസ്സിൽ വീഴിച്ചു. ആ അനുഭവത്തിന്റെ രഹസ്യത്തെ
ഗ്രഹിപ്പാൻ ബുദ്ധിക്ലേശം ചെയ്തു് പരവശപ്പെടുന്ന അദ്ദേഹ
ത്തിന്റെ കണ്ണുകളിൽ മൂലമന്ത്രോപദേശവും, ഹസ്തത്തിൽ
സൂത്രബന്ധവും, ലലാടാദിദേശങ്ങളിൽ മുദ്രാധാരണവും, ശിര
സ്സ്പർശംചെയ്തു് ആത്മസംസ്കരണവും, യോഗീശ്വരഗുരുവര്യൻ
യഥാനുഷ്ഠാനം നിർവ്വഹിച്ചു. ചന്ത്രക്കാറന്റെ ആത്മാവ് കാന്ത
ത്താൽ അയശ്ശകലമെന്നവണ്ണം യോഗീശ്വരപ്രഭാവത്താൽ ആ
കഷിക്കപ്പെട്ടു. ചന്ത്രക്കാറന്റെ ഹസ്തങ്ങളെ ഗ്രഹിച്ചു്, ബന്ധു
വത്സലത്വം കൊണ്ട് ശുദ്ധകേരളീയവാണിയിൽ യോഗീശ്വ
രൻ കുശലപ്രശ്നങ്ങൾ തുടങ്ങിയപ്പോൾ, ഹ്രസ്വനായ ശിഷ്യ
'മഹിഷ'ൻ, ഉന്നതനും ഉദ്ധതനും ആയ യോഗീശ്വരന്റെ വൈ
ദ്യുതകാന്തി ഉജ്വലിക്കുന്ന മുഖത്തു്, കൃതജ്ഞതാസൂചകമായി,

തല ഉയൎത്തി ഒന്നു നോക്കുന്നതിനു തുനിഞ്ഞു. യോഗീശ്വരന്റെ കാഞ്ചനപ്രഭമായ മുഖതലത്തിൽ നേത്രമണികൾ കൃഷ്ണസ്ഫടികമയതയോടെ തിളങ്ങി ചന്ത്രക്കാറന്റെ താമ്രാക്ഷശക്തിയെ ആവാഹിച്ച്, അതിന്റെ ചേഷ്ടകളെ ഉദ്വസനം ചെയ്തു. യോഗീശ്വരന്റെ കൃഷ്ണമണികളിലെ അണുക്കൾക്ക് അചിന്ത്യമായ വേഗത്തിൽ ഒരു സമ്മിശ്രചലനം തുടങ്ങി, ക്ഷണംകൊണ്ട് സ്ഫടികനൈൎമ്മല്യത്തോടുകൂടി പ്രശാന്തനിലയെ പ്രാപിക്കയും, ഉത്തരക്ഷണത്തിൽ ആ നേത്രങ്ങൾ ആകാശമാത്രങ്ങളായ സുഷിരങ്ങളായി ചന്ത്രക്കാറനു തോന്നുകയും ചെയ്തു. നിൎജ്ജീവവീക്ഷണനായി നിന്നുപോയ ചന്ത്രക്കാറനു ഭൂഗൎഭസ്ഥമായുള്ള ഒരു ദിവ്യനിക്ഷേപത്തെ 'അഞ്ജനപ്പട' പ്രയോഗംകൊണ്ടെന്നപോലെ യോഗീശ്വരന്റെ അനന്തമെന്നു തോന്നപ്പെട്ട നേത്രവിലം കാട്ടിക്കൊടുക്കുകയും ചെയ്തു. ചന്ത്രക്കാറന്റെ സൎവധാതുക്കളും ജ്വരാധിക്യംകൊണ്ടെന്നപോലെ വിറകൊണ്ടു. അദ്ദേഹത്തിന്റെ മസ്തിഷ്കം അല്പമയമായി. കാലസന്ദൎഭങ്ങളെ വിവേചനം ചെയ്വാനുള്ള അദ്ദേഹത്തിന്റെ ശക്തിയും നശിച്ചു. ആ പ്രഭുവിന്റെ വ്യാമോഹപാരവശ്യം കണ്ട് യോഗീശ്വരൻ പ്രത്യേകശിഷ്യന്മാരെ ആദരിക്കുന്ന ക്രമത്തിൽ രണ്ടു കൈകളാലും ശിരസ്സുമുതൽ കരനഖപൎയ്യന്തം സാവധാനമായും ശ്വാസബന്ധത്തോടും മൂന്നുരു തലോടി അനുഗ്രഹിച്ചു. ചന്ത്രക്കാറൻ അദ്ദേഹത്തിനുണ്ടായ ആഭിചാരതുല്യമായ സ്വപ്നത്തിൽനിന്നും ഉണൎന്നു. ചന്ത്രക്കാറന്റെ നാടകത്തിലെ 'നിധിലാഭം' എന്ന രംഗത്തിനു അദ്ദേഹത്തിന്റെ കൃതിയിൽ രണ്ടാമതും സ്ഥലം കിട്ടുവാനുള്ള ഗോപുരകപാടം ഇങ്ങനെ തുറക്കപ്പെട്ടു. സ്വാധികാരായത്തമായ രാഷ്ട്രം, ധനജനപൎയ്യന്തം നശിച്ചാലും, തന്റെ പൌരുഷ, പ്രതാപ, സാമൎത്ഥ്യങ്ങളെ ജ്ഞാനനേത്രവാനായ യോഗീശ്വരനെ ധരിപ്പിച്ചേയ്ക്കുന്നുണ്ടെന്നു ഒരു മഹാനേച്ഛ ആ മുഹൂൎത്തത്തിൽ ചന്ത്രക്കാറനായ ധനാരാധകൻ ചെയ്തു.

ചന്ത്രക്കാറയോഗീശ്വരന്മാരുടെ സന്ദൎശനത്തെ തുടൎന്ന് രാജ്യാധികാരികൾക്കു ക്ലേശകരമായ ചിലസംഭവങ്ങൾ നടന്നു. തന്നാൽ ഭരിക്കപ്പെടുന്ന രാജ്യത്തിൽ കൃത്രിമകലഹാദ്യങ്ങൾ കൂടാതെ പ്രജകൾ വൎത്തിക്കേണ്ടതിലേയ്ക്കു രാമവൎമ്മമഹാരാജാവു തന്റെ മന്ത്രതന്ത്രനയനൈപുണ്യങ്ങളെ പ്രയോഗിച്ചുവന്നി

രുന്നു. ഇതിനുവിഘാതമായി കഴക്കൂട്ടത്തുപിള്ളമാരുടെ വകയായ ഒരു മോതിരം തിരുവനന്തപുരത്തു പൊൻവാണിഭകുബേരൻ അണ്ണാവയ്യന് വിൽക്കപ്പെട്ടു എന്നൊരുശ്രുതി ഊട്ടുപുരവത്തമാന പ്രവത്തനശാലയിൽ നിന്ന് പ്രസിദ്ധീകരണം ചെയ്യപ്പെട്ടു. ഈ സംഗതി മന്ത്രിമാർ ധരിച്ചഉടനെതന്നെ ദ്രോഹശ്രമ ശങ്കയോടുകൂടി അണ്ണാവയ്യനെ പിടികൂടാനും അന്വേഷണങ്ങൾ നടത്താനും അവർ ഒരുമ്പെട്ടു. ആ ബ്രാഹ്മണൻെറ മഠത്തിൽ നിന്നും മോതിരം കിട്ടി എങ്കിലും അയാളെ കണ്ടുകിട്ടായ്കയാൽ വിചാരണകൾക്ക തടസ്ഥമുണ്ടായി. മഹാരാജാവും മന്ത്രിമാരും സംഭ്രമത്തോടുകൂടി ആലോചനകൾ തുടങ്ങിയപ്പോൾ, അവിടത്തെ പ്രത്യേകതിരുവുള്ളത്തിനു പാത്രമായ നീട്ടെഴുത്തു കേശവപിള്ള ആ അംഗുലീയവിക്രയത്തെക്കുറിച്ച് പര്യാലോചിച്ചതിൽ കൃത്രിമമൊന്നും കാണുന്നില്ലെന്നും ഇങ്ങനെയുള്ള സംഭവത്തെ അധികാരികൾ ഗൌരവമായി ഗണിച്ചു എന്ന് പുറത്തുവരുന്നത് അനേകധാ തന്ത്രവിരുദ്ധമാണെന്നും തിരുമനസ്സറിയിച്ചു. മഹാരാജാവു ഈ അഭിപ്രായത്തെ അഭിനന്ദിച്ച്, മോതിരത്തെ കൊട്ടാരത്തിൽ സൂക്ഷിക്കുന്നതിനും തൻെറ ഭൃത്യപ്രധാനന്മാർ അന്വേഷണങ്ങളെ തുടരുന്നതു ഗൂഢമായി വേണ്ടതെന്നും വ്യവസ്ഥചെയ്തു.

> "ലോകവിശുദ്ധി വരുത്തുവാനായ്ക്കൊണ്ടു-
> ലോകപാലന്മാർ നടക്കുമെല്ലാടവും"

എന്നു ത്രേതായുഗത്തിൽ ശ്രീരാമൻ കല്പിച്ചതുപോലെ, കലികാലധമ്മസംരക്ഷണാത്ഥം സഞ്ചരിച്ചിരുന്ന ഒരു അവതാരപുരുഷൻ, അക്കാലത്തു അനന്തശായിസേവാരതനായി തിരുവനന്തപുരത്ത് ആശ്രമസ്ഥാപനം ചെയ്തു പാത്തിരുന്നു. ഹിമാദ്രിസേതുക്കളായ ഉത്തരദക്ഷിണായനചക്രങ്ങളുടെ മദ്ധ്യത്തിൽ ചരിച്ചിരുന്ന ഈ പ്രഭാകേതു, അന്നത്തെ യുവരാജകുമാരന് ഇന്ദ്രമഹേന്ദ്രാദിജാലങ്ങളിൽ ഉപദേശദാതാവായി. ഇദ്ദേഹത്തിൻെറജന്മഭൂമി, പരമാത്ഥനാമം, ജാതി, വയസ്സ് എന്നിവകളെക്കുറിച്ച് തിരുവിതാംകോട്ടു ആക്കുംതന്നെ ഒരു രൂപവുമില്ലായിരുന്നു. എങ്കിലും, സപ്തചിരഞ്ജീവികളിൽ കല്യബ്ദാരംഭത്തോടു ഏററവും അടുത്തകാലത്തു ജീവിച്ചിരുന്ന അശ്വത്ഥാമാവ് ശ്രീപത്മനാഭസേവാത്ഥം അനന്തപുരതീത്ഥങ്ങളുടെ പ്രാന്തദേശവാസം അനുഷ്ഠിക്കുന്നതാണെന്ന് ഒരുഐതിഹ്യത്തെ ബദ്ധ

ജനമനോധൎമ്മം സൃഷ്ടിച്ചു. "ഹരിപഞ്ചാനനസ്വാമികൾ" എന്നു ജനവചനംകൊണ്ടു നാമകരണം ചെയ്യപ്പെട്ട ആ സിദ്ധൻ സൌഭദ്രനായ കുമാരനെ നിഗ്രഹിച്ച അശ്വത്ഥാമാവാണെന്നു വിശ്വസിക്കപ്പെട്ടിരുന്നുഎങ്കിലും, അദ്ദേഹത്തിന്റെ മുഖത്തു സൎവദാസ്ഫുരിച്ചുകൊണ്ടിരുന്ന രസം 'ആത്മവൽ സൎവ്വഭൂതാനി'ത്വം തന്നെ ആയിരുന്നു. ഹരിപഞ്ചാനനൻ സ്വന്തപൂജാസാധനങ്ങളോടും ഭണ്ഡാരത്തോടും ഏതാനും ഭൃത്യരോടും ഒന്നിച്ചു കോട്ടയ്ക്കകത്തു ചന്ത്രക്കാറനോടുണ്ടായ കൂടിക്കാഴ്ച നടന്നസ്ഥലത്തും, അനവധി ഭടന്മാർ, ഗജതുരഗാദി മൃഗങ്ങളും, ഒരു മഠാധിപതിക്കു ഉചിതമായുള്ള മററു സാമഗ്രികളോടും കൂടി കോട്ടയ്ക്കുപുറത്തു ആൎയ്യശ്ശാല എന്നസ്ഥലത്തും താമസിച്ചിരുന്നു. കേരളത്തിൽ പ്രധാനക്ഷേത്രങ്ങളെ സന്ദൎശനം ചെയ്തു, കേരളീയാചാരങ്ങളും ഭാഷയും ഗാഢമായി അദ്ദേഹം ഗ്രഹിച്ചിരുന്നു.

മുൻ പ്രസ്താവിച്ച അംഗുലീയ വിക്രയാനന്തരം അടുത്തൊരു ദിവസം ഹരിപഞ്ചാനനസ്വാമി അന്നത്തെ മുത്താഴഭിക്ഷ അമൃതേത്തും കഴിഞ്ഞു തന്റെ തപോവാടത്തിൽ അന്തർഭാഗത്തു ഒരു വിശാലശാലയിൽ ഇരുന്നു സ്വൎണ്ണധൂപക്കുഴലിൽ നിന്നു ഹുക്കാ കുടിക്കുന്നതിനിടയിൽ, ചിലുമ്പിക്കൂസായിലെ ജലത്തെക്കൊണ്ടു ഗുളു ഗുളു മൃദുവൎണ്ണാലാപം ചെയ്യിച്ചു വിഹരിക്കുന്നു. ഇടയ്ക്കിടെ ധൂമത്തെ കൃത്രിമാകൃതികളാക്കി ബഹിഷ്കരിക്കയും, ആ രൂപങ്ങളുടെ വിവിധത്വത്തെ കണ്ടുരസിക്കയും, ഭിക്ഷാമൃതേത്തിന്റെ ഹൃദ്യതയും സമൃദ്ധിയും തിങ്ങിത്തിമൎത്തു വിങ്ങുകയാൽ ചില ഓങ്കാരധ്വനികളെ പുറപ്പെടുവിക്കയും ചെയ്യുന്നു. തന്റെ അടുത്തുവച്ചിരിക്കുന്ന വാൽക്കണ്ണാടിയെ എടുത്തുനോക്കി, കോതി ഒതുക്കി പുറകോട്ടിട്ടിരിക്കുന്ന ജടാഭാരത്തേയും, ക്ഷൌരകൎമ്മംകൊണ്ടു അരികുകൾ ഭംഗിയാക്കപ്പെട്ട ലലാടദേശത്തേയും, സുന്ദരികൾക്കു ലഭിച്ചിരുന്നാൽ ചക്രവൎത്തികളേയും കറക്കുമായിരുന്ന വിജയതോരണഭ്രൂക്കളേയും, നാട്യതരംഗദ്രുതപരമ്പരയാൽ ഭരതശാസ്ത്രപാരംഗതന്മാരേയും വലയ്ക്കുന്ന നേത്രങ്ങളേയും, മധ്യത്തിൽവച്ചു വകുന്നു ഇരുഭാഗത്തോട്ടും ചീകി ഒതുക്കി മെഴുകിട്ടു കൃഷ്ണമൃഗശൃംഗങ്ങൾപോലെ തിരുകിനിൎത്തിട്ടുള്ള മീശയേയും, മല്ലയോഗ്യമായി വിരിഞ്ഞു ഘനംപൂണ്ടുള്ള

വക്ഷഃപ്രദേശത്തേയും നോക്കി, 'നാഥനാകുന്നിതുഞാൻ ജഗത്തിന്നു' എന്നു സമർത്ഥിക്കാവുന്നതായ "അഹമേവജഗത്സർവം" എന്നുള്ള പാമതത്വത്തെ അഭിനയപരിശീലനം ചെയ്യുന്നു. ഏതാണ്ട് ചില ആത്മഗതങ്ങളോടുകൂടി ചിലുമ്പിയുടെ സ്വർണ്ണമുഖത്തെ വായിൽനിന്നും എടുത്ത്, ധൂമത്തെ ഉദ്വമിച്ച് സ്വവക്ത്രത്തിനു ഒരു തിരസ്കൃതിയെ സൃഷ്ടിക്കുന്നു. ധൂമത്തിരനീങ്ങിയതിന്റെ ശേഷം, വിജയനോട്ടങ്ങളോടുകൂടി, തിരുവിതാംകോട്ടുള്ള ചില പ്രഭുക്കന്മാരുടെ നാമങ്ങളെ ഉച്ചരിച്ച്, വിരലുകൾമടക്കി, അവരുടെ എണ്ണത്തെ കണക്കുകൂട്ടുന്നു. അനന്തരം വീണ്ടും ധൂമാശനം ആരംഭിച്ച്, ചിന്താമഗ്നനായിരിക്കുന്നു. വിശാലനേത്രങ്ങളെ തുറിച്ച്, അതിഭയങ്കരനാട്യത്തോടുകൂടി 'കേശവൻ' എന്ന നാമത്തെ ഉച്ചരിച്ച്, ഫൂൽക്കാരത്തോടുകൂടി പുകയെ കഫാദിസഹിതം തുപ്പുന്നു. ഒരു അശുദ്ധഹോമത്തുങ്കൽനിന്നും ഉൽഭൂതനായതുപോലെ നെററി മുതലായസ്ഥലങ്ങളിൽ തിരുവനന്തപുരത്തുള്ള സകല ക്ഷേത്രങ്ങളിലെ ചന്ദന, കുംകുമ, മഞ്ഞണാദി പ്രസാദങ്ങളും, കുടുമയ്ക്കിടയിലും ചെവിമടക്കിലും നിർമ്മാല്യസഞ്ചയങ്ങളും, കരസന്ധികളിൽ ഉദ്യോഗമുദ്രയായ ചൊറിയുടെ ശൽക്കങ്ങളും, തന്റെ നിയമേനയുള്ള വിദ്യുല്ലതികാതാവും വഹിച്ച് പകടശ്ശാലവ്യാസരായ ഉമ്മിണിപ്പിള്ള ആവിർഭവിച്ചു. യോഗീശ്വരന്റെ വിശേഷ വിശ്വസ്തതയ്ക്കു പാത്രമായതിനാൽ, ആ മഠത്തിൽ ഏതുസ്ഥലത്തും ഏതുസമയത്തും പ്രവേശിക്കുന്നതിനു ഉമ്മിണിപ്പിള്ളയ്ക്കു പൂർണ്ണസ്വാതന്ത്ര്യം കിട്ടിയിരുന്നു. ആ അദ്വൈതാദ്ധ്യേതാവ് തന്റെ നെററിയെ നിലത്തു തൊടുവിക്കാതെ ഒരു കസർത്തുകൊണ്ട് ഗുരുപാദങ്ങളിൽ സാഷ്ടാംഗപ്രണാമംചെയ്ത് എഴുനേററുനിന്നു. ഹരാപഞ്ചാനനൻ തന്റെ ചന്ദ്രധാരായ സ്തോഭങ്ങളെ വെടിഞ്ഞ്, പൈതൃകമായ വാത്സല്യത്തെ സന്ധാനംചെയ്തുള്ള മുഖത്തോടുകൂടി ഉമ്മിണിപ്പിള്ളയ്ക്ക് ആശിസ്സും സ്വാഗതവും അരുളിച്ചെയ്തു. ആ ശബ്ദഗ്രാഹിയന്ത്രം കൊട്ടാരത്തിലും നഗരവീഥികളിലും നിന്ന് മോതിരസംഗതിസംബന്ധമായും മററും ഗ്രഹിച്ചിരുന്ന കഥകളെല്ലാം ഒന്നൊഴിയാതെ ഗുരുപാദപത്മങ്ങളിൽ സ്വനവമനം ചെയ്തു. യോഗീശ്വരൻ ഒരു ഭൃത്യനെ വിളിച്ച് ചിലുമ്പിയെ അവിടെ നിന്നും മാററിച്ചതിന്റെ ശേഷം ഇങ്ങനെ

ശാന്തമായി അരുളിച്ചെയ്തു.—"പ്രപഞ്ചം നടക്കത്താൻ ചെയ്യു മപ്പാ!—കീരവിത്തു മുളച്ച് അശാന്തമായി എന്നു ആരു താൻ കേട്ടിട്ടുണ്ട്? ആ മോതിരവില്പന ക്ഷീരാബ്ധിജലത്തിലെ ലവണ പ്രവാഹത്തെ ഉണ്ടാക്കിട്ടുമൊ? നിസ്സാരഭയങ്ങൾ! മഹാരാജാ ഘനബുദ്ധി എന്നല്ലൊ നാം ചിന്തകൊണ്ടിരുന്നത്? ഹായ്!—എന്തു ജളത്വം?"

ഉമ്മി—"ഉൗഹും! സ്വാമി ഇങ്ങനേയോ കാൎയ്യങ്ങൾ മന സ്സിലാക്കുന്നതു? ആ കൊച്ചുമോതിരം ആരുടെ തലയിലെല്ലാം അപരാധംകേററുമെന്നു സ്വാമിക്കറിയാമൊ? ഇങ്ങനെ ചില കളികളിച്ച് തലവീച്ചും തൊറകേററും നടന്നു തലമുറ ഒന്നു കഴിഞ്ഞിട്ടില്ലാ. ഈ തീപ്പൊരി കുമറിക്കുമറി എവിടെ എല്ലാം കേറിപ്പിടിക്കുമെന്നു ദൈവത്തിനേ അറിയാവു"

ഹരിപ—"ന്യായമായസംശയം. സംഗതി രാജദ്രോഹം—രാജകക്ഷം ജനകക്ഷം, ഒരം രണ്ടിലൊന്നിന്റെ നാശംകൊണ്ടെ അതിൽനിവൃത്തിയുണ്ടാവു. മോതിരം കഴക്കൂട്ടത്തുപിള്ളയുടെ സ്വത്തു—" (ശബ്ദംതാഴ്ത്തി പാരദേശികത്വത്തെ അവലംബിച്ചു) "നമത് ചന്ത്രക്കാറൻ്ക് അന്തസ്ഥാനിഗ്രഹവുമാക ഗോത്ര ബന്ധമെപ്പടി? എന്ന ഉമ്മിണിപ്പിള്ളെ? നിജത്തെശൊല്ലും. ഉടയാൻപിള്ളഅവാളെ കാപ്പാത്തവേണ്ടിയത്."

ഇത്രയും സൂചകംകൊണ്ടുതന്നെ കാൎയ്യം എങ്ങനെ പരിണമിച്ചേക്കാമെന്നു ഉമ്മിണിപ്പിള്ളയ്ക്കു സ്പഷ്ടമാവുകയാൽ തനിക്കു ഉദ്യോഗക്കയററം ഉണ്ടാവാനുള്ള പടി നഷ്ടമായിപ്പോകാമെന്നു അയാൾ ഭയപ്പെട്ടു. സ്വല്പം ഉണൎച്ച വന്നപ്പോൾ അതിദയനീയമായ സ്വരത്തിൽ തന്റെ അഭിപ്രായത്തെ യോഗീശ്വരസമക്ഷത്തിൽ ഇങ്ങനെ ധരിപ്പിച്ചു. "ഈ അപവാദം വല്ലതും മച്ചമ്പികേട്ടാൽ ഉടവാളെടുത്തോണ്ടു വെളിച്ചപ്പെടും. പിന്നത്തെകഥ പടേനി തന്നെ. നൊണയ്ക്കു നടക്കുന്ന കൂട്ടങ്ങൾ ഇതുവല്ലതും കേട്ടാൽ പൊടിപ്പും തൊങ്ങലുംവച്ച് തിരുമുമ്പിൽ കൊണ്ടു അടിയറവയ്ക്കും. അപ്പോൾനാട്ടുരാജാ പൂപ്പടവാരും, മച്ചമ്പികാട്ടുരാജാ കളവുമഴിക്കും. പിന്നെ, ഇന്ദ്രനും ചന്ദ്രനും പൊടി. അല്ലെങ്കിൽ, മച്ചമ്പിക്കും അവിടെ ചേൎന്നവൎക്കും മേക്കാ

മണ്ഡപം*തന്നെ ശരണം. അതും ഒരു യശസ്സുതന്നെ. സ്വാമി തിരുവടികൾ ഇവിടത്തെ ആളുകളെ ക്കുറിച്ചു് എന്തറിഞ്ഞു?"

"അതും ഒരു യശസ്സുതന്നെ" എന്നുള്ള വാക്കുകൾ ഉമ്മിണിപ്പിള്ളയുടെ നാവിൽ നിന്നും പുറത്തായപ്പോൾ ആ തപോധനപഞ്ചാസ്യന്റെ ശരീരം രോമാഞ്ചംകൊണ്ടു് ഒന്നു ചലിച്ചു. ഉമ്മിണിപ്പിള്ളയുടെ ഒടുവിലത്തെ വാക്കുകൾ അദ്ദേഹത്തിന്റെ അധരസൌന്ദൎയ്യത്തെ ഒരു വികടപ്പുഞ്ചിരികൊണ്ടു് വക്രിപ്പിക്കയും ചെയ്തു. ആവശ്യം പോലെ ചന്ത്രക്കാറനെ തന്റെ ഒരായുധമാക്കി പ്രയോഗിപ്പാൻ സന്ദൎഭം ലഭിച്ചിരിക്കുന്നു എന്നു കണ്ടു് യോഗീശ്വരൻ കൃതാൎത്ഥനായി. ഉമ്മിണിപ്പിള്ളയുടെ അഭിപ്രായങ്ങളെക്കുറിച്ചു വീണ്ടും പരിചിന്തനം ചെയ്തു, "ചിന്താനാസ്തി കിലാനാസ്തി" എന്നു വീണനാദത്തിന്റെ സുഖകരമായ മാധുൎയ്യത്തോടുകൂടി കീഴ്സ്വരത്തിൽ ഗാനം ചെയ്തുകൊണ്ടു് ചിന്താഗ്രസ്തനായിരുന്നു. യോഗീശ്വരന്റെ ഗാനത്തെ കേട്ടുരസിപ്പാൻ ഉമ്മിണിപ്പിള്ളയുടെ മനസ്സിന്റെ അപ്പോഴത്തെ അസ്വാസ്ഥ്യം അനുവദിച്ചില്ല. ഗാനത്തെത്തടഞ്ഞ് അയാൾ ഇപ്രകാരം പറഞ്ഞു. "മച്ചമ്പി ഈ തിരുസന്നിധികളിൽ മാത്രമേ തോററിട്ടൊള്ളു. ഇവിടെ കുമ്പിട്ടുപോയതു ശരിതന്നെ. മറെറടത്തെല്ലാം മച്ചമ്പിതന്നെ രാജാധിരാജൻ, വീരാധിവീരൻ. കാണാൻപോണപൂരം ഞാനിപ്പോൾ വിസ്തരിച്ചു കേൾപ്പിക്കുന്നതെന്തിന് ? അങ്ങനെ ഉള്ള ആൾക്കു വല്ലതും ഇടിവു വന്നാൽ—"

**ഹരിപ**—(സന്ദൎഭംപോലെ ചന്ത്രക്കാറനെ കുടുക്കിലാക്കാൻ വഴിയുണ്ടെന്ന് മനസ്സിലാവുകയാൽ കൃതാൎത്ഥനായി) "അഹോ ശുദ്ധാത്മൻ! നമത് ശിഷ്യപ്രധാനർ—ചന്ത്രക്കാറപ്പിള്ളെ അവാളുക്ക് (ഹിന്ദുസ്താനിയിൽ ചിലഗർജനങ്ങൾ ചെയ്തുകൊണ്ട്) അഭയസ്ഥലം, ചൊക്ക്ടാമണ്ഡപ‡നഭോമണ്ഡലം—"

---

* എട്ടുവീട്ടിൽപിള്ളമാരെ നിഗ്രഹിച്ച വിജനപ്രദേശം.

‡ രാമയ്യൻ ദളവാസ്സു് മഹാരാജാവു് മന്ത്രിപദത്തെനൽകിയ മണ്ഡപം ഒരം ഇടക്കാലത്തും ഒരം സ്ഥലം ഒരം വക ആവശ്യങ്ങൾക്കു ഉപയോഗപ്പെട്ടിട്ടുണ്ടു്.

ൟ യുക്തിവാക്കുകൾ ഉദ്യോഗപ്പാൽപ്പായസം നിറഞ്ഞുള്ള ഒരു വാൎപ്പിനെ സാദ്ധ്യാസാദ്ധ്യവിവേചനശൂന്യനായ ഉമ്മിണിപ്പിള്ളയ്ക്കു ദൃശ്യമാക്കി. അയാൾ തന്റെ സംബന്ധിയായ ചന്ത്രക്കാറൻ രാജ്യഭരണം ചെയ്യുന്ന പ്രതാപത്തെക്കുറിച്ച് അഹസ്സ്വപ്നങ്ങൾ കണ്ടു രസിക്കുന്നതിനിടയിൽ, ഹരിപഞ്ചാനനൻ അഭൌമമായുള്ള ഒരു അനിവാൎയ്യ ശക്തിയുടെ പ്രേരണം കൊണ്ടെന്നപോലെ നിവിൎന്നിരുന്ന് കണ്ണുകൾ അടച്ച് ശ്വാസവേഗത്തോടുകൂടി ഇങ്ങനെ വെളിപാടുകൊണ്ടു. "ഉത്തരദിശിയിലെ തീക്ഷ്ണഭാസ്കരർ ഉദയം ശെയ്യുറാർ — ഓ! അംബികേഷെമ അപ്പടിയാ ?—അസ്തമനം മഹേന്ദ്രാദ്രിയിലെയാം ! അരരെ! അവരുടെ ചണ്ഡകിരണംഗൾ—" ദൈവികമായ ഒരു ഉദ്വേഗത്തോടുകൂടി വിറച്ചുംകൊണ്ട് യോഗീശ്വരൻ അദ്ധ്യാക്തിയിൽ വിരമിച്ചു. ഉത്തരമലയാളത്തെ ആഛാദനം ചെയ്തിരിക്കുന്ന ഹൈദരാലി മൈസൂർ മഹാരാജാവായ രാഹുബിംബം തിരുവിതാംകൂർ സംസ്ഥാനത്തെയും നിശ്ചയമായി ഗ്രസിക്കുമെന്ന് ഹരിപഞ്ചാനനന്റെ അരുളപ്പാട് ഉമ്മിണിപ്പിള്ളയെ മനസ്സിലാക്കി. ഹൈദരാലിയുടെ സൈന്യവും മഹാരാജാവിന്റെ പുള്ളിപ്പട്ടാളവും തമ്മിൽ ഉണ്ടായേക്കാവുന്ന യുദ്ധത്തിൽ തനിക്കും തന്റെ സംബന്ധികൾക്കും അഭയപ്രദനായി ഹരിപഞ്ചാനനസ്വാമികളുണ്ടെന്ന് അയാൾ ആശ്വസിച്ചുകൊണ്ടു, ഇങ്ങനെ സ്വന്തമായ ഒരു കാൎയ്യത്തിന്റെ പ്രസ്താവനയിൽ പ്രവേശിച്ചു. "ചെമ്പകശ്ശേരിയിലെ അവളെ ഒന്നിണക്കുന്നതിന്" (താടിത്താളം പിടിച്ചുകൊണ്ട്) "തിലകവും തരുല്ലാ, ആ പുത്തൻ പെണ്ണിന്റെ കാൎയ്യം പറഞ്ഞിട്ട് അനങ്ങുണമില്ലാ—പോട്ട് ! (ഭജനഭാവത്തിൽ കണ്ണടച്ച്) "സന്ന്യാസ വേളിമതിഅതിനേ തലയിൽ വരച്ചിട്ടൊള്ളു" (വ്യസനം നടിക്കുന്നു.)

ഹരിപ—"പൊറുത്തുക്കൊ അപ്പൻ ! — പടത്തലവന്റെ പുത്രിയെ മോഹിച്ചൂടാ. പരഭാൎയ്യാവരണം പാടില്ലെന്നു നാം പറയുന്നതു ഭോഷ്ക്കോ? കൎമ്മഫലം കിട്ടാത്തക്രിയയിൽ നമ്മുടെ സഹായം ഉണ്ടാവുല്ലാ. ആ പുത്തൻകുട്ടിയുടെ കാൎയ്യത്തിൽ—" (യോഗീശ്വരന്റെ സന്ന്യസ്തസമഭാവനകൾ നീങ്ങി രാജസമായ ധൎമ്മഭ്രംശശിക്ഷാഗൌരവം സ്ഫുരിച്ച്) "അന്ത ഉണ്ണിത്താനുടെ മകനിടത്തിൽ അവൾ പോകട്ടുമല്ലാ—ദാരേഷണത്തെ ഹതം ചെയ്തിട്ട്—ശാന്തി!"

**ഉമ്മി**—"എന്നാൽ കൊമ്മിമ്മിണിയെ കിട്ടാൻ തിരുവുള്ളമുണ്ടായി അനുഗ്രഹിക്കണം."

**ഹരിപ**—"എന്നെടാ? അന്ത മോതിരത്തിലെ ഇവളവു ആസ്സെ വയ്പാനേ?" ഈ ചോദ്യത്തോടുകൂടി യോഗീശ്വരൻ ഒരു മൂളിപ്പാട്ടും അതിനടുത്ത താളവും തുടങ്ങി. അഷ്ടാദശാവധാനിയായ അദ്ദേഹം പുറത്തുണ്ടായ ചില ചോദ്യോത്തരങ്ങളെക്കേട്ടു. ഒരു ഭൃത്യൻ പ്രവേശിച്ച് മഹാരാജാവിന്റെ ആജ്ഞാകാരന്മാർ സ്വാമിപാദങ്ങളെ സന്ദർശനം ചെയ്യാനായി വന്നിരിക്കുന്നു എന്ന് ഉണർത്തിച്ചു. ഹരിപഞ്ചാനനൻ ചില ആജ്ഞകൾകൊടുത്ത് അടുത്ത മുറിയിലേയ്ക്കു തിരിച്ചു. യോഗീശ്വരന്റെ ധ്യാനസമാധികൾക്കായി ഭൃത്യൻ മറ്റൊരുമുറിയിൽ പീഠമിട്ട് തയ്യാറാക്കി. തൈലമയം കൂടാതെ ചിതറിക്കിടക്കുന്ന ജടാഭാരങ്ങളും, അതുകളിന്മേലും മുഖത്തും കണ്ണുകളിലും വിതറിയഭസ്മവും, കണ്ഠംമുതൽ പാദംവരെ മറയ്ക്കുന്ന ഒരു കാഷായ നെടുംകുപ്പായവും, അതിന്റെ മുകളിൽ വജ്രങ്ങൾ പതിച്ചുള്ള ഒരു ചെറിയ ഗൌരീശങ്കരസമന്വിതമായ കൃഷ്ണവർണ്ണ രുദ്രാക്ഷമാലയും ധരിച്ച്, ധ്യാനഭാരത്താൽ നമ്രശിരസ്കനായി, വാമഹസ്തത്തെ അഭയദമുദ്രയിൽ വഹിച്ച് ഹരിപഞ്ചാനനയോഗീശ്വരൻ പീഠസ്ഥനായി. ആ വേഷംകണ്ടു് പരിചയമുണ്ടായിരുന്ന വലിയകൊട്ടാരം സമ്പ്രതി രാമയ്യനും നീട്ടെഴുത്ത് കേശവപിള്ളയും അദ്ദേഹത്തെ യഥോചിതം അഭിവാദനങ്ങൾ ചെയ്കയും, അദ്ദേഹം "മഹാരാജോ വിജയീഭവതു!" എന്ന് അനുഗ്രഹിച്ചു കൊണ്ടു് രാമയ്യനു ഭസ്മംകൊടുക്കുകയും ചെയ്തു. ആ ബ്രാഹ്മണൻ അതിനെവാങ്ങി ശിരോലലാടങ്ങളിൽ ധരിച്ചുകൊണ്ടു് ശിഷ്ടത്തെ കേശവപിള്ളയ്ക്കു കൊടുക്കുന്നതിനു ഭാവിച്ചു. അതിനെ സ്വീകരിക്കുന്നതിനുള്ള ഭാവം കൂടാതെ കേശവപിള്ള നിന്നതിനെക്കണ്ടു് ഹരിപഞ്ചാനനൻ കേശവപിള്ളയെ സമീപത്ത് വിളിച്ച് കൈപിടിച്ച് ഒരനുഗ്രഹമന്ത്രത്തോടുകൂടി ഭസ്മപ്രദാനംചെയ്തു. ഇങ്ങനെ ഉണ്ടായ കരസമ്പർക്കം പരസ്പരവിരുദ്ധാത്മാക്കൾ എന്നപോലെ അനാസ്ഥാനുഭവത്തെ രണ്ടുപേക്കുമുണ്ടാക്കി. പ്രസാദഭസ്മത്തെ വാങ്ങിക്കൊണ്ടു്

കേശവപിള്ള പുറകോട്ടു മാറി പത്മനാഭസ്വാമി ക്ഷേത്രത്തിന ഭിമുഖമായിത്തിരിഞ്ഞു് ധ്യാനത്തോടുനിന്നു്, അതിനെ ശിരസ്സിൽ ധരിച്ചു. സ്വാമികൾ ഏതൊ ഒരു ഭാഷയിൽ തന്റെ ഭൃത്യ ന്് ഒരു ഉത്തരവുകൊടുത്തു. അവൻ സ്വല്പസമയത്തിനിടയിൽ വലുതായ ഒരു സ്വൎണ്ണധൂപക്കുററിയിൽ നിറയെ കൎപ്പൂരമിട്ടു കത്തിച്ചു് യോഗീശ്വരന്റെ മുമ്പിൽകൊണ്ടുവച്ചു. അപ്പോൾ ആ മുറിയിൽ അതിവിശേഷമായ സുഗന്ധം പ്രവഹിച്ചു. രാമ യ്യൻ ദീപത്തെ യഥാവിധി വന്ദിച്ചു. കേശവപിള്ള പുറത്തി റങ്ങി സഹചരന്മാരായ പട്ടക്കാൎക്കു് ചില ആജ്ഞകൾ കൊടു ത്തു് സാവധാനത്തിൽ മടങ്ങിവന്നു. ഇഛാഭംഗകാലുഷ്യംകൊ ണ്ടു് ഹരിപഞ്ചാനനന്റെ ദന്തനിരകൾ തമ്മിൽ ഉരുമ്മി, ആ യോഗിപഞ്ചാനനൻ ഒരു സമാധി ഇരുപ്പിനു കോപ്പിട്ടു.

ഈ അവസരത്തിൽ കേശവപിള്ളയെ ഒന്നു വൎണ്ണിക്കാം. ഇരുപത്തുനാലോളം വയസ്സുള്ള ഈ യുവാവു് മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റെ ഒരു രണ്ടാം പതിപ്പായി, വിസ്തീൎണ്ണോന്നത ലലാടനും, ഉന്നതനാസനും, സിംഹനേത്രനും, പുഷ്ടചഡ്കന്ധ നും, ദീൎഘബാഹുവും ആയിരുന്നു എന്നു കേട്ടിട്ടുണ്ടു്. സ്വമാതു ലനായ രാജകേസരിയുടെ സ്മാരകമായ രൂപസാമ്യത്തെ വി ചാരിച്ചു് രാമവൎമ്മമഹാരാജാവിനു ഈ യുവാവിൽ അഭേദ്യ മായുള്ള വാത്സല്യവും വിശ്വാസവും ജനിച്ചു. ചന്ത്രക്കാറനെ പ്പോലെ ഈ യുവാവും മന്ത്രിപദപ്രാപ്തിവരെ ഒരു നാടകത്തെ മനോൎച്ചനം ചെയ്തിട്ടുള്ളവനായിരുന്നു. എന്നാൽ, സ്വൎണ്ണവെ ഞ്ചാമരാദി സ്വാധികാരപ്രമത്തതാംഗങ്ങളും, കൂടിയാട്ടത്തകൃതി കളും ഈ കവിയുടെ അവസാനാങ്കങ്ങളിൽ സംബന്ധിച്ചിട്ടി ല്ലായിരുന്നു. ചന്ത്രക്കാറനാകുന്ന കവിയ്ക്കു് പ്രമാണം ഏകനാ യ താൻ; ഈ കവിക്കു് ജനകോടിപൂൎണ്ണമായുള്ള ലോകം; ചന്ത്ര ക്കാറപുരുഷനു കാൎയ്യം സ്വസുഖം; കേശവയുവാവിനു സ്വരാ ജരാജ്യങ്ങളുടെ ഐശ്വൎയ്യം; ചന്ത്രക്കാറനെ സ്വനിയന്ത്രണാധീ നമായുള്ള ഇഹലോകമല്ലാതെ മറെറാന്നില്ലെന്നുള്ള തത്വം സ്വപ്രവൃത്തികളിൽ പരമധൈൎയ്യവാനാക്കിത്തീൎത്തിരുന്നു; കേ ശവപിള്ള സകലം ദൈവാധീനമെന്നുള്ള വിശ്വാസ ത്താൽ കൎത്തവ്യാകൎത്തവ്യങ്ങളിൽ സ്വാതന്ത്ര്യചാരിയല്ലായിരുന്നു. ചന്ത്രക്കാറൻ സൎവ്വദാ വൃകശീലനായിരുന്നു; ഈ യുവാവ് യുദ്ധ

ത്തിൽ മാത്രം ശാർദ്ദൂലവിക്രമനും, രാജസമുദായ ഗൃഹകാ
ൎയ്യങ്ങളിൽ പരമകാരുണികനും ആയിരുന്നു. ചന്ത്രക്കാറൻ
ധൂമകേതുപോലെ സ്വല്പകാലത്തേയ്ക്കു അത്യാശ്ചൎയ്യത്തെയും
ഭയത്തെയും വ്യാപരിപ്പിച്ചു അസ്തമിച്ചു ഒരു ഹാലാഹലപ്രഭ
യായിരുന്നു; ൟ യുവാവ് ബഹുജനൈശ്വൎയ്യത്തിനുവേണ്ടി സ്വ
ജീവനെത്തന്നെയും നിശ്ചലമനസ്സോടെ ത്യജിപ്പാൻ സന്നദ്ധ
നായിരുന്ന നായർവർഗത്തിലെ ഒരു രത്നസ്തംഭമായിരുന്നുവെന്നു
ൟ കഥയ്ക്കു പുറമേ അനേകസാക്ഷ്യങ്ങളുണ്ട്.

ഹരിപഞ്ചാനനൻ ആരംഭിച്ച സമാധി ഏകദേശം അര
നാഴികകൊണ്ട് അവസാനിക്കയും അപ്പോൾ സ്വാമിയുടെ
ഉപാസനാഫലമായി ഇങ്ങനെ അൎത്ഥമാകുന്ന ഒരു അരുളപ്പാട്,
അദ്ദേഹം സന്ദർഭംപോലെ ഉപയോഗിച്ചുവന്ന മിശ്രഭാഷയിൽ,
ഉണ്ടാവുകയും ചെയ്തു. "ഓംനമോ!—(അസ്പഷ്ടം) രാജാ ധൎമ്മക
വചനാലെ സുരക്ഷിതർ! കുടില കൃത്രിമക്കാർ സമീപവൎത്തിക
ളാക പരിസേവിക്കിറാർ! തൽക്കാലഭയാദിമുച്ചൂടും ഏതൽ
സ്ഥിതികളുടയ ഫലങ്ങളല്ലാമൽ വേറ്! അന്തഃഛിദ്രക്ഷോ
ഭങ്ങൾ ബഹളമാക ഭാവിയിലെ കാണപ്പെടുകിറത്. രക്തവൎ
ഷജീവനാശ ജനസന്താപ അഗ്നിഭയ മഹായുദ്ധ സ്ഥാനഭ്രംശ
അനീതിവിജയ—ആ ഹാ! രംഗാരംഗാ!—എന്നവെയല്ലാം ദൃശ്യ
മാകിറത്? യാവതുക്കും സൂത്രധാരനാക, മോഹപ്രേരിതനാക,
സൎവ്വരംഗപാത്രനാക, ഇന്ത മഹാനാടകത്തുക്കു നായകനാക,
ഏകരൂപം സൎവ്വതോ വ്യാപ്തനാക, കാണുകിറത്. അനന്തശാ
യി, കരുണാരാശി രക്ഷിക്കട്ടും. ഹൊം നമോനമഃ! അന്തരൂപം
യാരുടേതംബാ?" ൟ ചോദ്യത്തോടുകൂടി ഒരു ബോധക്ഷയ
ത്തിൽ നിന്നുണൎന്നു, തന്റെ തൽക്കാലസ്ഥിതികൾക്കു ജാഗ
രൂകനായതുപോലെ കേശവപിള്ളയെ നോക്കി യോഗീശ്വരൻ
കരുണാരസ്മേരത്തേയും കടാക്ഷകാരുണ്യത്തെയും പൊഴിച്ചു.

രാജ്യഭൃത്യന്മാരുടെ ആഗമനം മോതിരവിക്രയത്തിന്റെമൂലം,
വ്യാപ്തി, പൎയ്യവസാനം ഇവകളെപ്പറ്റി പ്രശ്നംചെയ്തു ഹരി
പഞ്ചാനനന്റെ മറുപടി അറിഞ്ഞുവരുവാൻ മഹാരാജാവിന്റെ
കല്പനയുണ്ടായതുകൊണ്ടായിരുന്നു. എന്നാൽ ആ സിദ്ധൻ ചാ
രലക്ഷണമാത്രത്താൽ ആഗമനോദ്ദേശ്യത്തെ ധരിച്ചതായും, ഭഗ

വതീ പ്രസാദത്താൽ പ്രശ്നങ്ങൾക്ക് ഉത്തരം അരുളിച്ചെയ്തതായും കാണിച്ചപ്പോൾ, സമ്പ്രതി അയ്യൻ അത്യാശ്ചര്യസമ്മത ഭാവങ്ങളോടു കൂടി കേശവപിള്ളയുടെ മുഖത്തുനോക്കി. കേശവപിള്ളയുടെ മുഖഭാവം കേവലം അൎത്ഥശൂന്യമായിരുന്നാൽ ആ യുവാവിനോടു സഹോദരസൌഹാൎദ്ദവാനായിരുന്ന സമ്പ്രതിഅയ്യൻ, യോഗീശ്വരൻെറ വെളിപാടുകൊണ്ട് തൃപ്തിയെ പ്രാപിക്കാതെ ഇങ്ങനെ ചോദ്യം തുടങ്ങി. "അവിടത്തെ ശക്തി അതിദിവ്യം! ഞങ്ങൾ കല്പനപ്രകാരം വരികയായിരുന്നു. ഉത്തരം കിട്ടിയ വിഷയത്തെക്കുറിച്ച് പ്രശ്നം അറിവാൻ തന്നെ വന്നതും. എന്നാൽ ആ മോതിരം എവിടെ നിന്നും വന്നു? ആരാൽ, എന്തിനു വിൽക്കപ്പെട്ടു? എന്നാണ് തിരുമനസ്സിലേയ്ക്കു വ്യക്തമായി അറിവാൻ ആഗ്രഹമുള്ളത്."

ഹരിപ—"അതിനുടയ പൂൎവ്വഉടമസ്ഥർ യാരയ്യാ?"

സമ്പ്രതി—"കഴക്കൂട്ടത്തുപിള്ള എന്ന എട്ടുവീട്ടിൽപിള്ളമാരിൽ ഒരു നീച രാജദ്രോഹി"

ഹരിപ—(സതീദഹനവൃത്താന്തത്തെ കേട്ടപ്പോൾ ശ്രീപരമേശ്വരൻെറ മൂന്നാം തൃക്കണ്ണിൽ നിന്നു പ്രവഹിച്ചതുപോലെ യോഗീശ്വരൻെറ നേത്രങ്ങളിൽനിന്നു ചില കനൽക്കട്ടകൾ രാമയ്യൻെറനേൎക്കു പുറപ്പെട്ടു എന്ന് കേശവപിള്ളയുടെ സൂക്ഷ്മദൃഷ്ടിക്കു കാണപ്പെട്ടു.) "ആം! ആം! അവരെങ്കെ? അവരുടെ കുടുംബമെങ്കെ? അവരുടെ സ്വത്തുകളെങ്കെ?"

സമ്പ്രതി—"യാവതും രാജശിക്ഷയ്ക്കു ഭക്ഷ്യമായിട്ടാർ. സ്വത്തെല്ലാം ഭണ്ഡാരവകയിലെ എടുത്തുമാച്ച്"

ഹരിപ—(ചിരിച്ചുകൊണ്ടു) "അപ്പടിയാനാൽ, അംഗുലീയം രാജഭണ്ഡാരത്തിലിരുന്തു താനെവന്തിരുക്കവേണം? എന്നാ? അപ്പിടിയല്ലവാ, കേശവപിള്ളെ? രാജഭൃത്യാൾ താൻ ഇതുക്കെല്ലാം ജവാബ് ശൊല്ലവേണ്ടിയത്. അന്തരാജശത്രുവംശം ശേഷിക്കറെതുണ്ടാ?

കേശവ—"ആ വംശശക്തി ഇന്നും തിരുവിതാംകോട്ടു മുളച്ചുതഴച്ചു വരുന്നു."

ഹരിപ—(ഈ ഉത്തരം ഉദ്ദേശിക്കാത്ത ഒരു മുസലതാഡനമായിഫലിച്ചു എങ്കിലും, യോഗീശ്വരൻെറ മുഖശാന്തതയ്ക്കു

രേഖമാത്രത്തോളം ഭേദമുണ്ടായില്ലാ) "അരേ ! അതെന്ന? അതെപ്പടിയപ്പാ? ശൊല്ലു, കേൾക്കട്ടും. എന്നാശക്തി?"

കേശവ—"ആ കഥകളെല്ലാം സമ്പ്രതി അണ്ണാവികൾക്കേ വിവരമായി അറിയാവൂ. ആ കാലം കഴിഞ്ഞാണ് എൻെറ ജനനം."

ഹരിപ—"ശൊല്ലുമയ്യാ സമ്പ്രതിഅയ്യരെ! അന്തരാജദ്രോഹത്തുടെ ഉത്ഭവതീത്ഥം എങ്കെ?"

സമ്പ്രതി—"എട്ടുവീട്ടിൽപിള്ളമാർ താൻ അതുക്കെല്ലാം കാൎയ്യകാരണകത്താക്കൾ"

കേശവ—"അതിൽ ഒരുതെററുണ്ട്. ധ്വംസനം ചെയ്യപ്പെട്ടകൂട്ടത്തിൽ ബ്രാഹ്മണരും ഉൾപ്പെട്ടിരുന്നു. വൈദീകരും അവൈദീകന്മാരും യോജിച്ചു നടത്തുന്നകാൎയ്യങ്ങളിൽ, വൈദീകശക്തിയാണു ബുദ്ധി—മററുള്ളവർ അവയവങ്ങളും ആയുധങ്ങളും മാത്രമെ ആകു. ഇന്നും നായന്മാർ രാജദ്രോഹത്തിനു ശ്രമിക്കുന്നെങ്കിൽ അതിൻെറ ഉല്പത്തി സ്വാമിയുടെ സിദ്ധികൊണ്ട് കാണാവുന്നതായിരിക്കണം. നാടുനീങ്ങിയതിരുമനസ്സിലെ കാലത്തു വീരനയംകൊണ്ടും ഇപ്പോഴത്തെപൊന്നുതമ്പുരാൻ തിരുമനസ്സിലെ കാലത്തു കരുണാനയംകൊണ്ടും സങ്കടത്തിനും ശണ്ഠയ്ക്കും ഉള്ള വഴികളടഞ്ഞു. ഇപ്പോൾ ദ്രോഹമുണ്ടാകണമെങ്കിൽ പൊന്നുതമ്പുരാൻ തിരുമേനിയുടെ അധികാരത്തോടു മത്സരമുള്ള ഒരധികാരമൊ ശക്തിയൊ പണിചെയ്തു തുടങ്ങിയിരിക്കണം. സ്വാമിക്കു ദിവ്യചക്ഷുസ്സുണ്ടെന്ന് ജനങ്ങൾപറയുന്നു, പൊന്നുതമ്പുരാനുവേണ്ടി ഒന്ന് മനസ്സിരുത്തിനോക്കി തിരുമനസ്സിലെ പ്രശ്നത്തിന് ഉത്തരമുണ്ടാകണം. തിരുമനസ്സിലെ ചുററുപാട്ടുകാരാണ് ദ്രോഹത്തിനു ശ്രമിക്കുന്നതെന്നു മാത്രം ഞങ്ങൾ ചെന്നറിവിക്കുന്നതെങ്ങനെ? മോതിരത്തെ വാങ്ങിയ ബ്രാഹ്മണനെ കാണ്മാനില്ലാ. ഉരുപ്പടിയെ ആയാളുടെ ഭവനത്തിൽ നിന്ന് എടുത്തുമിരിക്കുന്നു." (ഹരിപഞ്ചാനനൻ പ്രയോഗിക്കുന്ന സമ്പ്രദായത്തിലുള്ള ഒരു നോട്ടത്തെ പ്രത്യസ്ത്രമായി ഉപയോഗിച്ചു) "അണ്ണാവയ്യൻ പോയമാർഗം അറിവാൻ ഇവിടത്തേയ്ക്കു സാധിക്കുമെന്ന് അറിവുകിട്ടിയുമിരിക്കുന്നു. അണ്ണാവയ്യൻ ഹാജരാകട്ടെ— രാജസേവകന്മാരാണ് ദ്രോഹി

കളെങ്കിൽ അവരുടെ പേരുകളെ ആയാൾ വിളിച്ചുപറയട്ടെ-അതുവേണ്ട, അവിടത്തെ ഉപാസനകൊണ്ടു കൃത്രിമക്കാരെ പ്രത്യക്ഷമാക്കാമെങ്കിൽ അങ്ങനെചെയ്യണം. അല്ലെങ്കിൽ രാജസേവന്മാരെചേൎത്തുനിറുത്തി, അവിട്ടുന്ന് ചൂണ്ടിക്കാണിക്കണം. അസ്പഷ്ടമായുള്ള ഉപദേശങ്ങൾചെയ്ത് പരിശുദ്ധാത്മാവായ തിരുമനസ്സിലെക്കൊണ്ട് അപനയം പ്രവൃത്തിപ്പിക്കരുത്. എന്തു മറുപടി ഞങ്ങൾ ഉണൎത്തിക്കേണ്ടതെന്ന് ഒന്നുകൂടി ആലോചിച്ചു പറയണം"

കേശവപിള്ളയുടെ ഈ പ്രസംഗം എന്തൊ യവനഭാഷയാണെന്നു രാമയ്യന്നു തോന്നി. എന്നാൽ, അതിൻെറ ഒടുവിലത്തെ ഭാഗം തൻെറ അന്തൎഗതങ്ങളേയും പ്രതിബിംബിച്ചതിനാൽ, കേശവപിള്ളയെ മനസ്സുകൊണ്ട് അഭിനന്ദിച്ച് അയാളോടടുത്ത് ചേൎന്നുനിന്നു. ഹരിപഞ്ചാനനൻെറമനസ്സ് അപ്പോൾ വിരുദ്ധക്ഷോഭങ്ങളുടെ ഒരു യുദ്ധാങ്കണമായിരുന്നു. കേശവപിള്ളയുടെ അഭിപ്രായത്തിലെ പൂൎവഭാഗം, അയാൾക്കു സമുദായങ്ങൾ തമ്മിലുള്ള മത്സരജീവിതത്തെക്കുറിച്ചുള്ള സൂക്ഷ്മഗ്രഹണത്തെ സ്പഷ്ടമാക്കിയതുകൊണ്ടായിരിക്കാം, യോഗീശ്വരന് ഏററവും രുചിച്ചു. താനും കേശവപിള്ളയും ഒന്നുപോലെ യുവരാജാവിൻെറ ഇഷ്ടത്തെ സമ്പാദിക്കയും, ആ തിരുമുമ്പിൽവച്ചു പരസ്പരം സന്ദൎശിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും, അവർതമ്മിൽ മത്സരികളെന്നപോലെ വൎത്തിച്ചുവന്നിരുന്നു. ബഹുകലാപാണ്ഡിത്യംകൊണ്ട് ഹരിപഞ്ചാനനൻ അനല്പപൌരുഷനായിരുന്നു. കേശവപിള്ള ദൈവദത്തമായുള്ള ബുദ്ധിമാത്രംകൊണ്ട് രാജസേവനം ചെയ്ത് ഉപജീവിക്കുന്നവനുമായിരുന്നു. എങ്കിലും, രണ്ടുപേരും പരസ്പരമഹിമകളെ ധരിച്ചിരുന്നു. കേശവപിള്ളയെ സ്വശിഷ്യവൎഗ്ഗത്തിൽ ചേൎത്താൽ തൻെറ ശ്രമങ്ങൾ ലഘൂകരിക്കപ്പെടുമെന്നു വിചാരിച്ച് അതിലേക്കായി ഹരിപഞ്ചാനനൻ പലവിദ്യകളും പ്രയോഗിച്ചു. അവയെല്ലാം ആ യുവാവിൻെറ പ്രപഞ്ചാനുസാരിത്വംകൊണ്ട് നിഷ്ഫലമായി ഭവിച്ചു. അന്നത്തെ ദിവസത്തിലുണ്ടായ കൂടിക്കാഴ്ചയിൽ ആ യുവാവിൻെറ ആഗമനം ഒരു അനുകൂലസന്ദൎഭമെന്ന് ഹരിപഞ്ചാനനൻ കരുതി, അസാധാരണമായ ലൌകീകത്തോടുകൂടി അയാൾക്ക് അദ്ദേഹം വിഭൂതിദാനംചെയ്തു. അതും ഫലപ്പെ

ടില്ലാ; എന്നുമാത്രമല്ലാ, തന്റെ സിദ്ധിയുടെ ഫലമായും മററും ഉണ്ടായ പ്രസ്താവനകളെ കേശവപിള്ളയുടെ പ്രസംഗം ഖണ്ഡിക്കുകയും ചെയ്തു. ഹരിപഞ്ചാനനന് അതു ശല്യസമാനമായി അന്തർമമ്മങ്ങളിൽ തറച്ചു. അണ്ണാവയ്യന്റെ നാമപ്രസ്താവനത്തിൽ അഭിനയിച്ച നാട്യത്തിന്റെ അത്ഥത്തേയും ഹരിപഞ്ചാനനൻ സൂക്ഷ്മമായി ഗ്രഹിച്ചു. ഇങ്ങനെ മധുരവിഷരസങ്ങളുടെ സങ്കലനാനുഭവമുണ്ടായപ്പോൾ, കേശവിപിള്ള തനിക്കൊരു നീങ്ങാശത്രുവും, തന്നോടു തുല്യമായ ഒരു മറച്ചുക്തിയും ആണെന്ന് ഹരിപഞ്ചാനനൻ അനുമാനിച്ചു. തന്റെ അന്തർവികാരങ്ങളെ നിയമപ്രകാരമുള്ള ശാന്തശീതളമന്ദഹാസങ്ങളാൽ മറച്ചുകൊണ്ടു്, അദ്ദേഹം സമ്പ്രതി അയ്യനോടു് ഇങ്ങനെപറഞ്ഞു. "ദേവീവദനപ്രോക്തത്തെ നാൻ ശൊന്നേൻ. അതൈ മഹാരാജാ സന്നിധിയിലെ ധരിപ്പിക്കവേണ്ടിയതു്. മേലും പൂജാവേളയിലെ ജഗദാംബികാപ്രസാദത്തെ പ്രാത്ഥിച്ചുകൊള്ളുകിറേൻ. രാജ്യത്തിലെ എവ്വളവു് സമാധാനമിരുന്താലും അരമനയ്ക്കുള്ളെ രാജക്കള്ളന്മാരിരുക്കു്." ആ സംവാദത്തിൽ യോഗീശ്വരന്റെ അഭിപ്രായങ്ങൾ മിക്കവാറും, തന്റെനേക്കു രാജകോപത്തെ ഉണ്ടാക്കുവാൻ, രാമയ്യൻ വഹിച്ചു, രാജകണ്ണങ്ങളിൽ യഥാവസരം ചേക്കുന്നതിന് പ്രയോഗിക്കപ്പെട്ട അസ്ത്രങ്ങളാണെന്നു് മനസ്സിലായി, കേശവപിള്ളയുടെ രക്തത്തിന് അല്പമായ ചൂടുതട്ടി, അടക്കാൻ ശ്രമിച്ചിട്ടും അടങ്ങാത്ത യുവരക്തത്തിളപ്പിൽ നിന്നു് ഇങ്ങനെ ഒരു മറുപടി പൊട്ടിപുറപ്പെട്ടുപോയി "ലോകത്തിൽ ബ്രഹ്മാണ്ഡക്കള്ളന്മാരുള്ളതുപോലെ-"

**ഹരിപ**—(ശാന്തതകൊണ്ടു് പദങ്ങളെ ദീഘമായി ഉച്ചരിച്ചു്) "ആമാ—ഇന്തക്കാലം കലികാലം താനെ?"

**കേശ**—(നയകോവിദനായ രാമയ്യനാൽ പ്രത്യക്ഷമായി തട്ടുക്കപ്പെട്ടിട്ടും) "ദശാനനകാലമായ ത്രേതായുഗവുമായിരിക്കാം"

ശകലംപോലും മേഘം കൂടാതെയിരിക്കുന്ന ആകാശത്തിൽ നിന്നു സൂയ്യകിരണങ്ങളെ ഭേദിച്ചു് വിദ്യുത് ശലാക ഭൂമിയിൽ പതിക്കുന്നതു് വായനക്കാർ കണ്ടിരിക്കുമല്ലോ. അതിന്മണ്ണം തന്നെ കേശവപിള്ളയുടെ ശാന്തപ്രസന്നമായുള്ള മുഖത്തുനിന്നും ഗൂഢാത്ഥോദ്ദേശ്യം കൂടാതെ പുറപ്പെട്ട ഒടുവിലത്തെ ജല്പനം

ബ്രഹ്മജ്യോതിസ്ഫൂൎത്തി പരിലസിക്കുന്ന ആ സാന്നിദ്ധ്യത്തിന്റെ മഹിമാവിനെ ലംഘിച്ചു്, ഹരിപഞ്ചാനനന്റെ സ്വത്വസംഗ്രാഹിയായ ഹൃദയക്ഷമാവെ ഭേദനംചെയ്തു. ആനിമിഷഃത്തയ്ക്കു് കാളുന്ന തീ പോലെ ഹരിപഞ്ചാനനന്റെ ശരീരം തീക്ഷ്ണപ്രകാശമായി. അഃദ്ദേഹം പെട്ടെന്നു് സ്വസ്ഥാനത്തെ ഉപേക്ഷിച്ചു് രാമയ്യന്നു് യാത്രാനുഗ്രഹവും നൽകി പൂജാമുറിയിലേയ്ക്കു് തിരിച്ചു. ആ ബ്രാഹ്മണന്റെ ബുദ്ധിക്കു് ഹരിപഞ്ചാനനന്റെ സംഭ്രമണത്തിനു മതിയായ കാരണമൊന്നും കാണപ്പെടാത്തതിനാൽ, അയാൾക്കും ആ യോഗീശ്വരനെക്കുറിച്ചുണ്ടായിരുന്ന ബഹുമതിക്കു് അല്പം വിഘാതം സംഭവിച്ചു. രാമയ്യനും കേശവപിള്ളയും അവിടെ നിന്നും യാത്രയായ ഉടനെ ഹരിപഞ്ചാനനൻ പുറത്തുവന്നു് വാതലടച്ചിട്ടു്, ഒരു യുവമനുഷ്യക്കരടിയെ വിളിച്ചു് ഈൎഷ്യാകോപങ്ങളോടുകൂടി ചില കല്പനകൾ കൊടുത്തു. അതിന്റെ ശേഷം ഉമ്മിണിപ്പിള്ളയെ വരുത്തി, തനിക്കു ഒട്ടും താമസം കൂടാതെ ചന്ത്രക്കാറനെ കാണണമെന്നും, അതിലേയ്ക്കു് താൻ തന്നെ ചിലമ്പിനേത്തു ഭവനത്തിലേയ്ക്കു യാത്രചെയ്യാൻ തയ്യാറാണെന്നും അരുളിച്ചെയ്തു.

# അദ്ധ്യായം ൪.

"ഏവനിങ്ങുടെ ഭാവമെങ്കിലതു ഞാൻ ചെയ്തീട്ടുവൻസാദരം,
ഭാവംനോക്കിയുരച്ചിടാ മുടനറിഞ്ഞീടാമവൻഭാവവും"

അനുഗ്രഹശാപങ്ങൾക്ക് അധികൃതന്മാരായ പരമഹംസന്മാൎക്ക് ഭവിഷ്യദ്ദൎശനശക്തികൂടിയുണ്ടെന്ന് നാനാമതങ്ങളിലും ഇതിഹാസപുരാണങ്ങൾ ഘോഷിക്കുന്നുണ്ട്. ഐശ്വരമായ ഈ ശക്തികൊണ്ടെന്നഭാവത്തിൽ, മഹാരാജാവിന്റെ ധാരണത്തിനായി, ഹരിപഞ്ചാനനനാൽ സമാദിഷ്ടങ്ങളായ ചില വിപ്ലവങ്ങൾ അടുത്ത കാലത്തുതന്നെ സംഭവിച്ചു. രാജഭണ്ഡാരത്തിൽ സൂക്ഷിക്കപ്പെട്ടിരുന്ന മോതിരം ചാക്ഷുഷവിദ്യകൊണ്ടെന്നു തോന്നുമാറ് ആ മുറിയിൽനിന്ന് അതിന്റെ ആറു വശങ്ങളിലും ബലപ്രയോഗത്തിന്റെ യാതൊരു ചിഹ്നവും കൂടാതെ മോഷ്ടിക്കപ്പെട്ടു. കൊട്ടാരം അധികാരികളും ഭണ്ഡാരരക്ഷികളും ജഡജീവങ്ങൾ യോജിച്ചിരിക്കെ ആത്മവിയോഗം സംഭവിച്ചതുപോലെ വിഷമിച്ചു. മോതിരവിക്രയത്തിന്റെ ഗൌരവത്തെ ഈ മോഷണം ശതഗുണീകരിച്ചു. ഹരിപഞ്ചാനനന്റെ ദീൎഘദൎശനഫലത്തെ ധരിച്ചിരുന്നവർ അദ്ദേഹത്തിനു കൈലാസാചലരത്നപീഠത്തിലേയ്ക്കു കയററവുംകൊടുത്തു. ദൃഢമനസ്കനായ മഹാരാജാവിന്റെ നിഷ്കൎഷയായ കല്പനകൾ കൊണ്ട് ഈ വൃത്താന്തം കൊട്ടാരമതിലുകൾക്കകത്ത് ഉപഗൂഹനം ചെയ്യപ്പെട്ടു. അധികൃതന്മാർ ഗൂഢമായ കാവലുകൾ നാനാഭാഗങ്ങളിലും ഉറപ്പിച്ചു. വിദഗ്ദ്ധചാരന്മാർ വിവിധവേഷങ്ങൾ ധരിച്ച് ജന ഗൃഹങ്ങളിലെ അന്തൎവ്യാപാരങ്ങളെ ആരാഞ്ഞു എങ്കിലും, ഹരിപഞ്ചാനനയോഗീശ്വരന്റെ ഭക്തിമാൎഗ്ഗപ്രചാരണമല്ലാതെ യാതൊരു വിശേഷസംഭവത്തിന്റെ അറിവും ആൎക്കും ലബ്ധമായില്ലാ. ആശ്ചൎയ്യകരമായ ഈ മോതിരമോഷണത്തിന്റെ വാസ്തവം വെളിപ്പെടാതെ കഴിഞ്ഞ ഓരോ ദിവസവും, ദ്രോഹകേന്ദ്രം പരിചാരകചക്രത്തിനകത്തുതന്നെ എന്നുള്ള ഹരിപഞ്ചാനനയോഗീശ്വരന്റെ വെളിപാടിനെ മഹാ

രാജാവിന്റെ മനസ്സിൽ സംശയച്ചെടിയായി വേറ് ഉൗന്നിച്ചു. എന്നാൽ അവിടത്തെ നിഷ്കന്മഷബുദ്ധി സ്ഥന്ദഹാസ്പൃഷ്ടമായ തെളിവുകൂടാതെ യാതൊരു ദുഃസ്വന്നയും പ്രത്യേകം സംശയിപ്പാൻ സന്നദ്ധമാകാത്തതുകൊണ്ടു്, അപന്യായമായുള്ള പീഡനങ്ങൾക്ക സംഗതിയുണ്ടായില്ല. അണ്ണാവയ്യന്റേയും മോതിരത്തിന്റെയും കഥകൾ ദിനാവത്തനങ്ങൾക്കിടയിൽ ക്രമേണ മറഞ്ഞു.

ഏതാനം മാസങ്ങൾ കഴിഞ്ഞു് ഗ്രീഷ്മത്തുവിൽ ഒരു പൌണ്ണമിദിവസം അടുത്തു. സ്വഭത്തൃദ്രോഹമാകുന്ന അപരാധത്താൽ അവഭ്രഷ്ടമായി ഏകാന്തനിശ്ശബ്ദരോദനം ചെയ്യുന്ന കഴക്കൂട്ടദേശത്തിനെ പാദസ്പശ്ത്താൽ സംശുദ്ധമാക്കിച്ചെയ്വാൻ ഹരിപഞ്ചാനനൻ എഴുന്നെള്ളുന്ന ശുഭരാത്രി സമാഗതമാകുന്നു. ആ മഹാമഖത്തിന്റെ പൂവദിവസം സൂര്യോദയത്തിനമുമ്പു്, 'നാം' എന്നപദത്തെ പരസ്പരം ഉപയോഗിപ്പാൻ അവകാശമുള്ള രണ്ടു മഹാപുരുഷന്മാർ പരിചാരകാദി ജനങ്ങളെ ബഹുദൂരത്താക്കീട്ടു് അത്യന്തഗൌരവമുള്ളതെന്നു് ഉൗഹിക്കാവുന്നതായ ഒരു സംഭാഷണത്തെ രാജമന്ദിരത്തിനകത്തു് ഒരു പള്ളിയറയിൽവച്ചു് ആരംഭിച്ചിരിക്കുന്നു. ജാമദഗ്ന്യനെപ്പോലെ കോപജ്യോതിഷ്മാനായി ഹരിപഞ്ചാനനയോഗീശ്വരൻ ഒരു പീഠത്തെ സംഭാവനംചെയ്യുന്നു. സംരംഭവേഗം, ധിക്കൃതി, ഭത്സനം, സോൽപ്രാശസ്ഥിതി, അപഹാസം എന്നിങ്ങനെ തപോധമ്മവിരുദ്ധങ്ങളായ വികാരങ്ങളാൽ കലുഷമായി പ്രവഹിക്കുന്ന ആ യോഗീശ്വരന്റെ സംകീത്തനധാര, ആശ്ചയ്യരസംകൊണ്ടു് വികസിക്കുന്ന മുഖകമലത്തോടുകൂടി, ഉപധാനങ്ങളെ പരിരംഭണംചെയ്തുകൊണ്ടു്, സ്വമഞ്ചത്തിൽ ശയിക്കുന്ന രവിവമ്മാഖ്യനായ യുവരാജകുമാരന്റെ നിദ്രാസക്തിയെ ദൂരീകരിക്കുന്നു. ഠഠ രാജകുമാരൻ 'സിംഹവിക്രമപരാക്രമ'നും ജ്യേഷ്ഠഭ്രാതാവിന്റെ നേക്കുള്ള ഭക്തിയിൽ 'ഭരതസമാന'നും ആയിരുന്നു എന്നു കവികൾ കീത്തിച്ചിട്ടുള്ളതുകൂടാതെ, മാത്താണ്ഡവമ്മമഹാരാജാവിന്റെ വീയ്യസമഗ്രതയേയും അതിലംഘിച്ചു്, അനന്തരകാലീനനായ വേലുത്തമ്പിദളവായുടെ ഭൂതദയാവിഹീനതമമെന്നു് ശങ്കിക്കാവുന്ന കഠിനമായ നീതിനിഷ്ഠയെ ഠഠ തരുണവയസ്സിലും അനുവത്തിച്ചിരുന്നു എന്നൊരു കിംവദന്തിയും ഉണ്ടു്.

ഇവിടന്നു് സരസകലാംഗങ്ങളിൽ അഭിരുചിയും പടുതയും രസികജീവിതത്തിൽ പ്രസക്തിയും കഥാകാലമായ തൻെറ ഈ കൌമാരദശയിലും പ്രദശിപ്പിച്ചിരുന്നു. മുഖംനോക്കാതെ പരേംഗിതങ്ങളെ നിരസിക്കുന്നതിൽ ഈ യുവരാജാവു് പ്രകടിപ്പിച്ചിരുന്ന സ്വാതന്ത്ര്യബുദ്ധി ദുഷ്കീർത്തിപര്യവസായികളായ മാർഗ്ഗങ്ങളിലേയ്ക്കു് നയിക്കുന്ന യന്ത്രികളുടെ ദുരുപദേശങ്ങളിൽനിന്നു് അവിടത്തെ രക്ഷിച്ചു. സ്വരാജ്യത്തിൻെറ ഐശ്വര്യത്തേയും കുടുംബത്തിൻെറ അഭിമാനത്തേയും സംരക്ഷിക്കയെന്നതു് അവിടത്തെ മൂർദ്ധാദീക്ഷയായി അനുഷ്ഠിക്കപ്പെട്ടിരുന്നതിനാൽ മഹാരാജാവിൻെറ വിശ്വാസപാത്രങ്ങളായ കേശവപിള്ള മുതലായവരെ ആ നിലയിൽതന്നെ അവിടന്നും വരിച്ചിരുന്നു.

അടുത്തദിവസം ഉദയത്തിനുമുമ്പു്, താൻ ചന്ത്രക്കാറൻെറ അതിഥിയായി ചിലമ്പിനേത്തു് എത്തുവാൻ നിശ്ചയിച്ചിട്ടുണ്ടെന്നു് യാത്രഅറിയിച്ചിട്ടു്, തിരുമാടമ്പോടടുത്ത പ്രായംമാത്രം ചെന്നിട്ടുള്ള ആ രാജകുമാരനോടു ഹരിപഞ്ചാനനഗുരുഭൂതൻ ചില കലിപ്രേരണങ്ങൾ തുടങ്ങി. സന്ദർഭവശാലെന്നുള്ള ഭാവത്തിൽ അനന്തമുദ്രമോതിരത്തിൻെറ സംഗതിയെക്കുറിച്ചു് പ്രസ്താവം ആരംഭിക്കയും, കേശവപിള്ളയുടെ പേരിനെ ആ പ്രസ്താവത്തോടു സംഘടിപ്പിക്കയും ചെയ്തു. യുവരാജാവിൻെറ മുഖം ആ ഉദയകാലത്തിലെ അന്ധകാരത്തിലും മ്ലാനമായി കാണപ്പെട്ടു. തൻെറ ആത്മാവും കേശവപിള്ളയും വേറല്ലെന്നും, എന്നാൽ ശ്രീപത്മനാഭസ്വത്തായ വഞ്ചിരാജ്യത്തിൻെറ ഐശ്വര്യത്തെ കാംക്ഷിച്ചുമാത്രം താൻ മിത്രാമിത്രഭേദംകൂടാതെ ഒരു രാഷ്ട്രീയതത്വത്തെ വരിക്കുന്നതാണെന്നും ഹരിപഞ്ചാനനൻ ഉപന്യസിച്ചു. ഏവനൊരുവനു ധർമ്മസിദ്ധാന്തം, തീക്ഷ്ണബുദ്ധി, സ്ഥിരപ്രതിജ്ഞത, മരണധൈര്യം എന്നീ ഗുണങ്ങൾ അത്യുദ്ഗമായി കാണപ്പെടുന്നുവോ, അവൻ രാജ്യനയത്തിനു അവശ്യംവേണ്ടതായ സന്ദർഭയുക്താപായങ്ങളെ അനുവർത്തിക്കാതെ ധർമ്മവാദിത്വംകൊണ്ടു് മഹാകാര്യങ്ങൾക്കു് വിഘാതം വരുത്തിയേക്കാമെന്നും, അങ്ങനെയുള്ളവനെ രാജഹൃദയം ഗ്രഹിപ്പാൻ അനുവദിക്കുന്നതു് രാജധർമ്മവിലോപത്തിൽ പരിണമിച്ചേയ്ക്കാമെന്നും ആ യോഗി പ്രമാണസഹിതം പ്രസംഗിച്ചു.

**യുവരാ**—"അവിടന്ന് ഉള്ളിരുപ്പിൽ മാർത്താണ്ഡപ്പിള്ള സർവാധികാര്യക്കാർ, ദളവാമാരായിരുന്ന ആറുമുഖംപിള്ള, രാമയ്യൻ, അയ്യപ്പൻമാർത്താണ്ഡപ്പിള്ള എന്നിവരുടെ കഥകൾ കേട്ടിട്ടില്ലെ? ഇപ്പോൾപറഞ്ഞ ഗുണങ്ങളെല്ലാം അവർക്കുണ്ടായിരുന്നു. അവരും താണസ്ഥിതികളിൽ നിന്ന്, അമ്മാവന്മാരെസേവിച്ച്,വലിയസ്ഥാനങ്ങളെ പ്രാപിച്ചു. അവരെപ്പോലെകേശവനും—"

**ഹരിപ**—"വത്സാ! എന്തുചോദ്യമാണിത്? നാം ഈ രാജ്യത്തിൻെറ ചരിത്രവും ഗ്രഹിച്ചിട്ടുണ്ട്. ആ മന്ത്രിമാർ നമ്മുടെ മതാനുയായികളായിരുന്നു. കേശവൻെറ കുടുംബം, മതം, അനുഷ്ഠാനങ്ങൾ, എന്തെന്ന് അവിടന്ന് അറിഞ്ഞിരിക്കുന്നൊ? മഹമ്മദീയരുടേയും നവയവനന്മാരുടേയും ഇഷ്ടത്തെ അവൻ സമ്പാദിച്ചിരിക്കുന്നു. മിത്രഭാവത്തിൽ ശത്രുവായിത്തിരിഞ്ഞ് വഞ്ചനതുടങ്ങിയാൽ ഈ രാജ്യമെവിടെ? രാജശക്തിയെവിടെ? അഷ്ടഗൃഹസ്ഥാനികൾ മൂർഖന്മാരായിരുന്നു. അവരുടെദർശനം ഇവിടത്തെ കുന്നുകളേയും മലകളേയും കവിഞ്ഞിരുന്നില്ലാ. അന്ധമായ പ്രതാപത്തെ ഇച്ഛിച്ചിരുന്ന അവർക്ക് മിത്രങ്ങളുടെ സ്വാധീനതയല്ലാതെ എന്തുബലം, എന്തു സന്നാഹം ഉണ്ടായിരുന്നു? അവരുടെ ആയുധാഭ്യാസവും പരിചയവും അതിതുച്ഛമായിരുന്നില്ലെ? അവർക്കു ദുഷ്കരമായ കാര്യങ്ങൾ കേശവനു ക്ഷിപ്രസാദ്ധ്യങ്ങളല്ലെ? നമ്മുടെബുദ്ധിക്ക് ദൃശ്യമായതിനെ നാം ഇവിടെ ധരിപ്പിക്കുന്നു. ദുരാപത്തുകൾനീങ്ങി എന്ന്, ധീമാന്മായമഹാരാജാവും സ്വസ്ഥചിത്തനായി വർത്തിക്കുന്നു. അഹൊ! കഷ്ടം! അടുത്തസൂര്യോദയം—പ്രഭോ രാജകുമാരാ! നമ്മെ ധർമ്മപ്രചാരത്തിൻെറ കാംക്ഷയല്ലാതെ മറെറന്തുപ്രേരണംചെയ്യുന്നു? ആപത്തിൻെറ ഉദയം ഏററവും അടുത്തിരിക്കുന്നു. മഹാകഷ്ടം! ശ്രീകാശീവിശ്വനാഥോരക്ഷതു!"

രാജകുമാരൻെറ മുഖത്ത് അസന്തോഷഛായ പ്രസരിച്ച് അവിടത്തെ സൂക്ഷ്മപ്രകൃതത്തെ പ്രദർശിപ്പിച്ചുതുടങ്ങി. ഹരിപഞ്ചാനനൻ രാജ്യകാര്യങ്ങളെക്കുറിച്ച് ഉപദേശിപ്പാൻ ധൈര്യപ്പെട്ടത് അവിഹിതമെന്ന് അവിടത്തേക്കു തോന്നി, മഞ്ചത്തിൽ നിന്നിറങ്ങി അങ്ങോട്ടുമിങ്ങോട്ടും നടന്നു. ആ യോഗിയാകട്ടെ

അപമാനിതനായ ഗുരുവിന്റെ ഗൌരവഭാവത്തോടുകൂടി പീഠത്തിന്മേൽ ഇരുന്ന് ഒന്നു പുളഞ്ഞു്, പുഷ്പമിത്രസുംഗൻ, വൃഷലൻ എന്നിത്യാദി രാജഭൃത്യന്മാർ സ്വസ്വാമിനിഗ്രഹവും കിരീടധാരണവും ചെയ്തിട്ടുള്ള കഥകളെ പ്രഖ്യാപനം ചെയ്തു. കേശവപിള്ള പോക്കമ്മൂസ്സാവർത്തകന്റെ ആശ്രിതനാകയാൽ ഹൈദരുടെ ചാരനാണെന്ന് അദ്ദേഹം വാദിച്ചു. ഹൈദർ, മൈസൂർ രാജകുടുംബത്തെ സിംഹാസനഭ്രഷ്ടമാക്കിയതുപോലെ കേശവപിള്ള ഒരു കടുകൈ നോക്കിയേക്കാമെന്ന് ബലമായ ഒരു സൂചകത്തെ ഊന്നി ഉറപ്പിച്ചു. ഈ അഭിപ്രായം മഹാരാജാവും ധരിച്ചിരിക്കേണ്ടതാണെന്ന് ഉപദേശിച്ചു. തനിക്കുഗംഗാപ്രാന്തങ്ങളിൽ നദീജലകണവാഹിയായുള്ള വാതത്താൽ ശീതളമാക്കപ്പെട്ട ഏകാന്ത വനതലങ്ങൾ സുഖവാസദേശങ്ങളായി ഉണ്ടെന്നു പ്രസ്താപിച്ചു് യാത്രയ്ക്കാരംഭിക്കയും ചെയ്തു. ബാലനായ രാജകുമാരൻ അല്പനേരത്തേക്കു കുഴങ്ങി. ഹരിപഞ്ചാനനന്റെ കരത്തെ ഗ്രഹിച്ചു്, തനിക്കു എന്തോ സംശയനിവൃത്തി വരാനുണ്ടെന്നും അതിലേയ്ക്കു കുറച്ചുകൂടി സ്ഫുടമായ അറിവു കിട്ടണമെന്നും ഉള്ള ഭാവത്തിൽ യോഗീശ്വരന്റെ മാർഗ്ഗത്തെ നിരോധിച്ചു നിന്നു. യോഗീശ്വരന്റെ ആകൃതി ഒന്നു വളന്നു്, ധ്രുവരാജകുമാരനെ സാക്ഷാൽ മഹാവിഷ്ണു എന്നപോലെ അദ്ദേഹം സ്വഹസ്തത്താൽ രാജകുമാരനെ തൊട്ടനുഗ്രഹിച്ചു് തലോടുകയും, നിസർഗ്ഗമായ വാങ്മാധുര്യപ്രവഷത്തോടെ ഒരു രാജതന്ത്രോപദേശം ചെയ്കയും ചെയ്തു. ഏകഛത്രാധിപനായ സാവ്വഭൌമനോട്ട് ദ്രോഹപ്രവൃത്തി തുടരുന്നവനെ കായവധം ചെയ്യാതെ തേജോവധം ചെയ്യേണ്ടതാണെന്ന്, ഒരു നവരാജധർമ്മോപനിഷത്തു്, ആ ക്രിയയുടെ അനുഷ്ഠാനപദ്ധതി സഹിതം അരുളിച്ചെയ്യപ്പെട്ടതു് കേട്ടപ്പോൾ രാജകുമാരൻ വീണ്ടും മഞ്ചാസനത്തെ അവലംബിച്ചു. തന്റെ ഉപദേശാഭിചാരം നിഷ്ഫലമായില്ലെന്ന് ഹരിപഞ്ചാനനൻ സന്തോഷിച്ചു. ആ രാജകുമാരന്റെ അടുത്തണഞ്ഞു് കർണ്ണത്തിൽ സ്വകാര്യമായി "അണ്ണാവയ്യൻ തിരുമ്പിവന്തിരിക്ക്—അവൻ എറന്തുപോകലെ—ഇന്തവെടിയിറ രാത്രിയിലേയും അവനും കുമാരർ ഭക്തനാന കേശവപിള്ളൈ സുമന്ത്രരും സംഘടിത്താർ—ഹരോഹര! ഹരോ

ഹര! എന്നവെല്ലാം തമാശാകാണപ്പോകിറതൊ? അംബികെ-
എന്നംബാ—രക്ഷിക്കട്ടും” എന്നു മന്ത്രിച്ചുകൊണ്ട് യോഗീശ്വ
രൻ തടിത്പ്രഭപോലെ മറഞ്ഞു.

യുവരാജ യോഗീശ്വരന്മാരുടെ സംവാദത്തിനിടയിൽ വലി
യകൊട്ടാരത്തിനകത്തുതന്നെ മറ്റൊരു സംഭാഷണവും രാജ്യ
കാൎയ്യസംബന്ധമായി നടന്നുകൊണ്ടിരുന്നു. ഗുരുശിഷ്യന്മാർ
തമ്മിലുണ്ടായ സംഭാഷണത്തിന് സാക്ഷിയുണ്ടായിരുന്നില്ലാ.
രണ്ടാമത്തെ സംഭാഷണത്തെ തിരുവിതാംകോട്ടുകാരുടെ ഹൃദയ
സാക്ഷ്യപ്രകാരം കളങ്കരാഹിത്യം കൊണ്ട് പ്രഥമഗണനീയ
നായ കാൎത്തികതിരുനാൾ രാമവൎമ്മമഹാരാജാവു തന്നെ കേ
ൾക്കുന്നതിന് സംഗതിയായി. ഈ മഹാരാജാവിനെ സംബ
ന്ധിച്ച് പ്രജകളുടെയും, ചരിത്രകാരന്മാരുടേയും, ദേശസഞ്ചാ
രികളുടേയും അഭിപ്രായം ഐകകണ്ഠ്യേന സ്തോത്രപരിപൂൎണ്ണമാ
യിരിക്കുന്നു. മലിനരേഖാസംകലനം ഇല്ലാത്ത അവിടത്തെ യശ
സ്സുതന്നെ അവിടത്തെ അനസ്തമയമായ ഭാഗ്യമഹിമയെ പ്രഖ്യാ
പനം ചെയ്യുന്നു. ക്രൌൎയ്യം, കാപട്യം, വഞ്ചനം, ദ്വന്ദ്വവൃത്തി
എന്നിത്യാദിയായ കുത്സിതവൃത്തികൾ അവിടത്തെ ഭരണനയ
ത്തിലാകട്ടെ ദിനചൎയ്യയിലാകട്ടെ ലവലേശവും സംഗിച്ചിരു
ന്നില്ലാ. സകല ഹൃദയങ്ങളാലും ആൎദ്രമായുള്ള ഭക്തിസ്നേഹ
ങ്ങളുടെ പരിപൂൎണ്ണതയോടുകൂടി അന്നും, ഇന്നും, എന്നും ആരാ
ധനീയനാവാനുള്ള പുണ്യസമ്പത്തിനെ അവിടത്തെ സുസ്ഥിര
മായ ധൎമ്മതല്പരത സമ്പാദിച്ചു. ‘ധൎമ്മരാജാവ്’ എന്ന ശാ
ശ്വതവിഖ്യാതിയെ സമ്പാദിച്ച രാമവൎമ്മമഹാരാജാവു തന്നെ
അന്നത്തെ പ്രജാസഭയും അദ്ധ്യക്ഷനും ആയിരുന്നു. സ്വപ്രജ
കളുടെ സന്താപങ്ങളേയും അഭിലാഷങ്ങളേയും ചാരമുഖേന ഗ്ര
ഹിച്ച്, അന്നന്ന് അനുകരണീയങ്ങളായ നിവൃത്തികളെ അരു
ളി, സ്വരാജ്യരക്ഷണം ശ്രീപത്മനാഭനിവേദിതമായ ധൎമ്മമെന്ന്
സങ്കല്പിച്ച് നടത്തിവന്നു. മഹാവിഷ്ണുപ്രസാദത്താൽ രാജസ
വീൎയ്യസഹിതം ക്ഷമാദി ഗുണസമ്പത്തും, ലക്ഷ്മീപ്രസാദത്താൽ
ഐശ്വൎയ്യവും, ബ്രഹ്മപ്രസാദത്താൽ സൌന്ദൎയ്യദീൎഘായുസ്സു
കളും, സരസ്വതീ പ്രസാദത്താൽ കവനവൈദുഷ്യവും, മഹേ
ശ്വരപ്രസാദത്താൽ ഖലസംഹാരകത്വവും, പാൎവ്വതീപ്രസാദ

ത്താൽ സ്ഥാനോപയുക്തമായ ശക്തിയും, ഗജാനനപ്രസാദ ത്താൽ കാൎയ്യനിൎവിഘ്നതയും, സുബ്രഹ്മണ്യപ്രസാദത്താൽ സംഗ്രാമവിജയിത്വവും സിദ്ധിച്ചിരുന്ന ഈ പുണ്യശ്ലോകൻെറ നാമധേയത്തെ മഹാജനങ്ങൾ ഇന്നും നിൎവ്യാജഭക്തിപൂൎവ്വം കൊണ്ടാടുന്നു.

ഈ സംഭവദിവസം പ്രഭാതത്തിൽ വലിയകൊട്ടാരത്തിലെ പലഹാരപ്പുരപ്പടിവാതിൽ തുറന്നുനിൽക്കുന്നു. അതിനകത്തൊ, പുറത്തുസമീപത്തൊ, ആ ശാലയുടെ ഭാഗ്യവാന്മാരായ ഭരിപ്പുകാരുടെ സാന്നിദ്ധ്യത്തിൻെറ ലക്ഷണങ്ങൾ കാണ്മാനില്ലാ. മുൻഭാഗത്തുകൂടി കൊട്ടാരത്തിലെ ജോലിക്കാർ പലരും അങ്ങോട്ടും ഇങ്ങോട്ടും ഗതാഗതം ചെയ്യുന്നു. അവരിൽ അതിദുൎമ്മദനായുള്ളവനും അത്യാകർഷണശക്തങ്ങളായ പദാൎത്ഥങ്ങളുടെ സംഭാരസ്ഥലമായ ആ ശാലയ്ക്കകത്തേക്ക് കടപ്പാൻ, എന്നുവേണ്ടാ, കണ്ണിടാൻപോലും ധൈൎയ്യപ്പെടുന്നില്ല. എന്തുകൊണ്ടെന്നാൽ, അവരെല്ലാവരും ആ ഹവ്യശാലാഹോത്രിയുടെ വക്ത്രതുണീരത്തിൽ നിക്ഷിപ്തമായുള്ള ജിഹ്വാജൃംഭകാസ്ത്രത്തിൻെറ നീളവും, മുനമൂൎച്ചയും, കൊല്ലാക്കൊലചെയ്യാനുള്ള ശക്തിയും, നല്ലതിന്മണ്ണം അനുഭവിച്ചറിഞ്ഞിട്ടുണ്ടായിരുന്നു. പലഹാരപ്പുരയുടെ മുഖമുറിയിൽ ഉയൎന്ന 'മെത്താണം' ഒന്നു, ഹോത്രിഭൂദേവന് അനന്തശയനം ചെയ്വാൻ ഉണ്ടാക്കപ്പെട്ടിരുന്നു. മററു ഭാഗങ്ങളിൽ, നിരത്തിവയ്ക്കപ്പെട്ട പത്തായം, ഭരണി, മൺകലം, ഉരുളി മുതലായ സാധനങ്ങളും കാണാമായിരുന്നു.

ആരും പ്രവേശിക്കാത്തതായ ഈ മുറിക്കകത്ത് പ്രഭാതത്തിൽ വ്യായാമത്തിനായി സ്വച്ഛന്ദസഞ്ചാരം ചെയ്യുന്നതിനിടയിൽ വിശേഷിച്ചൊരുദ്ദേശ്യവും കൂടാതെ മഹാരാജാവു് പ്രവേശിച്ചു. അവിടന്ന് എഴുന്നെള്ളുന്നതിനെ അങ്ങുമിങ്ങും നിന്നുകണ്ട ആളുകൾ അത്യാദരത്തോടു 'മുഖംകാണിച്ചു്', അവരവരുടെ പണിക്കായി ക്ഷണത്തിൽ പൊയ്ക്കളഞ്ഞു. മഹാരാജാവു് പലഹാരപ്പുരയിൽ സഞ്ചരിക്കുന്നതിനിടയിൽ, "സ്വാമീ, സ്വാമീ" എന്നു വിളിച്ചുകൊണ്ടു് വാതുക്കൽ ഒരാൾ വരികയാൽ, അവിടന്ന് ഒരു പത്തായത്തിൻെറ പുറകിൽ മറഞ്ഞു. രണ്ടാമതായി ആ സ്ഥലത്തെത്തിയ നമ്മുടെ കേശവപിള്ള 'സ്വാമി'യെക്കാണായ്കയാൽ വാതൽപ്പടിയിൽ കയറി നിൽപ്പായി. ഹരിപഞ്ചാ

നനന്റെ തപോവാടത്തിൽ ഉദ്വേഗപ്രാഗത്ഭ്യത്തോടു് ചെന്നു് വിദഗ്ധവാഗ്മിയായി വാദംചെയ്ത ഉദ്ധതൻ, ശാന്തനം ലളിതശീലനമായ ഒരു കോമളയുവാവായി അപ്പോൾ കാണപ്പെട്ടു. കുറെ കഴിഞ്ഞു്, പലഹാരപ്പുര സംസ്ഥാനാധിപന്റെ ആഗമനമായി. ചാക്യാന്മാരുടെ പാഞ്ചാലീസ്വയംബരകഥാപ്രസംഗങ്ങളിലെ 'പൊണ്ണബ്രാഹ്മണ'രൂപസങ്കല്പത്തിന്റെ 'അസ്സൽ' ഈ ബ്രാഹ്മണനായിരുന്നിരിക്കാം. ഈ അഭിപ്രായത്തിൽ നിന്നു്, അയാളുടെ ആകൃതിഗ്രഹണം ഒരുവിധം സാധിക്കാവുന്നതാണു്. എന്നാൽ, മുറുക്കിന്റെ ആധിക്യംകൊണ്ടു് വായും ചുണ്ടും ചുകന്നു് തഴമ്പിച്ചു്, കീഴ്ചുണ്ടിന്റെ ഇരുഭാഗത്തും അരഅംഗുലം വീതം നീളത്തിൽ ദംഷ്ട്രാകൃതിയിൽ രണ്ടു ചാലുകൾ വീണിട്ടുള്ളവ അയാളുടെ ജീവചരിത്രഗ്രന്ഥത്തിൽ ഒരു പ്രധാനസ്ഥാനത്തിന അവകാശപ്പെട്ടിരുന്ന സംഗതിയെക്കൂടി ഇവിടെ ചേൎത്തുകൊള്ളുന്നു. നാമകരണമുഹൂൎത്തം മദ്ധ്യമമായിരുന്നതുകൊണ്ടായിരിക്കാം, 'വെങ്കിടേശ്വരൻ' എന്നു് സംസ്കരിക്കപ്പെട്ട ബാലൻ വൃദ്ധിയിൽ 'മാമാവെങ്കിടൻ' ആയി കലാശിച്ചു. 'വെങ്കിടഫലനപാഠികൾ' എന്നിത്യാദിബഹുമാനസൂചകങ്ങളായ പദങ്ങളെ പ്രയോഗിച്ചാലും, വെങ്കിടേശ്വരനണ്ണാവി ചെകിടനെന്നു നടിച്ചുകളയും. സംബോധനയിൽ 'വെങ്കിടമാമാ' എന്നും പ്രഥമപുരുഷപദമായി 'മാമാവെങ്കിടൻ' എന്നും അയാളുടെ ഇഷ്ടാനസാരം ശരിയായി അഭിധാനംചെയ്തില്ലെങ്കിൽ, ആ ബ്രാഹ്മണന്റെ ശ്രദ്ധയെ ലഭിപ്പാൻ മഹാരാജാവായിരുന്നാലും വിഷമിക്കുമായിരുന്നു. 'മാമാ' എന്നുമാത്രം പ്രയോഗിക്കുന്ന കന്നന്മാൎക്കു പലഹാരപ്പുരയെ മുഴുവനും അയാൾ നീർവാൎത്തു് ദാനം ചെയ്യുകയും ചെയ്യുമായിരുന്നു.

മാമാവെങ്കിടനു് പല നിലഭേദങ്ങളുണ്ടു്. കെട്ടാതെ വിതിൎത്തിട്ട കുടുമ, നാഭിക്കു താഴെവച്ചു ധരിച്ചു് മുട്ടോളംമാത്രം എത്തുന്ന വാൽക്കുറിത്തോൎത്തുമുണ്ടു്, സാഹസികത്വം, പ്രമാണിത്വം, ക്രൂക്കുവിളി എന്നിവകളോടുകൂടിയ പലഹാരപ്പുര മൂത്തണ്ണാവി; തലയോടുചേൎത്തു് ഇറുക്കിക്കെട്ടിയ കുടുമ, ചന്ദനഗോപി, നിലത്തിഴയുന്നതും കുടവയററിൽവച്ചുടുത്തതും ആയ കോട്ടാറൻ ഇരട്ടപ്പാവുമുണ്ടു്, വലിയ തീയൻകല്ലുകൾവച്ചു കടുക്കൻജോടി, ഉൗക്കൻ ഉരുട്ടുമോതിരക്കൂട്ടം, പാവുമുണ്ടുകളുടെമീതേ ധരിച്ചുള്ള സ്വൎണ്ണക്കുത്തരഞ്ഞാണം, ശൃംഗാരക്കുഴമ്പത്വം, കാഹളകണ്ഠത്വം,

പ്രഹരദാതൃത്വം എന്നിവകളോടുകൂടിയ കഥകളിഭാഗവതർ; മദ്ധ്യത്തിൽ കെട്ടോടുകൂടിയ കുടുമ, മുരിങ്ങക്കാ ഭസ്മക്കുറി, നെററിയിൽ പതിച്ച ചന്ദനഉരുള, ചെവിക്കിടയിൽ തുളസി, രുദ്രാക്ഷക്കുടുക്കൻ, വേണ്ടിവന്നാൽ പണയം വെയ്ക്കുന്നതിന് ഒന്നൊ രണ്ടൊ മോതിരം, നാഭിചുററി ഉടുത്തു് മുട്ടിനു ഒരുചാൺ താഴെ എത്തുന്ന പാണ്ടിക്കട്ടിമുണ്ടു്, കക്ഷത്തിൽ മടക്കുപുടവ, വലിയ ഓലക്കുട, മുറുക്കാൻപൊതി, ചതയൻപാക്കുവെട്ടി, സർവ്വഗുണദോഷകഥനം, 'നാഴികതികച്ചൊരുനാൾവാഴുവനില്ലൊരേടത്തും' എന്നു സമ്മതിച്ച ബ്രഹ്മജ്ഞാനിവര്യൻെറ സഞ്ചാരിത്വം, എന്നിവകളോടുകൂടിയ സമുദായാംഗം—ഇത്യാദി ഭാവഭേദങ്ങൾ അയാളെ അപരിജ്ഞേയനാക്കാതെ പരിചിതലോകത്തിന് 'ശുദ്ധസ്ഫടികസങ്കാശൻ' എന്നു് വിഷമംകൂടാതെ ഗ്രഹിപ്പിപ്പാൻ ഒരു ടീകയായി ഉപയോഗപ്പെട്ടു. മാമാവെങ്കിടന് അറുപതിൽപരം വയസ്സുണ്ടെങ്കിലും ദേഹശക്തി, ഉത്സാഹശീലം, സരസവചനത്വം, മനോലാളിത്യം എന്നിവകളോക്കുമ്പോൾ, അയാൾ ബാല്യാവസ്ഥയിൽ നിന്നും യൌവനപ്പടിയിലേക്കു കയററത്തിന് അപേക്ഷ ബോധിപ്പിച്ചു് തീർച്ചയെ പ്രതീക്ഷിച്ചു നിൽക്കുന്നതേയുള്ളു എന്നു തോന്നിപ്പോകും.

നീട്ടെഴുത്തു കേശവപിള്ള ഈ ബ്രാഹ്മണൻെറ നിത്യപൂജാമൂർത്തികളിൽ ഒന്നായിരുന്നു. ആ യുവാവിൻെറ ആകൃതിഗുണങ്ങളേയും ബുദ്ധിവിശേഷങ്ങളേയും സ്തുതിക്കുന്നതു് സർവ്വലോകബന്ധുവായ ആ ബ്രാഹ്മണൻെറ മാദ്ധ്യാഹ്നികാനുഷ്ഠാനമായിരുന്നു. തൻെറ ഉദ്യോഗശാലയുടെ ഗോപുരപാലകനായി നിൽക്കുന്ന കേശവപിള്ളയെ മാമൻ കണ്ടയുടനെ 'ലീലാഗോപകുമാരഹരെ' എന്നും, പിന്നീടു അടുത്തുചെന്നു് ആ യുവാവിൻെറ തലയിലും തോളിലും തലോടിക്കൊണ്ടു്, 'വദനസുധാകരകലിതാമൃതരസ,' എന്നും ഗാനംചെയ്തു.

**കേശവ**—"ഇങ്ങു് അകത്തുകേറണം. പാടേണ്ടകാലമല്ലിതു്-അടിയന്ത്രത്തിൽ ഒരു സ്വകാര്യം പറവാനുണ്ടു്. ഈ വാതലിങ്ങനെ തുറന്നിട്ടിരുന്നാൽ കണ്ടവർകേറി, പൊന്നുതമ്പുരാൻെറ

മുതലിനെ കൊണ്ടുപോകുല്ലയൊ? അതുകൊണ്ടു് മാമന് ചേത
മില്ലെന്നായിരിക്കാം?"

**മാമൻ**—(വലതുകരത്തിലെ ചൂണ്ടുവിരൽ നീട്ടി, അങ്ങനെ ഒരു ക്രിയ നടക്കുക അസാദ്ധ്യമെന്നു് കാണിച്ചു്) "ഏറിനാക്കാൽ 'ദുശ്ശാസനൻെറ രുധിരം' താനിങ്കെ" —(ദാനശീലത്തെ അഭിനയിച്ചു് രണ്ടുകൈകളും മലത്തിനീട്ടി) "കൊണ്ടുപോട്ടുമപ്പേൻ—രാശാ മുതൽ താനേ—എല്ലോരും ശാപ്പട്ടും. നിറയശ്ശാപ്പിട്ടും. എങ്കപ്പൻ വീട്ടുമുതലാ? രാശാ, രാജ്യത്തുക്കേ തോപ്പനാരാച്ചേ-കൊഴന്തകൾ കൊണ്ടുപോഹട്ടും—കളവാണ്ട ഇങ്കെ ഏററതാ? അതുനടവാതു്-അന്തയവൻ പിഴച്ചിത്! അടെ! രാശാ താനിങ്കെ ഏറുവനാ?" (വാതുറന്നു് കബന്ധനാട്യത്തോടുകൂടി) "വിഴങ്ങ്ഗിട്ടുവൻ—ഒരെവിഴങ്ങ്ഗ്! രാശാ, കീശാ, എല്ലാം മാമൻകിട്ടെ 'ഗോത്രനാഥന്മാരെല്ലാരും, അത്രവന്നുവണങ്ങുന്നു'-അപ്പടിയാക്കും. പെരിയരാശാ, ഇന്തഇളിയിലെ വളന്തവർതാനേ? വിലേ, ഒനക്കൊരുമണ്ണും പഴങ്കതൈ തെരിയാതു്-കോപപ്പെടാതും, ഉസ്സീ! ഒന്നുടെ കാര്യത്തെ ശൊല്ലിമാട്-വെടിയുംമുന്നെശോല്ല്—എന്ത ഉർവ്വശി? എന്തമേനകൈ, രംഭൈ, തിലോത്തമൈ? എൻ കുഴന്തയ്ക്കു നാലുമിരുക്കട്ടും പിള്ളായ്-എവളുവാനാലും നമ്മാൾക്കു്, ധർമ്മദാരംഗൾ താനെ?"

**കേശവ**—"ആട്ടിപ്പാട്ടു വിളിക്കുംപോലെ കൂപ്പാടു കൂടാതെ വർത്തമാനം പറയണം, മാമാ. അതിസ്വകാര്യമായിട്ടുള്ള ഒരുകാര്യം പറവാനുണ്ടു്, മററാരേയും വിശ്വാസമില്ലാഞ്ഞിട്ടാണു് മാമൻെറ അടുത്തു വന്നതു്- കിടന്നുവിളിച്ചാൽ എഴുന്നെള്ളിയിരിക്കുന്നടത്തും കേൾക്കും."

**മാമാ**—(ഗായകനായ തൻെറ ശബ്ദം ധിക്കരിക്കപ്പെട്ടതിനാലുണ്ടായ നീരസത്താൽ, അത്യുച്ചത്തിൽ) 'ഭോഗീന്ദ്രഭോഗശയനം ഭുവനൈകനാഥം'. കേൾക്കട്ടുമേൻ—അങ്കേ—പെരിയരാശാതാൻകേൾക്കട്ടും. അവരുടെ കൃതിതാനേ മാമൻ പാടററതെല്ലാം."

**കേശവ**—"ഇതെന്തുനാശം! ചെവിതരാഞ്ഞാൽ കാര്യം എങ്ങനെപറയും? വായേ ഉള്ളൂ. അതുകൊണ്ടു്, കൂപ്പിടാനെ കോപ്പുള്ളൂ."

**മാമാ**— ( കേൾക്കാത്തഭാവത്തിൽ സ്വകാൎയ്യമന്ത്രമായി) "കൊഞ്ചംമലപ്പൊടിസാപ്പട്—"

**കേശവ**--(അക്ഷമനായി)"അതല്ലാഇപ്പോഴത്തെആവശ്യം"

**മാമാ**—(വാമാത്രമേയുള്ളു എന്നു മുമ്പുണ്ടായ ആക്ഷേപത്തിനു പ്രത്യാക്ഷേപമായി) "ഒനക്കു് വായ്, കീയ്, വയർ, കിയർ, ഒരെളവുമില്ലെ. ഇതൊ, ഇന്ത ഡാപ്പെക്കേൾ- അഷ്ട വൈദ്യൎക്കും തെരിയാത്തയോഗം. പഞ്ചസാരപ്പൊടി ഇതൊഇവളവു്, ശീനക്കൽക്കണ്ടു് കൈയ്യൊണ്ണു, പൂനാക്കങ്കുമപ്പൂ നള്ളരെണ്ടു്, അറബിപ്പനിനീർതുടംമുക്കൽ, നമ്മനാട്ടേലത്തരി പനിരെണ്ടു്, തോവാഴ ഇലിമിച്ചംപഴച്ചാറിലേ,-വേണമാനാൽ കൊഞ്ചം കരമനയാത്തുജലവും,—ശേത്തു്, കലഞ്ചു, കുടിച്ചുണ്ടാക്കാൽ, 'സുരഭിലകുസുമൈർവ്വിരാജമാനം' — അപ്പടി, നവരസംവഴിഞ്ഞുണ്ടേ ഇരിപ്പാൻ!"

**കേശവ**—"തിന്നാനും കുടിപ്പാനുമല്ലാ ഞാനിപ്പോൾവന്നതു്- തിരുമനസ്സിലെ ഒരു കാൎയ്യത്തിനാണു്."

**മാമാ**—"ആമാമാ! രാശാക്കാൎയ്യമാ? പോച്ചൊല്ലു്! അമ്പതുവഷ്മാച്ചു് സേവിക്കിറേൻ- പത്തുപറനെല്ലുടമൈ—വീരശങ്കിലി തന്തുട്ടിതാ?"

**കേശവ**—"മാമന്റെ തലമുതൽ ഉള്ളങ്കാലുവരെ പന്തിരുക്കോൽ ചുററിൽ പക്കം, ഇടപ്പക്കം, കൊച്ചു മഠപ്പള്ളി, തേവാരപ്പുര, ഹോമപ്പുര, കളരി, മാത്താണ്ഡമഠം, സാക്ഷി, മുഷ്ടാന്നം, ഗണപിഹോമപ്പുര, ഈ സ്ഥലങ്ങളിലെ ചോറൂററം എവിടെവിടെ എന്നു ഞാൻ യമപടംപോലെകാണിക്കാം."

**മാമാ**—"'കേശവ വദതവ വചസാമാമക ചേതസിമോദം വളരുന്നധികം'- അടേ! വിളയാട്ടുക്കുശൊന്നതെല്ലാം കാൎയ്യമായെടാതെ. രാശാവിടത്തിൽചൊല്ലുടാതെ- കെടുത്തുടാതുംപിള്ളായ്! എന്നപ്പൻ സവ്വാധിയാനാൽ എൻപിള്ളെകാൎയ്യത്തെയും വിശാരിച്ചുക്കൊ- വെങ്കിടൻ മണ്ണുക്കടിയിലെപോയ്യിട്ടുവാൻ. അവനെപാട്ടുക്കും, കുപ്പാട്ടുക്കും, പലഹാരത്തുക്കും വിടാതെ. ഒംകുടി എഴുതുറാനെ? ·എങ്കെയാവതു ,കൈതാങ്കി ശാപ്പാട്ടുക്കുവഴി കൊടുത്തുവിട്ടു്. ഹരിഹരി! കേശവപിള്ളയ്ക്കു മാമന്റെ സമരാ

ഗൃമല്ലിയൊകാണണം.? പരീക്ഷിച്ചുകൊള്ളൂ. രാജാ,അന്നദാനപ്രഭുകാൎയ്യം- കേശവപിള്ളയുടെനിദേശം- മാമാവെങ്കിടൻ ത്രിലോകസ്വൎഗ്ഗങ്ങളെ പൊടിപെടുക്കുപ്പിയൊ? ശൊല്ലു- കാൎയ്യത്തെ അല്ലാം ശൊല്ലു്- മൂണ്ണുശെവിയാലെകേൾക്കിറേൻ."

**കേശവ**—"മാമൻ ചിലമ്പിനേത്തു ചന്ത്രക്കാറൻ എന്നൊരാളെ കേട്ടിട്ടുണ്ടോ?"

**മാമാ**—"കേട്ടിട്ടുണ്ടോന്നൊ? ആ അററകൈയ്യൂപ്പിടാപ്പുണ്യവാളനെ അറിയുമെന്നോ? ഓഹോ! 'ഞാനറിയുമെന്നല്ലവൻ നൂനമെന്നെയുമറിയും'"

**കേശവ**—"അവിടെ നാളെകാലത്തു് ഹരിപഞ്ചാനനസ്വാമി പോകുന്നുണ്ടു്."

**മാമാ**—"അന്ത ധൂമകേതുവാ? ആനാൽ കലിപുഷ്കരരാച്ചു്! 'ഉത്സാഹിനാഥകലിനാ'—"

**കേശവ**—"ഉറച്ചുകിടന്നു് വിളിക്കരുതെൻറമാമാ-"

**മാമാ**—(അട്ടഹാസംചെയ്യുംവണ്ണം- യോഗീശ്വരനെഭത്സിച്ചും) 'ജാതിയിന്നതെന്നിവനറിഞ്ഞിട്ടുണ്ടോ' (കേശവപിള്ളവാപിടിച്ചുമത്തിവിട്ട ഉടനെ) 'ജാതിധൎമ്മമിവനിന്നതെന്നുമുണ്ടോ' (കേശവപിള്ള ദ്വേഷ്യത്തോടുകൂടി മാമാവെങ്കിടനെപിടിച്ചു കുലുക്കി) 'ഇന്നു പാതകപുണ്യങ്ങളെന്നതിവനുണ്ടോ'—" കേശവപിള്ള കയൎത്തു അവിടെ നിന്നു പോകാൻ ഭാവിച്ചു.

**മാമാ**—"നില്ലപ്പാ, ശൊല്ലപ്പാ!" എന്നു പറഞ്ഞുകൊണ്ടു് മൌനത്തെ അവലംബിച്ചു്, കഥകളിയിൽ മഹർഷിവേഷക്കാരെപ്പോലെ കാലിന്മേൽകാലുമിട്ടു് ജപത്തോടുകൂടി ഇരിപ്പായി.

**കേശവ**—"നാളെക്കാലത്തു ചിലമ്പിനേത്തു എത്താൻ തയ്യാറുണ്ടോ? (മാമൻ കഥകളിക്കാരുടെ രീതിയിൽ സമ്മതത്തെ അഭിനയിച്ചു)- "അവിടത്തെ മേളങ്ങളെല്ലാം സൂക്ഷിച്ചറിഞ്ഞുവരണം." (അത്രേവേണ്ടുവൊ എന്നു ശിരസ്സും കരങ്ങളും കൊണ്ടു ചോദ്യംചെയ്തു). നിസ്സാരമായ സംഗതിപോലും, ഒന്നും വിട്ടുപോകരുതു്" (ഛേ! ഛേ! ഒന്നും വിടുകയില്ലെന്നു് അഭി

നയിച്ചു). തിരുമനസ്സിലെ ക്ഷേമത്തെ സംബന്ധിക്കുന്ന ഒരു കാൎയ്യമാണ്- തിരുമനസ്സിലേയ്ക്കുവേണ്ടി അഞ്ചു ജീവൻ കളയേണ്ട ആളാണ്." (തന്റെഭക്തിയോടുകൂടിയ ശുശ്രൂഷക്കുപാത്രമായ ഉണ്ണിയാണ് മഹാരാജാവ് എന്നു അഭിനയിച്ചു- കേശവപിള്ള തന്റെ സ്വരത്തെ വളരെതാഴ്ത്തി) "ഇപ്പഴത്തെ ആ മോതിരസംഗതിയുണ്ടല്ലോ—" മാമാ വെങ്കിടൻ ചാടി എഴുനീററു. താൻ തന്നെ ശത്രുസംഹാരംചെയ്യുന്നുണ്ടെന്ന് അതിരൌദ്രത്തോടുകൂടി അഭിനയിച്ചു. കുടുമയെമുറുക്കിക്കെട്ടി 'പ്രമദാവനമിതു ഭഞ്ജിക്കുന്നേൻ' എന്നു പാടി, ഏകദേശം ആട്ടവും തുടങ്ങി. പിന്നീടു, തിരിഞ്ഞുനിന്ന് കേശവപിള്ളയോടു ഇങ്ങനെപറഞ്ഞു. "പൊറുത്തുക്കൊ അപ്പൻ! ഇതെല്ലാം കേശവൻ കുഞ്ഞുടെ വിനോദത്തുക്ക്. അങ്കെപോനാൽ മാമാ വെങ്കിടൻ 'രാജമന്ത്രീസമൊഭവ'- ഇങ്കെ അലുവലുക്കാർ? ചോദ്യം വന്തുട്ടാൽ—"

**കേശവ**—"അതിനെല്ലാം സമാധാനമുണ്ടാക്കിക്കൊള്ളാം. മുറുകിവരികയാണെങ്കിൽ കാൎയ്യത്തെത്തന്നെ തിരുമനസ്സറിയിച്ചേക്കാം. അടിക്കടി തിരുമുമ്പിൽചെന്നുപദ്രവിക്കാതെ, ഇങ്ങനേയുള്ള ചില്ലറകാൎയ്യങ്ങൾ ഉപ്പും ചോറും തിന്നുന്ന നാം തന്നെ സാധിക്കണം. ഞാനിനി പകടശാലയിൽപോട്ടെ-അപകടമൊന്നുമുണ്ടാകരുത്- സ്ഥലം, വീടു, ആളുകൾ—ആണും പെണ്ണും— കാൎയ്യക്കിടപ്പു്,നടപടി,എല്ലാം ഒന്നും വിടാതെ സൂക്ഷിച്ചറിഞ്ഞു പോരണം. മിടുക്കുണ്ടെങ്കിൽ എന്തുകൌശലം കൊണ്ടെങ്കിലും സ്വാമിയാരെയും സൽക്കാരിയേയും ഒന്ന്—" (നഖംചുരണ്ടി നേത്രവിക്ഷേപംകൊണ്ടു്) 'പിണക്കാമൊ' എന്നു ചോദ്യം ചെയ്തു.

**മാമാ**— (കാൎയ്യസ്ഥനായി) "അന്തബ്രഹ്മരക്ഷസാക്കളിടയിലെ പോറതെ തിക്തകകഷായമാട്ടമിരുക്ക്. ആനാലും അന്നദാനപ്രഭു സ്വാമികാൎയ്യത്തിലെ മാമാവെ 'പങ്കജാക്ഷപാഹി ശൌരെ!' (പ്രാൎത്ഥനകൊണ്ടു വിക്രമനായിട്ടു്) ശണ്ഡാളപ്പയകളെ രാമരാവണരാക്കമാട്ടനാ?— എൻ കുഴന്തയാനാൽ ഒരു വായ് മലർപ്പൊടി ശാപ്പിട്ടുക്കൊണ്ടുപോ"

**കേശ**—"വേണ്ടമാമാ- വയറു പത്തായംപോലെ വീൎത്തിരിക്കുന്നു."

**മാമാ**—"കഠ്ഠഇപ്പയൽ! കാലത്താലെ പഴഞ്ചിക്കലത്തിലെ മുംഗിയൂട്ടാനാക്കം. (കേശവപിള്ള തലകുലുക്കി) ആമാ-തലകുലുക്ക്. ഒൻകച്ചവടമെല്ലാം നമുക്ക തെരിഞ്ചാച്ച്! അന്ത അണ്ണാക്കുട്ടി കറുത്തവാവാട്ടം തിരുമ്പിവന്തിരുക്കിറാനേ—അവനെങ്കെ പോയിരുന്താൻ? ഏൻ തിരുമ്പിവന്താൻ? അവനിടത്തിൽ ഉനക്കെന്ന ഇടപാട്ട്?

**കേശ**—"ഉറക്കത്തിലെ കിനാവിനെ പകൽ പുലമ്പിക്കൊണ്ടു നടന്നാൽ വല്ലവരും ഭ്രാന്തനെന്നുപറയും."

**മാമാ**—"കഴവുക്കകഴുത്തെക്കൊട്ടാതുംപിള്ളായ്. തുറന്തകണ്ണാലെ കണ്ടതു് കിനാവാ? (വിനോദവാത്ത എന്നഭാവത്തിൽ) ചിന്നപ്പയൽ! രാത്രിയിലെ 'അഃങ്ങാടടൻ പുനരിങ്ങോടടൻ,, അപ്പടിപോറപോതു ആരാവതു രണ്ടുപോട്ടുടാവടിക്ക മാമനും തുടർന്തേൻ. (ഗൌരവത്തിൽ അഭിനന്ദനയായി)അന്തഅണ്ണാക്കയ്യിലെ ചരക്കെന്നത്തെ?— കട്ടിക്കാറപ്പയൽ! നീമുന്നക്കവരുവാൻ! തെള്ളിവിട്! അന്തമോതിരം കുഴന്തകളെ തൂക്കറുതുക്കം വിടറതില്ലെ—" മാമൻെറ അഭിപ്രായങ്ങളെ പൂൎത്തിയാവാൻ സമ്മതിക്കാതെ അയാളെ ഉൗക്കോടു പിടിച്ചുതള്ളീട്ട് കേശവപിള്ള പകടശ്ശാല*യിലേക്കും, വാതലിനെ വലിച്ചുചാരിക്കൊണ്ടു മാമാ വെങ്കിടൻ തൻെറ യാത്രക്ക് സ്വന്തംചില ഏൎപ്പാടുകഠ ചെയ്യാനും തിരിച്ചു. പത്തായത്തിനിടയിൽകൂടി മാമാ വെങ്കിടൻെറ അഭിനയങ്ങളെ കണ്ടപ്പോളുണ്ടായ ചിരിയെ അമൎത്തുന്നതിന്, ടിപ്പുവിൻെറ ആക്രമത്തെ തടയുവാനുണ്ടായതിലും അധികം വൈഷമ്യം മഹാരാജാവിനു നേരിട്ടു. അന്നുതന്നെ മാമാ വെങ്കിടൻെറ മകന് പകടശ്ശാലയിൽ എഴുപണവും മാമനു അഞ്ചുപറനെല്ലു ഉടമയിൽ കൂട്ടുതലുംപതിഞ്ഞു. ഠരം ഭാഗ്യത്തെക്കുറിച്ച് ആ ബ്രാഹ്മണൻ കേട്ടപ്പോഠ, കേശവപിള്ളയോടനുണ്ടായ കൂടിക്കാഴ്ചയുടെ ഫലമെന്ന് അയാഠ വ്യാഖ്യാനിച്ചു. അണ്ണാവയ്യനെക്കുറിച്ച് മാമൻ ചെയ്ത പ്രസ്താവനകഠ കേട്ടപ്പോഠ സ്വപ്നവിഭ്രമമൊ എന്നു മഹാരാജാവ് അത്യാശ്ചൎയ്യപ്പെട്ടു എങ്കിലും,

---

* സൎവ്വാധികാൎയ്യക്കാരുടെ ആഫീസ്

തന്റെ ചാരന്മാരും തോൽക്കുന്ന സംഗതിയിൽ കേശവപിള്ള യുടെ ദൃഷ്ടി എത്തുന്നതിനെക്കുറിച്ച് സന്തോഷിച്ചു. യാദൃഛി കമായി കിട്ടിയ ആ അറിവിന്മേൽ യാതൊരു ക്രിയക്കും പുറ പ്പെടാതെ, തന്റെ ബുദ്ധിമാനായ സേവകൻ കൈയ്യേററു നി ർവഹിക്കുന്ന അന്വേഷണത്തെ പര്യാവസാനംവരെ അയാൾ തുടരട്ടെ എന്നുള്ള നിശ്ചയത്തെക്കൊണ്ടു അവിടത്തെ തൽക്കാല ചിന്തകളെ സമാപിപ്പിച്ചു. മാമനെ ഭരമേല്പിച്ച ദൌത്യം ഫ ലപ്രാപ്തമായില്ലെങ്കിലും അപകടത്തിൽ പര്യവസാനിക്കാതെ കഴിയണേ എന്ന് ഒരു പ്രാൎത്ഥനയും അവിടത്തെ അകക്കാമ്പിൽ നിന്നു വാന്നു.

---



# അദ്ധ്യായം ൭.

---

"സാദരംനീചൊന്നൊരുമൊഴിയിതു, സാധ്വീ! ചൊല്ലുകമതെ!
ഖേദമിതിനടയവിരവമിതറികനീ, കേവലം പരനാരിയിൽമോഹം"

മുമ്പിൽ പിടികിട്ടാത്ത അണ്ണാവയ്യൻ രണ്ടാമതും കൃത്രിമരംഗപ്രവേശം ചെയ്തിരിക്കുന്നവാൎത്തയെ ഉടൻതന്നെ യുവരാജാവു് മഹാരാജാവിനെ അറിയിച്ചു. ആ വൃത്താന്തം അറിഞ്ഞിരുന്ന മഹാരാജാവു് മുഖത്തിൽ വിശേഷഭേദമൊന്നുംകൂടാതെ അതിനെ ശ്രവിച്ചതിന്റെ ശേഷം, യുവരാജാവിന്റെ കുശലങ്ങളെപ്പററി പൊതുവായും, സംസ്കൃതപാഠങ്ങളെക്കുറിച്ചു്, പ്രത്യേകമായും, ചിലതെല്ലാം ചോദിച്ചു്, ചില സമ്മാനങ്ങളും അണ്ണാവയ്യന്റെ സംഗതി മററാരും അറിയരുതെന്നു ഒരു കല്പനയും നൽകി രാജകുമാരനെ അയച്ചു. ഈ സമയത്തു ചിലമ്പിനേത്തു ഭവനത്തിന്റെ അടുത്തു് തെക്കുവശത്തുള്ള ഒരു നാലുകെട്ടിൽ, ഗൃഹസ്ഥജീവിതത്തെ പരമാനന്ദപരിപൂൎണ്ണമാക്കിത്തീൎക്കുന്ന വിവാഹക്രിയയ്ക്കു്, അവശ്യം വേണ്ടതായ ഒരു മനപ്പൊരുത്തപരീക്ഷ നടന്നുകൊണ്ടിരുന്നു. ഇവിടെ ശ്രീപത്മനാഭസേവിനി (ഈ സ്ഥാനം അന്നു സ്വീകരിക്കപ്പെട്ടിരുന്നില്ല) വഞ്ചിധൎമ്മസംവൎദ്ധിനി രാജരാജേശ്വരി ഉമയമ്മമഹാരാജ്ഞിയാൽ സൽകൃതനും, വിശ്രുതധീരനും, ശസ്ത്രാസ്ത്രവിദഗ്ദ്ധനും ആയിരുന്ന കോട്ടയത്തു് കേരളവൎമ്മതമ്പുരാന്റെ അനുചരനായി വന്നിരുന്ന ഒരു വിക്രാന്തയോദ്ധാവിന്റെ ഭാഗിനേയൻ കുട്ടിക്കോന്തിഅച്ഛൻ എന്നൊരു ഉഗ്രപുരുഷൻ മുമ്പു താമസിച്ചിരുന്നു. ഇദ്ദേഹം ആഴ്‌വാഞ്ചേരി, കാട്ടുമാടത്തു്, പാമ്പുമേക്കാട്ടു, ചേന്ന(മംഗലം)ത്തു, മററപ്പള്ളി മുതലായ വിശ്രുതമലയാളബ്രാഹ്മണരുടെ ഇല്ലങ്ങളുകളിൽ അന്തൎഭവിച്ചുള്ള മന്ത്രതന്ത്രാദിശക്തികളുടെ ഒരു സംഗ്രഹവും, നരസിംഹോപാസനം, ഹനുമൽസേവനം, രാജരാജേശ്വരീഭജനം എന്നീ അനുഷ്ഠാനങ്ങളാൽ പ്രസിദ്ധിയെ പ്രാപിച്ചവനും, വിശിഷ്യ വേട്ടയ്ക്കൊരുമകൻ എന്ന കിരാതാംശകമൂൎത്തിയുടെ പ്രത്യേകോപാസകനും, കലിയുഗസിദ്ധമല്ലാത്ത ധനുൎവേദത്തിന്റെ പ്രാന്തദൎശനം എങ്ങിനേയൊ സിദ്ധിച്ചു ശത്രു

ജേതാവും ആയിരുന്നു വെന്നു് കേൾവിയുണ്ടു്. ഒടുവിൽ കണ്ഠച്ഛേദം ചെയ്യപ്പെട്ട കഴക്കൂട്ടത്തുപിള്ളയുടെ ജ്യേഷ്ഠസഹോദരിയെ കുട്ടിക്കോന്തിശ്ശൻ പരിണയിച്ചു്, തന്റെ ശുദ്ധമായ ഏകാന്തവാസകാലത്തെ് മന്ത്രക്കൂടത്തു് എന്നു് അദ്ദേഹം പേരിട്ട നാലുകെട്ടിൽകഴിച്ചു്, ബ്രാഹ്മണ പരിചയ്യയോടുകൂടി തന്റെ തേവാരാദികൾ നടത്തിവന്നിരുന്നു. ഈ മഹാമാന്ത്രികൻ ഗാത്രലാവണ്യപ്രഭാവങ്ങൾകൊണ്ടു് ദേവരാജതുല്യനായിരുന്നെങ്കിലും, അദ്ദേഹത്തിന്റെ കായദൈൎഘ്യവും മുഖത്തു്സവ്ദാ വ്യാപിച്ചിരുന്ന നാസിംഹക്രൌൎയ്യവും അദ്ദേഹത്തിന്റെ ഏകാന്തവാസേച്ഛയെ അനുകൂലിച്ചു. മററുലോകരെല്ലാം നിസ്സാരന്മാരെന്നു ഗണിച്ചുവന്നിരുന്ന ഇദ്ദേഹത്തെക്കൊണ്ടു് ഒന്നു സംസാരിപ്പിക്കയെന്നതു് കൃച്ഛ്രസാദ്ധ്യമായിരുന്നു. എട്ടുവീട്ടിൽപിള്ളമാൎക്കു് ആപൽക്കാലത്തിന്റെ ശകുനങ്ങൾ കണ്ടുതുടങ്ങിയപ്പോൾ ഇദ്ദേഹം ഭാൎയ്യാപുത്രഭൃത്യസമേതം തിരുവിതാംകൂറിൽനിന്നും മറഞ്ഞു. അന്നുമുതൽ ആൾ പാൎപ്പില്ലാതെനാശം പ്രാപിച്ചുതുടങ്ങിയ ആ ഭവനവും ചന്ത്രക്കാറന്റെ പാദാരവിന്ദങ്ങളെ ശരണം പ്രാപിച്ചു. ഈ ഭവനത്തിലെ പടിഞ്ഞാറെക്കെട്ടു് കുട്ടിക്കോന്തിശ്ശന്റെ പൂജാസ്ഥലങ്ങളായ തുറക്കാത്തമുറികളും ആൾ കയറാത്ത മച്ചും ആൾ ഇറങ്ങാത്ത കല്ലറകളും ചേൎന്നുള്ളതായ തായ്പുരയായിരുന്നു. പടിഞ്ഞാറെക്കെട്ടിനേയും അതിലെ നിലവറയേയും തുറക്കുന്നതിനോ പരിശോധിക്കുന്നതിനോ, കുട്ടിക്കോന്തിശ്ശനെ തന്റെ വൻകണ്ണുകൾതന്നെ കണ്ടിരുന്നതുകൊണ്ടു് അപ്രത്യക്ഷചാമുണ്ഡിയെ കൂസാതെ കുടിയിളക്കിയ ചന്ത്രക്കാറനും ധൈൎയ്യപ്പെട്ടില്ല.

ചാമുണ്ഡിക്കാവിൽവച്ചു് ചന്ത്രക്കാറനു് ഉന്മാദം ജനിപ്പിച്ചതായ ബാലികാരത്നം ചേൎന്നിരുന്ന സംഘക്കാർ കുട്ടിക്കോന്തിശ്ശനോടുകൂടി പുറപ്പെട്ട സംഘം വദ്ധിച്ചതിൽ ശേഷിച്ച അദ്ദേഹത്തിന്റെ ഭാൎയ്യ ത്രിപുരസുന്ദരി എന്ന കഴക്കൂട്ടം ഭവനത്തിലെ പ്രച്ഛന്നയായ സന്താനവല്ലിയും, അവരുടെ ദൌഹിത്രിയും, ബാല്യം മുതൽ ത്രിപുരസുന്ദരിഅമ്മയെ സേവിച്ചു നടന്നിട്ടുള്ള ഭൃത്യനും ആയിരുന്നു. അവരുടെ ഗൃഹം പണ്ടാരവക

യായിച്ചേന്നതിനാലും ക്ഷേത്രം ഉപേക്ഷയാലും നശിച്ചുപോയ തായി കണ്ടു് കേണുതുടങ്ങിയ വൃദ്ധയെ ചന്ത്രക്കാറൻ, തന്റെ മോഹകേന്ദ്രമായ നിധിയെ പ്രാപിപ്പാനുള്ള സോപാനമെന്നു കരുതി, സാഹസികനായ കപ്പശ്ശാരിൽനിന്നുണ്ടായ അവമതിയെ മറന്നു് മന്ത്രക്കൂടത്തു ഭവനത്തിൽ പാൎപ്പിച്ചു. ഉഗ്രദേവതാസാന്നിദ്ധ്യമുള്ള ക്ഷേത്രങ്ങളിലെന്നപോലെ, ഐഹികമായുള്ള ഭോഗകാംക്ഷകളെ വൎജ്ജിച്ചു്, പരിശുദ്ധചിന്തകളോടുകൂടിമാത്രം ചരിക്കേണ്ടതായ മന്ത്രക്കൂടത്തുഭവനം, ചന്ത്രക്കാറന്റെ മനസ്സിൽ അംബികാഭ്രമത്തെ അംകുരിപ്പിച്ച ആ ബാലികയുടെ പ്രവേശനത്തോടുകൂടി അനംഗചാപല്യങ്ങൾക്കു ഒരു രംഗമായിത്തീൎന്നു. സമീപവാസികളിൽ വൃദ്ധയുടെ സമകാലീനരായുള്ളവർ ആ സ്ത്രീയുടെ തത്വത്തെ അറിഞ്ഞിരുന്നു എങ്കിലും, അനുകമ്പയോടും വിധിചക്രത്തിന്റെ ഗതിവിഗതികളെ ഓൎത്തു് സഹതപിച്ചും, അവരുടെ അജ്ഞാതവാസത്തെ ലംഘിപ്പാൻ മുതിൎന്നില്ല. മററു ജനങ്ങൾ 'ഇന്നെൻ്റെ കൃത്യജനത്തിലഗ്നിചുട്ടുമോ, സൂൎയ്യൻതപിപ്പിക്കുമോ?' എന്നോണം പ്രതാപവാനായ ചന്ത്രക്കാറനെ ഭയന്നു്, ആ സംഘത്തിന്റെ ചരിത്രത്തെ അന്വേഷിപ്പാൻ തലയിട്ടില്ല. പ്രകൃത്യാ സ്ത്രീജിതനല്ലെങ്കിലും, 'അമ്മാളു' എന്നു വിളിക്കപ്പെട്ടിരുന്ന മീനാക്ഷിക്കുട്ടിഅമ്മയോടു സംഘടിച്ചദിവസം മുതൽ ചന്ത്രക്കാറബ്രഹ്മജ്ഞനിൽ കാമബാണങ്ങൾ വിപ്രഹൃവിൽ പാൎത്ഥാസ്ത്രംപോലെ മുറിവേൾപ്പിക്കാതെ ഏററുതുടങ്ങി. അയാൾ അധികമായ കുളിയും കുറിതൊടലും ശുഭ്രവസ്ത്രധാരണവും ആരംഭിച്ചു; ഗൎജ്ജനങ്ങളെ അല്പം മൃദുലങ്ങളാക്കി; മണ്ഡൂകയാനത്തെ ഉപേക്ഷിച്ചു് ഗജഗമനത്തെ അനുവൎത്തിച്ചു. നേത്രത്തുറിപ്പുകളെ ശാന്തമാക്കാൻവേണ്ടി വിശേഷരസപൂൎണ്ണമായ ഒരു ഇമയാട്ടവും അഭ്യസിച്ചു. അൎക്കൻ ഉദിച്ചു് അസ്തമിക്കുന്നതിനിടയിലുള്ള നാഴികഓരോന്നും ചന്ത്രക്കാറന്റെ മന്ത്രക്കൂടത്തേയ്ക്കുള്ള ഓരോ യാത്രയെ ദൎശനംചെയ്തു. സാപത്ന്യദുരിതം അനുഭവിക്കേണ്ടിവന്നാലും ഠഠം ഓരോ യാത്രയും ആപൽവിജയമായി പരിണമിച്ചു്, ഭൎത്താവിന്റെ ഹൃദയം മനുഷ്യാൎദ്രമാകട്ടെ എന്നു പാചകശാലാ പരദൈവമായ ചന്ത്രക്കാരി, ആ കുലീനയുടെ ഓജശ്ശൂന്യമാക്കപ്പെട്ട ആത്മാവുകൊണ്ടു് പ്രാൎത്ഥിച്ചു. ഹരിപഞ്ചാനനയോഗീശ്വരന്റെ അടുത്തദിവസമുള്ള

എഴുന്നള്ളത്തിന് വേണ്ട ഒരുക്കങ്ങൾ ചെയ്യുന്ന തക്രുതികൾക്കിടയിലും, ചന്ത്രക്കാറൻ മന്ത്രക്കൂടത്തു നാലുകെട്ടിനകത്തു്, വൃദ്ധയ്ക്കു് കണിയായിട്ടെന്നപോലെ, അതിരാവിലെ പൂർണ്ണചന്ദ്രോദയം ചെയ്തു. മാതാമഹിയുടെ ശയ്യയിൽ ഇരുന്നിരുന്ന ബാലിക എഴുന്നേററു് മാറിനിന്നു. സ്വാശ്രിതലോകത്തിന്റെ ഹിതനിയന്താവായ ചന്ത്രക്കാറൻ, താൻ അടുത്തദിവസം നടത്താൻപോകുന്ന മഹോത്സവത്തിൽ സ്വാതിഥികൾ ഭാഗഭാക്കുകളാകേണ്ടതിലേയ്ക്കു്, താൻ തയ്യാറാക്കീട്ടുള്ള ഒരു കാൎയ്യപരിപാടി അവരെ കേൾപ്പിച്ചു. "ഒദയത്തിനുമ്പ്, കുളിച്ചൊരുങ്ങി, അങ്ങെത്തണം. നടയിൽ നിന്ന്, സാമീടെ എഴുന്നള്ളത്ത് ദൂരേന്ന് കാണാം. ധീവാരാണ നിന്നുതൊഴാൻ പ്രത്യേനം പെരയൊണ്ട്. അമ്മാളുക്കുട്ടിവേണം, വീട്ടുകാറിയായി മിന്തിനിപ്പാൻ. എല്ലാം നമ്മുടെ മട്ടില്, ഉടുത്തൊരുങ്ങി,—കുറയ്ക്കുണതെന്തിന്? വേണ്ട പൊന്നും പൊടിയുമൊക്കെ അണിഞ്ഞു്, ധ്വജംപ്രഭ [സ്വയംപ്രഭ]മാരായി വന്നു്, അവിടമൊക്കെ ഔലാസ [ഉല്ലാസ]മാക്കുടണം—എന്തുകുഞ്ഞേ ? ചിരികൊണ്ടു് വെളുപ്പിക്കണതെല്ലാം നാളെ, ചിലമ്പിനേത്തു വീട്ടില്. വെളുത്തവാവുപോലെ, അങ്ങനെ തൊളങ്ങിക്കൊണ്ടുനിപ്പാൻ, നമ്മടെ വീട്ടിലും ഒരു തയ്യലാൾ വേണ്ടയോ ? എല്ലാത്തിനും സാരധി [സാരഥി]യായി ഉമ്മിണിയെ വിട്ടേയ്ക്കാം—നമ്മുടെ മച്ചമ്പിയേ—"

വൃദ്ധ—"ഞങ്ങളെ ഉപദ്രവിക്കേണ്ട. എനിക്കു നടക്കാനും കൂട്ടത്തിൽ കൂടാനും ശക്തിയില്ലാ. ഗതികെട്ട കൂട്ടത്തിനെന്തു് സംക്രാന്തിയും തിരുവോണവും?"

ചന്ത്ര—"ഗൈതിയും ഗൈതികേടും ചന്ത്രക്കാറന്റെ എമ, യടച്ചതൊറപ്പിലല്ല്യോ? കുഞ്ഞമ്മ അനുവധിച്ചാൽ, അമ്മാളുക്കുട്ടി ഈ മുഹൂർത്തത്തിൽ ചിലമ്പിനേത്തു് അകത്തെക്കെട്ടിലമ്മ— പിന്നെ, പണ്ടാരവകവെലക്കും വെളമ്പരവും, ചാക്കടിപ്പും പോക്കടിപ്പും കൊണ്ടുവരാൻ ഉയിരാക്ക്?"

ഈ പ്രേമവാദം അതിശയമായും തന്റെ നിലയ്ക്കു ചേരും വണ്ണം അന്തസ്സായും സാധിച്ചു എന്നു് സന്തുഷ്ടനായി, ചന്ത്രക്കാറൻ ആകർണ്ണഗതമായ ദന്തക്കവടിമേഖലയെ തെളുതെളെ

വിളങ്ങുമാറു് കാട്ടിക്കൊണ്ടു്, നന്തുണിമീട്ടുന്ന സ്വരത്തിൽ ഒന്നു ചിരിച്ചു. വൃദ്ധയുടെമനസ്സ്, 'ഇതിനും കാലംവന്നല്ലൊ ഭഗവാനെ' എന്നുള്ള വ്യസനത്തെ സർവ്വലോകവ്യാപ്തമായുള്ള പാദങ്ങളിൽ സമപ്പണം ചെയ്തുകൊണ്ടും, സ്വകുടുംബത്തേയും ഭർത്താവിനേയും ധ്യാനിച്ചും, നിശ്ചേഷ്ടമായിരുന്നു. ചന്ത്രക്കാറനു വൃദ്ധയുടെ അന്തർഗതം മനസ്സിലായി, അവരുടെ തൽക്കാലമനോഗതത്തിനു് അനുകൂലമായി ഇങ്ങനെപറഞ്ഞു. "പെണ്ണെന്തു്? പൊറുതി എന്തു്? മനുഷ്യജെയ്മമെടുത്താൽ നിമ്മാണപദം തേടണം. അതുതരാൻ സാമിയെപ്പോലക്കൊള്ള വേദാന്ധികളല്ലാതാരൊണ്ടു്? അവരേതൃക്കാലിൽ ഒരൊററകുമ്പിട്ടാലു്, ഓരായിരം കൈലാഷം!" ശൃംഗാരരസത്തിന്റെ തിങ്ങൽകൊണ്ടു് ഭാഷാപരിഷ്കൃതിയോടുകൂടി അരുളപ്പെട്ട ഈ നവമോക്ഷസംഹിത അമ്മാളു എന്ന ബാലികയുടെ മുഖഗൌരവത്തെ ഭഞ്ജിച്ചു് ചിലമന്ദസ്മിതങ്ങളെ പുറപ്പെടുവിച്ചു. ചന്ത്രക്കാറൻ അതുകണ്ടു് സമ്പ്രീതനായി, തന്റെവാമകരത്തിലെ ഊദ്ധ്വഭാഗഗോളത്തിന്മേൽ ദക്ഷിണഹസ്താഗ്രം ചേത്തു് വിജയസൂചകമായ താളംതുടങ്ങി. "അമ്മാളുക്കുട്ടിക്കു്—ചന്ത്രക്കാറമ്മാവൻ കാലത്തു് അമ്മാവൻ, വൈയ്യമ്പംവേറയുമാമേ—പറഞ്ഞതൊക്കയും സമ്മധിച്ചു. അങ്ങനെ ഇരിക്കട്ടെ— കുപ്പണ്ണനെന്തുപറയുണു?"

ഈ സംഭാഷണത്തെകേൾപ്പാൻ പുറത്തു വാതൽപടിക്കടുത്തു് ഹാജരായിനിന്നിരുന്ന കുപ്പശ്ശാർ എന്ന പരിചാരകനോടായിരുന്നു ഒടുവിലത്തെ ചോദ്യം. ചോദ്യത്തോടുകൂടിത്തന്നെ മറുത്തുപറഞ്ഞാൽ ആ ക്ഷണത്തിൽ കഥകഴിച്ചുകളയും എന്നൊരു നോട്ടവും പുറപ്പെട്ടു. കുപ്പശ്ശാർമിണ്ടാതെനിന്നു.

**ചന്ത്രക്കാറൻ**—"മൌനം അനുവാസം. എല്ലാം ഞാൻ പറഞ്ഞപോലെതന്നെ- ഉമ്മിണിവന്നിട്ടുണ്ടു്. ചേട്ടത്തി ശമയിക്കാനും മററും വല്യശട്ടമ്പിയാണവൻ. എല്ലാം ഒരുക്കി, അമ്മാളുക്കുട്ടിയെ അവൻ ലംഭയാക്കി മോടിപിടിപ്പിക്കും," എന്നു പറഞ്ഞുകൊണ്ടു് വിപരീതവാക്കുകൾക്കിടകൊടുക്കാതെ യാത്രയായി. അവിടെ ശേഷിച്ച സംഘക്കാർ ഫണക്ഷതമേററ സപ്പത്താന്മാരെപ്പോലെ ക്ഷീണവീർപ്പോടുകൂടി പുളച്ചു. ഉമ്മിണി

പ്പിള്ളയുടെ ആഗമനം ഉണ്ടാകുമെന്നുള്ള ബോധം വൃദ്ധയ്ക്കും പൌത്രിക്കും ഒരു ദുസ്സംഗമമഹാഭയത്തെ ജനിപ്പിച്ചു.

ഏകദേശം ഒൻപതുനാഴിക പുലച്ചയായപ്പോൾ വൃദ്ധ കളികഴിഞ്ഞു് പടിഞ്ഞാറുവശത്തുള്ള തിണ്ണയിലിരുന്ന് ജപം തുടങ്ങി. മീനാക്ഷിഅമ്മയും കുളികഴിഞ്ഞു് രാവിലത്തെ ഭക്ഷണത്തിന് മാതാമഹികൂടി വന്നുചേരുന്നതിനായി നനഞ്ഞിരുന്ന തലമുടിയെ മാടി ഉണക്കുന്ന ശ്രമത്തോടുകൂടി നാലുകെട്ടിനകത്തു് നടന്നുകൊണ്ടിരുന്നു. ബാലികയുടെ സാന്നിധ്യത്താൽ ആ ഭവനത്തിലെ ആഭിചാരമൂർത്തികൾ പ്രീണിപ്പിക്കപ്പെട്ടതുപോലെ അവിടം ശോഭിച്ചിരുന്നു. പരലോകവാസിയായ കുട്ടിക്കോന്തിശ്ശന്റെ ആത്മാവും സ്വദൌഹിത്രിയുടെ നവഗുണങ്ങൾകണ്ടു് സമ്പ്രീതമായി പ്രസാദവർഷത്തെ ആ ഭവനത്തിന്മേൽ ചൊരിയുന്നതുപോലെ കാണപ്പെട്ടു. സ്വകേശാഗ്രം ഭൂസ്പർശം ചെയ്യാതെ സൂക്ഷിച്ചു് വിരലുകൾക്കിടയിലാക്കി ഉയർത്തിച്ചീകുന്ന ബാലിക, തന്നെ അഭിനന്ദിക്കുന്ന മാതാമഹന്റെ പ്രീതിക്കായെന്നപോലെ ഒരു പ്രാർത്ഥനാഗാനം തുടങ്ങി. "സബിന്ദുസിന്ധുസുസ്ഖലത്തരംഗഭംഗരഞ്ജിതം, ദ്വിഷദ്വിപാപജാതകാരിവാരിസംയുതം," എന്നു തുടങ്ങിയ നർമ്മദാഷ്ടകപാരായണത്തിന്റെ ആരോഹാവരോഹചാതുരിയോടുകൂടിയ മധുരസ്വരതരംഗങ്ങൾ അവിടെ പ്രവഹിച്ചപ്പോൾ, ആ ഭവനത്തിന് ആ ബാലികതന്നെ ഒരു ശർമ്മദയായിഭവിച്ചു. ശോഭാവാഹികളായ ആഭരണപൂരംകൊണ്ടു് അലങ്കരിക്കപ്പെടാതെ ദൃശ്യമാകുന്ന ആ രൂപം കാമുകലോകത്തിന് വിഭ്രമത്തേയും സ്വതച്ചിത്തന്മാക്കു് അലഭ്യദർശനലാഭാനന്ദത്തേയും നൽകുമെന്നുള്ളതിനു സംശയമില്ല. കുബേരതുല്യനായ ഒരു പിതാവിനാൽ ലാളിച്ചു വളർത്തപ്പെട്ടതിന്റെ ചിഹ്നങ്ങൾ ഒന്നുംതന്നെ കാണുന്നില്ല എങ്കിലും, മീനാക്ഷിക്കുട്ടിയുടെ നോട്ടത്തിലും, വാക്കിലും, നടയിലും സകലചേഷ്ടകളിലും ആ കന്യകയുടെ ആഭിജാത്യവും, ലളിതമായ ഒരു പൌരുഷവും, പ്രശാന്തമായ ഊർജ്ജസ്വലതയും സ്പഷ്ടമായി അനുരഞ്ജിച്ചിരുന്നു. വ്രീളാനിവന്തമായുള്ള സൌന്ദര്യം വിശുദ്ധകന്യാത്വത്തിന്റെ പവിത്രതകൊണ്ടു് ഭൂഷിതമാകുമ്പൊളത്രെ, സൃഷ്ടിവിദ്യ അതിന്റെപരമമായ പരിഷ്ക്ക

തിഫലത്തേയും അതിശയിക്കുന്നതു്. ഇപ്രകാരമുള്ള സൌന്ദൎയ്യ പരമകാഷ്ഠയെ പ്രാപിച്ചിട്ടുള്ള മീനാക്ഷി ഉത്തമവസമ്പൎക്കങ്ങളുടെ മഹനീയതയാൽ സ്വർഗ്ഗംഗാതുല്യമായി നൈൎമ്മല്യവിശുദ്ധികൾകൊണ്ടു് സൎവ്വത്ര സംശുദ്ധിയേയും സമ്മോഹനത്തേയും വിതരണം ചെയ്യാൻ അനുഗ്രഹശക്തിയുള്ള ഒരു പാവനശീലവതിയായിരുന്നു. ആ നാലുകെട്ടിലെ തട്ടു തുലാംതൂണുകളിലും ചേററുപടികളിലും സുംഭനിസുംഭമഹിഷാസുരാദിമർദനരംഗങ്ങളും, അനന്തനരസിംഹവാസുകിവ്യാളിവേതാളാദി വിഗ്രഹങ്ങളും ഭീഷണരൂപങ്ങളായി കൊത്തപ്പെട്ടിരുന്നതുകൾ മീനാക്ഷിക്കുട്ടിയുടെ കോമളിമാവിപൎയ്യയംകൊണ്ടു് ഭൂഷണങ്ങളായിത്തീൎന്നിരിക്കുന്നു. പ്രാൎത്ഥനാഗാനം അവസാനിക്കാറായപ്പോൾ ചന്ത്രക്കാറൻെറ സംബന്ധിയായ ഉമ്മിണിപ്പിള്ള നാലുകെട്ടിനകത്തു് സൎവ്വസുന്ദരീകാമുകനെന്നുള്ള നൃത്തവിലാസങ്ങളോടു കൂടി പ്രവേശിച്ചു. നമ്മദാഷ്ടകത്തിലെഅവസാനശ്ലോകഗാനത്തിൻെറ മാധുൎയ്യത്തെ അയാളുടെകണ്ണുകൾ അമൃതം പോലെ പാനം ചെയ്തു. മീനാക്ഷിയുടെ കേശനിബിഡതാദൈൎഘ്യങ്ങളേയും, വിലോചനാസേചനകമായ അവളുടെ അംഗപ്രഭാസൌഷ്ഠവങ്ങളേയും ആദ്യമായി കാണുന്നതുപോലുള്ള കൌതുകത്തോടുകൂടി അയാൾ മിഴിച്ചുനോക്കിത്തുടങ്ങി. പ്രാൎത്ഥനാവസാനംവരെ, തൻെറ ഹരിപഞ്ചാനന സന്നിധിയിലെ അഭ്യാസശക്തികൊണ്ടു്, വൃത്തികളെ ദമനംചെയ്തുനിന്നു. അനന്തരം "തരുണീനിന്നുടയ സഞ്ചാരദൂനതര, ചരണനളിനപരിചരണപരൻ ഞാൻ" എന്നുള്ള ഗാനത്തിൻെറസഹായം കൂടാതെ, അതിലന്തൎഭവിച്ചുള്ള അനുരാഗത്തെ തൻെറ കരസന്ധിയിലെ ചൊറിയിന്മേൽചെയ്ത വീണാംഗുലിപ്രയോഗങ്ങൾകൊണ്ടു് ധ്വനിപ്പിച്ചു. ഉമ്മിണിപ്പിള്ളയുടെ പ്രേമവാസ്തവത്തെധരിച്ചു്, പ്രത്യനുരാഗത്തിനുപകരം ഭാഗിനേയിത്വത്തെ പരമോത്സാഹമായി അനുവൎത്തിച്ചുവന്നിരുന്ന മീനാക്ഷി അയാളെകണ്ടപ്പോൾ മാതാമഹിയോടുകൂടി ഭക്ഷണംകഴിപ്പാൻ ക്ഷണിച്ചു.

ഉമ്മി—"അമ്മാളുക്കുട്ടി വിളമ്പിത്തരാൻ കാലംവരുമ്പോൾ മററൊരെടത്തു ഞാൻപോയി ഉണ്ണുമോ? പഴം നീട്ടീട്ടു് തൊലി

തരുമ്പോലെ എന്നെ കമ്പളിപ്പിക്കരുതു്. തേനോലുന്ന ആ കൈകൾ എനിക്കെന്നും വിളമ്പിത്തരാൻ സംഗതിവരട്ടെ. എ ൻെറ നിത്യാന്നേശ്വരി ആക്കാനല്ലയൊ ഞാൻ നോക്കുന്നതു്?"

ഇങ്ങനെ വിടസംഭാഷണത്തിൽ പടുവായുള്ള ഉമ്മിണി പ്പിള്ള പ്രൌഢവയസ്സയായ കൊച്ചമ്മിണി എന്ന സ്ത്രീയോടു തോററു എങ്കിലും, സ്വപുത്രിയാവാൻമാത്രം പ്രായമുള്ള ൟ ബാ ലികയുടെ സംഗതിയിൽ അയാളുടെവാശ്മിത്വംകൊണ്ടു് വിജയം നേടാമെന്നു് അയാൾ വിശ്വസിച്ചിരുന്നു. ഉമ്മിണിപ്പിള്ളയു ടെ ശൃംഗാരഗോഷ്ഠിമയമായ അഭിപ്രായത്തിനു് മീനാക്ഷി ഇങ്ങ നെ മറുപടി പറഞ്ഞു. "വിളമ്പുന്ന കാൎയ്യത്തെക്കുറിച്ചൊന്നും വിചാരിക്കേണ്ടാ. ഇന്നുതന്നെ അമ്മാവനു് ഞാൻ വിളമ്പിത്ത രാം. പക്ഷെ തേൻകൂടെന്നു് വിചാരിക്കുന്നതു കടന്നൽക്കൂടുമാ യേക്കാം." ൟ ഉത്തരത്തോടുകൂടി ഒരു ചെറുചിരിയുംപുറപ്പെട്ടു.

**ഉമ്മി**—"മനസ്സിണങ്ങി വിളമ്പിയാലേ സ്വാദുണ്ടാവൂ. ൟ ക്ഷാമമൂൎത്തിവേഷവുംകളയണം. എന്നാൽ നമുക്കു സുഖമാ യിക്കഴിയാം. അമ്മാളുക്കുട്ടി അങ്ങനെ ചിരിക്കുന്നതിനെക്കാൾ നേരെ എൻെറ കണ്ണിലൊന്നു കുത്തുകയല്ലെ ഭേദം?"

**മീനാ**—"ഇതിലധികം എങ്ങിനെയാണു് മനസ്സിണങ്ങാ നുള്ളതു്? അമ്മാവനെക്കാണുമ്പോൾ എനിക്കെന്തു്ഉത്സാഹം? എന്തുസന്തോഷം? കണ്ണിൽകുത്തുന്നതു് അമ്മാവൻ തന്നത്താൻ ചെയ്യുന്നുണ്ടല്ലൊ"

**ഉമ്മി**—(ചെവിപൊത്തിക്കൊണ്ടു്) "ൟ അമ്മാവൻവി ളി എന്നെ കൊല്ലുണു. തൽക്കാലത്തേയ്ക്കു് ചേട്ടാ എന്നൊമ മറോവിളിക്കരുതൊ?"

**മീനാ**—"നാട്ടുമറന്നാലും മൂട്ടുമറക്കാമൊ? അമ്മാവൻ ൟ ജന്മത്തേയ്ക്കു എനിക്കിനി അമ്മാവൻതന്നെ. ചേട്ടാ എന്നുവിളി ച്ചാൽ അമ്മാവനു അവസ്ഥക്കുറവാണു്"

മീനാക്ഷിയുടെ മറുപടിയിൽ ആദ്യഭാഗം മീനാക്ഷിയുടെ യും ഉമ്മിണിപ്പിള്ളയുടെയും കുടുംബവ്യത്യാസത്തെ സൂചിപ്പിച്ചു എന്നു് ഉമ്മിണിപ്പിള്ളയ്ക്കുതോന്നി, അതു വജ്രസൂചിപോലെ

ഉമ്മിണിപ്പിള്ളയുടെ ഹൃദയത്തിൽ തറച്ചു. അയാൾകോപാരംഭത്തോടുകൂടി ഇങ്ങനെപറഞ്ഞു. "ആക്കം സൌന്ദൎയ്യത്തിലപ്പു കൊള്ളരുല്ലാ. അഹങ്കാരത്തിനും വേലിവേണം. നാടുംമുട്ടുംകൊണ്ടു തിളച്ചു്, ഒരിക്കൽ കഴുകും തൂറയും കേറി- ഇനിയും കാടു കേറരുതു്, പറഞ്ഞേയ്ക്കാം"

മീനാ—(കോപവ്യസനങ്ങൾ ഇടകലൎന്നു് കലുഷവദനയായി) "കഴുകേറിയവൎക്കുണ്ടോകാടിനെഭയം? ഇതൊന്നും അമ്മ കേൾക്കരുതു്-"

ഉമ്മി—(കുറച്ചുകൂടിദേഷ്യത്തോടുകൂടി) "കേട്ടാൽ പച്ചപ്പച്ചാത്തിന്നുകളയുമോ? ഞാൻ ക്ഷമിക്കില്ലാ. നാളത്തേയ്ക്കു നിങ്ങളുടെ കാൎയ്യമെല്ലാം എന്നെ ചുമതലപ്പെടുത്തിരിക്കയാണു്. സ്വാമിതിരുവടികൾ എഴുന്നള്ളുന്നതിനുമുമ്പു രണ്ടിലൊന്നു തീൎച്ചയാക്കണം. നമ്മുടെകാൎയ്യമെല്ലാം ഞാനവിടെ ധരിപ്പിച്ചിട്ടുണ്ടു്. ഇവിടവരുമ്പോൾ തീൎച്ചയാക്കാമെന്നു് ഒടുക്കം അരുളിച്ചെയ്തിട്ടുമുണ്ടു്"

മീനാ—"സ്വാമി അവർകൾ വരുമ്പൊഴയ്ക്കു രണ്ടിലൊന്നു തീൎച്ചയാക്കിവയ്ക്കാൻ അദ്ദേഹം എന്റെ അച്ഛനൊ? അമ്മാവനൊ? കൊച്ചമ്മിണിഅമ്മേടടുത്തും ഇങ്ങനെതന്നെയാണോമല്ലിന്നനിന്നതു്? പെണ്ണുണ്ടാക്കാൻ വേട്ടക്കോലുമെട്ടുത്തോണ്ടു് പുറപ്പെടാറുണ്ടോ? ഒന്നു ഞാൻ തീൎച്ചപറയാം- അമ്മാവൻ അമ്മാവനായിരിക്കേയുള്ളൂ. വേറേവിധം അവകാശം കൊണ്ടുവരികയാണെങ്കിൽ, ഇനിമേൽ അതുമില്ലാ."

ഉമ്മി—"ഈ വീരവാദമെല്ലാം ഏതുവരെ? എന്റെകയ്യിൽ ചിലമന്ത്രങ്ങളുണ്ടു്. ഒരേ ഒരുവാക്കാൽ നിങ്ങടെ സ്ഥിതി എവിടെക്കിടക്കും?"

മീനാ—"ചന്ത്രക്കാറമ്മാവനുണ്ടു് ഞങ്ങൾക്കുസഹായം"

ഉമ്മി—(ചന്ത്രക്കാറസ്വരത്തിൽ പൊട്ടിച്ചിരിച്ചുകൊണ്ടു്) "ആ അമ്മാവൻ കിമ്മാവനമാകാം! ഠഠം അമ്മാവന്റെകാൎയ്യത്തിൽ ശാസ്ത്രമെടുക്കും, മുറയെടുക്കും, തറയെടുക്കും!— അതെ, മിനമിനാന്നിരിക്കും, മനസ്സിനെകിരുകിരാന്നു് ചൊറിയിക്കും ചക്രം! ഹേഹേ! മിഴിക്കണ്ട. ആ യമ്മാവനും ഭാൎയ്യയാക്കാൻ

ഭാൎയ്യയാക്കാൻ തന്നെ കെട്ടിച്ചമഞ്ഞു നടക്കുന്നത് —അല്ലാണ്ടുണ്ടോ അക്കോമരു് തുള്ളുണു?"

മീനാക്ഷി ഒന്നു പുറന്തിരിഞ്ഞു് പാചകശാലയ്ക്കലേയ്ക്കു് നടതുടങ്ങി. ഉമ്മിണിപ്പിള്ള ധൎമ്മവും മൎയ്യാദയും മറന്നു്, ആ കന്യകയെ കൈയ്ക്കുപിടിച്ചു് തടുത്തു. സിംഹശക്തിയോടുകൂടി കൈ തട്ടീട്ടു്, സിംഹിയെപ്പോലെ കോപംകൊണ്ടു ജൃംഭിതമായ മുഖത്തോടുകൂടി, മീനാക്ഷി തിരിഞ്ഞുനിന്നു. ജംബുകനെപ്പോലെ താടിവിറച്ചു്, താണു്, സ്വല്പനേരം നിന്നിട്ടു്, ചില അമൎത്തിയ ഊളികളോടും കിതപ്പോടും, ഉമ്മിണിപ്പിള്ള മീനാക്ഷിഅമ്മയെ പരിരംഭണംചെയ്‌വാൻ ഉന്മാദോദ്വേഗവാനായി മുമ്പോട്ടു കുതിച്ചു. ഉമ്മിണിപ്പിള്ളയുടെ അഭീഷ്ടവിഘാതം ഉണ്ടായി എന്നുമാത്രമല്ലാ, അയാൾതന്നെ ഒരു പരിരംഭണത്തിൽ അകപ്പെട്ടു. കുപ്പുനായ അരക്കന്റെ മുഷ്ടികൾക്കിടയിൽ അയാളുടെ മുഴംകാലുകൾ തളയ്ക്കപ്പെട്ടു്, വൃക്ഷാസനാഭ്യസനം ചെയ്യുംവണ്ണം തലകീഴായി തൂങ്ങുന്നതിനിടയിൽ ഉമ്മിണിപ്പിള്ള മത്സ്യം കണക്കെ പിടഞ്ഞു. കുപ്പുന്റെ ഏകനേത്രം തുറിച്ചു് ഇളകിയാട്ടം തുടങ്ങി. അയാളുടെ നാസാരന്ധ്രങ്ങൾക്കിടയിൽകൂടി അനേകം അനുനാസികങ്ങൾ ഒന്നിച്ചുചേൎന്നുള്ള ചില ഘനശബ്ദങ്ങൾ പുറപ്പെട്ടു. ജപിച്ചുംകൊണ്ടിരുന്ന വൃദ്ധ പ്രവേശിച്ചു് ക്ഷീണസ്വരത്തിൽ കുപ്പുന്റെ സാഹസത്തെ ശാസിച്ചപ്പോൾ ഉമ്മിണിപ്പിള്ള പൂൎവ്വസ്ഥിതിയിൽ പാദങ്ങളിന്മേൽ നിൎത്തപ്പെട്ടു. വൃദ്ധയുടെ ചോദ്യങ്ങൾക്കു് മീനാക്ഷി ഉത്തരമൊന്നും പറയാതെ നിൽക്കയാലും, കോപത്തിടുക്കത്തിനിടയിൽ പുറപ്പെട്ട കുപ്പുന്റെ സമാധാനങ്ങൾ ദുൎഗ്രഹമായിരുന്നതിനാലും, വൃദ്ധ ഉമ്മിണിപ്പിള്ളയോടു താൻ കണ്ട കഥയ്ക്കു് കാരണമെന്തെന്നു് ചോദ്യംചെയ്തു. ഉമ്മിണിപ്പിള്ള ജനിച്ചതിൽപിന്നെ അതുവരെ പ്രദൎശിപ്പിച്ചിട്ടില്ലാത്തതായ കോപപാരുഷ്യകാലുഷ്യങ്ങളോടുകൂടി തുള്ളി, നിലയിൽ നിൽക്കാതെ, ശ്വാസംമുട്ടി ഇങ്ങനെ പറഞ്ഞു. "കഥയും പുരാണവുമെല്ലാം ഞാൻ പറഞ്ഞുതരാം- ഹിത്രമൂത്തില്ലയൊ? തെണ്ടിപ്പുരിഷകള്! നാളത്തേടം—ഒരുദിവസം കഴിഞ്ഞോട്ടു്. നൊറകേററപ്പനിങ്ങൾക്കു്. പെണ്ണെന്നും—

കിഴക്കുവങ്കടമെന്നും—കൂട്ടാക്കാതെ കഴകേററിച്ചില്ലെങ്കിൽ, ഛീ! രാജ്യം വെള്ളരിക്കാപ്പട്ടണമായിപ്പോയിട്ടില്ലാ."

വൃദ്ധയുടെ മുഖം ഹാസ്യരസംകൊണ്ടു് ഒരു വലിയ തളികയോളം വിസ്താരമായി. ഉമ്മിണിപ്പിള്ളയുടെ ആയിടയ്ക്കുള്ള പരിചയഗതിയാൽ ഹരിപഞ്ചാനനനേത്രങ്ങളിലെ ഉഗ്രരശ്മികൾ ആ വൃദ്ധയുടെ നരച്ച പുരികക്കൊടികൾക്കുകീഴുള്ള കണ്ണുകളിൽ നിന്നും പുറപ്പെട്ടതായും, രക്തപ്രസരംകൊണ്ടു് പുഷ്ടമായ വൃദ്ധയുടെ മുഖം ഹരിപഞ്ചാനനയോഗീശ്വരന്റെ അംബികാവിഗ്രഹമുഖത്തോടു് തുല്യതേജസ്സുള്ളതായും അയാൾക്കു് ഒരു ഛായാഭ്രമമുണ്ടായി. ആ സ്ത്രീയുടെ പൌരുഷത്തോടു കൂടിയ പരുഷവാക്കുകൾ ഹരിപഞ്ചാനനന്റെ വാക്പടുതയേയും അതിശയിച്ചു്, അയാളുടെ അന്തരാധാരങ്ങളെ ഭിന്നമാക്കി. "ഛ്! എന്തു പറഞ്ഞു നീ? ആരെന്നുവിചാരിച്ചു പറഞ്ഞു? വാടാക്കരൾകൊണ്ടകുലമെന്നു് നീ കേട്ടിട്ടില്ലയോ ? അക്കുലം പെററമക്കമാരോ തെണ്ടിപ്പുരിഷകള് ? ഞങ്ങളെ പഠിപ്പിക്കാൻ ആശായ്മയുള്ളവനെ ഒന്നു കാണട്ടെ ! തൊറകേററും കഴകേററുംകൊണ്ടു് ഇക്കുലത്തിന് എന്തു കുറവന്നെടാ? മഹിമപെററ മാറാപ്പേരു് കുലത്തിനും കൂട്ടത്തിനും ചേത്തു ! അല്ലാതെന്തെടാ? ഞങ്ങളും നീയുമായി ഇന്നുമുതൽ സ്വന്തവും ബന്ധവും അററു. പോ, പോ ! മറയത്തുപോ ! "

വെടിതീന്നതുപോലുള്ള "ഛ് ! " എന്ന ആട്ടുകൊണ്ടു് ഉമ്മിണിപ്പിള്ളമുക്കാൽ ഭാഗവും, ഒടുവിലത്തെ ഊർജ്ജിതമായുള്ള വാക്കുകൾകൊണ്ടു് മുഴുവനും, മുററത്തായി. എങ്കിലും അവിടംവിട്ടു പോകുന്നതിനിടയിൽ ഇത്രയും വീരവാദം പറഞ്ഞു "എന്റെ ഗുരുനാഥതൃപ്പാദങ്ങൾ ഇവിടെ എഴുന്നള്ളട്ടെ— നിങ്ങളെക്കൊണ്ടു് നായ്ക്കളെപ്പോലെഎന്റെപുറകെ വാലാട്ടിച്ചേയ്ക്കാം– അതിനു നാഴികനാല്പതും മററുംവേണ്ട". ഇതിനുത്തരമായി കുപ്പശ്ശാര് ഉമ്മിണിപ്പിള്ളയെ തുടൎന്നുചെന്നു്, "ഞിന്റെ ഷാമീണെതലമണ്ഹ ! " എന്നു് അയാളുടെബുദ്ധിക്കെത്തിയതായ ഒരു ഭത്സനം ചെയ്തു്, പുറത്താക്കിവാതലടച്ചു്,ചാണകംതളിച്ചു ശുദ്ധിയാക്കുന്ന ഭാവവും കാണിച്ചു്, "ഹണി ശ്ശിണി !" [ഹരിഃ ശ്രീ] പഠിപ്പിക്കാൻവന്നവൻ! എന്നും മററും, മലയാള അക്ഷരമാലകൊണ്ടു് ധ

രിപ്പിക്കാൻ ശക്യമല്ലാത്ത ഭാഷയിൽ ചില ആക്ഷേപങ്ങളും വീരവാദങ്ങളും ചെയ്തുകൊണ്ടു്, സ്ത്രീകളുടെ സന്നിധിയിലേയ്ക്കു മടങ്ങി. മീനാക്ഷിഅമ്മയുടെ രണ്ടാമത്തെ കാമുകഖലന്റെ ഭീഷണിയേയും ശപഥത്തേയുംകുറിച്ചു് ഊണിനിടയിൽ വൃദ്ധയും ദൌഹിത്രിയും ഒട്ടേറെ സംഭാഷണംചെയ്തു എങ്കിലും, മനക്കരുത്തുള്ള ആ രണ്ടു സ്ത്രീകൾക്കും ഭക്ഷണത്തിനു് ഒട്ടുംതന്നെ രുചിക്കുറവുണ്ടായില്ല. അവരുടെക്ഷേമഭാരവാഹിയായ കുപ്പുസ്സാർ വീരവാദിയായി, ധീരോദ്ധതനായി ഊണിനിരുന്നിട്ടും, ഒരു മണിഅരിപോലും ആസ്വദിപ്പാൻ അയാൾക്കു് ആകാംക്ഷയുണ്ടാകാഞ്ഞതിനാൽ, തന്റെ പാചകവൈഭവത്തെ അധിക്ഷേപിച്ചുകൊണ്ടു് എണീററു്കൈകഴുകി, അഞ്ചാറുകൈവെള്ളം ശാപങ്ങളോടുകൂടി സൂര്യന്റെനേക്കു് അൎപ്പിക്കുകയുംചെയ്തു. ആ സംഘത്തിന്റെ പരമാൎത്ഥസ്ഥിതിയെ ഉമ്മിണിപ്പിള്ള പരസ്യംചെയ്തേക്കാമെന്നുള്ള ശങ്കകൊണ്ടു് അടുത്തദിവസത്തെ ആലോചനങ്ങളിൽ അവർ ചേരുന്നില്ലെന്നും, തങ്ങളുടെഭവനപ്പടിക്കൽ നിന്നു് അനുഗ്രഹദാതാവായുള്ള മഹായോഗിയെ സന്ദൎശനം ചെയ്തുകൊള്ളാമെന്നും, ചന്ത്രക്കാറന്റെ അപേക്ഷപ്രകാരം വേഷഭേദം ചെയ്യാതെ ആ സന്ദൎശനം നിൎവ്വഹിക്കണമെന്നും അവർ തീൎച്ചയാക്കി. മൂന്നാമത്തെ നിശ്ചയം ഏററവും നിസ്സാരമെങ്കിലും ലോകത്തിൽ ചിലനിസ്സാരസംഭവങ്ങൾ അതിന്റെ മഹാഗതിയെ നിയന്ത്രണം ചെയ്യുന്നവണ്ണം, ആ നിശ്ചയം ൟ ചരിത്രത്തിന്റെ ഗതിയിൽസാരമായവിധത്തിൽ പ്രവൎത്തിച്ചു.

സന്ധ്യയോടടുക്കുന്നതുവരെയുള്ള അന്നത്തെ ദിവസശിഷ്ടം ആ ഭവനത്തിലുള്ളവക്കു് ചിന്താമേഘഛന്നമായിത്തന്നെ കഴിഞ്ഞു. ആ സംഘത്തിന്റെ പുരോഗാമിയായി ആ ഭവനത്തിൽ താമസിച്ചിരുന്ന ഉഗ്രമന്ത്രോപാസകൻ ആരാധനചെയ്തതിൽ അവിടത്തെ ആകാശത്തിൽ പ്രസരംചെയ്തുശേഷിക്കുന്ന ആത്മാരാധനാബിന്ദുക്കളും,അന്യനേത്രഗോചരമാകാതെ പടിഞ്ഞാറെക്കെട്ടിനകത്തു് പൂൎവ്വപൂജാവാഹനാദിക്രിയകൾകൊണ്ടു് സാക്ഷാൽക്കരിക്കപ്പെട്ടു് സ്ഥിതിചെയ്യുന്ന വിഗ്രഹങ്ങളും ദൌഹിത്രിയെ എങ്കിലും രക്ഷിക്കട്ടെ എന്നു്, വൃദ്ധ അവകാശബോധത്തോടുകൂടി അന്തരാത്മനാ പ്രാൎത്ഥിച്ചു. ഹൃദയാന്തൎന്നാളം തപി

ച്ചുണ്ടായ ആ പ്രാൎത്ഥന ഉടൻതന്നെ ഫലോന്മുഖമായി കാണ
പ്പെട്ടുകയും ചെയ്തു.

അന്നസ്തമനത്തിന് കുറച്ചുമുമ്പായി പരിചിതസ്വരത്തില
ല്ലാതെ ഒരാൾ പടിവാതുക്കൽവിളിച്ചു്, വാതലിന്റെ ചുഴുകു
ററി ഇളകുമാറു് മുട്ടിത്തോററിട്ടു്, ഉറക്കെ ആ ദിക്കിനെത്തന്നെ
പഴിപറഞ്ഞുതുടങ്ങി. ആ സന്ദൎഭത്തിൽ മുററത്തു് വ്യായാമത്തി
നായി നടന്നുകൊണ്ടിരുന്ന വൃദ്ധ ആ കലുഷവാക്കുകളെകേട്ടു്
ചെവികൊടുത്തു് സൂക്ഷിച്ചതിൽ, അതുകൾ ഒരു ബ്രാഹ്മണ
ന്റെ കോപജല്പനങ്ങളാണെന്നു് മനസ്സിലാക്കി, തന്റെ ഭൃത്യ
നെവിളിച്ചു് വാതൽതുറക്കാൻ ചട്ടംകെട്ടീട്ടു് നാലുകെട്ടിലേക്കു
തിരിച്ചു. വാതൽ തുറന്നപ്പോൾ ഉണ്ടായ പ്രവേശനം വെങ്കി
ടേശ്വരഭീമസേനയ്യരുടേതായിരുന്നു. കുപ്പശ്ശാർ വാതലിനെപി
ന്നേയും ബന്ധിച്ചു. ചിലമ്പിനേത്തുനടക്കുന്ന കോലാഹലങ്ങൾ
ക്കിടയിൽ സുഖനിദ്രയ്ക്കു് സൌകൎയ്യമില്ലെന്നുള്ള ആലോചന
യാൽ അവിടെനിന്നുപോന്നു്, ഠരം പറമ്പിനകത്തു കടന്ന മാമാ
വെങ്കിടനും ഭൃത്യനും പരസ്പരം ഒരു മുഖപരിശോധനകഴിച്ചു.
ഭൃത്യന്റെ ആകൃതി ഒരിക്കൽ കണ്ടാൽ വിസ്മരിച്ചുപോകുന്നത
ല്ലാത്തതിനാൽ, മാമാവെങ്കിടൻ തന്റെ നിയമപ്രകാരമുള്ള സ്വാ
തന്ത്ര്യസംബോധനയിൽതുടങ്ങി. "അടേ അഷ്ടവക്രാ!" എന്നു
പറഞ്ഞു് അദ്ധോക്തിയിൽ വിരമിച്ചു്, അല്പം കുഴങ്ങിനിന്നു എങ്കി
ലും, പിന്നേയും വിനോദത്തെത്തന്നെ തുടൎന്നു—"ഉന്നെ അപ
ഹസിച്ചാക്കാൽ കബന്ധനായിട്ടുമൊ? ശപിച്ചുടാതുമണ്ണാ!
വെങ്കിടിയെ മറന്തുട്ടിയാ? ശിന്നവെങ്കിടിയെ? ചുക്കച്ചുക്കുക്കുവാ
റയാ?" അവസാനത്തിലെചോദ്യംകേട്ടു് കുപ്പശ്ശാക്കു് മാമാവെ
ങ്കിടനെ മനസ്സിലായി. ആ ഭൃത്യന്റെ ഏകനേത്രം വൎഷിച്ച
അശ്രുപ്രവാഹം അയാളെ ഒരു സന്ധ്യാസ്നാനം കഴിപ്പിച്ചു. ബ്രാ
ഹ്മണനെ പിടിച്ചുകൊണ്ടു് സ്വല്പംതെക്കുമാറി അനുനാസിക
പ്രചുരമായ അയാളുടെ പ്രത്യേകഭാഷയിൽ സ്വാഗതം പറ
ഞ്ഞു. പിന്നീടു രണ്ടുപേരുമായി ദീൎഘമായ ഒരു സംഭാഷണ
വും കഴിഞ്ഞു. അതിന്റെവിഷയം അവരുടെ വിയോഗാനന്തര
മായ കാലത്തെ ചരിത്രത്തിന്റെ സംക്ഷേപമായിരിക്കണമെ
ന്നു് വായനക്കാൎക്കു് ഊഹ്യമാണല്ലൊ. സംഭാഷണത്തിന്റെ

അവസാനത്തിൽ, കുപ്പശ്ശാർ "അമ്മോംഞീ! അമ്മോംഞീ! എന്നു വിളിച്ചു. അമ്മാളുഅമ്മിണി എന്നപദത്തെ സംബോധനാരൂപത്തിൽ മേൽപ്രകാരം പ്രയോഗിച്ചു കുപ്പശ്ശാർ വിളിച്ചപ്പോൾ, പടിഞ്ഞാറേവശത്തു നിന്നിരുന്ന മീനാക്ഷി പ്രത്യക്ഷമാവുകയും, മാമൻ പ്രസ്താവനയൊന്നും കൂടാതെ "മുഗ്ദ്ധാപാംഗസ്മിതോദ്യൽ സ്മരരസമധുരം പ്രാഹതം മോഹനാംഗീ" എന്നു്, താൻ കണ്ട സൌന്ദൎയ്യധാമത്തിന് സ്തോത്രമായി മൂളുകയും ചെയ്തു. തന്റെ പൂജാബിംബമായ കന്യകയെ സ്തുതിച്ചുള്ള ഗീതമാണെന്നു മനസ്സിലാക്കി കുപ്പശ്ശാർ രസക്കണങ്ങലുകൾകൊണ്ടു് മാമന് ബലേ പറഞ്ഞു. മാമാവെങ്കിടനെക്കണ്ടപ്പോൾ അന്യനായ ഒരു പുരുഷന്റെ ആഗമനത്തിൽ ആശ്ചൎയ്യത്തോടും എന്നാൽ ബ്രാഹ്മണനാണെന്നു കാണപ്പെട്ടതുകൊണ്ടു് പ്രത്യേകം ആദരവോടും സ്വല്പംനിന്നിട്ടു്, മീനാക്ഷി വൃദ്ധയുടെ സമീപത്തേയ്ക്കു തിരിച്ചു. "ഇതാ ഒരം കന്യകാരത്നമാണു് ഞങ്ങടെ വഷിയഭാരം" എന്നു് ഏകനേത്രവും കരങ്ങളും കൊണ്ടു് കുപ്പശ്ശാർ ഉപന്യസിച്ചു.

**മാമാ**—"എന്നെടായിതു്! തായാർരെണ്ടാവതും കുഴന്തയായി, ലക്ഷ്മീരൂപമായി വന്നുട്ടിതാ? ആശ്ചൎയ്യം! 'വിണ്ണിലുമില്ലനൂനം—അന്യലോകത്തിങ്കലും'- സന്ദേഹമില്ലെകുപ്പണ്ണാ— നല്ലാസൂക്ഷിച്ചുക്കൊ- കണ്ടപയാക്കൾകൊണ്ടു തൊങ്കിയുടക്കൂടാതു്."

**കുപ്പൻ** "ശല്ലവാശ്ശാമി" എന്നു് ആക്ഷേപിച്ചുകൊണ്ടു്, അയാളെ കാൽകഴുകിച്ചു്, നാലുകെട്ടിനകത്താക്കി, ഇരുപ്പിന് ഒരു പായ് വിരിച്ചുകൊടുത്തു. അത്യാദരവോടുകൂടി കെട്ടിനകത്തു കടന്ന ബ്രാഹ്മണനെക്കണ്ടപ്പോൾ വൃദ്ധസൂക്ഷിച്ചുനോക്കി, ഇതിനുമുമ്പിൽ കാളിഉടയാൻപിള്ളയെക്കണ്ടപ്പോൾ ഉണ്ടായതിലും അധികം പരവശതയോടുകൂടി കരഞ്ഞു. അതുകണ്ടു് പതിവായി പൊന്നാനിപാടുന്ന മാമാവെങ്കിടൻ വൃദ്ധയുടെ ദുഃഖഭണ്ഡാരത്തിനു ശങ്കിടിപാടാൻ ഇലത്താളം കയ്യേററു.

ഏകദേശം അഞ്ചുനാഴിക അസ്തമിച്ചപ്പോൾ എല്ലാവരും ചേൎന്നു് നാലുകെട്ടിന്റെ കിഴക്കേത്തളത്തിൽ ഒരു സംഘം കൂടി. മടക്കുകസാലപോലെ മുട്ടുകെട്ടി തളത്തിന്റെ വടക്കുകിഴക്കു മൂലയിൽ കുപ്പശ്ശാർ കൈമടക്കിന്മേൽ തലചെരിച്ചുവച്ചു്,

സ്വനേത്രത്തെ മാത്രം വിളക്കത്തു് തെളിയുമാറു് കാട്ടിക്കൊണ്ടു് അഗ്രാസനത്തെ വഹിച്ചു. മാമാവെങ്കിടൻ തന്റെ അത്താഴത്തിനു തയ്യാറാക്കി, മററുള്ളവൎക്കും കൊടുത്ത 'പദാൎത്ഥങ്ങളെപ്പോലെ മധുരമായുള്ള പദാൎത്ഥങ്ങൾ അടങ്ങിയ പ്രസംഗങ്ങളെക്കൊണ്ടു് സദസ്യരെ രസിപ്പിപ്പാൻ തയ്യാറാകുന്നു. എന്നാൽ ആ പ്രഗത്ഭവാഗീശ്വരന്റെ പ്രസംഗാരംഭത്തെ ചില ആത്മഗതങ്ങൾ കുറച്ചുനേരത്തേയ്ക്കു് ഏകദേശം ഇപ്രകാരം നിരോധനം ചെയ്തു. "നിധിഎടുപ്പാൻ പുറപ്പെട്ടപ്പോൾ ഭൂതം പുറപ്പെട്ടതുപോലെആയി നമ്മുടെ കാൎയ്യം. വലിയകൊട്ടാരം പലഹാരപ്പുര മൂത്തണ്ണാവിയും കഴക്കൂട്ടത്തെ കുട്ടിപ്പട്ടരും തമ്മിൽ ഇതാ ശണ്ഠയിലായി. രാമരാജചാരനായി പുറപ്പെട്ട നാം ഇതാ കാമരാജചാരൻ ആകുന്നു. മഹാരാജകാൎയ്യനിവൃത്തിക്കായി ഗൂഢസഞ്ചാരം ചെയ്യുന്നതിനിടയിൽ ഒരു ബാലികയുമായി കേശവപിള്ള സംഘടിച്ചിട്ടുണ്ടു്. ഇവളിൽ അയാൾക്കു് അനുരാഗവും ഉദിച്ചിട്ടുണ്ടു്. നാളത്തെ ആൾത്തിരക്കിൽ ഇവളെ സംരക്ഷണം ചെയ്വാനാണു് വിശ്വസ്തനായ നമ്മെ നിയോഗിച്ചിരിക്കുന്നതു്. സ്ത്രീകളുൾപ്പടെയുള്ള സ്ഥിതികളെ അറിഞ്ഞുവരാനാണല്ലൊ അയാൾ നിഷ്കൎഷിച്ചതു്. ഗൂഢഗതികൊണ്ടു് ഇതിൽവന്നുചാടി. ഇവരെ വിട്ടുകൊടുക്കാമൊ? അന്നദാതാവായ സ്വാമിയെ വഞ്ചിക്കാമൊ? നമ്മുടെ വത്സനായ കേശവപിള്ളയെ വട്ടത്തിലാക്കാമൊ? ആയാളും ഒരു കന്യകയും പാലും പഞ്ചസാരയുമെന്നവണ്ണം ചേരുമല്ലൊ. പക്ഷേ കേശവപിള്ളയുടെ ജാതി എന്തെന്നും, കുടുംബമേതെന്നും, നാം തന്നെ അറിഞ്ഞിട്ടില്ലാ. ആ സ്ഥിതിക്കു്, വിവാഹാലോചനയ്ക്കു് ഉദ്യോഗിച്ചാൽ, വൃദ്ധ—അമ്പോ! നമ്മെ ശ്മശാനയാത്രയ്ക്കുതന്നെ കോപ്പിട്ടുവിച്ചേക്കാം. കേശവപിള്ളയും ഇവളും തമ്മിൽ ദാമ്പത്യമുണ്ടായാൽ അയാളുടെ ഭാഗ്യഃമാ? തുലഞ്ഞു! മഹാരാജപ്രീതി പറന്നുപോവുല്ലെ? നാശം! എങ്കിലും, എന്തുംവരട്ടെ. അപ്പപ്പോൾ കണ്ടതുപോലെ നടക്കാം. ഒരുശ്വരോരക്ഷതു—ഇവരെ സഹായിക്കണം. ധൈൎയ്യത്തെ അവലംബിച്ചു് ഒരു പൊടിക്കൈ പുറപ്പെടുവിക്കാം"—ഒരു സ്വകാൎയ്യനിശ്ചയത്തോടുകൂടി, മാമൻ പ്രഥമനിശ്ചയത്തെ സദസ്സിൽ പ്രസിദ്ധമായി സമൎപ്പണംചെയ്തു. "വിളിച്ചുപറയാൻ പട്ടരാണല്ലൊ. അമ്മാളുക്കുട്ടിയെ ഇങ്ങനെ വച്ചോണ്ടിരുന്നൂടാ. 'അൎത്ഥാഹികന്യാ പരകീയ ഏവ'. കുഞ്ഞമ്മ അനുവദിച്ചാൽ—"

**വൃദ്ധ**—"കുഞ്ഞമ്മയെന്നൊ? അവസ്ഥയും യശസ്സും സ്ഥാനവുമെല്ലാം മണ്ണടിക്കുംപോയിവ്യാഴവട്ടംമൂന്നായില്ലെയൊ? കൊച്ചു എന്നു വിളിച്ചാൽമതി."

**മാമാ**—"നാക്കിൽ അതുവഴങ്ങുണ്ടയൊ? അമ്മ എന്നുമാത്രം പറയാം. അതു ഇടരുല്ലാ- കുഞ്ഞിന് തക്കതായ ഒരു ഭത്താവിനെ വേഗത്തിൽ ഉണ്ടാക്കണം. ഒരം ചായത്തുണികൾ ദൂരെക്കളകയുംവേണം—നമ്മുടെ ഒരു ഇതിനെ—മഞ്ജുളശ്രീതചത്തിനെ—അത 'ഹതേ ജഗൽപ്രാണസുതേ' എന്ന മട്ടാക്കുന്നു."

**വൃദ്ധ**—"അതിന് തരംവരാതെന്തുചെയ്യും? എല്ലാരും മരിച്ചൊടുങ്ങി. കുപ്പുനും എനിക്കും ഇനി കാലമെന്തുണ്ടു്? ഞങ്ങളെച്ചുററിയിരിക്കുന്ന ആപത്തു തീൎന്നല്ലാതെ ഇവളെ ആരുകൊണ്ടുപോകും? അതിന് വഴിയെന്ത്? വേണ്ടതുചിലവിടാം- (വൃദ്ധയും മററും ദാരിദ്ര്യസ്ഥിതിയിൽ ഇരിക്കയാണെന്നും, അതിൻെറ നിവൃത്തിക്ക് എന്തെങ്കിലും താൻ അപ്പോഴപ്പോൾ സഹായിക്കണമെന്നും മാമൻ ആലോചിച്ചിരുന്നു. സമ്പത്തില്ലാത്തകഷ്ടം അവരെ ബാധിക്കുന്നില്ലെന്ന് അറിഞ്ഞപ്പോൾ മാമൻെറ മനസ്സിൽനിന്ന് വലുതായ ഒരു ഭാരംനീങ്ങി) സഹായിപ്പാൻ പ്രാപ്തിയും നേരും ഉള്ളവരെ ഇങ്ങ് കിട്ടണ്ടയൊ? ഒരം പരമാത്ഥങ്ങൾമുഴുവനും ചന്ത്രക്കാരനോടുതന്നെ പറവാൻപാടില്ലാ. തന്നോടാകകൊണ്ടുപറഞ്ഞു. (താൻ നാരായണവരായ ബന്ധുവാണെന്ന് മാമൻ അഭിനയിച്ചു.) ഒരം പ്രദേശംവിട്ട് ഇവൾക്ക് ഒരുപൊറുതികിട്ടിയാൽ വല്യഭാഗ്യമായി. അതിനു വേണ്ടവഴി നോക്കാനാണ് ഇങ്ങോട്ടുപോന്നതുതന്നെ."

കുപ്പശ്ശാർ കണ്ണുകൊണ്ടു് മാമനെ സകലകാൎയ്യങ്ങളും ഭരമേല്പിച്ചു. "വെങ്ങ്ണസ്സാമീ" എന്ന് സംബോധനചെയ്തുകൊണ്ടു്, ബ്രാഹ്മണൻെറ ഉള്ളിൽ അംകുരിച്ചിട്ടുള്ള അഭിപ്രായങ്ങളെ സധൈൎയ്യം പറവാൻ അയാൾ ഉത്സാഹിപ്പിച്ചു. മാമൻ ഇരുന്നിരുന്ന സ്ഥലത്തുനിന്ന് പല ആവൎത്തി ഇളകിയുറച്ചു്, തുടയിൽ താളവും പിടിച്ചു്, ചുമച്ചു് കണ്ഠവുംതെളിച്ചു്, കരുണയോടു് അമ്മാളുക്കുട്ടിയെ കടാക്ഷംചെയ്തപ്പോൾ, ആ ബാലിക അന്ന് തനിക്ക് ശത്രുവൎഷമെന്നു വിചാരിച്ചു് ഒന്നു പുഞ്ചിരിക്കൊണ്ടു.

**മാമാ**—"പുഞ്ചിരിപ്പൂ തൂകറയാ? നമുക്കും രാജാധികാരമിരുക്ക്. ബന്ധനംചെയ്തുടറേൻ പാർ!" (വൃദ്ധയോടു) "നമ്മുടെ സ്വാധീനത്തിൽ ഒരു കുട്ടിയുണ്ട്. എഴുത്തുകുത്തിൽ ബുധൻപറക്കും. കണ്ടാലോ,രാജകേസരി- മിണ്ടമിണ്ണെന്നങ്ങിനെ നിപുണതാപംവഴിയും ! എന്തിനവിസ്തരിക്കുന്നു? നമ്മുടെ കേശവൻകുഞ്ഞിനെ ഒന്നുകണ്ടാൽ—" അമ്മാളുക്കുട്ടി ഭൂമിപിളൎന്ന് തിരോഹിതയായപോലെ മറഞ്ഞു. വൃദ്ധ അദ്ധ്യാജഗൌരവം നടിച്ചു. കുപ്പൻ "അങ്ങനെ! 'അരമനരഹസ്യംഅങ്ങാടിപ്പാട്ട്'" എന്ന് സ്വഭാഷയിൽ വൃദ്ധയുടെ മോഹാനകൂലമായി നടന്നുകൊണ്ടിരുന്ന ഒരു ശ്രമം പുറത്തു വന്നുപോയി എന്ന് അപഹസിച്ച് ചാഞ്ചാടി. മാമാവെങ്കിടൻ ലാക്കിനു കൊണ്ടു എന്ന് തന്റെ ബുദ്ധിയെ അഭിമാനിച്ച്, ഉത്സാഹഭ്രമംകൊണ്ടിളകി, ഒരു രുഗ്മിണീസ്വയംബരകഥ നടത്താൻ ചേങ്ങലയും കോലും കൈക്കൊണ്ട് രാഗാലാപംതുടങ്ങി.



# അദ്ധ്യായം ൩.

---

"നിമമസഹായമായിരിക്കിൽമനോരഥം
മാമകം സാധിച്ചീടുമില്ലസംശയമേതും"

വിക്രമചോളകുലോത്തുംഗചെൽവപാദത്തരശരാന, ചേരനാട്ടീരോരായിരത്തുക്കും തമ്പിവിശ്വനാഥൻ കുഞ്ചുപിരാട്ടി എന്ന പ്രഭുവെ ക്രമോപചാരപുരസ്സരം വായനക്കാരുടെ സമക്ഷത്തു് പ്രവേശിപ്പിച്ചുകൊള്ളട്ടെ. ഒന്നാം അദ്ധ്യായത്തിലെ ഭക്തസംഘത്തലവൻ ഇദ്ദേഹംതന്നെ ആയിരുന്നു. അദ്ദേഹം വഹിക്കുന്ന സ്ഥാനമാനങ്ങൾ സ്വാക്രമസിദ്ധമല്ലെന്നു് ബന്ധിച്ചു പറഞ്ഞുകൂടാ. അദ്ദേഹത്തിൻെറ കുടുംബോൽഭവത്തെക്കുറിച്ചു് ഗ്രന്ഥവരികളിൽ നിന്നു് ഗ്രഹിപ്പാൻസാധിച്ചിടത്തോളം സംക്ഷേപത്തെ ഇവിടെ ചേക്കുന്നു:— ചേരഉദയമാർത്താണ്ഡവമ്മ മഹാരാജാവു് നായന്മാരുടെ വസതിയായുള്ളദേശത്തിൻെറ ദക്ഷിണപ്രാന്തത്തെ പാരദേശികമുഷ്കരന്മാരുടെ ആക്രമണങ്ങളിൽനിന്നു് രക്ഷിപ്പാനായി ഇരണയിൽ, കൽക്കുളം എന്നീ താലൂക്കുകളുടെ തെക്കെഭാഗത്തു്, ഏതാനും നായർഗൃഹങ്ങളെ പടിഞ്ഞാറു് സമുദ്രതീരംമുതൽ കിഴക്കു് സഹ്യപർവ്വതങ്ങൾവരെ ഒരേനിരയായിഉറപ്പിച്ചു. ൩ം ഏറ്റപ്പാടിൽ അഗ്രാസനസ്ഥാനത്തിലേക്കു അവരോധം മഹാരാജാവിൽ നിന്നു സിദ്ധിച്ചതു്, കുലോത്തുംഗരാജവംശ്യനായ ഒരു പ്രഭുവിൻെറ സന്താനവൃത്തിൽനിന്നു് വേണാട്ടു രാജശേഖരപാദങ്ങളെ ശരണം പ്രാപിച്ച ഒരു ശാഖസ്ഥനായിരുന്നു. ഇവക്കു് വേമ്പനൂരെന്നാദിക്കിൽ സമുദ്രതീരത്തുനിന്നും അധികദൂരമല്ലാതെയുള്ള ഒരു രമണീയപ്രദേശത്തു് കോട്ടയും കൊത്തളവും, പാളയവും പടനിലവും, തനിക്കുളവുംകോവിലും ഏറ്റപ്പെട്ടുത്തി, വേട്ടവിളിക്കും കുട്ടവിളിക്കും അധികാരം പെററു്, പല്ലക്കു്, പട്ടുക്കുട, പൊന്നിൻകൊടി, കുത്തുവിളക്കു്, മുരശ്ശു, പഞ്ചവാദ്യം മുതലായ പദവി അറുപത്തിനായ്ംകും, ആചന്ദ്രതാരമേ സന്തതിപ്രവേശമേ ചെല്ല, കല്ലുനാട്ടി ചെമ്പിൽ പട്ടയവുംകൊടുത്തുവിട്ടതിരുവുളമുണ്ടായി.

ഇങ്ങനെ ഉത്ഭവിച്ച ഭവനത്തിന് കളപ്രാക്കോട്ട എന്നു, നാമ
രണവും ചെയ്യപ്പെട്ടു. ആദിയിൽ കേരളീയശ്രീ സംപൂർണ്ണന്മ
രായിരുന്ന കളപ്രാക്കോട്ടത്തമ്പിമാർ 'ദുർഭഗമാരാം രാക്ഷസസ്ത്രീ
കളോടെപ്പൊഴുമുള്ള സംസൎഗ്ഗകാരണാൽ' ലങ്കാലക്ഷ്മിയുടെ
സൌന്ദൎയ്യം രാക്ഷസീയമായിത്തീൎന്നതുപോലെ, കാലാന്തരംകൊ
ണ്ടു് ആകൃതിയിലും പ്രകൃതിയിലും ഒരു ആസുര വൎഗ്ഗമായ് ഭവി
ച്ചു. ആ ഭവനക്കെട്ടുകൾക്കിടയിലുള്ള ഓരോ അങ്കണവും ഓരോ
ഹതശരീരത്തിന്റെ സമാധിസ്ഥലമാക്കപ്പെട്ടതിനാൽ, അനവ
ധി ബ്രഹ്മരക്ഷസ്സുകളും പ്രേതങ്ങളും അവിടെ സംക്രമിച്ചിരുന്നു.
ഇങ്ങനെയുള്ള പ്രാചീനതാലക്ഷ്യത്തെ ആ ഭവനം വഹിച്ചുതുട
ങ്ങിയതിനെ അനുകൂലിക്കുമാറു് കോട്ടകൾ ഇടിഞ്ഞും കിടങ്ങു
കൾ തൂൎന്നും കെട്ടിടങ്ങൾ ദ്രവിച്ചും തുടങ്ങി. എങ്കിലും, ആ
കുടുംബം പൂൎവ്വവൽ യശഃപ്രസരത്തോടും രാജസന്നിഭ പ്രതാപ
ത്തോടും കൂടിത്തന്നെ കഴിഞ്ഞു.

നമ്മുടെ ഈ കഥാകാലത്തെ കാരണവപ്പാടായ വിശ്വനാ
ഥൻ കുഞ്ചുപിരാട്ടിത്തമ്പി, അല്ലെങ്കിൽ കുഞ്ചുത്തമ്പി, തന്റെ
തറവാട്ടുമഹിമയെ വഴിയാംവണ്ണം പുലൎത്തി സ്മരണീയമായ ഒരു
നിലയെ പ്രാപിപ്പിച്ചതു് ഈ കഥയിലെ സാരമായ ഒരു പൎവ്വ
മാകുന്നു. കുഞ്ചുത്തമ്പി കളപ്രാക്കോട്ടപ്പെരുമാളായി വാണകാ
ലത്തു്, അദ്ദേഹത്തിന്റെ ഒരു വിളികൊണ്ടു്, നാഞ്ചിനാട്ടുപി
ടാകപതിനെട്ടും, തിരുനാൾ ആദരിപ്പാൻ എത്തുന്നതിലും കൃ
ത്യമായി കൂട്ടത്തോടിളകും. കുളച്ചൽ മുതൽ കന്യാകുമാരിവരെ
യുള്ള തുറക്കാരും, നാടാന്മാരും, അന്തരാളവൎഗ്ഗക്കാരും "അരശും
മന്തിരിയും" കുഞ്ചുത്തമ്പിത്തമ്പ്രാക്കൾ തന്നെ ആയിരുന്നു. കാര
ണവന്മാരുടെ വിശദബുദ്ധി അവകാശരീത്യാ കുഞ്ചുത്തമ്പിക്കു്
സിദ്ധിക്കാത്തതുകൊണ്ടും, മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ
സമഗ്രബലസ്ഥാപനത്തോടുകൂടി രാജ്യത്തിൽ ഗണനീയമായ
ജ്ഞാനപ്രചാരം ഉണ്ടായതിനാലും, സചപൂൎവ്വഗാമികളുടെ പ്രതാ
പാഗ്നിയിൽ ദുൎമ്മരണം പ്രാപിച്ചുകൂട്ടത്തെ ഹോമാദിക്രിയകൾ
കൊണ്ടു് മുക്തന്മാരാക്കിത്തീൎത്തില്ലെങ്കിൽ തന്റെ ഭവനൈശ്വ
ൎയ്യം സോപാനാനുകൂലമായ സമുൽക്കൎഷത്തെ പ്രാപിക്കയില്ലെ
ന്നു് തമ്പി ക്ലേശിച്ചു തുടങ്ങി. ഇങ്ങനെയിരിക്കുന്ന കാലത്തു്,
ആ പ്രദേശത്തു് അവതീൎണ്ണനായ ഒരു അവധൂതനിൽനിന്നു് ഗ്രഹ

ബാധകളേയും ആത്മബാധകളേയും അപസാരണം ചെയ്യു ന്നതിനുള്ള ചില ഉച്ചാടനവിധാനങ്ങളെ തമ്പി ഗ്രഹിക്കയും ജീവന്മുക്തനായ ആ യോഗീശ്വരനും തമ്പിയും തമ്മിൽ ദൃഢ മായ മൈത്രി സ്ഥാപിക്കപ്പെടുകയും ചെയ്തു. ൯൭൦-ാമാണ്ടി ടയ്ക്കു് രണ്ടാമതും ആ യോഗീശ്വരൻ വേമ്പനൂർ ദിക്കിനെ പരിശുദ്ധമാക്കാൻ എഴുന്നെള്ളിയപ്പോൾ, തമ്പിയുടെ അതിഥി യായി ഏകദേശം മൂന്നുമാസത്തോളം താമസിച്ചു്, അവസാ നത്തിൽ തന്റെ പരമാത്ഥത്തേയും അപ്പോഴത്തെ സഞ്ചാരോ ദ്ദേശ്യത്തേയും തമ്പിയെക്കൊണ്ടു് ഖഡ്ഗമുഷ്ടിസത്യം ചെയ്യി ച്ചു്, ധരിപ്പിച്ചു. ഈവിധം ക്ഷത്രയോഗ്യമായുള്ള ഒരു ക്രിയ തന്നെക്കൊണ്ടു് ചെയ്യിച്ചതിനാൽ തന്നെ, യോഗീശ്വരന്റെ അതിഗൂഢവും ഗുരുതരവുമായ തത്വം ശുദ്ധാത്മാവായ തമ്പിക്കു് പൂൎണ്ണമായി ബോദ്ധ്യപ്പെട്ടു. ഗുരുനിയോഗാനുസാരമായി സ്വന്ത പടകളെത്തിൽ ബ്രഹ്മാണ്ഡക്കണക്കിൽ ഒരു ഭജനമഠത്തേയും, അതോടുചേൎത്തു് അനേകം ശാലകളേയും തീൎപ്പിച്ചു്, സ്വയംവ്ര താചാരമായ ഭജനവും സ്വകുടുംബ പാരമ്പൎയ്യത്തെത്തുടൎന്നു് അക്കാലത്തു് പ്രചാരലുപ്തമായിരുന്ന സേനാസജ്ജീകരണവും തുടങ്ങി. ഈ ഉദ്യമങ്ങൾ പൂൎവ്വകാരണവന്മാരാൽ 'രേഗം'വയ്ക്ക പ്പെട്ടിരുന്ന ധനത്തെ അതിന്റെ പരമാത്ഥാദിഷ്ടമായ വിനി മയോപയോജ്യതയെ നിൎവ്വഹിക്കുന്നതിനായി പുറത്തിറക്കി. കൊല്ലം രണ്ടു മൂന്നു കഴിഞ്ഞപ്പോൾ കുഞ്ചുതമ്പിയുടെ സ്വന്ത സമ്പാദ്യങ്ങളായ ചില ആഭരണാദികൾ സാമാന്യജനങ്ങളുടെ അംഗങ്ങളെ അലങ്കരിച്ചുകൊള്ളുന്നതിനു് ഉദാരമതിയായ അദ്ദേ ഹം അനുവദിച്ചു. ചില ദരിദ്രക്കൂട്ടത്തിന്റെ ഉദ്ധാരണത്തിനാ യി തമ്പിയുടെ ഭൂസ്വത്തിൽ നിസ്സാരമായ ഒന്നു രണ്ടു് അംശ ങ്ങളുടെ അനുഭവകൈവശങ്ങളും മാററപ്പെട്ടു. ഈ വ്യയങ്ങൾനി മിത്തം ഉണ്ടായ നഷ്ടം, ഭാവിയിൽ മഹാശ്രേയസ്സുകളെ ആശം സിക്കുന്ന തന്റെ ശിഷ്യത്വത്തിലും സേനാനിത്വത്തിലും ത മ്പിക്കുള്ള അഭിനിവേശത്തേയും ശുഷ്കാന്തിയേയും വൎദ്ധിപ്പിച്ച തേ ഉള്ളു. രാജ്യത്തിന്റെ കോണസ്തംഭങ്ങളായ പ്രഭുകുടുംബ ങ്ങൾ രാജ്യഖണ്ഡപങ്ക്തിയുടെ അതിൽ സംസ്ഥാപിതമാകുന്ന ജീവന്തികാ സഹിതം വഹിക്കേണ്ടതാണെന്നും, വാത വൃഷ്ടി ഭൂകമ്പാദിസംഭവങ്ങളിലും അസംഭിന്നധൈൎയ്യമായി അതിനെ

രക്ഷിക്കേണ്ടതാണെന്നും, ഉള്ള രാജ്യരക്ഷാനിദാനങ്ങളെ പരമ്പരാസിദ്ധമായ ഊർജ്ജസ്വലത്വംകൊണ്ട് കുഞ്ചുത്തമ്പി നല്ലതിന്മണ്ണം ഗ്രഹിച്ചിരുന്നു. ചുരുക്കത്തിൽ തന്റെ ഭവനസ്ഥാപനംതന്നെ രാജ്യരക്ഷക്കായിട്ടാകയാൽ ആ പരിശ്രമത്തിൽ നേരിടുന്ന നഷ്ടം ധീരന്മാരാൽ അഭിലഷിതമായ ആത്മബലിതന്നെ എന്ന് അദ്ദേഹം പരിഗണനം ചെയ്തിരുന്നു. രാമവർമ്മമഹാരാജാവിന്റെ കല്പനകൂടാതുള്ള പടയൊരുക്കങ്ങൾ രാജദ്രോഹതുല്യമായി ഗണിക്കപ്പെടാമായിരുന്നെങ്കിലും മന്ത്രിമാർ മുഖാന്തരമല്ലാതെ മഹാരാജാവ് സ്വവിശ്വസ്തന്മാർ മുഖേന ചിലകാര്യങ്ങൾ നിർവഹിച്ചു വന്നിരുന്നതിനാൽ തമ്പിയുടെ പ്രവൃത്തികളെ മുളയിൽതന്നെ ഛേദംചെയ്‌വാൻ സമീപാധികൃതന്മാർ മുതിർന്നില്ല. രാജകുടുംബാശ്രയത്താൽ ഒരു ഉൽകൃഷ്ടപദവിയെ പ്രാപിച്ചിരുന്ന കളപ്പ്രാക്കോട്ടഭവനത്തിലെ കാരണവർ മഹാരാജാജ്ഞ കൂടാതെ പടക്കോപ്പുകൂട്ടാൻ പുറപ്പെട്ടിട്ട് എന്തുപരോക്ഷാധികാരത്തിന്മേലാണെന്ന് വഴിയെ സ്പഷ്ടമാകുന്നതാണ്.

കളപ്പ്രാക്കോട്ടയിലേക്ക് അല്പമായുണ്ടായ ധനക്ഷയത്തെ നികത്തുന്നതിന് ഹരിപഞ്ചാനനമൈത്രിയാൽ ചില പ്രാധാന്യങ്ങളും തമ്പിക്ക് സിദ്ധിച്ചു. തിരുവനന്തപുരത്തുനിന്നും രാജ്യകാര്യസംബന്ധമായി ഓരോ ഭടന്മാരും ചാരന്മാരും അടിക്കടി കളപ്പ്രാക്കോട്ടയിലേയ്ക്കു് വന്നുകൊണ്ടിരുന്നു. പത്മനാഭപുരത്ത് എഴുന്നെള്ളുമ്പോൾ അമൃതേത്തുകഴിഞ്ഞയുടൻതന്നെ മധുരവിഭവങ്ങളുടെ ഒരു പകച്ചു തമ്പിക്ക് അയക്കുക നിയമമായിരിക്കുന്നു എന്നും, അടുത്തൊഴിവുവരുന്ന മുളെത്തു സർവാധി ഉദ്യോഗത്തിന് തമ്പിയെത്തന്നെ നിയോഗിപ്പാൻ മഹാരാജാവ് നിശ്ചയിച്ചിരിക്കുന്നു എന്നും, കല്പനപ്രകാരവും യുവരാജാവിന്റെ ഗുരുസ്ഥാനത്തോടുകൂടിയും തിരുവനന്തപുരത്തെഴുന്നെള്ളി അനുഗ്രഹിച്ചരുളുന്ന സാക്ഷാൽ ശ്രീ പാരബ്രഹ്മപദരായ ഹരിപഞ്ചാനനയോഗി പഞ്ചാസ്യസ്വാമിതീർത്ഥർ തിരുമുമ്പീന്ന് കുഞ്ചുത്തമ്പിയുടെ സൂത്രത്തിരിപ്പിൽ ആടുന്ന ഒരു പ്രതിമമാത്രമാണെന്നും, അതുകൊണ്ട് തിരുവിതാംകോടു സംസ്ഥാനത്തും ആ യോഗിസന്നിധികളുടെ ഗുരുസ്ഥാനാധികാരം വ്യാപിച്ചിട്ടുള്ള ഭാരതഖണ്ഡം മുഴുവനിലും തനിവിചാരിച്ചാൽ അസാദ്ധ്യമായി യാതൊന്നും തന്നെയില്ലെന്നും, 'ഡില്ലിപാച്ചാ'വും, മൈസൂരിലെ

'സുല്ത്താനും' 'അഗ്ഗാട്ടിലെ നഭാവും', വെള്ളക്കാരുടെ തുറമുഖങ്ങളിലെ 'കമണ്ഡോദരന്മാരും', ഗൌണധാരണന്മാരും' അദ്ദേഹത്തിന് കറീത്താകൾ അയക്കാറുണ്ടെന്നും, അദ്ദേഹവും അദ്ദേഹത്തിന്റെ വേഴ്ചക്കാരും പ്രസിദ്ധം ചെയ്തുവന്നു. ഇപ്രകാരമുള്ള ജനശ്രുതി പലപ്പോഴും വാസ്തവമായി പരിണമിക്കാറുള്ളതിനെ വിചാരിച്ച്, അതിന്റെ പ്രചാരപുഷ്ടിയാൽ തമ്പിയുടെ വൃഥാഭിമാനവും പോഷിച്ചുകൊണ്ടിരുന്നു.

ഇപ്രകാരം പ്രതാപരുദ്രനായിക്കഴിയുന്നതമ്പിയേയുംഒരാൾ 'കൊടികുത്തിച്ച് ആചാരം' ചെയ്യിച്ചുവന്നിരുന്നു. ലോകത്തിൽ സാഹിത്യരസമെന്നൊന്നുണ്ടെങ്കിൽ, അതിന്റെ സാരസർവ്വസ്വത്തെ ഗ്രഹിച്ചവർ ഒരു മര്യാദയ്ക്കെങ്കിലും തമ്പിയെ അഭിനന്ദിക്കാതിരിക്കയില്ല. ഗൃഹജീവിതചക്രത്തിന്റെ സംഘർഷണശൂന്യവും നിശ്ശബ്ദവുമായ ഗതിക്ക് തൈലവും കൊഴുപ്പും പോലെ ഉപയോഗപ്പെട്ട ഒരു മഹാനുഭാവത്വം ഗൃഹസ്ഥമറകളിലെ മർമ്മസൂത്രമായി അഭിജ്ഞന്മാർകൈക്കൊള്ളുന്നു. ലോകരാവണനായ രാവണമഹാരാജാവും 'ചട്ടുലമിഴിനിന്നുടെ യടിമലരിൽ വീണുഴന്നടിമപ്പെട്ടന്നെന്നെ വെടിയരുതുനാഥെ ! ' എന്നുയാചിച്ച്, സപത്നിയായ മണ്ഡോദരിക്ക് 'നാഥ' എന്ന പദത്തെ നൽകിയില്ലെ ? അതുകൊണ്ടു തമ്പിക്കുണ്ടായ അല്പമായ മടക്കവും അദ്ദേഹത്തിന്റെ മഹിമാസാക്ഷ്യമായി മാനിക്കപ്പെടേണ്ടതാണ്. കുളപ്രാക്കോട്ടയിൽനിന്ന് അത്താഴം ഊണിൽ മുറിവേററുകൊണ്ട്പോയ ബാലന്റെകഥപോലും ആ ഭവനത്തിൽ കേൾപ്പാനില്ലാതെചമഞ്ഞു. എന്നാൽ, ഒരു സന്ദർഭത്തിൽ തന്റെ വക ഒരു തീട്ടൂരത്തെ വാചകഗാംഭീര്യത്തോടുകൂടി ചാത്താൻ നേരിട്ട കഷ്ടത്തിനിടയിൽ "വല്ലതുമൊന്ന് ചുഴിപ്പാൻ ഒരു പൊടിയനുണ്ടായിരുന്നതും പോയിപ്പോക്കൊഴിഞ്ഞു." എന്നു തമ്പി പരിഭവപ്പെട്ടപ്പോൾ, അടുത്തുണ്ടായിരുന്ന ആഭരണക്കൂട്ടത്തിന്റെ കിലുകിലാരവംകൊണ്ട്, പ്രേമവതിയായ സ്വഭാര്യയുടെ സാമീപ്യത്തിനു അദ്ദേഹം ജാഗരൂകനായി ക്ലേശോച്ചാരണങ്ങളെ ഉപസംഹരിച്ച് തലചൊറിഞ്ഞുകൊണ്ടു അടങ്ങി. "പാതിയും പുരുഷനുഭാര്യ" എന്നുള്ള പ്രമാണം ഒട്ടിടംകൊണ്ട് ഒരു കാര്യത്തേയും ചെയ്തുകൂടെന്നുള്ള പ്രമാണവാദിയായ കുഞ്ചുതമ്പിയുടെ സംഗതിയിൽ, ഇരട്ടി എന്നല്ല, അതിലധികവും വ്യാപ്തിയോടുകൂടി അദ്ദേഹത്തിന്റെ ദിനചര്യയിൽ അലങ്കരിക്ക

പ്പെട്ടിരുന്നു. എങ്കിലും, ഭൎത്തൃധികാരത്തെ അദ്ദേഹത്തോളം കണിശമായിചെലുത്തുന്ന പുമാൻ ഇസ്ലാംകാരുടെ ഇടയിലും ഇല്ലെന്നു് അദ്ദേഹം അഹങ്കരിക്കാറുണ്ടായിരുന്നതിനെ അല്ലേ നാം വിശ്വസനീയസാക്ഷ്യമായി ഗണിക്കേണ്ടതു്? വിശേഷിച്ചും കുഞ്ചുത്തമ്പിക്കു് ഒരു കാൎയ്യത്തിൽ അരത്തമപ്പിള്ളത്തങ്കച്ചിയെ അപേക്ഷിച്ചു് താഴ്മയുണ്ടായിരുന്ന സംഗതിയും, അദ്ദേഹത്തിന്റെമൎയ്യാദ അപമൎയ്യാദ എന്നുതന്നെ കണക്കാക്കപ്പെട്ടാലും അതിന്റെഗൌരവത്തെ ലഘൂകരിക്കുമല്ലൊ. കുഞ്ചുത്തമ്പിയ്ക്കു തന്റെകുടുംബത്താൽ സ്വയംസ്വീകൃതമായുള്ളപദവികളല്ലാതെ 'കണക്കു തമ്പിചെമ്പകരാമൻ' എന്നസ്ഥാനം അദ്ദേഹത്തിന്റെ കുടുംബപുരാണതയ്ക്കും പ്രഭാവത്തിനും അനുരൂപമായികിട്ടീട്ടില്ലായിരുന്നു. തങ്കച്ചിയുടെ തറവാട്ടിലേയ്ക്കു്, അതിലേഅംഗങ്ങളിൽനിന്നു് രാജസ്ഥാനത്തിലേയ്ക്കുണ്ടായ സഹായങ്ങൾക്കു പ്രതിഫലമായി ഇരട്ടത്തിരുമുഖവും, ചെമ്പകരാമപ്പട്ടവും, തമ്പിസ്ഥാനവും മാൎത്താണ്ഡവൎമ്മമഹാരാജാവിനാൽ തന്നെ നൽകപ്പെട്ടിരുന്നു. മറ്റൊരുസംഗതിയും തങ്കച്ചിയുടെമേൽക്കോയ്മയെ ഉറപ്പിച്ചു. തമ്പിയുടെമുൻപറഞ്ഞ ഉദ്യമങ്ങളും അനുഷ്ഠാനങ്ങളും ആപൽക്കരവും ധനനാശകവും എന്നു തോന്നിയതിനാൽ, ൟ ദമ്പതിമാരുടെ ബന്ധം വേർപെടുത്താൻകൂടി ഭാൎയ്യാഗൃഹക്കാർ ഇടക്കാലങ്ങളിൽ ആലോചിച്ചു. എന്നാൽ അരത്തമപ്പിള്ള സതീനിഷ്ഠാവീൎയ്യത്തോടെ ഭൎത്തൃപക്ഷത്തിൽനിന്നുകൊണ്ടു് ൟശ്രമത്തെ ഭഞ്ജിച്ചു. പത്തുപതിനാറു 'ഏരു' കാളയും, അത്രത്തോളം കരിമ്പററവും, കറവയ്ക്കും ചാണകത്തിനും വേണ്ടതിലധികം പശുക്കളും, മൂന്നു നാലു് ആട്ടിൻപററവും, എട്ടുപത്തു വന്മലപ്രമാണമുള്ള വയ്ക്കോൽത്തുറുക്കളും, നിസ്തുല്യമായവലിപ്പത്തോടുകൂടിയ കളങ്ങളും കളിയലും, പത്തുമുന്നൂറുകോട്ടനിലവും, അളവില്ലാത്തതോട്ടങ്ങളും കാട്ടുതരിശുകളും, അറയ്ക്കുള്ളിൽകിടപ്പുള്ള സ്വൎണ്ണച്ചേന പോൺകദളിക്കുല മുതലായ നിക്ഷേപങ്ങളും തന്റെവക എന്നു പറവാൻ അവകാശമുള്ളവനായ തമ്പിയെ,വിശേഷിച്ചും ആറേഴുസന്താനങ്ങളുടെ അമ്മയായതിന്റെശേഷം, ഉപേക്ഷിച്ചു് വേർപിരിയാൻ സന്നദ്ധയാകാത്തതു് സതീത്വത്തെ സാക്ഷീകരിക്കുന്നില്ലെന്നു് ചിലർ വാദിച്ചേയ്ക്കാം. കഥ നടക്കട്ടെ. തങ്കച്ചിയുടെ ആത്മമഹിമയെ ഗ്രഹിപ്പാൻ നികഷോപലമായ ഒരു സന്ദർഭമുണ്ടാവും. തങ്കച്ചിയുടെ സ്ഥിരമന

സ്കതയെ ഉല്ഭൂതമാക്കാൻ അവരുടെ സഹോദരാദികൾക്ക് സാധിക്കാഞ്ഞതിനാൽ അവർ അടങ്ങിപ്പാൎത്തു. അതിനാലും, ആരിലും നിന്ന് ഒരു ബാധയും കൂടാതെ കുഞ്ചുത്തമ്പി ദക്ഷിണ ദിക്കിനേയും അരത്തമറ്റപ്പിള്ളതങ്കച്ചി കുഞ്ചുത്തമ്പിയേയും യഥേഷ്ടം ഭരിക്കാനുണ്ടായ വിധിമതത്തിന് ലംഘനമുണ്ടായില്ല.

ഹരിപഞ്ചാനനയോഗീശ്വരന്റെ എഴുന്നള്ളത്ത് കഴക്കൂട്ടത്തടുക്കാറായപ്പോൾ, കളപ്രാക്കോട്ടയിലെ കാരണവർ പാലാഴിമഥനത്തിലെ മന്ഥധ്വനിയോടുകൂടി കൂക്കംവലിച്ച് സ്വപനസുഖത്തേയും സ്വപ്നസുഖത്തേയും അനുഭവിച്ച് ആനന്ദിക്കുകയായിരുന്നു. ഏഴരനാഴിക പുലരാനുള്ളപ്പോൾ തമ്പിയുടെ നിദ്രാവിഘാതംചെയ്വാൻ, പൂമുഖപ്പടിവാതൽ തുറക്കുന്നതിന് ചിലവിളികളുണ്ടായി. അവയ്ക്കു പ്രതിശ്രുതികളുണ്ടായി, അപ്പോൾ ഉണൎന്നെഴുന്നേററ കന്നുകാലികളുടെ കണ്ഠമണികൾ നാഴികമണിയുടെ ഉറക്കമുണൎത്തിയന്ത്രംപോലെ കുറച്ചുനേരത്തേയ്ക്കു മുഴങ്ങി. അവിടെ കിടന്നിരുന്ന പരിചാരകന്മാർ ഉണൎന്നുഎങ്കിലും, ഒട്ടേറനേരത്തേയ്ക്കു അവർ അൎദ്ധനിദ്രാവശന്മാരായി മന്ദബുദ്ധികളായി കിടന്നും ഇരുന്നും കഴിച്ചുകൂട്ടി. ഉറക്കസെത്ത്വയ്ക്കുശേഷം ഉറക്കംതൂങ്ങലായ ഒരു ലഘുസുഖാനുഭവക്കഞ്ഞിയെക്കൂടി ഭൃത്യർ കൈക്കൊണ്ടതു് ആ സാധുക്കൂട്ടത്തിന് നിദ്രയ്ക്കുകിട്ടുന്ന സ്വല്പസമയത്തെ കഴിയുന്നത്രദീൎഘിപ്പിച്ച്, ക്ഷീണശമനം സാധിച്ചുകൊൾവാൻ മാത്രമായിരുന്നു. ഭൃത്യന്മാർ അൎദ്ധപ്രബുദ്ധന്മാരായി വൎത്തിക്കുന്നതിനിടയിൽ കുഞ്ചുത്തമ്പി ആത്മാകർഷണത്താലെന്നപോലെ ഉണൎന്ന്, പുറത്തുണ്ടായ കോലാഹലങ്ങളുടെ കാരണമെന്താണെന്ന് ആലോചിക്കുന്നതിന് ഭാൎയ്യയെ ഉണൎത്തുവാൻ ശ്രമിച്ചു. ആ മഹതി കോപഹാസ്യനീരസങ്ങളെ സൂചിപ്പിച്ചുള്ള ചില ആട്ടുകളോടുകൂടി തന്റെ ചപ്രമഞ്ചത്തിന്റെ ചട്ടവും, കൂടവും, കാലുകളും തകൎന്നുപോമ്മാറു് ഒന്നു തിരിഞ്ഞുകിടന്നതല്ലാതെ ഭർതൃചോദ്യത്തിനുയാതൊരു ആഭിമുഖ്യത്തേയും നൽകിയില്ല. "എടാപാടെ"എന്ന് തമ്പി തന്റെ അക്ഷമയെ ഉദ്ഘമിച്ചു. "അയ്യാ ! കോട്ട നിലംപാഞ്ഞുപോവുകയാണോ?" എന്ന് തമ്പിയുടെ രണ്ടുവാക്കിനു ഇരട്ടിയായി തങ്കച്ചി തന്റെ പ്രകൃതപവിത്രതയെ പ്രകടനംചെയ്തു. "ഒന്നു ചവറ്റാനെങ്കിലും എടുത്തുതന്നൂടയോ ? " എന്ന് തമ്പി

യും, "എക്കെൻെറ കുറുക്കന്മാരട്ട്" എന്നു തങ്കച്ചിയും, "നമ്മക്കു ള്ള പോന്നുംകൊടത്തമ്മണിയല്ലിയൊ?" എന്നു ശൃംഗാരമായി തമ്പിയും,"ഉദിക്കുംവേളയിൽകെടന്ന് വെളയണതുകണ്ടില്ലേ്യാ?" എന്ന് സരസമറുപടിയായി തങ്കച്ചിയും—ഇങ്ങനെ ആ ദമ്പതിമാർ അവൎക്കുരസകരമെന്നു തോന്നിയ ഒരു രഹസ്സല്ലാപംകൊണ്ടു് കുറച്ചുനേരംകഴിച്ചു. അപ്പോൾ അവർ കിടന്നിരുന്ന അറയുടെ തെക്കേവശത്തും, എന്തിനു പറയുന്നു, മററുള്ളസ്ഥലങ്ങളിലുംനിന്ന് "കൊച്ചമ്മ ! അങ്ങുന്നെ ! അമ്മച്ചീ ! എന്നു ഭൃത്യന്മാർ പരിഭ്രമത്തോടെ വിളിച്ചുകൂട്ടിത്തുടങ്ങി. തമ്പി ചന്ത്രക്കാറനെപ്പോലെ കണ്ടകനല്ലായിരുന്നു. സ്വകുടുംബത്തിലും ഒരു ദളവായോ സവ്വാധിയൊ ഉണ്ടായിട്ടില്ലെന്നുള്ള അസൂയാശകലവും,ഉണ്ടാവാനുള്ള അതിമോഹശകലവും, ഇതുകളിൽനിന്ന് ശാഖകളായി ബഹൂരംവീശീട്ടുള്ള ചില ചില്ലറചാപല്യശകലങ്ങളും, അല്ലാതെ മറെറാരുവിധത്തിലും തമ്പിയുടെ സ്വഭാവം മനുഷ്യസാമാന്യത്തിൻെറ സ്വഭാവത്തിൽനിന്ന് വളരെഭിന്നമായിരുന്നില്ലാ. തമ്പിയുടെ സുഖനിദ്രാലംഘനമായി ഭൃത്യന്മാർ വിളിക്കുട്ടിയപ്പോൾ, അദ്ദേഹം തൻെറ ശയനമുറിയുടെ വാതൽ തുറന്ന് അവരുടെ സംഭ്രമകാരണമെന്തെന്ന് അന്വേഷണംചെയ്തു.

അഞ്ചുനാഴികവെളുപ്പോടുകൂടി 'പടിക്കൽ' വിളിച്ചു പറയക്കും മററും കൃഷി ആയുധങ്ങളെഎടുത്തുകൊടുപ്പാനായി അവിടത്തെ രണ്ടാംവിചാരിപ്പുകാരിൽ ഒരാൾ വാതൽ തുറന്നപ്പോൾ പൂമുഖത്ത് ഒരു കാഴ്ചകാണപ്പെട്ടു. ആ സംഗതി പരസ്യമാക്കാതെ യജമാനനെ ധരിപ്പിക്കാൻശ്രമിച്ചതു്, ഉണൎന്നിരുന്ന ഭൃത്യന്മാരുടെ ശ്രദ്ധയെ ആകർഷിച്ചു. വിചാരിപ്പുകാരനും ഭൃത്യരും തമ്മിൽ ശുഷ്കാന്തിമത്സരം ഉണ്ടായി, കാൎയ്യം വലുതായ തിരക്കിൽ കലാശിച്ചു. തമ്പിയുടെ അന്വേഷണാരംഭത്തിൽ. സ്വമഞ്ചത്തിൽ കിടന്നുകൊണ്ടുതന്നെ "എന്തരെടാ ? കൊളത്തിൽ തീ പിടിച്ചൂടോ ?" എന്നു തങ്കച്ചി ചോദ്യംചെയ്തപ്പോൾ "ചാമീര് പൂമൊവത്ത് അവസാനിക്കണ" എന്ന് ഒരു ഭൃത്യൻ അറപ്പുരത്തിണ്ണയിൽ കയറി തമ്പിയോടു സ്വകാൎയ്യമായി ഉണൎത്തിച്ചു. തമ്പിക്ക് ഭൃത്യൻ പറഞ്ഞതിൻെറ അൎത്ഥംമനസ്സിലായി, അദ്ദേഹംപരമാനന്ദാബ്ധിയിൽമുങ്ങി. അരുതമറ്റില്ലാത്ത തങ്കച്ചിയും ഭൃത്യൻെറ വാക്കുകേൾക്കയാൽ കൃതയുഗകാലത്തെത്തു്

ചേന്ന ഭീമാകൃതിയുള്ള കാൽപ്പന്തു കണക്കെ കട്ടിലിൽ നിന്ന്
എക്കി ഉയൎന്ന്, ഭൎത്താവിന്റെ പുറകിലെത്തി, സ്വമനസ്സാ
ക്ഷ്യത്തിനു വിരോധമായി "ഇവിടെക്കിടന്നുവൃത്താനിക്കണം.
ഞാനിതാ അനന്താനൊ കാച്ചാനൊ പോണേൻ" എന്നു പറ
ഞ്ഞു് തന്റെ പാചകശാലാഭരണത്തിനെന്ന ഭാവത്തിൽ പുറപ്പെ
ടാൻഭാവിച്ചു. "ആങ്ഹാ! ഇങ്ങനെയൊ വേണ്ടപ്പോംവേണ്ടതു്?"
എന്നു് കാൎയ്യമായിത്തന്നെ പ്രണയപരിഭവം പറവാൻ തമ്പി ഭാ
വിക്കുന്നതിനിടയിൽ, തങ്കച്ചി ഭൃത്യരെവിളിച്ചു്, ആ കെട്ടിനക
ത്തുണ്ടായിരുന്നവയിൽ സ്വമഞ്ചമൊഴിച്ചു സകലതും അവിടെ
നിന്നും മാററിച്ചു. തന്റെ ഭാൎയ്യയുടെ സഹകാരിത്വംകണ്ടു്
സന്തുഷ്ടനായി, തമ്പി മുഖപാദക്ഷാളനാദ്യങ്ങൾക്കായി പോയി.
അകത്തെ തളങ്ങളും മുററങ്ങളും അടിച്ചുവാരിത്തളിപ്പിച്ചു്, ജപ
പ്പലക, പുലിത്തോൽ, വലുതായ ഇരട്ടദീപം എന്നിവ തളത്തി
ലും, കംബളോപധാനങ്ങൾ, വീശുന്നതിന് ആലവട്ടം, എന്നി
ത്യാദികൾ മഞ്ചത്തിന്മേലും, ജലപൂൎണ്ണമായ വലിയകലശപ്പാന
കളും കിണ്ടികളും തിണ്ണയിലും, ഒരുക്കം ചെയ്തതിന്റെശേഷം,
ശിഷ്ടം താൻകൂടിയ കാൎയ്യമല്ലെന്നുള്ള ഗൌരവത്തോടുകൂടി അര
ത്തമപ്പിള്ളത്തങ്കച്ചി വടക്കെക്കെട്ടിലും മററും നിന്നു് കുട്ടികളെ
ശകാരിച്ചും തല്ലിയും ഉണൎത്തിക്കൊണ്ടു്, അടുക്കളക്കെട്ടിലേയ്ക്കു
പൊയ്ക്കളഞ്ഞു.

തമ്പി ദന്തധാവനാദി ശരീരശുദ്ധിക്രിയകൾ ചെയ്തു്, ഭസ്മ
വും രുദ്രാക്ഷമാലയും ധരിച്ചു്, വസ്ത്രവും മാറി പൂമുഖത്തു് എത്തി
ദൂരെ മാറിനിന്നു്, തല നിലത്തു മുട്ടുമാറു് അനേകം കുറുന്തൊഴ
ലുകൾ ഇടകലൎന്നുള്ള നെടുംതൊഴലുകൾ മൂന്നും ഹൃദയപുരസ്സ
രം കഴിച്ചു. ഭൃത്യന്മാരുടെ ഉത്സാഹൌദാൎയ്യങ്ങളാൽ അവിടെ
കൊണ്ടുവയ്ക്കപ്പെട്ടിരുന്ന ദീപങ്ങളുടെ പ്രഭയ്ക്കിടയിൽ ഹരിപ
ഞ്ചാനനയോഗീശ്വരൻ പ്രാണായാമക്രിയാ മദ്ധ്യസ്ഥനായി,
സംവിന്മയസ്വൎണ്ണവിഗ്രഹനായി സ്ഥിതിചെയ്യുന്നതു കാണ
പ്പെട്ടു. അതികായനായ തമ്പിയുടെ പ്രണാമസാഹസങ്ങൾ
സ്വാമികളുടെ സമാധിബന്ധത്തെ ധ്വംസിച്ചു. സമൃദ്ധമായ
ചന്ദനലേപനത്താൽ ജടിലമാക്കപ്പെട്ട മീശയെ തലോടിക്കൊ
ണ്ടു്, വൈഷ്ണവദ്യുതിമാനായ യോഗീശ്വരൻ, വിശ്വാകൃതി

ദൎശനത്തെ നല്കുവാനെന്നവണ്ണം ഉത്ഥാനം ചെയ്തു. ഭവബന്ധ മോചകമായ ആ പുണ്യലബ്ധിക്കായി തമ്പിഅതി ദൂരത്തുമാറി വാ പൊത്തി ഓഛാനഭാവത്തിൽ തന്റെ ശരീരപുഷ്ടിക്ക് അതി വിഷമമായ മുന്നോട്ടുള്ള അവനമനത്തെ അവലംബിച്ചു നിന്നു. യോഗീശ്വരൻ സഹജമായുള്ള കരുണാവീക്ഷണംകൊണ്ടല്ല, മഹാപ്രഭുക്കൾക്ക് ഉചിതവും, ഗംഭീരവുമായ ശിരഃകമ്പനത്താൽ തമ്പിയെ ആദരിച്ചു. ചന്ത്രക്കാറന്റെ ഭവനത്തിലെ സാമാന്യസ്ഥിതിപോലെ, യോഗീന്ദ്രാവിർഭാവം കൊണ്ടു് കുഞ്ചുത്തമ്പിയുടെ ഭവനവും ഭൃത്യസഞ്ചാരവിഹീനമാക്കപ്പെട്ടു. ഏഴെട്ടു ചുവടു പുറകിൽ കുഞ്ചുത്തമ്പിയാൽ പരിസേവിതനായി യോഗിരാജൻ അറപ്പുരയ്ക്കകത്തു കടന്നു്, ശാർദ്ദൂലചർമ്മത്തിന്മേൽ ഒരു യോഗാസനത്തെ കൈക്കൊണ്ടിരുന്നു. താഴത്തു തിണ്ണയിൽ തെക്കുകിഴക്കു മാറി, പൂർവ്വൽ അത്യാദരഭാവത്തോടുകൂടി തമ്പി നിലയും ഉറപ്പിച്ചു. രാജസകാന്തിയും ശാന്തതേജസ്സും ഇടകലൎന്നുള്ള യോഗീശ്വരമുഖം തമ്പിയുടെ സന്നിധിയിൽ ആനക്കഴുത്തിൽ എഴുന്നെള്ളിപ്പാൻ ഒരുക്കപ്പെട്ട പ്രഭാമദ്ധ്യസ്ഥമായ ബിംബംപോലെ ശോഭിച്ചു. അദ്ദേഹത്തിന്റെ ശബ്ദധാടിയിലും ശരീരപുഷ്ടിപ്രഭകളിലും ഉദയവേളയിൽ ഇതര ജീവജാലങ്ങൾക്ക് നിശാവിശ്രമത്താൽ സിദ്ധിച്ചിട്ടുള്ള അഭിനവചൈതന്യം പ്രത്യക്ഷമായിരുന്നു. എന്നാൽ ഹരിപഞ്ചാനനന്റെ സാക്ഷാൽപ്രകൃതമായുള്ള പഞ്ചാനനത്വം ആ സന്ദൎഭത്തിൽ ദൃശ്യമായിരുന്നില്ല.

ബഹുപരിവാരസമേതനായി എഴുന്നെള്ളുന്ന ഗുരുരാജതീൎത്ഥപാദർ അന്നേദിവസം സ്വസേവ്യനായിത്തന്നെ എഴുന്നെള്ളിയിരിക്കുന്നതിനെ വിചാരിച്ചു്, ആ ആഗമനത്തിന് എന്തോ ഗൌരവമായ കാരണമുണ്ടായിരിക്കുമെന്നു് തമ്പി ശങ്കിച്ചു. യോഗീശ്വരൻ തമ്പിയേയും, കുടുംബത്തേയും, ഗൃഹത്തേയും, മിത്രങ്ങളേയും, രാജനാമത്തെ സംഘടിപ്പിക്കാതെ രാജ്യത്തേയും യഥാവിധി അനുഗ്രഹിച്ചു: ഭാൎയ്യാസന്താനങ്ങളുടെ കുശലങ്ങളെപ്പറ്റി കൃപാർദ്രമനസ്കനായി അനേകം പ്രശ്നങ്ങൾചെയ്തു: അനന്തരം തമ്പിയുടെ മുഖത്തുനോക്കിക്കൊണ്ടു് പ്രശാന്തനിശ്ശബ്ദതയോടു സ്ഥിതിചെയ്തു. തമ്പി കൈകൂപ്പി കുറച്ചു് അടുത്തണഞ്ഞു് മനസ്സങ്കോചത്തോടുകൂടി ഇങ്ങനെ ഗൃഹനായകന്റെ നിലയിൽ സംഭാഷണഭാരത്തെ വഹിച്ചു. "ഇന്നു് എഴുന്നള്ളിയി

രിക്കണത് തിരുമനസ്സിൽ എന്തൊ വെമ്പലുകൊണ്ടിട്ടാണെന്ന് അടിയന്റെ പഴമനസ്സിൽ തോന്നുണു. കല്പന എന്തായാലും കൈയ്ക്കുറപ്പാടു ചെയ്യാൻ അടിയൻകാത്തിരിക്കണു. കുപ്പപ്പാട്, കിടാത്തങ്ങളടക്കം തൃപ്പാദം ചേന്നത്. തിരുവടികളുടെ തിരുവുള്ളം അരുളിച്ചെയ്യണം."

**യോഗീ**—"നീ തമ്പിമാത്രമല്ല, നമുക്കും രാജ്യത്തിനും പെരിയ നമ്പിയാണ്. അപ്പന്മാർ, കഥയില്ലാത്ത ഉണ്ണികൾ, ഈ തറവാട്ടിന്റെ മഹിമയെ അറിഞ്ഞില്ല. ആട്ടെ, നാം തന്നെ എല്ലാം ശരിയാക്കാം. നമ്മുടെ ആൾ ഒന്നുവരും. അന്നു നീ തിരുവനന്തപുരത്തേയ്ക്കു തിരിക്കണം. നിന്റെ ആൾക്കാരെയെല്ലാം ശരിയെ തയ്യാറാക്കിക്കൊള്ളണം. ഒരു രണ്ടായിരപ്പറ നെല്ലു കുത്തിച്ച് തിരുവനന്തപുരത്ത് അളവും തരണം. മൂവായിരം രാശിയും മുമ്പേറെടുക്കണം. കടമായിട്ടേ വേണ്ടു. സമ്മാനമായി ഒന്നുംവേണ്ട. കണക്കിനു പലിശയോടുകൂടി മടക്കിത്തരാം. അല്ലെങ്കിൽ തക്കഗുണവും അനുഭവവും കാട്ടിത്തരാം. എന്താ-തമ്പി ആലോചിക്കുന്നത്?"

**തമ്പി**—"പൊന്നുതിരുവടികളുടെ കല്പനയുണ്ടായാൽ അടിത്തുങ്ങൾക്ക് പഴമനസ്സിൽ ആലോചന എന്ത്? ഇതിന് ഇങ്ങനെ പാടുപെട്ട് എഴുന്നെള്ളിയതു് പോരായ്മക്കേടായി എന്നു് പഴമനസ്സുറവുകൊണ്ടതാണ്."

**യോഗീ**—"അതിലൊന്നുമില്ല. ക്ഷണംകൊണ്ടു് അങ്ങോട്ടും എത്തിക്കഴിയും. തമ്പി മറിച്ചു പറയുല്ല എന്നു് നമുക്കു വിശ്വാസമുണ്ടായിരുന്നു. കാര്യം മഹാകാര്യവും അടിയന്തരവുമാകകൊണ്ടാണ് നാം തന്നെ പുറപ്പെട്ടതു്. ആവോ! വിഷമം! വല്യ ആപത്തുവന്നടുക്കുന്നു. നാടൊട്ടുക്കു് നമുക്കനുകൂലമുണ്ടു്. എങ്കിലും നീതന്നെയാണ് നമുക്കുവലംകൈയ്യായി നിൽക്കേണ്ടതു്." (യോഗീശ്വരൻ ഒരു മഹാമന്ത്രകീർത്തനംചെയ്തു.) "സത്യലോകസുഖവും മായാലോകസുഖവും രണ്ടുതന്നെയാണ്. അനുഭവിച്ചേ അറിയാവൂ." (തമ്പി തല വളരെ താഴ്ത്തി ഈ അഭിപ്രായത്തെ സമ്മതിച്ചു.) "നീ ശരിക്കു നിന്നാൽ എല്ലാം ശുഭം. ധ്യാനങ്ങളെല്ലാം ശരിയായി നടക്കുന്നില്ലേ?"

**തമ്പി**—"ഒരുമുറയും പടിയും തെററാതെ എല്ലാം തിരുവടി ച്ചെൽവംകൊണ്ടുനടക്കണു."

**യോഗീ**—"ഐശ്വൎയ്യം വൎദ്ധിക്കും, എന്നാൽ ഞാൻ പറഞ്ഞതൊക്കെ ശട്ടംചെയ്തേക്കണം- കേട്ടൊ?"

**തമ്പി**—"അടിയൻ! അടിയൻ! തിരുവരുളിന് ഇമ്മികുറവു വരാതെല്ലാം വിട്ടുകൊണ്ടു് തൃപ്പാദം ചേൎത്തുകൊള്ളാം."

**യോഗി**—"ഒന്നറിഞ്ഞിരിക്കട്ടെ. ചില ഭേഷജങ്ങളും ഭീഷണങ്ങളും ഇതിനിടയിൽഇളകിയേയ്ക്കും." ഈ ഉപദേശത്തിലെ 'ഭ' കാരം ചേൎന്നുള്ള പദങ്ങളുടെ അൎത്ഥം തമ്പിയുടെ ബുദ്ധിക്ക് എത്താൻ അധികം ദൂരത്തായിരുന്നെങ്കിലും, താനും കേട്ടിരുന്ന ചില ശ്രുതികളുടെ ഓൎമ്മയാൽ കാൎയ്യം ഒരുവിധം മനസ്സിലായി. അദ്ദേഹത്തിന്റെ മുഖകാൎഷ്ണ്യം ഒന്നുവൎദ്ധിച്ചു യോഗീശ്വരൻ തമ്പിനെ ആടിക്കുംവണ്ണം കയ്യുയൎത്തി വിടൎത്തി സാവധാനത്തിൽ ആകാശത്തെ തലോടി. അദ്ദേഹത്തിന്റെ കരുണാപ്രചുരിമ, പരമലോലമനസ്കനായ തമ്പിയുടെ ആത്മസത്വത്തെ വൎദ്ധിപ്പിച്ചു. (തമ്പിയെ അടുത്തുവിളിച്ചു് അദ്ദേഹത്തിന്റെ കരത്തെ അമൎത്തിക്കൊണ്ടു്) "ഒന്നുകൊണ്ടും ഇളകി ജാള്യം കാട്ടിപ്പോകരുത്! ഒട്ടൊരു കഷ്ടതവന്നാൽ വരട്ടെ! അതു് പിന്നത്തെ ശ്രേയസ്സിനെ ഇരട്ടിയാക്കും. നമ്മെ നന്നേ വിശ്വസിച്ചുകൊള്ളൂ. അലസലരുത്!"

മഹാഗോപുരാന്തസ്ഥമായ കൂപഗൎഭത്തിൽ നിന്നു് പ്രതിദ്ധ്വനിമുഴക്കത്തോടുകൂടി പുറപ്പെടുന്ന ശബ്ദത്തിലുണ്ടായ യോഗീശ്വരന്റെ അരുളപ്പാടിന്, 'അടിയൻ, അടിയൻ' എന്നു് ആവൎത്തിച്ചു മറുപടിപറവാൻ മാത്രം തമ്പി ശക്തനായിരുന്നു. കാഷായവസ്ത്രഗ്രസിതമായിരുന്ന ഹസ്തദണ്ഡത്തെ യോഗീശ്വരൻ പുറത്തുനീട്ടി, കനക പ്രഭമായുള്ള അദ്ദേഹത്തിന്റെ കരത്തിൽ നീലമരതകവൎണ്ണമായുള്ള ഒരു ചെറിയ സൎപ്പം കടകമായി ബന്ധിക്കപ്പെട്ടിരുന്നതിനെ കാട്ടി, നേത്രാഞ്ചലംകൊണ്ടു് ഒരു കല്പനകൊടുത്തു. ഫണത്തെ ഉയൎത്തിവിടൎത്തി, കൃഷ്ണമണികളെ സ്ഫുരിപ്പിച്ചു്, ജിഹ്വാദ്വന്ദ്വത്തെ ചലിപ്പിച്ചു്, യോഗീശ്വരഹിതത്തിനെ അനുകരിച്ചു് സ്ഥിതിചെയ്തിരുന്ന സൎപ്പത്തിന്റെ തലയിൽ, ഞരമ്പിളക്കലേശം കൂടാതെ തമ്പി കരംകൊണ്ടുതലോടി സത്യദാനംചെയ്തു. സാക്ഷാൽവൈഷ്ണവമായ ശാന്തതാപൂരത്താൽ രക്ഷാധൎമ്മം സ്ഫുരിച്ചുകൊണ്ടിരുന്ന മുഖത്തിൽ

ഏതാനംഭാഗം ആഛാദനംചെയ്തിരുന്ന ഭസ്മത്തെ രണ്ടുകൈകളാലും തുടച്ച്, യോഗീശ്വരൻ തമ്പിയെ അനുഗ്രഹിച്ച്, ആലിംഗനംചെയ്തു. കരുണാസ്ത്രംകൊണ്ടു ക്ഷിപ്രംപരാജിതനാക്കപ്പെടാവുന്ന തമ്പി ആനന്ദബാഷ്പംചൊരിഞ്ഞു. അദ്ദേഹത്തിൻെറ ശരീരം വിറച്ച് ആനന്ദാബ്ധിയിൽമുങ്ങി ഒട്ടൊന്നുമയങ്ങി. അതിൽനിന്നുണൎന്നപ്പോൾ യോഗീശ്വരൻ അപ്രത്യക്ഷനായിരുന്നു. തമ്പി യോഗീശ്വരൻ ഇരുന്നിരുന്ന പുലിത്തോലിനെതൊട്ടു കണ്ണുകളിൽവച്ച് താണുതൊഴുതു. തമ്പിയുടെ ചില ആക്രോശനങ്ങൾ കേട്ട് ഭാൎയ്യയും ഭൃത്യരും എത്തി. അവിടെ നടന്നതിൽ ഗോപനീയമല്ലെന്നു തമ്പിക്കുതോന്നി പുറത്തുപറയപ്പെട്ട കഥകളെക്കേട്ട്, എല്ലാവരും വിസ്മയിച്ചു. പരംജ്യോതിസ്സിൻെറ ലീലാഭേദമെന്നു മററുള്ളവരും, സ്വൎഗ്ഗവാസംകൊണ്ടു സിദ്ധിച്ചശക്തിയുടെ പ്രദൎശനമെന്നു തമ്പിയും മനസ്സുകൊണ്ടു തീൎച്ചപ്പെടുത്തി. അങ്ങിനെയുള്ള ആശ്ചൎയ്യസംഭവത്തിൻെറ സാക്ഷിയാവാൻ സഹ്യപൎവ്വതത്തിൻെറ മകുടാലങ്കാരമായി ബാലഭാസ്കരബിംബം പ്രകാശിച്ചു തുടങ്ങി.

യോഗീശ്വരൻെറ പ്രാൎത്ഥനാനുസാരമായുള്ള സംഭാരങ്ങളെ ശേഖരിക്കേണ്ടതിനെ സംബന്ധിച്ച് ഭാൎയ്യയോടു തമ്പി ആലോചന തുടങ്ങിയപ്പോൾ ദാമ്പത്യപ്രണയത്തെ അതിക്രമിച്ചുള്ള ഒരു കലഹവാദം അവർതമ്മിലുണ്ടായി. അതുകൊണ്ടും അന്നത്തെ അനൎത്ഥം അവസാനിച്ചില്ല. ഹരിപഞ്ചാനനമഹാത്മാവിൻെറ ദൂരദൎശനം ക്ഷിപ്രഫലപ്രാപ്തമായതുപോലെ, തൻെറ ഭാൎയ്യാസഹോദരൻെറ ഒരു എഴുത്ത് ഏഴുനാഴിക പുലൎന്നപ്പോൾ തമ്പിയുടെ കയ്യിൽ കിട്ടി. ഭവനം വിട്ടുപോയ ബാലൻെറ സ്ഥാനം വഹിച്ചിരുന്ന പരപ്പൻചട്ടമ്പിയെ ഉടനെ വരുത്തി അയാളെക്കൊണ്ട് എഴുത്തിനെ വായിപ്പിച്ചു.

"തലവർകുളത്തിലിരിക്കും കണക്കുതമ്പി ചെമ്പകരാമൻ അയ്യപ്പൻ കാൎയ്യം— മച്ചമ്പിബോധിക്കും പടിക്ക്" എന്നുതുടങ്ങി, "വലിയക്കാള് കുഞ്ഞുങ്ങക്കു കൊടുപ്പാനൊണ്ടാക്കിയ ചീടകലം ഒന്നും രാമൻകയ്യാലയക്കണെ"തായും "തിരുവനന്തരത്തുന്ന് കുമാരൻ തമ്പി ജെണ്ട്റാളമ്മാവൻെറ ഒരു എഴുത്തുവന്നു വായിച്ചുകേട്ടതിൽ കളപ്രാക്കോട്ടയിൽ ചില കുശ്ശാണ്ടങ്ങളും പ

ണ്ടത്തെ എട്ടുവീട്ടുകൂട്ടത്തിന്റെ കൊഴാമറിച്ചിലുകളും മച്ചമ്പി
തുടങ്ങീരിക്കണതായും അച്ചെഷ്ഠികൾ തിരുമനസ്സറിയുമ്പം വലി
യപൊല്ലായ്മകൾ വന്നുചേരും" എന്നും മററുമുള്ള "അവസ്ഥ
കളപ്പുറം," "മേലാങ്കോട്ടമ്മത്തുണ" ഉൾപ്പെടെ, രണ്ടാംമുണ്ടി
നെ തലയിൽകെട്ടി, നിവന്നു്, ഒട്ടുവളഞ്ഞു്, നിന്നുകൊണ്ട
'സാധന' രാഗത്തിൽ, ശ്വാസംവിടാതെ, പരപ്പൻപിള്ള കള
പ്രാക്കോട്ടകച്ചേരിക്കു ചേന്നതായ അന്തസ്സോടുകൂടി വായിച്ചു
കേൾപ്പിച്ചു വയ്ക്കയും ചെയ്തു.

എഴുത്തുവായന അവസാനിച്ചപ്പോൾ തമ്പിയും അരത്ത
മപ്പിള്ളത്തങ്കച്ചിയും മുഖത്തോടുമുഖം നോക്കി. തന്റെ സഹോ
ദരന്റെ എഴുത്തിൽ അന്തർഭവിച്ച ഗുണദോഷം സ്വീകാര്യമാ
യുള്ളതെന്നും അതിനു വിപരീതമായുള്ള പ്രവൃത്തി നാശഹേതുക
മെന്നും ആ ഗുണവതി ഗുണദോഷിച്ചു. "ഓഹോ! വരുണ
തെല്ലാം വരട്ടെ. ഞാനറിഞ്ഞ കാര്യംതന്നെ. ചെണ്ട്റാളമ്മാവ
ന്റെയും കിണ്ടറാളപ്പൂപ്പന്റെയും കണ്ണുകടി ക്കൊഴാമറിച്ചി
ലിന് ആടണമെങ്കിൽ കോട്ടയിത്തമ്പി കലാമാറിപ്പുറക്കണം"
എന്നുപറഞ്ഞു്, ഉള്ളിലുണ്ടായ ചാഞ്ചല്യത്തെ മറച്ചുകൊണ്ടു്,
തമ്പിചിരിച്ചുകളഞ്ഞു.

---

# അദ്ധ്യായം ൯.

---

"പാരപ്പെട്ടമരത്തിലിരുന്നല്ലോ
പല്ലിവന്നു് വലത്തോളിലേവീഴ—
തൊട്ടതൊട്ടകുറിപലംപൊല്ലാതെ
തോകയർ താനും മാഴ്കുതെ........."

കൈലാസോദ്ധാരണമായ അഹങ്കാരക്രിയയ്ക്കു് ചന്ദ്രഹാസഖഡ്ഗം വിശ്രവസ്സിന്റെ ദ്വിതീയപുത്രന് സംഭാവനയായി കിട്ടി. ആ വീരാഗ്രഗണ്യന്റെ ആത്മഹത്യാശ്രമം അക്ഷയദശകണ്ഠത്വം കൊണ്ടു് അനുഗ്രഹിക്കപ്പെട്ടു. ഇങ്ങനെ ക്രിയയ്ക്കും ഫലത്തിനും തമ്മിലുള്ള വിരുദ്ധതകൊണ്ടു് ദൈവാജ്ഞാധീനന്മാരല്ലാത്ത ഒരു കൂട്ടം പരാക്രമികൾ ലോകത്തിൽ വിജയിക്കുന്നുണ്ടെന്നു് മനുഷ്യാനുഭവത്തിൽ കാണപ്പെടുന്നു. ൟ വകജേതാക്കളുടെ മണ്ഡലത്തിൽ ഒരു സ്ഥാനത്തിന് നമ്മുടെ ചന്ത്രക്കാരനും അവകാശമുണ്ടായിരുന്നു. തന്റെ സങ്കല്പമാത്രം കൊണ്ടു് സ്ഥലകാലദൂരതകളെ വിച്ഛേദിക്കാൻ മതിയാകുമായിരുന്ന അധികാരബലം അദ്ദേഹത്തിനും അധീനന്മാരായിരുന്നു എങ്കിലും, ചില ഒരുക്കങ്ങൾ ചെയ്യാനും, മഴയും മഞ്ഞും മാറിയുള്ള അവസരത്തെ പ്രതീക്ഷിച്ചും, ഹരിപഞ്ചാനനസൽക്കാരമഹോത്സവത്തെ ഫാൽഗുനമാസത്തേക്കു മാററിവച്ചു. ആ യോഗീശ്വരനുമായുണ്ടായ സന്ദർശനം കഴിഞ്ഞു് മടങ്ങിയതിന്റെശേഷം ചന്ത്രക്കാറന്റെ ഭാവത്തിന് വളരെപകർച്ചയുണ്ടായി. ജീവലോകസഹജമായുള്ള അവസ്ഥാത്രയത്തിലും, അദ്ദേഹം തന്റെ ദളവാപീഠയോഗത്തെ മനോഭ്യസനം ചെയ്തു. ഉദ്യോഗസ്ഥപ്രധാനന്മാർ അനുഷ്ഠിക്കുന്നതായിക്കണ്ടിട്ടുള്ള ഉദയസ്നാനാദി ദിനചര്യാക്രമങ്ങളേയും വസ്ത്രധാരണ സമ്പ്രദായങ്ങളേയും കൈക്കൊണ്ടുതുടങ്ങി. അരാജസങ്ങളായ 'അമ്മണാ'ദിശബ്ദങ്ങളെ ഉപേക്ഷിച്ചു്, രാജസഭാമാന്യമായുള്ള 'അനിയാ'ദി സംസ്കൃത സംബന്ധികളായ പദങ്ങളെ സ്വീകരിച്ചു്, സംഭാഷണരീതിയേയും ഒന്നു നവീകരിച്ചു. അദ്ദേഹത്തിന്റെ പരിചിതവർഗ്ഗത്തിന് നിർഭരമായ ആശ്ചര്യത്തെ ഉണ്ടാക്കുമാറു്, ഭാര്യാപുത്രാദികളേയും പ്രഭുകുടുംബാംഗങ്ങളായി പെരുമാറുന്ന

തിന് അവരെ ഉചിതകളാക്കിത്തീൎപ്പാൻ തക്കവണ്ണം, പരിഷ്കൃതരീതിയിലുള്ള ദിനചൎയ്യാപാഠപദ്ധതികളെ അദ്ധ്യയനം ചെയ്യിച്ചു. രാജ്യഭാരനായകത്വത്തെ വഹിക്കുന്നതിന് ഒരു ചൊല്ലിയാട്ടമായി സങ്കല്പിച്ച്, ഹരിപഞ്ചാനനസൽക്കാരത്തെ ആത്മജീവസൎവ്വസ്വദാനത്താലും നിൎവ്വഹിപ്പാൻ ചന്ത്രക്കാറൻ ബദ്ധകങ്കണനും ആയി. മുതലെടുപ്പിനെ സൎവ്വഥാ പോഷിപ്പിച്ചും ചിലവുഭാഗത്തെ പൂജ്യമായി ശോഷിപ്പിച്ചും നടത്തേണ്ട ജഗജ്ജയമനനത്തെ ഏടിസ്ഥിതമാക്കീട്ടുള്ള ചന്ത്രക്കാറമനീഷിക്ക്, ഈ പരീക്ഷ വ്യൎത്ഥശ്രമമായിരുന്നു. ത്രിമൂൎത്തികൾ തന്നെ പ്രത്യക്ഷരായി ശാശ്വതസായൂജ്യമൊ, അല്പകാലദളവാ പദമൊ വേണ്ടതെന്ന് ചന്ത്രക്കാറനോടു ചോദ്യം ചെയ്തിരുന്നാൽ, ആ ഉദ്യോഗത്തിന്റെ മുദ്രാംഗുലീയവും ഖഡ്ഗവും ധരിപ്പാനുള്ള സൌഭാഗ്യം നൊടിയിടനേരത്തേക്കെങ്കിലും നൽകി അനുഗ്രഹിച്ചാൽ മതിയാകുമെന്ന് നിസ്സംശയമായി അദ്ദേഹം പ്രാൎത്ഥിച്ചുപോകുമായിരുന്നു. ഈ വിധം മന്ത്രിസ്ഥാനതൃഷ്ണയാൽ എരിപൊരിക്കൊള്ളുന്ന ചന്ത്രക്കാറൻ യോഗീശ്വരാഗമനമഹോത്സവത്തെ, 'ഇരയിട്ടാലെ മീൻപിടിക്കാവു' എന്നുള്ള ദാശപ്രമാണത്തെ ആസ്പദമാക്കി, അത്യാഡംബരത്തോടുകൂടി ത്തന്നെ ആഘോഷിക്കുവാൻ സന്നദ്ധനായി.

യോഗീശ്വരന്റെ എതിരേൽപിന് ചിലമ്പിനേത്തു ഭവനത്തിൽനിന്ന് കാൽകാതം അകലത്തുള്ള ഒരു ജലാശയത്തിന്റെ തീരത്തിൽ, അദ്ദേഹത്തിന് രാത്രി പള്ളിയുറക്കത്തിനും തേവാരത്തിനും വേണ്ടപുരകൾ മുതലായതും, ആ സ്ഥലം മുതൽ ഭവനംവരെ അവിടവിടെ തോരണങ്ങൾ കൊണ്ട് അലങ്കരിക്കപ്പെട്ട ഒരു വിസ്തീൎണ്ണമായനിരത്തും, ഭവനപ്പടിക്കൽ ഗംഭീരമായ മകരതോരണവും, ഭവനവളപ്പിനകത്ത് സൽക്കാരത്തിനും സദ്യയ്ക്കും വിതാനിക്കപ്പെട്ട നെടുമ്പുരകളും, ചന്ത്രക്കാറപ്രഭുവിന്റെ വട്ടക്കണ്ണുകൾ ഒന്നടച്ചു തുറന്നതുകൊണ്ടുമാത്രം പണിതീൎന്നു. അലങ്കാരാവശ്യങ്ങൾക്കായി വാഴക്കുല, കുരുത്തോല, കമുകിൻപൂക്കുല എന്നിവകൾ ദാരിദ്ര്യം കൂടാതെ ശേഖരിക്കപ്പെട്ടിരുന്നതിന്റെ ഫലമായി സമീപവാസികളുടെ ഗൃഹങ്ങളിൽ കുറച്ചുകാലത്തേയ്ക്കു ദാരിദ്ര്യേശ്വരീപ്രതിഷ്ഠാപനവും നിൎവ്വഹിക്കപ്പെട്ടു.— അതാരറിഞ്ഞു?— ചിലമ്പിനേത്തു ഭവനത്തിൽ

സംഭരിക്കപ്പെട്ട സസ്യാദിവിഭവങ്ങൾക്കും, ആ ഭവനത്തിലെ അറകളിൽ നിന്നും പുറത്തിറക്കപ്പെട്ട പൊൻ, വെള്ളി, വെങ്കലപാത്രങ്ങൾക്കും, ചന്ത്രക്കാരനെ സഹായിപ്പാൻ കൂടിയ പുരുഷാരത്തിനും കണക്കില്ലായിരുന്നു. എന്നാൽ യോഗീശ്വരന്റെ ഭിക്ഷയ്ക്കു് അരിയും, കാച്ചുറിയ്ക്കോപ്പുകളും, തൈരും, വിറകും, മുളകും മററും, ഇനത്തിമ്പടി ഇത്രവീതമെന്നും, ഇന്നതിന്നതു ഭരിപ്പാൻ ഇന്നാരിന്നാരെന്നും, കാണിച്ചും, അടക്കിബ്ഭരിപ്പാൻ പേർ ചാർത്താതേയും, വിവരമായും നിഷ്കർഷാവാചകങ്ങളോടുകൂടിയും, ഒരു വരിയോല ഉമ്മിണിപ്പിള്ള തയ്യാറാക്കിയതു് "അടക്കിപ്പുരിപ്പും പഴവും നീ തന്നാളിയാ" എന്നുള്ള അഭിപ്രായസമന്വിതം ചന്ത്രക്കാറനാൽ അനുവദിക്കപ്പെട്ടു. മാമാവെങ്കിടൻ മന്ത്രക്കൂടത്തു സംഘത്തിൽ വച്ചു് മീനാക്ഷീപരിണയത്തിന് വരനിശ്ചയം ചെയ്തുകൊണ്ടിരുന്ന മുഹൂർത്തത്തിൽ, ചിലമ്പിനേത്തു ഭവനത്തിനകത്തു നടന്നുകൊണ്ടിരുന്ന കോലാഹലം അവർണ്ണനീയമായിരുന്നു. തൻകര, അയൽക്കരകളുൾപ്പെട്ട എല്ലാ കരകളിലെ നാഥന്മാരും, ആശാന്മാരും, കുറുപ്പന്മാരും,—എന്നല്ല, എളിമപ്പെട്ടവരും, പലവക തൊഴിലന്മാരും— ഇങ്ങനെ പല പടിക്കാരായി കൂടിയ ഗ്രാമക്കാരിൽ, "പാർത്ഥന്റെ അമ്പുകൊള്ളാതെയില്ലാരും കുരുക്കളിൽ" എന്നു പറയപ്പെട്ടതുപോലെ, ചന്ത്രക്കാറന്റെ ഹസ്തഗദാഗ്രപതനം ഏൽക്കാതെ ആരുംതന്നെ ശേഷിച്ചില്ല.

അർദ്ധരാത്രി അടുത്തപ്പോൾ ചന്ത്രക്കാരന്റെ പ്രതിനിധിയായി ഉമ്മിണിപ്പിള്ളയും ഏതാനും കരക്കാരും യോഗീശ്വരനെ എതിരേൽപ്പാനായി മുൻപറഞ്ഞ കുളക്കരയിൽ ഹാജരായി. അതുവരെ നിർമ്മലനിലീമയോടു പ്രകാശിച്ചിരുന്ന ആകാശപ്പന്തൽ പശ്ചിമസമുദ്രത്തിൽ നിന്നു് ഉത്ഥിതങ്ങളായ മേഘപീതാംബരഖണ്ഡങ്ങൾകൊണ്ടു് സവിശേഷം വിതാനിക്കപ്പെട്ടുന്നു. തങ്ങളുടെ അധോഭൂവിൽ നടക്കുന്ന വിക്രിയകളുടെ പ്രകൃതത്തേയും പരിണാമത്തേയും അറിവാനായി നക്ഷത്രവൃന്ദത്താൽ നിയോഗിക്കപ്പെട്ട ചാരന്മാരെന്നപോലെ ചില ഋക്ഷ

വിദ്യുത്തുകൾ ആ മേഘങ്ങൾക്കിടയിൽക്കൂടി ഇടക്കിടെ എത്തി
നോക്കി മറയുന്നു. 'നക്ഷത്ര' പ്രമാണന്മാരായ കഴക്കൂട്ടവാസി
കളാൽ ആരാധിതനായ ഒരു മഹാന്റെ ആഗമനസന്ദർഭത്തിൽ
നക്ഷത്രേശനായ താൻകൂടി ആകാശമദ്ധ്യത്തിൽ നിലകൊള്ളു
ന്നതു് അനുചിതമെന്നു കരുതിയോ, മദ്ധ്യാകാശഗതനായ ച
ന്ദ്രൻ പടിഞ്ഞാറോട്ടു മാറി മേഘമേൽക്കട്ടിക്കിടയിൽ മറയു
ന്നു. മേഘശകലങ്ങളിൽ ചിലതു് കാർഷ്ണ്യത്തെ അവലംബിച്ചു.
ചന്ദ്രികാപ്രകാശം ക്ഷയിച്ചപ്പോൾ, നിശാചാരിത്വധ്വംസക
ന്മാരായ കാകന്മാർ കർണ്ണാരുന്തുദങ്ങളായ സംക്രന്ദനങ്ങൾകൊ
ണ്ടു് തങ്ങളുടെ പ്രേമഗീതത്തെ വിസ്തരിച്ചുതുടങ്ങി. ഈ അധർമ്മ
വൃത്തിയെ ശാസിക്കുന്നതിനെന്നപോലെ കിഴക്കുള്ള കുന്നുകളു
ടെ മുകളിൽ ധർമ്മസംരക്ഷകനായ പാകാരിയുടെ ഖഡ്ഗം
ഇളകി പ്രകാശിച്ചു. ആകാശമുഖത്തിന്റെ കറുത്തഭാവങ്ങളും
അകാലകാകധ്വനിയും ഉമ്മിണിപ്പിള്ളപ്രഭൃതികളെ അവശ
കുനശങ്കാവേശംകൊണ്ടു് വലയ്ക്കുന്നതിനിടയിൽ, ദൂരത്തുനിന്നു്
മൃദുലമായ മേനാമൂളലുകൾ കേൾക്കുമാറായി. ചന്ദ്രക്കാറന്റെ
പരിചാരകന്മാർ ദീപയഷ്ടികളും കുററിവിളക്കുകളും കൊടിവി
ളക്കുകളും ചൊക്കപ്പാനകളും കത്തിച്ചു് ആ സന്ദർഭത്തെ അമം
ഗളമാക്കാൻ ശ്രമിച്ച നക്ഷത്ര ചന്ദ്രാദികളുടെ ദർപ്പത്തെ വിച്ഛേ
ദനംചെയ്തു. ഗജകായന്മാരായ പോണ്ടന്മാരുടെ ചുമലിൽ വ
ഹിക്കപ്പെടുന്ന മേനാവിൽ ആരോഹണംചെയ്തു് ഹരിപഞ്ചാ
നനസ്വാമികൾ, പല്ലക്കു കുടതഴവെഞ്ചാമരാദി സ്ഥാനസാമ
ഗ്രികളോടുകൂടി അവതീർണ്ണനായി. ആ വൃത്താന്തത്തെ അടയാ
ളവെടികളായ വാർത്താവാഹകന്മാർ ചിലമ്പിനേത്തറിയിച്ചു.

നാലാംയാമത്തിന്റെ ആരംഭത്തിൽ യോഗീശ്വരൻ ഗം
ഗയെ ഉണർത്തി, പള്ളിനീരാട്ടുകഴിച്ചു് പള്ളിത്തേവാരത്തിനായി
പൂജാമുറിയിൽ പ്രവേശിച്ചു. ആ മുറിക്കകത്തെ അതിനിശബ്ദത
ഉമ്മിണിപ്പിള്ള മുതലായവരുടെ മനസ്സിൽ യോഗീശ്വരന്റെ
ഉദയസമാധിയെ ദർശനം ചെയ്വാൻ ബലവത്തായ കൌതുകമു
ണ്ടാക്കി. അവർ വൃദ്ധസിദ്ധപ്രഭൃതികളായ ഗുരുപാദാനുചര
ന്മാരിൽ നിന്നു് പ്രതിബന്ധമൊന്നും കൂടാതെ പൂജാശാലക്കക
ത്തോട്ടു നോക്കാൻ തുനിഞ്ഞു. ചെറിയ ഭഗവതീവിഗ്രഹം വച്ചുല

കരിക്കപ്പെട്ടിരുന്ന സിംഹാസനവും, അതിൻെറ പുറകിൽ ചില സാമാനങ്ങളും മുമ്പിൽ ചില വസ്ത്രങ്ങളും പൂജാപാത്രങ്ങളും അല്ലാതെ മറെറാന്നും അവിടെ കാണ്മാനില്ലായിരുന്നു. യോഗീശ്വരൻെറ ജഡജീവങ്ങൾ അവിടെ നിന്നും ആകാശഗമനം ചെയ്തിരുന്നതിനാലായിരിക്കാം, അദ്ദേഹത്തിൻെറ സാന്നിധ്യദർശനം അവക്കു സാധ്യമായില്ല. ഉമ്മിണിപ്പിള്ള മുതലായവർ അവിവേകംമൂലം ചെയ്ത പരീക്ഷണത്തെപ്പററി അത്യധികം അനുശോചിച്ചും, ആത്മനാ, അപരാധക്ഷമാപ്രാത്ഥനകൾ ചെയ്തും, പുറത്തിറങ്ങി നിരുല്ലാസന്മാരായി ദ്വാരപാലവൃത്തിയെ അനുഷ്ഠിച്ചു.

മററു കാലങ്ങളിൽ നിർജ്ജനമായുള്ള ആ പ്രദേശം ഒട്ടു കഴിഞ്ഞപ്പോൾ ജീവജാലനിബിഡമായി, സഞ്ചാരസ്ഥലമില്ലാതെ ശബ്ദഘോഷമുഖരിതമായും തീന്നു. ചന്ത്രക്കാറൻെറ ഉത്സാഹവിലാസത്തോടുകൂടിയ ഗർജിതാജ്ഞകൾ സകലചേഷ്ടകൾക്കും ധ്വനികൾക്കും ഉപരിയായി മുഴങ്ങിത്തുടങ്ങി. കളപ്രാക്കോട്ടയിൽ വെച്ചുണ്ടായ വെള്ളവഹരിപഞ്ചാനനൻെറ തിരസ്കൃതിയെ സമാരാധനംചെയ്ത സൂര്യകിരണങ്ങൾ തന്നെ കഴക്കൂട്ടത്തെ ജലാശയതീരത്തിൽ കാഷായാംബരധരനായ ശൈവഹരിപഞ്ചാനനൻെറ ആവിർഭാവത്തേയും സമാരാധനം ചെയ്തു. തൃശ്ശിവപേരൂർ, ആറാട്ടുപുഴ എന്നീസ്ഥലങ്ങളിലെ പൂരപ്പൊടിപൂരത്തേയും ജയിച്ച്, അണിവെടികൾ ഏകനിനാദമായിത്തീന്ന്, പടിഞ്ഞാറു സമുദ്രതരംഗനിരയിലും കിഴക്കു പവ്വതശ്രേണിയിലും പ്രതിധ്വനിച്ചു. ബ്രഹ്മാണ്ഡകടാഹഭേദകമായുള്ള ആ ഭീഷണരവത്തെയും ജയിച്ച്, "ജയശങ്കര! ജയഗോവിന്ദ! ജയജഗദംബികെ!" എന്നു മാമാവെങ്കിടൻെറ പുറപ്പാടുകൊണ്ടു പ്രേരിതന്മാരായി ഭക്ഷണപ്രതിഗ്രഹലോലുപന്മാരായി എത്തിയിരിക്കുന്ന ബ്രാഹ്മണർ കീത്തിക്കുന്ന കോലാഹലവും, യോഗീശ്വരൻെറ സ്വന്തവും ചന്ത്രക്കാരനാൽ ഏപ്പാടുചെയ്യപ്പെട്ടതുമായ നഗാരാനാഗസ്വരാദിവാദ്യങ്ങളുടെ ഘോഷവും, സാമാന്യജനങ്ങളുടെ ആപ്പുവിളികളും, പെണ്ണുങ്ങളുടെ മദമത്സരത്തോടുകൂടിയ വായ്ക്കുരവകളും, ചേന്ന് യോഗീശ്വര ഘോഷയാത്രാവൃത്താന്തത്തെ ഇന്ദ്രപദത്തിൽ എത്തിക്കുന്നു. മുകളിൽചപ്രവിതാനംകൂടാതെ പുഷ്പമാലകളും കസവുകഞ്ചുകങ്ങളും കേസരങ്ങളുംകൊ

ണ്ടു് അലങ്കരിക്കപ്പെട്ട ദണ്ഡത്തോടുകൂടിയ പല്ലക്കിൽ യോഗീശ്വരൻ ആരോഹണംചെയ്യപ്പെട്ടു. വാഹകന്മാർ പല്ലക്കിനെ ഉയർത്തി, ബഹുശുഭ്രവസ്ത്രങ്ങൾകൊണ്ടു് സവിശേഷം വിസ്തൃതനായ ചന്ത്രക്കാറന്റെ പാർശ്വസേവനത്തോടുകൂടി, യോഗീശ്വരഘോഷയാത്രയ്ക്കു് സകലതും തയ്യാറായി. വഞ്ചിരാജസേനാനായകനും ആകാൻപോകുന്ന ചന്ത്രക്കാറന്റെ നേത്രാഞ്ചലാജ്ഞാബലംകൊണ്ടു് ബഹുസഹസ്രജനസങ്കലനമായുള്ള ആ സംഘം വഴിമദ്ധ്യത്തിൽ വിരിക്കപ്പെട്ടുതുടങ്ങിയ രസികൻ കുന്നുമണലിന് ഭംഗിഭംഗംവരുത്താതെയും, കാലോടുകാൽ തട്ടാതേയും, തോളോടുതോളുരുമ്മാതേയും കവാത്തുമുറയ്ക്കു് നടകൊള്ളുന്നതിന് രണ്ടണിയായി നിരന്നുനിന്നു. പൊന്നണിഞ്ഞുള്ള ഗജങ്ങളും കൊടിതഴകളും പ്രസ്ഥാനത്തിന്റെ പ്രഥമാംഗമായി അണിയിട്ടു. ചെകിടുപൊടിപെടുത്തുന്ന പടഹാദിവാദ്യക്കാർ കാഹളാദിസമേതം ഗജനടകൾക്കു പുറകിൽ നിരന്നു. അനന്തരം, കോലടിക്കാർ, കല്ല്യാണക്കളിക്കാർ, പാണ്ടിവാദ്യക്കാർ എന്നിങ്ങനെ ഓരോസംഘം അനുക്രമമായി നിലകൊണ്ടു. അതിനടുത്തു പുറകിൽ ഭജനസംഘവും, പിന്നീടു ബ്രാഹ്മണസംഘവും അതിനെത്തുടൎന്നു് വിശേഷവിദഗ്ദ്ധന്മാരായനാഗസ്വരക്കാരും, അവരുടെ പിമ്പിൽ അഷ്ടമംഗല്യം വഹിച്ചുള്ള കന്യകാജനങ്ങളും, രാജശാസനയാലെന്നവണ്ണം കൃത്യമായും കുഴപ്പങ്ങൾ കൂടാതേയും പുറപ്പാടുവട്ടത്തെ പുഷ്ടീകരിച്ചു. അനന്തരം യോഗീശ്വരബിരുദവാഹകന്മാരും, പരിവാരങ്ങളും, യോഗീശ്വരപത്മകവും, പൌരജനങ്ങളും, ഇങ്ങനെ പൎവ്വവിഭാഗം ചെയ്തു പുറപ്പെട്ടുതുടങ്ങിയ ഘോഷയാത്ര കേരളത്തിൽ "നഭൂതൊനഭിവിഷ്യതി." തുരുതുരെ എത്തി സന്ധ്യ്ക്കുട്ടുന്ന ബ്രാഹ്മണസംഘങ്ങളുടെ സ്തോത്രഗീതങ്ങളും ചെണ്ടമുതലായ വാദ്യങ്ങൾ താളസ്വരലംഘികളായിത്തകൎക്കുന്ന അരവവും, ഇടയ്ക്കിടെ പുറപ്പെടുന്ന "ഗോവിന്ദനാമസങ്കീൎത്തനം! ഗോവിന്ദാ! ഗൊവിന്ദാ!" എന്നുള്ള ആൎപ്പുകളും, വൃദ്ധന്മാരിൽ രോമാഞ്ചത്തേയും, യുവാക്കളിൽ ഉന്മേഷത്തേയും, ബാലന്മാരിൽ ക്രീഡോത്സാഹത്തേയും, ഉടയാൻപിള്ളയുടെ മനഃപത്മത്തിൽ ചാരിതാൎത്ഥ്യമധുവിനേയും ഉല്ലാളിപ്പിക്കുന്നു. ഭക്തിപാരവശ്യംകൊണ്ടു പുരുഷന്മാരും, ബാധോപദ്രവതുല്യമായ ഭ്രമംകൊണ്ടു സ്ത്രീകളും, ചിലർ തുള്ളിത്തുട

ങ്ങുന്നു, ഉപവാസത്തിനിടയിൽ ഉദയസൂൎയ്യരശ്മികൾ തട്ടുക യാലും, വാദ്യഘോഷത്തിന്റെയും ഇടയ്ക്കിടെതീരുന്ന വെടിക ളുടേയും ബഹളങ്ങൾകൊണ്ടു് സിരാബന്ധങ്ങൾ ക്ഷീണിച്ചും ചിലർ മോഹാലസ്യപ്പെട്ടും വീഴുന്നു. ഇവരുടെ ആലസ്യപരിഹാ രത്തിനായി ശ്രമിച്ചു് മററു ചിലൎക്കു് ക്ഷീണം വൎദ്ധിക്കുന്നതിനി ടയിൽ, ഉത്സാഹമൂൎച്ഛയോടുകൂടി വാദ്യക്കാർ തങ്ങളുടെ മേള കളകളത്തെ മുറുക്കുന്നു. സങ്കീൎത്തനക്കാരും, കല്യാണആപ്പുകാ രും, കുരവക്കാരികളും പൂൎവ്വോത്സാഹരായി മത്സരം കലൎന്നു് ത ങ്ങളുടെശബ്ദനാളശക്തിയെ പരീക്ഷിക്കുന്നു. എല്ലാത്തിനും സ്ഥാ യിസൂത്രമെന്നോണം യോഗീശ്വരന്റെ പ്രധാനാന്തേവാസി യായ ഉമ്മിണിപ്പിള്ള കൊമ്പനാനകളുടെ വാലുകൾതൊട്ടു കണ്ണിൽവച്ചും; കോലടിക്കാൎക്കു് 'പാതാളച്ചുണ്ടു്, ആകാശവീ ച്ചു്' എന്നു ചില പൊടിക്കൈകൾ ഉപദേശിച്ചും; കല്യാണ ക്കളിക്കാരോടു ചേൎന്നു് ചില ചോടുകൾ ചവുട്ടിയും; പരിചി തരായ ബ്രാഹ്മണരുടെ വീഞ്ഞുപുടവകളെ തട്ടിത്തെറിപ്പിച്ചും; അഷ്ടമംഗല്യവാഹിനികളുടെ അണികൾ ശരിയിടീച്ചും; യോ ഗീശ്വരവാഹനത്തിനു് അപ്രദക്ഷിണങ്ങൾ ചെയ്തും; അദ്ദേഹ ത്തിന്റെ ഭടന്മാരെ ദേശവിശേഷങ്ങൾ പഠനം ചെയ്യിച്ചും; ചെണ്ടക്കോലിനടിയിലും, കൊടിക്കാരുടെ കക്ഷത്തിനിടയിലും, വെടിക്കാരുടെ ചൂട്ടിന്മുനകളിലും ഏകകാലത്തിൽ പെരുമാറി യും; ഒരു കയ്യിൽ വിശറിയും മററതിൽ കച്ചമുണ്ടുമായി, അ ഴിഞ്ഞുപറക്കുന്ന കുടുമ കെട്ടാൻ സമയം കിട്ടാതെ, അങ്ങോട്ടോ ടി, ഇങ്ങോട്ടുപാഞ്ഞു്, അവിടെത്തിക്കി, ഇവിടെത്തള്ളി, ഒരിട ത്തു ഒട്ടു വിശ്രമിച്ചു്, മറെറാരിടത്തു് ഉത്സാഹംകൊണ്ടു് ആടി, ഇങ്ങനെയുള്ള ചടുലഗതിക്കിടയിൽ തനിക്കും എല്ലാവൎക്കുംവീശി യും, സൎവ്വാധികാരഭരണം നിൎവ്വഹിച്ചു്, സൎവ്വത്ര വിലസുന്നതുമാ ത്രംകൊണ്ടു് ഈ പ്രസ്ഥാനത്തിനു 'ഘോഷയാത്ര' എന്നപേ രു് പ്രത്യക്ഷരം അൎത്ഥവത്തായിത്തീരുന്നു.

നീരാളപരിവേഷ്ടിതമായ പല്ലക്കിന്മേൽ ആരൂഢനായി ന ഭോദേശത്തേക്കു് ഉയൎന്നപ്പോൾ, ആ യോഗീശ്വരൻ, പ്രകൃ ത്യാ ശൈവതേജോമയനെങ്കിലും ബാലഗോവിന്ദതുല്യവിഗ്രഹ നായും, കാരുണ്യാകുലനേത്രനായും ആൎദ്രഹസിതനായും കാണ

പ്പെട്ടു. അദ്ദേഹത്തിന്റെ ദീപ്രതരമായ ദൃഷ്ടിപാതം ഭൂതജാലങ്ങളുടെ ഇന്ദ്രിയവൃത്തിയെ നിരോധിക്കാറുള്ളതുപോലെ, കഴുകുടപ്രദേശത്തിന്റെ സന്ദർശനം മന്ത്രശക്തിയാലെന്നപോലെ യോഗീശ്വരന്റെ ബാഹ്യാന്തക്കരണങ്ങളേയും പാടെ സ്തംഭിപ്പിച്ചു. യോഗിജീവിതത്തിന്റെ കഠിനവ്രതാനുഷ്ഠാനങ്ങൾകൊണ്ടു് സമുഗ്രതരമാക്കപ്പെട്ടതെങ്കിലും, അദ്ദേഹത്തിന്റെ ഹൃദയം മജ്ജമാംസരക്തസങ്കലിതരായ മനുഷ്യർക്കു് സാധാരണങ്ങളായ വികാരങ്ങളാൽ അസ്പൃഷ്ടമല്ലായിരുന്നു എന്നു തോന്നിപ്പിക്കുമാറു്, അദ്ദേഹത്തിന്റെ നേത്രങ്ങൾ ആ ദേശത്തിന്റെ പ്രകൃതിവിലാസചാതുര്യത്തെ ദർശനം ചെയ്വാൻ കൌതുകത്തോടുകൂടി നാലുദിക്കിങ്കലും സഞ്ചാരം തുടങ്ങി. അദ്ദേഹത്തിന്റെ നേത്രങ്ങളോടിടഞ്ഞ ഓരോ വൃക്ഷാഗ്രവും ഗൃഹകൂടവും അദ്ദേഹത്തിന്റെ മനസ്സിൽ ക്ഷേത്രാദി പുണ്യസ്ഥലങ്ങൾക്കുമാത്രം ശക്യമായുള്ള ഒരു ആനന്ദാനുഭൂതിയെ അങ്കുരിപ്പിച്ചു. യോഗീശ്വരൻ തന്റെ ആത്മീയശക്തികൊണ്ടു് ചന്ത്രക്കാറനെ വ്യാമോഹിപ്പിച്ചു എങ്കിൽ, ഇതാ ചന്ത്രക്കാറന്റെ ലൌകീകത്തിരിപ്പാൽ യോഗീശ്വരൻ ചഞ്ചലചിത്തനായി, മൂഢസാധാരണമായുള്ള പരവശതകളെ പ്രദർശിപ്പിച്ചു തുടങ്ങിയിരിക്കുന്നു. പ്രപഞ്ചബന്ധവിമുക്തനായി, അക്ഷയ്യബ്രഹ്മമയനായി ജനങ്ങൾക്കു കാണപ്പെടുന്ന ആ യോഗിപരമഹംസന്റെ മനസ്സിൽ പൊങ്ങിത്തിളച്ചുകൊണ്ടിരുന്ന വിചാരങ്ങൾ എന്തായിരുന്നിരിക്കാം? ഓരോ നേത്രത്തിലും നിന്നു് ഓരോ അശ്രുധാര നാസികാപ്രാന്തമാർഗ്ഗമായി പ്രവഹിച്ചു് അധരപുടത്തേയും മീശയേയും നനച്ചുകൊണ്ടു് ഉദരത്തിൽ പതിക്കുന്നു. അന്ദോളികക്കുള്ളിൽ അദ്ദേഹത്തെ ആവരണംചെയ്യുന്ന സൂക്ഷ്മപടോപധാനങ്ങൾക്കിടയിൽ സ്ഥാനത്തിനും സന്ദർഭത്തിനും ഉചിതമായ പ്രൌഢതയോടുകൂടി സ്ഥിതിചെയ്യുന്നതിനു് അജയ്യങ്ങളായ എന്തോ ചേതോവികാരക്ഷോഭങ്ങൾ അദ്ദേഹത്തെ അനുവദിക്കുന്നില്ലെന്നു് അസ്വാസ്ഥ്യസൂചകങ്ങളായ ചില അംഗചലനങ്ങൾ പ്രത്യക്ഷപ്പെടുത്തുന്നു. താൻ തരണംചെയ്യുന്ന ആകാശത്തെ സ്വമാതൃസ്തനപയസ്സെന്നപോലെ, അദ്ദേഹം അത്യാർത്തിയോടെ പാനംചെയ്യുന്നു. അന്ദോളത്തിൽ നിന്നു് താഴത്തുചാടി ആ പ്രദേശലക്ഷ്മിയെ പ്രണാമംചെയ്തുകളകയോ എന്നും അദ്ദേഹത്തിനു് ഒരു വ്യാമോഹാവേശം ഉണ്ടാകുന്നു. 'സർവംബ്രഹ്മമയം'

എന്നുള്ള തത്വംകൊണ്ട് പരിപൂരിതമായ അദ്ദേഹത്തിന്റെ
പാവനഹൃദയത്തിൽ ഇങ്ങനെയുള്ള വികാരങ്ങൾ അംകുരിച്ചത്
ഏതുജന്മത്തെ ബന്ധത്തിന്റെ ഫലമെന്നുള്ള രഹസ്യം തൽ
ക്കാലം രഹസ്യനിലയിൽ തന്നെ ഇരിക്കട്ടെ.

ആ ഘോഷയാത്ര നാലഞ്ചുനാഴിക കൊണ്ട് ചിലമ്പിനേ
ത്തുപടിക്കൽ എത്തി. അപ്പോളുണ്ടായ കോലാഹലം മുമ്പില
ത്തേതിനേയും അതിശയിച്ച് പ്രചണ്ഡമായപ്പോൾ, ബ്രാഹ്മ
ണരുടെ ഇടയിൽ 'യസ്സ്രീകാഭരാഗ്ഗ' എന്നുള്ളഘോഷധ്വനി
യും മുഴങ്ങിത്തുടങ്ങി. അതിനെ ശാസിച്ച് ഒരു വലിയശബ്ദം
പടിക്കൽനിന്നും പുറപ്പെട്ടു. അതുഃകട്ടുണച്ചയുണ്ടായ ബ്രാഹ്മണ
സംഘം സന്ദർഭഗൌരവത്തെ മറന്ന് "മാമാക്കുഃജ! വെങ്കിടാ
ക്കുഃജ!" എന്ന്, അതിരാവിലെകുളിമുതലായതും കഴിഞ്ഞ് സമു
ദായാംഗവേഷത്തിൽ ചിലമ്പിനേത്തെത്തിയിരിക്കുന്ന മാമാവെ
ങ്കിടനെ അഭിമാനിച്ച്, തങ്ങൾ അറിയാതെ ഉൽഘോഷിച്ചു
പോയി. അതിനേയും കോപപൂർവം ഭത്സിച്ചുനിൽക്കുന്ന ഭീമാ
കാരനായ മാമനെക്കണ്ടപ്പോൾ ചന്ത്രക്കാരന്റെയും ഉമ്മിണി
പ്പിള്ളയുടെയും ഉത്സാഹപ്രവാഹം പെട്ടെന്ന് ഒന്നു നിലച്ചു.
എങ്കിലും, അവർ ക്ഷണമാത്രത്തിൽ ഊർജിതഭാവത്തെ കൈ
ക്കൊണ്ട് കൈകൾവീശിയപ്പോൾ, യാത്രാരംഭത്തിൽ ഉണ്ടാ
യതുപോലെ വെടികളും കുരവകളും ആർപ്പുകളും സങ്കീർത്തനങ്ങ
ളും വാദ്യഘോഷങ്ങളും ഒത്തൊരുമിച്ചുതകർത്തു. ചിലമ്പിനേത്തു
ഗോപുരദ്വാരത്തിൽ എത്തിയ പല്ലക്കിനെ താഴ്ത്തി അകത്തു
കൊണ്ടുപോകുന്നതിന് വാഹകന്മാർ ഒരുമ്പെടുന്നതിനിടയിൽ
യോഗീശ്വരന്റെ കണ്ണുകൾ തെക്കോട്ടൊരു യാത്രചെയ്തു. അ
ല്പം ദൂരത്തായി വിചിത്രവർണ്ണങ്ങളോട്ടക്കൂടിയ വസ്ത്രങ്ങളെ അകേ
രളീയ സമ്പ്രദായത്തിൽ ധരിച്ചുനിൽക്കുന്ന രണ്ടു സ്ത്രീകൾ അ
ദ്ദേഹത്തിനു നേത്രഗോചരമായി. അദ്ദേഹത്തിന്റെ പ്രകൃതി
സിദ്ധമായ സിംഹനോട്ടം അപ്പോൾ ആ മുഖത്ത് ആവർത്ത
നം ചെയ്തു. മോഹാവേശകിരണങ്ങൾ ആ കടുനീലനേത്രതാര
ങ്ങളിൽനിന്നു പുറപ്പെട്ടു. യോഗീശ്വരന്റെ നാദവീര്യമായു
ള്ള നന്ദകുമാരത്വംമാറി ഹരിപഞ്ചാനനപ്രൌഢി പിന്നെയും വി
ലസി. വാഹനത്തെ നിറുത്തുന്നതിന് അദ്ദേഹത്തിൽനിന്ന് ഒരു

കല്പന പുറപ്പെട്ടു. ചന്ത്രക്കാറനെ സമീപത്തു വിളിച്ചു്, ആ സ്ത്രീകൾ ആരാണെന്നു് ഗൂഢമായി ഒരു ചോദ്യത്തെ മന്ത്രിച്ചു. സ്വാശ്രയവൎത്തിനികളായ ചില അനാഥകളാണെന്നു് നിസ്സാരകാൎയ്യംപോലെ ചന്ത്രക്കാറന്റെ മറുപടിയും ആ സ്വരത്തിൽതന്നെ ഗൂഢതമമായി ഉണൎത്തിക്കപ്പെട്ടു- പല്ലക്കിന്റെ തെക്കുവശത്തു് അപ്പോൾ നിലകൊണ്ടിരുന്ന ഉമ്മിണിപ്പിള്ളയുടെ നേത്രങ്ങൾ പ്രാൎത്ഥനാശതങ്ങളെ സ്വാമിപാദങ്ങളിൽ സമൎപ്പണം ചെയ്തു. സമൎത്ഥനായ ഗൃസ്തിക്കാരന്റെ കായസാധകത്തോടുകൂടി യോഗീശ്വരൻ പല്ലക്കിൽ നിന്നും താഴത്തു ചാടി, സകല ഘോഷങ്ങളേയും ഒരു കരവിന്യാസംകൊണ്ടു് പ്രതിബന്ധനംചെയ്തു. തങ്ങളുടെ താൽക്കാലികമായ കേവലാവസ്ഥയ്ക്കു് അനുരൂപമായിക്കഴിപ്പാൻ പൂൎവ്വദിവസത്തിൽ ചെയ്യപ്പെട്ട നിശ്ചയത്തെ വൃദ്ധയും ദൌഹിത്രിയും അനുഷ്ഠിച്ചതുകൊണ്ടു് "വന്നുകൂടിയതന്യഥാ."വസ്ത്രങ്ങളുടെവൎണ്ണവിശേഷത്താലും, അവയെധരിച്ചിരുന്ന രീതിഭേദത്താലും യോഗീശ്വരന്റെ ശ്രദ്ധ അവരിൽ ആകൎഷിക്കപ്പെട്ടു. അവർ നിന്നിരുന്ന സ്ഥലത്തേക്കു് അദ്ദേഹം രാജരാജേശ്വരപ്രഭാവത്തോടുകൂടി നടന്നു തുടങ്ങി. യോഗീശ്വരന്റെ കാൽനടയായ എഴുന്നെള്ളത്തിൽ അദ്ദേഹത്തിന്റെ സ്ഥാനഗൌരവത്തെ പോഷിപ്പിക്കുന്നതിനോ, തങ്ങളുടെകുലധൎമ്മത്തെ യഥാവിധി അനുഷ്ഠിക്കുന്നതിനോ, കഴകൂട്ടത്തെ വിഭൂതികാരകന്മാരായ പണ്ടാരങ്ങൾ തങ്ങളുടെ ശംഖങ്ങളെ ധ്വനിപ്പിച്ചു; കരയ്ക്കും കളരിക്കും നാഥന്മാരായ ആശാൻ, കുറുപ്പു് എന്നിവർ മുമ്പിൽനടന്നു വഴികാട്ടി; ചാമുണ്ഡിക്കാവിലെ തറവാട്ടുപരമ്പരക്കാരനായ വെളിച്ചപ്പാടു് തുരുമ്പുപിടിച്ച ഖഡ്ഗത്തെ വഹിച്ചു മുന്നാകമ്പടിസേവിച്ചു; അക്ഷരവിദഗ്ദ്ധനായ ഉമ്മിണിപ്പിള്ള വിശറിമാററി, ഒരു വെഞ്ചാമരം വഹിച്ചു് വീശിത്തുടങ്ങി; ചന്ത്രക്കാറിയുടെകാരണവർ രണ്ടാംമുണ്ടിനെ തലയിൽ കെട്ടിക്കൊണ്ടു് ചക്രവാളക്കുട പിടിച്ചു; ചന്ത്രക്കാറസൎവ്വസാമ്രാട്ടു് യോഗീശ്വരന്റെ പാദുകത്തെ വഹിച്ചു. ഈ സന്നാഹങ്ങളൊന്നും തന്റെ മനസ്സിൽ കടക്കാതെ മന്ത്രകൂടദേവതകളുടെ ആവേശംകൊണ്ടെന്നപോലെ ബോധവൎജ്ജിതനായ യോഗീശ്വരൻ ഇമനിമേഷങ്ങൾ കൂടാതെ വൃദ്ധ നിന്നിരുന്ന സ്ഥലത്തെത്തി. മീനാക്ഷി പടിക്കകത്തുപ്രവേശിച്ചു്, കുപ്പശ്ശാരുടെ

പുറകിലായി നിന്നു. അപ്പോൾ ഒരു നവസുകുമാരനായ ശശാങ്ക ന്റെ ദൂതതരാസ്തമയം ഉണ്ടായതിനെ സൂക്ഷ്മദൃഷ്ടിയായ യോഗീശ്വരൻ കാണാതിരുന്നില്ല- യോഗീശ്വരനെ തൊഴുന്നതിനായി മുകളീകൃതമായ വൃദ്ധയുടെ കൈകളെ അദ്ദേഹം ക്ഷണത്തിൽ സ്വകരങ്ങളിൽ ഗ്രഹിച്ചു്, അഞ്ജലിനിരോധം ചെയ്തു. ഭർത്തൃസന്താനങ്ങളുടെ പരിചരണത്താൽ ക്ഷീണങ്ങളായ ആ കരങ്ങളെ ബാഷ്പപൂർണ്ണമായ നേത്രങ്ങളോടുകൂടി തന്റെ ശിരസ്സിന്മേൽ പതിപ്പിച്ചു് എന്തോ ഒരു പ്രണാമശ്ലോകത്തെ ച്ചൊല്ലി അദ്ദേഹം വൃദ്ധയുടെ വയഃപൂർത്തിയെ ആരാധിച്ചു. ആ സംസ്പർശലാഭത്തിൽ വൃദ്ധയുടെ മനശ്ശരീരങ്ങൾ അനിർവാച്യമായ ദിവ്യാനന്ദലഹരിയെ ആസ്വദിച്ചു. ഈ വികാരത്തിന്റെ ബലത്താൽ വൃദ്ധയ്ക്കു ശേഷിച്ചിട്ടുണ്ടായിരുന്ന കായബലം നശിക്കയും, സ്ത്രീവർഗസാധാരണവും അപസ്മാരശങ്കയെ ജനിപ്പിക്കുന്നതുമായ ഒരു മൂർച്ഛയ്ക്കു് അധീനയായി അവർ യോഗീശ്വരന്റെ മാറിൽ പതിക്കയും ചെയ്തു. വൃദ്ധയുടെ മുഖത്തു് ഒന്നു സൂക്ഷിച്ചുനോക്കിയപ്പോൾ, യോഗീശ്വരന്റെ ശരീരവും കഠിനമായി വിറകൊണ്ടു. അദ്ദേഹം വിളറിയ മുഖത്തോടുകൂടി, ബോധശൂന്യനായി, കരുണാപരിഭൂതനായിട്ടു് വൃദ്ധയെ മാറോടണച്ചു മുറുകെപ്പുണൎന്നു. പരസ്പരകരബദ്ധരായി വൃദ്ധയും യോഗീശ്വരനും നില്ക്കുന്ന ഘട്ടത്തിൽ കുപ്പശ്ശാർ യോഗീശ്വരനെ നമസ്കാരം ചെയ്തെഴുനേററു്, നിർഭരമായ ഭക്തിഭയങ്ങളോടു കൂടി വൃദ്ധയുടെ അടുത്തുചെന്നു്, കണ്ണുനീർവർഷിക്കുന്ന ആ സ്ത്രീയെ യോഗീശ്വരഭുജങ്ങളിൽനിന്നു വേർപെടുത്തി സ്വരക്ഷയിൽ ഏററു. യോഗീശ്വരൻ തന്റെ അച്ഛനും അമ്മാവനും അല്ലെന്നു് ഒരു ദിവസംമുമ്പു വാദിച്ച മീനാക്ഷി ഭക്ത്യാനന്ദാർദ്രനേത്രങ്ങളോടുകൂടി അദ്ദേഹത്തെ അഞ്ജലിപ്രണാമം ചെയ്തു് മാതാമഹിയുടെ പാർശ്വത്തിൽ സഹായത്തിനായി എത്തി. കണ്ടുനിന്നവർ യോഗീശ്വരന്റെ മനോമാർദ്ദവത്തേയും ഭൂതദയയേയും കൊണ്ടാടുകയും ഇങ്ങനെ പരമഗുണവാനായ മഹാവധൂതനെ സൽക്കരിപ്പാൻ തങ്ങൾക്കുണ്ടായ ഭാഗ്യത്തെ നിനച്ചു് ആനന്ദസാഗരമഗ്നന്മാരാവുകയും ചെയ്തു.

ഹരിപഞ്ചാനനവാസത്തിന പ്രത്യേകം ഒരുക്കപ്പെട്ടതായ ഇരട്ടനിലച്ചവുക്കയിലേയ്ക്കു് ആദ്യമെതന്നെ അദ്ദേഹത്തെ എഴുന്നെള്ളിക്കാതെ, പ്രധാനകെട്ടിടത്തിൻെറ നാലുകെട്ടിലുള്ള വിശാലമായ തളത്തിൽവച്ചു് പ്രഥമസൽക്കാരം കഴിച്ചുകൊണ്ടു് ചന്ത്രക്കാറൻ യോഗീശ്വരൻെറ ആജ്ഞയെക്കാത്തു് വിനീതനായി ദൂരത്തുമാറിനിന്നു. യോഗീശ്വരൻെറ മുഖംവിളറിയും, ഓജസ്സു് വളരെ ക്ഷയിച്ചും, സ്വാധിഷ്ഠാനഭേദംചെയ്തു് അദ്ദേഹത്തിൻെറ അന്തഃകരണം വിപ്ലവം ചെയ്യുന്നതുപോലെയും, കാണപ്പെട്ടു. മീനാക്ഷിയുടെ സൌന്ദൎയ്യസമുൽക്കർഷത്താൽ അദ്ദേഹം വശീകൃതനായി എന്നു ശങ്കിച്ചു്, ചന്ത്രക്കാറനും ഉമ്മിണിപ്പിള്ളയും ആ സ്വയംകൃതാനൎത്ഥത്തിൻെറ പരിണതിയെ ചിന്തിച്ചു്, ഓരോവിധമായ ഉപശാന്തിമാർഗത്തെ കണ്ടുപിടിച്ചു. ആഞ്ഞൂറിൽപരം ബ്രാഹ്മണർ കൂടിയപ്പോൾ, മുററത്തുള്ള നെടുംപുരകളിൽനിന്നു് വലുതായ ശബ്ദം മുഴങ്ങിത്തുടങ്ങി. അതിനെ യഥാശക്തി പോഷിപ്പിക്കാനെന്നപോലെ 'ശത്തോം! ശത്തോം!' എന്നും മററും വിളികൂട്ടിക്കൊണ്ടു്, ഇതിനിടയിൽ കലവറയിലും, വയ്പു, വിളമ്പു, മുതലായ നെടുമ്പുരകളിലും, ചവുക്ക, കുളിപ്പുര മുതലായ കെട്ടിടങ്ങളിലും, സൂക്ഷ്മപരിശോധനയും കഴിച്ചു് എത്തിയ മാമാവെങ്കിടൻ കെട്ടിനകത്തു കടന്നുകൂടി. ആ ബ്രാഹ്മണൻ "ആശീർവാദമങ്കത്തെ" എന്നു് ചന്ത്രക്കാരനെ അനുഗ്രഹിച്ചതിൻെറശേഷം, രണ്ടാംമുണ്ടിനെ ഒരു മടക്കു നിവിത്തു, പടിമേലിട്ടു്, അടുത്തുള്ള തൂണു് താൻ കേട്ടിട്ടുള്ളതിന്മണ്ണം ലോഹനിൎമ്മിതം തന്നെയൊ എന്നു നിൎണ്ണയപ്പെടുത്താൻ അതിന്മേൽ നഖംകൊണ്ടു് ഒരു കലാശം കൊട്ടി വെങ്കലത്തൂണുതന്നെ എന്നു തീച്ചയാക്കിക്കൊണ്ടു്, അതിൽ ചാരിഇരിപ്പുറപ്പിച്ചു. അന്നത്തെ പുറപ്പാടിനെക്കുറിച്ചു് "കേമമായി! കൌരവന്മാരുടെ ഘോഷയാത്രയും ഇത്ര കേമമായിട്ടില്ല" എന്നു് അയാൾ തുടങ്ങിയ പ്രശംസ, ഉപമാനം ശരിയായിട്ടില്ലെന്നു തോന്നിയതിനാൽ "പുണ്ഡരീകനയനാജയജയ'- അല്ലെ- 'ഇനിവരും കുശലങ്ങൾ മേൽക്കുമേലെ" എന്നു സന്ദൎഭസംബന്ധമല്ലാതെയുള്ള ഗാനത്തിൽ അവസാനിച്ചു. ൧൦ം അബദ്ധത്തിൻ്റെ ശുദ്ധിപത്രമായി ആ ഭവനവൎണ്ണനയ്ക്കു് ആരംഭിച്ചപ്പോൾ, യോഗീശ്വരൻ വൃദ്ധയെ കാണ്മാൻ പുറപ്പെട്ടതും അമ്മാളുക്കുട്ടിയെ

കടാക്ഷിച്ചതും തനിക്കുവേണ്ടി ആയിരിക്കാമെന്നു വ്യാഖ്യാനിച്ച്, ഉന്മാദംകൊണ്ടു തിളച്ച്, ചന്ത്രക്കാരന്റെ സാന്നിധ്യത്തേയും മറന്ന്, യോഗീശ്വരന്റെ ഇഷ്ടശിഷ്യനിലയിൽ അടുത്തുള്ള നിരമേൽ ചാരിനിൽക്കുന്ന ഉമ്മിണിപ്പിള്ളയെ മാമൻ കണ്ടു്, അയാളോടു് ഇങ്ങനെ കുശലം പറഞ്ഞു. "അടെ! എന്നെടാ, ഇന്നെയ്ക്കു് പുതുമാപ്പിളവട്ടമൊ? ഇരുക്കിടയൻ ദോശൈ ഇരുപത്തിനാലൈ ഒരു വായാലെ അമുക്കിറഇൗനാചാനാപുള്ളി!" ഇങ്ങനേയുള്ള അസംബന്ധപ്രകടനങ്ങൾ തുരുതുരെ പുറപ്പെട്ടവ യോഗീശ്വരന്റെ മനസ്സിനേയും ആകർഷിച്ചു എങ്കിലും, തന്റെ ആത്മാവിനെ ഗ്രസിച്ചിരുന്ന ഗാഢമായ വ്യാമോഹത്താൽ അന്ധനായിത്തീൎന്ന്, മാർഗദർശനത്തിനു വിഷമപ്പെട്ടുന്ന അദ്ദേഹം നിശ്ചേഷ്ടനായും സ്വാന്തവേദനയെ മുഖത്തു സ്ഫുരിക്കാത്തതായ ഗൌരവത്തോടുകൂടിയും ഇരുന്നതേ ഉള്ളു. ആ ഗൌരവത്തെ മാമാവെങ്കിടന്റെ വാക്കുകളാൽ ഉല്പാദിതമായ നീരസമെന്നു വ്യാഖ്യാനിച്ചു്, ആ ബ്രാഹ്മണന്റെ കണ്ഠത്തെ ഛേദിച്ചുകളവാൻപോലും ചന്ത്രക്കാരൻ സന്നദ്ധനായി- എന്നാൽ, യോഗീശ്വരനും ഉമ്മിണിപ്പിള്ളയും, ബ്രാഹ്മണൻ മഹാരാജാവിന്റെ സേവകനാണെന്നും, അതിനാൽ അയാളോടുള്ള പെരുമാററം വളരെ സൂക്ഷിച്ചു വേണ്ടതാണെന്നും മുഖഭാവങ്ങൾകൊണ്ടു് ഗുണദോഷിച്ചു. ചന്ത്രക്കാരൻ വെളിയിൽ ഇറങ്ങി ആൎത്തുവിളിച്ചുകൊണ്ടിരുന്ന ബ്രാഹ്മണരോടു ദേഷ്യപ്പെട്ടു് തന്റെ കോപത്തെ തീൎത്തുകൊണ്ടു് മടങ്ങിവന്നു. മാമാവെങ്കിടന്റെ വിടുവായത്തം സന്ദൎഭത്തിന്റെ മഹിമയെ തീരെ ലംഘിക്കുമെന്നു് ശങ്കിച്ചു്, ഹരിപഞ്ചാനനൻ അദ്വൈതസാരപൂൎണ്ണമായ ഒരു പ്രസംഗംകൊണ്ടു് കുറച്ചുനേരം കഴിച്ചതിന്റെ ശേഷം എഴുനേററു്, സംഗീതരസപൂൎത്തിയാൽ മാമാവെങ്കിടനും ആശ്ചൎയ്യമുണ്ടാക്കുംവണ്ണം ചില ശ്ലോകങ്ങൾ ചൊല്ലി ചന്ത്രക്കാരനെ അനുഗ്രഹിച്ചു. അനന്തരം പുറത്തുചെന്നു് ബ്രാഹ്മണസംഘത്തെ അഭിവാദനവും, ഭക്ഷണസമയത്തു് തന്നോടു ചേരുന്നതിനു് മാമാവെങ്കിടനെ ക്ഷണനവും ചെയ്തുകൊണ്ടു്, ചന്ത്രക്കാരനാൽ നീതനായി തന്റെ പൂജയ്ക്കു് ഒരുക്കിയിട്ടുള്ള സ്ഥലത്തേയ്ക്കു്യോഗീശ്വരൻ നടകൊണ്ടു.

രണ്ടാമതും സ്നാനംകഴിച്ച് ഹരിപഞ്ചാനനൻ പൂജയ്ക്കാരംഭിച്ചു. പൂജാമുറിയിൽ പ്രവേശിച്ച യോഗീശ്വരനോട് പരികമ്മിയായ വൃദ്ധസിദ്ധൻ എന്തോ അദ്ദേഹത്തിന്റെ ഭാഷയിൽ ധരിപ്പിച്ചു. യോഗീശ്വരൻ പ്രചണ്ഡമായി കോപഭത്സനങ്ങൾ ചെയ്തുകൊണ്ട്, വൃദ്ധസിദ്ധനോട് എന്തൊ അരുളിച്ചെയ്തു. അയാൾപുറത്തുപോയി ഒരു ചെറിയ കരിംകുരങ്ങു സചിത്രപനമായി മടങ്ങി എത്തി. രണ്ടാമതുപ്രവേശിച്ചവനോട് യോഗീശ്വരൻ മൂർഖസ്വരത്തിൽ ചിലചോദ്യങ്ങൾചെയ്തു. പൂർവരാത്രിയിൽ യോഗീശ്വരാജ്ഞപ്രകാരമുള്ള ആളോട് തിരുവിതാംകൂർ വിട്ട് തൽക്കാലം താമസിപ്പാൻ ഗുണദോഷിച്ചുഎന്നും, അതിനുമറുപടിയായി അയാൾ ചിരിച്ചുകളഞ്ഞു എന്നും, അയാളെ ബോധംകെടുത്തിക്കൊണ്ടുപോയി ബന്ധനത്തിലാക്കി ഒളിക്കുന്നതിന് ഭസ്മംപ്രയോഗിച്ചതിൽ ഫലിച്ചില്ലെന്നും, അതിനാൽ അയാളുടെ കയ്യിലിരുന്ന നാരായത്തെ പിടിച്ചുപറിച്ച് മാറിൽ കുത്തിയിറക്കിയിട്ട് പോന്നു എന്നും ഭൃത്യൻ ബോധിപ്പിച്ചു. അനന്തരം, തന്റെ വസ്ത്രത്തിനിടയിൽ നിന്ന് ഒരു ചെറിയ പൊതി എടുത്ത് യോഗീശ്വരന്റെമുമ്പിൽ വച്ചു നമസ്കരിച്ചു. അവൻ ഉടൻതന്നെ ആ മുറിക്കകത്തുനിന്ന് അയക്കപ്പെട്ടു. ആ ഘട്ടത്തിൽ വൃദ്ധസിദ്ധൻ പരിചാരകഭാവം വിട്ട് ഹരിപഞ്ചാനന സിദ്ധിച്ചിട്ടുള്ള അധികാരത്തെക്കവിഞ്ഞു നടത്തപ്പെട്ട ആ ദുഷ്ക്രിയയെ ഉടനെ തന്റെ നാഥനെ ധരിപ്പിക്കുമെന്നും, അവിടന്ന് മറുപടി വരുന്നതിനിടയിൽ ഇതിന്മണ്ണം ഇനി ഒരു ക്രിയകൂടി നടത്തപ്പെട്ടന്നെങ്കിൽ പരമാൎത്ഥസ്ഥിതി എല്ലാം രാമവൎമ്മമഹാരാജാവിനെ ധരിപ്പിക്കുമെന്നും ഗൌരവമായ ഒരു താക്കീത കൊടുത്തു- ചന്ത്രക്കാറനോടുള്ള പരിചയം തന്റെ ശ്രമങ്ങളെ പരാജയോന്മുഖമാക്കുന്നതിനെപ്പററി ക്ലേശിച്ചുകൊണ്ട്, മറുപടി ഒന്നും പറയാതെ യോഗീശ്വരൻ അടങ്ങിയിരുന്നു.

ഭിക്ഷാമൃതേത്തുസമയത്ത് യോഗീശ്വരൻ മാമാവെങ്കിടനെ കൂടി ഇരുത്തി, രാജയോഗ്യവും ദേവയോഗ്യവും ആയുള്ള സദ്യയുടെ വിഭവങ്ങളെ സരസസംഭാഷണപൂൎവം ബ്രാഹ്മണനെക്കൊണ്ട് സമുദ്ധാശനംചെയ്യിച്ചു. യോഗിവൎയ്യൻതന്നെ ചില മധുരപദാൎത്ഥങ്ങൾ പകൎന്നുകൊടുക്കുകയും ചെയ്തു. അല്പനേരം

കഴിഞ്ഞപ്പോൾ അമിതഭക്ഷകനായ ആ ബ്രാഹ്മണൻെറ ശിരസ്സിന് ഒരു മാന്ദ്യം തുടങ്ങി. കുറച്ചുനേരംകൊണ്ടു് അയാളുടെ അവശത വദ്ധിച്ചു്, താടി നെഞ്ചോടമന്നു്, കണ്ണുകളടഞ്ഞു. കുറച്ചുകഴിഞ്ഞപ്പോൾ, ആ ഭീമാകാരൻ കൈകാലുകൾ നീട്ടി, അതിദയനീയമായ സ്ഥിതിയിൽ ബോധംകെട്ട് നെടുന്തടിപോലെ കിടപ്പുമായി. സ്ഥലത്തുള്ള ചില വൈദ്യന്മാരും ഭിഷഗ്വരനായ ഹരിപഞ്ചാനനനും പഠിച്ചവിദ്യകളെല്ലാം പരീക്ഷിച്ചിട്ടും, തിന്നുമലന്ന ബ്രാഹ്മണന് ഉണച്ച്യുണ്ടാക്കാൻ കഴിഞ്ഞില്ല. ആ വൃദ്ധനെ ഇനിയും ഇവിടെ താമസിപ്പിക്കുന്നതു് വിഹിതമല്ലെന്നു തീച്ച്യാക്കി, ചന്ത്രക്കാരൻ അയാളെ ഉടൻതന്നെ എടുപ്പിച്ചു് തിരുവനന്തപുരത്തേക്കു യാത്രയാക്കി. ചന്ത്രക്കാരൻെറ ബുദ്ധിപൂവ്വമായുള്ള ഈ ഉചിതക്രിയ കണ്ടുണ്ടായ സന്തോഷത്തെ സൂചിപ്പിച്ചു് യോഗീശ്വരൻ തൻെറകൈവശമുണ്ടായിരുന്ന വിലയേറിയ ഒരു ജോടി രത്നത്തെ ചന്ത്രക്കാരനു സമ്മാനിച്ചു.

രണ്ടാമണിയോടുകൂടി സ്വാമികൾ സ്വല്പമായ ഒരു നിദ്ര്യ്ക്കാരംഭിച്ചു. ചന്ത്രക്കാരൻ വടക്കൊരുകെട്ടിൽ ചെന്നിരുന്ന് കുടുംബസംബന്ധമായുള്ള ഒരു കാൎയ്യവിചാരം തുടങ്ങി. ചിലമ്പിനേത്തുതറവാടിൻെറ ഒരു ശാഖ കൊട്ടാരക്കരെ പാപ്പുറച്ചിട്ടുണ്ടെന്നും, ആ തായ്‌വഴിയിലല്ലാതെ അദ്ദേഹത്തിനു മററു ശേഷക്കാരില്ലെന്നും ഇതിനുമുമ്പിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആ ശാഖയിൽ ഒരു സ്ത്രീയെ നന്തിയത്തുണ്ണിത്താൻ എന്ന മാടമ്പി പരിഗ്രഹിച്ചു്, ഒരു പുരുഷസന്താനം ഉണ്ടായിട്ടുണ്ടു്. അച്ഛൻ ഉണ്ണിത്താൻ ധനികനും, ധീരോദാത്തനും, വലിയവിദ്വാനും ആയിരുന്നു. സംസ്കൃതാഭ്യാസത്തിനു നിയോഗിക്കപ്പെട്ട പുത്രൻ നാട്ടിൻപുറത്തുള്ള ഗുരുനാഥന്മാരുടെ പാണ്ഡിത്യപരിമിതിയെ കവിയുകയാൽ, ഉണ്ണിത്താൻ അയാളെ തക്ക്വ്യാകരണാദിപഠനത്തിനായി തിരുവനന്തപുരത്തു താമസിപ്പിച്ചു് സാംബദീക്ഷിതർ എന്ന ഒരു വിശ്രുത ശാസ്ത്രജ്ഞനെ ഭരമേല്പിച്ചിരുന്നു. ചിലമ്പിനേത്തേ സ്വത്തുകൾക്കെല്ലാം അവകാശിയായിരുന്ന ഈ വിദ്യാത്ഥി അനദ്ധ്യായദിവസങ്ങളിൽ അവിടെ ചെന്നുപോരാറുണ്ടായിരുന്നു. ഹരിപഞ്ചാനനസ്വാമികളെ

എതിരേൽക്കുന്നതിന് അനുദയത്തോടുകൂടി എങ്കിലും ആ യുവാവും ചെന്നു ചേരണമെന്ന് ദൂതമുഖേന കാരണവർ ക്ഷണിച്ചിട്ടുണ്ടായിരുന്നു. അയാളുടെ സാന്നിദ്ധ്യംകൂടാതെ എതിരേൽപ്പുംമററും നടത്തേണ്ടിവന്നതുകൊണ്ട് ന്യായമായി കാരണവൎക്കുണ്ടായ കോപത്തെ അടക്കിക്കൊണ്ടിരുന്നിട്ട്, സാവകാശംകിട്ടിയപ്പോൾ അനന്തരവന്റെ അപരാധത്തെപ്പററി വിചാരണ തുടങ്ങി. ആ യുവാവ് വളരെതാമസിച്ച് എത്തിട്ടുണ്ടെന്നറിയുകയാൽ അയാളെ തന്റെ മുമ്പിൽ വരുത്തി. ഒരു മാടമ്പിയുടെ മകനായിരുന്നതുകൊണ്ട്, 'കുഞ്ഞ്' എന്നുള്ള സ്ഥാനപദം ചേൎത്ത് "കേശവൻകുഞ്ഞ്" എന്നു വിളിക്കപ്പെട്ടിരുന്ന ഈ യുവാവിന് ഇരുപത്തുനാലുവയസ്സു പ്രായമുണ്ടായിരുന്നു. ഈയാൾ യുദ്ധശീലന്മാരായ ആദിമനായന്മാരുടെ ശരീരലക്ഷണങ്ങൾ കൂടാതെ, നാട്ടിൽ സമാധാനവ്യാപ്തിയോടും നവമായ ഗ്രന്ഥസമുച്ചയത്തിന്റെ പ്രചാരത്തോടും ഉത്ഭവിച്ച ശാന്തപ്രകൃതരും രജോഗുണപ്രധാനരും ആയ പുത്തൻവൎഗ്ഗത്തിന്റെ ഒരു മാതൃകാപുരുഷനായിരുന്നു. വിനയമൎയ്യാദകളാൽ ഒതുങ്ങിയും, അപരാധകന്റെ പുഞ്ചിരി തൂകിയും, തന്റെമുമ്പിൽ പ്രവേശിച്ച പല്ലവഃകോമളവും വല്ലീകൃശവുമായ ആ ശരീരത്തിന്റെ ചേതോഹാരിത്വം ഉഗ്രനായ ചന്ത്രക്കാറന്റെയും ഹൃദയത്തെ സ്വല്പമൊന്നു ദ്രവിപ്പിച്ചു. ശിരസ്സിന്റെ പൂൎവ്വഭാഗം മുഴുവൻ വളൎത്തുനീട്ടി നേന്ത്രക്കാപോലെ കെട്ടി മുമ്പററം വികസിപ്പിച്ച്, പുറകോട്ടു വാലിട്ടിരിക്കുന്ന കുടുമയും, ക്ഷൌരകൎമ്മംകൊണ്ട് നീലിമയോടു ശോഭിക്കുന്ന ശേഷം ശിരഃപ്രദേശവും, ആ വൎണ്ണത്തോടുതന്നെ അതിമിനുസമായി വിളങ്ങുന്ന ഗണ്ഡങ്ങൾക്കും താടിക്കും മേൽചുണ്ടിനും ഇടയ്ക്കു രക്തവൎണ്ണമായി ശോഭിക്കുന്ന അധരവും, ശാന്തമായ പ്രകൃതിഗൌരവത്തേയും അഗാധമായ വിജ്ഞാനത്തേയും സ്ഫുടീകരിക്കുന്ന നേത്രങ്ങളും, പൌരുഷസൂചകമായ വിസ്തീൎണ്ണലലാടവും, പ്രഭുക്കളിടയിലും വിശുദ്ധവൃത്തന്മാരിൽ മാത്രം കാണപ്പെടുന്ന വൎണ്ണകോമളിമാവും കൂടിയ ഈ യുവാവ് ചന്ത്രക്കാറന്റെ സന്നിധിയിൽ, ആ പ്രഭുവിനെ സൃഷ്ടിച്ച കൈപ്പിഴയ്ക്കു ബ്രഹ്മാവ് പിഴമൂളിയ ഒരു വിശിഷ്ട നിൎമ്മാണമായി വിപൎയ്യയപ്പെട്ടു. ആ യുവാവിനെക്കണ്ടപ്പോൾ, ആ കണ്ടകന്റെ ഹൃദയത്തിലും

മൂഢവായ ഒരു കോണ്ടണ്ടെന്നു തെളിയിക്കുമാറാണ് കേസ്സുവിസ്താരം തുടങ്ങിയതു്,

**ചന്ത്രു**—"ഉണ്ടോനീ?"

**കേശ**—"ഉണ്ടേ."

**ചന്ത്രു**—"എപ്പോൾ? വല്ലകൂട്ടത്തിലും ചെന്നിരുന്നാണൊ തിന്നത്?"

**കേശ**—"ഊണുകഴിഞ്ഞ് ഒന്നുരണ്ടു നാഴികയായി. അമ്മാവൻ ഉണ്ടഇലയിൽ, അമ്മായിവിളമ്പിത്തന്നു. ലക്ഷ്മിക്കുഞ്ഞിനും അവിടെത്തന്നെ ഇലവച്ചു."

**ചന്ത്രു**—(കോപംമുക്കാലെ മൂണ്ടാണിയും ശമിച്ചു. തന്റെ പുത്രിയുടെ അടുത്തു് ഉണ്ണാനിരുന്നു എന്നു പറഞ്ഞതു്, പ്രമാണിതപവും ജാതിശ്രേഷ്ഠതയും ഉള്ള ഒരു പഴയകുടുംബത്തോട് ആ യുവാവിനെ സംഘടിപ്പിച്ചു് തനിക്കു ബലവാന്മാരായ സംബന്ധികളെ ഉണ്ടാക്കണം എന്നു താൻ കരുതി ഇരിക്കുന്നതിനെ വിഘ്നപ്പെടുത്തിയേക്കുമോ എന്നുഭയപ്പെട്ടു്) "യക്ഷിക്കുഞ്ഞിന്റെ അടുത്തും മററും അങ്ങനെ ചെങ്ങാത്തവും മററും വേണ്ട. ഞാനതിനൊക്കെ തക്കവും തരവും നോക്കുണൊണ്ടു്. നീ നാലക്ഷരം പടിച്ചവനല്ലയൊ? നല്ലടത്തുവേണം ചേരാൻ- എപ്പോത്തിരിച്ചു തിരുവനന്തപുരത്തുന്നു്?"

**കേശ**—"എട്ടൊമ്പതുവെളുപ്പിന്."

**ചന്ത്രു**—"അത്രകാലത്തെപോന്നെങ്കിൽ പെലച്ചക്കിവിടെ എത്താത്തെന്തു്?"

**കേശ**— "വെങ്കിടേശപരഭാഗവതർ ഇങ്ങോട്ടു കേറിയപ്പോൾ ഞാൻതെക്കുവന്നു."

**ചന്ത്രു**—"എന്നിട്ടൊ? അവിടെവല്ല വല്ലആണിയും നിന്നെ ഒടക്കിപ്പിടിച്ചോണ്ടോ?"

**കേശ**—"ആ കുപ്പച്ചാര് എന്നെ അകത്തോട്ടുവിളിച്ചു."

ചന്ത്രക്കാരന്റെ അഭിപ്രായപ്രകാരം, രാജ്യസമുദായഗൃഹകാര്യങ്ങളുടെ ജീവനാഡിയാകുന്ന ധർമ്മം ആജ്ഞാനുസരണമാണ്. ആജ്ഞാലംഘനാപരാധത്തെ തന്റെ ജീവസുഖത്തിന് സന്നിപാതജ്വരം എന്നപോലെയാണ് അദ്ദേഹം ഗണിച്ചിരിക്കുന്നതു്. ഒരം യുവാവിനെ ആ പരദേശസ്ത്രീകളുടെ പാർപ്പിട

ത്തിൽ കയററരുതെന്ന് ആ സ്ത്രീകൾക്ക പ്രത്യേകം കല്പനകൾ അദ്ദേഹം കൊടുത്തിട്ടുണ്ടായിരുന്നു. അവയെ ലംഘിച്ചുള്ള കുപ്പുസ്സാരുടെ പ്രവൃത്തിയെക്കുറിച്ച് അദ്ദേഹത്തിന് അറിവുകിട്ടിയപ്പോൾ, ആ സംഘത്തെ ആ സ്ഥലത്തുനിന്ന് ആകപ്പാടെ ദൂരത്തിയേക്കുന്നുണ്ടെന്നു നിശ്ചയിച്ചു എംകിലും, അതിയായ ഒരു ക്ഷീണവും ദയനീയതയും തൻെറ അനന്തരവൻ കാണിക്കകയാൽ അദ്ദേഹത്തിൻെറ കോപം പകന്ന്, പുഛം, ഹാസ്യം വിനോദം ഇങ്ങനെ ഓരോ പടികളിൽകൂടി കരുണയിൽ ചെന്നവസാനിച്ചു. അനന്തരവനുതന്നെ തൻെറ പ്രതിഷേധകല്പന കൊടുത്തു്, തനിക്ക് അനിഷ്ടമായി സംഭവിക്കാവുന്ന ബാന്ധവത്തെ തടഞ്ഞുകളയാമെന്നു നിശ്ചയിച്ചുകൊണ്ട് അദ്ദേഹം എഴുനേററ്, തളന്നു വാടിനിൽക്കുന്ന അനന്തരവൻെറ സമീപത്തുചെന്ന്, ആ യുവാവിൻെറ മുഖത്തുനോക്കിക്കൊണ്ട്, ഇങ്ങനെ ആജ്ഞാപിച്ചു. "ഇനി ഒരു ദിവസി നീ അതിനകത്തുകേറിപ്പോണെങ്കില്-ആഃ. ഇന്നുതന്നെ സ്വാമി തിരുമുമ്പില് അവരെ പേയാട്ടം എന്തരു ചേലായിരുന്നു! ഛി! ഛ!—ഛവങ്ങള്! ആ പെണ്ണുങ്ങളാരെന്നു നിനക്കറിയാമൊ?

**കേശ**—"അമ്മാവൻെറ ആദ്യത്തെ ഭാൎയ്യയുടെ അമ്മയും മകളും—"

ഉടയാൻപിള്ളയുടെ നാസികാഗോളദ്വാരങ്ങൾ വിടൎന്ന്, നേത്രഛായ പകന്ന്, ഇടയ്ക്കിടെ ഇമകൾ അടഞ്ഞ്, നെഞ്ച് അമൎന്നു പൊങ്ങി— ഇങ്ങനെയുള്ള ചേഷ്ടാഭാവങ്ങൾകൊണ്ട് പൊട്ടാൻ തുടങ്ങിയ ചിരിയെ അദ്ദേഹം ബഹുസാഹസം ചെയ്ത് അമൎത്തി. തൻെറ അനന്തരവൻ ആ ഭവനത്തിൽ പ്രവേശിച്ചിരിക്കുന്നത് ന്യായത്തേയും മുറയേയും ആസ്പദമാക്കിആണല്ലൊ എന്നു ചന്ത്രക്കാരൻ ആശ്വസിച്ചു. വൃദ്ധയുടെ ജാമാതാവും യുവസുന്ദരിയുടെ ജനകനുമാവാൻ തനിക്ക മഹിമയും സുഭഗതയും ഉണ്ടെന്ന് അനന്തരവനു തോന്നീട്ടില്ലാത്തും തൻെറ വമ്പത്വത്തിന് സന്തുഷ്ടിപ്രദമായിത്തീൎന്നു. "എൻെറ അമ്മാവീംമകളുമൊ? ഏതു വ്യാകരണത്തീന്നു പടിച്ചൂഅത്? അവർ നമുക്ക ചേരാൻകൊള്ളണവരല്ല.! ഞാനിരിക്കെ നീ ഒന്നും അറിയണ്ട. പോട്ടിൽ പാടണതു പാമ്പ്. അവിടെക്കൊണ്ടു ചെവിവച്ചാൽ-കൊത്തും, കൊത്തും! പോ! പൊ! പോരായ്മ ഒന്നും വരുത്തരുത്—അല്ലെങ്കി,-നില്ല്." ഇങ്ങനെ പറഞ്ഞുകൊണ്ട് അനന്ത

രവൻെറ കാതിൽ കിടന്ന ചെറിയ ചുവപ്പുവച്ച കടുക്കൻ അഴി ച്ചുകൊണ്ടു്, പകരം തൻെറ കയ്യിൽ ഇരുന്നിരുന്ന കനൽക്കട്ട ക്കണ്ഡലങ്ങളെ അയാളുടെ കണ്ണുങ്ങളിൽ സംഘടിപ്പിച്ചു. മുതു കിൽ തലോടിയൊ എന്നു സംശയം തോന്നുമാറു് ഒന്നു സ്പർശി ച്ചതിൻെറ ശേഷം, അനന്തരവനെ യാത്രയാക്കി. കേശവൻ കുഞ്ഞു് കിഴക്കേവശത്തു പോയി കുറച്ചുനേരം പരുഷാലോചന യോടുകൂടിയിരുന്നു. അന്നു രാവിലേയും തന്നാൽ ദർശിക്കപ്പെട്ട മനോഹാരിതയുടേയും ആത്മശുദ്ധിയുടേയും ആവാസമായ ആ ബാലികയെ എങ്ങനെ കുലഭ്രഷ്ടയായി സങ്കല്പിക്കും? സാധു ത്വവും, പ്രൌഢിയും, സൌന്ദര്യവും, സൌശീല്യവും, ഗാംഭീ ര്യവും, സ്നേഹവും, മഹത്വവും സംയോജിച്ചു് അധിവസിക്കുന്ന ആ ക്ഷേത്രത്തെ എങ്ങനെ താൻ തിരസ്കരിക്കും? അമ്മാവൻെറ ഗുണദോഷം രണ്ടുമൂന്നു മാസങ്ങൾക്കു മുമ്പു ലഭിച്ചിരുന്നുവെ ങ്കിൽ തൻെറ പുരുഷത്വത്തിനും സത്യനിഷ്ഠയ്ക്കും ഭംഗംവരുത്താ തെ താൻ നടന്നുകൊള്ളുമായിരുന്നു. ഇങ്ങനെ ആലോചിച്ചു്, തൽക്കാലം കരണീയമെന്തെന്നു ചിന്തതുടങ്ങി. 'ഇന്നി' ഒരു ദി വസം ആ ഭവനത്തിനകത്തു കേറിപ്പോകരുതെന്നാണല്ലൊ കാരണവരുടെ ആജ്ഞ എന്നും, ആ സ്ഥിതിക്കു് അടുത്ത ദിവസം ഉദിക്കുന്നതുവരെ അവിടെ പ്രവേശിക്കുന്നതിന് പ്രതിബന്ധമി ല്ലല്ലൊ എന്നും ആ താർക്കികൻ വാദിച്ചു. ക്ഷീണപ്രതിജ്ഞന്മാർ അകൃത്യാനുകരണത്തിനു കണ്ടുപിടിക്കുന്ന ഏതുവിധമായ യുക്തി വാദത്തോടുകൂടി, കാരണവരുടെ ആജ്ഞയെ അനുസരിക്കുന്നതി ന് ഉറച്ചിരുന്ന കേശവൻകുഞ്ഞു് തളത്തിൽ നിന്നും തിണ്ണയിൽ ഇറങ്ങി ഒട്ടുലാത്തി. അവിടെ നിന്നും മുററത്തും, മുററത്തുനിന്നു പടിവാതുക്കലും എത്തി. അയാളുടെ അന്തർക്ഷോഭത്തിനിട യിൽ, അനുമതികൂടാതെ പാദങ്ങൾ സ്വതന്ത്രചരണംചെയ്തു് അയാളെ മന്ത്രക്കൂടത്തുപടിക്കൽ എത്തിച്ചു. പടിവാതുക്കൽ അ യാളുടെ കൈമുട്ടിയതും അനുവാദാനുസാരമായല്ലാ. ആ സംഘ ട്ടനാർത്ഥത്തെ ഗ്രഹിച്ചു് കപ്പപ്ലാർ വാതൽ തുറന്നതു്, "ദിനമപി രജനീസായമ്പ്രാതഃ" എന്നു് കാലചക്രഭ്രമണത്തിൽ പ്രകൃതിനീ ത്യനുസരണമായി നടക്കുന്ന ഒരു സംഭവംപോലെ കഴിഞ്ഞു.

---

# അദ്ധ്യായം ൯.

---

" കല്യാണി! കളവാണി! ചൊല്ലുനീയാരെന്നതും-
ധന്യേ! നീ ആരുടയപുത്രിയെന്നും "

മൂന്നുനാലുവെളുപ്പിന് മാമാവെങ്കിടൻ മന്ത്രക്കൂടത്തുള്ള ആദിത്യരശ്മിസ്പർശം ഉണ്ടായിട്ടില്ലാത്ത നീരാഴിയിൽ കുളികഴിഞ്ഞ്, മടക്കപുടവമുതലായ സമുദായാംഗക്കോപ്പുകളണിഞ്ഞ് ചിലമ്പിനേത്തേയ്ക്കു പുറപ്പെട്ടു. ആ ബ്രാഹ്മണനെ അല്പം അനുയാത്രചെയ്തതിൻെറശേഷം, നമ്മുടെ ഏകലോചനൻ അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിക്കുന്ന ജനാവലികളേ നോക്കി, ലോകവിദ്വേഷകനായി, കലുഷചിത്തനായി നിൽക്കുമ്പോൾ, കവിസങ്കല്പശക്തിയെ അതിലംഘിക്കുംവണ്ണം ബീഭത്സമായ അയാളുടെ മുഖകമ്പളം അനവധി കൃഷ്ണജല്കകങ്ങൾ ഒന്നായിച്ചേൎന്ന് പിണഞ്ഞിടഞ്ഞ് പുളയുംവണ്ണം സന്തോഷംകൊണ്ടു ചലിച്ചുതുടങ്ങി. തനിക്കു ശേഷിച്ചിട്ടുള്ള പല്ലുകളുടെ ഒരു കാനേഷുമാരി എടുക്കത്തക്കവണ്ണം അയാൾ വാപൊളിച്ച് അവയെ മുഴുവൻ പുറത്തുകാട്ടി, വക്രിതമായ മുഖത്തിൻെറ ഏകപാൎശ്വം കൊണ്ട് ആനന്ദരസബിന്ദുക്കളെ വൎഷിച്ചു. ഈ മഹാപ്രസാദത്തിൻെറ കാരണം ചില സഹചരന്മാരോടുകൂടിയുണ്ടായ കേശവൻകുഞ്ഞിൻെറ ആഗമനമായിരുന്നു. ദക്ഷിണസമുദ്രത്തിൽ വസിച്ചിരുന്ന ഛായാഗ്രഹണിയുടെ സാമൎത്ഥ്യത്തോടുകൂടി അയാൾ കേശവൻകുഞ്ഞിനെമാത്രം പിടിച്ചു പടിക്കകത്താക്കി, വാതലിനേയും ബന്ധിച്ചു. അനന്തരം കേശവൻകുഞ്ഞിൻെറ മുമ്പിൽ ചില പിശാചതാണ്ഡവങ്ങൾ ചെയ്തുകൊണ്ട്, "കുഞ്ഞിൻെറ കണ്മണി അമ്മണി നാലുകെട്ടിനകത്ത് മിനുമിനെ മിനുങ്ങിക്കൊണ്ട് നിൽക്കുണു. വലിയമ്മണി കുളിക്കാൻ പോയിരിക്കുണു" എന്നു സ്വകീയമായ അനുനാസിക ഭാഷയിൽ കപ്പശ്ശാർ ഗുണദോഷിച്ചു. അധൎമ്മചാരിത്വത്തിൽ അതിരുദ്രനായ കപ്പശ്ശാരാൽ ഈവണ്ണം പ്രചോദിതനായ ആ യുവാവ്, ജന്മബന്ധത്തിൻെറ പ്രേഷകത്വംകൊണ്ടെന്നപോലെ നാലുകെട്ടിൽ സ്വപ്രണയിനിയുടെ സമീപ

ത്തെത്തി. കേശവൻകുഞ്ഞിന്റെ സ്മരദീക്ഷയ്ക്കു് ഇപ്രകാരം പൌരോഹിത്യത്തെ അനുഷ്ഠിച്ചതിന്റെശേഷം, കുപ്പശ്ശാർ കിഴക്കോട്ടു തിരിഞ്ഞുനിന്നു് തന്റെ ഇഷ്ടദേവതയായ ഉദിച്ചുയരുന്ന ആദിത്യഭഗവാനോടു് സ്വാഭീഷ്ടസിദ്ധിക്കായി ഒരു പ്രാത്ഥനയും നടത്തി, സാഹസികത്വംകൊണ്ടു് മന്ദവിവേകനായ കേശവൻകുഞ്ഞു് നാലുകെട്ടിൽ കടന്നപ്പോൾ, ആ സ്ഥലം കുട്ടിക്കോന്തിശ്ശന്റെ അസ്ഥികുടീരമെന്നപോലെ പ്രശാന്തമായും അരമ്യമായും കാണപ്പെട്ടു. ആ കാമുകന്റെ ഹൃൽക്കോശം സഞ്ചയിച്ചിരുന്ന കാളിദാസപ്രഭൃതികളായ കവിചക്രവത്തികളുടെ ഉത്തുംഗശൃംഗാരാശയങ്ങൾ ആ നാലുകെട്ടിനകത്തെ ഭയാനകമായ ഗൌരവത്താൽ അപഹരിക്കപ്പെട്ടു. അകാരണമായുള്ള ഒരു ഭയസങ്കോചവും, സ്ത്രീലോലതാസഹജമായുള്ള ലജ്ജയും അയാളുടെ മനസ്സിന്റേയും ശരീരത്തിന്റേയും സ്വച്ഛന്ദഗതിയെ നിരോധിച്ചു. രക്തവണ്ണമായ ഒരു പട്ടുചേലയും, സാമാന്യം വിലപിടിക്കുന്ന ആഭരണങ്ങളും ധരിച്ചു നിൽക്കുന്ന മീനാക്ഷി കേശവൻകുഞ്ഞിനെ കണ്ടപ്പോൾ, ചന്ത്രക്കാരൻ ഉമ്മിണിപ്പിള്ള എന്നിവരുടെ മുമ്പിൽ പ്രദശിപ്പിച്ച കൌമാരസ്വാതന്ത്ര്യത്തെ കൈവിട്ടും, അപകൃത്യസഹായിനിയായിത്തീന്നപോലെ സംഭ്രമിച്ചും, ഒട്ടുനേരം നിന്നു. എങ്കിലും, മയ്യാദയെ ലംഘിച്ചുകൂടെന്നുള്ള വിചാരത്തോടു കൂടി, "ഇരിക്കണം. അമ്മ ഇപ്പോൾ കുളിച്ചുവരും" എന്നു സൽക്കരിച്ചിട്ടു് വടക്കേക്കെട്ടിലേയ്ക്കു തിരിപ്പാൻ തുടങ്ങി. ബലാൽക്കാരമായുള്ള കന്യാജനകരസ്പശമൊ ഗതിനിരോധമൊ തനിക്കു് അനുവദനീയമല്ലെന്നു സ്മരിക്കയാൽ ഉമ്മിണിപ്പിള്ളയേപ്പോലെ കീചകനയപ്രയോഗത്തിനു വട്ടംകൂട്ടാതെ, കേശവൻകുഞ്ഞു് മുററത്തു പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്നിരുന്ന കുപ്പശ്ശാരുടെ സഹായത്തെ തന്റെ ദൈന്യഭാവം കൊണ്ടു യാചിച്ചു. അരസികനും വിരൂപനും എങ്കിലും, പരഹൃദയജ്ഞനും ആയിരുന്ന കുപ്പശ്ശാരു് കേശവൻകുഞ്ഞിന്റെ സങ്കടാവസ്ഥയെ ഗ്രഹിച്ചു്, കുട്ടിക്കോന്തിശ്ശന്റെ ഉപാസനാമൂത്തികളിൽ ശനിദോഷഹന്താവായ ശാസ്താവെന്നപോലെ നാലുകെട്ടിലേയ്ക്കു കടന്നു. ഉൽകൃഷ്ടമനസ്കനായ ആ പ്രഭുകുമാരനെ ധിക്കരിക്കുന്നതു് സ്വകുലത്തിന്റെ മഹിമയെത്തന്നെ ധിക്കരിക്കയാണെന്നു് അയാൾ

ഏകനേത്രംകൊണ്ടു മീനാക്ഷിയെ ശാസിച്ചു. മീനാക്ഷി തൻെറ ഗതിയെ തുടരാതേയും, എന്നാൽ താൻ ശാസിതയായി എന്നുള്ള ഭാവത്തെ പ്രദൎശിപ്പിക്കാതേയും, പ്രൌഢമായ നിലയിൽ അല്പം ഒരു ശുണ്ഠിയോടെ പടിഞ്ഞാറെ നിരചാരി നിന്നു. കുപ്പമൂൎഖശ്ശാർ മൎയ്യാദയേയും അടുത്തഭവനത്തിലെ തകൃതികളേയും കുറിച്ചു ചില വിമൎശനങ്ങൾ ചെയ്തുകൊണ്ട്, അവിടെനിന്നു നടകൊണ്ടു. പ്രണയപാശത്താൽ പരസ്പരബദ്ധരായ ആ യുവാക്കൾ പവിത്രവൃത്തരായിരുന്നതുകൊണ്ട്, ലജ്ജാമാത്സൎയ്യത്തോടും ദിഗ്ഭ്രമത്താൽ കുഴങ്ങുന്നതുപോലേയും ഒട്ടുനേരം അമ്പരന്നു നിന്നു. മീനാക്ഷി ഒരു ചിത്രവിഗ്രഹംപോലെ നിശ്ചേഷ്ടയായി നില്ക്കുന്നതിനിടയിൽ, കേശവൻകുഞ്ഞിൻെറ മുഖകരപാദങ്ങൾ പ്രയോഗിച്ച വിന്യാസങ്ങൾ ലജ്ജൈകബാണനായി പഞ്ചശരവിജയം ചെയ്വാൻ പുറപ്പെടുന്ന അവിവേകികളുടെ ഗോഷ്ടികൾതന്നെ ആയിരുന്നു. തൻെറ പ്രവൎത്തികളാൽ, നഖഭേദ്യകപ്രായം കവിഞ്ഞിരിക്കുന്ന പ്രേമം അപാത്രദത്തമായിട്ടില്ലെന്ന് ആശ്വസിച്ചും, എന്നാൽ, അപ്പോഴത്തെ സന്ദൎഭം തൻെറ പുരുഷത്വത്തെ ധ്വംസിച്ച് ആ കന്യാസന്നിധിയിൽ തന്നെ ബീഭത്സനാക്കുന്നു എന്നു ലജ്ജിച്ചും, അയാൾ അവിടന്ന് സ്പഷ്ടമേ തോററു എന്നുവരാതെ നിൎഗ്ഗമിപ്പാനുള്ള ഉപായത്തെക്കുറിച്ചു നിരൂപണം ചെയ്തുതുടങ്ങി. ഇതിനിടയിൽ മീനാക്ഷിയുടെ നേത്രങ്ങൾ ബ്രഹ്മശില്പിക്ക് വൎണ്ണസങ്കലനത്തിലുള്ള വൈദഗ്ദ്ധ്യവൈകല്യംനിമിത്തം കേശവൻകുഞ്ഞിൻെറ പാദനഖങ്ങളിൽ ശോണത കുറെ അധികപ്പെട്ടുപോയി എന്ന് ദൂഷണംചെയ്തു. ആ യുവതീമണിയുടെ വൎണ്ണപ്രകൎഷത്തെ കവരുന്നതിനായി പട്ടുചേലകൾ ആ കോമളശരീരത്തിൽ ചുററിപ്പററിക്കിടക്കുന്നോ എന്ന് ആലങ്കാരികൻെറ നിലയിൽ കേശവൻകുഞ്ഞ് മനസാ ഉൽപ്രേക്ഷിച്ചു. അനന്തരം, എന്തെങ്കിലും മൎയ്യാദയായി ഒന്നു പറഞ്ഞു പോയ്ക്കൊള്ളാൻ വേണ്ടി അയാൾ ആ സ്ഥലത്തിൻെറ നിശ്ശബ്ദതയെ ഇങ്ങനെ ഭഞ്ജിച്ചു:—

"വെടികളും മററും കേട്ടുതുടങ്ങീട്ടു കുറച്ചുനേരമായി. കാണാൻ പോകുന്നതിനു കാലംവൈകുന്നായിരിക്കാം. കുറിതൊടലും മററും കഴിപ്പാനുണ്ടല്ലൊ. ഞാൻപോയേക്കാം. ഇന്നത്തെഗൌരവലനം വൎഷിച്ചുതുടങ്ങിയാൽ എല്ലാം മുങ്ങും!"

**മീനാ**—(മൌനപരീക്ഷയിൽ താൻതന്നെ ജയിച്ചു എന്നുള്ള ഉത്സാഹത്തോടുകൂടി) "പോകാൻ അനുവാദം എന്നോടു ചോദിക്കുന്നതെന്തിന്? ഇല്ലത്തിൽ മൂസ്സ് ഞാനല്ലല്ലൊ. അമ്മ വന്നുകണ്ടിട്ടാണെങ്കിൽ അങ്ങനെ. ഞാനിവിടെ നിൽക്കുന്നതു വിരോധമെങ്കിൽ—"

**കേശ**—"അദ്യാപി, ആകണ്ടും പരിഭവം! ഇതെന്നുപോയൊടുങ്ങും ഭഗവാനേ? അമ്മാളുക്കുട്ടിയുടെ ഒരു മൃദുവാക്കുകേൾപ്പാൻ ഭാഗ്യമുണ്ടായെങ്കിൽ സമസ്ത പുരുഷാൎത്ഥവും സാധിച്ചു."

**മീനാ**—"പുരുഷാൎത്ഥം നാലും ഭാഗ്യവാനായ അവിടത്തേയ്ക്കു ജന്മാവകാശസിദ്ധമല്ലയൊ? അവിടത്തെ ദ്രോഹിപ്പാൻ അഞ്ചാം പുരുഷാൎത്ഥമെന്നൊന്നുകൂടി ഉണ്ടായൊ? എന്നാൽ വേദാന്തജ്ഞന്മാരും അവിടത്തെക്കാരണത്താൽ വട്ടത്തിലായി."

**കേശ**—"അതതെ! പക്ഷികൾ ചിലയ്ക്കുന്ന കാലമാണിത്. ചുമ്മാ പുലമ്പു. പക്ഷികടെകാൎയ്യം പറഞ്ഞതുകൊണ്ടു ചോദിക്കുന്നു. ചാതകവും മേഘവും തമ്മിലുള്ള സംബന്ധത്തെ അമ്മാളുക്കുട്ടി അറിഞ്ഞിട്ടുണ്ടൊ?"

**മീനാ**—"അവർ തമ്മിലുള്ള വർഗഭേദവും ദൂരവും എനിക്കറിയാം. ചാതകത്തിന് എത്രപ്പൊക്കത്തിൽ പറക്കാമെന്നും, മേഘം അതിലെത്ര ഏറ്റെപ്പൊക്കത്തിൽ ചരിക്കുന്നെന്നും ഞാൻ കേട്ടിട്ടുണ്ടു്."

**കേശ**—"ഠരം ഒരു പല്ലവിമാത്രമേ ഇവിടെ പഠിച്ചിട്ടുള്ളു. കുലവ്യത്യാസം, കുലക്കളങ്കം, കുലഹാനി! ഇങ്ങനെ വൈഷമ്യം പറഞ്ഞു വിലകൂട്ടുന്നതു് പരദേശസമ്പ്രദായമായിരിക്കാം. എന്തായാലും ഠരം നാട്ടുകാരനായ ഞാൻ മടങ്ങാൻ ഭാവിച്ചിട്ടില്ല. മൂല്യം കൂടാതെ വ്യാപാരമില്ലെങ്കിൽ അതിനും ഞാൻ ഒരുങ്ങുന്നുണ്ടു്. അമ്മാളുകുട്ടിക്കു ചില സമ്മാനങ്ങൾ കൊണ്ടുവരാൻ ശ്രമിച്ചു് ആ അണ്ണാവയ്യനെ തിരക്കിനടന്നു് കാലെല്ലാം വെള്ളെല്ലായി. അയാൾ ചുററിച്ച ചുററുകൊണ്ടാണ് ഠരം ശ്രുണ്ടിക്കാട്ടിൽ വന്നുകപ്പെടാൻ സംഗതിയായതു്. അല്ലെങ്കിൽ രാത്രിതന്നെ ചിലമ്പിനേത്തു് എത്തിപ്പോകുമായിരുന്നു."

മീനാ—"എനിക്കു സമ്മാനങ്ങളൊ? എന്തിന്? ഞാൻവിലകൂട്ടുമ്പോൾ അവിടന്ന് വില ഇടിച്ചുകളയാനുള്ള നാട്ടുവിദ്യ

യും കൊണ്ടു വരികയാണൊ? ഓഹൊ! അണ്ണാവയ്യന്റെ അടുത്തുമുണ്ടല്ലൊ പഠിപ്പു്. കൈകണക്കുകൾ പറവാൻ ആ കടയീന്നു് അഭ്യസിച്ചതായിരിക്കാം."

കേശ—"അണ്ണാവയ്യന്നു് ഏറിവന്നാൽ ഗുരുസ്ഥാനമല്ലേ ഒള്ളൂ. അമ്മാളുക്കുട്ടിക്കു് സ്വാത്മസ്ഥാനവുമാണെല്ലൊ. അതുകൊണ്ടു്, ആത്മവഞ്ചനചെയ്യാതേയും ചെയ്യിക്കാതേയും എനിക്കു പറവാനുള്ള കണക്കു പറഞ്ഞുതീൎത്തേക്കാം. കളിപറഞ്ഞു് ആയുസ്സുകളവാൻ അമ്മാളുക്കുട്ടിയുടെ കളിപ്രായം എനിക്കു കഴിഞ്ഞുപോയി."

മീനാ—"അതിനെന്തു്? നാം രണ്ടുപേരും ഒരു പ്രായമാകുന്നതുവരെ കളിപറയാതെ കഴിക്കണം. അപ്പോൾ 'അശ്വത്ഥാമാ ബലിവ്യാസാ- -' എന്ന കൂട്ടത്തിൽ ആദ്യനാകാം:"

കേശ—"ഭാവാൎത്ഥം മനസ്സിലായി. കണ്ഠത്തിനുമേൽകൊണ്ടു് ചാടുവാക്കു പറവാൻ വാഗ്ദേവീവൎഗക്കാൎക്കു് പ്രത്യേകം വരപ്രസാദമുണ്ടു്."

മീനാ—"സരസ്വതിയേ സേവിക്കുന്നവൎക്കു ആ മിടുക്കുണ്ടെന്നു് ഇപ്പോൾ വെളിപ്പെട്ടു. എങ്കിലും സത്യം പറവാൻ ഭാവിച്ചസ്ഥിതിക്കു് അതിൽ സരസ്വതി പ്രസാദിക്കുന്നതെങ്ങിനെ എന്നു കാണട്ടെ."

കേശ—"ഇവൻ കല്പനകളെല്ലാം കേൾക്കണം. അമ്മാളുക്കുട്ടിക്കു തോന്നിയപോലെയും. നല്ലന്യായം! എംകിലും, അങ്ങിനെതന്നെ നടക്കട്ടെ. ഞാൻ പറവാൻ തുടങ്ങിയതല്ലേ കേൾപ്പിക്കേണ്ടതു്? അമ്മാളുക്കുട്ടിയെ കണ്ടന്നുമുതൽ എന്റെ സ്മരണയെല്ലാം ഇങ്ങു്. അതുപോലെ എന്റേനേൎക്കുമുണ്ടാക്കാൻ, അപ്സരസ്സുകൾ മേഘങ്ങളേയോ മററൊ, സന്ദേശങ്ങൾ കൊടുത്തയപ്പാൻ എനിക്കു ദിവ്യത്വവും മഹത്വവുമില്ലാ. അതിനാൽ അമ്മാളുക്കുട്ടിയുടെ ഹൃദയത്തിൽ എന്റെ സ്മരണയെ സദാപി ജനിപ്പിക്കുന്നതിനു്, ചില സന്ദേശവാഹികളെ ആ വിരലുകളിൽ ബന്ധിക്കുന്നതിനു ഞാൻ നോക്കുന്നു—"

മീനാക്ഷി കേശവൻകുഞ്ഞിന്റെ സംഭാഷണത്തെ തടുക്കാതെ കേട്ടുനിന്നുപോയതുകൊണ്ടു്, അയാൾക്കു ഇത്രയുമെങ്കിലും ദീൎഘമായി തന്റെ അനുരാഗത്തെ പ്രസ്താവിപ്പാൻ സന്ദൎഭം

കിട്ടി. ലജ്ജക്കാരനും, അഭിമാനിയും, ധമ്മവ്രതനും, പ്രഭുവംശ്യനും ആയ തന്റെ കാമുകന്റെ ഈ ഉപന്യാസത്തിൽ ആ യുവാവിന്റെ അഗാധവും നിവ്യാജവുമായ പ്രണയം പ്രത്യക്ഷരം ധ്വനിച്ചതായി മീനാക്ഷിക്ക ബോധ്യപ്പെട്ടു. എന്നാൽ രാജകോപഗ്രസ്തമായുള്ള തന്റെ കുടുംബത്തോടു് ആ യുവാവിന്റെ ഭാവിയെ സംഘടിപ്പിച്ചു് ദുഃഖശോകത്തിൽ അയാളെ പതിപ്പിക്കുന്നത് അതിനീചമായ സ്വാത്ഥനിഷ്ഠയാകുമല്ലൊ എന്നു വ്യസനിച്ചു്, മീനാക്ഷി പതിവുപോലെ തന്റെ അനുരാഗത്തെ മറച്ചു് വിനോദഭാവത്തിൽ ഇങ്ങനെ മറുപടി പറഞ്ഞു. "അങ്ങനെ പാണിഗ്രഹണംകഴിച്ചു കളയാമെന്നായിരിക്കാം! ആൾ മറ്റുള്ളവർ മനസ്സിലാക്കീരിക്കുംപോലെ കുഞ്ഞല്ലല്ലൊ. ആ വിലങ്ങുകൾ എവിടെ?"

**കേശ**—"ഞാൻ മുമ്പു പറഞ്ഞില്ലയൊ? പട്ടർ പററിച്ചു. അയാളെക്കൊണ്ടുണ്ടാകുന്ന അനത്ഥങ്ങൾ പറവാനില്ല. അനന്തമുദ്രമോതിരമെന്നല്ലാതെ അവിടങ്ങളിൽ മറെറാന്നും കേൾപ്പാനില്ല."

**മീനാ**—"ഏഴരശ്ശനിക്കാണു് അതിനെ വിററത്. മുണ്ടും തുണിയും വാങ്ങാൻവിററ മോതിരം എന്തു കശയുണ്ടാക്കുന്നു! ആളുകൾക്കിനി ഉണ്ടുകൂടാ, ഉടുത്തുകൂടാ എന്നെല്ലാം ചട്ടം വരുമായിരിക്കാം. ആ മൂത്തപട്ടർക്കു്, കല്ലിനെക്കുത്തിപ്പറിച്ചു് സ്വണ്ണത്തിനെ ഉരുക്കി, രണ്ടിനേയും വിലയാക്കിക്കൊണ്ടുകൂടായിരുന്നൊ?"

**കേശ**—"അദ്ദേഹം നല്ലവൻ. കുരുത്തംകെട്ട ഞാൻ തൊട്ട കാര്യമാകകൊണ്ടു് അങ്ങനെ വട്ടക്കലാശത്തിലായതാണു്. അദ്ദേഹം, പക്ഷെ, പുറപ്പെട്ടുപോയി തിരിച്ചുവന്നിട്ടു്, ആദ്യം പററിച്ചതു നമ്മെ. അമ്മാളുക്കുട്ടി നന്തിയത്തേയ്ക്കു പോരണം."

**മീനാ**—"അമ്മാളുക്കുട്ടി പോരുണം!! അമ്മാളുചരിതം ആട്ടക്കഥ കെട്ടിയുണ്ടാക്കി ആ വെങ്കിടഭാഗവതരെ പഠിപ്പിച്ചതു് മഹായോഗ്യതതന്നെ! അപകടക്കാരനെന്നു കൊടിയുംകെട്ടി നടക്കുന്ന ആളിന്റെ പുറകേ പോരുന്നതിനു വേറേതന്നെ ആളുണ്ടാകണം. അത്ര പൊട്ടിയല്ല ഞാൻ-"

**കേശ**—"ആട്ടക്കഥയൊ? വെങ്കിടഭാഗവതരൊ? ഇതെന്തു പുതുക്കഥ?"

**മീനാ**—“യേഹെ! കാൎയ്യസ്ഥത നടിച്ചാൽ പോരാ. പ്രവൃത്തിയിൽ അതു കാണണം. നാം വലിയ പരിചയത്തിലാണെന്നും മററും അയാൾക്കെങ്ങിനെ മനസ്സിലായി?”

**കേശ**—“ആ വിടുവായനെ ഞാൻ കണ്ടതൊ കേട്ടതോ? നാം പരിചയമുണ്ടെന്നുതന്നെ അയാളെങ്ങനെ അറിഞ്ഞു?”

**മീനാ**—“നല്ലവിദ്യ! ചോദ്യത്തിനു ചോദ്യം! അയാളിതാ, ഇപ്പോൾ ഇവിടന്നു പോയതേയുള്ളൂ. വേണെങ്കിൽ തിരിയെ വരുത്താം. അവിടത്തെ വലിയ ചങ്ങാതിയും പുലപ്പനും കൊണ്ടാടനും ആണെന്നു നടിച്ചു് ഇന്നലെ രാത്രിമുഴുവൻ ഇവിടെ ഇരട്ടച്ചെണ്ടകൊട്ടി ഘോഷിക്കയായിരുന്നു.”

**കേശ**—“തിരുവനന്തപുരത്തു്, ആകാശത്തുതന്നെ വിതച്ചാലും, ആ വിത്തു് വളൎന്നു പടൎന്നു് വീടുംകൂടിയും ഇളക്കെ പൂത്തു ഫലിച്ചേക്കും. അതുകൊണ്ടു് അവിടത്തെ താമസം വേണ്ടെന്നുവെക്കാൻതന്നെ തീൎച്ചയാക്കി. ആ മാമനെന്ന പൊണ്ണബ്രാഹ്മണനുമായി എനിക്കൊരുകൂട്ടുമില്ല, കെട്ടുമില്ല. അയാളെന്തൊ ഇളകി, നിങ്ങൾ കേട്ടുരസിച്ചു.”

**മീനാ**—“ഞങ്ങൾക്കു കുററമായൊ? അദ്ദേഹം പേരുവിളിച്ചുപറഞ്ഞു്, കണ്ടാലങ്ങനെ—കാൎയ്യത്തിലിങ്ങനെ—എന്നെല്ലാം സ്തുതിച്ചു.”

**കേശ**—“എനിക്കതൊന്നും കേൾക്കണ്ട. കളിപറയാതെ കാൎയ്യമായി മറുപടി പറയു. കൂടിപ്പോരാൻ സമ്മതമുണ്ടോ?”

**മീനാ**—“ ‘മന്നവാഹോമദ്രവ്യമിവിടെയുണ്ടായ്‌വരും’ എന്നു ശകുന്തളയേപ്പോലെ ഞാനും മറുപടി പറഞ്ഞാൽ അവിടത്തേക്കു സന്തോഷമായിരിക്കാം. എന്നാൽ അവിടന്നു തന്ന പാഠത്തെ അനുസരിച്ചു്, ഞാനും പരമാൎത്ഥത്തെത്തന്നെ പറയാം. ഞങ്ങൾ വിധികെട്ട വർഗമാണ്. അതുകൊണ്ടു്, അവിടത്തെ സൌഭാഗ്യത്തിൽ പംകുകൊള്ളാൻ ഞങ്ങൾക്കു സംഗതിവരുമൊ? ഞങ്ങടെ സ്ഥിതി അങ്ങനെ ഉള്ളതാണ്. അവിടത്തേക്കു ചേരാൻ പാടുള്ളതേ അല്ല—”

ഇത്രയും പറഞ്ഞപ്പോൾ മീനാക്ഷിയുടെ മുഖം കഠിനമായി ചുവന്നും, നേത്രങ്ങളിൽ ചുടുചുടെയുള്ള ലവണജലം പെരു

കിയും, ഹൃദയഗാംഭീൎയ്യവും ആത്മസത്വവും ക്ഷീണങ്ങളായും ചമഞ്ഞു. ഇങ്ങനെയുള്ള ഭാവപ്പകൎച്ച കണ്ടപ്പോൾ, കേശവൻ കുഞ്ഞിന്റെ സാക്ഷാലുള്ള പുരുഷത്വവും സഹനശക്തിയും സ്പഷ്ടമായി പ്രകാശിച്ചു. "വ്യസനിക്കരുതു്! ഞാൻ രാവിലെ വന്നു വേണ്ടാസനം പുലമ്പിയതിനെ ക്ഷമിക്കണം. പക്ഷെ ദൈവഗതി ആരു കണ്ടു, ആരറിഞ്ഞു? നമുക്കു തമ്മിൽ ചേൎച്ച പാടില്ലാത്തവിധം ദോഷം നിങ്ങടെ കുടുംബത്തിനുണ്ടായിരിക്കയില്ലെന്നു് എന്റെ ആത്മാവു് തീൎച്ചയായി പറയുന്നു. പിന്നെന്താണുവേണ്ടതു്? വലിയമ്മയുടെ സമ്മതംമാത്രം—"

"അതുതന്നെയാണു് വിഷമം കുഞ്ഞെ; നിന്റെ അമ്മാവൻ സമ്മതിച്ചാലും അച്ഛൻ സമ്മതിച്ചാലും, ലോകൎക്കും നിരന്നാലും, കാൎയ്യമായില്ല. നിന്നെ കിട്ടുന്നതു ഞങ്ങൾക്കു വലിയ ഭാഗ്യംതന്നെ. എങ്കിലും, നിനക്കു് ആപത്തുണ്ടാകുന്നതു ഞങ്ങൾ ആലോചിക്കണമല്ലൊ. ഞങ്ങടെ വഴിക്കു ഞങ്ങളെ വിട്ടേയ്ക്കു്. വിസ്തരിച്ചൊന്നും ചോദിക്കണ്ട." എന്നു പ്രസംഗിച്ചുകൊണ്ടു്, നാലുകെട്ടിനകത്തു പ്രവേശിച്ച വൃദ്ധ, മീനാക്ഷിയുടെ അടുത്തു ചെന്നു്, ആ ബാലികയുടെ മുഖത്തു സൂക്ഷിച്ചുനോക്കീട്ടു് ഹാസ്യമായി ഇങ്ങനെ പറഞ്ഞു. "അല്ലാ! ഇങ്ങനെയും ഒരുകാലം വന്നോ? കഷ്ടം! കാലംതന്നെ ഭേദിച്ചുപോയി. കണ്ണുനീർ പൊട്ടുന്നകണ്ണു് ഇന്നാദ്യമായി നീ ജനിച്ച കുലത്തിൽ കാണുകയാണു്. നിലത്തുവീഴുംമുമ്പെ തുടയ്ക്കു്. ഭൂമിയെക്കൊണ്ടുകൂടിവെറുപ്പിക്കാതെ."

**കേശ**—"വെറുക്കാനും നിരക്കാനും ഒന്നുമില്ലമ്മേ. അച്ഛന്റെ സമ്മതം ഞാൻ വരുത്തിക്കൊള്ളാം. എന്റമ്മയും അമ്മയെപ്പോലെ തന്നെ അമ്മാളുക്കുട്ടിയെ തങ്കക്കൊടിയായി വളൎത്തിക്കൊള്ളും. ഈ പ്രദേശം നമുക്കു കാണുകേ വേണ്ട. നിങ്ങൾ മൂന്നുപേരേക്കൂടി സുഖമായിപുലൎത്താൻ ഞങ്ങൾക്കു വഴിയുണ്ടു്."

**വൃദ്ധ**—(സ്വകുടുംബാഭിമാനഗൎവ്വത്തോടുകൂടി) "സ്വത്തിന്റെ കഥ ദൂരെക്കളഞ്ഞേയ്ക്കു്. ഞങ്ങൾക്കും വല്ല പൊട്ടുംപൊടിയും അരിച്ചുപിറക്കാനുണ്ടാകും. വിഷമം ആവഴിക്കല്ല. നിന്റെ അച്ഛൻ സമ്മതിച്ചാലും അമ്മാവൻ കേന്ദ്രിക്കും."

**കേശ**—"അമ്മാവന്റെ സ്വത്തു ഞങ്ങൾക്കു വേണ്ടെന്നു വച്ചാലൊ?"

**വൃദ്ധ**—"ഞാനും അമ്മാവനെപ്പോലെ തടസ്ഥംചെയ്യും. ഉ ദയാമ്പിള്ളയുടെ അഭിപ്രായത്തെ അനുകൂലിക്കെ എനിക്ക നിവൃത്തിയുള്ളു."

ഈ വാക്കുകൾ, വൃദ്ധ തന്റെ അമ്മാവന്റെ ശത്രുവാണെന്നും, ആ കന്യക മാതുലപുത്രിയാണെന്നും, ആ ക്രൂദ്ധമനസ്കൻ സംശയിച്ചിരുന്നതിനെ സ്ഥിരപ്പെടുത്തി. വൃദ്ധയുടെ വാക്കുകൾ പുറത്തുനിന്നിരുന്ന കുപ്പശ്ശാരുടെ ജീവനാളത്തെ പൊളിച്ചു. അയാൾ അകത്തുകടന്നു്, പലപൊടിപാട്ടുകളും പെട്ടത്തി. കോപച്ചീററത്തിനിടയിൽ നാസികാരന്ധ്രങ്ങളിൽ കൂടി ചില രക്തത്തുള്ളികളെ നിലത്തു വീഴിക്കയുംചെയ്തു. തന്റെ ബുദ്ധികൌശലത്താൽ സാധിതപ്രായമായ ഈ വധൂവരന്മാരുടെ ഘടനയിൽ നിന്നു സിദ്ധിക്കാൻ പോകുന്ന ഗുണങ്ങളെ ക്രൂദ്ധഗതിയാലും കുടുംബഗർവ്വത്താലും തടയുന്ന തന്റെ സ്വാമിനിയുടെ നിർമ്മര്യാദത്തെ കുപ്പശ്ശാർ ഈവിധം ശാസിച്ചപ്പോൾ വൃദ്ധയ്ക്കു സംഗതി മനസ്സിലായി. സ്വകുടുംബഭക്തനായ ഭൃത്യനെ പ്രതിശാസിക്കുന്നതിനൊ, അയാളോടു ശണ്ഠയുണ്ടാക്കുന്നതിനൊ നിൽക്കാതെ അവർ പരിഭവഭാവത്തോടുകൂടി പുറത്തിറങ്ങി തന്റെ ജപസ്ഥലത്തേക്കു തിരിച്ചു. കുപ്പശ്ശാർ മീനാക്ഷിയുടെ ബാഷ്പങ്ങളെ തുടച്ചു്, തന്റെ ഇംഗിതാനുസരണമായി പ്രവർത്തിച്ചില്ലെങ്കിൽ ആ ബാലികയുടെ നാസാച്ഛേദനംചെയ്യുമെന്നു വിനോദഭീഷണികാട്ടിക്കൊണ്ടും, വിധിവിപരീതിവ വൃദ്ധയേയും ചന്ത്രക്കാരനേയും തോല്പിക്കുന്നതിനു തന്റെ കയ്യിൽ ഒരു പരമശക്തിയുണ്ടെന്നുള്ള നാട്യത്തോടുകൂടിയും, കേശവൻകുഞ്ഞിനെ പിടികൂടി ആചമനാദിക്രിയകൾക്കായി കൊണ്ടുപോയി.

യോഗീശ്വരന്റെ എഴുനെള്ളത്തു് ചിലമ്പിനേത്തുപടിക്കൽ എത്തുന്നതുവരെ മീനാക്ഷിയുടെ സഹവാസസൌഭാഗ്യത്തെ അനുഭവിച്ചുകൊണ്ടു്, വൃദ്ധയോടു സംഭാഷണം ചെയ്യുന്ന വ്യാജത്തിൽ കേശവൻകുഞ്ഞു് മന്ത്രക്കൂടത്തു താമസിച്ചു. ഘോഷയാത്ര ചിലമ്പിനേത്തടുത്തപ്പോൾ വൃദ്ധയും മീനാക്ഷിയും മന്ത്രക്കൂടത്തുപുറവാതലിന്റെ പുരോഭാഗത്തുനിന്നു് അതിനെ ദർശിച്ചു. അപ്രതീക്ഷിതമായി യോഗീശ്വരൻ ആ സ്ഥലത്തുതന്നെ ചെന്നു് അവരേയും, പൊട്ടുന്നവെ മറഞ്ഞുകള്ളത്തെ

കേശവൻകുഞ്ഞിനേയും കണ്ട കഥകളെ പൂവ്വാദ്ധ്യായത്തിൽ വ
ണ്ണിച്ചിട്ടുണ്ടല്ലൊ. യോഗീശ്വരന്റെ നേത്രമാഗ്ഗത്തിൽ പതിച്ച
തിന്റെ ശേഷം അവിടെ നിൽക്കാതെ ആ യുവാവ് ഒരു ഊ
ടുവഴിതുടൎന്നു് ചിലമ്പിനേത്തു വളപ്പിനകത്തു കടന്നു. വൃദ്ധയുടെ
ബോധക്ഷയത്തിൽ, മീനാക്ഷിയും കുപ്പശ്ശാരും സഹായികളാ
യി താങ്ങിയപ്പോൾ, എങ്ങനെയൊ അവൎക്കു് ഉണൎച്ചയുണ്ടായി.
കരനാഥന്മാരുടേയും മററും സഹായത്തോടുകൂടി നാലുകെട്ടി
നകത്തു വൃദ്ധ പ്രവേശിപ്പിക്കപ്പെട്ടതിനിടയിൽ, ചന്ത്രക്കാരനും
ഉമ്മിണിപ്പിള്ളയും അവനവന്റെ ഗൂഢമായ മത്സരവിചാരങ്ങൾ
കൊണ്ടു പുറത്തു നിന്നതേയുള്ളു. യോഗീശ്വരൻ "വാതുല
വേഗ പ്രതിനീയമാനമാം കേതുന്റെ ചീനാംശുകമെന്നപോല
വെ" മനസ്സിനെ മന്ത്രക്കൂടത്തു ശേഷിപ്പിച്ചിട്ടു്, ശരീരം മാത്രം
മുമ്പോട്ടു ഗമിച്ചപോലെ അവിടെനിന്നും പിരിഞ്ഞു.

തന്നെ ബാധിച്ചതു കേവലം വാൎദ്ധക്യക്ഷീണമായിരുന്നു
വെന്നു സഹായത്തിനായി വന്ന കരനാഥന്മാരോടും മററും സ
മാധാനം പറഞ്ഞു് മനശ്ശക്തിയിൽ മദ്ധ്യവയസ്സയായ നമ്മുടെ
വൃദ്ധ അവരെ യാത്രയാക്കി. എന്നാൽ സ്വശയ്യയിൽ ശയി
പ്പാൻ തുടങ്ങിയ അവരുടെ നേത്രങ്ങൾ എന്തോ പരിഭ്രമാവേശ
സൂചകമായി ചലിച്ചുകൊണ്ടിരുന്നതു് മീനാക്ഷിക്കു തന്റെ
ഏകാകിനിത്വത്തിന്റെ പൂവ്വചിഹ്നദശനമായി തോന്നിയതി
നാൽ, അതു് ആ ബാലികയെ അതിയായി പരവശപ്പെടുത്തി.
വൃദ്ധയ്ക്കും ദൌഹിത്രിക്കും സദോപദേഷ്ടാവും സവ്വകാൎയ്യനി
വാഹകനും ആയ കുപ്പശ്ശാർ ആ സന്ദൎഭത്തിൽ, എന്താശ്ചൎയ്യം!
വൃദ്ധയുടെ ദുൎഘടത്തെ കാണുന്നില്ല: മീനാക്ഷിയുടെ മുഖത്തു്
സ്പഷ്ടമായി പ്രകാശിക്കുന്ന അഗാധക്ലേശത്തേയും ധരിക്കുന്നി
ല്ല. മന്ത്രക്കൂടത്തു പടിക്കൽനിന്നും ചിലമ്പിനേത്തെക്കു പോകു
മ്പോൾ ഹരിപഞ്ചാനനൻ ഏതുസ്ഥിതിയിൽ ഇരുന്നുവൊ,
അതുപോലെതന്നെ ഇയാളും സ്തബ്ധജീവനായി തീൎന്നിരിക്കുന്നു.
ആപൽഭയശൂന്യനായ ആ രാക്ഷസസ്വഭാവൻ ഭക്തിപുരസ്സരം
സ്വയംവരിച്ചിട്ടുള്ള രക്ഷാവൃത്തിയിൽ നിന്നു അയാൾ നിവ
ൎത്തനായതുപോലെ വൎത്തിക്കുന്നു. ഈ സ്ഥിതികളെല്ലാംകണ്ടു്,
മീനാക്ഷി മതിമറന്നു് ഇങ്ങനെ വിലപിച്ചു. "അയ്യൊ മഹാ
പാപമെ! ഞങ്ങളെക്കൊണ്ടു വാലാട്ടിച്ചേക്കാമെന്നു് ഉമ്മിണി

പ്പിള്ളമ്മാവൻ പറഞ്ഞ വീരവാദത്തെ അക്ഷരം തെററാതെ പഠിച്ചിരിക്കുന്നല്ലൊ! സ്വാമിയാരു മഹാ ക്ഷുദ്രക്കാരനൊരംശവരാ? ഒരു പിഴയും ചെയ്യാത്ത ഞങ്ങളെ ദ്രോഹിപ്പാൻ പല്ലക്കിൽനിന്നും ചാടിപ്പുറപ്പെട്ടല്ലൊ. ആ സന്യാസി, ആ പരമവഞ്ചകൻ നശി—"

ഹരിപഞ്ചാനനയോഗീശ്വരൻ ചാരിത്രകോപാഗ്നിയിൽ ദഹിച്ചുപോകുമാറുള്ള ഒരു ശാപവചനം മീനാക്ഷിയുടെ നാവിൽനിന്നു പുറപ്പെട്ടുമെന്നു ഭയപ്പെട്ട് വൃദ്ധയും കുപ്പശ്ശാരും ഒരേമാത്രയിൽ തന്നെ ത്ധടുതിയിൽ ശാപോപസംഹതിക്കായിക്കൊണ്ടു യത്നിച്ചു. വൃദ്ധയുടെ മനസ്സിനെ ബാധിച്ചിരുന്ന ക്ഷീണത്തെ വംശപരമ്പരാസിദ്ധമായ പ്രാഗത്ഭ്യത്തോടുകൂടി അമർത്തിക്കൊണ്ട്, അവർ ദൌഹിത്രിയെ ഇങ്ങനെ ആശ്വസിപ്പിച്ചു:—"കൊട്ടും വെടിയും മററും കേട്ട് എൻെറ പതിവായ ക്ഷീണംവന്നതാണു മകളെ! കുറച്ചുകഴിയുമ്പോൾ മാറും. നീ വ്യസനിക്കേണ്ട, എന്തോ ചില സ്വപ്നങ്ങൾ കണ്ടുപോയി. വയസ്സായല്ലൊ. എളുപ്പത്തിൽ മനസ്സു കലങ്ങിപ്പോണു. സന്യാസിയെ നീ ശപിക്കാതെ. അദ്ദേഹം ക്ഷുദ്രമൊന്നും ചെയ്തിട്ടില്ല. ഒരു വയസ്സിയെക്കണ്ടു് ബഹുമാനിച്ചു—അത്രെയുള്ളു. ശീ! മററൊന്നും വിചാരിക്കാതെ. അദ്ദേഹം അദ്ദേഹത്തിൻെറ വഴിക്കു പോയി. ഇങ്ങനെ വന്നും പോയും എന്തെല്ലാം കണ്ടു? അദ്ദേഹവുമായി നാമിനി ഇടയേണ്ട." വൃദ്ധയുടെ സാന്ത്വനങ്ങൾ ഒടുവിലത്തെ ഭാഗത്തിൽ എത്തുന്നതുവരെ കുപ്പശ്ശാർ ആശ്വസിച്ചു നിന്നു. അവസാനത്തെ വാക്കുകൾ ഒരു 'അറ' ശങ്കയെ അയാളുടെ മനസ്സിൽ ഉല്പാദിപ്പിച്ച്, അയാളെ ക്രുദ്ധനാക്കി. ആ കോപത്തിൻെറ കാരണത്തെക്കുറിച്ചു വൃദ്ധ ചോദ്യം തുടങ്ങിയപ്പോൾ, കുട്ടിക്കോന്തിശ്ശൻപോലും, കഴക്കൂട്ടത്തു കുടുംബത്തിലെ ഒരു ബാലികയുടെ നേർക്കാകട്ടേ, പ്രയോഗിപ്പാൻ മുതിർന്നിട്ടില്ലാത്ത ഗർവ്വത്തോട് കുപ്പശ്ശാർ അവിടെ നിന്നും നടന്നുകളഞ്ഞു. യോഗീശ്വരൻ വൃദ്ധയുടെയും കുപ്പശ്ശാരുടെയും മനസ്സുകളിൽ, അവർ എന്തു വ്യാജങ്ങൾ കഥിച്ചാലും നടിച്ചാലും, അതിരൂക്ഷമായ അസ്വാസ്ഥ്യത്തെ ഉണ്ടാക്കി എന്നുള്ളത് വൃദ്ധയുടെ ക്ഷീണവും കുപ്പശ്ശാരുടെ കോപവും പ്രത്യക്ഷീകരിച്ചു.

മന്ത്രക്കൂടത്തെ പാൎപ്പുകാർ ചിലമ്പിനേത്തുനിന്നും പകൎന്നു കൊണ്ടുവന്ന അന്നാദിവിഭവങ്ങൾ ഭക്ഷിച്ചിട്ട്, വൃദ്ധ നിദ്രാസ്വപ്നങ്ങളിലും മീനാക്ഷി മനോരാജ്യ സ്വപ്നങ്ങളിലും ലയിച്ചു. കുപ്പശ്ശാർ നിയമവിരുദ്ധമായി ചിലമ്പിനേത്തു നടക്കുന്ന ആഘോഷങ്ങൾ കാണുന്നതിനായി പുറപ്പെട്ടു. ആ സഞ്ചാരത്തിനിടയിൽ യോഗീശ്വരഭൃത്യനായ കരിംകുരങ്ങനുമായി അയാൾ കൂട്ടിമുട്ടി. നാനാ സ്ഥിതിഭേദങ്ങളുള്ള മനുഷ്യലോകത്തിൽ, സ്ഥാനജാത്യാദിവ്യത്യാസങ്ങൾകൂടാതെ തുല്യബലമായി പ്രചരിക്കുന്ന സ്നേഹബന്ധം നികൃഷ്ടമായ ദരിദ്രാവസ്ഥയിൽ ജീവിക്കുന്ന ജനങ്ങളുടെ ഇടയിലും എത്രത്തോളം ഉൽകൃഷ്ടത പ്രാപിക്കാമെന്നു നിൎണ്ണയം ചെയ്വാൻ, ഈ രണ്ടു കൃഷ്ണസത്വങ്ങളും ചേൎന്ന് ഒരു വിജനസ്ഥലത്തുവച്ചു നടന്ന കൂടിക്കാഴ്ച സൂക്ഷ്മതരമായ മാനദണ്ഡമായിരുന്നു. ഏകദേശം നാലഞ്ചു നാഴികകഴിഞ്ഞു മടങ്ങിയപ്പോൾ കുപ്പശ്ശാര്, ഹരസൃഷ്ടനായ വീരഭദ്രനെപ്പോലെ അട്ടഹാസപടലികൾ കൊണ്ടല്ലെങ്കിലും, നേത്രരൂക്ഷതയും പരിതോഷോന്മാദവും കൊണ്ട് ഭൂകമ്പനം ചെയ്വാൻ സന്നദ്ധനെന്നപോലെയാണ വന്നത്. സ്വപ്നസുഖത്തിൽ നിന്നു വിരമിച്ച് വിശ്രമിച്ചുകൊണ്ടിരുന്ന വൃദ്ധയും മീനാക്ഷിയും കുപ്പശ്ശാരുടെ ഭാവഭേദത്തിന്റെ കാരണത്തെക്കുറിച്ചു ചോദിച്ചതിന് ഉത്തരമായി അയാൾ രാജ്യക്ലേശങ്ങളിൽ നിന്നു പെട്ടെന്നു വിമുക്തനായ ഒരു രാഷ്ട്രാധിപന്റെ സ്വച്ഛന്ദതയും ഗവ്വവും നടിച്ചു. ആകപ്പാടെ ഹരിപഞ്ചാനനയോഗീശ്വരന്റെ ആഗമനം തങ്ങൾക്കു ദുഷ്കാലത്തെ ഉദിപ്പിച്ചുഎന്നു മീനാക്ഷി തീൎച്ചയാക്കി. മനസ്വിനിയായ വൃദ്ധയ്ക്ക് ബാലയായ മീനാക്ഷിയെക്കാൾ പൂൎവ്വചരിത്രജ്ഞാനം ഉണ്ടായിരുന്നതിനാൽ, കുപ്പശ്ശാരുടെ ഭാവഭേദത്തിന് ഹേതുഭൂതമായ സംഗതിയെ വഴിയെ ഗ്രഹിച്ചുകൊള്ളാമെന്ന് അവർ അടങ്ങിപ്പാൎത്തു. എങ്കിലും ചില പൂൎവ്വസംഭവങ്ങളുടെ സ്മൃതിയാൽ പീഡിതമായ അവരുടെ ഹൃദയം കൂടക്കൂടെ വാടിയും തളൎന്നും ഇരുന്നു.

'അനൎത്ഥംവരുമ്പോൾ കൂട്ടത്തോടെ' എന്നുള്ള വിധിവാനരത്വം ഈ സാധുക്കളേയും പരിതപിപ്പിച്ചു. ഏകദേശം ഏഴു നാഴിക അസ്തമിപ്പാനുള്ളപ്പോൾ ജനസഞ്ചാരധ്വനികളുടെ ഇടയ്ക്ക് പടിവാതലിൽ കേശവൻകുഞ്ഞിന്റെ ഹസ്തതാഡന

പ്രാൎത്ഥന ഉണ്ടാവുകയും കുപ്പശ്ശാർ കപാടമോചനത്താൽ ആ
ഭക്തനെ അനുഗ്രഹിക്കയും ചെയ്തു. എന്നാൽ സാഹസപ്പെട്ടു
കച്ചകെട്ടിപ്പരിശീലിച്ചാലും ആ യുവാവിന്റെ മുഖത്തു പുറ
പ്പെടാത്ത കോപഭാവത്തോടുകൂടിയാണ് അപ്പോൾ കേശവൻ
കുഞ്ഞു് മുറെറത്തു പ്രവേശിച്ചതു്. മററുള്ള ചാഞ്ചല്യഹേതുക്കളെ
എല്ലാം മറന്നു്, കുപ്പശ്ശാർ സ്വാഭീഷ്ടദായകത്വം തനിക്കു സി
ദ്ധമെന്നുള്ള ഭാവത്തിൽ ആ യുവാവിന്റെ സമീപത്തണഞ്ഞു.
ആ യുവാവ് അപ്പോൾ ആ സ്ഥലത്തു പ്രവേശിച്ചതു് അല്പ
കാലത്തെ പ്രണയകലഹത്താൽ ജഢനാക്കപ്പെട്ടതിന്റെ ശേ
ഷം പരിത്യജിക്കപ്പെടുന്നതിനല്ല. തന്റെ അനുരാഗഭാജനമാ
യ കന്യകയുടെ മാതാമഹിയും ഗൎവ്വഗൎഭയുമായ ഒരു വൃദ്ധയു
ടെ മാതൃനിൎവ്വിശേഷമെങ്കിലും, തിക്തരസാവസായിയായ, മധു
രോക്തികളാൽ വഞ്ചിതനാവാനുമല്ല. മരണപൎയ്യന്തമുള്ള സ്വാ
ത്മസുഖത്തിന് നിദാനമായ ഒരു വിജയസിദ്ധിക്കായിട്ടു് ധൃ
തഖഡ്ഗനായി പുറപ്പെട്ടിരിക്കയാണ്. ഭൂമി സമുദ്രത്തിലും
രവിചന്ദ്രതാരങ്ങൾ പാതാളദേശത്തും, ചിദംബരനേത്രഭവനവും
അതിനോടുചേൎന്ന കൌബേരമായ ധനസഞ്ചയവും ആഹുതി
കുണ്ഡത്തിലും, താൻ പഠനം ചെയ്തിട്ടുള്ള ഗ്രന്ഥാവലികൾ
അതുകളുടെ കൎത്താക്കളെപ്പോലെതന്നെ കാലതിരസ്കൃതിയിലും
ആണുപോകട്ടെ. തൽക്കാലം തന്റെ ജീവിതധാരണം സ്വ
പ്രേമസൎവ്വസ്വമായ ആ മീനാക്ഷിയുടെ കുടുംബ പരമാൎത്ഥഗ്ര
ഹണം ഒന്നിനുമാത്രമായിരുന്നു. വരുണാലയഭേദനാൎത്ഥം പ്ര
യോഗിക്കപ്പെട്ട ദിവ്യാസ്ത്രത്തിന്റെ വേഗശക്തികളോടുകൂടി,
സുന്ദരബ്രാഹ്മണൻ പകന്ന് ധനഞ്ജയനായിത്തീൎന്നിരിക്കുന്ന
കേശവൻകുഞ്ഞു് മന്ത്രക്കൂടത്തു നാലുകെട്ടിനകത്തു പ്രവേശിച്ചു.
കൊട്ടുംകരൾകൊണ്ട കുലത്തിൽ ജനിച്ച ത്രിപുരസുന്ദരിവലിയ
കുഞ്ഞമ്മയും ആ സന്ദൎഭത്തിൽ കേശവൻകുഞ്ഞിനെക്കണ്ടു്
ഞെട്ടി എഴുനേൽക്കാൻ ഭാവിച്ചു. അയാളിൽ കാണപ്പെട്ട രൌ
ദ്രാഗ്നിശിഖ, കന്ദൎപ്പസൌന്ദൎയ്യം പോലെ മീനാക്ഷിയുടെ മന
സ്സിൽ പ്രസാദഹൎഷങ്ങളെ ഉണ്ടാക്കി, അയാളുടെ പരിചയാ
രംഭം മുതൽക്കുള്ള പരിചരണങ്ങളും പ്രേമവാദങ്ങളും കൊണ്ടു
സിദ്ധമാകാത്തതായ അവളുടെ വശീകരണത്തെ സാധിച്ചു.

അന്നു രാവിലത്തെ ദൎശനത്തിൽ ശ്രുണ്ഠികൊണ്ടു മുഖംവീൎപ്പിച്ചു നിന്ന ആ ബാലിക, വൃദ്ധയുടെയും കപ്പശാരുടെയും പരിഭ്രമത്തെ കൂട്ടാക്കാതെ, കേശവൻകുഞ്ഞിനാൽ പരിണീതയായ ഗൃഹണിയുടെ നിലയിൽ പൂൎവ്വകഥകളേയും പ്രസ്താവനകളേയും മറന്ന് ആ യുവാവിനെ സ്വകുടുംബാംഗമാക്കി അയാളോട് ഇങ്ങനെ കുശലാന്വേഷണംചെയ്തു. "നമുക്കു വേണ്ടവൎക്കെല്ലാം ഒന്നുപോലെ ഇന്നു സുഖക്കേടുതന്നെ. (ബഹുവചനത്തിൽ 'നമുക്ക്' എന്നുണ്ടായ പ്രയോഗത്താൽ കേശവൻകുഞ്ഞ് കുറച്ചു ശീതളനായി.) അമ്മാവനോടു ശണ്ഠകൂടിക്കഴിഞ്ഞു എന്നു തോന്നുന്നു. എന്തായാലും ഇവിടേയ്ക്കു ഒട്ടും ചേൎച്ചയില്ലാത്ത ഒരു സംഹാരരുദ്രന്റെ വേഷം അഴിച്ചുകളയണം. (ആ യുവാവിന്റെ നവകുണ്ഡലങ്ങളെനോക്കി) നല്ല കടുക്കനിട്ടപ്പോൾ അതിനു വേണ്ട പ്രതാപം താനെവന്നുപോയി!"

കപ്പശാരും വൃദ്ധയും മീനാക്ഷിയുടെ വാഗ്വൈഭവത്തെ അനുമോദിച്ച്, ഒരു സൽക്കാരത്തെ താങ്ങിപ്പറഞ്ഞു. മീനാക്ഷിയുടെ ഭാവപ്പകൎച്ചയും സ്നേഹപൂൎണ്ണമായ വാക്കുകളും കേശവൻകുഞ്ഞിനെ സന്തുഷ്ടനാക്കി എങ്കിലും, താൻ അവലംബിച്ച രൌദ്രരസത്തെ മനഃപൂൎവ്വം തുടൎന്നുകൊണ്ട്, മീനാക്ഷിയുടെ സൽക്കാരം കന്യാധൎമ്മവിരുദ്ധമാണെന്ന് അൎത്ഥമാകുന്ന ഒരു നോട്ടത്താൽ അയാൾ അതിനെ അനാദരിച്ചുകളഞ്ഞു. എന്നാൽ വൃദ്ധ ആ യുവാവിന്റെ കരങ്ങളെ ഗ്രഹിച്ച്, അയാളെ തന്റെ സമീപത്തിരുത്തി അയാളുടെ ഭാവഭേദത്തിനു കാരണമെന്തെന്നു ചോദിച്ചു. അതിനെ ധിക്കരിച്ചു വികടമറുപടി പറവാൻ വേണ്ടമനശ്ശക്തി ആയാൾക്ക് അപ്പോൾ ശേഷിച്ചിരുന്നില്ല.

**കേശ**—"ഞാൻ ഇതാ ഇപ്പോൾ തന്നെ നന്തിയത്തേക്കു പോകുന്നു. ആകപ്പാടെ സ്ഥിതികളെല്ലാം കേട്ടതിൽ, ഒന്നുകൂടി ചോദിച്ചുകൊണ്ടുപോകണമെന്നു തീൎച്ചയാക്കി. നിങ്ങൾക്കു സത്യമുണ്ടെങ്കിൽ—എന്നോടു സ്നേഹമൊ മൎയ്യാദയൊ ഞാൻ ആവശ്യപ്പെടുന്നില്ല— നിങ്ങൾക്കു സത്യമെന്നൊന്നുണ്ടെങ്കിൽ ആരെന്നും ഏതുഭവനക്കാരെന്നും പറയണം. പറയുന്നില്ലെങ്കിൽ വിദ്യാഭ്യാസവും വേണ്ടാ- ചിലമ്പിനേത്തെ അനന്തരത്വവും വേണ്ട- അമ്മാമ്മ- - - -നിങ്ങളോട് - - - - ഒരു സായുജ്യവുംവേണ്ട."

വൃദ്ധയും കുപ്പശ്ശാരും പരുങ്ങലിലായി. കുപ്പശ്ശാക്ക് പരമാൎത്ഥത്തെ പറയുന്നതിന് വൃദ്ധയുടെ അനുമതിമാത്രമേ വേണ്ടിയിരുന്നുള്ളു. വൃദ്ധയ്ക്കോ, ചന്ത്രക്കാരന്റെ അനുമതികൂടാതെ തന്റെ വാസ്തവത്തെ അദ്ദേഹത്തിന്റെ അനന്തരവനെപ്പോലും ധരിപ്പിപ്പാൻ അപ്പോഴത്തെ സ്ഥിതികൾ കൊണ്ടു ധൈൎയ്യമുണ്ടായില്ലാ. എന്നാൽ ആ യുവാവിന്റെ മുക്കടമുഷ്ടി അയാളുടെ അച്ഛന്റെ സ്ഥിരപ്രതിജ്ഞയെ ഓൎമ്മിപ്പിച്ചതിനാൽ, അയാളുടെ അപേക്ഷയെ പൊട്ടുന്നനവെ നിഷേധിക്കുന്ന കാൎയ്യത്തിൽ, കഴക്കൂട്ടത്തെ ത്രിപുരസുന്ദരിവലിയമ്മയ്ക്കും "ഒരുശസ്ത്രാസ്ത്രങ്ങൾ വഴിയെ തോന്നീല"- അതിനാൽ അവർ ഇങ്ങനെയുള്ള സാമവചനങ്ങൾ പ്രയോഗിച്ചുതുടങ്ങി:—"ഞങ്ങൾ സ്ത്രീകളെ, എന്റെകുഞ്ഞിങ്ങനെ ഞെരുക്കുന്നല്ലൊ. ഞങ്ങളുടെസത്യം നിന്റെ അച്ഛനും അമ്മാവനും അറിയാം. അവരോടു ചോദിച്ച് കുഞ്ഞിന് അറിഞ്ഞുകൊള്ളരുതൊ?"

കേശ—"ഇങ്ങനെ ഒഴിയണ്ട. അമ്മാവന്റെവഴിയൊന്നും എനിക്കു രൂപമില്ല. അച്ഛൻ കഴുത്തുപോയാലും പറകയുമില്ല. ഞാൻ നിങ്ങളെക്കുറിച്ച് പലഎഴുത്തും അയച്ചു. നിങ്ങളുടെ കാൎയ്യം സംബന്ധിച്ചുമാത്രം മറുപടികളിൽ ഒരക്ഷരമില്ല. മനസ്സാണെങ്കിൽ പറയണം."

വൃദ്ധ—"ഈ സ്വാമികൾപോയിക്കഴിയട്ടേ— ചന്ത്രക്കാരനോടു ചോദിച്ചുകൊണ്ട്, അയാളുടെ സമ്മതമില്ലെങ്കിലും പറയാം." ചന്ത്രക്കാരന്റെ സമ്മതമുണ്ടാവുകയില്ലെന്നു നിശ്ചയമുണ്ടായിരുന്നതുകൊണ്ട്, മുറുകിയ ആയത്തിനു കടവടുക്കണമെന്നു കരുതി കേശവൻകുഞ്ഞ് ഇങ്ങനെ പരുഷം പറഞ്ഞു:—"നിങ്ങൾ— ഞാൻ പറയാം യോഗ്യതകളെ— അമ്മാവൻതന്ന മോതിരംവിൽക്കാൽ എന്നെ വിശ്വസിക്കാം. അതിൽനിന്നുണ്ടായ ബഹളം അറിവാൻ അമ്മാവൻവേണ്ട-കണ്ട പരദേശികടെ കാല്ക്കു കുമ്പിടാൻ ഇവൻവേണം-നിങ്ങളെ കൈവിടാതെ സ്വകാൎയ്യത്തെ രക്ഷിച്ചുകൊള്ളാൻ എനിക്കു സാമൎത്ഥ്യമുണ്ട്. നിങ്ങൾ ഏതുകുടുംബമെന്നു അറിയണമെങ്കിൽ അവിടെ വെററിലകെട്ടി വച്ചുതൊഴണം, ഇവിടെ പതികിടക്കണം, മൂന്നാമൊരിടത്തു മൂത്ത കൊശവനാകണം! കുഞ്ഞുകളിപ്പിക്കാൻ നല്ലതരം കണ്ടു! (ഇരുന്നടത്തുനിന്ന് എഴുനേററ്

നെഞ്ചത്തു വച്ചുകൊണ്ടു്) "ഇതാ ശ്രീപത്മനാഭനാണ, ഞങ്ങളുടേയും കുലദൈവമായ ചാമുണ്ഡേശ്വരിയാണ—"

വൃദ്ധ കടന്നു് ആ യുവാവിന്റെ സത്യത്തെതടഞ്ഞു്, സംഭ്രമംകൊണ്ടുഴന്നു് ഇങ്ങനെ പറഞ്ഞു. "എന്റെകുഞ്ഞു് നില്ക്കു്. എത്രയോ മുഗ്ദ്ധൻ നീ ! പരമാത്ഥി ! അമ്മാവൻ തന്ന മോതിരമോ ? അതിനേക്കാൾ ശ്രീരാമസ്വാമിടെ തിരുവാഴി എന്നുപറ. ചന്ത്രക്കാറന്റെ കല്പതിരു തിന്നാൻകാലം കഴുക്കൂട്ടിത്തുടയോക്കു് ഇതുവരെ വന്നിട്ടില്ല അപ്പനെ—ഇനി വരാതെയുംപോട്ടെ."

വേണ്ടതറിഞ്ഞു. അന്നത്തെ സൂൎയ്യാസ്തമനം ബഹുകോടി സൂൎയ്യന്മാർ ഒന്നുചേൎന്നു് ഉദയംചെയ്തപോലെ പ്രകാശമുള്ളതെന്നു് കേശവൻകുഞ്ഞിനു തോന്നി. വൃദ്ധയ്ക്കു വയസ്സു പതിനാറും മീനാക്ഷിക്കു രണ്ടും മാത്രമേയുള്ളു എന്നും, കുപ്പശ്ശാർ തന്നോടു സമവയസ്കനും തുല്യസുഭഗനും ആണെന്നും മുല്ലബാണവിജയ 'വൈജയന്തി' യായ ആ ദിനാന്തത്തിൽ ആ യുവാവിനു് ആനന്ദപ്രമാദമുണ്ടായി.

പൂൎണ്ണചന്ദ്രനുദിച്ചു്, മന്ത്രക്കൂടത്തുകാൎക്കു് അമൃതകിരണങ്ങളെത്തന്നെ വർഷിക്കുന്നു. പലകയിടലും, പട്ടുവിരിപ്പും, വിളക്കുവയ്പും കൂടാതെ ഒരു വിവാഹം സമസ്തസമ്മേളനസഹിതം നടക്കുന്നതുപോലെ ആ ഭവനം സന്തോഷപൂൎണ്ണമായി വിലസുന്നു. മന്ത്രക്കൂടത്തു നാലുകെട്ടിന്റെ കിഴക്കെത്തിണ്ണയിൽ ഇരുന്നു് ചന്ദ്രാരാധനം ചെയ്യുന്ന വൃദ്ധയ്ക്കും കേശവൻകുഞ്ഞിനും മീനാക്ഷിക്കും തൽക്കാലസ്ഥിതിയുടെ മനോഹരതയും ഭാവിയുടെ മധുരിമയും മനസ്സിൽതിങ്ങി, സരസസംഭാഷണരൂപമായി വഴിയുന്നു. ഉത്സാഹംകൊണ്ടു് മൂന്നുപേരും ഈശ്വരകഥാലാപനം തുടങ്ങുന്നു. ചിലമ്പിനേത്തുള്ള പരമാനന്ദപ്രദമായ സൌധത്തിൽ സമാധിസ്ഥനായിരിക്കുന്ന ഹരിപഞ്ചാനനയോഗീശ്വരനും ചെവികളെ വട്ടംപിടിക്കുമാറു്, വൃദ്ധയുടെ നിയോഗപ്രകാരം മീനാക്ഷി ഭഗവതിസ്തോത്രമായ ചില ശ്ലോകങ്ങളെ ഗാനംചെയ്വാൻ തുടങ്ങുന്നു.

ഹാ! "ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചല"മെന്നുള്ളതു് ഏറ്റവും അവിതക്കിതം തന്നെ. കാലചക്രഭ്രമണത്തിന്റെ

വേഗത ആരറിഞ്ഞു? മിന്നൽകൂടാതെയും ഇന്ദ്രഖഡ്ഗനിപാതം എത്ര ജീവജാലങ്ങളെ ഹനിക്കുന്നു? മീനാക്ഷിയുടെ സംഗീതമധുരധരി ആ സ്ഥലത്തു പ്രവഹിച്ച് അവിടത്തെ ഗായകപടുക്കളുടെ പ്രാഗത്ഭ്യത്തെ സമുദ്രഗമനം ചെയ്യിച്ചതുപോലെ, ചിലമ്പിനേത്ത് അതിസരളമായി ധ്വനിച്ചുകൊണ്ടിരുന്ന നാഗസ്വരം പൊടുന്നനവെ നിലകൊള്ളുന്നു. ഗംഭീരമായി അവിടവിടെ മുഴങ്ങിക്കൊണ്ടിരുന്ന ചന്ദ്രക്കാറൻെറ അട്ടഹാസങ്ങളും അമൎന്നുകൂടുന്നു. ആശ്ചൎയ്യസൂചകമായുള്ള ചില ശബ്ദങ്ങൾ മാത്രം മന്ദവാതം വഹിച്ച് മന്ത്രക്കൂടത്ത് എത്തിക്കുന്നു. അടുത്തുള്ള പാചകശാല അതിലെ ശ്രമക്കാറാൽ ഉപേക്ഷിക്കപ്പെട്ടതുപോലെ നിശ്ശബ്ദസ്ഥലമായി തീൎന്നിരിക്കുന്നു. സൽപ്രശ്രവണനായ കുപ്പശ്ശാരും ചിലമ്പിനേത്തെ വിശേഷനിശ്ശബ്ദതയാൽ ആകർഷിതനാകുന്നു. ആശ്ചൎയ്യഭയസങ്കോചങ്ങളോടുകൂടി അയാൾ മററു മൂന്നുപേരുടേയും മുമ്പിൽ യമവാൎത്താവഹനെന്നപോലെ വക്രവദനനായി എത്തുന്നു. എന്തോ ഭയാനകമായുള്ള സംഭ്രമത്താൽ സംഭ്രമിതരാക്കപ്പെട്ടതുപോലെ ആളുകൾ ഓടിത്തുടങ്ങുന്നു. പാദശബ്ദങ്ങൾ കിഴക്കുള്ള വഴിയിൽ കേട്ടുതുടങ്ങുന്നു. ചിലമ്പിനേത്തു ഭവനത്തിന് അഗ്നിഭയം നേരിട്ടുവോ എന്നു സംശയിച്ച്, കേശവൻകുഞ്ഞ് അവിടേക്കു പുറപ്പെടാൻ ഭാവിക്കുന്നു. കൎമ്മവിപാകദോഷംകൊണ്ട് അയാളുടെ ഗമനത്തെ വൃദ്ധ പ്രതിബന്ധിക്കുന്നു. കുറച്ചുനേരത്തേയ്ക്കു പരിസരപ്രദേശമെല്ലാം നിശ്ശബ്ദമായി. അനന്തരം കിഴക്കുള്ള വഴിയിൽ കേൾക്കപ്പെട്ട പാദവിന്യാസശബ്ദങ്ങൾ പെട്ടെന്നു മന്ത്രക്കൂടത്തു പടിക്കൽ എത്തി. രാജാധിരാജാജ്ഞപോലെ വാതൽ തുറപ്പാൻ ഒരു വിളിയുണ്ടായി. കേശവൻകുഞ്ഞും മററും മുഖത്തോടുമുഖം നോക്കി ആശ്ചൎയ്യഭരിതരായി മുററത്തിറങ്ങിനിന്നു. പടിവാതുക്കലുണ്ടായ വിളി അതിഘോരമായി മുറുകി. തങ്ങളുടെ പരമാൎത്ഥം വെളിപ്പെട്ടുപോയി എന്നു വൃദ്ധ മാറത്തലച്ചു. വൃദ്ധയുടെ പരവശതകണ്ടു മീനാക്ഷി വാടിത്തളൎന്നു. മററുള്ളവരുടെമുഖസ്തോഭങ്ങളേയും ക്ഷീണങ്ങളേയും കണ്ട്, ഹാസ്യരസത്തോടുകൂടി കേശവൻകുഞ്ഞു നിന്നു. എല്ലാത്തിനും നിവൃത്തി താൻ കണ്ടിട്ടുണ്ടെന്നുള്ള ധൈൎയ്യത്തോടുകൂടി കുപ്പശ്ശാർ മുന്നോട്ടടുത്തു വാതൽ തുറന്നു. ജനപ്രളയംപോലെ വാതൽപ്പടിയും [illegible]തോടുചേൎന്നുള്ള കയ്യാലകളും ഭേദിച്ചു ഒരു ജനപ്രവാഹം ആ മുററത്തോട്ടുണ്ടായി.

വാൾക്കാരും, കോൽക്കാരും, കൃതാവു് മുതലായ മുദ്രാധാരികളായ മുതൽപ്പേരന്മാരും, ചുവന്നലേസ്സുകാരായ വില്ലുക്കാരും, കാണികളും തടസ്സരുമായി എത്തിയിരിക്കുന്ന വീരരായ കരക്കാരും, ദുശ്ശാസനതുല്യനായ ഉമ്മിണിപ്പിള്ളയുടെ മദാടോപത്താൽ നയിക്കപ്പെട്ടു്, വൃദ്ധ മുതലായവരുടെ മുമ്പിൽ നിരന്നു. അന്നുദയത്തിലെ ഘോഷയാത്രയിൽ അതിബഹുലവും നിബിഡവുമായിരുന്ന ജനതതിയെ അണിനിരത്തിനടത്തിയ ചന്ത്രക്കാരമഹാമാന്ത്രികൻ, അപ്പോഴത്തെ ആൾത്തിരക്കിനിടയിൽ അകപ്പെട്ടു ഞെക്കിഞെരുക്കി രസായനപാകമാക്കപ്പെട്ടു. അദ്ദേഹത്തിൻെറ മുഖം പാഞ്ചാലീവസ്ത്രാപഹരണമഹാവമാനത്തിൽ ഭീമസേനൻെറതുപോലെ നരസിംഹപ്രഭമായിരുന്നു എങ്കിലും, ആ മഹാനുഭാവനും അദ്ദേഹത്തിൻെറ ബന്ധുസഹസ്രങ്ങളും എന്തോ മഹത്തായ പ്രേരണകൊണ്ടു് കേവലം ശുഷ്കജീവന്മാരായി നിന്നതേ ഉള്ളു. ഭൂകമ്പത്തിനു മുമ്പായി ഉണ്ടാകുന്ന നിശ്ചലതയ്ക്കു തുല്യമായി സകലരും നിൽക്കെ, ചന്ത്രക്കാറനാകുന്ന പ്രതാപവാനും അദ്ദേഹത്തിൻെറ കഴക്കൂട്ടത്തു കളരിയിലെ വീരാഗ്രഗണ്യന്മാരും കാൺകെ, ഒരു പ്രമാണിയിലും പ്രാണിയിലും —ഹാ കഷ്ടം! പ്രാണപ്രണയിനിയിലെങ്കിലും—നിന്നു്, ഒരു തടസ്ഥശബ്ദവുമുണ്ടാകാതെ, സകലനേത്രാനന്ദകരനും പാവനധാമ്മികനും ആയ കേശവൻകുഞ്ഞു്, പരമാത്ഥാലാതകൻെറ നേത്രദ്വന്ദ്വങ്ങൾ ആ ക്രിയാ സന്ദശ്നംകൊണ്ടു് ആശ്ചയ്യജലധിയിൽ മുങ്ങി നീന്തുന്നതിനിടയിൽ, നരഹത്യാപരാധത്തിന് ഉത്തരംപറവാൻ അരക്ഷണംകൊണ്ടു് രാജാധികാരഗ്രസ്തനായി അവിടന്നു് യാത്രയാക്കപ്പെട്ടു.

---

# അദ്ധ്യായം ൯.

---

"തിങ്ങിവരുന്നൊരു ചോരയണിഞ്ഞും
കണ്ണുതുറിച്ചു മരിച്ചുകിടപ്പതു
കണ്ണൻതിരുവടികണ്ടാനപ്പോൾ"

ഉമ്മിണിപ്പിള്ളപ്രമുഖന്മാരുടെ ദുരനുസന്ധാനശീലത്തെ തോല്പിച്ച് ഹരിപഞ്ചാനനൻ പഞ്ചീകരണത്താൽ കഴക്കൂട്ടത്തു കുളക്കടവിലെ പൂജാശാലയിൽ നിന്ന് വ്യോമഗമനം ചെയ്കയും കളപ്രാക്കോട്ടഭവനത്തിൽ പ്രത്യക്ഷനാവുകയുംചെയ്ത യോഗവൈഭവം പോലെ, നീട്ടെഴുത്തു കേശവപിള്ള താമസിച്ചിരുന്ന ശ്രീവരാഹത്തുള്ള ഒരു ഭവനത്തിലും അല്പേതരങ്ങളായ ചില അത്ഭുതങ്ങൾ സംഭവിച്ചു. ഈ യുവാവ് ആ രാത്രിയിലെ പൂർവയാമങ്ങളെ, അണ്ണാവയ്യനെ വശത്താക്കി അനന്തമുദ്രമോതിരത്തിന്റെ പരമാർത്ഥങ്ങൾ അറിവാനുള്ള ശ്രമത്തിൽ, അയാളോടുകൂടി കഴിച്ചിരുന്നു. ഈ രണ്ടാളും തമ്മിൽ നടന്ന സംവാദങ്ങൾക്കിടയിൽ, തിരോഭൂതനായി പാർത്തിരുന്ന ആ ബ്രാഹ്മണനെക്കണ്ടു്, തന്റെ പ്രേമാനുകൂലങ്ങളായ ചിലകാര്യങ്ങൾ സാധിക്കുന്നതിന് നമ്മുടെ മീനാക്ഷീകാമുകനായ കേശവൻകുഞ്ഞിന് സന്ദർഭം കിട്ടിയില്ല. "പൂച്ച പാൽകുടിക്കുംപോലെ" താൻ പ്രവർത്തിച്ചതിനെ ആരും കണ്ടില്ലെന്നുള്ളവിശ്വാസത്തോടുകൂടി കേശവപിള്ള നിവർത്തിച്ച സംഗമത്തേയും, കേശവൻകുഞ്ഞു നിവർത്തിച്ച വൃഥാസഞ്ചാരത്തേയും, അണ്ണാവയ്യന്റെ പ്രത്യാഗമന വൃത്തത്തെ യുവരാജമാമാവെങ്കിടന്മാരിൽ നിന്നു ധരിച്ചതുകൊണ്ടു്, അന്നുരാത്രിയിലെ ഗൂഢസഞ്ചാരത്തെ ആ ബ്രാഹ്മണൻ പാർക്കുന്ന അഗ്രഹാരവീഥിയിൽ കഴിക്കാൻ നിശ്ചയിച്ച് പ്രച്ഛന്നവേഷനായി പുറപ്പെട്ടിരുന്ന രാജ്യനാഥൻതന്നെ കാണ്മാൻ സംഗതിയായി ദുർവാസസ്സെന്ന ഋഷീശ്വരനെ സുദർശനചക്രം പിൻതുടന്നപോലെ കേശവപിള്ള ഉത്സാഹോജ്ജ്വലനായി അണ്ണാവയ്യന്റെ ഛായയായി കൂടിയിരിക്കുന്നതിനെ പ്രത്യക്ഷമായിക്കണ്ടു് സമാശ്വസിച്ചുകൊണ്ട് മഹാരാജാവു കൊട്ടാരത്തിലേക്കും, അനന്തമുദ്രമോതിരം സംബന്ധിച്ച് തനിക്കറിയാവുന്ന പരമാർത്ഥങ്ങളെ അടുത്ത

ദിവസം തന്നെ മഹാരാജാസമക്ഷത്തിൽ ധരിപ്പിച്ചുകൊള്ളാമെന്നു് അണ്ണാവയ്യൻ വാഗ്ദത്തം ചെയ്കയാൽ അദ്ധരാത്രിയോടുകൂടി കേശവപിള്ള തന്റെ വാസസ്ഥലത്തേയ്ക്കും മടങ്ങി.

പടിഞ്ഞാറു് വലിയതുറയിലെ തിരമാലകൾ മന്ദതയോടുകൂടി ഏകതാളത്തെ മേളിച്ചും, സമീപത്തുപാക്കുന്ന ഒരു നാഗസ്വരക്കാരൻ ഉണന്നു് അഭ്യസനാരംഭത്തിലെ വിഷമതയോടുകൂടി "സാ-രീ-ഗാ-മാ-" എന്നു സ്വരങ്ങളെ സാധകം ചെയ്തും, ശാസ്ത്രാനുസാരിയായ ഒരു കുക്കുടൻ ഏഴരവെളുപ്പിനു കൃത്യമായി ത്രികാലജ്ഞനെന്നുള്ള ഗവ്വത്തോടു കൂജനം ചെയ്തും, അടുക്കുള്ള ഒരു അശ്വത്ഥത്തിൽ പാളയമടിച്ചിരുന്ന വാവൽ സൈന്യത്തിലെ കാവൽ പണിക്കാർ കണ്ണാരുന്നുടങ്ങളായ കാഹളധ്വനികൾകൊണ്ടു് നവയാമാഗമനത്തെ അറിയിച്ചും, വാതരോഗപീഡിതനായ ഒരു വൃദ്ധഭക്തൻ ഉറക്കപ്പായിൽകിടന്നു് "പിൻകാലിന്മേൽ കടിച്ച മുതലകടിവിടാഞ്ഞെ" കഥാലാപത്താൽ കണ്ഠത്തെക്ഷോഭിപ്പിച്ചും, കേശവപിള്ളയുടെ അരിവെപ്പുകാരിയും സ്വർഗ്ഗപാതാളങ്ങളോടു സംബന്ധമില്ലാത്ത ഒരു അന്തരാളഭഗവതിയും ആയ 'ഭഗവതി' എന്ന സ്ത്രീയെ നിദ്രയിൽനിന്നുണത്തി, ഉദയസ്നാനസമയം ആഗതമായെന്നു് ഉണത്തിച്ചു. ഈ വക സഹകാരികളെ എല്ലാം ആട്ടിയും ശപിച്ചും ശകാരിച്ചും, സ്വനിഷ്ഠകളെ രേഖാമാത്ര ഭംഗംപോലും വരുത്താതെ അനുഷ്ഠിക്കുന്ന ആ സ്ത്രീ അടുത്തുള്ള കുളത്തിലേയ്ക്കു് യാമവ്യത്യയം വന്നുപോകാതെ ത്ധടുതിയിൽ പുറപ്പെട്ടു. എന്നാൽ, അതുപോലെ തന്നെ ത്വരയോടുകൂടിയും പലതും പുലമ്പിക്കൊണ്ടും ആ സ്ത്രീ ഉടനെതന്നെ തിരിച്ചുവന്നു്, ചില സാധനങ്ങളെ തന്റെ സവ്വവിശ്വസ്തനായ കേശവപിള്ളയെ വിളിച്ചുണത്തി ഏല്പിച്ചു്, അക്കാര്യം സംബന്ധിച്ചു് തന്റെ സകലഭാരവും അതിവൈഭവത്തോടു നിവ്വഹിക്കപ്പെട്ടു എന്നുള്ള ഭാവത്തിൽ, ചാടിവീണു് അന്യശ്രവണഗോചരമായ്ക്കൂടാത്ത തോററൻ പാട്ടിലെ ചിലചരണങ്ങളുടെ ഉച്ചാരണത്തോടുകൂടി വീണ്ടും ധാവനം തുടങ്ങി.

പരമാത്ഥം പറയുകയാണെങ്കിൽ, ആ സ്ത്രീക്കു് അച്ഛനമ്മമാരാൽ നൽകപ്പെട്ടനാമം "പവതി" എന്നായിരുന്നു. ഗ്രന്ഥമയ്യാദയ്ക്കു സ്വീകരിക്കപ്പെട്ടിരിക്കുന്ന "ഭഗവതി" എന്ന

നാമം അതിൻെറ ഉടമസ്ഥയ്ക്കു തന്നെ ബോധ്യമാവുകയില്ലായിരുന്നു. വയോവൃദ്ധിയോടുകൂടി "പവതി" എന്നപദം "പവതീച്ചി" ആയും "പവതിക്കൊച്ചി" ആയും രൂപീകരിച്ചു. കൌതുകകരമായുള്ള ഈ പദത്തിൻെറ പരിവൎത്തന സൂത്രങ്ങളെ, വിശേഷിച്ചും, തിരുവിതാംകൂർ കാരത്തിയായ ഒരു സ്ത്രീ "കൊച്ചി" എന്ന സംസ്ഥാനനാമത്തിന് അവകാശപ്പെട്ട ന്യായത്തെ, ശബ്ദാഗമജ്ഞന്മാർ ആരാഞ്ഞുകൊള്ളട്ടെ. പവതീച്ചിയുടെ സൌന്ദൎയ്യവൎണ്ണന ചുരുക്കത്തിൽ കഴിയും- പരമാൎത്ഥ 'കണ്ടിവാർ' കേശിതന്നെ ആയിരുന്നു എന്നുള്ളതല്ലാതെ വൎണ്ണനീയമായി മററുയോഗ്യതകൾ ഒന്നുംതന്നെ അവൾക്കില്ലായിരുന്നു. ജടിലമായുള്ള ആ കേശമകുടത്തെ ഉടക്കും പിണക്കും വിട്ടുത്തിനിരത്താൻ ലങ്കാപ്രാകാരങ്ങളെ ഭഞ്ജനം ചെയ്ത വാതാത്മജനും ക്ലിഷ്ടസാധ്യമായിരുന്നു രണ്ടു മണ്ഡലകാലം മുഴുവൻ, പീഡിപ്പിച്ച മസൂരി, കണക്കിനു സുഷിരവും എഴുത്തും കഴിച്ച് മഷി ഇട്ടിട്ടു തുടയ്ക്കാതെ ഉപേക്ഷിച്ചുകളഞ്ഞ അവരുടെ ശരീരം "ഇനി കരിക്കും ചാമ്പലിനും കൊള്ളൂല്ല" എന്ന് ആ സ്ത്രീതന്നെ വിലപിക്കാറുണ്ടായിരുന്നു. ഇങ്ങനെയുണ്ടായ "തലയിൽ പറണ്ടലിനെ" ബഹുമാനിച്ച് ആ സ്ത്രീ കളത്രസ്ഥാനകാംക്ഷയെ ത്യജിക്കയും, അങ്ങനെ ഏഷണത്രയങ്ങളിൽ രണ്ടിനെ പരിഹരിക്കയും ചെയ്തു. എങ്കിലും, പവതിക്കൊച്ചി സന്യസിച്ച് ലോകത്തെ ശിക്ഷിച്ചുകളയാതെ, കൎമ്മപദ്ധതിയെ ആശ്രയിച്ചു തന്നെ ജീവിതത്തെ നിൎവഹിച്ചു വന്നു. അവരുടെ മതപ്രകാരം ബ്രഹ്മാണ്ഡം നേത്രഗോചരമല്ലാതുള്ള ബഹുവിധ യക്ഷ യക്ഷി ഭൂതപ്രേതാദികൾ ഇടതിങ്ങി സഞ്ചരിക്കുന്ന ഒരു "തൊലയാവട്ട*" [അനന്തവിസ്തൃതി] ആയിരുന്നു. ഈ പിശാച സംഹതിക്കിടയിൽ പീഡാരഹിതമായുള്ള വാസത്തിന്, ആ സ്ത്രീയുടെ പണിയായുധമായ മാൎജ്ജനിയെ സുദൎശനച

---

* 'തൊലയാവട്ട' ഇരണിയൽതാലൂക്കിൽ ഉള്ള വൃക്ഷശൂന്യവും ഭയങ്കരവുമായ ഒരു വിസ്തീൎണ്ണ മരുഭൂമിയാകുന്നു. ഈ സ്ഥലത്തു വച്ചും ചിലമരണ ശിക്ഷകൾ ആസുരമായവിധത്തിൽ നടത്തപ്പെട്ടിട്ടുള്ളതുകൊണ്ട് അതിന്നു കുപ്രസിദ്ധിയും ജനവൎജ്ജ്യതയും സിദ്ധിച്ചിരുന്നു.

ക്രുത്തിനോടു തുല്യമായ വിശിഷ്ടരക്ഷാസൂത്രമായി അവർഗണിച്ചു വന്നിരുന്നു. ഇതിനു പുറമെ, ദുൎമ്മദന്മാൎക്കു് ഉപദേശയോഗ്യമല്ലാതുള്ള ചിലമന്ത്രങ്ങളും ആ സ്ത്രീക്കു വശമായിരുന്നു. അക്ഷരജ്ഞാനശൂന്യയായ ആ മന്ത്രവാദിനിയുടെ മാന്ത്രികപ്രയോഗങ്ങളിൽ ഓം, സ്വാഹ, ഹ്രീം, ക്ലീം! എന്നുള്ള പ്രണവാദിധ്വനികൾ അടങ്ങിയിരുന്നു എന്നു്, ആ ഭാഗങ്ങളുടെ ഗുപ്തമായ ഉച്ചാരണത്തിൽനിന്നു് അവരുടെ സഹായാപേക്ഷകരായ ജനങ്ങൾ അറിഞ്ഞിരുന്നു. സകലകൎമ്മങ്ങൾക്കും ഈ സ്ത്രീക്കു പ്രത്യേകമന്ത്രങ്ങൾ ഉണ്ടായിരുന്നതു കൂടാതെ, കൊതിഒഴിക്കാനും ഉളുക്കെഴുയ്ക്കാനും കടപ്പിണക്കുകൾ തീൎക്കാനും ഇവർ 'ധന്വന്തരി' ആയിരുന്നു. പ്രതിഫലസ്വീകാരത്താൽ തന്റെമന്ത്രശക്തി ഹനിക്കപ്പെടുമെന്നു് ഈ പണ്ഡിതർ സിദ്ധാന്തിച്ചിരുന്നതിനാൽ, അവരുടെ ഈ ചികിത്സകളെ അപേക്ഷിച്ച ആതുരചക്രം ദിവസേന വൎദ്ധിച്ചുകൊണ്ടിരുന്നു. മാമാവെങ്കിടന്റെ പ്രത്യേക 'കലഹബന്ധു' വായിരുന്ന ഈ പുരുഷദ്വേഷിണിക്കു്, അയാളേയും തോല്പിക്കാൻ വേണ്ട നിശിതവാഗ്മിത്വം ഉണ്ടായിരുന്നു. "സദാഹൃദ്യാന്നതന്ത്രാണി" എന്നു് അനക്ഷരകുക്ഷിയായ ആരോ അമരകോശം പഠിക്കുന്നതിനെ കേട്ടു ധരിച്ചിട്ടുണ്ടായിരുന്നതിനാൽ, പാചകവൃത്തിയോളം പരിശുദ്ധവും ഉപകാരപ്രദവുമായ ജീവനവൃത്തി മറ്റൊന്നില്ലെന്നു നിശ്ചയിച്ചുകൊണ്ടു്, ഇവർ സ്വന്തമായ ഒരു പാചകചിന്താമണിയെ നിൎമ്മിച്ചു്, പലസുഖശരീരന്മാൎക്കും അരോചകാജീൎണ്ണാദി ദാനവും, ഘടാദിപാത്രങ്ങൾക്കു മോക്ഷദാനവും, പലഗൃഹങ്ങളേയും പാചകവൃത്തിപരദേവതയായ അഗ്നിഭഗവാനു് സംഭാവനാദാനവും ചെയ്തതിന്റെശേഷം, കേശവപിള്ളയുടെ ശുശ്രൂഷയ്ക്കായി വന്നുചേൎന്നിരിക്കയാണു്. യൌവനത്തിളപ്പു കൊണ്ടു്, സൎവ്വഥാ ആരാധനീയനായ മഹാരാജാവോടും കയൎക്കുമായിരുന്ന കേശവപിള്ളയും ക്ഷമാധൎമ്മോപദേശിനിയായ ഈ നരഭദ്രകാളിയോടു തോററുപോന്നിരുന്നു.

"രാജാകേശവദാസ്" എന്ന നായർയശസ്തംഭത്തിന്റെ അസ്തിവാരസ്ഥാപനം മുതൽ കാവൽപണിക്കാരിയായി സേവിച്ച ഈ ധന്യയും ആ മഹാപുരുഷനും—അദ്ദേഹത്തിലും—"മക്കൾ" എന്നും "അക്കൻ"

എന്നും പരസ്പരം വിളിച്ചുവന്നിരുന്നു. രണ്ടുപേരുടേയും അ നന്യബന്ധുത്വത്താൽ അവരുടെ പരിചയ പ്രാരംഭത്തിൽതന്നെ അന്യോന്യം സഞ്ജാതമായ അനുകമ്പാബന്ധം എങ്ങനെ പു ലർത്തപ്പെട്ടു എന്നു ഈ കഥാശേഷംകൊണ്ടും, "ദേവികോട്" എന്ന പ്രസിദ്ധഭവനത്തിന്റെ സൂക്ഷ്മമായ പൂർവ്വചരിത്രത്തെ ഗ്രഹിച്ചിട്ടുള്ളവരോടു് ആരാഞ്ഞും അറിയാവുന്നതാണ്.

സംഭരണശീലയുംകൂടി ആയിരുന്ന ഭഗവതിഅക്കൻ വിളി ച്ചുണത്തിക്കൊടുത്ത സാധനത്തെ വാങ്ങിച്ച്, ഉറക്കക്കെടുതി തീർപ്പാൻ മോഹമുണ്ടായിരുന്നു എങ്കിലും, പ്രബലമായ എന്തോ ഒരു അഭിനിവേശത്താലും സുഖലോലുപത്വം സ്വകൃത്യനിർവ്വഹ ണത്തെ ഒരിക്കലും ബാധിച്ചുകൂടെന്നുള്ള തന്റെ പ്രമാണത്താ ലും പ്രേരിതനായി, അയാൾ ഉടനെതന്നെ അതിനെ പരിശോ ധിപ്പാൻ എഴുനേറ്റിരുന്നു. സമീപത്തുണ്ടായിരുന്ന വിളക്കു ക ത്തിച്ചു് സൂക്ഷിച്ചുനോക്കിയപ്പോൾ ദൃശ്യമായതു രക്തസ്രവ ത്തോടുകൂടിയ ഒരു അംഗവേഷ്ടിയായിരുന്നു. രക്തദർശനംകൊണ്ടു് അശുഭശങ്കയുണ്ടായി എങ്കിലും ആ വസ്ത്രത്തെ അന്നുരാത്രിയിൽ തന്നെ താൻ കണ്ടിട്ടുണ്ടെന്നു് ബലമായ സംശയം ജനിക്ക കയാൽ, അതിനെ നല്ലതിന്മണ്ണം സൂക്ഷിച്ചു പരിശോധിച്ചു. ആ പട്ടുക്കരവേഷ്ടിയുടെ പരുത്തിനൂൽഭാഗവും രക്തപ്രോക്ഷ ണംകൊണ്ടു മലിനമായും എല്ലാംകൂടി ഒരു പരിപൂർണ്ണശോ ണാംബരമായും തീർന്നിരുന്നു. ഒരു നിഷ്ഠുരകർമ്മത്തിന്റെ സാ ക്ഷ്യമായ ഠരം ലക്ഷ്യത്തെക്കണ്ടപ്പോൾ, തന്റെ അനുമാനശക്തി കൊണ്ടു് കേശവപിള്ള ചിലതൊക്കെ, മനസ്സിൽ ഒട്ടൊരു അ ന്ധാളിപ്പോടുകൂടി, തീർച്ചയാക്കി. വസ്ത്രത്തിന്റെ ഒരുകോണിൽ എന്തോ കെട്ടിയിട്ടുണ്ടായിരുന്നതു് ആ മനോഗതങ്ങൾക്കിട യിൽ തന്റെ ശ്രദ്ധയെ ആകർഷിക്കുകയാൽ, കെട്ടിനെ അ ഴിച്ചു് അതിലടങ്ങിയിരുന്ന സാധനങ്ങൾ കയ്യിലെടുത്തു് വിള ക്കത്തുനോക്കി. ബഹുഫണനായ സർപ്പത്താന്റെ രൂപംകൊ ത്തി, നേത്രസ്ഥാനങ്ങളിൽ വജ്രങ്ങളും വലയഭാഗത്തു നവരത്ന ങ്ങളും പതിച്ചിട്ടുള്ളതും, ഭീമാകാരന്മാർ ധരിച്ചിരുന്നതും ആയ ഒരു പുരാതനാംഗുലീയവും, ഏതോ ഭാഗ്യവതിയായ കൃശാംഗി ക്കു ധരിപ്പാൻ അടുത്തകാലത്തു

റിയ അംഗുലീയക്കൂട്ടവും ആ ദീപപ്രഭ തട്ടി സ്ഫുലിംഗവർഷം ചെയ്തു. ഠരം ദർശനത്തിൽ വിധിചക്രത്തിന്റെ അത്ഭുതതമമായ ഭ്രമണത്തെ ഓൎത്തു്, കേശവപിള്ളയുടെ ബുദ്ധിയിൽ ഒരു താമസത ഉല്പാദിതമായി. അതിനെ ക്ഷണേന ദൂരീകരിച്ചുംകൊണ്ടു്, തന്റെ അനുമാനം ശരിയാണെങ്കിൽ രാജ്യസ്ഥിതികൾ വക്രഭാവത്തെ ഭജിക്കയല്ലാതെ ഗത്യന്തരമില്ലെന്നു് അയാൾ നിൎണ്ണയിച്ചു. ആ ഭവനത്തിൽ മറെറാരുഭാഗത്തു്, ബാലസാന്ത്വനമായുണ്ടായ താരാട്ടിഃനയും പടിവാതുക്കൽ മുട്ടി പ്രവേശനം കിട്ടായ്കയാൽ ഒരു ശ്വാനൻ കയ്യാലമേച്ചിലിനിടയിൽകൂടി തിക്കിഞെരുക്കി അകത്തുകടന്ന ശബ്ദവും കേട്ടു് കഠേഗ്ഗ ഞെട്ടുകയാൽ മനുഷ്യൎക്കു ജന്മസിദ്ധമായുള്ള ഭീരുതചത്തെ ഓൎത്തു് അയാൾ പുഞ്ചിരിക്കൊണ്ടു. സ്ഥൈൎയ്യത്തെ ആശ്രയിച്ചിരുന്ന അയാളുടെ ചിന്താഗതി ഇങ്ങനെ അനുക്ഷണം അനുലോമ വിലോമങ്ങളെ അവലംബിക്കുന്നു. തന്റെ മുമ്പിലിരിക്കുന്ന സാധനങ്ങൾ അത്യന്തം അവമാനകരമായ ശിക്ഷാബലിപീഠത്തിലേയ്ക്കു് തന്നെ നിസ്തൎക്കമായി ആകർഷിക്കുന്ന പാശങ്ങളല്ലെ? അപ്രകാരം താൻ നീതിപാലകന്മാരുടെ ദണ്ഡനീതിക്കധീനനായാൽ തന്റെ അനന്തരഗതിയെന്തു്? ഉൽകൃഷ്ടമായ സ്ഥാനത്തെ പ്രാപിച്ചു് മഹാഡംബരങ്ങളോടും ഐശ്വൎയ്യവിഭവങ്ങളോടും മാതൃപാദങ്ങൾ കണ്ടു തൊഴുന്നതിനായി അജ്ഞാതവാസത്തെ അവലംബിച്ചിരിക്കുന്ന തന്റെ ഉദ്യമങ്ങളെല്ലാം പ്രാണാപായത്തിനും അതിലും നികൃഷ്ടതരമായ മാനഹാനിക്കുമുള്ള മാർഗങ്ങളിലേക്കല്ലേ തന്നെ ബലാൽ പ്രവേശിപ്പിക്കുന്നതു്? രാജ്യക്ഷോഭകവും അണ്ണാവയ്യന്റെ കൈവശത്തുണ്ടെന്നു് താൻ ധരിച്ചിരിക്കുന്നതുമായ അംഗുലീയം ഇതാ യാദൃച്ഛികമായി വിധിസല്പമെന്നപോലെ തന്നെ തുടൎന്നു് എത്തിയിരിക്കുന്നല്ലൊ. ഠരം സ്ഥിതിയിൽ ഒന്നേ ഉൗഹ്യമായുള്ളു. ഹരിപഞ്ചാനനന്റെ അനുഗ്രഹം ഇതാ യമദണ്ഡമെന്നപോലെ തന്റെ ശിരോഘാതത്തിനായി പതിക്കാൻ പോകുന്നു. ഇങ്ങനെയുണ്ടായ മനഃക്ലേശങ്ങൾ ഹരിപഞ്ചാനനസ്മരണഘട്ടത്തിൽ എത്തിയപ്പോൾ, ആത്മരക്ഷാചിന്തകളെ ദൂരീകരിച്ചും രാജ്യരക്ഷാമാർഗത്തെപ്പററിമാത്രം ഗാഢമായി വിചിന്തനം ചെയ്തും കേവശപിള്ള

വീണ്ടും തനിക്കു സഹജമായ ദൃഢമനസ്സുതയെ അവലംബിച്ചു എഴുന്നേററ്, വസ്ത്രത്തേയും അംഗുലീയങ്ങളേയും യഥായുക്തം ഗോപനം ചെയ്തു. അപ്പോൾ ഭഗവതി എന്ന സ്ത്രീ സ്നാനം കഴിഞ്ഞ്, തോത്താതേയും പരിഭ്രമത്തോടുകൂടിയും വിറച്ച്, "നാനായന! നാനായന! എന്തെല്ലാം കണ്ടോ മൂച്ചി എടുക്കുമെൻെറ തമ്പുരാട്ടീ!" എന്നു പരിതപിച്ചുംകൊണ്ടു് എത്തി, കേശവപിള്ളയെ വിളിച്ച് ഒരു കോണിൽകൊണ്ടുപോയി താൻ കൊണ്ടുചെന്നു കൊട്ടത്ത വസ്ത്രത്തെ എന്തുചെയ്തു എന്നു ചോദ്യം ചെയ്തു.

**കേശ**—(ഉറക്കക്ഷീണത്തെ നടിച്ചും താൻ സംശയിച്ച ഭയങ്കരസംഭവം വെളിപ്പെട്ടിരിക്കുന്നു എന്നു തീച്ചയാക്കിയും) "ആ വൃത്തികെട്ടമുണ്ടിനെ കളഞ്ഞേക്കാ. അക്കൻ പെട്ടീലിരിക്കുന്ന ഇരണിയൽത്തരമൊന്നു എടുത്തുകൊള്ളണം."

**ഭഗ**—"എൻെറ ചെതറാല*മ്മ ലക്ഷിച്ച്, എൻെറ മക്കളു് കൊട്ടാറനം തരും. അതല്ല-ഠരം വ്യകാന്ത്രത്തടി വെന്തോ കരിഞ്ഞോ പോട്ടു്" (അതിഗൂഢമായി) "മുണ്ടിനെ ഇപ്പം ചുടണം. കൊളക്കടവിൽ നില്പാൻ വീട്ടല്ല ആളുകള്! വല്യകൊലവാസം-അരുംകൊലവാസം ആരോ ചെയ്തുട്ടു! കുരുകുരുത്തംകെട്ട മാവാവിക്കൂട്ടത്തിന് അക്കരുതിക്ക് കളം നമ്മടെ നടയിലേ കണ്ടോള്ളു. എൻെറ മക്കള് ദൂക്ഷിക്കണം."

**കേശ**—(ഒന്നും മനസ്സിലാകാത്തകൂട്ടത്തിൽ) "കൊലയോ? എവിടെ? ആരുചെയ്തു? അക്കന് എല്ലാപ്പോഴും കിനാവും പേയുംതന്നെ. ഛേ ഛേ! വിറയ്ക്കരുത്. അക്കൻെറ മക്കളടുത്തുനിൽക്കുന്നില്ലയൊ?"

**ഭഗ**—"ക്നാവൊ എൻെറ പയ്മനാവാ? പേയൊ എൻെറ പൊന്നുക്കുട്ടിമക്കളേ? പേപ്പവതിക്കേതു പേയ്? ക്നാക്കൊണ്ട ചെമ്മത്തിന് ഏതു ക്നാവ്?" (ഉൗർജിതത്തോടു) "ബ്രമ്മയസ്ഥി-പൂണിക്കൊല-ചെയ്തിരിക്കണ. തുഷ്ക്ഷിക്കണമെ

---

* ചിതാാൽ എന്നു് കുഴിത്തുറക്കടുത്തു ഒരു ദുർഗ്ഗവും അതിൻെറ മുകളിൽ ഒരു ദുർഗ്ഗാക്ഷേത്രവുമുണ്ടു്. ഠരം ക്ഷേത്രം ബുദ്ധമതക്കാരുടെ ഒരു സ്ഥാപനമെന്നു് ചിലർ വിചാരിക്കുന്നു.

ന്നു ഞാൻ ചൊല്ലണ. എൻെറ മുത്താരമ്മയാണെ, ത്തുണിയെ കരിച്ചുകളയണം—അതും ചട്ടനെ—നമ്മെ പിടിച്ചിഴത്താല്—പിടിച്ചിഴക്കുമെന്നൊ?"(വയററത്തുരണ്ടുകയ്യാലും തട്ടിക്കൊണ്ടു്) "അതാ അവിടെച്ചെന്നുനോക്കിൻ! നമ്മടെ ഠരം വഴിയിത്തന്നെ, കോവിലിൻെറ നട്ടമുമ്പില്- നവകോടി നാരായണൻചെട്ടി അണ്ണാപ്പട്ടരെ കുത്തി, കീച്ചൻ മാച്ചനെ—എൻെറ പൊന്നമ്മിണാ, കീറിപ്പൊളന്നു്, മലത്തി ഇട്ടിരിക്കിണാ! പെരുകൊല!!—അതാ, കേട്ടില്ലയൊ അരവം? എഴവും ഒപ്പാരും കൊണ്ടാടണ ആയിമ്മേടെ കഴുത്തിലുമൊണ്ടു് ആനക്കെട്ടപ്പുതുപൊന്നു്. എൻെറ മക്കളുടെങ്ങൊട്ടുപോണ്ട-വേണ്ട—"

കേശവപിള്ള പുറത്തുനിന്നു പുറപ്പെട്ട മുഴക്കത്താൽ ആകർഷിതനാകയാൽ നിശ്ശബ്ദനായി നിന്നതുകൊണ്ടു്, ആ സ്ത്രീ പിന്നെയും ഗുണദോഷിപ്പാനും വർണ്ണിപ്പാനും തുടങ്ങി. കേശവപിള്ള അവരെ നോക്കി ഹലാകൃതിയിലുള്ള തൻെറ നാസികയുടെ മുകളിൽ ചൂണ്ടുവിരൽ അടുപ്പിക്കമാത്രം ചെയ്തു, വസ്ത്രത്തേക്കുറിച്ചു് അവരിൽനിന്നു് ഒരു ശബ്ദം പുറത്തു വന്നുപോകരുതെന്നു് ആജ്ഞാപിച്ചു. കേശവപിള്ളയുടെ പ്രൌഢഭാവത്താലും നിശ്ചലതയാലും ഉല്പന്നധൈയ്യയായ ആ സ്ത്രീ ആ നാട്യത്തിൻെറ സാരത്തേയും അതിൻെറ വ്യാപ്തിയേയും സൂക്ഷ്മമായി ഗ്രഹിച്ചു. തൻെറ സ്വന്തകാൎയ്യങ്ങൾ കവിഞ്ഞുള്ള സംഗതികളൊന്നുംതന്നെ താൻ ധരിച്ചിട്ടില്ലെന്നുള്ള നാട്യത്തോടുകൂടി, വാമൂറുക്കി അമത്തിക്കൊണ്ടു് അവർ ഗൌരവഭാവത്തിൽ അവിടേ നിന്നു തിരിച്ചു.

ജനാകരത്തിൻെറ ശബ്ദം മുഴുത്തു്, വ്യക്തമായി കേട്ടുതുടങ്ങുകയാൽ കേശവപിള്ള പടിവാതുക്കൽ ചെന്നു നോക്കിയപ്പോൾ, അല്പം വടക്കു ക്ഷേത്രത്തിൻെറ മുൻഭാഗത്തു വലിയൊരു ജനതതി ആ മഹാഘോരസംഭവത്തെ ദശിപ്പാൻ, കൂടിനിൽക്കുന്നതായി കാണപ്പെട്ടു. ആ കാഴ്ചകാണ്മാൻ ഓടുന്നവരിൽ ചിലർ, കേശവപിള്ള രാജ്യകാൎയ്യസംഹിതയാണെന്നുള്ള വിചാരത്തോടുകൂടി, "അതെന്തോന്നുപിള്ളേ?" എന്നു ചോദിച്ചു, ഉത്തരം കിട്ടാതെ ധാവനത്തെ ത്തുടൎന്നു. ഒരു മുത്തകിഴവി ഓടുന്നതിനിടയിൽ " രാച്ച്യമേ മുടിയാൻ കാലം! പൂണൂലിട്ടകൂട്ടം പേയായാൽഅവിടം പിന്നെ കരിഞ്ചാമ്പല്" എന്നു പരിത

പിച്ചു. ഇങ്ങനെയുള്ള ഓരോ ജല്പനങ്ങളേയും കേശവപിള്ള യഥോചിതം വ്യാഖ്യാനിച്ച്, പൌരജനങ്ങൾക്ക് രാജ്യയന്ത്രഗതിയിലുള്ള അജ്ഞതയെക്കുറിച്ചു ക്ലേശിച്ചു. രാജ്യത്തിനു ദോഷസൂചകമായ നരഹത്യ, തൻെറവാസസ്ഥലത്തിന് അത്ര സമീപത്തു സംഭവിച്ചിരിക്കുന്ന സന്ദൎഭത്തിൽ, രാജ്യഭൃത്യനായ താൻ ഉദാസീനനായി നിന്നുകളയുന്നത്, എന്തെങ്കിലും സംശയം തൻെറ നേൎക്ക തിരിഞ്ഞാൽ തനിക്കു വിപരീതാനുമാനങ്ങളെ ഉൽപാദിക്കുമെന്നു വിചാരിച്ച്, കേശവപിള്ള ആൾക്കൂട്ടത്തിനിടയിൽ പ്രവേശിച്ചു. ആ ചെറുപ്രായത്തിലും, അപ്പോഴത്തെ താഴ്ന്നതരം ഉദ്യോഗത്തിലുംതന്നെ ജനസമ്മതി സമ്പാദിച്ചിരുന്ന കേശവപിള്ളയ്ക്ക് ആൾക്കൂട്ടം സഭയമേയും ആദരത്തോടും വഴിമാറിക്കൊടുത്തു. ശവശരീരം കിടന്നിരുന്ന സ്ഥലത്ത് എത്തിയപ്പോൾ അയാൾ കണ്ടത് ആ ശരീരത്തെയല്ല, സ്വസ്വാമിയായ മഹാരാജാവിനും ജന്മഭൂമിയായ രാജ്യത്തിനും ആസന്നമായ അത്യാഹിതത്തെമാത്രം ആയിരുന്നു. അയാൾക്ക് ആ സമയത്തുണ്ടായ അന്തരംഗഭ്രമണംകൊണ്ട്, അഗ്നിജ്വാലകൾതന്നെ അയാളുടെ നേത്രങ്ങൾക്കു ഗോചരമായി. ആ ജ്വാല ക്ഷണമാത്രംകൊണ്ടു ശമിച്ചു, സകലവും അന്ധകാരമയമായി. അയാളുടെ സഹനശക്തിയും മനഃസ്ഥൈൎയ്യവും വിപാടനം ചെയ്യപ്പെട്ട്, ജീവൻ പൎവതസമമായ ഭാരമെന്നു തോന്നി. അനന്യശരണനായി, അപരിചിതലോകതന്ത്രനായി ചരിക്കുന്നതിനിടയിൽ, രാജപഥത്തിൽവച്ചു തന്നെ സ്വീകരിച്ച പ്രഭുവായ ഗുരുനാഥൻെറ അനുഭവങ്ങളെക്കുറിച്ച് അദ്ദേഹത്തിൻെറ മുഖഗളിതങ്ങളായ വൃത്താന്തങ്ങളേക്കേട്ട് അനേകപാഠങ്ങൾ താൻ ഗ്രഹിച്ചിരുന്നവയെ ഓൎക്കകയാൽ കേശവപിള്ള ലജ്ജിതനായി, രാജ്യഭരണോന്മത്തത്വമെന്നുള്ളത്, മന്ത്രപാണ്ഡിത്യത്തിനു പുറമെ, "അശ്രാന്തയുദ്ധസന്നദ്ധത" എന്നതിൻെറ പൎയ്യായമാണെന്നും, അതിനു കോപ്പിടുന്നവൻ തൻെറ ബുദ്ധി മുതലായ സ്വേന്ദ്രിയങ്ങളേയും സദാ സുസ്ഥിരമായി നിലനിൎത്തിബ്ഭരിക്കുന്നതിനുശക്തനായും, അടൽക്കളത്തിൽ തൻേറയും ഇതരന്മാരുടെയും ചുടുചുടെ പ്രവഹിക്കുന്ന രക്തത്തെ രാജ്യക്ഷേമത്തിനായി വിനിമയംചെയ്യാൻതക്കവണ്ണം ധീരനായും, ഇരിക്കേണ്ടതാണെന്നും, ആ ഗുരുനാഥനിൽനിന്ന് അനേകസംവത്സരം താൻ അഭ്യസിച്ച തത്വങ്ങളെ അപ്പോൾ അനു

സ്മരിച്ച്, അസ്തമിതമായ തന്റെ ആത്മദാർഢ്യത്തെ ഉജ്ജീവിപ്പിച്ചു.

വട്ടമിട്ടുനിൽക്കുന്ന ജനക്കൂട്ടത്തിൽനിന്ന് കേശവപിള്ള മുമ്പോട്ടുകടന്ന് മൃതശരീരത്തിന്റെ അടുത്തണഞ്ഞ് അതിനെ സൂക്ഷിച്ചുനോക്കി. ആ ശരീരത്തിന്റെ മാറത്ത് ഖലകോപത്തിന് പ്രവേശമാർഗ്ഗത്തെ നിർമ്മിക്കാൻ പ്രയോഗിക്കപ്പെട്ടപോലെ ഒരു വെള്ളികെട്ടിയ നാരായം തറച്ചുനിൽക്കുന്നതുകൂടാതെ, ദയനീയമായ മുറവിളികൂട്ടാനെന്നപോലെ പലടത്തും വെട്ടും കുത്തും ഏററു് വിദ്രുമാധരങ്ങളെ തുറന്നുകാണിക്കുന്ന മുറിവാകളേയും കാണ്മാനുണ്ടായിരുന്നു. അണ്ണാവയ്യൻ അണിഞ്ഞിരുന്നതും രാജകുടുംബത്തിനോപാലും അസൂയയെ ഉണ്ടാക്കിവന്നതുമായ വലിയ ചുമപ്പുകല്ലു വച്ച കുണ്ഡലദ്വന്ദ്വം കർണ്ണങ്ങളിൽനിന്ന് മാംസസമേതം അപചയിക്കപ്പെട്ടിരുന്നു. ഏകവസ്ത്രനായി ശയിക്കുന്ന മൃതശരീരൻ കാലധർമ്മാധീനനായിട്ട് പത്തുപന്ത്രണ്ടു നാഴിക കഴിഞ്ഞതുപോലേയും കാണപ്പെട്ടു. ശരീരം വഴിയരികത്തുള്ള കയ്യാലയോടു ചേൎന്നു കിടക്കുന്നെങ്കിലും, ഇടവഴിയുടെ മദ്ധ്യപ്രദേശത്തിലെ മണൽ തകൎന്നും ശോണവൎണ്ണമായും കാണപ്പെട്ടതു് കലഹരംഗം ആ സ്ഥലമായിരുന്നു എന്ന് തെളിയിച്ചു. ഘാതകന്മാരുടെ നിഷ്ഠൂരതയ്ക്കു ഭക്ഷ്യമായിത്തീൎന്ന്, രക്തപങ്കിലനായി, ശിഥിലാംഗനായി ശയിക്കുന്നത് കഴക്കൂട്ടത്തുപിള്ളയുടെ അനന്തമുദ്ര മോതിരം വിലയ്ക്കുവാങ്ങിയതിന്റെ ശേഷം അതിനെക്കുറിച്ച് അന്വേഷണം തുടങ്ങിയപ്പോൾ മറഞ്ഞുകളഞ്ഞ അണ്ണാവയ്യൻ തന്നെ ആയിരുന്നു. ഈ സംഭവവും, ആ മോതിരത്തിന്റെ വിക്രയം മുതലായ സംഗതികൾ രാജ്യദ്രോഹസംബന്ധമായുണ്ടായവ എന്നു പരമോൽകൃഷ്ടസാക്ഷ്യമായി സ്ഥിരീകരിച്ചു. ആ രാജദ്രോഹവും ഈ കഠോരകൃത്യവും സംബന്ധിച്ചവയെന്നു കർണ്ണാകൎണ്ണികയാ ജനങ്ങൾ ധരിക്കയാൽ, കാഴ്ചക്കാരിൽ ആപൽപ്രിയന്മാരല്ലാത്ത ഭൂരിഭാഗവും മരിച്ച ഗുണവാനേ ശ്ലാഘിച്ചോ ആ ക്രിയയുടെ കഠോരതയെ നിന്ദിച്ചോ യാതൊരഭിപ്രായവും പറവാൻ ധൈൎയ്യപ്പെടാതെ, കാഴ്ച കണ്ടുകഴിഞ്ഞവേഗത്തിൽ അവരവരുടെ വഴിക്കു പൊയ്ക്കൊണ്ടു. കേശവപിള്ളയുടെ സ്ഥിതിയോ—രാജപരിചാരകജനംതന്നെ മോതിരസംഗതിയിൽ കൃത്രിമക്കാരെ

ന്ന് ഹരിപഞ്ചാനനന്റെ ഉപാസനശക്തികൊണ്ടു് തെളി ഞ്ഞിട്ടുണ്ടു്. അതിന്റെ വിക്രയസംഗതിയേക്കുറിച്ച് ഗൌരവമായ അന്വേഷണം നടത്തേണ്ട ആവശ്യമില്ലെന്ന് ദളവാ മുതലായവരുടെ അഭിപ്രായത്തിന്ന വിരോധമായി താൻ ഉപദേശിച്ചിട്ടുമുണ്ടു്. കൊട്ടാരത്തിൽ നിന്നും ആ മോതിരം രണ്ടാമതു മോഷ്ടിക്കപ്പെട്ട സംഗതി പരസ്യമാക്കിക്കൂടെന്നു് നിർബന്ധിച്ചതും താൻ തന്നെ. ആ ഘാതകകൎമ്മം തന്റെ വസതിയുടെ ഏകദേശം പുരോഭാഗത്തുവച്ചുതന്നെ നടത്തപ്പെട്ടുമിരിക്കുന്നു. മററുള്ളവരും അറിഞ്ഞിട്ടുള്ള ഈ സംഗതികളേയും, പൂൎവരാത്രിയിലും മററും താൻ അണ്ണാവയ്യനോടു സംഘടിച്ചിട്ടുള്ളതിനേയും, സംശയഗ്രസ്തമായ മോതിരം തന്റേ കൈവശം എത്തിയിരിക്കുന്ന അതിഗൌരവമായ സംഗതിയേയും ഒന്നായിച്ചേൎത്തു ചിന്തിച്ചപ്പോൾ, ആ കൊലപാതകം തന്നെ ഏതുവിധം ബാധിച്ചേക്കാമെന്നുള്ള സംശയം അയാളുടെ ബുദ്ധിയെ ക്രൂരതരമായി ക്ലേശിപ്പിച്ചു.

ക്ഷണനേരംകൊണ്ടു് കാൎയ്യക്കാർ, അധികാരി, ചേരുമാനക്കാരൻ, മാസപ്പടി മുതലായവർ എത്തി, പ്രേതത്തേ പരിശോധിച്ച്, കണ്ട വിവരങ്ങൾക്കു ആണ്ടു മാസം തീയതി മുതൽ "ഇപ്പടിക്കു കണ്ടെഴുതിയ" എന്നവസാനിക്കുന്നതുവരെ, ഏകവാചകത്തിൽ, പന്ത്രണ്ടു നെടിയോലക്കീറു മുഴുവൻ ഇരുവശവും നിറഞ്ഞുള്ള, ഒരു യാദാസ്തു തയ്യാറാക്കുകയും, നാരായം പണ്ടാരവകയ്ക്കു കണ്ടുകെട്ടുകയും, ശവശരീരം ഭാൎയ്യാദികളേ ഏൽപിച്ചു രസീതുവാങ്ങുകയും, കൊലപാതകക്കാരൻ ആരെന്നു് അവിടെ കൂടിയിരുന്ന മഹാജനങ്ങളോടു ചോദ്യംചെയ്യുകയും ചെയ്തു. അവിടെ എത്തി കാഴ്ചകളെല്ലാം കണ്ടുകൊണ്ടു നിന്നിരുന്ന സാംബദീക്ഷിതർ മുന്നോട്ടു കടന്നു്, നാരായത്തെ തൊടാതെ "അതിലെ, അന്ത വെള്ളിമകുടത്തിലെ, ചിന്നതാക 'കേ' കാരം കൊത്തിയിരുക്കൊ?" എന്നു എതിർചോദ്യംചെയ്തു. കാൎയ്യക്കാർ നാരായത്തെനോക്കി, "ഉണ്ടു്" എന്നുത്തരം പറകയാൽ, "ആനാൽ, അതു് നമ്മുടെ കേശവൻകുഞ്ഞുടേതാകും. കണ്ണാലും കാതാലും ബന്ധനം ചെയ്യക്കൂടാതു്. ശുദ്ധിശെയ്തു നമ്മിടം അനുപ്പിക്കവേണ്ടിയതു്" എന്നു പരമസാധുവായ ദീക്ഷിതർ ബ്രഹ്മശ്രീഗൌരവത്തോടും സപ്രാധാന്യ സൂചകമായ ഗൎവത്തോടും ആജ്ഞാപിച്ചു. കേശവപിള്ളയും കാൎയ്യക്കാ

രും ഏതാനും ആളുകളും മുഖത്തോടുമുഖം നോക്കി. മേൽപ്ര കാരമുള്ള ഉത്തരവുകൊടുത്ത ആൾ മഹാ വിദ്ധ്യാനാണെന്നു പ രസ്യമായി പ്രസ്താവിപ്പാൻ ഒരുങ്ങിയ അധികാരി സൂക്ഷിച്ചു നോക്കിയപ്പോൾ കണ്ടതു് പണ്ഡിതവൎയ്യനും, സവാദരണീയ നും, രാജപ്രത്യേകനുമായ ദീക്ഷിതരേ ആകയാൽ ആ ഉദ്യോ ഗസ്ഥൻെറ മുഖം മ്ലാനമായി. അധികാരിയേക്കാൾ കാൎയ്യസ്ഥ നായ കാൎയ്യക്കാർ ദീക്ഷിതരുടെ സമീപത്തുചെന്നു് പ്രത്യേക വിനീതിയോടുകൂടി, അദ്ദേഹത്തിൻെറ സാഹായ്യത്താൽ അ നുകൂലിപ്പാൻ ഉദ്ദേശിക്കുന്ന ശിഷ്യനെ അതു് എങ്ങനെ ബാ ധിക്കുമെന്നു ആലോചിപ്പാൻ ഗൂഢമായി അപേക്ഷിച്ചു. ലോക വ്യാപാരങ്ങളേക്കുറിച്ചു് പരമപുരോഭാഗിയായ ദീക്ഷതൎക്കു് ആ സപകാൎയ്യവാൎത്ത രസിച്ചില്ലാ. അദ്ദേഹം തോല്ക്കാൻ ഭാവവു മില്ല. "അവൻ തലയിലെ ബ്രഹ്മഹത്യാ ഏത്തറതുക്കു് ഇന്ദ്രനാ ലും മുടിയാതു്. നമ്മ കേശവകുമാരൻ നന്തിയത്തുണ്ണിത്താൻപ്ര ഭുവുടെ പുള്ളയാക്കും. തവിര ശെന്ത്രക്കാറപ്രഖ്യാതരുടെ ഭാഗി നേയനും. കാൎയ്യക്കാറപ്പിള്ളയങ്കത്തെ അബദ്ധത്തെ ബോധി പ്പിച്ചാൽ നാം സമ്മതിക്കുമൊ? ഹരിയോഹരി! ശ്രീവരാഹമൂ ൎത്തിയെത്തന്നെ ഒരം ഹിംസയ്ക്കു് ഇഴക്കു. ഏതു രാജസന്നിധി യിലും—കേട്ടൊ—സംസാരിപ്പാൻ സരസ്വതി ഇതൊ(നാവി നെ നീട്ടി) ഇതിനെ തന്നനുഗ്രഹിച്ചിട്ടുണ്ടു്—ശപ്പന്മാര്!"

**കാൎയ്യ**—"സ്വാമികൾ ദേഷ്യപ്പെടണ്ട. വിസ്താരം തുടങ്ങു മ്പോൾ സ്വാമികൾക്കു പറവാനുള്ളതെല്ലാം ബോധിപ്പി ക്കാം—ഇപ്പോൾ ക്ഷമിക്കണം. ഞങ്ങളുടെ നടപടി ഞങ്ങൾ നടത്തട്ടെ- ചട്ടവരിയോലപ്രകാരം നടത്താഞ്ഞാൽ ഞങ്ങളുടെ തലപൊയ്പോകും"

**ദീക്ഷതർ**—(വേദഘോഷധ്വനിയിൽ) "സ്മൃത്യന്തരം ധൎമ്മ രാജപ്രഭു ശെയ്യാരോടാ?"

കേട്ടുനിന്നവരിൽ ചിലർ ശാസ്ത്രികളോടു് ഉടനെ ഇട ഞ്ഞു. തിരുവനന്തപുരത്തു കേശവപിള്ള എന്നു വിളിക്കപ്പെട്ടു വന്ന കേശവൻകുഞ്ഞു്, മൂന്നുനാലു ദിവസമായി അണ്ണാവയ്യ നെ അന്വേഷിച്ചു് അങ്ങോട്ടും ഇങ്ങോട്ടും നടന്നിരുന്നു എന്നു് ചില ബ്രാഹ്മണരും, പൂൎവരാത്രിയിലെ ചന്ദ്രികയിൽ ആ വഴി യെ അയാൾ പലപ്രാവശ്യം നടന്നിരുന്നു എന്നു് ചില നായ

ന്മാരും അറിവുകൊടുത്തു. ഠരം സംഗതികൾക്ക് അവരോടെ ല്ലാം കാൎയ്യക്കാർ ഉടൻതന്നെ വായ്മൊഴി വാങ്ങി ഒപ്പിടുവി ച്ചു. സാംബദീക്ഷതർമാത്രം മൊഴികൊടുപ്പാൻ തയ്യാറില്ലെ ന്നും, നാരായം ഉടനെ തന്റെ പക്കൽ എത്തിക്കേണ്ടതെന്നും, അല്ലെങ്കിൽ കാൎയ്യക്കാരെ "തുലച്ചുവെപ്പോട്ട"മെന്നും, ജളന്മാരോ ടു വാദിപ്പാൻ തന്റെ നിത്യകൎമ്മങ്ങൾ സമയം അനുവദിക്കുന്നി ല്ലെന്നും ശഠിച്ച്, അവിടന്നു നടകൊണ്ടു. കേശവൻകു ഞ്ഞിനെ പിടിച്ച് ഹാജരാക്കുന്നതിനു ഉടനെതന്നെ കാൎയ്യക്കാർ ഭടന്മാരെ നിയോഗിക്കയും, ഉദ്യോഗസ്ഥന്മാർ എല്ലാം പിരി യുകയും ചെയ്തു. പ്രേതത്തെ ബ്രാഹ്മണർ എടുത്ത് ദുഃഖവിവ ശയായി നിലവിളിക്കുന്ന ഭാൎയ്യയോടും, മക്കളോടും ഒരുമിച്ച് അവിടെ നിന്നും തിരിച്ചു. അവിടന്നു പിരിയുന്നതിനുമുമ്പ് കേ ശവപിള്ള കാൎയ്യക്കാരെ വിളിച്ച് അന്നത്തെ അസ്തമയംവരെ ഊൎജ്ജിതനടപടികൾ നിറുത്തിവയ്ക്കണമെന്നു പറഞ്ഞ്, സ്നാനം ചെയ്ത് ആശൌചപരിഹാരം വരുത്താൻ തിരിച്ചു.

ദീക്ഷതരുടെ ശിഷ്യനായ ലളിതഹൃദയൻ ഹിസ്സാരജന്തുക്ക ളെപ്പോലും ഹിംസചെയ്യാത്ത ഭൂതദയാപരനായിരിക്കെ, ബ്രാ ഹ്മണനിഗ്രഹമാകുന്ന മഹാനികൃഷ്ടാപരാധത്തിന് അയാളെ ഉത്തരവാദിയാക്കുന്നതു കാലവിശേഷത്തിന്റെ ലക്ഷണമെന്ന് ചിലർ വ്യസനിച്ചു. ചിലമ്പിനേത്തുകുടുംബത്തിലെ യുവകാര ണവസ്ഥാനികനെ കുലപാതകക്കാരനാക്കാൻ പുറപ്പെടുന്നത്, പാറക്കൂട്ടവും ചുഴികളും നക്രമകരാദി ജന്തുക്കളും അടങ്ങിയ അ ഗാധജലധിയെ ക്രീഡാതടാകമാക്കുന്നതുപോലെ ആപന്നി ബിഡമായ ഒരു പ്രവൃത്തിയാണെന്നു ചിലബുദ്ധിമാന്മാരും, ന ന്തിയത്തുണ്ണിത്താനായ മാടമ്പിപ്രധാനന്റെ സന്താനത്തിന്മേൽ കുറ്റസ്ഥാപനം ചെയ്വാൻ കാപ്പുകെട്ടിപ്പുറപ്പെടുന്നത്, ദേ ശിംഗനാട്ട്, ഇളയടത്തുനാട്ട് എന്നീപ്രദേശങ്ങളിലെ ജനങ്ങ ളോടുള്ള ഒരു പോക്കുവിളിതന്നെ എന്ന് മററു ചില ബുദ്ധി മാന്മാരും അഭിപ്രായപ്പെട്ടു. കേശവൻകുഞ്ഞിന്റെ ധനപുഷ്ടി യോടുള്ള സുഖവാസത്തേയും രസികതപത്തേയും, അയാളുടെ വിദഗ്ദ്ധതകൊണ്ടു സമ്പാദിച്ചിട്ടുള്ള അന്തസ്സിനേയും, കണ്ട് അ സൂയാലുക്കളായി അയാളെ ദ്വേഷിച്ചിരുന്ന ഒരുവക കുടില ന്മാർ അയാൾ ഒരു വിടനായിരുന്നു വെന്നും, ദുർവൃത്തിയും

ധൂൎത്തും ചേൎന്ന് അയാളെ അണ്ണാവയ്യന്റെ വലിയ കടപ്പാടിൽ
കുടുക്കി എന്നും, അങ്ങനെയുള്ള അകപ്പാട് പുറത്തുവരാതിരി
പ്പാൻവേണ്ടി ബ്രാഹ്മണനെന്റെ നിഗ്രഹം സന്ദൎഭസൌകൎയ്യം
നോക്കി തക്കത്തിനു നിവൎത്തിച്ചതാണെന്നും ഉത്സാഹത്തോടെ
പ്രസിദ്ധപ്പെടുത്തി. ദുഷ്ടവാദങ്ങളുടെ രുചി ദേവാമൃതത്തേയും,
അതിന്റെ പ്രചാരം വൈദ്യുതവേഗത്തേയും ജയിക്കുമെന്നുള്ളത്
ലോകപ്രസിദ്ധവുമാണല്ലോ.

ഈ ദാരുണമായ നരഹത്യയെക്കുറിച്ച് അറിവുകിട്ടിയ
ഉടനെതന്നെ ദളവാ സുബ്ബയ്യൻ സോമന്റെ മീതെ നായർ
ഉദ്യോഗസ്ഥന്മാരുടെ രീതി അനുസരിച്ച് വെള്ളക്കവണി
യും തലയിൽ കുത്തിപ്പൂട്ടിയുള്ള കെട്ടും ധരിച്ച്, സമയം കാത്ത്,
തിരുമുമ്പിലെത്തി, കൈകെട്ടി വാപൊത്തിനിന്ന്, വസ്തുതകളെ
ല്ലാം 'സ്വാമി' എന്ന പദത്തിന്റെ ധാരാളപ്രയോഗത്തോടു
കൂടി അറിയിച്ചു. കാൎയ്യക്കാരുടെ സംക്ഷിപ്തവിചാരണകളേ
യും പരിവാദകലോകത്താൽ ദ്രുതപ്രചാരണം ചെയ്യപ്പെട്ട അ
പവാദത്തെയും ബലമായി ആസ്പദമാക്കി കേശവൻകുഞ്ഞുത
ന്നെ ഘാതകനെന്നു സ്ഥാപിച്ചും, അയാളെ ഉടനെതന്നെ ബ
ന്ധനത്തിലാക്കി കൊലക്കുററം ചുമത്തി ജീവഹാനി വരുത്താൻ
വിധികല്പിക്കുന്നതിനു വേണ്ട വ്യവസ്ഥകൾ സുമാറായി ചെയ്തി
രിക്കുന്നു എന്നു ഉണൎത്തിച്ചും, ആ സംഗതിയിലുള്ള തിരുവുള്ള
ത്തെ പ്രതീക്ഷിച്ചു ദളവാ നിന്നു. മഹാരാജാവിനാൽ അഭി
ജ്ഞാതമായിരുന്ന ചില സംഗതികളുടെ രഹസ്യഭേദനം ചെ
യ്‌വാൻ ഉചിതമായ സന്ദൎഭം വന്നിട്ടില്ലെന്ന് അവിടത്തേക്കു
തോന്നുകയാലും, വിശിഷ്യ, ചില സംശയങ്ങൾ അധികൃതന്മാ
രുടെ ഊഹങ്ങൾക്കും അന്വേഷണഗതിക്കും വിരുദ്ധമായി അ
വിടത്തെ വിശാലബുദ്ധിയിൽ അങ്കുരിച്ചതുകൊണ്ടും, മന്ത്രിമാ
രുടെ നടപടിയിൽ പ്രവേശിച്ച് ഒരു കല്പന കൊടുക്കുന്നതിന്
അവിടുന്ന് ഉടനെ സന്നദ്ധനായില്ല. മഹാരാജാവിന്റെ മുഖം
നിൎവ്വികാരമായി കാണപ്പെടുകകൊണ്ട്, ആ സംഗതിയിൽ
അവിടത്തെ അന്തൎഗ്ഗതത്തെ ആ പതനത്തിൽ ദുൎഗ്രാഹ്യമെ
ന്നു ദളവാ മനസ്സിലാക്കി, മററു തനിക്ക് ഉണൎത്തിപ്പാനുണ്ടാ
യിരുന്ന സംഗതികളെയും അറിവിച്ചു കൊണ്ട്, അവിടെ നിന്നു
തിരിച്ചു.

സുബ്ബയ്യന്റെ റിപ്പോർട്ടിൽ ഉൾപ്പെട്ട കൊലപാതക വൃത്താന്തവും അതിനെ സംബന്ധിച്ചുള്ള സകല വിവരങ്ങളും മഹാരാജാവ് അതിനു മുമ്പുതന്നെ സൂക്ഷ്മമായി ധരിച്ചിരുന്നു. ദളവായെ തുടൎന്നു മുഖം കാണിച്ച സൎവാധികാൎയ്യക്കാരും സമ്പ്രതിഅയ്യനും അണ്ണാവയ്യന്റെ ദുൎമ്മതിയെക്കുറിച്ച് അഭിപ്രായങ്ങൾ അറിവിക്കാതിരുന്നില്ല. അവരുടെ പക്ഷം, ആ സംഗതി അസാധാരണപക്ഷനായോഗ്യമായിട്ടുള്ള ഉപജാപകൃത്രിമമാണെന്നും, ഹരിപഞ്ചാനനന്റെ ദിവ്യാലോചനം കൊണ്ടു "എന്നവെല്ലാം കാണപ്പോറതോ" എന്നു അരുളിച്ചെയ്യപ്പെട്ടവയിൽ, രണ്ടാമത്തേതായ ആ ക്രിയയ്ക്കും ഒന്നാമത്തേതായ ഭണ്ഡാരഭേദനത്തിനും തമ്മിൽ സംബന്ധമുണ്ടായിരിക്കുമെന്നും ആയിരുന്നു. ഇവരുടെ ഗമനാനന്തരം കട്ടിമുണ്ടും പുറകിൽ ഇരട്ടക്കൊമ്പുവച്ച് നേരിയതുകൊണ്ടുള്ള വട്ടക്കെട്ടും ധരിച്ച്, ഒരു പിടി എഴുത്തോലയും ലേഖനായുധങ്ങളുമായി കേശവപിള്ള തിരുമുമ്പിൽ പ്രവേശിച്ചു. "വിദ്വാൻമാത്രം വിദ്വാനെ അറിയുന്ന" മാനസികമായുള്ള ധൎമ്മത്തിന്റെ പ്രവൎത്തനംകൊണ്ടു മഹാരാജാവിന്റെ മുഖം സൈനികാംഗമായ കൃതാവിനാൽ ഗംഭീരമാക്കപ്പെട്ടിരുന്നെങ്കിലും, തൽക്കാലോദിതമായ പ്രസാദം കൊണ്ട് കരുണാപൂൎണ്ണമനസ്കനായ ഒരു ബഹുസന്താനപിതാവിന്റേതുപോലെ ലളിതസ്മേരപൂൎണ്ണമായി പ്രകാശിച്ചു. ബാഹ്യവീക്ഷണത്തിനു പ്രശാന്തതടിനികളെപ്പോലെ മൃദുഗതികളായി കാണപ്പെടുന്ന ഋജുവചനന്മാരായ ആ രണ്ടുമഹച്ഛക്തികളും, ന്തരമായുള്ള ഔൎണ്ണപ്രവേഗങ്ങളോടുകൂടി വിന്ധ്യഗന്ധമാദനാദി മഹാഗിരിവാരഭേദനവുംചെയ്ത്, ഉദ്ദിഷ്ടതീൎത്ഥമുഖത്തു സിന്ധുസംഗമം ചെയ്യുന്ന, അന്തൎവാഹിനികളായിരുന്നു. മഹാരാജാവ് ഗുരുതരപ്രഭാവനായ മാതുലഗുരുനാഥന്റെ അനുഗ്രഹത്താലും സ്വബുദ്ധിപരിചയങ്ങളുടെ ചാതുരികൊണ്ടും രാജ്യതന്ത്രത്തിൽ വിദഗ്ദ്ധവിപശ്ചിത്തും, ആ യുവാവ് ആ മഹാരാജോപാന്തവാസവും പാദശുശ്രൂഷണവുംകൊണ്ട് ഗുരുപ്രസാദാനുഗ്രഹസമ്പാദനത്തെ ആരംഭിച്ച്, ജീവനെത്തന്നെ ഗുരുദക്ഷിണയായിക്കരുതീട്ടുള്ളവനും അപ്രധാനനുമായ ഒരു ശിഷ്യൻമാത്രവും ആയിരുന്നു. മന്ത്രിസമ്പൽസമൃദ്ധനായിരുന്ന മഹാരാജാവിനു, ആ യുവാവിന്റെ അംഗപ്രൌഢിയും ബുദ്ധിവിലാസവും കണ്ട്, പരിചയാരംഭംമുതൽ അയാളെക്കുറിച്ച്

അതിയായ വാത്സല്യവും വിശ്വാസവും ഉദിച്ചിരുന്നു. യുവത്വം കൊണ്ടുള്ള സ്വാതന്ത്ര്യശീലത്തെ അവിടത്തെ പൈതൃകമായ കൃപാർദ്രതകൊണ്ടു പോഷിപ്പിച്ച്, അയാളെ സ്വസന്നിധിയിൽ അനിയന്ത്രിതവചസ്കനാക്കാൻ അവിടന്ന് പ്രോത്സാഹിപ്പിച്ചിരുന്നു. എന്നാൽ ആ യുവാവിന്റെ ക്ഷിപ്രകുപിതത്വം ചിലപ്പോൾ അയാളുടെ സ്ഥിതിവിശേഷത്തിന്റെ ജ്ഞാനത്തെയും ഉൽക്കർഷോന്മുഖതയേയും ഭേദിച്ചുപോയിട്ടുള്ളതൊഴികെ, തനിക്കു ഭാഗ്യദാനനായി അനുഗ്രഹിച്ചരുളുന്ന ഗുരുവിന്റെ ദൃഷ്ടാന്തപാഠത്തെ തുടന്ന്, ശിഷ്യനും ക്രിയാമാത്രദീക്ഷിതനായി തന്റെ ശിഷ്യാശ്രമത്തെ നയിച്ചുവന്നു.

കേശവപിള്ള മഹാരാജപദങ്ങളിൽ അത്യന്തഭക്തിവിനയസമന്വിതം, ഓലച്ചുരുട്ടിനെ കക്ഷത്തിലിടുക്കി, യഥാക്രമം താണുതൊഴുതു, ഉടുവസ്ത്രത്തെ ഒതുക്കി, പഞ്ചപുച്ഛമടക്കി നിൽക്കുന്നതിനിടയിൽ, അയാളേയും അന്നത്തെ ദുഷ്ക്രിയയേയും സംഘടിപ്പിച്ച് അയാളുടെ മനസ്സ് അനുദയത്തിൽ ഗതിചെയ്തമാത്രയിലൂടെ തന്നെ മഹാരാജാവിന്റെ മനസ്സും ഒരു സഞ്ചരണം ചെയ്തു. എന്നാൽ ഈ അഭിനിവേശങ്ങളുടെ ഒരു ഛായപോലും മുഖത്തു പ്രസരിപ്പിക്കാതേയും അനന്തശയനവിഗ്രഹത്തിന്റെ വദന നിശ്ചാഞ്ചല്യത്തോടുകൂടിയാണെങ്കിലും, ദളവായോടും മററുദ്യോഗസ്ഥന്മാരോടും പ്രദർശിപ്പിക്കാത്ത ഒരു കരുണയോടുകൂടിത്തന്നെ, അവിടന്ന് ഇങ്ങനെ ചോദ്യംചെയ്തു. "എന്താ, കേശവൻ ഇന്ന് ഊണുകഴിഞ്ഞില്ലേ?"

**കേശ**—"തിരുവുള്ളം അനുഗ്രഹിച്ചതുമുതൽ അടിയന് കല്ലരിക്കു മുട്ടുണ്ടായിട്ടില്ല."

**മഹാ**—"എന്നാൽ നിന്റെ മുഖമിങ്ങനെ ക്ഷീണിച്ചുകാണ്മാൻ സംഗതി എന്ത്?"

**കേശ**—(ആദ്യത്തെ പദത്തിൽ ശബ്ദോർജിതത്തോടുകൂടി) "അടിയനു വിശേഷിച്ചു പാടുകാലമൊന്നുമില്ല"

**മഹാ**—"പിന്നെ ആർക്കാണു പാടുകാലം? നിന്റെ നളപാകക്കാരി കിടപ്പിലൊ? ഇവിടെ ഏതെങ്കിലും മഠപ്പള്ളികളിൽ നിന്നു നിനക്ക് ഊണുകഴിച്ചുകൂടെ? രാപ്പകലുഴയ്ക്കുന്ന ശരീരം ക്രമപോഷണമില്ലാഞ്ഞാൽ, ചെറുപ്പമായാലും ക്ഷണത്തിൽ ക്ഷയിച്ചുപോകും—"

മഹാനുഭാവന്മാരുടെ കൃപ ചിലപ്പോൾ സാധുജനങ്ങളെ മുട്ടിക്കുന്ന കുട്ടത്തിൽ ഉണ്ടായ ഈ കരുണാപ്രവാഹത്തിൽ, "ഉത്തമാശനം" എന്തെന്നുള്ള വാദച്ഛത്രത്തെ വഹിക്കാനൊ, എന്തെങ്കിലും രസകരമായ നാട്യത്തെക്കൊണ്ടു് സ്വാദുഭക്ഷ്യഗ്രഹണം മഹാരാജാവിനുണ്ടാക്കാനൊ അയാൾക്കു സാക്ഷാൽ തന്നെ രസികത്വവും അപ്പോൾ മനഃസ്വാസ്ഥ്യവും ഇല്ലായിരുന്നു. അയാൾ മിണ്ടാതെ നിന്നതു കണ്ടു് മഹാരാജാവ് പിന്നെയും ഇങ്ങനെ അരുളിച്ചെയ്തു:—"ഇന്നെന്താണ്, ഇവിടെ വരുന്നവരെല്ലാം മൂർഖമുഖന്മാരായിരിക്കുന്നതു്?"

**കേശ**— "കാലപ്പിഴകൊണ്ടായിരിക്കാം—കല്പനയുണ്ടെങ്കിൽ സംഗതി തിരുമനസ്സറിയിക്കാം."

മഹാരാജാവു സന്തോഷിച്ചു. രാജ്യക്ഷേമാപയുക്തമായ സംഗതികൾ തന്റെ ഇംഗിതജ്ഞനായ ഭൃത്യനിൽ നിന്നുണ്ടാകുമെന്നുള്ള ഉത്സാഹത്തോടുകൂടി അവിടന്ന് "എന്നും, ഓരോ കാര്യത്തിനും പ്രത്യേകം കല്പനവേണൊ? ഇങ്ങനെയാണെങ്കിൽ കാലം അങ്ങോട്ടുചെല്ലുമ്പോൾ നിനക്കു കല്പന തരുന്നതിനുമാത്രം എനിക്കു സമയം ശേഷിക്കും."

ആ മഹാരാജാവു് മനുഷ്യപ്രകൃതസൂക്ഷ്മജ്ഞനല്ലെ? സൌഭാഗ്യദാനശക്തന്മാർ ഇങ്ങനെ വദാന്യതാക്കളായി അപദേശവചഃപ്രയോഗങ്ങൾ ചെയ്യുമ്പോൾ ഏതൊരു തൃഷ്ണാധീനനാണ് വശ്യനായിത്തീരാത്തതു്? എന്നാൽ ആ അരുളപ്പാടുകൊണ്ടു് കേശവപിള്ള പ്രമാദവാനാകാതേയും, പക്ഷെ അങ്ങനെ തന്നെ സംഭവിക്കട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടും, "കാലപ്പിഴ" എന്തെന്നുള്ള വിവരണത്തെ തുടങ്ങി:—"ചിലമ്പിനേത്തു ചന്ത്രക്കാറൻ പടകൂട്ടാൻ തുടങ്ങുന്നു—"

**മഹാ**—"എന്താത്? പടകൂട്ടാനൊ?"

**കേശ**—"അടിയൻ—പടകൂട്ടാൻ തന്നെ. പണ്ട്, കളരികൂട്ടവും, ഓണക്കളിയും, ഇപ്പോൾ പരിഷ്കരിച്ചു്—"

**മഹാ**—"നമ്മുടെ ആ യോഗിയെ സൽക്കരിച്ചുകൊള്ളുവാനാണല്ലൊ ചന്ത്രക്കാറനുവേണ്ടി ആ ഉമ്മിണി നമ്മുടെ അനുവാദം ചോദിച്ചതു്—"

**കേശ**—"കല്പന—ശിവാജിരായന്റെ നവരാത്രിവേലയും ഔരംഗബാദ് നവാബിന്റെ മൊഹരാത്സവവും, ഇവിടെ എലന്ത അമ്പലത്തിൽ കാളച്ചന്തയും, വയ്യാമൂല മണൽക്കുന്നിലെ വേട്ടയൂട്ടും, കളിപ്പാംകുളക്കരെയിൽ കിളിയന്തട്ടുകളിയും, വെങ്ങാനൂരമ്പലത്തിൽ വെള്ളംകുടിയും—ഇങ്ങനെനടന്നകാൎയ്യങ്ങൾക്കു ഇപ്പോൾ സംസ്കൃതപ്പേരു ഇട്ടു. "സഞ്ചി" എന്നാണ് യോഗീശ്വരന്റെ ശാസനവാചകത്തിൽ പ്രയോഗിച്ചിട്ടുള്ളതു്. അതുകൊണ്ടു് ദ്രോഹസ്വഭാവത്തിനു കലശൽബുദ്ധി വന്നിട്ടുണ്ടെങ്കിൽ അടിയൻ പിഴ വിട്ടുകൊണ്ടുപോയി. കല്പിച്ചു ക്ഷമിച്ചരുളണം."

**മഹാ**—(തന്റെവാദനിലയെ കൈവിടാതെയും ആ യുവാവിന്റെ സ്വകാൎയ്യാന്വേഷണങ്ങൾക്കു ഊൎജ്ജിതത്തെ വൎദ്ധിപ്പിക്കാനും) "ഹെയ്!" അബദ്ധം! ദോഷൈകദൃക്ക് എന്ന വിളിക്കു വിളികേൾപ്പാൻ നീ രാജർ—എന്തുകളിയാണിത്?"

**കേശ**—(മഹാരാജാവു കളിയായി ധരിച്ചിട്ടില്ലെന്നുള്ള ധൈൎയ്യത്തോടുകൂടി) "തിരുമേനി കല്പിക്കുംപോലിരിക്കട്ടെ—എങ്കിലും അവിടെ വലിയപടതന്നെ കൂട്ടുന്നു-" (അതു സംബന്ധിച്ചു വേണ്ട കരുതൽ താൻ ചെയ്തിട്ടുണ്ടെന്നു മഹാരാജാവു സ്മരിച്ചു) "ചന്ത്രക്കാറനിപ്പോൾ മുമ്പിലത്തേതിലും പ്രതാപക്കാരനായിത്തീൎന്നിട്ടുണ്ടു്. എട്ടുവീട്ടിൽ തമ്പിമാരെപ്പോലെ, അയാൾക്കു സ്വാമിയാരെ കിട്ടിയിരിക്കുന്നു. നന്തിയത്തു് ഉണ്ണിത്താനദ്ദേഹവും അവിടെ എത്തിയിരിക്കും" ('മൂക്കിൽതൊടാൻ ചെവിക്കു പ്രദക്ഷിണം ചെയ്യുണ്ട. അണ്ണാവയ്യന്റെകാൎയ്യത്തെ നേരെ ചോദിച്ചുകൊള്ളു.' എന്നു മഹാരാജാവു ചിന്തിച്ചു) "ഇതൊക്കെ രാജ്യത്തിനു പട്ടുകാലമാണ്"

**മഹാ**—"രണ്ടുഗൃഹസ്ഥന്മാർ കൂടുന്നതു രാജ്യത്തിനു ആപത്തോ? നല്ല ഗുണദോഷം!"

**കേശ**—"ഹരിപഞ്ചാനനസ്വാമി എന്നൊരു മൂൎത്തികൂടി ഉള്ളതുകൊണ്ടു് അടിയൻ തിരുമനസ്സുണൎത്തിക്കുന്നതാണ്. അദ്ദേഹത്തിനു അടിയനോടും അടിയനു അങ്ങോട്ടും തീരാത്ത വിരോധമെന്നു് കല്പിക്കും. അടിയന്റെ അല്പബുദ്ധിയിൽ തോന്നിയതിനുള്ള തെളിവിനെ ('ഇതാവന്നു അണ്ണാവയ്യന്റെ കഥ'

എന്നു മഹാരാജാവു ചിന്തിച്ചു) ദൈവം തട്ടിക്കളഞ്ഞു. ഇനി അതിനെ തിരുമനസ്സറിയിച്ചിട്ടു ഫലമില്ല. എന്നാൽ, ആ സ്ഥലം കഴക്കൂട്ടമാണ്. ചന്ത്രക്കാരൻ രാമനാമഠത്തിൽപിള്ളയുടെ മകനും, നന്തിയത്തുണ്ണിത്താൻ എളയിടത്തു സ്വരൂപത്തിലെ മന്ത്രിയും —"

**മഹാ**—"നീ ഇവിടത്തെസ്ഥിതിയൊന്നും അറിയാതെ പെരുമ്പടപ്പീന്നു വരികയാണൊ?"

തന്റെ രാജ്യം പുള്ളിപട്ടാളത്താൽ സുരക്ഷിതമെന്നും, തന്റെ സ്വകാര്യനിശ്ചയമായി ജെൻറാൾ കുമാരൻതമ്പിയേയും ഏതാനും ഭടജനങ്ങളേയും കഴക്കൂട്ടത്തേയ്ക്കു ഗൂഢമായി നിയോഗിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു് ആ സ്ഥലത്തു കലാപമൊന്നുമുണ്ടാവാൻ മാർഗമില്ലെന്നും ധൈര്യപ്പെട്ടു് മഹാരാജാവു ഇങ്ങനെ അരുളിച്ചെയ്തപ്പോൾ, മഹാരാജാവിന്റെ അതിഗൂഢമായ വ്യവസ്ഥയേയും തന്റെ സാമർത്ഥ്യംകൊണ്ടു ധരിച്ചിരുന്ന കേശവപിള്ള ആ അറിവിനെ ഗോപനംചെയ്തുകൊണ്ടു്, വ്യസനത്തോടുകൂടി ഇങ്ങനെ അറിയിച്ചു. "അടിയനിപ്പോൾ പെരുമ്പടപ്പിൽ നിന്നു വിടകൊള്ളുകയല്ല. പെരുമ്പടപ്പിൽത്തന്നെ കൈനില ഊന്നിയിരിക്കയാണ്. അതുപോലെ രാജ്യവും കുറപ്പെട്ടുപോകാതെയിരിപ്പാൻ തിരുമനസ്സറിയിക്കുന്നതാണ്. ആ ചന്ത്രക്കാറന്റെ അനന്തരവനെ, കുറച്ചു താമസിച്ചിട്ടു് പിടിക്കുന്നതുകൊണ്ട് ഒരു ദോഷവും ഉണ്ടാവാനില്ല. അവിടത്തെ കൂട്ടമെല്ലാം അറികേയും സ്വാമിയുടെ ഉപദേശം അവിടെകിട്ടാൻ സൌകര്യപ്പെട്ടിരിക്കുന്ന സമയത്തും ഒരു പ്രമാദക്രിയയെ അവിടെവച്ചു നടത്തുന്നതു നല്ലപായമാണൊ എന്നു തിരുമനസ്സുകൊണ്ടു ആലൊചിച്ചു കല്പനയുണ്ടാകണം."

**മഹാ**—(തന്റെ ഊഹം ഈ സമർത്ഥന്റെ സംഗതയിലും തെററിയില്ലെന്നുള്ള സന്തോഷോൽക്കർഷത്തോടുകൂടി) "കൊലപാതകക്കാരനെ ഉടനെ കെട്ടുകയല്ലേ വേണ്ടതു്?"

**കേശ**—"കൊലപാതകംചെയ്തു എങ്കിൽഉടനെ തൂക്കുകയും വേണം. സാംബദീക്ഷിതരുടെ സാധുത്വംകൊണ്ടു് ആ കേശവപിള്ളയുടെ മേൽ കുററം ചുമത്തപ്പെട്ടിതാണ്. വെള്ളിനാരായം എത്രയോപേക്കുണ്ടു്. 'കേ' എന്ന അക്ഷരം എത്രകേശവന്മാൎക്കും കേരളന്മാൎക്കും ഉപയോഗിക്കാം?"

മഹാ—"നീയും ഒരു കേശവനാണല്ലൊ"

കേശ—"അടിയൻ! കുപ്പപ്പാട്ട് അതിനടുത്തുമാണ്. പക്ഷേ! അടിയൻ കൈയ്യൂററപ്പാട്ട ചെയ്തതാണെങ്കിൽ, നാരായത്തെ ദേഹത്തു നിറുത്തീട്ട പോവുല്ലായിരുന്നു. ഉണ്ണിത്താനദ്ദേഹത്തിന്റെ മകൻ കേശവപിള്ളയും, ഇങ്ങനെ അയാൾക്ക വിപരീതമായ ഒരു തെളിവിനെ അവിടെ വിട്ടിട്ടുപോകുമോ എന്ന് കല്പിച്ചുതന്നെ തിരുവുള്ളമിരുത്തി ആലോചിച്ചു രക്ഷിക്കണം"

ഒരം സംശയം ആദ്യമേതന്നെ മഹാരാജാവിന്റെ മനസ്സിൽ പ്രധാനമായി പ്രവേശിച്ചിട്ടുള്ളതായിരുന്നു. എങ്കിലും, കേശവപിള്ളയുടെ മനസ്സിനേയും ഇഷ്ടത്തേയും ഒന്നുകൂടി പരീക്ഷിപ്പാനായി അവിടന്ന് ഗൌരവമായ ചില ചോദ്യങ്ങൾ തുടങ്ങി. തന്റെ പ്രവൎത്തികൾ രാജ്യാഭിമാനിക്കും ഭക്തനായ ഭൃത്യനും ചേൎന്നതല്ലെന്നുള്ള ഛായയിൽ ഒന്നു രണ്ടു ചോദ്യങ്ങൾ ഉണ്ടായതു കേശവപിള്ളയുടെ മനസ്സിനെ ചഞ്ചലിപ്പിച്ചു. ആ ചോദ്യങ്ങൾക്കുണ്ടായ മറുപടികൾ മഹാരാജാവിന് ആ സന്ദൎഭത്തിൽ സന്തോഷപ്രദമായിരുന്നില്ല. ആ സംവാദം അവസാനത്തിൽ ഹരിപഞ്ചാനനന്റെ ഉദ്യമങ്ങളേക്കുറിച്ച് പ്രത്യക്ഷമായിത്തന്നെ അനുകൂലപ്രതികൂല വാദമായി പരിണമിച്ചു. ബാഹ്യത്തിൽ ഊൎജിതമായും അനന്തരം ശാസനകൊണ്ട് ശമിതമായി ശേഷിച്ചും അയാളുടെ ഹൃദയത്തിൽ കുടികൊള്ളുന്ന ഗൂഢകോപം കേശവപിള്ളയെ ആ സന്ദൎഭത്തിലും അനൎത്ഥഗൎത്തത്തിൽ ചാടിച്ചു. ഹരിപഞ്ചാനനന്റെ മതപ്രചാരണോദ്യമങ്ങൾ ദ്രോഹശ്രമങ്ങൾ മാത്രമാണെന്നു അയാൾ വൎണ്ണിച്ചു. പൂൎവരാത്രിയിൽ തന്നെ എന്തെങ്കിലുമൊരു ദുഷ്കൃതി സംഭവ്യമെന്നു താൻ കാണുന്നതായി ഹരിപഞ്ചാനനൻ യുവരാജാവോട പറഞ്ഞതും മഹാരാജാവ് ആ രാജകുമാരനിൽ നിന്നു ധരിച്ചിരുന്നു. അങ്ങനെയുള്ള ദിവ്യനെ ഭത്സിക്കുന്നതു മതധിക്കാരമാണെന്നു മഹാരാജാവിനു തോന്നി. ഇങ്ങനെ സംശയിക്കപ്പെട്ട അപരാധത്തിനു ശിക്ഷയായി "കുറച്ചുദിവസത്തേക്ക കേശവൻ ഇവിടെ വരണമെന്നില്ല. സാധനങ്ങളെ ഇങ്ങോട്ടയച്ചാൽ മതി. എന്തോ ആകപ്പാടെ കഷ്ടകാലം തന്നെ!" എന്നു തിരുവുള്ളക്കേടായും ഒടുവിൽ പശ്ചാത്താപസൂചകമായും മതനിഷ്ഠനായ മഹാരാജാവിൽ നിന്നു ഒരു കല്പനയുണ്ടായി.

രാജ്യഭ്രംശത്തിന തുല്യമായി തന്നാൽ ഗണിക്കപ്പെട്ട ഠരം ശിക്ഷ താൻതന്നെ കൊലപാതകകർത്താവെന്നു സംശയിച്ചതു കൊണ്ടുണ്ടായതെന്നു, കോപാന്ധമായ ആ സമയത്തിൽ കേശവപിള്ള വിചാരിച്ചുപോയതിനാൽ, അയാളുടെ മുഖത്തുണ്ടായിരുന്ന വിളർച്ചയും വിവശതയും മുഴുവൻ നീങ്ങി, രാജസന്നിധിയിൽ അനുവദിക്കപ്പെട്ടിട്ടില്ലാത്തതായ മുഖപ്രസാദത്തോടുകൂടി തൻെറ മടിയിൽ സൂക്ഷിക്കപ്പെട്ടിരുന്ന അനന്തമുദ്രമോതിരത്തെ എടുത്ത് "എന്നാൽ തെളിവു പൂർത്തിയായിരിക്കട്ടെ" എന്നു പറഞ്ഞുകൊണ്ട്, അതിനെ തിരുമുമ്പിൽ സമർപ്പണം ചെയ്തു. തൻെറ നേത്രങ്ങൾ തന്നെ വഞ്ചിക്കുന്നുവോ എന്നുള്ള വിചാരത്തോടുകൂടി നോക്കി, അതു തൻെറ മുമ്പിൽ പ്രത്യക്ഷമാകുന്ന ഒരു ഭയങ്കരവസ്തു തന്നെ എന്നു മഹാരാജാവു് നിശ്ചയംവരുത്തി. എന്നിട്ട്, "ഇവിടെ വേണ്ട, ദൃശ്യകുവലയത്തെ നീ തന്നെകൊണ്ടുപോ" എന്നു മനഃപൂർവ്വമായ ജുഗുപ്സയോടും ഉദ്വേഗത്തോടും കല്പിച്ചു. കേശവപിള്ള അതിനുത്തരമായി ഒന്നും ഉണർത്തിക്കാതെ "ഇതുതാൻ അവസാനമാം പ്രണാമം" എന്നു സങ്കല്പിച്ചപോലെ തൊഴുതു വിടവാങ്ങി.

മോതിരത്തെ രണ്ടാമതും അണ്ണാവയ്യൻ തൻെറ ദ്രവ്യശക്തികൊണ്ടു കൈവശപ്പെടുത്തുകയും, അതിനെ കരസ്ഥമാക്കുന്നതിനു കേശവപിള്ള ചെയ്ത യത്നത്തിനിടയിൽ ജീവഹാനിക്കു സംഗതിവരികയും ചെയ്തു എന്നു മഹാരാജാവ് അനുമാനിച്ചു. എന്നാൽ ഇങ്ങനെയുള്ള അനുമാനത്തിനു വിപരീതമായി, ചിലതെളിവുകൾ മറെറാരാളെ കുററക്കാരനായി ചൂണ്ടിക്കാണിക്കയും ചെയ്യുന്നു. ഈ സ്ഥിതികളിൽ, ഗൂഢമായുള്ള ഒരു പ്രാഥമിക വിചാരണ താൻതന്നെ നടത്തിക്കളയാമെന്നു മഹാരാജാവു നിശ്ചയിച്ചു. അതിനാൽ കേശവപിള്ളയെ പുറത്താക്കിയുണ്ടായ കല്പനയെ റദ്ദുചെയ്യാതെയും, എന്നാൽ അതിനെ പ്രസിദ്ധീകരിക്കാതെയും, തൻെറ അന്തർഗതങ്ങൾ ഒന്നിനേയും പുറത്തുപറയാതെയും, ചിലമ്പിനേഴത്തു ചന്ത്രക്കാരൻെറ മരുമകനെ പിടിക്കുന്നവർ അയാളെ യാതൊരു ഉപദ്രവും അസഹ്യതയും ഏല്പിക്കാതെ തൻെറ മുമ്പിൽ ഹാജരാക്കിയതിൻെറശേഷമേ അനന്തരവിചാരണകൾ നടത്താവൂ എന്ന് ഒരു അടിയന്തരകല്പന പുറപ്പെടുവിച്ചു.

# അദ്ധ്യായം ൧൦.

> "..............................പ്രതിക്രിയ
> ധീരതയോടു ചെയ്തിടുന്നതുമുണ്ടുപിന്നെ
> പാരിതു പരിപാലിച്ചിരിക്കുന്നതുമുണ്ട്."

തൻെറ പ്രിയഭാഗിനേയൻെറ ബന്ധനം, ചന്ത്രക്കാരന പാണ്ഡ്യചോളാദി മഹത്സാമ്രാജ്യങ്ങളുടെ അവസാദംപോലെ ചരിത്രകീർത്തനീയവും പ്രജാസ്വാതന്ത്ര്യത്തിന ഹാനികരവുമായ ഒരു ഉപഗമമായിരുന്നു. എങ്കിലും, തൻെറ യൌവനാരംഭത്തിലെ വിപ്ലവങ്ങൾ എങ്ങനെ തൻെറ ഭാഗ്യസ്ഥിതിക്കു വ്യാഴോദയമായി ഭവിച്ചുവോ, അങ്ങനേയുള്ള ജ്യോതിശ്ചക്രപരിവർത്തനംകൊണ്ടുതന്നെ, അപമാനകരമായ ൧൦ാം സംഭവവും തൻെറ ഭാഗ്യഭാസ്കരനെ 'സ്വോച്ചഗത'നാക്കി സംക്രമിപ്പിച്ചേയ്ക്കാമെന്നു ലോഭാകുലിതനായി ആ മഹാപ്രഭു സമാശ്വസിച്ചു. എന്നാൽ, തൽക്കാലസ്ഥിതികളുടെ രൂക്ഷമായ പാരമാർത്ഥ്യം അയാളുടെ അന്തഃപ്രദേശത്തെ വ്യാകുലപ്പെടുത്തി. തൻെറ കീർത്തിക്കും പ്രതാപത്തിനും മാന്യതയ്ക്കും നേരിട്ട ധിക്കൃതിക്ക് ഭൂമിയുടെ നാനാഭാഗങ്ങളിലും പ്രതിധ്വനിക്കുമാറുള്ള ഒരു പ്രതിക്രിയ ബലിഷ്ഠനായ താൻ നിർവ്വഹിക്കേണ്ടതാണെന്ന് അത്യുൽക്കടമോഹമാകുന്ന സന്നിപാതജ്വരത്തിൻെറ മൂർച്ഛയിൽ അയാൾ സങ്കല്പിക്കുകയും ചെയ്തു. ഭൂകമ്പാരംഭംപോലെ നാഭിനാളം മുതൽ ഒരു ദീർഘനിശ്വാസം ചെയ്തു ചന്ത്രക്കാരൻ അശരണനെന്നപോലെ ഊർദ്ധ്വമുഖനായി നിന്നപ്പോൾ, ആകാശവീഥിയെ ശാന്തമായി തരണംചെയ്യുന്ന ചന്ദ്രൻ അയാളുടെ നേത്രഗോളങ്ങളിൽ പ്രതിബിംബിച്ച് അവയെ രണ്ടു ചന്ദ്രപോതങ്ങളെന്നപോലെ പ്രകാശിപ്പിച്ചു. പ്രേക്ഷകന്മാരായ ജനങ്ങൾ, ആ പൈശാചദർശനംകൊണ്ട് ഭയാതുരന്മാരായി, ആ ദുർമ്മദൻെറ കോപാഗ്നിയിൽ ശലഭദശയെ പ്രാപിച്ചുപോകാതെ, അവിടെ നിന്നും ജവഗമനംതുടങ്ങി. എന്നാൽ ചന്ത്രക്കാരൻെറ നേത്രശശാങ്കന്മാരുടെ പരിവേഷദണ്ഡം പിണഞ്ഞിടഞ്ഞു ലസിക്കുംവണ്ണം ഉമ്മിണിപ്പിള്ളയായ കണ്ടകവല്ലി അദ്ദേ

ഹത്തെ താണ്ഡവപ്രദക്ഷിണം ചെയ്തുകൊണ്ടുനിന്നു. വൃദ്ധ മു
തലായവരുടെ വാസസ്ഥലത്തുവച്ചുണ്ടായ മഹാപരിതാപകര
മായ സംഭവത്തിൽ അവരോടു അനുകമ്പാഭാവമൊന്നും കാണി
ക്കാതേയും, അങ്ങനെ ഒരു വകക്കാരുണ്ടെന്നുള്ള സംഗതിപോ
ലും ഗണിക്കാതേയും ദുഷ്ടപ്രകൃതനായിത്തന്നെ ചന്ത്രക്കാരൻ,
ംരംശനാകട്ടെ ബ്രഹ്മനാകട്ടെ, തന്നോടപ്രിയം പ്രവൃത്തിച്ച ധൂ
ൎത്തനെ വൈരനിൎയ്യാതനംകൊണ്ടു് ക്ഷണേന അശ്രുപാനം ചെ
യ്യിക്കുന്നുണ്ടെന്നു ശപഥംചെയ്തു് ചിലമ്പിനേത്തേയ്ക്കു തിരിച്ചു.

വൃദ്ധ മുതലായവരോടു ചന്ത്രക്കാരൻ കാണിച്ച മൎയ്യാദാ
ലോപത്തെ തന്റെ സ്വന്തരീതിയിൽ ഉദാരശീലനായ ഉമ്മി
ണിപ്പിള്ള പരിഹരിച്ചു. മന്ത്രക്കൂടംവിട്ടു് തനിക്കു ശവദനായുള്ള
അളിയപ്പെരുമാളേ തുടരുന്നതിനു മുമ്പിൽ, തന്റെ പ്രചോദന
ത്താൽ കേശവൻകുഞ്ഞുള്ളേടം അറിഞ്ഞു്, സ്വകാമപ്രാപ്തിക്കു
പ്രതിബന്ധമായ ആ യുവാവിനെ രാജഭൃത്യന്മാർ മാററുകകൊ
ണ്ടു്, അയാൾ ഉല്ലാസഭരിതനായിത്തീൎന്നിരുന്നു. തന്റെ ശരീ
രവല്ലരീകത്വത്തിന്റെ സരസതയെ അതിശയമായി സ്തുതീകരി
ച്ചും, ഏതു സരസാംഗനാഹൃദയഭിത്തിയേയും കരണ്ടുനശിപ്പി
പ്പാൻ നിപുണമൂഷികനാണെന്നു നടിച്ചും, മീനാക്ഷിയുടെ നേ
ൎക്കു്, "ആരെന്നാലും രക്ഷിപ്പാനിനി-അപരൻ വരുമൊകേണാ
ളെ" എന്നു വിജയസന്ദേശമായും, വൃദ്ധയുടെ നേൎക്കു് "എന്ത
റിഞ്ഞു മമ ശീലഗുണങ്ങളും ബുദ്ധിവിലാസവും" എന്നു ഭത്സന
മായും, കുപ്പശ്ശാർ നിൽക്കുമെന്നു വിചാരിച്ചിരുന്ന സ്ഥലത്തേ
നോക്കി "വിട്ടതംതവ രക്തധാരകുടിച്ചിടാതെയടങ്ങുമൊ"? എ
ന്നു ഗവൎദ്യോതകമായും ഓരോ നോട്ടങ്ങളെ പ്രക്ഷേപണംചെ
യ്തു. കുപ്പശ്ശാരുടെ ഒരു പൊടിയെങ്കിലും അവിടെ ഇല്ലാതിരു
ന്നതു്, ഉമ്മിണിപ്പിള്ളയുടെ ആയുൎബ്ബലം ശേഷിച്ചതുകൊ
ണ്ടായിരുന്നു.

മീനാക്ഷി സാമാന്യേന തന്റെ വംശമഹത്വത്തിന്നൊത്ത
വിധം ധീരസിംഹപ്രകൃതിയായിരുന്നു എങ്കിലും, തനിക്കു ദൈ
വഗത്യാ സിദ്ധിച്ച കാമുകന്റെ സംഗതിയിൽ ഹൃദയമാർദ്ദവം
കൊണ്ടു് ഹരിണീസ്വഭാവയായിത്തീൎന്നിരുന്നു. ആ യുവാവി
നെ ഒരു ലളിതദിവ്യസമ്പത്തായി ധ്യാനിച്ചു് ആ ബാലികമാ

നസപൂജ ചെയ്തുവന്നിരുന്നു. സമ്പൽസമൃദ്ധിയും ശൃംഗാരപരമാനന്ദാനുഭൂതിയും കാമിച്ചനുഭവിക്കുന്നതല്ലായിരുന്നു മീനാക്ഷിയുടെ പ്രണയം. ആ കന്യക ആ യുവാവിനെ ഭർത്തൃസ്ഥാനത്തിൽ സങ്കല്പനം ചെയ്തുവരിച്ചതു് തന്റെ ഐഹികദേഹിക്കു് ഒരു ആധാരപുരുഷനായും, രാസക്രീഡാരഹസ്യാന്തർഭൂതമായ ആത്മസമ്മേളനസ്വാരസ്യദനായും ആയിരുന്നു. ആ യുവാവും താനും പരസ്പരസൎവ്വസ്വതയെ കൈക്കൊണ്ടു്, അദ്ദേഹത്തിന്റെ ജന്മദേശമായ നാട്ടിമ്പുറത്തു് വൃക്ഷസംകലിതമായുള്ള വിജനസ്ഥലത്തിൽ രമ്യമായുള്ള ഒരു ഭവനത്തിൽ അതിന്റെ നായികാസ്ഥാനംവഹിച്ചു്, വിശ്രമാവസരങ്ങളിൽ അദ്ദേഹത്തിന്റെ സാഹിത്യചാതുരിയെ ആസ്വദിച്ചും, തനിക്കു സിദ്ധമായുള്ള സംഗീതാമൃതത്താൽ യഥാഹിതം അദ്ദേഹത്തിനെ സന്തൎപ്പണം ചെയ്തും, തനിക്കു യഥാക്രമം ഉപദിഷ്ടമായിട്ടുള്ള ഹനൂമൽ കവചാദിമന്ത്രങ്ങളെക്കൊണ്ടു് ഗൃഹൈശ്വൎയ്യസംരക്ഷണചെയ്തും, ദൈവപ്രസാദത്താൽ സന്തതിലാഭമുണ്ടാകുമ്പോൾ ബാലപരിചരണംകൂടിച്ചെയ്തും—ഇങ്ങനേയുള്ള ഗൃഹസ്ഥവസതിയുടെ ചാരിത്രമഹിമകൊണ്ടു് സ്വകുലത്തിന്റെ കളങ്കം ആസകലം നീക്കിയും, പാപരഹിതമായുള്ള കൎമ്മസഞ്ചയസമ്പാദനംചെയ്തും, ഭർത്തൃചരമത്തിൽ സതീവ്രതത്തെ അനുഷ്ഠിപ്പാൻ മീനാക്ഷി മനോരാജ്യവ്യവസ്ഥാപനങ്ങൾ ചെയ്തിരുന്നു. ആ ബാലികയെ ഹതവിധി പൊടുന്നനവേ വഞ്ചിച്ചപ്പോൾ, ആ പരമദുഃഖത്തിന്റെ കാരണം സ്വകുടുംബദുഷ്കൃതികൾതന്നെ എന്നു് അവൾ സങ്കല്പിച്ചു. രാജദ്രോഹാദിപാപങ്ങൾകൊണ്ടു് ശൃംഖലിതമായുള്ള തന്റെ കുടുംബത്തോടു്, തന്റെയും മാതാമഹിയുടേയും പൂൎവ്വനിശ്ചയങ്ങൾക്കു വിരുദ്ധമായി കേശവൻകുഞ്ഞിനു സംഘടനം ഉണ്ടാക്കുമാറു നടന്ന നിശ്ചയതാംബൂലക്രിയയുടെ പരിപൂൎത്തിയോടുകൂടിത്തന്നെ അദ്ദേഹവും രാജകോപഗ്രസ്തനായിത്തീൎന്നിരിക്കുന്നതു് വിധിഗതിയുടെ ന്യായമായ പരിണാമമെന്നും ആ കന്യകയ്ക്കു തോന്നി. തന്റെ ഹൃദയത്തിൽ തിങ്ങിപ്പൊങ്ങുന്നതാപത്തെ അശ്രുവർഷംകൊണ്ടു തണുപ്പിക്കാൻ അവളുടെ അതിപ്രൌഢത സമ്മതിയ്ക്കായ്കയാൽ, സ്വാന്തഃക്ഷീണത്തെ ഗൌരവബുദ്ധ്യാ ഗോപനംചെയ്തും, ഇതിനിടയിൽ വാടിത്തളൎന്നു തന്നിലധികം ഖിന്നയായിനിന്നിരുന്ന മാതാമഹിയെ ഹസ്തഗ്രഹണംചെയ്തും നാലുകെട്ടിനകത്തു പ്രവേശിച്ചു.

ദണ്ഡകവനവാസിയായ കബന്ധനെപ്പോലെ ഹരിപഞ്ചാനനസന്നിധിയിലേക്കു ചന്ത്രക്കാരൻ പാഞ്ഞുപോകുന്നതിനിടയിൽ, അദ്ദേഹത്തിന്റെ മഹാസൌധമായുള്ള ചവുക്കയുടെ പ്രാന്തത്തിൽ നിന്നിരുന്ന വൃദ്ധസിദ്ധാദികൾ ആ ഗഭീരാക്ഷന്റെ അപ്പോഴത്തെ ആകാരമഹാരൂക്ഷതയെക്കണ്ടു് ആശ്ചര്യപ്പെട്ടു. അഗ്നിമയമായ ഒരു ലോഹഗോളമെന്നപോലെ ഭൂഭ്രമണവേഗത്തിൽ അദ്ദേഹം ഹരിപഞ്ചാനനദൃഷ്ടിചക്രത്തിൽ പ്രവേശിച്ചു് സ്തംഭനനിലയെ കൈക്കൊണ്ടു, എന്തതിശയം! തന്റെ ബദ്ധശത്രുവും, സ്വാഭീഷ്ടവിഘാതകനും ആയ കുപ്പശ്ശാർ യോഗികരപത്മങ്ങളാൽ സകരുണം തലോടപ്പെട്ടും, ആനന്ദബാഷ്പാർദ്രനേത്രങ്ങളോടുകൂടിയും, ബദ്ധപഞ്ചപുടനായും, ദ്രാവിഡപ്രാകൃതമെന്നൊരു നവഭാഷയെ പ്രയോഗിച്ചും, പ്രാരബ്ധദുരിതദൂരീകരണപ്രാർത്ഥകനായി നിൽക്കുന്നു. മീനാക്ഷിയേയും കഴക്കൂട്ടത്തെ വക നിധിയേയും ഇതാ യോഗീശ്വരഗൃദ്ധ്രൻ നഖഗ്രസ്തമാക്കിക്കൊണ്ടു്, പക്ഷപുടങ്ങളെ വിടർത്തി, അംബരദേശത്തോട്ടുയരുന്നു, എന്നു ചന്ത്രക്കാരൻ നിരൂപിച്ചു. യോഗീശ്വരഗൃദ്ധ്രവിടനേയും കുപ്പശ്ശാരായ ശത്രുഖലനേയും തന്റെ "സർവ്വംഭക്ഷ്യാമി"ത്വത്തിനു അവകാശാവലബ്ധിയിൽ പ്രാതലാക്കുന്നുണ്ടെന്നു ചന്ത്രക്കാരൻ നിശ്ചയിച്ചു. ആ ആഗ്നേയബൃഹൽപിണ്ഡത്തെ കണ്ടപ്പോൾ യോഗീശ്വരനും കുപ്പശ്ശാരും ഒന്നുപോലെ സംഭ്രമിച്ചു. ഭാഗ്യവശാൽ അത്യവശ്യം പരസ്പരം ഗ്രഹിപ്പാനുള്ളതു പറഞ്ഞു തീർന്നിരുന്നതിനാൽ, യോഗീശ്വരൻ കുപ്പശ്ശാർക്കു് യഥാനിയമം പ്രസാദത്തെ നൽകി, അയാളെ യാത്രയാക്കി. ആ സന്ദർഭത്തിൽ, തന്റെ സംബന്ധിയുടെ അവമാനവിപത്തിൽ സഹതാപിയായി അനുകരണം ചെയ്യേണ്ടതു തന്റെ ധർമ്മമെന്നു വിചാരിച്ചു, മാളികമുകളിലുള്ള വാതൽപടിയുടേയും അതിനടുത്തു കോപത്തീജ്വാല ചിന്നിക്കൊണ്ടു നിന്നിരുന്ന ചന്ത്രക്കാരന്റേയും ഇടയിൽകൂടി, തന്റെ ശരീരതന്തുവെ അകത്തുപ്രവേശിപ്പിക്കാൻ, പരിതാപചിഹ്നമായി ദീർഘിപ്പിച്ചുള്ള മുഖാഗ്രത്തെ ഉമ്മിണിപ്പിള്ള കോർത്തു. തന്നെ ഞെരിച്ചുകൊണ്ടു് അകത്തോട്ടു പ്രവേശിച്ച അവിവേകിയെ ചന്ത്രക്കാരന്റെ നേത്രകുശ്മാണ്ഡാന്തങ്ങൾ ദർശനംചെയ്തപ്പോൾ, ആ ഹതഭാഗ്യനായ വിദ്യുജ്ജിഹ്വന്റെകണ്ഠത്തിനു്

ചന്ത്രക്കാറദശകണ്ഠൻ പിടികൂടി പ്രയാണവിഷമം കൂടാതെ കോണിക്കു താഴത്തുള്ള തളത്തിൽ കിരാതനാൽ ദണ്ഡിതനായ അർജ്ജുനനെപ്പോലെ പതിപ്പിക്കപ്പെട്ടു. ആ ക്രിയചെയ്ത ചന്ത്രക്കാരനേയും അതുകണ്ടു രസിച്ചുനിന്ന യോഗീശ്വരനേയും കൊണ്ട് കൈകടിപ്പിച്ചേയ്ക്കുന്നുണ്ടെന്ന് ഉമ്മിണിപ്പിള്ള ഘോരമായ ഒരു പ്രതിജ്ഞചെയ്തു. യോഗീശ്വരൻ, ഈ സംഭവത്താൽ ചന്ത്രക്കാരനും ഉമ്മിണിപ്പിള്ളയും തമ്മിലുള്ള ഗൂഢബന്ധത്തെ മനസ്സിലാക്കി. അതുകൊണ്ട്————തൽക്കാലം കഥനടക്കട്ടെ.

അഭിമാനിയായ ചന്ത്രക്കാരൻ ധിക്കാരിയായ തന്റെ സംബന്ധിയെ ഈ വിധം ശാസിച്ചതിന്റെ ശേഷം, വീണ്ടും യോഗീശ്വരന്റെ സന്നിധിയിൽ പ്രവേശിച്ച്, അദ്ദേഹത്തിന്റെ അപ്രാപഞ്ചികത്വത്തേയും ജീവന്മുക്തതയേയും വിസ്മരിച്ച് വീരധർമ്മാനുസാരിയായി ആ മുറിയുടെ ചുവരിൽ തൂക്കിയിരുന്ന ഒരു കഠാരിയെ ഗ്രഹിച്ച് തന്റെമാറിനു നേർക്കുതന്നെ അതിനെ ഉയർത്തി ഓങ്ങി. തന്റെ സൽക്കാരകനായ ശിഷ്യപ്രധാനനുണ്ടായ അവമാനപരിഹാരകമായ ഈ സാഹസോദ്യമം കണ്ടപ്പോൾ ജന്മനാ രക്തചരിദ്രകനായുള്ള ആ യോഗീശ്വരൻ അഭിമാനപൂർവ്വം വേഗത്തിൽ അടുത്ത്, അയാളുടെ ആത്മഹതിക്കുള്ള ശ്രമത്തെ നിരോധിച്ചു, യോഗീശ്വരനോടുള്ള ശിഷ്യബന്ധത്തെ ഓർക്കാതേയും, അവമാനസഹനായി നില്പാൻ ശക്തനല്ലാതെ ചമഞ്ഞും, ചന്ത്രക്കാരൻ അദ്ദേഹത്തെ നോക്കി ഇങ്ങനെ കയപ്പും വിലപനവും തുടങ്ങി:—"വിടണം സാമീ! ഇവനിനി ചത്താലെന്ത്, ഇരുന്നാലെന്ത്? മാനവും മതിയുംകെട്ടു! വായ്ക്കരിക്കുതഹണവൻ കാലന്മാരെ വായിലുമായി! എന്റെ പൊന്നുസാമി! ഈ ഒററത്തടിക്കിനി വിലയെന്തര്, നെലയെന്തര്? കൈ വീട്ടടണം." യോഗീശ്വരൻ ചന്ത്രക്കാരന്റെ കൈവിടാതെ ശാന്തതയോടുകൂടി ഇങ്ങനെ ഗുണദോഷിച്ചു. "എന്ന ചന്ത്രക്കാറപ്പിള്ള ? അവിവേകമൂർഖതയാലെ ജന്മജന്മാന്തരസിദ്ധമാന മനുഷ്യാത്മാവെ ഹതം ചെയ്തുടറതാ? ആഹാ! പരമജാള്യം! നമതു ശിഷ്യർ—"

ചന്ത്ര—"ശിക്ഷ്യര്! നോവിച്ചാൽ കൊത്താത്ത പാമ്പൊണ്ടോ? തന്തപ്പാമ്പിനെപ്പോലെ കുഞ്ഞും മൂക്കുമ്പം കൊത്തും."

രാമനാമഠത്തിൽപിള്ളയെ തുടൎന്നു താനും രാജദ്രോഹത്തിന്നു ശക്തൻ തന്നെ എന്നു ചന്ത്രക്കാരൻ പറഞ്ഞതിന്റെ താല്പൎയ്യം യോഗീശ്വരനു വ്യാഖ്യാനം കൂടാതെ മനസ്സിലായി. ദന്തങ്ങളെക്കൊണ്ടു് സകല ദൃശ്യങ്ങളേയും ഭേദനംചെയ്യാൻ സന്നദ്ധനായി മദംപാടോടുകൂടി നിൽക്കുന്ന ഗജരാജനെപ്പോലെ സംരംഭമൂൎച്ഛിതനായ ചന്ത്രക്കാരനോടു്, തന്റെ ശാന്തവാദവും സാമോപദേശവും വിദേശീയഭാഷയും പ്രയോജകീഭവിക്കയില്ലെന്നു നിശ്ചയിച്ചു്, അയാളെ ഒന്നു ശമിതഗൎവനാക്കി സ്വപാൎശ്വസ്ഥനാക്കിക്കൊണ്ടു് അവിടംവിട്ടു വേഗത്തിൽ മടങ്ങുന്നതിനു് യോഗീശ്വരൻ ഉപായം നോക്കി. തന്റെ അന്തൎഗതങ്ങളെ തനിക്കു സഹജമായുള്ള നാട്യവൈദഗ്ദ്ധ്യം കൊണ്ടു ഗോപനംചെയ്തും, സവിശേഷമായി ആശ്ചൎയ്യമന്ദഹാസത്തെ ചൊരിഞ്ഞും, പുറത്തേയ്ക്കുള്ള വാതൽപ്പടിയിൽ കയറിനിന്നു്, ചന്ത്രക്കാരന്റെ കഠാരിവഹിച്ചുള്ള ഹസ്തത്തെ സ്വഹസ്തത്തിൽനിന്നു മോചിച്ചു്, യോഗീശ്വരൻ, ഇങ്ങനെ പ്രസംഗിച്ചു:—
"തന്റെ വലിയ മാനഹതിക്കു നാം നിവൃത്തിയുണ്ടാക്കും. തന്റെ അനന്തരവനെ വിട്ടുകൊടുപ്പാൻ നാം തന്നെ ഉപദേശിച്ചതു്. അതിന്റെ കാരണം കേൾക്കൂ. തന്റെ പുറപ്പാടിനെ തടുപ്പാൻ ഒരു വിന്ധ്യനിര ചുററിനില്പുണ്ടു്. കുമാരൻതമ്പിജെൻട്രാളും വലിയൊരു പരിവാരവും ഇപ്പോഴും ഠരം സ്ഥലം ചുററിയുണ്ടു്."

**ചന്ത്ര**—"അഹഹഹ! എന്തരുസാമീ? ഞാൻ ഏച്ചും പേച്ചും കെട്ടവനെന്നൊ? അങ്ങനെ ആണെങ്കിൽ വച്ചൂടട്ടൊ തീ പെരുച്ചാഴിപ്പോട്ടില്?"

**യോഗി**—"ഹെയ്! കാൎയ്യംകളിയല്ല—ഞാനിവിടെ ഉള്ളപ്പോൾ വലിയകൈ ഒന്നും പാടില്ല. പിന്നേയും, അദ്ദേഹത്തിന്റെ കൂടി ആളെത്രയുണ്ടെന്നറിഞ്ഞുകൂടാ. ഒരു മുന്നൂറോളം ആ കൂട്ടത്തിലുണ്ടായിരുന്നു എന്നു എനിക്കുതോന്നി. രാത്രിയായപ്പോൾ അതു ഇരട്ടിച്ചിരിക്കും. നമ്മുടെ ദേഹരക്ഷയ്ക്കു് മഹാരാജാവിങ്ങനെ പ്രസാദിച്ചു ചെയ്യുന്ന ഉപചാരത്തെ നാം അനാദരിക്കേ? തനിക്കും അവിടന്നു ചെയ്തിരിക്കുന്നതു് ഒരു വലിയ അഭിമാനമല്ലേ?"

**ചന്ത്രു**—"അമ്പിച്ചിയൊ! കുശാല് കുശാല്—ഇത്ര നോട്ടത്തിനും മൎയ്യാധയ്ക്കും അവിടെ ആൺപെറന്നവനാര്?—"

**യോഗി**—"അരുതരുത്! അവസ്ഥയായി സംസാരിക്കു. മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ കാലമല്ലിത്. അക്കാലത്തു് ആ സിംഹത്തെമാത്രം ഭയന്നാൽമതിയായിരുന്നു. രാമവൎമ്മമഹാരാജാവും പ്രജാവർഗവും ഒരു ശരീരമാണ്. അതിനാൽ അവിടത്തേയും, അവരേയും പേടിക്കണം. നിങ്ങൾ ചില മഹാനുഭാവന്മാർ മാത്രം അവിടത്തെ ആഭിചാരശക്തിയെ നീക്കാൻ നോക്കുന്നു. വിട്ടവാക്കുകൾകൊണ്ടു് അങ്ങനേയുള്ള ശ്രമത്തിന് അപകടമുണ്ടാക്കരുതു്. ഈ സംഗതികളെല്ലാം സൂക്ഷ്മമായി അറിഞ്ഞിട്ടാണ് തടസ്ഥംകൂടാതെ അനന്തരവനെ കൂട്ടിഅയപ്പാൻ ഞാൻ ഗുണദോഷിച്ചതു്. നമുക്ക് ഇനി എല്ലാം നല്ലതിന്മണ്ണം ആലോചിച്ചു നടത്തണം. ചുററുമിട്ടിരിക്കുന്ന കാവൽ അവിടെ കിടക്കട്ടെ. അറിഞ്ഞ ഭാവംപോലും നടിക്കണ്ട. നമുക്കു വേറെകാൎയ്യങ്ങൾ വലുതായി പലതുമുണ്ടല്ലൊ."

ചന്ത്രക്കാരനും മന്ദബുദ്ധിയായിരുന്നില്ല. യോഗീശ്വരന്റെ യുക്തിവാദം അയാൾക്കു നല്ലതിന്മണ്ണം ബോധ്യമാവുകയാൽ ഇങ്ങനെ യോഗീശ്വരന്റെ സാമൎത്ഥ്യത്തെ കൊണ്ടാടി:—"സാമികള് കൊമ്പിച്ച അരശുതന്നെ. തമ്പുരാന്റെ എടതിരിക്ക് സാമീടെ മറുതിരി—അയ്യമ്പ!" ഗ്രാമ്യപദങ്ങളെക്കൊണ്ടെങ്കിലും, ഇങ്ങനെതന്നെ സംഭാവനംചെയ്തുകൊണ്ടു്, ചന്ത്രക്കാരൻ അയാളുടെ ദേഷ്യപ്പുറപ്പാടിനെ ഉപസംഹരിച്ചപ്പോൾ, ഇനി ഉദ്ദിഷ്ടകാൎയ്യത്തിലേയ്ക്കു പ്രവേശിപ്പാൻ താമസിച്ചുകൂടെന്നു യോഗീശ്വരൻ നിശ്ചയിച്ചു. വങ്കനെങ്കിലും മഹാകുബേരനും, മഹാന്ധനും, അപരിമിത ജനസ്വാധീനമുള്ളവനും ആയ ഇയാളെ തന്റെ പാശ്വത്തിൽ അഛേദ്യമായ വല്ലപാശവും കൊണ്ടു ബന്ധിച്ചു് സ്വവ്രതത്തിന്റെ ഉദ്യാപനത്തിന് പ്രയോജ്യമാക്കണമെന്നു ചിന്തിച്ചു്, ഉപക്രമണികയായി ഇങ്ങനെതുടങ്ങി:—"എന്റെ കോപ്പെന്തുനിസ്സാരം! ദേശാന്തരിയായി സഞ്ചരിക്കുന്ന ഒരവധൂതൻ. എന്റെകൂടി പരികൎമ്മിവേഷത്തിൽ സഞ്ചരിക്കുന്ന ധനികന്റെ തേവാരത്തെ ഞാൻ നടത്തുന്നു. നമുക്കു കുലവുമില്ല, ബലവുമില്ല, ധനവുമില്ല—ബ്രഹ്മമെന്നൊരാധാരം മാത്രമേയുള്ളൂ."

**ചന്ത്രു**—"സാമി ഇങ്ങനെ തന്നത്താൻ ധൂഷിക്കരുതു്. ആറു ശാസ്ത്രങ്ങളും പഞ്ചവേധങ്ങളും പടിച്ചു്, കുടലഴുക്കറുത്ത പുണ്ന്യവാളൻ! സാമിക്കാരുമില്ലെങ്കിൽ ചന്ത്രക്കാറനൊണ്ടു്."

**യോഗി**—(സന്തോഷത്തോടുകൂടി) "ചന്ത്രക്കാറന് ഉറക്കം വന്നില്ലെങ്കിൽ കുറച്ചു പറവാനുണ്ടു്. തിരുവനന്തപുരത്തു് ഒരു മോതിരം വിററു എന്നും, അതിനെപ്പററി ചില കൃതികൾ നടക്കുന്നു എന്നും, കേട്ടില്ലെ?"

**ചന്ത്രു**—"ആ ഉമ്മിണിശ്ശവം എന്തോന്നോക്കെ ഇവിടെ ഒഴറി. ഞാൻ വകവച്ചില്ല. മമ്മട്ടികൊണ്ടുപെഴയ്ക്കുണവര് വമ്പളപ്പാനിരുന്നാലു് അരിയളവിനു കുറവുവരും."

**യോഗി**—"ശരിതന്നെ. മോതിരം കഴക്കൂട്ടത്തുപിള്ളയുടെ വകഎന്നു്—(വളരെ ആലോചനയോടുകൂടി അങ്ങോട്ടും ഇങ്ങോട്ടും നോക്കിക്കൊണ്ടു്)—രാജകുമാരനോ—ഉമ്മിണിയോ—ആരോ—എന്നോടു പറഞ്ഞു. ചന്ത്രക്കാറനെ വല്ലവിധവും സംബന്ധിക്കുമെന്നു സംശയിച്ചു് ഞാനും ചില അന്വേഷണങ്ങൾ ചെയ്തു. അടുത്തുവരു പറയട്ടെ." (ചന്ത്രക്കാരൻ യോഗീശ്വരന്റെ അടുത്തണഞ്ഞു് എന്താണു വരാൻ പോകുന്നതെന്നുള്ള സംഭ്രമത്തോടുകൂടിനിന്നു.) "മോതിരം വിററതു് അനന്തരവൻ കുട്ടിയാണ്."

**ചന്ത്രു**—(തലയിൽ തച്ചുകൊണ്ടു് അമത്തിയ അട്ടഹാസമായി) "ഒള്ളതൊ സാമി? എങ്കിൽ ചതിച്ചല്ലൊ മാവാവി!"

**യോഗീ**—"അതുകൊണ്ടു ചന്ത്രക്കാറന്റെ കൈവശത്തുനിന്നും ആ മോതിരം പുറത്തിറങ്ങിയതെന്നു തോന്നി, അന്വേഷണത്തെ നിറുത്തി"

**ചന്ത്രു**—(മനഃപാടവം അസ്തമിച്ചു്) "ധാമദ്രോവികള്, ഇത്രത്തോളമാക്കിയോ അവനെ? എന്റെ കുഞ്ഞിനെ അരുംചാക്കിനു കൊടുത്തു സാമീ! ആ ശനിപിടിച്ചകൂട്ടം—"

**യോഗീ**—"ആ പട്ടരെ പറഞ്ഞൊതുക്കി മഹാരാജാവിനുണ്ടായിരുന്ന സംശയങ്ങളെ തീരുമാനം നീക്കി. ഇപ്പോൾ ആ കപ്പാടെ വന്നുകൂടീരിക്കുന്നതു് മൊതിരം വാങ്ങിയആളേ, അതു

വിററആൾ കൊന്നു എന്നാണ്. അപ്പോൾ കായ്യം എങ്ങിനെ തിരിയുമെന്നു ചന്ത്രക്കാരൻതന്നെ ആലോചിക്കു"

ഈ പ്രസ്താവനയിൽ നിന്ന് സംഗതികളുടെ സ്ഥിതിയും സംഭാവ്യമായുള്ള ഗതിയും മനസ്സിലാവുകയാൽ "എൻെറസാമീ!" എന്നു ചന്ത്രക്കാരൻെറ നാവിൽനിന്ന് അയാൾ അറിയാതൊരു സംബോധന പുറപ്പെട്ട്, ആ മാളികയിൽ എത്രയും അത്യന്താത്തനാദത്തിൽ മുഴങ്ങി, യോഗീശ്വരനെയും ഒന്നു കുലുക്കി. "എൻെറ പൊന്നു ഗുരുപാദരെ! ചതിച്ചുകളഞ്ഞല്ലൊ ആ നീലികള്! നാലും മൂന്നും തെരിയാത്ത എൻെറ പിള്ളയെ ഇടിച്ചുപിഴിഞ്ഞ് അവിടത്തെ കാലന്മാര് എന്തെല്ലാം ചൊല്ലിക്കളമൊ!" (ശ്വാസംമുട്ടോടുകൂടി) "ഹേ്‌യി സ്വാമീകായ്യം! എൻെറ അരുമച്ചെറുക്കനെ കൊലയ്ക്കു തള്ളിയ മാവാവികളെ—ഹിപ്പം കൊന്നു—കഴിച്ചുമൂടീട്ട്—നേരം വെളുക്കണതുപിന്നെ-"

ചന്ത്രക്കാരൻെറ ഭയാനകത്വത്തെ യോഗീശ്വരൻ അഭിനന്ദിച്ചു. തൻെറ അസ്ത്രം സൂക്ഷ്മമായി യന്ത്രഖണ്ഡനം ചെയ്തു എന്ന് അദ്ദേഹം സന്തോഷിക്കയും ചെയ്തു. എന്നാൽ, 'മഹാപാപികൾ' എന്നു അവശംസിക്കപ്പെട്ട ആളുകൾ താൻ അന്നുകണ്ട മഹാമനസ്വിനിയായ വൃദ്ധയും കനകകോമളാംഗിയായ കന്യകയും ആയിരിക്കാമെന്നു സംശയിച്ച്, ഇങ്ങനെ ചോദ്യംചെയ്തു:—"അനന്തരവൻെറ അപകടം വല്ലാത്ത ദുഘ്ടം തന്നെ. എന്നാൽ ആരാണയാളെ വഞ്ചന ചെയ്തത്? അവരെ കൊല്ലുന്നതെന്തിന്? മഹാപാപികളെന്നു പറഞ്ഞത് ആരെക്കുറിച്ചാണ്?"

**ചന്ത്രു**—"സാമീടെ തിരുമുമ്പില് ഇന്ന് ആടാനും കൊഞ്ചാനും വന്നില്ലയൊ? ആ തെരുവാടിക്കൂട്ടംതന്നെ" (അദ്ദേഹത്തിൻെറ നേത്രദ്യുതി അശ്രുജലദ്രവംകൊണ്ട് അല്പംകൂടി ത്തിളങ്ങി.) "മായവും മന്ത്രവുംകൊണ്ട് തെക്കുവടക്കു തിരിയാക്കുഞ്ഞിനെ, തെന്തനമാട്ടി, കൊലയ്ക്കും കൊടുത്ത കാക്കക്കൊറക്കോലം! പെണ്ണു-പേപ്പിറഞ്ചെന്നു വച്ചാല്, കരുംകാഞ്ഞിരക്കുരു. തൊലിതെളിച്ചംകണ്ട് സാമി കലങ്ങല്ലെ. ആ കൂട്ടത്തിനെ വെച്ചു

പ്പാനൊ? തൊറകേററാതെ, പടിഞ്ഞാറെക്കെട്ടപ്പുറത്തു് പുതമ
ൺഅടിയില്, ൦ര൦ രാകൊണ്ടു കുഴിച്ചുമൂടി, കള്ളിയും നടണം.''

അശ്രുക്കൾകൊണ്ടു മറയ്ക്കപ്പെട്ടിരുന്നഹരിപഞ്ചാനനൻെറ
ഇന്ദ്രനീലനേത്രങ്ങളിൽ നിന്നു് രാമയ്യൻെറ നേൎക്കു പുറപ്പെട്ട
തായി കേശവപിള്ള ശങ്കിച്ചതുപോലുള്ളതിലും തീക്ഷ്ണമാ
യ ചില ജ്വാലാരശ്മികൾ ചന്ത്രക്കാറൻെറ നേൎക്കു പുറ
പ്പെട്ടു. ആ കൃതഘ്നരാക്ഷസൻെറ വദനത്തിൽനിന്നു് "തുറ
കേററാതെ" എന്നുള്ള പദം പുറപ്പെട്ടപ്പോൾ, യോഗീ
ശ്വരൻെറ ദന്തങ്ങൾ അദ്ദേഹത്തിൻെറ അധരത്തെ ക്രൂരമായി
ദംശനംചെയ്തു. മസ്തകധ്വംസനത്തിനു യുക്തനായ കലയാനയെ
ക്കണ്ട കേസരിയെപ്പോലെ താൻ ഇരുന്നിരുന്ന പീഠത്തിൽനി
ന്നു്, ഹരിപഞ്ചാനനൻ താഴത്തുചാടി, ലാംഗൂലപിഞ്ഛരത്തേ
ചുഴററുന്നതിനു പകരം മുഷ്ടികൾ ചുരുട്ടി ഞെരിച്ചുകൊണ്ടു്,
ആ മുറിയിൽ ക്രാന്തിവൃത്തലേഖനം ചെയ്യുംവണ്ണം ദ്രുതസഞ്ചര
ണംചെയ്തു. ഇങ്ങനെ കുറച്ചുനേരം നടന്നു് കോപം ശമിപ്പിച്ചു
കൊണ്ടു, ചന്ത്രക്കാറൻെറ മുഖത്തോടടുത്തു ചേൎന്നു് അയാളെ
ലോമകൂപംപ്രതി ദൃഷ്ടിസൂചികൾ കൊണ്ടു ക്ഷതംചെയ്തു. അന
ന്തരം അയാൾ ഉദ്യോഗിക്കുന്ന വധത്തെക്കുറിച്ചു് ഇങ്ങനെ അ
പഹസനംചെയ്തു. "രാജവധം കഴിഞ്ഞു് സ്ത്രീവധത്തിനു ആ
ലോചനയായൊ? അടുത്ത കൈ ഗുരുവധമായിരിക്കാം. എല്ലാം
കഴിയട്ടെ. അപ്പോൾ രാജസ്ഥാനത്തിനു പരശുരാമനെപ്പോ
ലെ രക്തതീൎത്ഥസ്നാനംകഴിച്ചു് ഒരുങ്ങാം."

തന്നാൽ സങ്കല്പിതമായുള്ള നാടകത്തിൻെറ പരിണാമ
ത്തെ യോഗീശ്വരൻ ഇങ്ങനെ സ്തുതിനിന്ദനം ചെയ്തപ്പോൾ
നിധിദൎശനം ചെയ്യിക്കാൻ ശക്തനായ ഗുരുവിൽനിന്നു ശാപ
മേററുവെങ്കിൽ, നിധിയും നാടകപരിണാമവും നഷ്ടമാകുമ
ല്ലൊ എന്നു ചന്ത്രക്കാരൻ ഒന്നു സന്ദേഹിച്ചു. എന്തെങ്കിലും
പരശുരാമബ്രഹ്മൎഷിയുടെ ജ്യോതിസ്സോടുകൂടി നിൽക്കുന്ന
യോഗീശ്വരനോടു്, അനുസരണഭാവത്തെ കൈക്കൊള്ളുകയാ
ണുത്തമമെന്നു നിശ്ചയിച്ചു്, "സാമീടെ മനംപോലല്ലാണ്ടു് എ
നിക്കെന്തെരെന്നേ? പെണ്ണുങ്ങള് അവിടെ കെടക്കട്ടു് എന്നു ക
ല്പനയെങ്കിൽ, അവർ പെലരട്ടെ. തുരത്തുടാൻ കല്പിച്ചാൽ പ
റത്തുടാനും അടിയൻ ആളുതന്നെ. അവരെ ആവശ്യാരമാണു്

എന്റെ കുഞ്ഞിനെ മയക്കി കഴുകിനു എരയാക്കണമെന്നുമാത്രം സാമിയും കരുതണം."

ചന്ത്രക്കാരന്റെ സ്വരം ഇങ്ങനെ താഴ്ന്ന് വിനയസമ്മതി ഉണ്ടായി എങ്കിലും, അയാളുടെ കരങ്ങളെ സ്വാഭിമാനഭംഗഭയമാകുന്ന പാശംകൊണ്ടു സുസ്ഥിരമായി ബന്ധിച്ചില്ലെങ്കിൽ ആ സാധുക്കൾക്കു നിരന്തരപീഡനത്തെ ആ ധർമ്മവിമുഖൻ ചെയ്യുമെന്നു ശങ്കിച്ച്, യോഗീശ്വരൻ ബുദ്ധിപൂർവമായുള്ള ഒരു അഭിപ്രായത്തെ പ്രകടിപ്പിച്ചു:—"മഹാനുഭാവ! തന്റെ കുടുംബമാഹാത്മ്യം എനിക്കു ഗ്രഹിപ്പാൻ കഴിയുന്നില്ല. അനന്തരവൻ ബ്രഹ്മഹത്യചെയ്തതിനെ അമ്മാവൻ സ്ത്രീവധംകൊണ്ടു പൂർത്തിയാക്കുന്നു. ഈ ക്രിയകൾ മഹത്തായ ഈ മാളികയ്ക്കും ഭവനത്തിനും ആചന്ദ്രതാരം യശസ്സുണ്ടാക്കും. ഏതുവിധമുള്ള യശസ്സെന്നു ഞാൻ പറയേണ്ടതില്ലല്ലൊ. എന്നാൽ, ബ്രാഹ്മണന്റെ മരണംകൊണ്ട് മോതിരം വിററയാൾ അമ്മാവനല്ലെന്നു തെളിയിപ്പാനുള്ള ഏകസാക്ഷി കിട്ടാസ്സാക്ഷിയായി. 'മഹാപാപികൾ' എന്നു താൻ പറഞ്ഞ പെണ്ണുങ്ങൾ മരിച്ചാൽ അതുഎവിടന്നു പുറത്തിറങ്ങി എന്നുള്ളതിലേക്കു തനിക്കു ഹാജരാക്കാവുന്ന സാക്ഷികളും മറയും. അപ്പോൾ കൊലയ്ക്കു ശേഷകാരനും, രാജദ്രോഹശ്രമത്തിനു കാരണവനും രാജസമ്മാനം നിശ്ചയം. ഇതു നന്നേ വിചാരിക്കു."

വൃദ്ധയും ദൌഹിത്രിയും തനിക്കു അനുകൂലസാക്ഷികളാകയാൽ അവരെ ശിക്ഷിക്കയൊ വിപരീതപ്പെടുത്തുകയൊ ചെയ്തുകൂടെന്നും ചന്ത്രക്കാരനു മനസ്സിലായി. യോഗീശ്വരന്റെ ബുദ്ധിയേയും, തന്റെ നേൎക്കുള്ള കരുണയേയും, അയാൾ എത്രയും വിനീതിയോടെ അഭിനന്ദിച്ച്, തന്റെ മതിഭ്രമംകൊണ്ടു കാണിച്ച നിസ്സീമമായ ഗർവത്തിനും, വദിച്ച ധിക്കൃതികൾക്കും, ആലോചിച്ച ദുഷ്ടതകൾക്കും, ക്ഷമായാചനം ചെയ്കയും ചെയ്തു. മാമാവെങ്കിടന്റെ കൌശലംകൂടാതെ, സന്ദർഭവശാൽ ബാലിസുഗ്രീവന്മാരായിത്തിരിഞ്ഞ് ദ്വന്ദ്വയുദ്ധത്തിനു കോപ്പിടാൻ ഭാവിച്ച ആ ഭിന്നപ്രകൃതശക്തികൾ, ഇതിന്റെ ശേഷം നടന്ന സംഭാഷണത്തിനിടയിൽ ഏകമതന്മാരായി, അവർ തമ്മിൽ പൂർവസ്ഥിതിയിലും ഊർജിതമായ സഖ്യസംഘടനയും നടന്നു.

അദ്ധരാത്രികഴിഞ്ഞു. ചിലമ്പിനേത്തുള്ള ജനസംഘവും ഗാഢമായ നിദ്രയിൽ ലയിച്ചു. തിരുവിതാംകൂർനിവാസികളായ പ്രജാലക്ഷങ്ങളുടെ ഹൃദയസിംഹാസനത്തിൽ ധമ്മനിരതനായി എഴുന്നരുളി, ശ്രീപത്മനാഭപ്രിയയായ രാജ്യലക്ഷ്മിയെ പരിചരണം ചെയ്യുന്ന രാമവമ്മമഹാരാജാവിൻെറ സ്ഥാനഭ്രംശവും ഖലകുലശേഖരപ്പെരുമാളായ ചിലമ്പിനേത്തു കാളിയുടയാൻപിള്ളയുടെ കിരീടധാരണയജ്ഞകമ്മം അവഭൃഥസ്നാനപര്യന്തവും ഹരിപഞ്ചാനനസിദ്ധൻെറ പേശലവാഗ്ദാനങ്ങൾകൊണ്ടും ചന്ത്രക്കാരദുമ്മതിയുടെ മൂഢമനോരാജ്യങ്ങൾകൊണ്ടും ആഘോഷിച്ചുംകഴിഞ്ഞു. അത്യാവശ്യം ഗോപനം ചെയ്യേണ്ടതായ അവരവരുടെ അഭിമതങ്ങളെ മറച്ചുകൊണ്ട് രണ്ടുപേരുടേയും ഹൃദയങ്ങളേ തുറന്നും, സങ്കോചവിഹീനമായും, നിർബ്ബാധമായും, രാജദ്രോഹാലോചനകൾ യഥേഷ്ടം അവർ പരിപൂത്തിയാക്കി. ഏതു് അല്പബുദ്ധിക്കും അതിമഹത്തെന്നും നിഷ്പ്രയാസം അനുഷ്ഠേയമെന്നും പ്രത്യക്ഷമാകുമാറുള്ള ഒരു കായ്യപരിപാടിയെ, ദക്ഷിണഭാരതഖണ്ഡത്തെ അക്കാലത്തു വിറപ്പിച്ചുകൊണ്ടിരുന്നതായ ഒരു നാമമന്ത്രത്തിൻെറ പലഘട്ടത്തിലുമുണ്ടായ ഉരുക്കഴിക്കലോടുകൂടി, യോഗീശ്വരൻ ചന്ത്രക്കാറൻെറ മുമ്പിൽ സമപ്പിച്ചു. ഉമ്മിണിപ്പിള്ളയാൽ തൻെറ കണ്ണങ്ങളിൽ തിരുവോണസംഭാവനകളുടെ സ്വീകരണസന്ദഭത്തിൽ മന്ത്രിക്കപ്പെട്ട രഹസ്യം പരമാത്ഥംതന്നെ എന്നുബോദ്ധ്യപ്പെട്ടു്, പരിപാടി അനുസരിച്ചുള്ള കായ്യങ്ങളുടെനിവ്വഹണത്തിന് കഴിയുന്ന ജനസഹായവും, വേണ്ടധനം വെങ്കലപ്പുറവച്ചു കിലുകിലാരവത്തോടുകൂടിത്തന്നെ അളന്നു തട്ടിച്ചിലവും ചെയ്യാൻ ചന്ത്രക്കാരൻ ഭരമേററു. ചന്ത്രക്കാറൻ യോഗീശ്വരനെവന്ദിച്ചും യോഗീശ്വരൻ ചന്ത്രക്കാറനെ അനുഗ്രഹിച്ചും, ആ മനോഹരമായുള്ള ശാലയ്ക്കകത്തു് ഇങ്ങനേയുള്ള പ്രതിജ്ഞകൾ കഴിച്ചു നിൽക്കുമ്പോൾ, യോഗീശ്വരൻ അഷ്ടഗ്രഹപ്രധാനികളുടെ വീയ്യോഗ്രതാസഞ്ചയങ്ങൾ ഏകീഭവിച്ചും മൂത്തീകരിച്ചും ആ സ്ഥലത്തു അവതീണ്ണനായതുപോലെ കാണപ്പെട്ടു. ഹീനവൃത്തനായ ചന്ത്രക്കാറനും ആ പ്രഭുവഗ്ഗത്തിൻെറ ദൌഷ്ട്യം അഗ്നിസ്റ്റടസംശുദ്ധികൊണ്ടു് വദ്ധിതശക്തിയോടു അവിടെ സാന്നിദ്ധ്യം ചെയ്യുന്നപോലേയും കാണപ്പെട്ടു. ഇങ്ങനെ പ്രതിക്രിയേച്ഛുക്കളും, രാജദ്രോഹോന്മുഖമായ

സംസ്കരണം ചെയ്തുപോന്നിട്ടുള്ളവരുമായ ആ രണ്ടു ശക്തികളുടെയും അദ്ധരാത്രിയിലെ സമ്മേളനമുഹൂത്തത്തിൽ, ആമുറിയിലും പരിസരപ്രദേശങ്ങളിലും ഒരു ഭയാനകത്വം പ്രസരിച്ചു. ആ രണ്ടംഗങ്ങൾക്കും തന്നെ അവരുടെ ആ നിലയിലുള്ള സംഗമത്തിന്റെ നിസൎഗ്ഗമാഹാത്മ്യത്തെക്കുറിച്ച് ഒരു മഹത്തായ അഭിമാനം സഞ്ജാതമായി. തന്നാൽപ്രാതിനിധ്യം വഹിക്കപ്പെടുന്ന എട്ടുവീട്ടിൽപിള്ളമാരെന്ന മഹാവീരസമിതിയുടെ ഗൂഢസഭായോഗങ്ങളിൽ, പുഷ്പദീപസുവൎണ്ണങ്ങളുടെ സാക്ഷ്യത്തോടുകൂടി, അതുകളിലെ അംഗങ്ങൾ പ്രതിജ്ഞാബദ്ധന്മാരായിത്തീരുമാറുണ്ടായിരുന്നതുപോലെ അന്നത്തെ സഖ്യവും ഈ അനുഷ്ഠാനംകൊണ്ടു് സുസ്ഥിരീകൃതമാകണമെന്നു് ചന്ത്രക്കാറൻ അഭിപ്രായപ്പെട്ടു. രോമാഞ്ചസമന്വിതം യോഗീശ്വരൻ ആ അഭിപ്രായത്തെ സ്വീകരിച്ചു. ചന്ത്രക്കാറന്റെ ഏകഗർജ്ജനം കൊണ്ടു് പ്രതിജ്ഞാസാമഗ്രികളെല്ലാം ക്ഷണമാത്രത്തിൽ സജ്ജീകരിക്കപ്പെട്ടു. ചന്ത്രക്കാറൻ സത്യവാചകം ചൊല്ലി തന്റെ ഭാഗം ക്രിയയെ പരിപൂൎത്തിയാക്കി. സകലജഗദ്രക്ഷാശക്തി പ്രപഞ്ചമണ്ഡലത്തെ ശശാങ്കകരമാർഗമായി മൃദുസ്പർശംചെയ്തനുഗ്രഹിക്കുന്ന ആ മംഗലമുഹൂൎത്തത്തെ, രാജദ്രോഹവിഷയവും രാജ്യരക്ഷാവിഘാതകവുമായ നിഷ്കൃതിചിന്തകൾകൊണ്ടു് ദുർമ്മുഹൂൎത്തമാക്കിച്ചെയ്തും, സ്വയംവ്രതമായുള്ള യോഗസന്ന്യസ്തമുദ്രകളെ വ്യഭിചരിപ്പിച്ചും, ഹരിപഞ്ചാനനൻ തന്റെ വലതുകരത്തെ നീട്ടി ഉൽക്കടവീൎയ്യത്തോടുകൂടി ദീപത്തിന്റെ മുകളിൽ മാംസംകരിയെപ്പിടിച്ചു്, സത്യവാചകത്തെ ഉച്ചരിപ്പാൻ തുടങ്ങി. മായകൊണ്ടെന്നപോലെ മൂന്നാമതായ ഒരാൾ അകത്തു പ്രവേശിച്ചു് വിളക്കണച്ചു. ഈ ക്രിയ മഹത്സത്യങ്ങൾക്കു് പ്രവൃദ്ധസാന്നിദ്ധ്യത്തെ നൽകുമെന്നുള്ള ചിന്തയോടുകൂടി, ഹരിപഞ്ചാനനൻ സത്യക്രിയയെ ആ പ്രതിബന്ധത്തിനിടയിലും, നിൎവ്വഹിപ്പാൻ ആരംഭിച്ചു. എന്നാൽ ഹിന്ദുസ്ഥാനിയിൽ ഉണ്ടായ ഒരാജ്ഞകൊണ്ടു് ആ പ്രതിജ്ഞ നിരോധിക്കപ്പെട്ടു. അവിടെ ഇങ്ങനെ പ്രത്യക്ഷനായ പുരുഷൻ രൂപവും സ്വരവും കൊണ്ടു് വൃദ്ധസിദ്ധനെന്നു ഊഹ്യമായിരുന്നു വെങ്കിലും, താൻ കുറച്ചുമുമ്പു കണ്ടിട്ടുള്ള വാൎദ്ധക്യം അപ്പോഴത്തെ രൂപത്തിലൊ സ്വരത്തിലൊ ചന്ത്രക്കാരനു കാണപ്പെട്ടില്ല.

അല്പനേരംകൊണ്ട് ഹരിപഞ്ചാനനന്റെ മടക്കയാത്രയ്ക്കു വൃദ്ധസിദ്ധൻ വേണ്ട ഏൎപ്പാടുകൾ ചെയ്തുകഴിഞ്ഞു. പുറമേ പുറപ്പെടുന്നതിനു ചന്ത്രക്കാറനും ഒരുക്കങ്ങൾ ചെയ്തു. ഇതിന്മുന്നം, ഈ അഭീഷ്ടപ്രാൎത്ഥകന്മാരിൽ, മീനാക്ഷി എന്ന കന്യകയേയും, നിധിയും, രാജ്യാധികാരവും കിട്ടുന്നതിലേയ്ക്കു ഹരിപഞ്ചാനനാനുകൂല്യമുണ്ടാകണമെന്ന് ചന്ത്രക്കാരനുണ്ടായിരുന്ന അഭിലാഷങ്ങളിൽ, ഒട്ടുവിലത്തേതുമാത്രം അയാൾക്കും, യോഗീശ്വരന്റെ യാത്രോദ്ദേശ്യങ്ങളായ, ഉമ്മിണിപ്പിള്ളയുടെ ഹൃദയതസ്കരിണി ആരെന്നറിക താൻ സംശയിക്കുന്ന തരുണിയാണെങ്കിൽ ചന്ത്രക്കാറനാദി ഖലന്മാരുടെ ബാധകൂടാതെയിരിപ്പാൻ വേണ്ട വ്യവസ്ഥകൾ ചെയ്ക, ചന്ത്രക്കാരന്റെ പുരുഷധനസഹായങ്ങളെ സ്വാധീനമാക്കുക, എന്നീ മൂന്നും ഒന്നൊഴിയാതെ യോഗീശ്വരനും സാധിച്ചു.



---

# അദ്ധ്യായം ൧൧.

---

"എനിക്കെന്റെ മനക്കാമ്പിലിരിക്കുന്നോരഭിലാഷം
നിനക്കുമ്പോൾ നിനക്കുണ്ടോ ഫലിപ്പിപ്പാനെളുപ്പവും"

ചിലമ്പിനേത്തു സൌധത്തിലെ ദുർമ്മന്ത്രണങ്ങൾ മഹാരാജാവിന്റെ നിദ്രാസുഖത്തിന് ഒരു ദുസ്സ്വപ്നലാഞ്ഛനംകൊണ്ടെങ്കിലും ഭംഗമുണ്ടാക്കിയില്ല. അതുകളൊഴിച്ചു് അവിടെയുണ്ടായ മാമാങ്കഘോഷത്തിലും മന്ത്രക്കൂടത്തെ അരിഷ്ടരംഗത്തിലും ചന്ത്രക്കാറൻ പ്രകടിപ്പിച്ച നവരസാതീതമായുള്ള അഭിനയവിശേഷങ്ങളും മാമന്റെ ഉദയഭാസ്സും ഉച്ചദീപ്തിയും അസ്തക്ലമവും, മഹാരാജാവ് ഉടനുടൻ അറിഞ്ഞിരുന്നു. അടുത്ത പ്രഭാതത്തിൽ സങ്കീർത്തനക്കാരാൽ പള്ളിയുണർത്തപ്പെട്ടു് തിരുമുത്തുവിളക്കാനിരുന്നപ്പോൾ, മഹാരാജാവ് ഒരു പ്രഭാതവിനോദമായി സേവകജനങ്ങളോടു ലോകവാർത്താന്വേഷണം ചെയ്തു. അപ്പോൾ ഒരു വൈതാളികവിദഗ്ദ്ധൻ, മാമാവെങ്കിടൻ ബുഭുക്ഷാതിക്രമത്താൽ അന്തകക്ഷേത്രതീർത്ഥാടനം ചെയ്തു മടങ്ങി കാലഭൈരവാരാധനയ്ക്കു ദീക്ഷകൊള്ളുന്ന കഥാരസത്തെ വക്താവിന്റെ മനോധർമ്മമാകുന്ന കല്ക്കണ്ടത്തരിമേമ്പൊടികൊണ്ടു മധുരമാക്കി മഹാരാജാവിന്റെ ആസ്വാദനത്തിനായി പകർന്നു. ഈ കഥയിലെ ആപൽസ്കന്ധത്തെക്കുറിച്ചു് ഓർമ്മവരികയാൽ, ആ ബ്രാഹ്മണൻ തിരുവനന്തപുരത്തു എത്തുമ്പോഴേക്കു തന്നെ അയാൾക്കുണ്ടായ മൂർച്ഛ നല്ലതിന്മണ്ണും നീങ്ങി ആ രാത്രിയിൽ തന്നെ ഒരു സദ്യക്കുടിയും ഉണ്ണാൻ തക്കവണ്ണം സുഖപ്പെട്ടിരുന്നതായി അവിടന്ന് ധരിച്ചിരുന്നു എങ്കിലും, അയാളെ ഒന്നു കാണുന്നതിനായി, അന്നുദയത്തിലെ വ്യായാമസഞ്ചാരത്തെ പലഹാരപ്പുരലക്ഷ്യമാക്കി ചെയ്വാൻ, അവിടത്തെ കൃപാർദ്രത പ്രോത്സാഹിപ്പിച്ചു. കേശവപിള്ളയുമായി കണ്ണകഠിനമായ കണ്ഠസമരം ചെയ്തുകൊണ്ടിരുന്ന മാമാവെങ്കിടൻ, മഹാരാജാവിന്റെ ആഗമനദർശനത്തിൽ ചുടുവെള്ളത്തിൽവീണ പൂച്ചയേപ്പോലെ വേദനപ്പെട്ടു കുടഞ്ഞും, സംഭ്രമിച്ചും, പുറത്തുചാടി, ഉദയനാളത്തേക്കാളും അഗാധമായ ഒരു സഞ്ചി

കയിൽനിന്നു് ഉൽഗളിതമായ ഭക്തിയോടുകൂടി അഭിവാദനം ചെയ്തും, നാഭിയുടെ നിരപ്പിൽ നാസികാഗ്രം എത്തുംപടി കായത്തെ കുനിച്ചു വാപൊത്തി സവിനയം ബദ്ധശ്രദ്ധനായും, രാജകല്പനാപ്രതീക്ഷകനായി നിന്നു. ഇതിനിടയിൽ ബന്ധനം ചെയ്വാൻ തരപ്പെടാത്ത കേശം ഇരുപാടും ചിതറിവീണു, ക്ഷോഭകലുഷമായുള്ള അയാളുടെ മുഖത്തിനു് ആ നിലയിലുണ്ടായ ഹനുമച്ഛായയെ സവിശേഷം പുഷ്ടീകരിച്ചു. തന്റെ ക്ഌപ്ത പ്രകാരമുള്ള വസ്ത്രങ്ങളണിഞ്ഞു മാത്രം തിരുമുമ്പിൽ പരിചരിച്ചിട്ടുള്ള മാമൻ,.അനേകം ധാന്യാദിപദാൎത്ഥങ്ങളുടെ ധൂളികൾ കൊണ്ടു് കളമെഴുതപ്പെട്ട ശരീരത്തോടും, താംബൂലചവ്വണത്താൽ നിണമൊഴുകുന്ന വായോടും,വൎദ്ധിവൃത്തത്തിന്റെ ദൈൎഘ്യത്തെ സൂക്ഷ്മമാനം മാത്രം ചെയ്യുന്ന തോത്തുമുണ്ടോടും, തിരുമുമ്പിൽ പ്രവേശിച്ചപ്പോൾ, മഹാരാജാവ് അയാളുടെ രോഗബാധ മുഴുവൻനീങ്ങി എ്ന്നു് ആശ്വസിച്ചു. കേശവപിള്ള കേൾക്കേ കുശലഭാഷണം നടത്തേണ്ടെന്നു ചിന്തിച്ചു്, മാമൻകൂടി അനുഗമിപ്പാൻ ആംഗ്യത്താൽ ക്ഷണിച്ചുകൊണ്ടു്, പലഹാരപ്പുരവാതുക്കൽ നിന്നും നടതുടങ്ങി. പുറമേ എത്തുന്നതിനിടയിൽ മാമൻ ഏറക്കുറെ കുഴങ്ങി, തന്റെ കൃതജ്ഞതയെ അറിയിച്ചു തുടങ്ങി:—തിരുവുള്ളത്താലെ നേത്തെക്കു് പെരിയ മഹാനുഗ്രഹമുണ്ടാച്ചു്. എണ്ണെയ്യും ഏഴവർഗത്തെ ഇപ്പടിയേ കാപ്പാത്തി, ഭരജഢതരാക— ജഢഭരതരാക—പ്രഥുല—പൃഥുശക്രവത്തിയാടം ദീൎഘായുഷ്മാനാക—"

**മഹാ**—"വല്ലടത്തുനിന്നും കിട്ടുന്ന അപ്പിക്കു് ഇവിടെയാണോ അനുഗ്രഹം?"

**മാമ**—(പ്രാചീന ഭാരതചക്രവത്തികളുടെ നാമത്തെ തെററി ഉച്ചരിച്ചിട്ടുണ്ടോ എന്നു സംശയിച്ചുണ്ടായ പരിഭ്രമത്തിനിടയിൽ) "എന്തപ്പയൽ തന്താലും അനുഗ്രഹദശാംശം—അല്ലെ, മുച്ചൂടും താൻ—സ്വാമിപ്രഭാവത്തുക്കുതാനെ. ഉടമയിലെകൊഞ്ചം ഏത്തവും, ശിന്നനുക്കു്—"

തന്റെ അനുകമ്പാജന്യമായ ഒരു ക്രിയയെക്കുറിച്ചുള്ള പ്രശംസകൾ കേൾക്കുന്നതിലുള്ള വൈമുഖ്യത്താലും മാമനു വിശേഷിച്ചൊരു സുഖക്കേടുമില്ലെന്നു തൃപ്തിപ്പെട്ടതിനാലും, മഹാ

രാജാവു് അയാളുടെ സ്തോത്രങ്ങളെ തടഞ്ഞു. വലിയ അപകടമൊന്നുമുണ്ടാക്കാതെ ചിലമ്പിനേത്തു നിന്നു് ഇയാൾ പോന്നതു തന്റെ പ്രാർത്ഥനാവൈഭവംകൊണ്ടു തന്നെയെന്നു് ആശ്വസിച്ചു്, പലഹാരപ്പുരയ്ക്കകത്തിരിക്കുന്നതാരാണെന്നു മാത്രം മഹാരാജാവു് ചോദിച്ചു. മാമൻ, തന്റെ യാത്രയുടെ പ്രേഷകൻ ആരെന്നു പറയേണ്ടിവരുമെന്നു ശങ്കിച്ചും, ഏകാക്ഷരോച്ചാരണംകൊണ്ടു തിരിച്ചറിയപ്പെടാൻ വേണ്ട പ്രസിദ്ധി തന്റെ പൂജാപുരുഷനുണ്ടെന്നു വിചാരിച്ചും, "കേ" എന്നുമാത്രം പറഞ്ഞു നിറുത്തി.

**മഹാ**—"ആരാണ്, കേളരൊ?"

**മാമാ**—"നമ്മ—തൃപ്പാദ—കേശ—"

**മഹാ**—"ഓഹൊ! കേശവപുരത്തു കുറുപ്പാണല്ലേ?"

**മാമാ**—"സ്വാമീ അവരല്ലെ. അന്ത, കേശവൻകുഞ്ഞു്—"

**മഹാ**—"അല്ലാ—അവനെ പിടിച്ചുകൊണ്ടുവരിക താൻകഴിച്ചൊ? കൊലയ്ക്കുശിക്ഷ കൊട്ടാരത്തിൽ പാർപ്പും പലഹാരപ്പുരയിൽ ഭക്ഷണവും. ഇത്ര പരിഷ്കരിച്ചോന്യായത്തിന്റെ ഗതി!!"

**മാമാ**—(ദുർഘടതാളം ചവുട്ടിക്കൊണ്ടു്) "അന്ത പരമദ്രോഹി അന്ന്, സ്വാമീ—നമ്മ നീട്ടെഴുത്തു, തൃപ്പാദത്തുടെ കേശവപിള്ളൈ"

മഹാരാജാവ്, "അതെ-വാതുറന്നെങ്കിൽ താൻ താളംതെറ്റിക്കും" എന്നുമാത്രം അരുളിച്ചെയ്തുകൊണ്ടു് അവിടെനിന്നു ഗമിച്ചു. കേശവപിള്ളയുടെനാമത്തെ കേട്ടയുടനെ, തന്റെ താളവിഷയത്തിലുള്ള അഗാന്ധവ്തയെ പുച്ഛിക്കമാത്രം ചെയ്തുകൊണ്ടു പൊയ്ക്കളഞ്ഞതു്, മഹാരാജാവിനു കേശവപിള്ളയോടുള്ള തിരുവുള്ളപ്പൂർത്തികൊണ്ടാണെന്നു മാമൻ വ്യാഖ്യാനിച്ചു. പരിഭ്രമനാട്യോപായത്താൽ ജീവരക്ഷയടഞ്ഞു എന്നുള്ള ഉത്സാഹത്തോടുകൂടി, മാമൻ തന്റെ മുറിയിലേക്കു തിരിച്ചുചെന്നു്, മഹാരാജാവുമായുണ്ടായ സംഭാഷണത്തെ വേണ്ട ശുഭ്രവ്യാജങ്ങൾചേർത്തു ചമൽക്കരിച്ചു് ആ യുവാവിനെ ധരിപ്പിച്ചു, "അടെ അപ്പൻ! എന്നെല്ലാം കേട്ടുട്ടാർ? റെവെയും സംഗതിയും

വെയ്ത്തു്, 'ഹറിഃ മുതൽക്ക ശ്രുഭമസ്തു' പര്യന്തം ശൊല്ലട്ടേൻ. മാമൻ കിട്ടംകുവനാ? രാശാവുടെ അഷ്ടകലാശത്തുക്ക് മാമനടെ ഡാവു്! തെരിഞ്ചിയാ?"

**കേശ**—(മാമനെച്ചിലമ്പിനേത്തയച്ചതു വിഫലമായതിനാലുള്ള ദേഷ്യത്തോടുകൂടി) "കെട്ടിയെടുപ്പാൻ പാടുകിടന്നുകൊടുത്തപ്പോൾ ഒരം ഡാവെല്ലാം എവിടെ പൊതിഞ്ഞു വച്ചിരുന്നു.?"

**മാമാ**—"അടെ! ശെത്തുപ്പോനാൽ എന്നത്തെത്താൻ ശെയ്‌വായ്? 'വാണാലുക്കടയവർ വന്താൽ—വാമാട്ടെനെൻറാൽ വിടുവാനൊശിത്തൻ'- യോശിക്കിറതെന്നത്തെ?"

**കേശ**—"കാലൻവന്നു അങ്ങടെ മധ്യം ഒന്നു നക്കിയാൽ, ചുട്ടിതിന്നാതെ വിട്ടെയ്ക്കുമൊ, മാമാ? ഉണ്ടാൽ, പണ്ടും മലന്നുപോകുന്ന ആളുതന്നെയാണ് അങ്ങ്! എല്ലാം കേട്ടുകഥ ഹരിപഞ്ചാനനൻ ശ്രീകൃഷ്ണസ്വാമി! ചന്ത്രക്കാരൻ ധർമ്മപുത്രർ! അവിടത്തെഘോഷം രാജസൂയം! എന്നിട്ടും, ഇന്നലെ രാത്രികണ്ടപ്പോൾ നമ്മം നാക്കുമടഞ്ഞിരുന്നു. വെളുത്തപ്പോൾ ഇതാ സ്കാന്ദമഴിച്ചിരിക്കുന്നു. അമ്പമ്പൊ! കള്ളങ്ങൾ കേട്ടു കാതു മരച്ചു."

**മാമാ**—"ഒന്നുടെ വായിലെ പടെയ്ത്തതെല്ലാം ശൊല്ലു" (ശിമിട്ടുകളോടുകൂടി) "'സപ്തസ്വരമരയന്നം-മജ്ജനാദമിതു'—അന്തക്കഥ വരപ്പോകിറതു്- പോകിറട്ടു!" (പരുഷഭാവത്തിൽ) "അടെ! നാൻ കള്ളുകുടിച്ചനാ, അപ്പാ? എപ്പടിയൊ വിഴുന്തുട്ടേൻ! അതുക്കിവളവു ആഭാടമാ?"

**കേശ**—"ഇരുന്നുശൃംഗാരിക്കുന്നു! 'വിഴുന്തുട്ടേൻ' പോലും! ഊന്നുറയ്ക്കാതെ വിഴുന്നതിനുകാരണമെന്തു്? സത്യം പറയണം-വിളമ്പിത്തന്നതാര്?"

**മാമാ**—"കരിപ്പുപ്പൂ—ഇടതുകൈളുണ്ടച്ചുപ്പൂ— ഏത്തൻകാനാണ്ടു—ഇരിക്കാനെ, അവൻ—അന്ത, മുട്ടാളകുപ്പൻ-കോണച്ചാമി—"

**കേശ**—"കുപ്പനും ചുപ്പനും മററുമെല്ലാരെയും ഞാനുമറിയും. അങ്ങേ അവക്കാക്കും ഉരിട്ടിയിടാൻ കഴിയുല്ലാ. ഒന്നാമതന്നെ, മാമൻ നെടുമ്പുരയിലാണൊ ഉണ്ടതു്?"

**മാമ**—(ചെമ്പിൽ ചട്ടികത്തിന്റെ സംഘടനമുണ്ടാകുന്ന സ്വരത്തിൽ) "അതല്ലിയോ കാലംത്തതന്നെ പറഞ്ഞത്? എത്ര തരംപറഞ്ഞു? 'മനമങ്ങും മിഴിയിങ്ങും' എന്നു പെണ്ണെ നിനച്ചുകൊണ്ടേ ഇരുന്നിട്ട്, നമുക്കാണോ പ്രായശ്ചിത്തം വിധിക്കുന്നത്? എന്നാൽ കഥ ഒന്നുകൂടി കേൾക്ക. മഹാരാജാവിന്റെ പ്രതിനിധിയായി ഹരിപഞ്ചാനനയോഗിസ്വാമികൾ നമ്മെ കാൽകഴുകിച്ചു ഗുരുപൂജയും ചെയ്തു, കുടുക്കിനീർവാർത്ത് യഥോക്തം ബഹുമാനിച്ചു. ഊണുകഴിഞ്ഞതിന്റെ ശേഷം, ബഹു പുണ്യസ്ഥലങ്ങളിലെ തീർത്ഥങ്ങളും തന്നു. പിന്നീട് ഒരു കളഭക്കൂട്ട്—ജവാത്, പുനുക, പച്ചക്കർപ്പൂരം—"

**കേശ**—"മതിമതി! അങ്ങാടിച്ചരക്ക അമ്പത്തി ഒരുന്നൂറിന്റേയും പരിമളം ചേർന്ന ചന്ദനം തേച്ചുതന്നു എന്നിരിക്കട്ടെ—മാമനു തന്ന തീർത്ഥവും പ്രസാദവും ചന്ദനവും മററാക്കെങ്കിലും കൊടുത്തോ?"

**മാമ**—"അടെ, അന്ത രാജസൂയത്തിലെ 'മഹയമഹയമധുനിഷൂദനം' ആക, അഗ്ര്യപൂജ നമുക്കേ ആരാധിക്കപ്പെട്ടപ്പോത്, എന്ത മാഗധ വംഗ പാഞ്ചാല മിഥിലാചേദിപന്മക്ക്, നമുക്കു സംഭാവിതമാനപ്പെട്ടതാന അന്തവിഭൂതിഭാഗത്തെ കുടുപ്പാർ?"

**കേശ** "ഇതാ, നല്ലതിന്മണ്ണം ആലോചിച്ചുപറയണം. അങ്ങ് അവരുടെ സൽക്കാരംകൊണ്ട് ഒന്നിളകിപ്പോയി. ഇനി എങ്കിലും തല തോളിൽ വച്ചാണ്ട് ഓർമ്മിച്ചുനോക്കിപ്പറയണം. ഊണുകഴിഞ്ഞതിന്റെശേഷം തീർത്ഥം തന്ന വിശേഷവിധി ഒന്നിനെമാത്രം ആലൊചിച്ചുനോക്കണം-" ഇതിനുമുമ്പുതന്നെ കലുങ്ങിത്തുടങ്ങിയിരുന്ന മാമൻ കേശവപിള്ളയുടെ ഈ ആജ്ഞകേട്ടപ്പോൾ, അയാളുടെ ഹസ്തങ്ങളിൽ വീണു. ഗാഢമായി കുറച്ചുനേരം ആലോചനയിൽ ഇരുന്നിട്ട്, എഴുനേററ് ഒരുമുഖപ്രസാദത്തോടുകൂടി, നിയമപ്രകാരം കേശവപിള്ളയുടെ തലയിൽ രണ്ടുകയ്യുംവച്ച് അനുഗ്രഹിച്ചു:—"അടേശെല്ലലയാ? നീരാശാ! ഒന്നുടെ മുഖത്തിലെ ശംഖചക്രാദിയിരുക്ക്" (ക്ലേശഭാവത്തിൽ) "ശതിച്ചുട്ടാൻമഹാപാപി! അന്തതീർത്ഥംതാൻകെടുത്തത്. കശകശെകശച്ചാനത് മാമബ്രാഹ്മണൻ വിട്ടുവിഢ്ഢിയായിവിട്ടേതഅപ്പൻ - അന്ത മറപ്പുയലെ കരിപ്പഞ്ചാസ്യരക്ഷപ്പെട്ട, ഇന്തകൊട്ടാരത്തിലെ യെത്തവെക്കുടാതിനിമേ—"

**കേശ**—"അപ്പോൾ ഞാൻ പറഞ്ഞതു ശരിയായോ? അങ്ങോട്ടും ഇങ്ങോട്ടും കെട്ടി ഇഴച്ചതു മാത്രം ലാഭം" (കടുതായ ഭത്സനരോഷത്തോടുകൂടി) "അയാളുടെ ഭസ്മം വാങ്ങിക്കരുതെന്നു ഞാൻ എത്രതവണ ചെവിയിൽ അറഞ്ഞുകേററിട്ടുണ്ട്? അവിടെ ചെന്നപ്പോൾ, പ്രമാണിയായി—പൊണ്ണക്കാൎയ്യംകൊണ്ടെല്ലാം മറന്ന്, കാൎയ്യമെല്ലാം നാശമാക്കി!"

**മാമാ**—(സാധുവായ വാദമല്ലെന്നറിഞ്ഞിരുന്നിട്ടും) "തീൎത്ഥത്തിൻെറ കാൎയ്യം പറഞ്ഞില്ലല്ലോപിള്ളെ? അങ്ങനെയിരിക്കുമ്പോൾ, ശുമ്മാ വീൺശണ്ടപിടിച്ചോണ്ടാലൊ?"

**കേശ**—(പല്ലുകടിച്ചുകൊണ്ട്) "കണ്ണുതുറന്നു, ചെവിത്തയോടുകൂടി, ചുററുപാടും നോക്കി, എല്ലാം നടത്തിക്കണമെന്നു ഞാൻ പറഞ്ഞില്ലയൊ? ചത്തതോടുകൂടി അതും മറന്നോ? പ്രസാദംപോലെ തന്നല്ലയൊ തീൎത്ഥവും?"

**മാമാ**—(മഹാശാന്തഗാംഭീൎയ്യത്തെ നടിച്ചു കാലിന്മേൽ കാലും മടക്കിഇരുന്ന്) "ഇരിക്കണം പിള്ളേ—അത്ര ചാടണ്ട. പിള്ളയ്ക്കു വേണ്ടതെല്ലാം ചുററുപാടും, ചുഴഞ്ഞപാടും, നോക്കി, അന്വേഷിച്ചുതന്നെ, മാമൻപോന്നു. പട്ടനിൽപൊട്ടനുണ്ടെന്നു പിള്ളമാത്രം നടിക്കേണ്ട കേട്ടോ—മാമനെ അയച്ചകാൎയ്യം സാധിച്ചുകൊണ്ടുതന്നെ വന്നിട്ടുണ്ട്" ഇങ്ങനെ പറഞ്ഞുകൊണ്ടു ശൃംഗാരഭാവത്തിൽ കണ്ണുംതെളിച്ചു സ്വഗാനാനുഭവസ്ഥനായി) 'സൎവ്വജ്ഞനമണിഞ്ഞിടുന്ന മണിമൌലിയിൽ ഖചിതരത്നമാം - ഉൎവ്വശീ—' എന്നു വിസ്തരിച്ചുചൊല്ലി, ശ്ലോകപൂൎവ്വാൎദ്ധം കഴിഞ്ഞപ്പോൾ കേശവപിള്ളയുടെ ഗണ്ഡസ്ഥലങ്ങളിൽ രണ്ടുകൈകളും അണച്ചു കുലുക്കി, പിന്നേയും ഗാനം തുടങ്ങി. 'അതുലരമമാംജവംപൂണ്ടുടൽ—' എന്നുപാടിയപ്പോൾ, മാമാവെങ്കിടൻെറ ഗാനം എന്തിനെ സംബന്ധിച്ചെന്നു കേശവപിള്ളയ്ക്കു മനസ്സിലാകാത്തതിനാൽ, "ഇന്നലത്തെ മത്ത് ഇന്നും വിട്ടില്ലയൊ?" എന്ന് അയാൾ ചോദിച്ചു.

**മാമാ**—"അതെ! മത്തുതന്നെ സൌന്ദൎയ്യലഹരി തലയ്ക്കു പിടിച്ചു മത്ത്. 'സ്മരോപിതാം നതപാരതിനയനലേഹ്യനവവപുഷാ'—നോക്കണ്ട—ആ കണ്ണുരട്ട് 'ധ്രികുടീംകടക' എന്നു ഞാൻ ധാരാളം കണ്ടിട്ടുള്ളതുതന്നെ. പിന്നെ ചുററുപാടും എല്ലാംനോക്കിവരാനല്ലേ മാമൻെറ അടുത്തു പറഞ്ഞയച്ചതു്?" (രണ്ടുച്ചുണ്ടു

വിരലുംനീട്ടി തുള്ളിച്ചുകൊണ്ടു്) "കുട്ടിക്കേശവപിള്ള ഇത്ര സര സനാണെന്നു മാമൻ അറിഞ്ഞിരുന്നില്ല. എങ്ങനെ ഠരം എഴുത്തൻകണ്ണു് അവിടെ ചെന്നു എന്നാണു മാമൻ അതിശയപ്പെട്ടുന്നതു്. കേൾക്കൂ—'കേശവൻകുഞ്ഞു്'' എന്നു പറഞ്ഞപ്പോൾ തന്നെ, 'കമ്പരിതിരുകിനാൽ മേനകാ മാനവേ-ന്ദ്-രാ' ഠരം പൃച്ഛസന്ന്യാസിത്തമൊന്നും നമ്മോടെടുക്കേണ്ട—ചുരുക്കം പറഞ്ഞു മാമന്റെ പാട്ടിനുപോട്ടെ" (അഭിനയത്തോടുകൂടി) " 'സന്ധിപ്പിച്ചേൻ തവ വലുമനം ഭൈമിതൻ മാനസത്തോ—ടിന്നുൻ താനേവരികിലിളകാകാ കഥാന്വേഷുരാജൻ' "

മാമാവെങ്കിടൻ സ്വയംകൃതിയായി തനിക്കുവേണ്ടി ഒരു പ്രേമദൌത്യത്തെ നിവഹിച്ചു് വിജയവാദം ചെയ്യുകയാണെന്നു്, കേശവപിള്ളയ്ക്കു തോന്നി. തന്റെ നാമത്തെ ഉച്ചരിച്ചപ്പോൾ പ്രണയപരവശയായ ആ സ്ത്രീ ആരെന്നറിവാൻ ആ തന്ത്രവിദഗ്ധനായ യുവാവിനു് ഒരു കൌതുകമുണ്ടായി, മാമാവെങ്കിടനെ പിടിച്ചിരുത്തി, തന്റെ വാക്കുകളിൽ നിന്നും യാതൊരു സൂചനയും ഉണ്ടാകാതെ സൂക്ഷിച്ചു്, ഇങ്ങനെ ചോദിച്ചു:—"പറയണം മാമാ. മുഴുവനും കേൾക്കട്ടെ. മാമൻ സാമാന്യനാണോ? എന്റെ മുഖസന്തോഷം കണ്ടില്ലയൊ?"

മാമാവെങ്കിടൻ ഞെളിഞ്ഞിരുന്നു്, ചുമച്ചു്, പൂണനൂലിനെ പിടിച്ചു, നഖംകൊണ്ടു ശുഭ്രതവരുത്തുന്ന പ്രയോഗംചെയ്തും, മുറുക്കി വായ്ക്കൊണ്ടിരുന്ന താംബൂലാസവത്തെ സന്തോഷച്ചിരി വിഴുങ്ങുകയാൽ മൂക്കിലും വായ്ക്കിരുഭാഗത്തുമുള്ള ചാലിലുംകൂടി പുറപ്പെട്ടുവിച്ചും, തന്നാൽനിവ്വഹിക്കപ്പെട്ട സന്ദേശവൃത്തത്തെ ഇതിന്നും കഥിച്ചു. അങ്ങനെ! 'കഥയ കഥയ പുനരെങ്ങിനെ' യെന്നല്ലെ? പറയാം" (ഞൊടിച്ചു താളംപിടിച്ചുകൊണ്ടു്) 'അതുഛമമാം ജവംപൂണ്ടുടൽപ്പുതിച്ചു കുണ്ഡിനപുരം' കുണ്ഡിനം എന്നുപറഞ്ഞതു പറയാനുണ്ടൊ?, ചിലമ്പിനേത്തിനടുത്ത മന്ത്രകഷായക്കുടം എന്ന ഭവനം തന്നെ. 'ഗമിച്ചു തദുപവനമതിൽച്ചെന്നു വസിച്ചേൻ ഞാൻ—' ഉപവനം, നമ്മുടെ കുഞ്ഞുകാമസന്ന്യാസീടെ സങ്കേതസ്ഥലം—അപ്പോൾ, 'അകിൽച്ചെകുംകുമാച്ചാറും'—"

**കേശ**—"നാശമായി!—ഠരം ആട്ടപ്പാട്ടെല്ലാം വെന്തുമുടിഞ്ഞെങ്കിൽ—"

**മാമാ**—"ഒത്താശചെയ്താൽ, പിഴപ്പുമുട്ടിപ്പാനാണോ അനുഗ്രഹംപിള്ളേ? അതിനു കരാറില്ല. പോട്ടെ, മുഷിയണ്ട. കഥ

യെല്ലാം ചുരുക്കിപ്പറഞ്ഞേക്കാം. അസ്സൽപ്പെണ്ണ്! 'കമനി രത്നകനക'—അതുവിട്ടു. പാലും പഞ്ചസാരയുംപോലെ നിങ്ങൾ രണ്ടുപേരും ദിവ്യമായിച്ചേരും. ഒരു വിരോധവുമില്ല. സ്ഥിതിയെല്ലാം എനിക്കറിയാം. വളരെ വളരെ നന്ന്—"

**കേശ**—"ഏതു വീട്ടുകാരിയെന്നു ഒന്നാമതു പറയണം. ഞാൻ അങ്ങനെ ഒരുത്തിയെ കണ്ടിട്ടും കേട്ടിട്ടുമില്ല"

ഉടനെ വീട്ടുപേരു പറവാൻ മാമൻ തയ്യാറില്ലായിരുന്നു. പരസ്പരം പരിചയമില്ലെന്നു കേശവപിള്ള പറയുന്നതിനെ വിശ്വസിക്കാതിരിപ്പാൻ ആ യുവാവിൻെറ മുഖഭാവം കണ്ടിട്ട് മാമാവെങ്കിടന് തോന്നിയതുമില്ല. ആ അപകടക്കാരൻെറ ചോദ്യം മർമ്മചോദ്യവുമാണ്. അതിനാൽ, അങ്ങോട്ടും അതിന്നുമുള്ള ചോദ്യം ചെയ്യാഞ്ഞാൽ തോൽക്കേണ്ടിവരുമെന്നു മാമാവെങ്കിടൻ നിശ്ചയിച്ചു, "കുഞ്ഞിൻെറ വീട്ടുപേരെന്താണ്? അതുപറഞ്ഞാൽ മററതുപറയാം" എന്നു പറഞ്ഞു കള്ളക്കതിരയെപ്പോലെ നിലയൂന്നി.

**കേശ**—"മററതു എനിക്കു കേൾക്കേണ്ടെന്നുവച്ചാലൊ?" മാമാവെങ്കിടൻ കുഴങ്ങി. ഈ യുവാവിൻെറ പേരു പറഞ്ഞപ്പോൾ, ആ ബാലിക ശൃംഗാരചേഷ്ടകളേയും, മററവർ ഹർഷാശ്രുക്കളേയും, വർഷിച്ചതുകൊണ്ടും മററും, ഏതുവിധവും വിവാഹത്തെ നിർവ്വഹിക്കാമെന്നു താൻ വാഗ്ദത്തം ചെയ്തു. അങ്ങനെ ഒരു കൂട്ടക്കാരെ ഒരു വിധവും പരിചയമില്ലെന്നു കേശവപിള്ള പറകയും ഭാവിക്കയും ചെയ്യുന്നു. എങ്കിലും തൻെറ ശ്രമത്തെ ഒരു കടവടുപ്പിക്കണമെന്നു നിശ്ചയിച്ച്. ഇങ്ങനെ വാദിച്ചുതുടങ്ങി:—"അടെ അപ്പൻ! ഒന്നുടെ കയ്യിലെ വീരശൃംഖലയും പോട്ടു, ഒടവാളെയും തന്താൽ, എപ്പടിലസത്തുലസത്താ കവിളംകുവാനോ, അപ്പടിയെ, ഉൻപക്കത്തിലെ അന്തത്തങ്കക്കൊടിപ്പത്തിനിയാൾ, കമലവാഹനമാട്ടം പ്രകാശിപ്പാൾ; ആകാശകുസുമമാട്ടം ഒന്നുടെ മനസ്സുക്കു എപ്പോതും ഘുമുഘുമാസൌരഭ്യാമൃതത്തെ ധടധടായമാനമാക വർഷിപ്പാൾ! ഗാനത്താലെ ഒന്നുടെ മരക്കർണത്തുക്കു ഗന്ധർവ്വസൽഗാനാദത്തെ കട്ടപ്പാൾ; ഗൃഹത്തുക്കു ദീപസ്തംഭമാക അവൾ ശോഭിപ്പാൾ; ശീലാവതിയാട്ടം ധർമ്മപത്നീശുശ്രൂഷയെ അനുഷ്ഠിപ്പാൾ. ബഹുകാലം തപസ്സു ചെയ്താക്കാലും, അന്തപ്പടി ഒരു കന്യകയെ

ഉനക്കു കിടയാത്–അടെ ശോല്ലവേണമാ? എൻ കട്ടകട്ടിയപ്പനാകട്ടും, അപ്പൻ തലയിലെ മിതിത്തവനാകട്ടും, എന്ത അന്തകാന്തകനാഹട്ടും, അന്തരതിവിലാസവിരാജമാന ധാമത്തെ കണ്ണാലെ പാൎത്തിംയാ, അവൻകൈ—ധുടി! പിള്ളായ്, ധുടി!"

**കേശ**—"നാരായണ! ഇങ്ങനെയുള്ള പാരിജാതം എവിടെ വിടൎന്നു നില്ക്കുന്നു?"

**മാമാ**—"ചിലമ്പിനേത്തു വീട്ടുക്കു നേരെ തെക്കുപ്പക്കം."

**കേശ**—"അല്ല. മിനിഞ്ഞാന്നുപോയ മാമൻ അവരെക്കുറിച്ച് ഇത്രമാത്രം സ്തുതിക്കണമെങ്കിൽ കഥ കേമമായിരിക്കണമല്ലൊ—" എന്നു പറഞ്ഞുകൊണ്ട്, കേശവപിള്ള ആ കൂടിക്കാഴ്ചയെ നിറുത്തുന്നതിനു തീൎച്ചയാക്കി. ചിലമ്പിനേത്തു ചന്ത്രക്കാറന്റെ സമീപത്തു കുടുംബനാമം പറഞ്ഞുകൂടാത്തതായി താമസിക്കുന്ന സ്ത്രീകൾ ആരാണെന്നറിവാൻ അയാൾക്കു ബലമായ ഒരു ഉൽക്കണ്ഠയുണ്ടായി, തനിക്കു ജോലിയുണ്ടെന്നു പറഞ്ഞ് അവിടെനിന്നും പിരിഞ്ഞു. കേശവപിള്ളയുടെ യാത്രയെ തടയാതെ മാമൻ മനഃക്ഷീണത്തോടുകൂടി ഇങ്ങനെ ചിന്ത ചെയ്തു:—"പാതാളമാട്ടം ആഴപ്പുള്ളി. ആനാലും ഉത്തമൻ. ഇന്നലെ നമ്മുടെ വാൎത്തയെ കേട്ടപ്പോൾ എത്ര സംഭ്രമിച്ചു? നമ്മെ വലിയ കൃപയാണ്. ആ കുഞ്ഞിട്ടി മീനാക്ഷിയെ ഈയാൾ ഗോപി തൊടീക്കും. അങ്ങനെ മാമന്റെ വൈഭവം അങ്ങും പുകഞ്ഞു, ഇങ്ങും പുകഞ്ഞു. അങ്ങൊട്ടുപോയതേ കണ്ടകശ്ശനിക്ക്. ഇനി, ജന്മമുള്ളകാലം, പണ്ണാദഭട്ടന്റെ വൃത്തി നമുക്കുവേണ്ടവേണ്ട. പടിക്കും ഒരിക്കലൊക്കെ പററിപ്പോവും."

മാമാവെങ്കിടൻ ഇങ്ങനെ ആത്മഗതപ്രകടനങ്ങൾ ചെയ്യുന്നതിനിടയിൽ, കേശവപിള്ള തന്റെ ഉദ്യോഗസ്ഥലത്തുചെന്ന്, രാജസന്നിധിയിൽ നിന്നു ബഹിഷ്കരിക്കപ്പെട്ടിരുന്നതുകൊണ്ട് നിരുത്സാഹനാകാതെ, തന്റെ ജോലികളെ ഭക്തിയോടും ഏകാഗ്രചിത്തതയോടും തീൎത്തു, താമസസ്ഥലത്തുചെന്ന് ഊണുകഴിച്ച്, ഇങ്ങനെ മനോരാജ്യം തുടങ്ങി:—"ഹരിപഞ്ചാനനന ദൈവാനുഗ്രഹംകൊണ്ട് സിദ്ധിച്ചിട്ടുള്ള ശരീരത്തിന്റെ സുഭഗതയും പൂൎണ്ണസുഖവും രാക്ഷസമായുള്ള ബലവും ബുദ്ധിയുടെ ദൎശനഗ്രഹണാദിശക്തിയും ജ്ഞാനസമ്പത്തിന്റെ വിവിധത്വവും, കഷായവസ്ത്രത്താൽ ദൃഢീകൃതമായ ആത്മര

ക്ഷാവിശ്വാസത്തോടുകൂടി, അദ്ദേഹത്തിന്റെ നേക്ക് യാതൊരു അപരാധവും ചെയ്തിട്ടില്ലാത്ത തന്റെ രാജ്യസിംഹാസനത്തെ ഇളക്കാനും എടുത്തുമറിക്കാനും നിയോഗിക്കപ്പെടുന്നു. അദ്ദേഹത്തിന്റെ സ്വേച്ഛാവർത്തിത്വത്തിനും എന്തോ മോഹഭ്രമത്തിനും അദ്ദേഹം അടിമപ്പെട്ട്, സ്വശിഷ്യസംഘത്തേ മാത്രമല്ല, ലക്ഷോപലക്ഷങ്ങളായ സഹോദരങ്ങളേയും അന്ധരാക്കി, നാശഗർത്തത്തിൽ വീഴിക്കുന്നു. ഇതിനെ നിരോധിക്കുന്നതിനു ഗൃഹജനധനാദികളായ ഉപകരണങ്ങൾ ഇല്ലാത്തവനും രാജ്യകാര്യങ്ങളിലും തന്ത്രങ്ങളിലും കേവലം ബ്രഹ്മചര്യാശ്രമസ്ഥനും ആയ തന്നാൽ കഴിവു് എന്തുണ്ടു്? രാജ്യദ്രോഹത്തിനു തന്നെ യോഗീശ്വരന്റെ ശ്രമമെന്നു് മാമാവെങ്കിടനെ അകററിയ ഉപായം വെളിപ്പെടുത്തുന്നു. ആട്ടെ, നിശ്ശബ്ദമായി പണിചെയ്തു ശത്രുസംഹാരത്തെ സാധിപ്പാൻ സത്യസ്വരൂപൻ തന്റെ പരമശക്തിയെ നൽകി അനുഗ്രഹിക്കട്ടെ." അങ്ങനെ ഒരു ശക്തി ഉണ്ടെന്നുള്ള ബോധം അയാളുടെ മനസ്സിൽ ശുകബ്രഹ്മർഷിക്കു ജന്മനാസിദ്ധമായ തപശ്ശക്തിപോലെ പ്രകാശിച്ചു. ചിലമ്പിനേത്തു 'കനക' ശക്തിയും അതിന്റെ തെക്കെ ഗൃഹത്തിൽ 'കാമിനി' ശക്തിയും, ആ സ്ഥലത്തു ഹരിപഞ്ചാനനസാന്നിദ്ധ്യവും സമ്മേളിച്ചിരിക്കുന്ന രഹസ്യാവസ്ഥയുടെ സൂക്ഷ്മഗ്രഹണം ആവശ്യമെന്നു കേശവപിള്ള നിശ്ചയിച്ചു. യോഗീശ്വരമാന്ത്രികത്വത്തിനെ ഭഞ്ജിക്കാൻ പ്രതിമാന്ത്രികശക്തി തന്റെ കൈവശത്തുള്ളതിനെ ഓർത്തുണ്ടായ പുഞ്ചിരിയോടുകൂടി, അയാൾ തനിക്കുണ്ടായിട്ടുള്ള രാജശിക്ഷാവൃത്താന്തത്തെ ധരിച്ചിട്ടുള്ള പാചകിയെ വരുത്തി, അവരോടു തന്ത്രത്തിൽ ഒരു സംഭാഷണം തുടങ്ങി:—

**കേശ**—"അക്കാ— ഇന്നത്തെ കൂട്ടാനെല്ലാം അമൃത് അമൃതുപോലെ."

**ഭഗവ**—"അമൃതുപോലെ കയ്ച്ചോ മക്കളെ? അങ്ങനെവന്നതെന്തു്?"

**കേശ**—"അമൃതം— ദേവകളുടെ അമൃതേ. അതുപോലെയെന്നാണു ഞാൻ പറഞ്ഞതു്. അത്രരുചിയുണ്ടായിരുന്നു." നിയമത്തിലധികം താൻ ശ്ലാഘിക്കപ്പെടുന്നതു്, തന്റെ പ്രേമഭാജനമായ ആ യുവാവിന്റെ ഹൃദന്തോത്സവകാര്യേച്ഛാപ്രകടന

ത്തിൻെറ പൂവ്വരംഗമാണെന്ന്, അവരുടെ കശാഗ്രബുദ്ധി
ദശിച്ചു എങ്കിലും, അതിന്ന പ്രതികൂലമായ കൌശലരീതിയെ
രനവൎത്തിപ്പാൻ തൻെറ മാതൃഭാവംകൊണ്ടു മനസ്സുവരായ്ക
ാൽ, അവർ ചിരിച്ചുകൊണ്ടു സ്പഷ്ടമെ തൻെറ അന്തൎഗ
ത്തെ തുറന്നു:—"പവതി ആനയൊമറെറാ ആണൊ മക്കളെ?
ീ! ഛീ! വിഛപാതമുണ്ടെങ്കിലേ മുനക്ഷ്യരു കിടന്നുപൊറുക്ക.
ാവിൻ ശ്രുമ്മാപറവിൻ! മിഞ്ഞി വിളിച്ചേല്യാ ചൊല്ലണത്"
വാഹകാൎയ്യത്തിന്ന ചേരുന്ന രസത്തെ അഭിനയിച്ച്) "എന്ത
ഒളിക്കണെ? ചാതഹംവാങ്ങിച്ചോ? തേസ്തി നിച്ചയിച്ചോ?
രയൊക്കെ വിളിക്കണെ? ചാരക്കെത്തറ പണത്തിന്? അക്കൻ
ഇത്തിരി കേക്കട്ടെ."

**കേശ**—(ആ സ്ത്രീയുടെ അഗാധ ബുദ്ധിയെക്കുറിച്ചുള്ള
രഭിനന്ദനത്തെ അമൎത്തിക്കൊണ്ടും ഗൌരവമായുള്ള ആ
ദനഭാവത്തെ പ്രത്യക്ഷമാക്കിക്കൊണ്ടും) "ശരിതന്നെക്കാ– അക്ക
ത്ത്, അകത്തൊന്ന് മുഖത്തൊന്ന്, എന്നുള്ള സമ്പ്രദാ
കാണിക്കാൻ എനിക്ക കഴിയുന്നില്ല. അക്കൻെറകണ്ണിൽ
ആക്കതന്നെ പൊടിയിടാൻ കഴിയും?" (അങ്ങനെഎന്നു അവർ
തലയാട്ടി) "ഒരു—വല്ലടത്തുന്നും—അക്കൻചിരിക്കണെ—എനിക്ക
പെണ്ണും വേണ്ട മണ്ണുംവേണ്ട"

**ഗോവ**—"അയ്യശ്ശ്യൊ! ശതിക്കല്ലെ. അങ്ങനെ ചണ്ടപിടി
ച്ചോണ്ടു സന്ന്യധിച്ചാൽ, പവതിക്ക താലോലിപ്പാൻ ഒരു ഇമ്പിടി
ക്കൊച്ച് കിട്ടണ്ടയൊ?"

**കേശ**—"ഒരുത്തിയെ കൊണ്ടന്നാൽ അക്കനെ സഹായമാ
കുമല്ലൊ എന്നൊരാലോചനയാണ്."

**ഗോവ**—"എക്കിപ്പം ഒരു തോണയും വേണ്ടപ്പീ- അതുമാ
ത്തറമല്ല—അതൊക്കെ കണ്ടുംകരുതിയും ചെയ്യണം. ഛടഫടാ
ന്നൊന്നും ചെയ്തൂടാത്തകാൎയ്യമല്ല്യോ? എന്തായാലും ഒരു പടി
ക്കൂടികേറീട്ടേ അതാവൂ മക്കളെ. ആരാണ്ടെ കലംമഴിക്കിയാ
ലും, പോക്കില്ലാതെപെണ്ണുകൊണ്ടരരുത്. എന്നും അടിംപി
ടീം ആവും. നമ്മക്ക പോക്കമൂത്തൻമാതലാളി അറിഞ്ഞാല്,
എന്തും താങ്ങും—എന്നാലും, ഛേ! അങ്ങനെപാടില്ലാ. എൻെറ

മക്കളെ വെലങ്ങുടട്ടീ മക്കളെ. വല്യ ഉദ്യോഹത്തിലായാല് ആകായ മൂട്ടെ വെലങ്ങുട്ടും. അപ്പും എന്റെമക്കക്ക് ഒത്തപെണ്ണുതരാ കൊമ്പച്ചക്കരുപ്പന്മാരു വട്ടമിട്ടു വരുംകെടക്കില്ല്യോ?"

**കേശ**—"അതുശരിതന്നെ-എന്നാൽ അടുത്ത പടിയിൽ നുചെല്ലുമെന്നാക്കറിയാം? വയസ്സ് ഇരുപത്തിനാലുമായി. പെണ്ണൊന്ന് ഒരിടത്തിരിക്കുന്നുമുണ്ടു്! അതിസുന്ദരി! നല്ലപ്രാ നല്ലതരം നല്ലശീലം എന്നൊക്കെക്കേട്ടു."

**ഭഗവ**—(രാമാവെങ്കിടന്റെ യാത്രാഫലമായിട്ടാണ് ല്ഭടം ഉണ്ടായിരിക്കുന്നതെന്നു സംശയിച്ചു് ദേഷ്യത്തിലും ക്ഷേപഭാവത്തിലും) "അതെയതെ! ഇരുന്നോണ്ടു് വെളച്ചു് റയണകണ്ടില്ല്യോ? അയ്യപ്പാണ്ടപ്പിള്ളകതയിൽ പോലെ ററിച്ചുട്ടിയൊണ്ട്, നാലുകാലിച്ചെലമ്പൊണ്ട്, വാലിപ്പൂവ ണ്ട്, അടിവയററിമറയൊണ്ട്, കാളവിലകാണാൻ വാട് ന്നരീ പൂമാലേ,'എന്നല്ല്യോ തൊടങ്ങണത്? പൈവൊ കാ മററൊ ആണൊ പെണ്ണിന്റെ ചുഴിയുംചീലവും നോ എല്ലാമൊക്കെമെങ്കിലും അവിടെ ഇരിക്കട്ടു്" (സാമവാദമാ "എന്റെപിള്ളയ്ക്കു ചേന്നപെണ്ണൊണ്ടു്— പവതികൊണ്ടരീ ഞ്ചെയ്യും. അപ്പും കട്ടീംകവണീം ഉടുത്ത്, പൊന്നുകെട്ടിയ നാരായവും പിച്ചാത്തിയും ചെരുവി, ഒരഞ്ചാറുപട്ടക്കാറും, ഒ ക്കെക്കൂടി, ചങ്ങലവെളക്കും പിടിച്ചു്, വേണ്ടക്കൂട്ടത്തിന്റെ നയ്മ്പി ല്, കയ്യും വീയി, പവതികാണ പോണ പെറവടി [പ്രൌഢി] എവിടെ? ഇപ്പഴത്തെമേനിക്ക്, ചൂട്ടുംകെട്ടി, കൊച്ചാളമ്പിവേ ഴത്തില്, ഇരിട്ടിക്കൂത്തിനുപോണ കൊഞ്ചത്തരമെവിടെ? ഛീ! ഛീ! വെളയട്ടിമക്കളെ,വെളയട്ട്—പിഞ്ചിലെപറിച്ചാൽനഞ്ചു്" (സ്ത്രീകൾക്കു സഹജമായുള്ള അനുസന്ധാനശീലത്തിന്റെപ്രേ രണകൊണ്ടു്) "ഇപ്പഴത്തെ ലംഭ എവിടേന്നാണ്?"

**കേശ**—"ചിലമ്പിനേത്തു—"

**ഭഗവ**—(നെഞ്ചിലടിച്ചു് മൂക്കത്തു വിരൽവച്ചുകൊണ്ടു്) "ചലമ്പലത്തെയൊ? എക്കവയ്യേൻറമ്മച്ചീ! അവരുവല്യ കൊമ്പര മ്മാരും കൊമ്പിച്ച വൊയിസ്രവണമ്മാരുമല്ല്യോ? അവടന്ന് ഒരു പെമ്പൊടി നമുക്കുകിട്ടുമൊ? ഇതെന്തൊരു കൂത്ത്!"

**കേശ**—"ചിലമ്പിനേത്തുകാരിയല്ല—"

ഭഗവ—"പവതിക്കുതെററുമോന്നേ? പിന്നെ ഏതു കുടുമ്പയിലെകുറുമ്പയാണ്?"

കേശ—(പരിഭവിച്ച്) "എന്തക്കായിത്?"

ഭഗവ—"ഏതെന്തെരെന്ന്?"

കേശ—"ചിലമ്പിനേത്തുകഴിഞ്ഞാൽകുടുമ്പയേ ഉള്ളോ?"

ഭഗവ—"എന്റെമക്കള്, ഇരുപത്താലുകഴിഞ്ഞപ്പം, പെണ്ണുകൊണ്ടരണമെന്നു ചൊല്ലിയപ്പം, പവതിക്ക് ചെല്ലം ചേലും മറന്നപ്പം പോട്,പോട്—പറവിൻ. ഏതുകുടുമ്പത്തിലെന്നാണു കേട്ടത്."

കേശ—"അതിന്റെ അടുത്തു തെക്കേവീട്ടിലൊള്ളവളാണ്." ആ സ്ത്രീക്കു ചിലമ്പിനേത്തു നാമം കേട്ടപ്പോളുണ്ടായ ഉത്സാഹം ഭഗ്നമായി. താൻ ശ്രീവരാഹം ക്ഷേത്രത്തിന്റെ തെക്കേഭവനത്തിൽ താമസിക്കുന്നുവെങ്കിലും, ആ മൂത്തിയുടെ മാഹാത്മ്യത്തിൽ അണുമാത്രമെങ്കിലും തനിക്കുണ്ടോ? ഈ വിധമുള്ള ന്യായനിഗമനത്തോടുകൂടി ആ സ്ത്രീ മിണ്ടാതെ നിൽക്കുന്നതിനിടയിൽ, തന്റെ പുറപ്പാടു ഋജുമാർഗ്ഗമായല്ലാതെ തുടങ്ങിയ തന്ത്രപ്പിഴയുടെ പരിഹാരത്തിനായി, കേശവപിള്ള തന്റെ ലളിതയുവത്വത്തെ നീക്കി, അയാളുടെ സാക്ഷാൽ പ്രകൃതമായ കാൎയ്യസ്ഥഭാവത്തിൽ ഇങ്ങനെ പറഞ്ഞു:—"അക്കൻഒന്നു പോയി പെണ്ണുകണ്ടിട്ടുവരണം. അങ്ങനെയാണ് സംഗതിയെല്ലാം വന്നു കൂടിരിക്കുന്നതു്."

അവർ രണ്ടുപേരും തമ്മിലുള്ള ബന്ധത്തിന്റെ സ്ഥിതിക്കു കേശവപിള്ളയുടെ അപ്പോഴത്തെ നിലയിലുണ്ടായ അപേക്ഷ ആ സ്ത്രീക്ക് ഒരു കല്പനതന്നെ ആയിരുന്നു. സാമാന്യമുള്ളവർ കേശവപിള്ളയുടെ ഒടുവിലത്തെ വാക്കുകളിൽ നിന്ന് അയാൾ വിവാഹത്തിനു വാഗ്ദാനം ചെയ്തുപോയി എന്നു വ്യാഖ്യാനിക്കുമായിരുന്നു. എന്നാൽ ബുദ്ധിസൂക്ഷ്മതയുള്ള ആ സ്ത്രീ ആ വാക്കുകളെ അൎത്ഥമാക്കിയതു് ഇങ്ങനേ ആയിരുന്നു. ചിലമ്പിനേത്തു മൂത്തപിള്ളയുടെ അനന്തരവനാണ് കൊലസ്സംഗതിയിൽ സംശയിക്കപ്പെട്ടിരിക്കുന്നതു്. അവിടെ അടുത്തുള്ള ഒരു സുന്ദരിഅതിൽ എന്തോ സംബന്ധപ്പെട്ടിട്ടുണ്ടു്. അതിലേക്കു വേണ്ടതാരാഞ്ഞുവരാൻ ഒരു അഗാധാശയൻ നമ്മെ നിയോഗിക്കുന്നു. അതിനാൽ അയാളുടെ അപേക്ഷയെ സ്വീകരിക്കയേ നിവൃത്തി

യുള്ളൂ. വിവാഹത്തിനു തന്നെയാണു പുറപ്പാടെന്നു കാണുന്നെങ്കിൽ, അതിനെ തന്റെ യാത്രയിൽ വിഘാതപ്പെടുത്താൻ വേണ്ട സാമർത്ഥ്യം തനിക്കുണ്ട്. എന്തായാലും അയാളോടൊരു വാഗ്ദത്തത്തെ വാങ്ങിക്കൊണ്ടല്ലാതെ പുറപ്പെട്ടുകൂടാ. ഇങ്ങനെയുള്ള ആലോചനയോടും നിശ്ചയത്തോടും ആ സ്ത്രീ മന്ത്രോപദേശഗൌരവത്തിൽ പറയുന്നു:—"എന്റെ പൊന്നുമക്കളു കേപ്പിൻ. പെണ്ണുവേണമെങ്കില് പവതി കണ്ടുവച്ചിട്ടൊണ്ട്. വേഴ്ചയ്ക്കു ചന്തമല്ലാ നോക്കാനുള്ളത്—ഒന്നാമതു കൊലംപൊരുത്തണം. അതാലോചിച്ചാൽ, ഞാൻ പറയുണ നങ്കകൊയിക്കലിനെതിര് ഏതു തറവാടൊണ്ട്? അവിടന്ന് ഒരു പെണ്ണിനെ കൊണ്ടന്നെന്നു തമ്പുരാൻതന്നെ കേട്ടാൽ ഒടനടി സവാധിക്കുനീട്ട്! ഒന്നെന്നും രണ്ടെന്നുമില്ലതിന്." ആ സ്ത്രീ ഇങ്ങനെ തുടങ്ങിയ പ്രസംഗത്തെ തടഞ്ഞാൽ, അവരുടെ കാര്യനിപുണമായ ദൌത്യം തനിക്കു ലബ്ധമാവുകയില്ലെന്നു വിചാരിച്ച് കേശവപിള്ള മിണ്ടാതിരുന്നു. "രാജാകേശവദാസ്" എന്ന തിരുവിതാംകൂറിലെ പ്രഥമ ദിവാൻ, നങ്കകോയിക്കലെന്ന ഭവനത്തിൽ നിന്നു പരിഗ്രഹസ്വീകാരം ചെയ്തിരുന്ന പരമാർത്ഥസംഭവത്തെ അറിഞ്ഞിട്ടുള്ളവർ കർമ്മബന്ധംകൊണ്ടാണ് നമ്മുടെ കഥായുവാവ് ഈ അവസരത്തിൽ മൌനാവലംബിയായിരുന്നതെന്നു സമർത്ഥിച്ചേയ്ക്കാം. ആ സ്ത്രീ മനസ്സുവയ്ക്കുന്ന സംഗതിയെ ഉപേക്ഷിച്ചുകളയുന്നവളല്ലായ്കയാൽ, പുറംകാലൊടിഞ്ഞ കസാലയുടെ ആകൃതിയിൽ സംവിഷ്ടയായി, അവർ തുടങ്ങിയ പ്രസ്താവനയെ ഉത്സാഹപൂർവ്വം തുടർന്നു. അവരുടെ ദീർഘമായ പ്രസംഗത്തിൽ തിരുവിതാംകൂർ ചരിത്രകഥകളിൽ ഒരു പ്രജാജീവബലികഥ അടങ്ങീട്ടുള്ളതുകൊണ്ട്, അവരുടെ ദേശഭാഷാ നിബന്ധമായുള്ളതും പ്രാചീനമായ ഒരു സമ്പ്രദായത്തെത്തുടർന്നുള്ളതും ആയ കഥനത്തെ അതിന്റെ രീതിക്കു ഭംഗംവരാതെ സ്വല്പംമാത്രം പരിഷ്കരിച്ചും, പദസന്ധികൾക്കും ക്രിയാപദപൂരണത്തിനും വാചകാന്തസൂചകമായും പ്രയോഗിക്കപ്പെട്ട ശബ്ദങ്ങളെ കുറച്ചും, കഴിയുന്നതും സംക്ഷേപിച്ചും ഇവിടെ ചേർക്കുന്നു:—

"സവാധിക്കു നീട്ടൊടനെ എന്നു പറഞ്ഞതെന്തുകൊണ്ടെന്നൊ? [വിളവംകോട്ടു മണ്ടപത്തുംവാതുക്കൽ അരുമന അധികാരത്തിൽ] നങ്കകോയിക്കൽ വീട്ടിൽ കുറുപ്പു കുഞ്ചുപിരാട്ടി എന്ന പെരുമാനെ എന്റെ മകൻ കേട്ടിട്ടുണ്ടോ? ആ ലന്തപ്പട, പീര

ങ്കിനാട്ടിയ കപ്പലും ഉരുവും കൊണ്ടു് ആദ്യം കളച്ചൽ തുറ യിലടുത്തു്, കുടിമൂടിച്ചു തുടങ്ങിയപ്പോൾ, കപ്പൽപ്പട കാണാൻ അറക്കട്ടി (ജനൽ-ജാലകം) ഇട്ടു പള്ളിമാടവുംകെട്ടി, പള്ളിമാ ടത്തിനകത്തു് തമ്പുരാനെഴുന്നെള്ളി. 'അറക്കട്ടിതുറക്കട്ടെ' എന്നു തമ്പുരാൻ കല്പനഅരുളി. അപ്പോൾ 'അയ്യൊ ചതിക്കല്ലെ പൊ ന്നുതമ്പുരാനെ! കൊതിക്കുഴിഞ്ഞുതെറിക്കട്ടെ.' എന്നുരച്ചു്; ഉത്ര ത്തിൽ കാൽപിറന്നു്, മുപ്പത്തിരണ്ടു വയസ്സും ചെന്നു്, അരുമയ്ക്കു രുമയായിവളൎന്നു്,തിരുമേനി കാവലുംചെയ്തു, പൊറുക്കും കുറുപ്പു, മുൻനടക്കും തമ്പുരാനെ തടഞ്ഞു പിന്നാക്കി, 'ചാക്കേവാ' എന്നു വിളിയും കൊണ്ടു്, അറക്കട്ടി തുറന്നു കടലിലോട്ടു കണ്ണുനീട്ടി. പിന്നത്തെക്കഥെ ചൊൽക ആമൊ? പള്ളിമാടം കെട്ടിയവേളമു തലേ, തിരുമുടിച്ചൂടിയ തലകാത്തു്, കൊക്കുപോൽ പരിയിരുന്ന അക്കപ്പലാണ്ട കരുമനക്കൂട്ടം, ചോനാട്ടുടയാർ തമ്പുരാക്കായി, ഉഴിഞ്ഞെറിഞ്ഞ തല പോക്കാകുംവണ്ണം, ലന്തപ്പോരാളികൾ ഇടിമാലപോലെ പീരങ്കിയണിത്തീവായ്കൾ തുറന്നു. ഇടിത്തീ താങ്ങിയ തടിപോലെ ഉടൽചാഞ്ഞു് കുറുപ്പു വീഴുംകാഴ്ച, തൃക്ക ണ്ണാൽ കണ്ടിരങ്ങി, തന്റെ ഉപ്പുറവിന എതിരുറവായ്, അത്ത ടി താങ്ങിക്കൊണ്ടാർ കുലശേഖരർ ശ്രീവീരമാൎത്താണ്ഡവൎമ്മർ. ചാക്കേററു തലയററ തടിയെ, മാൻതളിർവീരവാളിപ്പട്ടാൽമൂടി പൊൻതിളങ്ങും പള്ളിമേനാവേററി, പെററവയർ കാണുവാ' നായി, വളർകൊമ്പും കുഴലുമൂതി, മുരശു പെരുമ്പറയും താക്കി, പാണിപഞ്ചവാദ്യവും മുഴക്കി, മുത്തുക്കുട കുത്തുവിളക്കു എന്നു തുടങ്ങി രാജപ്രസാദമുറയ്ക്കൂട്ടുത്ത ആചാരാഭിമാനം അടക്കമേ ചേൎത്തുകൊണ്ടു് തമ്പുരാനും തിരിച്ചാർ പടയുമാക. ഊരിനും പേരിലും പെരിയ പൊന്നുതമ്പുരാൻ തിരുവരവറിഞ്ഞു്, കുറു പ്പിന്റെ അമ്മയാർ ചെന്നു്, പട്ടുവിരിച്ചു പൂമുഖം കയററി, പട്ടും പൊന്നും അടിയറ വച്ചു തൃച്ചേവടികൾ വണങ്ങി. തമ്പു രാൻ ഏങ്ങി വിങ്ങിക്കരഞ്ഞു. 'എന്തെൻ പൊന്മകനെ'? എന്നു അമ്മയാൾ കനിവുകൊണ്ടു. നാട്ടിനും ആ വീട്ടിനും ഉടയാരായ തമ്പുരാൻ എന്തരുളു? എന്നാലും വന്നവാക്കിനു ചേൎന്നവാക്കായി 'ഇന്നാൾ മുതൽക്കിനി അമ്മയാക്കു അരുമമകൻ 'ഞാൻ തന്നേ' എന്നു പൊന്നുവായാലരുളിച്ചെയ്തു ശ്രീവീരവഞ്ചിരാജർ. അറി വും നെറിവുമുള്ള ആ പെരുമചേൎന്ന മങ്കയാർ, തൻതലയിൽ കൊണ്ട വിനയെ മനംകൊണ്ടുതാങ്ങി, 'അടിയൻ പെററ പേ

പെരുമ്പേറു!' എന്നു ചൊല്ലി, രാജരാജർ മനംതടവി, ഊരറിവാൻ ആളയച്ചു, ചന്ദനച്ചിതയും കൂട്ടി, മകനെ എതിരേല്ക്കാൻ നടയിലേ കാവൽനിന്നു. അപ്പോൾ, അരുമയിൽ പെററെടുത്തു, പെരുമയിൽ വളൎന്നവന്ന മകൻപെരുമാൻ ഉടലുറങ്ങും വടിവെ കണ്ടുരുകി പെരുകിയകണ്ണുനീരെഴുള്ളിറക്കി, അപ്പെരുംകുലം പിറന്ന മങ്ക, പൊൻമകനെ തഴുകിക്കൊണ്ടു്, 'എന്നരശർ വാഴ്‌വീരൊ—അരുമക്കൊടിക്കഴകാ—ആശമകനേടാ- അഴകുള്ള മന്തിരിയേ', എന്നു കിഴക്കു വിളിപ്പാടകത്തു നിൽക്കും ആ കൊട്ടാരത്തിൽ, തന്റെ ഉടവാൾ ചാരിവച്ചു്, ഉടലോടെ സ്വർഗ്ഗം പോയ തമ്പുരാൻ കേൾക്കുമാറു, ഒററമൊഴി ഒപ്പാരുംചൊല്ലി, പടുതടിയെ വീട്ടിനകത്തു കൊണ്ടുപോയി നീരാട്ടാടി, - - - - ദുഃഖപ്പായുംവച്ചു വീണു. ഇന്നും എഴിച്ചിട്ടില്ല മകനെ—എണ്ണത്തിനാലു കഴിഞ്ഞു. അവരുടെ താപത്തീ നീ അണയ്ക്കു്. അതിനു സംഗതിവന്നാൽ, നീ രാജ്യത്തിനു തലവനാകും. പൊന്നുതമ്പുരാൻ ദഹനവും നടത്തി, അന്നവിടെ ദുഃഖപ്പട്ടിണിയും കിടന്നു. ശേഷം ആ സംഭവത്തിന്റെ ഓൎമ്മയ്ക്കായി തമ്പുരാൻ ചെയ്തിട്ടുള്ള ഏൎപ്പാടുകളെ, എന്റെ മകൻ അന്വേഷിച്ചറിഞ്ഞുകൊള്ളുക. നിനക്കു പൊരുന്തിയ പ്രായത്തിൽ ഒരു കൊച്ചു നങ്ക, കനകക്കനിപോലെ, അവിടെയുണ്ടു്."

നങ്കകോയിക്കൽ വീട്ടിന്റെ വകയായ ഇരണിയിൽ തെക്കേപ്പുമുഖത്തുവീടുസംബന്ധിച്ചുള്ള ഒരു കഥയെ ബഹുവിധസ്തോഭങ്ങളോടു ആ സ്ത്രീ പറയുന്നതിനിടയിൽ, കേശവപിള്ളയുടെ നേത്രങ്ങൾ ഉജ്വലിച്ചു: ഹൃദയം വികസിച്ചു് വക്ഷോദേശാസ്ഥികളെ ഞെരിച്ചു: രക്തനാഡികളിൽ കൃമിസഞ്ചയങ്ങളുടെ ദ്രുതസഞ്ചാരമുണ്ടായതുപോലെ ഒരു വികാരമുണ്ടായി: ഉഗ്രരാജ്യാഭിമാനിയായ രാജഭക്തശിരോമണിയുടെ നിൎവ്വാണത്തെ അന്തശ്ചക്ഷുസ്സുകൾ ദൎശനം ചെയ്തു: ആ മഹാപുരുഷന്റെ വംശത്തിൽ ജനിച്ചു തന്റെ ഭാഗ്യത്തിനു അനുരൂപമായി കണ്ണുനീരും മുറവിളിയും, ആ കഥയിലെ ധീരജനയിത്രിയെ തുടൎന്നു്, അകമേ സ്തംഭിപ്പിച്ചു. തന്റെ അഭിനവമാതാവിന്റെ അഭീഷ്ടത്തെ സാധിച്ചുകൊടുപ്പാൻ നൈസൎഗ്ഗികമായ ധൃതിയോടെ മനഃപ്രതിജ്ഞയും ചെയ്തു. എന്നാൽ, തൽകാലകഥയേ സംബന്ധിച്ചു് അഭിപ്രായം പറഞ്ഞതു്, തൊണ്ട ഇടറിക്കൊണ്ടാ

ദന്നെങ്കിലും, ഇങ്ങനേ ആയിരുന്നു. "അങ്ങനേയുള്ള വലി രോട്ട നമുക്കടുക്കാമോഅക്കാ? നമുക്ക, ഞാൻ ആലോചി പാലെയും, അക്കൻ പറയുംപോലെയും, തന്നിലെളിയ ബന്ധമല്ലയൊ നല്ലതു്?"

ഭഗവ—"അതെ—അതു 'ഏട്ടിലപ്പടി', പയററില്, അങ്ങ വണ്ടെന്നു ആ നീതിപറഞ്ഞ ശാസ്ത്രിതന്നെ ചൊല്ലീ ട്. എന്തായാലും, ഒന്നു ചൊല്ലണേ—പവതി അരത്തം ത്തു വീട്ടിനകത്തു കേററണമോ, അവടെ മനമെണങ്ങി ണ്ണായിരിക്കണം. കഴക്കൂട്ടത്തു പോണകാര്യത്തിനു ഇവൾ ിരിച്ചു. ചെലമ്പിനേത്തിൻെറ— — —?"

കശ—"നേരെതെക്കേത്"

ഭവ—"വീട്ടുപേര്?"

ശ—"അതെനിക്കെറിഞ്ഞുകൂടാ-" എന്നുമായങ്ങളോ, ത്തിച്ചുകൊണ്ടു് കേശവപിള്ളയുടെ അപേക്ഷപ്രകാ ംമെല്ലാം നടത്തി വരാമെന്നു വാഗ്ദത്തവും, വിവാഹംമാത്രം ത ൻെറ ഇഷ്ടപ്രകാരമല്ലാതെ നടക്കയില്ലെന്നു ഉള്ളിലടക്കിയ ഒരു നിശ്ചയവും ചെയ്തു ഭഗവതിഅക്കനും, എൾക്കന്നതിലധികം നടത്തിവരുമെന്നു സമാശ്വസിച്ചു കേശവപിള്ളയും, ആ സ മ്മേളനത്തെ ശുഭമായി ഉപസംഹരിച്ചു.

---

# അദ്ധ്യായം ൧൨.

---

" ഇപ്പോൾശ്ശുദ്ധനോ ശുദ്ധനോ ഞാനതി-
ന്നിപ്രാഭവത്തിംപ്രമാണം ദയാനിധേ!"

രാജനീതിയുടെ നിർവാഹകന്മാരായ ഭടന്മാരും ണവരാൽ നിയുക്തരായ സൂറ്റജനങ്ങളും ഒരുമിച്ച് ർകുഞ്ഞ് മന്ത്രക്കൂടത്തു പടികടന്ന് നിദ്രാചരണംപോലെ ച്ചുദൂരം നടന്നപ്പോൾ പുറകോട്ടേയ്ക്കുള്ള അതിയായ ആക ത്താൽ ചേഷ്ടാശൂന്യങ്ങളായ പാദങ്ങളോടുകൂടി അയാ നേരത്തേയ്ക്കു് വിദ്യുത്താഡിതമായ തരുശിഷ്ടംപോലെ പോയി. ആ യുവാവ് പ്രചണ്ഡമായ ഒരു അന്ത അനുഭവിക്കുന്നു എന്നുകണ്ടു്, രാജഭൃത്യന്മാർ അത്യുദാ രണങ്ങളും ആർദ്രവചനങ്ങളുംകൊണ്ടു് അതിനെ ശമി ശ്രമിച്ചു. കുലധനവിദ്യാസൌന്ദര്യാദികളിൽ കുബേര ണ്ടു് ഇഹലോകത്തിൽ ദുസ്സാദ്ധ്യമായ കാമ്യങ്ങൾ മില്ലെന്നു പ്രമാദിച്ചുവന്നതിനു വിപരീതമായി, താൻ കാംക്ഷി ച്ച ദാരസംസിദ്ധിപോലും ആകാശരേഖപോലെ മായിച്ചി രിക്കുന്ന ആകസ്മികമായ ഈ മഹാപരാധാരോപണം കലികാ ലത്തിന്റെ ധർമ്മവൈകല്യം തന്നെ എന്നു നിഗമനംചെയ്തു് അ യാൾ ആശ്വാസത്തെ അവലംബിക്കേണ്ടിവന്നു. ഈ ദുഷ്ടവാദ ശനിയുടെ തൽക്കാല പാപഭാവത്തിനു് ഒരു പക്ഷത്താലും മാർഗ്ഗ മില്ലെന്നു്, അയാൾ വിചാരിച്ചു എങ്കിലും, ന്യായാധിപസർപ്പിവ ക്ത്രത്തിൽ അകപ്പെട്ടുപോയാൽ, പ്രായശ്ചിത്തകർമ്മങ്ങളാലല്ലാ തെ വിമോചനപുണ്യകാലം ലഭ്യമല്ലെന്നുള്ള ഒരു പരവശതയും അയാളെ ബാധിച്ചു. തൽക്കാലത്തെ മാനഭ്രംശവും ദ്രവ്യനാശ വും സഹനീയം തന്നെ എങ്കിലും, തന്റെ സ്ഥിതിയിലുള്ള ഒ രാളിന് അപരാധത്തിന്റെ ആരോപണമാത്രം കൊണ്ടുണ്ടാ കുന്നതും ജീവാവസാനപര്യന്തം നിലനിൽക്കുന്നതുമായ കീർത്തി മാലിന്യം പ്രമാണോപദേശങ്ങളാലും പ്രായശ്ചിത്തങ്ങളാലും അപരിഹാര്യമെന്നു ഖേദിച്ചു്, അയാൾ ആത്മപൌരുഷത്തെ വിധിവേശ്യാവശഗമാക്കി പരിത്യജിക്കാൻ ആലോചിച്ചു. എ ങ്കിലും, അതിലും ശ്രേഷ്ഠമായ നിവൃത്തിമാർഗ്ഗം അയാളുടെ മന സ്സിൽ പ്രകാശിക്കയാൽ, അന്ധമൊ അർത്ഥശൂന്യമൊ ആയ

ചപലവിധിദേവതയെ അവലംബിക്കാതെ, സ്വാത്മധാമത്തെ സത്യസ്വരൂപങ്കൽ സമപ്പ്ണംചെയ്തു. തന്നെ ഹതസ്ഥനാക്കിയ പ്രേമസിംഹികയെ തന്റെയും പ്രണയിനിയുടേയും ക്ഷേമപ്രാപ്തിക്കായി തന്റെ ഹൃദയത്തിൽ നിന്നു വ്യവരോഹണംചെയ്യിച്ചു. ഇതിന്മണ്ണം തന്റെ മനസ്സൈസ്ഥൈയ്യത്തെ പുനസ്സന്ധാനംചെയ്തും, അച്ഛനറിഞ്ഞു തന്റെ രക്ഷയെക്കുറിക്കുന്നതുവരെ ബന്ധനാധീനനായി അടങ്ങിപ്പാക്കുന്നതിനു നിശ്ചയിച്ചും, കേശവൻകുഞ്ഞ് രാജധാനിയിലേയ്ക്കുള്ള യാത്രയെ തുടന്നു.

തന്റെ വ്യഗ്രതകൾക്ക ഇങ്ങനെ നിർവ്വതിയുണ്ടാക്കി, ആ യുവാവു് കുഞ്ചൂട്ടിക്കാരേയും സഹചരന്മാരേയും അനുഗമിച്ചു് ഉദയത്തോടുകൂടി തിരുവനന്തപുരത്തെത്തുകയും ഏകദേശം മദ്ധ്യാഹ്നമായപ്പോൾ, പകടശ്ശാലക്കച്ചേരിസ്ഥലത്തു്, പ്രത്യേകം "തൂണംപിടിച്ചു്" പലകയുംചാരി ഇരിക്കുന്ന സവ്വാധിപ്രധാനന്റെ മുമ്പിൽ ഹാജരാക്കപ്പെടുകയുംചെയ്തു. ഠ മഹാനുഭാവൻ കേശവൻകുഞ്ഞിനെ കണ്ടമാത്രയിൽ, ഏകദേശം ഒരു കുടംപോരുന്ന താംബൂലാസവത്തെ വിസജ്ജനംചെയ്തു് പരിസപ്രദേശങ്ങളെ ശോണീകരിച്ചും, ഫൂൽക്കാരബഹളംകൊണ്ടു താംബൂലക്രമുകാദ്യവശിഷ്ടങ്ങൾ പറപ്പിച്ചു വക്ത്രത്തെ ശുദ്ധമാക്കിയും "അ"കാരാദ്യക്ഷരസമസ്തത്തേയും അനുനാസികസ്വരത്തിൽ ഗൌരവഭാവത്തോടേ ഉച്ചരിച്ചും, ആ യുവാവോടു ഒരു പ്രാഥമികാന്വേഷണം ചെയ്യാൻ ആരംഭിച്ചു. എന്നാൽ ഇതിനിടയിൽ തന്റെ ചുററും സഞ്ചയിച്ച പാരിഷദരിൽ നിന്നു് താൻ ആദ്യമായി മഹാരാജസന്നിധിയിൽ നയിക്കപ്പെട്ടുമെന്നറിച്ച കേശവൻകുഞ്ഞ്, തന്റെ കാരണവരുടെ കവനകായ്യധനായ കുഞ്ചൻനമ്പ്യാരുടെ കൃതിയായ "പേച്ചിങ്കൽ വാഴുകേണം" എന്ന ഉപദേശത്തെ സ്മരിച്ചു്, ഉത്തരമൊന്നും വാധിപ്പിക്കാതെ നിന്നു. സവ്വാധികായ്യക്കാരൻ ചാടി എഴുന്നേററു. പടക്കാർ, രായസക്കാർ, പരിചാരകന്മാർ എന്നിവരുടെ ഇടയിൽ പ്രമാദമായ ഒരു ചലനമുണ്ടായി. സവ്വാധികായ്യക്കാരും പരിവാരങ്ങളും ദക്ഷിണഭാഗത്തുള്ള മുററം, അതി

നോട്ടഃചന്ന പൂജപ്പുരമണ്ഡപം, പടിഞ്ഞാറോട്ടു തിരിഞ്ഞുള്ള ഇടനാഴികൾ, ഈ സ്ഥലങ്ങളെ അരക്ഷണംകൊണ്ടു തരണം ചെയ്തു. കേശവൻകുഞ്ഞു് അവരുടെ ഗതിയെ തുടൎന്നു്, ഒരു മ നോഹരാങ്കണത്തിൽ പ്രവേശിച്ചു്, ചില പഞ്ചവൎണ്ണക്കിളികളു ടെ ശ്രീപത്മനാഭഗീതങ്ങളാലും, രാജകണിക്കു യോഗ്യമായുള്ള കരിംകുരങ്ങന്മാരുടെ ഭ്രൂഭംഗചേഷ്ടകളാലും വിനോദിക്കപ്പെട്ടു്, സ്വല്പനേരം നിന്നതിന്റെ ശേഷം, ശക്തിമൽഗാത്ര്യായുധപാ ണികളായ ഭടന്മാരാലും, പള്ളിയറ ഇലയമൃത്, കരുഃവലപ്പുര, ആയുധമെട്ടപ്പു്, അങ്കിപ്പുര, മുതലായ വകപ്പുകളിലെ പരിചാര കന്മാരാലും പരിഷേവിതമായ ഉപ്പരിക്ക (ഉപ്പരിഗാ) മാളി കമുകളിൽ പള്ളിക്കമെലാലയാന്തൎഭാഗത്തു്, ലക്ഷ്മീകാന്തപ്ര സാദപ്രവാഹത്താൽ സൌഭാഗ്യപൂൎണ്ണമായ കുലശേഖരമഹാ രാജാവിന്റെ വിശിഷ്ടസന്നിധിയിൽ പ്രവേശിപ്പിക്കപ്പെട്ടു.

കേശവൻകുഞ്ഞു് തിരുവനന്തപുരത്തു് എത്തിയിരിക്കുന്ന വൎത്തമാനം അറിഞ്ഞു്, അനന്തമുദ്രമോതിരത്തെ വരുത്തി സമീ പത്തു സൂക്ഷിച്ചും സാംബദീക്ഷിതരെ വരുത്തുന്നതിനു ദൂതനെ നിയോഗിച്ചും, അയാളോടുള്ള വിചാരണെക്കു ഒരുങ്ങിയിരുന്ന മഹാരാജാവു് തന്റെ മുമ്പിൽ ഹാജരാകാൻ പോകുന്ന യുവ വു്, ഭാണസൌന്ദൎശാദി കുസുമചയങ്ങളിലെ ശൃംഗാരരസഗ്രാഹ യായ ഒരു വിടഭ്രമരമായിരിക്കുമെന്നു വിചാരിച്ചിരുന്നു. എ ന്നാൽ, ആദിയുഗധൎമ്മസൎവസ്വത്തിന്റെ അവതാരംപോലെ അവിടത്തെ സന്നിധിയിൽ പ്രവേശിച്ച ആ പരമപാവനാക രത്തിന്റെ ദൎശനമാത്രയിൽ, സൂൎയ്യോദയത്തിൽ ഹിമാവരണ പോലെ, ഈ ദുശ്ശങ്ക അശേഷം അസ്തമിച്ചു. സൌന്ദൎയ്യസമു ക്കർഷംകൊണ്ടു സമ്മുഗ്ദ്ധമായി വിതാനിക്കപ്പെട്ടിരുന്ന ആ വാവിൽ, തത്തുല്യമായ വൃത്തിശീലാദി സമ്പത്തിനേയും വി താവു സമുച്ചയിച്ചിട്ടുണ്ടെന്നു് ആ പ്രഭുകുമാരന്റെ സ്വാഭാ കമായ വിനീതഗാംഭീൎയ്യം പ്രത്യക്ഷമാക്കി. ഇന്ദ്രശിലാനിമ്മി തമായ ബുദ്ധവിഗ്രഹംപോലെ മഹാരാജാവു് നിൎവികാര നനായി നിന്നു എങ്കിലും, അവിടത്തെ ആത്മാണുക്കൾ ക്കാവേശംകൊണ്ടു് അസ്വസ്ഥങ്ങളായിച്ചമഞ്ഞു. ഈ യുവാ ന്റെ ദൎശനത്തിൽ അസംഗതമായ ഒരു മനസ്താപസ്സു് അവ ത്തെ ബാധിച്ചു. തന്റെ അനുസന്ധാനാരംഭം ...

മായ നീതിയുടെ വ്യതിയാനമൊ എന്നുള്ള ഭയം അവിടത്തെ സൎവ്വാനുവൎത്തിയായ ആശയത്തെ ചലിപ്പിച്ചു. അപരാധകന്റെ സന്നിധിയിൽ ന്യായാധിപൻ പരുങ്ങുക എന്നുള്ള നിലയിൽ തന്റെ ഉദ്യമം പൎയ്യവസാനിക്കുന്നതിനെ വിചാരിച്ച് അവിടന്ന് ആശ്ചൎയ്യപ്പെട്ടു. ഈ ക്ഷോഭങ്ങൾ മഹാരാജാവിന്റെ അന്തരംഗത്തിൽ വ്യാപരിച്ചു എങ്കിലും, അവിടത്തെ വദനത്തിന്റെ നിരുപമനിശ്ചലതയ്ക്കു യാതൊരു ഭംഗവും ഉണ്ടായില്ല. അവിടത്തെ പ്രജാപ്രധാനന്മാരിൽ അഗ്രഗണ്യനായുള്ള ഒരു പുരുഷോത്തംസത്തിന്റെ സന്താനമായ ആ യുവാവ് തിരുമുമ്പിൽ പ്രവേശിച്ച് ആചാരാനുസൃതമായി താണുതൊഴുത രീതിയിലും വിദ്യാപരിഷ്കൃതികൊണ്ടുള്ള ഒരു അഭിപ്രവൎത്തമുണ്ടെന്നു മഹാരാജാവിന്റെ മഹാമനസ്സു പ്രസാദിച്ചു.

ആ യുവാവ് ആ സന്നിധാനത്തിൽ 'തന്മാത്രശേഷം ബല' നായി പ്രവേശിച്ചപ്പോൾ, അയാളുടെ ഹൃദയം ക്ഷീരസാഗരതരംഗതാണ്ഡവം തുടങ്ങി. രാജപാദാരാധനത്തെ അയാളുടെ കരങ്ങൾ എങ്ങനെയോ നിവൎത്തിച്ചു. അയാളുടെ നേത്രങ്ങൾ തൃപ്പാദലക്ഷ്യമായിമാത്രം ചേഷ്ടിച്ചു. ആ സൌധത്തിലെ ഭിത്തികളിലും തട്ടിലും തളിമത്തിലും ഉള്ള രാജസാലങ്കാരങ്ങളുടെ സൌഭാഗ്യത്തെ ആ നേത്രങ്ങൾ അനുഭവിച്ചില്ല. സമീപത്തു "കൂജന്തം രാമരാമേതി" എന്ന് ഒരു ശുകഗായകി കൎണ്ണാമൃതത്തെ വൎഷിച്ചതിന് ആ ശ്രവണപുടങ്ങൾ മുകളിതങ്ങളായും ഇരുന്നു. കേശവൻകുഞ്ഞ് ഇങ്ങനെ നിസ്സീമമായ രാജഭക്തിയിൽ മുങ്ങിഭ്രമിക്കുന്നതിനിടയിൽ, മഹാരാജാവ്, കേവലം വാണിജ്യവിഷയമെന്നപോലെ, "നിനക്കു കാൎയ്യമെല്ലാം മനസ്സിലായിരിക്കുമല്ലൊ? എന്താണു സമാധാനം പറവാനുള്ളത്?" എന്നു വളരെ ഞെരുങ്ങി അരുളിച്ചെയ്തു. അധികാരരസപ്രധാനമായുള്ള ഈ ചോദ്യം കേശവൻകുഞ്ഞിന്റെ പൈതൃകമായ പ്രഭുവീൎയ്യത്തെ പൂൎണ്ണമായി വികസിപ്പിച്ചു. മഹാരാജാവിന്റെ അരുളപ്പാടിനു മുമ്പുതന്നെ, അവിടത്തെ അതിവിഖ്യാതമായ ധൎമ്മതല്പരതയുടെ സ്ഥിതിക്ക് അവസാനത്തിൽ തനിക്കു അഭയസിദ്ധി ഉണ്ടാകുമെന്ന് ആ യുവാവ് ധൈൎയ്യപ്പെട്ടിരുന്നുവെങ്കിലും, തന്റേതായും, താൻ ധരിച്ചിട്ടുള്ളതായും, ഉള്ള പരമാൎത്ഥങ്ങളെ മുഴുവൻ തിരുമനസ്സറിയിച്ചാൽ നിരപരാധികളായ മററു

ജനങ്ങൾകൂടി ആപദ്ചലയത്തിൽ അകപ്പെട്ടുമെന്നു ഭയപ്പെട്ട്, അയാൾ രഹസ്യമായി വയ്ക്കാൻ നിശ്ചയിക്കാത്തതായ പരമാത്ഥങ്ങളെമാത്രം ധരിപ്പിച്ചുതീൎത്തു, അവിടെനിന്നും വിടകൊണ്ടു രക്ഷപ്പെടാൻ ഇങ്ങനേതുടങ്ങി:—"അടിയൻ—ആ—കല്പിച്ച്—അടിയൻ—"

**മഹാ**—(അത്യന്തം ശാന്തതയോടു്) "പരിഭ്രമിക്കണ്ട, നിൻെറ അച്ഛനോടു പറയുമ്പോലെ വിചാരിച്ച്, പേടികൂടാതെ സത്യമെല്ലാം പറക"

**കേ-കു**—"അടിയൻ ആരെയും ഉപദ്രവിക്കാൻ ആലോചിക്കുന്നവനല്ല. അതു അച്ഛനറിയാം. തിരുവുള്ളത്തിലും അങ്ങനെ വിശ്വസിക്കണം. അണ്ണാവയ്യൻ നന്തിയത്തു കുട്ടിപ്പട്ടരായിരുന്നു, അച്ഛൻെറ സഹായംകൊണ്ടു നാണയവാണിഭം തുടങ്ങിയ ആളാണ്. സത്യത്തെ ഭയന്നുനടന്നതിനാൽ വ്യാപാരം അഭിവൃദ്ധമായി. അദ്ദേഹത്തിൻെറ സൂക്ഷിപ്പിലാണ് അടിയനെ തിരുവനന്തപുരത്തു പഠിപ്പിക്കാൻ അച്ഛൻ അയച്ചതു്. പത്തുപതിനായിരം രാശിയിൽകൂടുതൽ അച്ഛൻ അദ്ദേഹത്തിൻെറ കച്ചവടത്തിൽ മുടക്കീട്ടുണ്ടു്. അടിയൻെറചിലവുകൾ വേണ്ടപോലെ നടത്തി, അപ്പഴപ്പോൾ കണക്കുകൾ അയച്ച്, ആണ്ടറുതിക്കു ഉഭയശിഷ്ടം നന്തിയത്തു അയച്ചുകൊടുക്കും. മുതൽ ഇന്നും അദ്ദേഹത്തിൻെറ കണക്കിൽനില്പാണ്. അടിയൻ അങ്ങോട്ടു കാശിനുപോലും കടപ്പെട്ടിട്ടില്ല. തൃപ്പാദങ്ങളുടെ നേൎക്ക് അടിയൻ ദ്രോഹം പ്രവൎത്തിച്ചിട്ടുണ്ടെങ്കിൽ, അദ്ദേഹത്തെ കൊന്നവൻ അടിയൻതന്നെ. അടിയൻെറമേൽ ഇങ്ങനെ ഒരപരാധം ആരോപിക്കപ്പെട്ടിരിക്കുന്നു എന്നുമാത്രവും കേട്ടാൽ, അച്ഛനും പരമസാധു അമ്മയും, പ്രാണങ്ങളെ ത്യജിക്കും. തിരുവുള്ളമുണ്ടായി രക്ഷിക്കണം. തൃപ്പാദത്തിൽ ഉണൎത്തിപ്പാൻ ഇത്രയല്ലാതെ അടിയനു മറെറാന്നുമില്ല."

തൻെറമുമ്പിൽ അപരാധിയായി ഹാജരാക്കപ്പെട്ട യുവാവിൻെറ വാദത്തേയും അയാളുടെ ചേഷ്ടകളേയും, മാതാപിതാക്കന്മാൎക്കു സംഭവ്യമായ ദുഃഖത്തെക്കുറിച്ചുള്ള പ്രസ്താവനയേയും സ്മരിച്ച്, മഹാരാജാവ് നിരുദ്ധനിർദ്ദാക്ഷിണ്യനായി, പ്രതിയെ മാന്യമാചനം ചെയ്‌വാനുള്ള വിധികല്പന അവിടത്തെ മനസ്സുകൊണ്ടു ലേഖനവും ചെയ്തുകഴിഞ്ഞു. എങ്കിലും, ഒന്നുരണ്ടു സംശയതമസ്സുകളെ ദൂരീകരിപ്പാനായി, അടുത്തുവച്ചിരുന്ന

അനന്തമുദ്രമോതിരത്തെ അയാളെ കാണിച്ചിട്ട്, "ഇതു നീ കണ്ടിട്ടുണ്ടോ?" എന്നു ആദ്യമായി ചോദ്യംചെയ്തു. "ഇല്ല" എന്ന് ആ യുവാവ് സധൈര്യം മറുപടിപറഞ്ഞു. മീനാക്ഷിയോട് അനന്തമുദ്രമോതിരത്തിൻെറ വിക്രയംകൊണ്ടു തനിക്കുണ്ടായ അനത്ഥത്തെക്കുറിച്ച് വിലപനംചെയ്ത ഈ യുവാവ് ഇങ്ങനെ അറിയിച്ചതു വ്യാജമല്ലയൊ എന്നു വായനക്കാർ വിചാരിക്കും. പരമസത്യവാന്മാരും ആപൽഭയത്തിങ്കൽ അസത്യവാദികളായിത്തിരിഞ്ഞുപോകാം. അയാളുടെ പാരമാത്ഥികതത്തിനു എത്രത്തോളം വേരുറപ്പുണ്ടെന്നുള്ളതു് ശേഷം ഭാഗം കഥകൊണ്ടു് അറിയേണ്ടതാണ്. ഇങ്ങനെ ഒരു സാധനം പുറത്തുവരണമെങ്കിൽ കഴക്കൂട്ടത്തു കുടുംബംവകമുതൽ അടങ്ങീട്ടുള്ള ഒരു ഭവനത്തിൽ നിന്നു വേണമെന്നു വിശ്വസിച്ചിരുന്നതുകൊണ്ടു്, മഹാരാജാവിൻെറ അടുത്തചോദ്യം ഇങ്ങനെ ആയിരുന്നു. "നിൻെറ അമ്മാവനു പണത്തിനുമുട്ടില്ലല്ലോ. പിന്നെന്താണ് ഇതിനെവിററതു?"

കേ-കു—"അമ്മാവന് ഇക്കാര്യത്തിൽ യാതൊരു സംബന്ധവുമില്ല. ഉണ്ടെന്നു കല്പിച്ചു സംശയിക്കുന്നെങ്കിൽ പഴവൻെറ ആപൽക്കാലംകൊണ്ടാണ്."

ഈ ഉത്തരം ആ യുവാവിൻെറ സത്യസന്ധതയെക്കുറിച്ചു മഹാരാജാവിനുണ്ടായിരുന്ന വിശ്വാസത്തെ സ്വല്പം ഒന്നുചലിപ്പിച്ചു. ഇതിൻെറശേഷം ഇങ്ങനെ ഒരു ദ്രുതതരംഗാവലിയായി ചോദ്യോത്തരങ്ങൾ നടന്നു:— "ഈ മോതിരം ഇതിനു മുമ്പു നീ കണ്ടിട്ടില്ലെ?" "ഇല്ല"— "അണ്ണാവയ്യൻെറ ഉത്തരീയത്തിൽ കെട്ടപ്പെട്ടിരുന്നതാണിതു്. അതെങ്ങനെ അവിടെവന്നു?" "അടിയന് അറിവാൻ പാടില്ലാ"—"കൊലനടന്നരാത്രിനീ അയാളെക്കണ്ടില്ലെ?" "ഇല്ല"—"എന്ത്! അയാളെ അന്വേഷിച്ചുമില്ലെ?" "കാണാനായിനടന്നു. നീട്ടെഴുത്തുകേശവപിള്ള ആ മഠത്തിൽ ഉണ്ടായിരുന്നതുകൊണ്ടു് കാണാൻ തരപ്പെട്ടില്ല"—"അവൻ അവിടിരുന്നാൽ നിനക്കു കണ്ടുകൂടായിരുന്നോ?" "കേശവപിള്ള തൃപ്പാദകാര്യസ്ഥനാണ്. രാജ്യകാര്യങ്ങൾവല്ലതും കല്പനപ്രകാരം സംസാരിക്കയാണെന്നു വിചാരിച്ചും, ചിലമ്പിനേത്തു വിടകൊള്ളാൻ ധിറുതിയായിരുന്നതുകൊണ്ടും, അവിടെ അധികം താമസിക്കാതെ അടിയൻപൊ

യ്ക്കുളഞ്ഞു." മഹാരാജാവിന്റെ അടുത്തചോദ്യം ഒരു രാജസ പ്രഭാവത്തോടു കൂടി ആയിരുന്നു.

**മഹാ**—"ആരാപിന്നെ അണ്ണാവയ്യനെക്കൊന്നതു്? നീട്ടെഴുത്തു കേശവനെന്നു നീ സൂചിപ്പിക്കുന്നൊ?"

**കേ-കു**—"അടിയൻ അടിസ്ഥാനമില്ലാതെ ഒന്നും തിരുമുമ്പിൽ വിടകൊണ്ടുപോകയില്ല. ഒരു സംശയമുള്ളതിനെ അറിയിക്കാം. അന്നു ആ തെരുവിൽ ചിലർ പതുങ്ങി സഞ്ചരിച്ചിരുന്നു. അവരെ തിരക്കിപ്പിടികൂടിയാൽ പക്ഷെ പരമാർത്ഥംവെളിപ്പെട്ടെയ്ക്കാം."

"പതുങ്ങി"സഞ്ചരിച്ചിരുന്നതു മഹാരാജാവു തന്നെ ആയിരുന്നതിനാൽ, അവിടന്നു വലിയ പരുങ്ങലിലായി. അടുത്തു പുറപ്പെടുന്ന അഭിപ്രായം എന്തെന്നു നിർണ്ണയിക്കാൻ ശക്തനാകാതെ, മഹാരാജാവു് ചോദ്യമൊന്നും ചെയ്യാതെ നിന്നതുകൊണ്ടു്, കേശവൻകുഞ്ഞു തന്റെ സംശയത്തെ സ്ഥിരപ്പെടുത്തി ഇങ്ങനെ അറിയിച്ചു:—"ആളുകൾ അവരുടെ മുഖങ്ങളെ കഴിയുന്നതും മറച്ചിരുന്നു. നല്ല നിലാവുവെളിച്ചം ഉള്ളതുകൊണ്ടു് നിഴലിൽത്തന്നെ സഞ്ചരിച്ചു." (മഹാരാജാവിന്റെ മുഖത്തെ സൂക്ഷിച്ചുനോക്കീട്ടു്) "അതിൽ ഒരാൾ മീശവളർത്തീട്ടുണ്ടായിരുന്നു." (ശ്രദ്ധഗതിയും പരമാർത്ഥബുദ്ധിയുംകൊണ്ടു്) "തിരുമനസ്സിലെ ഉദ്യോഗസ്ഥന്മാർ അണ്ണാവയ്യനെ തിരക്കി നടക്കുന്ന സംഗതി അടിയനു് അപ്പോൾ ഓർമ്മവന്നു, പുറത്തു നിൽക്കുന്നവർ നീട്ടെഴുത്തുപിള്ളയുടെ സഹായികളായിരിക്കാമെന്നു് അടിയൻ ഊഹിച്ചു. അടിയനു രാജ്യനയങ്ങളിൽ ഒരു പരിചയവുമില്ല. എങ്കിലും ഒരു പരമാർത്ഥം അടിയൻ അറിയിക്കാം. ധിക്കാരമെന്നു തിരുവുള്ളത്തിൽ വിചാരിക്കരുതു്. തിരുമനസ്സിലെ ഉദ്യോഗസ്ഥന്മാർ ശ്രദ്ധതകൊണ്ടും ദുഷ്ടതകൊണ്ടും ഓരോന്നു സന്ദർഭവശാൽ തിരുമനസ്സറിയിച്ചുപോകും. ഇങ്ങനെ അറിയിക്കുന്നതു തെററിപ്പോയാലും, പരമസത്വവാന്മാരും ഭക്തന്മാരും ആയിട്ടുള്ളവർ ഒഴികെ ശേഷമുള്ളവർ, അവരവർ ഉണർത്തിച്ചതിനെ സ്ഥിരപ്പെടുത്താൻ ശ്രമിക്കും, അതിൽ ധർമ്മാധർമ്മചിന്തനത്തെ ഉപേക്ഷിക്കയും ചെയ്യും. ഇതിൽനിന്നു് ഇപ്പഴത്തെ സംഗതിയിൽ ചിന്ത്യമായുള്ളതിനെ അടിയൻ വ്യക്തമായി അറിയിക്കുന്നില്ല. തിരുമനസ്സിലെ ബുദ്ധിപ്രഭാവം വിശ്രുതമാണ്."

ഠരം വാദത്തിൽ നിന്ന് അനുമേയമായുള്ളത്, വധകത്താ വ്‌ സ്വാപദേഷ്ടാക്കളായ മന്ത്രിമാരൊ, രായസംകേശവപിള്ളയൊ ആയിരിക്കണമെന്നായിരുന്നു. രാജമന്ത്രിമാർ അനന്തമുദ്രമോതിരത്തെ സംബന്ധിച്ച് ഭേദാഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുണ്ടെന്നും, അങ്ങനെയുള്ള അഭിപ്രായ ഭിന്നതയിൽ ഒരു പക്ഷത്തിനു വിപരീതസാക്ഷ്യം അണ്ണാവയ്യങ്കൽ നിന്നുണ്ടാകുമെന്നായപ്പോൾ, ആ സാക്ഷിയെ അധികാരഹസ്തങ്ങൾക്കു പ്രാപ്യമല്ലാത്തവിധത്തിൽ മറച്ചതാണെന്നും ആ യുവാവിൻെറ ഇംഗിതപൂവമായ സൂചനം മഹാരാജാവിനു വ്യക്തമായി. ഇങ്ങനെ യുക്തിയുക്തമായി സംശയിക്കുന്ന യുവാവ് ആ രാത്രിയിൽ തൻെറ തത്വത്തെ ഗ്രഹിക്കാത്തത് വലിയ ഭാഗ്യമായെന്നു തിരുമനസ്സിൽ ആശ്വസിച്ചു. അതിബുദ്ധിമാനായ മഹാരാജാവിന് ആ അന്വേഷണം അപ്പോൾ പ്രാപിച്ചിരുന്ന പതനത്തിൽ നിന്നു മുന്നോട്ടു തുടരുന്നതിനു ശക്തിയില്ലാതെ ചമഞ്ഞു. അവിടത്തെ ഭാഗ്യാതിരേകംകൊണ്ട് സാംബദീക്ഷിതർ അനവ്യത്തഖണ്ഡങ്ങൾ പോലെ വളഞ്ഞ ഭസ്മത്രിപുണ്ഡ്രങ്ങൾകൊണ്ടു ശോഭിക്കുന്ന വക്ഷോജോദരത്രികംഭങ്ങളോടുകൂടി തിരുമുമ്പിൽ പ്രവേശിച്ചു. കാര്യക്കാർ മുതലായ ഉദ്യോഗസ്ഥന്മാരുടെമുമ്പിൽ ...ദശിപ്പിച്ച പ്രാധാന്യം അദ്ദേഹത്തിൻെറവിദ്വത്തയ്ക്കു സഹജ...യിരുന്നതിനാൽ, അതു തിരുമുമ്പിലും അക്ഷയമായി പ്രകാ...ിച്ചു. എന്നാൽ രാജസന്നിധിയിലായപ്പോൾ, ആ പ്രാമാണ്യ...വത്തിൻെറ നഗ്നതയെ അത്യാദരവിനയഭാവവും വചസ്സരള...യും ദശ്നീയമായവിധത്തിൽ ആച്ഛാദനം ചെയ്തിരുന്നു. മഹാ...ജാവിനു 'ധാരാളധാര'യായി ആശിസ്സുകളെ വർഷിച്ചും, ...ശിഷ്യനെ മന്ദഹാസത്തോടുകൂടി കൃപയാ കടാക്ഷിച്ചും, ...പ്രഭുവായ മഹാരാജാവിൻെറ മഹാപ്രതാപത്തെ പ്രശംസിച്ചും ഘാതകധിംഭസായ ആ യുവാവിനെ ഇത്രവേഗം പാ...വരുദ്ധനാക്കി ധമ്മരാജമഹൽസന്നിധിയിൽ ചേത്ത കാ...സ്ഥന്മാരുടെ നിപുണതയെ പുരാണകഥകൾകൊണ്ട് ഉദാ...രിക്കപ്പെട്ട പ്രമാണങ്ങളെ ആസ്പദമാക്കി അഭിനന്ദിച്ചും, ...ംബദീക്ഷിതർ മഹാരാജാവിൻെറ അനുവാദത്തെ വാങ്ങി ...ശവൻകുഞ്ഞിനോട് ഇങ്ങനെ ഗുണദോഷിച്ചു:—"അപ്പുനേ! ...ത്യത്തെയെല്ലാം ശൊല്ലിവിട്. ഇന്ത സന്നിധാനം സാക്ഷാത് വൈകുണ്ഠസമം" (സപ്രാത്ഥനനായി കണ്ണടച്ചു നിന്ന് നി

ശ്വസിച്ചുകൊണ്ടു്.) "ഒന്നുടെ നാരായത്തെ അന്ത അണ്ണാവയ്യർ വക്ഷസ്സിലെ ഏത്തിന് ശുക്ഷദ്വരിതൻ ആരാക്കും.?" (മഹാരാജാവോടു) "സ്വാമീ! വിപ്രവധത്തിലെ വിപ്രർതാൻ പ്രാഡ്വിവാകനാക ദണ്ഡകർത്തൃത്വം വഹിക്കവേണ്ടിയതു്—തിരുവുള്ളക്കേടുണ്ടാകക്കൂടാതു്."

കേ—കു—നാരായം നന്തിയത്തെ വകയാണെന്നു സ്വാമികൾക്കറിയാമല്ലോ. മുമ്പുണ്ടായിരുന്ന കേളർഉണ്ണിത്താൻ എന്നൊരു കാരണവരുടെ നാമാക്ഷരമാണു് അതിൽകൊത്തിയിരിക്കുന്നതെന്നും ഒരിക്കൽ ഞാൻ പറഞ്ഞിട്ടുണ്ടു്. മുനകുറഞ്ഞുതുടങ്ങിയതുകൊണ്ടു് ഉരുക്കുവയ്പ്പിക്കാൻ അണ്ണാവയ്യരുടെപക്കൽ ഞാൻ ഏല്പിച്ചിരുന്നു." ഈ ഉത്തരത്താൽ ദീക്ഷിതർക്കുണ്ടായ സന്തോഷം അപരിമിതമായിരുന്നു. അണ്ണാവയ്യന്റെകയ്യിൽനിന്നും ആ നാരായം പിടിച്ചു പറിച്ചു്, ഏതോ ഒരു ദുഷ്ടൻ അയാളെഹനിച്ചതാണെന്നു്, സാരഗർഭങ്ങളായ ശ്ലോകങ്ങളും അതിന്റെവ്യാഖ്യാനങ്ങളും ഇടകലർന്നു്, അദ്ദേഹം ഒരു ദീർഘവാദംചെയ്തു. ഈ വാദംകൊണ്ടു് തന്റെ ശിഷ്യൻ അപരാധാരോപണത്തിൽ നിന്നുരക്ഷപ്പെട്ടു എന്നുവിശ്വസിച്ചു്, പാഞ്ചാലമഹാരാജാവിന്റെ മദധ്വംസനം സാധിച്ച ദ്രോണാചാര്യരെപ്പോലെ, ഉൽക്കടസന്തോഷനായി തന്റെ അർജ്ജുനനെ കടാക്ഷവലയങ്ങൾകൊണ്ടു് സംഭാവനംചെയ്തു. ഹാ കഷ്ടം! വിഘ്നേശ്വരന്റെകുമ്പപോലെ വിസ്തൃതമായ ദീക്ഷിതരുടെ ഉദരഗഹ്വരത്തിൽ സഞ്ചയിക്കപ്പെട്ടിരുന്ന അന്നത്തെ മൃഷ്ടാശനം പ്രഥമസ്തന്യസമന്വിതം ഭസ്മീഭൂതമായി: നവാനുഭവമായ ഒരു ജലതൃഷ്ണയുടെ വ്യാപ്തി ദേഹത്തെ തപിപ്പിച്ചു: കല്പാന്തകാലാഗ്നിജ്വാലയാൽ സമാവൃതനായതുപോലെ അദ്ദേഹം അമ്പരന്നു: ആ യുവാവിന്റെകണ്ണത്തിൽ സ്ഥിരവീക്ഷണനായിനിന്നു്, ശിരസ്സിൽ ഹസ്തതാഡനംചെയ്തു. നാരായണ! ജനാർദ്ദന! ശംഭോ! മഹാദേവ! എന്നിങ്ങനെ പ്രാർത്ഥനാക്രോശങ്ങൾ കൊണ്ടു് മഹാരാജാവിനെയും സംഭ്രമിപ്പിച്ചു. ദീക്ഷിതരെ തുടർന്നു മഹാരാജാവും കേശവൻകുഞ്ഞിന്റെ കണ്ണുകളെ ലക്ഷ്യമാക്കി തന്റെ വീക്ഷണത്തെ ഉറപ്പിച്ചു. ആ യുവാവിന്റെകണ്ണുകളിൽ പ്രകാശിച്ചുകാണപ്പെടുന്ന കുണ്ഡലദ്വന്ദ്വം,

അണ്ണാവയ്യന്റെ ഘനശോണിതംപോലെ, ഘാതകനെ പ്രത്യക്ഷീകരിച്ചുകൊണ്ടു് അവിടെ സ്ഥിതിചെയ്യുന്നു. ആ കുണ്ഡലങ്ങൾ പ്രത്യേകമായ മഹാപ്രസിദ്ധിയുള്ളതുകളായിരുന്നു. കായാംപൂവർണ്ണനായി, ശംഖചക്രഗദാസരോരുഹങ്ങൾ ധരിച്ചു് ചതുർബാഹുവായി, പീതാംബരവനമാലാദ്യലംകൃതനായി, ശ്രീവത്സവക്ഷസ്കനായി, ലക്ഷ്മീസമേതം ഗരുഡാരൂഢനായി ആവിർഭവിക്കുന്ന ദിവ്യസ്വരൂപം എങ്ങനെ മഹാവിഷ്ണുവിന്റേതെന്നു് അനുമാനിക്കപ്പെട്ടുമോ, അതിന്മണ്ണംതന്നെ ആ ഗാത്രവും, ശുദ്ധിയും, പ്രകാശവും, കല്പും, ജോടിയോജ്യതയുമുള്ള രത്നങ്ങൾ സംഘടിച്ച ആ സ്വർണ്ണക്കൂട്ടം, തിരുക്കം, ചുരയും ചേന്ന കുണ്ഡലങ്ങൾ അണ്ണാവയ്യന്റേതല്ലെന്നു് ദക്ഷിണഭാരതത്തിൽ ഏവനൊരുവനെങ്കിലും ശങ്കിക്കുമോ? ഈ രത്നങ്ങളെ സുവ്യക്തമായി ദർശനം ചെയ്തതിന്റെശേഷം, ദീക്ഷിതർ തന്റെ പ്രിയശിഷ്യന്റെമേൽ അനന്തരമായി നിയമദണ്ഡനിപാതമുണ്ടാകുന്നതിനെ ദർശനം ചെയ്വാൻ നിൽക്കാതെ മഹാരാജാവിന്റെ അനുജ്ഞവാങ്ങിയും, അവിടത്തെ അഭിവാദനംചെയ്തും യാത്രയായി. എന്നാൽ മഹാരാജാവിന്റെ ബുദ്ധിയിൽ ആ രത്നസന്ദർശനം ഘാതകോദ്ദേശ്യത്തിന്റെ കുടിലതയെക്കുറിച്ചുള്ള അനുമാനങ്ങളെ വിഷമതരങ്ങളാക്കിത്തീർത്തതല്ലാതെ, ആ യുവാവിനെ ശിക്ഷായോഗ്യനെന്നു തോന്നിച്ചില്ല. അയാൾ വധകർത്താവായിരുന്നുവെങ്കിൽ, അയാളിൽ പ്രകാശിച്ചിരുന്ന ബുദ്ധിയുടേയും വിവേചനാശക്തിയുടെയും സ്ഥിതിക്കു്, ആ രത്നങ്ങളെ അത്ര സമീപകാലത്തു് അണിയുവാൻ സന്നദ്ധനാവുകയില്ലെന്നു് രായസംകേശവപിള്ളയുടെ വാദത്തെത്തുടന്നു് അവിടന്നു് തീച്ചയാക്കി. ദീക്ഷിതരായ ഗുരുനാഥന്റെ അപമര്യാദമായ ക്ഷിപ്രനിഷ്ക്രമണം അദ്ദേഹത്തിന്റെ ഒരു ശാപമെന്നപോലെ പരിതപിപ്പിക്കയാൽ ആ യുവാവു് നിസ്തേജനായി നിൽക്കുന്നതിനെ തൃക്കൺപാർത്തു്, അനുകമ്പയോടുകൂടി അയാളുടെ അടുത്തു ചെന്നു് അതിമൃദുവായ സ്വരത്തിൽ "ഈ കടുക്കൻ ജോടി നിനക്കെവിടന്നുകിട്ടി?" എന്നുചോദിപ്പാൻ മഹാരാജാവിനു കനിവുണ്ടായി. തന്റെ പാദങ്ങൾ സ്പർശിക്കുന്ന അതിശീതളമായ തളിമത്തിൽ നിന്നു് ഒരു അഗ്നിശിഖ ഉദിച്ചു

തന്റെ ശരീരത്തെ ദഹിപ്പിച്ചുതുടങ്ങിയതുപോലുള്ള അത്യുഷ്ണവ്യഥ ആ യുവാവിനുണ്ടായി. ആ കുണ്ഡലങ്ങളെ വത്സനായ മാതുലൻ തന്റെ കർണ്ണങ്ങളിൽ ധരിപ്പിച്ചതിന്റെ ശേഷം കണ്ണാടി നോക്കി അതുകളെ കാണുന്നതിന് ആ യുവാവിനു സന്ദർഭം കിട്ടിയിരുന്നില്ല. ദീക്ഷിതരുടെ വ്യസനവും മഹാരാജാവിന്റെ ചോദ്യവും കൊണ്ട് ആ കുണ്ഡലങ്ങൾ തന്റെമേൽ ആരോപിക്കപ്പെട്ട അപരാധത്തെ എങ്ങനെ സ്ഥിരപ്പെടുത്തുന്നു എന്ന് അയാൾക്കു മനസ്സിലായി. സ്വാർത്ഥപരനാണെങ്കിലും തന്റെ മാതുലനും, തന്നോടു മാത്രം ആർദ്രഹൃദയനും ആയുള്ള ചന്ത്രക്കാരനെ തന്റെ സാക്ഷ്യംകൊണ്ട് കൊലക്കുററത്തിന്, ഉത്തരവാദിയാക്കുന്നത് ധർമ്മഭ്രംശമാണെന്ന് ആ സന്ദർഭത്തിൽ തോന്നിപ്പോയതിനാൽ അയാൾ ഉത്തരമൊന്നും തിരുമനസ്സറിയിക്കാതെ നിന്നു. മഹാരാജാവിന് അനേകചോദ്യങ്ങൾ ആ സംഗതി സംബന്ധിച്ചു ചോദിപ്പാനുണ്ടായിരുന്നെങ്കിലും, തന്റെ സ്വകാര്യവിചാരണയെ അവിടെ അവസാനിപ്പിച്ചു......

.................................................

കുററക്കാരന്റെ കാരണവരുടേയും അച്ഛന്റെയും ഗുരുവിന്റെയും സ്ഥിതികളെ അഭിമാനിച്ച്, തൽക്കാലം അയാൾ താമസിക്കുന്ന സ്ഥലത്തു പരുക്കയിട്ട് 'ഇടവലം മുൻപിൻപുറം പോക്കുമുടക്കിയും, ഉടയാരോടും ഊരാരോടും വാക്കും വചനവും തടഞ്ഞും പണ്ടാരവക കുഞ്ചൂട്ടിക്കാവലിൽ അടക്കിയും, തിരുവാണപ്പടി മേൽക്കണ്ടവിധമെല്ലാം നടക്കുമാറും, കാര്യംപ്ടാത്തവകയിൽ നിന്നു ശ്രീപണ്ടാരകാര്യം ചെയ്തു വകക്കുണ്ടായിട്ടുള്ള വരിയോലപ്പടിക്കും, ധർമ്മനീതികൾക്കും തപ്പും താവലും വരാതേയും, കാര്യം തീരുമാനപ്പെടുത്തുന്നതുവരെ പാറാവിൽ പാർപ്പിച്ചുകൊള്ളാൻ' തൽക്കാലം ഒരുത്തരവു പുറപ്പെട്ട്, അതിനുന്നും കേശവൻകുഞ്ഞ് ഏകാന്തബന്ധനത്തിലായി. ഈ വിചാരണ ആരംഭിക്കുന്നതിനു മുമ്പിൽത്തന്നെ ചന്ത്രക്കാരനും പത്തഞ്ഞൂറു പൌരന്മാരും രാജമന്ദിരത്തിന്റെ ദക്ഷിണവീഥിയിൽ സംഘം കൂടിയിരുന്നു. ആ പൌരന്മാരിയുടെ സംഖ്യയെ ജവാൻ കുമാരൻതമ്പിയുടെ ഭാവ്യാപനം ഇരട്ടിച്ചു. കേശവൻകുഞ്ഞിന്റെ നേർക്കുണ്ടായ ശിക്ഷാവിധി പ്രസിദ്ധമായപ്പോൾ, ചന്ത്രക്കാരൻ കൊട്ടാരത്തിന്മേൽ പാഷാണധൂളിവൃഷ്ടി ചെയ്യാതെ, തന്റെ കാളച്ചിറിയെ രാജമന്ദിരസാമീപ്യത്തിനു ചേരും

വണ്ണം സ്ഥായിതാഴ്ത്തി ഒന്നു ധ്വനിപ്പിക്കമാത്രം ചെയ്തു. ചിലമ്പിനേത്തു ചന്ത്രക്കാറന്റെയും നന്തിയത്തുണ്ണിത്തിരന്റെയും ദ്രവ്യമഹാനദികളുടെ സംയോഗത്താൽ ധ്വംസനംചെയ്യപ്പെടാത്ത സാക്ഷ്യമേതു്, അധികാരശക്തി ഏതു്, സമുദ്രഗർഭത്തിൽ നയിക്കപ്പെടാത്ത നിയമപ്രാകാരങ്ങളേതു്, എന്നു മദിച്ചു ഘോഷിച്ചുകൊണ്ടു് ചന്ത്രക്കാരൻ തന്റെ അനുചരന്മാരോടൊരുമിച്ചു് തെക്കേത്തെരുവിൽനിന്നു് സർവ്വഥാ തന്റെ രക്ഷാഭാരത്തെ വഹിക്കുന്ന ഹരിപഞ്ചാനനഗുരുവിന്റെ വാസനിലയനത്തേയ്ക്കു തിരിച്ചു. അപ്രതീക്ഷിതമായുണ്ടായ ബ്രഹ്മഹത്യയുടെ ഘോരതയേയും വിസ്മരിച്ചു്, അവിടെക്കൂടിയിരുന്ന പൌരന്മാർ ചന്ത്രക്കാരപ്രഭുവിന്റെ അനന്തരവനെ ബന്ധിക്കുന്നതിനുണ്ടായ ആജ്ഞയെ അപഹസിച്ചു. അപരാധങ്ങൾക്കു ദണ്ഡനമുണ്ടാകേണ്ടതു് സ്മൃതിശാസ്ത്രങ്ങളാൽ സ്ഥാപിതമായുള്ള ഒരു വ്യവസ്ഥയാണെന്നുള്ളതിനേയും മറന്നു്, അവർ മതിഭ്രമത്തോടുകൂടി ചന്ത്രക്കാരന്റെ സഹതാപികളായിത്തീർന്നു. ചന്ത്രക്കാരനെത്തുടന്നു ഒരു വലിയ ജനസംഘം ഹരിപഞ്ചാനനന്റെ സന്നിധിയിൽ എത്തി. ആ യോഗീശ്വരൻ തന്റെ സമാധിപീഠത്തിൽ ഇരുന്നു്, മഹാജനാഗമനത്തിൽ, ഒരു നവലക്ഷ്മണോപദേശം നൽകി, അവരെ പ്രശാന്തകോപന്മാരാക്കി പിരിച്ചയച്ചു. തന്റെ കൃത്രിമഫലമായിട്ടുണ്ടായ വധം, അനന്തരസംഭവ്യങ്ങളറിയാതെ താൻ ചെയ്ത സമ്മാനദാനത്താൽ, സ്വകൃപാഭാജനമായ കന്യകയുടെ കാമുകനിൽ സ്ഥാപിക്കപ്പെട്ടുമെന്നുള്ള ദൈവഗതിയെ ആ ബുദ്ധിപ്രധാനൻ പൂർവ്വരാത്രിയിലെ അവസാനസംവാദം മുതൽ ഗ്രഹിച്ചിരുന്നു. ധനാരാധകനായ ചന്ത്രക്കാറൻ ആ കുണ്ഡലങ്ങളെ സ്വഭണ്ഡാരത്തിൽ ചേർത്തു ഗോപനം ചെയ്യുമെന്നും, അതുകൊണ്ടു് അവ അയാളുടെ കണ്ഠത്തിനുനേക്കു് ഓങ്ങപ്പെട്ട ഖഡ്ഗംപോലെ സദാ സ്ഥിതിചെയ്തു് തനിക്കു ഒരു രക്ഷാസൂത്രമായി ഇരിക്കുമെന്നും യോഗീശ്വരൻ വിചാരിച്ചു ചെയ്ത ദാനം, അതിന്റെ ദാതാവായ തന്നെത്തന്നെ ആ ഖലനു ദാസ്യപ്പെടുത്തുമാറു് പരിണമിക്കുന്നു! അതുകൊണ്ടു ചന്ത്രക്കാരന്റെ പാർശ്വവർത്തിത്വത്തെ ഇനിയും ഒന്നുകൂടി ദൃഢപ്പെടുത്തണമെന്നു കരുതി, ജനസമൂഹത്തെ പിരിച്ചയച്ചതിന്റെശേഷം ഹരിപഞ്ചാനനൻ അയാളോടു മഹാരാജാവിന്റെ വിധിയുടെ അനൌചിത്യത്തേയും, ധർമ്മാധർമ്മവിചിന്ത

നാശ്ശന്യതയേയും, ഇതരരാഷ്ട്രാധിപന്മാരുടെ വ്യത്യസ്തമായ നീതിമുറകളേയും മഹൌദാൎയ്യബുദ്ധിയേയും കാരുണ്യപ്രചുരതയേയും കുറിച്ചു്, ദൃഷ്ടാന്തസമന്വിതം ഒട്ടേറെ പ്രസംഗിച്ചു് ചന്ത്രക്കാരൻ തിരുവനന്തപുരത്തുതന്നെ തൽക്കാലം താമസിപ്പാൻ ഉണദോഷിച്ചു. ദുൎയ്യോധനാദികളുടെ സദസ്സിൽ "ചത്തതുകീചകനെങ്കിലൊ—മാരുതപുത്രനത്രെ കലചെയ്തതുനിണ്ണയം" എന്നു ഭീഷ്മർ അഭിപ്രായപ്പെട്ടതുപോലെ, മരിച്ചതു് അണ്ണാവയ്യനെങ്കിൽ കൊന്നതു നീട്ടെഴുത്തു കേശവപിള്ളയാണെന്നും, അതിലേയ്ക്കുവേണ്ട ലക്ഷ്യങ്ങൾ ഉണ്ടാക്കി കേശവൻകുഞ്ഞിനെ രക്ഷിച്ചുകൊള്ളാമെന്നും, ഹരിപഞ്ചാനനൻ വാഗ്ദാനവും ചെയ്തു. ഹന്താവ് ഇന്നാരെന്നുള്ള ഹരിപഞ്ചാനനന്റെ ഗൂഢവിധി, കാററിനാൽ വിതറപ്പെട്ട കാറുപോലെ പരന്നു. നീട്ടെഴുത്തു കേശവപിള്ളയാണ് അണ്ണാവയ്യനെ കൊന്നതെന്നുള്ള കഥ അതിവേഗത്തിൽ നാടെങ്ങും പെരുവഴിപ്പാട്ടായി. ഠരം ദുഷ്കീൎത്തിയിൽ, ചന്ത്രക്കാരനുണ്ടായതുപോലെയുള്ള സഹതാപസമൃദ്ധി ആ യുവാവിനു ലബ്ധമായില്ല. എന്നാൽ, ഇങ്ങനേയുള്ള ദുൎവിഖ്യാതി അധികകാലതാമസംകൂടാതെ കേശവപിള്ളയ്ക്കു് ഒരു നവമിത്രത്തെക്കൂടി സമ്പാദിച്ചുകൊടുത്തു.

---

# അദ്ധ്യായം ൧൩.

---

" കഞ്ജനേർമിഴിയുടെ കാന്തിയാം പീയൂഷംകൊ—
ണ്ടഞ്ജസാ നാം പൂർണ്ണമായ് വന്നിതുസഭാതലം "

അനന്തശയനപുരിയിലെ വാർത്തയെ ഇവിടെ സംക്ഷേ
പിച്ചുകൊള്ളട്ടെ—കേശവൻകുഞ്ഞ് പരിക്കബ്ബന്ധനത്തിലാക്ക
പ്പെട്ട വൃത്താന്തവും, തന്റെ മേൽ പരന്ന അപഖ്യാതിയും ധ
രിച്ചപ്പോൾ, കേശവപിള്ള മന്ത്രക്കൂടത്തുവസിച്ചിരുന്ന ബാ
ലികയുടെ തത്വത്തെ ആരാഞ്ഞുവരുവാനുണ്ടായ നിയോഗത്തെ
തൽക്കാലത്തേയ്ക്കു വിളംബനം ചെയ്തു. കേശവൻകുഞ്ഞിന്റെ
നേർക്കു വിധിക്കപ്പെട്ട കാരാവാസം, നീതിനിർവ്വഹണത്തിൽ ഒരു
അപഥഗതിയായി കേശവപിള്ളയുടെ മനസ്സിൽ പതിഞ്ഞു. സ്വാ
ർത്ഥമാത്രബുദ്ധികളായ ശത്രുക്കളുടെ കപടതന്ത്രങ്ങളാൽ, ബ്രാ
ഹ്മണനിഗ്രഹാപരാധം തന്റെ മേൽ ആരോപിതമായേയ്ക്കാ
മെന്ന് ഒരു വ്യാകുലതയും അയാളുടെ മനസ്സിൽ ജനിച്ചു. അ
തിനാൽ തന്റെ പക്ഷത്തിലും മതിയായ മിത്രങ്ങളെ സംഭ
രിച്ചിരിക്കണമെന്നുള്ള താല്പര്യത്തോടുകൂടി, അയാൾ രാമവർമ്മ
ത്തു പടത്തലവരേയും പോക്കുമൂസ്സാമരയ്ക്കായർ എന്ന വർത്തക
നേയും തന്റെ തൽക്കാലസ്ഥിതിസംബന്ധമായുള്ള യാഥാ
ർത്ഥ്യങ്ങളെ ലേഖനമൂലം ധരിപ്പിച്ചു ബലസഞ്ജീകരണം ചെ
യ്ത്, രണ്ടുമൂന്നുദിവസം കഴിഞ്ഞതിന്റെ ശേഷം, കേശവപിള്ള
ഭഗവതി അമ്മയെ കഴക്കൂട്ടത്തേയ്ക്കു യാത്രയാക്കി.

രാജവിശ്വസ്തനും സുയശസ്കനും ആയ കേശവപിള്ളയുടെ
മേൽ ഹരിപഞ്ചാനനൻ അപവാദാരോപണം ചെയ്ത പൈ
ശുന്യത്തെ, വധപരമാർത്ഥങ്ങളെ അറിഞ്ഞിരുന്ന വൃദ്ധസിദ്ധൻ
ശാസനം ചെയ്തു. അവർതമ്മിലുള്ള ബന്ധവിശേഷംകൊണ്ട്,
ഹരിപഞ്ചാനനന വൃദ്ധസിദ്ധനെ പ്രതിശാസിക്കയെന്നല്ല, അ
യാളോട് അല്പമായ ദുർമ്മുഖത ഭാവിക്കപോലും ശക്യമായിരു
ന്നില്ല. ഇങ്ങനെ ഉത്ഭവിച്ച അസ്വാസ്ഥ്യം ദിവസേന വർദ്ധിച്ചുവ
ന്നു. ഇക്കാലത്തിനിടയിലും ചന്ത്രക്കാറൻ യോഗീശ്വരന്റെ
ആജ്ഞാനുസാരമായി തിരുവനന്തപുരത്തു താമസിച്ച്, ഉളവാ

മുതലായവരെക്കൊണ്ടു്, നിയമവ്യാളിയുടെ ദംഷ്ട്രകൾക്കുള്ളിൽ അകപ്പെട്ടുപോയ തന്റെ ഭാഗിനേയനെ മോചിപ്പാനുള്ള ശ്രമങ്ങൾ ചെയ്തുകൊണ്ടിരുന്നു.

തനിക്കു ഒരു വാലായ്മ എന്നുള്ള വ്യാജകാരണം പറഞ്ഞു തിരുമുമ്പിൽ പോകാതെ കഴിക്കുന്ന കേശവപിള്ളയ്ക്കു പകരം, അടുത്ത ഉദ്യോഗസ്ഥാനികനായ ഉമ്മിണിപ്പിള്ള തിരുമുമ്പിൽ ഹാജരായിത്തുടങ്ങി. ചന്ത്രക്കാരന്റെ കരതലംകൊണ്ടു് തന്റെ ഗളത്തിൽ ചാർത്തപ്പെട്ട അർദ്ധചന്ദ്രാലംകൃതിക്കു യുക്തരൂപമായ ഒരു സമ്മാനത്തെ ഗർവിഷ്ഠനായ ആ മഹാപ്രഭുവിനു പ്രത്യർപ്പണംചെയ്‌വാൻ ഉൽക്കണ്ഠിതനായും, കേശവൻകുഞ്ഞു നിമിത്തം തന്റെ പ്രണയസിദ്ധിയ്ക്കു നേരിട്ടിരിക്കുന്ന പ്രതിബന്ധത്തെ ഉന്മൂലനംചെയ്‌വാൻ ജാഗരൂകനായും ഇരിക്കുന്ന ആ വീണാധരൻ, അണ്ണാവയ്യന്റെ വധകാര്യത്തിൽ ചന്ത്രക്കാരനും കേശവൻകുഞ്ഞിനും പ്രത്യക്ഷബന്ധമുള്ളതായി തനിക്കു ചില അറിവുകൾ ഉണ്ടെന്നു്, ഒരു ഏഷണി തിരുമനസ്സിൽകൊള്ളിക്കാൻ ഒന്നു ശ്രമിച്ചു. എന്നാൽ അയാളുടെ കണ്ഠതന്ത്രിപ്രയോഗാരംഭത്തിൽ തന്നെ നാദശൂന്യമാക്കപ്പെട്ടു. "രേരേരാവണ" എന്ന അംഗദപ്രത്യവസ്കന്ദനത്തിന്റെ അവഹേളനത്തെ സ്മരിപ്പിക്കുന്നതായ ഒരു നോട്ടംകൊണ്ടു്, ഉമ്മിണിപ്പിള്ളയും കേശവൻകുഞ്ഞും തമ്മിൽ എത്രത്തോളം അന്തരമുണ്ടെന്നു മഹാരാജാവു് ആ വികൃതസൃഷ്ടിയെ ധരിപ്പിച്ചു. തന്റെ ഭസ്മചന്ദനക്കുറികളും ശരീരപാംസുക്കളും വിയർത്തൊഴുകി, കഷായിച്ചു്, ചന്ത്രക്കാരന്റെ "മച്ചമ്പി" ആയിരുന്ന "ഉമ്മിണിസ്സ്വം" ശേഷിച്ച പ്രാണനുംകൊണ്ടു് തിരുമുമ്പിൽ നിന്നു വിടവാങ്ങി.

ഹരിപഞ്ചാനനയോഗീശ്വരന്റെ ഘോഷയാത്രയെ തുടർന്നുണ്ടായ ഭഗവതിയോഗീശ്വരിയുടെ ആഗമനത്തിൽ കഴക്കൂട്ടത്തു സൽക്കാരോത്സവാഡംബരങ്ങൾ ഒന്നും ഉണ്ടായില്ലെങ്കിലും, ആ സ്ഥലം അവരുടെ വാസസൌഭാഗ്യത്തെ രണ്ടു മൂന്നു ദിവസത്തോളം വിഘ്നരഹിതമായി അനുഭവിച്ചു. ആ ചിത്രലേഖയുടെ മടക്കത്തിനു താമസംവന്നപ്പോൾ, അവരുടെ ദൌത്യം അതിസാമർത്ഥ്യപ്രകടനത്താൽ ദുർഘടത്തിൽ പരിണമിച്ചേയ്ക്കുമൊ എന്നു ശങ്കിച്ചു്, ആറേഴുസ്ഥാനങ്ങളുള്ള സംഖ്യകളെ

ഒന്നോടെ സങ്കലനംചെയ്തു ഫലനിൎണ്ണയം ചെയ്യുന്ന കേശവപിള്ളയുടെ ഗണനസാമൎത്ഥ്യത്തിനും അല്പമൊരു ക്ഷീണമുണ്ടായി. എങ്കിലും തൻെറ വസതിയിലിരുന്നു പോക്കുമൂസ്സാമരയ്ക്കായരുടെ ഏറ്റുമതി ഇറക്കുമതിക്കണക്കുകൾ പരിശോധിക്കുന്നതിനിടയിൽ, വ്യാപാരവൎദ്ധനയ്ക്കു പുതുതായി തുറമുഖങ്ങളും താരിപ്പുകളും സ്ഥാപിച്ചാൽ തൻെറ സംസ്ഥാനഭണ്ഡാരത്തിന് അമിതപോഷണമുണ്ടാകുമെന്ന് അംകുരിച്ച ആലോചനകളിൽ സ്വരാജ്യവത്സലനായ അയാളുടെ ബുദ്ധി ലയിച്ച്, തൽക്കാലത്തെ നിസ്സാരക്ലേശങ്ങളെ വിസ്മരിച്ചു. ആ സ്ഥിതിയിൽ ഇരിക്കുമ്പോൾ, ആകാശവൎണ്ണമായുള്ള ഒരു റെട്ടിമുണ്ടും, ചീട്ടിക്കുപ്പായവും, തോളിൽ ചുവന്ന ഒരു ഉറുമാലും, തലയിൽ മുസ്ലിംതൊപ്പിയും ധരിച്ച്, ഊശന്താടിക്കുടുമയും, മുണ്ഡിതമായ ശിരസ്സും മേൽച്ചുണ്ടുമായി, പരമപരിചയം നടിച്ച് നെടുതായ ഒരു കാട്ടുവടി ഊന്നിനടന്ന്, വലിയൊരു തുകൽസഞ്ചിയും തൂക്കി, ആകാശമാനദണ്ഡം പോലെ, ഒരു മഹാകായൻ കേശവപിള്ളയുടെ മുമ്പിൽ പ്രവേശിച്ച്, "സ്സലാം പുള്ളെ!" എന്നു പറഞ്ഞുകൊണ്ട്, ഒരെഴുത്തിനെ അയാളുടെ കയ്യിൽകൊടുത്തു. കളപ്രാക്കോട്ടത്തമ്പിയേയും മാമാവെങ്കിടനേയും ജയിക്കുന്ന ഭീമാകാരത്തേയും, പ്രൌഢതപ്രകാശിക്കുന്നതായ വലിയ കണ്ണുകളേയും, സൂക്ഷ്മത്തിൽ പൂൎണ്ണചന്ദ്രവൃത്തത്തിലുള്ള മുഖത്തേയും, ഞരമ്പുകൾ പിടച്ച് വേടുകൾപോലെ വലയംചെയ്തുള്ള പാണിദ്വയത്തേയും, നോക്കി ആശ്ചൎയ്യപ്പെട്ടപ്പോഴെയ്ക്കു "ഞെമ്മ നല്ലബെണ്ണും കറി കിറി തിന്നും പുള്ളെ. അതുവാലെഒടമ്പു ബരുത്തു ഭലവസ്സുകൊണ്ടിരിക്കണ" എന്നു ആ ശരീരപുഷ്ടിസമ്പാദനത്തിനുള്ള ഭക്ഷണചൎയ്യയെ ആഗതൻ ഉപദേശിച്ചു. ആ നിദേശവാഹകന്, കായപുഷ്ടിപോലെതന്നെ പരിചിത്തഗ്രഹണത്തിനു ബുദ്ധിപുഷ്ടിയുമുണ്ടെന്ന് അനുമിച്ചുകൊണ്ട്, കേശവപിള്ള എഴുത്തുപൊട്ടിച്ചു വായിച്ചു. തന്നെ നിൎവ്യാജം സ്നേഹിക്കുന്ന പോക്കുമൂസ്സാമുതലാളി, തൻെറ എഴുത്തിനു മറുപടിയായി, തൽക്കാലാപത്തുകളിൽ തനിക്കു ജീവഭയം നേരിടാതെ സൂക്ഷിക്കുന്നതിന് ഒരു വിശ്വസ്തനെ അയച്ചിരിക്കുന്ന സംഗതിയാണ് മുഖ്യമായി എഴുത്തിൽ അടങ്ങിയിരുന്നത്. അയാൾ വംശപരമ്പരാരേപ്പോലെ സഹസ്രനാമനാണെങ്കിലും, തന്നോടു

താമസിക്കുന്ന കാലത്തു്, പക്കീർസാ എന്നു വിളിച്ചുകൊള്ളുന്നതിനും, അയാളെ പൂർണ്ണമായി വിശ്വസിച്ചു നടപ്പാനും, എഴുത്തിൽ ഗുണദോഷിച്ചിരുന്നു. തനിക്കു് ഇങ്ങനെ ഒരു അംഗരക്ഷകൻെറ ആവശ്യംവേണ്ടിവരാൻ എന്തു് ആപത്തുനേരിടുന്നു എന്നു കേശവപിള്ള ആലോചിച്ചു. അങ്ങനേയുണ്ടായ അന്തർഗതങ്ങളുടെ സൂക്ഷ്മത്തെ മനസ്സിലാക്കാതെ പക്കീർസാ, താൻ ദേശസഞ്ചാരംകൊണ്ടു് ലോകപരിചയസമ്പന്നനാണെന്നും, തൻെറ മതനിർബന്ധങ്ങൾ അനുസരിച്ചു് സത്യവാനാണെന്നും, എങ്കിലും ചെറുപ്പകാലത്തെ കൊഴുപ്പുകൊണ്ടു് അഹങ്കാരികളായ ധനികന്മാർ വഹിക്കുന്ന ഭാരങ്ങളെ അയാൾ ലഘുവാക്കി വന്ന "ധൌലത്ത്, ബെഹ്ഹ പർമാസ [പ്രമാദ]മായിരുന്നു" എന്നും, പരമാർത്ഥത്തിൽ തന്നെക്കാളും അക്രമികളായ ഉദ്യോഗസ്ഥന്മാർ തന്നെ പിടികിട്ടായ്കയാൽ അവർക്കു തോന്നിയ നാമങ്ങളെ തനിക്കു ദാനം ചെയ്തിട്ടുണ്ടെന്നും മററും, തൻെറ ചരിത്രത്തെ കേശവപിള്ളയെ ധരിപ്പിച്ചു. രാജശിക്ഷാർഹനായുള്ള ആ ബന്ധുവിൻെറ സഹായലബ്ധി, തന്നെ ബന്ധിച്ചിരിക്കുന്ന അപവാദത്തിയെ ബലപ്പെടുത്തുമെന്നു കേശവപിള്ള വിചാരിച്ചു. പക്കീർസാ ആകട്ടെ, തൻെറ നെടുവടിയേ ഉയർത്തി, താൻ നിൽക്കുന്ന കെട്ടിടത്തിൻെറ ഉത്തരത്തിനടിയിൽ കൊടുത്തു് മേൽക്കൂടം മുഴുവനേയും ആയാസഹീനമിളക്കി ഉയർത്തിയതിൻെറശേഷം അതിനെ പൂർവസ്ഥിതിയിൽ സ്ഥാപിച്ചു. താൻ ധാരാളം കേട്ടറിഞ്ഞിട്ടുള്ള "മായപ്പൊടിമലുക്കു" എന്ന ഭവനഭേദകനായ മുഷ്കരൻ കേവലം ഐതിഹ്യപാത്രമല്ലെന്നു കേശവപിള്ളയ്ക്കു ബോധ്യപ്പെട്ടു. ഠരം നാമശ്രവണമാത്രത്തെ കുറച്ചുകാലം ജനങ്ങൾ മസൂരിയെക്കാളും ഭയന്നിരുന്നു. ബോധസ്തംഭകമായുള്ള അയാളുടെ ഭസ്മം (മായപ്പൊടി) എപ്പോൾ, എവിടെ, പതിക്കുമെന്നു ചിന്തിച്ചു്, ആളുകൾ നടുങ്ങിപ്പാർത്തിരുന്നു. രാജ്യാധികാരികൾ ത്രിലോകപരിശോധനചെയ്തിട്ടും ആ മഹാവിരാധനെ കെട്ടുന്നതിനു സാധിച്ചില്ല. കായംകുളം, മുളമൂട്ട, മുതലായ സ്ഥലങ്ങളെ അനന്തരകാലങ്ങളിൽ കുപ്രസിദ്ധമാക്കിത്തീർത്ത ജനദ്രോഹകന്മാരുടെ വംശസ്ഥാപകനെന്നു സംശയിക്കപ്പെടാമായിരുന്ന ഠരംയാളുടെ സാമീപ്യം കേശവപിള്ളയുടെ ധർമ്മനിഷ്ഠയ്ക്കു് ഒരു മഹാ പരീക്ഷണമായിരുന്നു. ഠരംശപരനിയമങ്ങളെ അനുസരിക്കയൊ,

ആ നിയമങ്ങളെ തൃണീകരിച്ച് മദോന്മത്തനായി പെരുമാറു ന്ന ദുർവൃത്തന്റെ മൈത്രത്തെ അംഗീകരിക്കയൊ, താൻ ചെയ്യേണ്ടതെന്ന് അന്തശ്ശോധനചെയ്യപ്പോൾ, തന്റെ ബന്ധുവായ വത്സകൻ തന്നെ അധർമ്മപഥത്തിൽ ചാടിക്കുമൊ എന്നൊരു പ്രശ്നമാണ് അയാളുടെ ഹൃദയത്തിൽ ഉദിതമായതു്.

... ... ... ... ... ...

കേശവപിള്ളയുടെ അന്നത്തെ സുഹൃൽസമാഗമം, ഇതു കൊണ്ടവസാനിച്ചില്ല. പക്കീർസാ യാത്രയായി കുറച്ചു കഴിഞ്ഞ ഉടനെ സുബ്രതിരാമയ്യന്റെ പുറപ്പാടായി. ഇദ്ദേഹം കേശവപിള്ളയുടെ പരമാർത്ഥസ്ഥിതികൾ സമഷ്ടിയായി ധരിച്ചിരുന്ന ഭാവത്തിൽ, 'അസിധാരാവലേഹനം'പോലെയുള്ള രാജസേവനത്തിന്റെ വൈഷമ്യങ്ങളെക്കുറിച്ചു് പ്രസംഗം തുടങ്ങി. എല്ലാ കാലക്ഷേപമാർഗങ്ങളും വൈഷമ്യനിബിഡങ്ങളാണെന്നു കേശവപിള്ള വാദിച്ചു. അങ്ങിനേയാണെങ്കിൽ, ഹരിപഞ്ചാനനൻ നിർബാധമായി സ്വാഭീഷ്ടങ്ങളേയും സാധിക്കുന്നതു് എങ്ങനെ എന്നു രാമയ്യൻ ചോദിച്ചു. ദൈവവും ലോകവും ഒന്നുപോലെ 'നാസ്തി' ശബ്ദാധീനമായി പരിഗണിക്കുന്ന പാഷണ്ഡമുഷ്കരന്മാരുടെ ഗതികൾ വ്യത്യസ്തസംഗതികളാണെന്ന് കേശവപിള്ള ഉത്തരം പറഞ്ഞു. "എന്നാൽ, ആ രാക്ഷസൻ നിങ്ങളെ കൊല്ലാതെ സൂക്ഷിച്ചുകൊള്ളു. ഞാനും ഇടയ്ക്കു്, കുറച്ചൊന്നു ഭ്രമിച്ചുപോയി. ചില കഥകൾ എനിക്കിപ്പോൾ മനസ്സിലായി. ഒന്നും തിരുമനസ്സറിയിക്കാൻ പാടില്ല" (സ്വകാര്യമായി) "നോക്കു—എന്റെ സഹായം എന്തുവേണമൊ—എന്തുതന്നെ ആയാലും—സംശയിക്കണ്ട—ആവശ്യപ്പെട്ടുകൊള്ളു" എന്നു പറഞ്ഞു് രാമയ്യൻ കേശവപിള്ളയുടെ കൈപ്പിടിച്ചു്, യാത്രയായി. രാമയ്യന്റെ ഗരം യാത്രയും സഹായപ്രതിജ്ഞയും മഹാരാജാവിന്റെ ആജ്ഞപ്രകാരമാണെന്ന് കേശവപിള്ളയുടെ സൂക്ഷ്മദൃഷ്ടിക്കു വ്യക്തമായി.

കേശവപിള്ള പതിവുപോലെ പകടശ്ശാലയിൽ ഹാജരായി തന്റെ ഉദ്യോഗജോലികൾ ഒതുക്കി, മടങ്ങിവന്നു്, മധ്യാഹ്നഭോജനവും കഴിച്ച്, തന്റെ ആസ്ഥാനത്തിൽ, വെയിലിന്റെ ചൂടുതട്ടാതെ വിരി താഴ്ത്തിയിട്ടു്, വിശ്രമിക്കുന്നതിനി

ടയിൽ "പെണ്ണുങ്ങള് വീട്ടിലില്ലാഞ്ഞാലക്കൊണ്ട് ഇങ്ങനെ തന്നെ! കോട്ടപോലെ തൊറന്നു മലത്തി അല്ല്യോ വച്ചിരിക്കണെ കതവിനെ!" എന്നു ചില കോപവിമശ്നങ്ങൾ കേട്ടുതുടങ്ങി. പറമ്പിൽ ഓലമടലുകൾ വിതറിക്കിടക്കുന്ന അനാഥത്വം ആ പരിദേവദശം ചെയ്യുന്ന ആൾക്കു ദുസ്സഹദശനമായിരിക്കുന്നു. "ആളും ആൺചാതിയും വെളിയിൽ കാണാത്തെന്ത്?" എന്നൊരപരാധവും ആ ഭവനവാസികളുടെ ശിരസ്സിൽ പ്രക്ഷേപിക്കപ്പെട്ടു. സവ്വ വൈകല്യങ്ങൾക്കും സമാധാനമായി, "പെവതിപെയ്യപ്പും വെഴുതിയും [ഐശ്വയ്യവും] പെയ്യു." എന്നു ആത്മഃസ്തോത്രംചെയ്തു, തന്റെ അധികാരപ്രാഭവത്തെ പുറകിൽ വരുന്ന ആളെ ബോധ്യപ്പെടുത്തിക്കൊണ്ടു, കേശവപിള്ള ഇരിക്കുന്നെടത്തുള്ള വിരിപൊക്കി, ഭഗവതിഅമ്മ പ്രവേശിച്ചു. വിരിയുടെ ജാലരന്ധ്രങ്ങളിൽകൂടി ഒരു കനകതേജസ്സു കാണപ്പെടുകയാൽ കേശവപിള്ള "കൂടി ആരക്കാ?" എന്നു വിസ്മയാകുലനായി ചോദിച്ചു. ഭഗവതിഅമ്മയുടെ മറുപടി, ഉഷാമോഹാപ്തിയിൽ ചിത്രലേഖ ആ കന്യകയോടു എന്തു വിനോദവചനങ്ങളെ പ്രയോഗിച്ചിരിക്കുമോ, അതുകളുടെ സാരമായ അഭിനയം മാത്രമായിരുന്നു. ശ്രീഹനുമാൻ വിശല്യകരിണി മുതലായ ഔഷധങ്ങളെ "കാണാഞ്ഞു കോപിച്ചു പവ്വതത്തെപ്പറിച്ചുണ്ണാങ്കമ്പിംബംകണക്കെ"കൊണ്ടു തിരിച്ചതുപോലെ, മന്ത്രക്കൂട്ടത്തുകാരുടെ പരമാത്ഥം അറിവാൻ സാധിക്കാത്തതുകൊണ്ടു, അവിടത്തെ കന്യകയെത്തന്നെ തന്റെ ആജ്ഞാകാരിണി കൊണ്ടുപോന്നു എന്നു കേശവപിള്ള ഊഹിച്ചു. മമാവെങ്കിടന്റെ അമാന്തത്തെ ഭഗവതിഅമ്മയുടെ പ്രാഗത്ഭ്യം പരിഹരിച്ചു. എന്നാൽ, അതു താൽക്കാലികമായുള്ളതിലും ഉപരിയായ മഹാപവാദത്തെ ഉണ്ടാക്കുമെന്നും അയാൾ നിണ്ണയിച്ചു. അയാളുടെ പുരുഷരത്നത്വം ആ സന്ദഭത്തിൽ ഉജ്വലമായി പ്രകാശിച്ചു. ഭഗവതിയായ സൂത്രധാരിണി, സ്വ 'പുത്ര'ന്റെ മുഖതേജസ്സുകണ്ടു, ചാരിതാത്ഥ്യപ്രമാദത്തോടുകൂടി, വിരിയായ തിരനീക്കി, മീനാക്ഷിയായ മോഹിനിയെ കേശവപിള്ളയായ രംഗവാസിയുടെ മുമ്പിൽ പ്രവേശിപ്പിച്ചു. കേശവപിള്ളയുടെ കണ്ണുകൾക്കു ദൃശ്യമായ ലാവണ്യപൂരത്തിന്റെ സാദൃശ്യത്തെ, താൻ സഞ്ചരിച്ചിട്ടുള്ള നാനാദേശങ്ങളിലും അയാൾകണ്ടിട്ടില്ലായിരുന്നു. കൃതയുഗവൃത്തിനൈമ്മല്യം അപ്രാപ്തകാല

ത്തിൽ ഭൂജാതംചെയ്തു്, കലികാലപാശവൈകൃതബന്ധങ്ങളിൽ അകപ്പെട്ടു് അതുകളിൽനിന്നു് മുക്തിയെ പ്രാപിക്കുന്നതിനു നിർശ്രമങ്ങൾ ചെയ്തു ക്ലാന്തമായതുപോലെ, ആ ലാവണ്യ മഞ്ജരി ആ യുവാവിനു കാണപ്പെട്ടു. ദൂരയാത്രയാൽ ക്ഷീണിച്ചും, വെയിൽകൊണ്ടിരുണ്ടും, തന്റെ ക്രിയയുടെ അയുക്തതയെക്കുറിച്ചു ലജ്ജിച്ചും, പരപുരുഷദർശനത്തിൽ അഭിമാനമുണന്നും. നിൽക്കുന്ന ആ കന്യകയുടെ സൌന്ദര്യാനർഘതയെ, മാമാവെക്കിടന്റെ അതിശയോക്തിപൂണ്ണമായ വണ്ണനപോലും പ്രാന്തസ്പർശമാകട്ടെ ചെയ്യുന്നില്ലെന്നു കേശവപിള്ള മതിച്ചു. ആ കന്യകയാകട്ടെ, പ്രൌഢസുന്ദരനായ ഒരു യുവാവിന്റെ ദർശനത്തിൽ, താൻ ഭഗവതി എന്ന പ്രിയഭാഷിണിയാൽ വഞ്ചിതയായെന്നു ചിന്തിച്ചും, നിന്ദാവഹമായുള്ള തന്റെ നിഷ്കുലീന വൃത്തിയെ സ്മരിച്ചു പരിതപിച്ചും, അശ്രുസ്പന്ദിതമായ നേത്രങ്ങളോടുകൂടി നിന്നുപോയി. ഇതുകണ്ടു കേശവപിള്ള ആർമനസ്കനായി ഭഗവതിഅമ്മയോടു് ഇങ്ങനെ പറഞ്ഞു:—"അക്കാ പത്മനാഭനാണ ഞങ്ങൾ ഇതിനുമുമ്പിൽ തമ്മിൽ കണ്ടിട്ടില്ല—ഇതുപോലെ ഒരു ഉടപ്പിറപ്പു് എനിക്കുമുണ്ടു്. എൻറക്കനല്ലയൊ? ഞാൻ കൊട്ടാരത്തിൽ പോയിവരാം. കുളികഴിപ്പിച്ചു് എന്തെങ്കിലും കൊടുക്കണം. നന്നായ് ക്ഷീണിച്ചിരിക്കുന്നു. കണ്ടില്ല്യോ?"

കൊട്ടാരത്തിൽ പോകുന്നകാര്യം പ്രസ്താവിച്ചപ്പോൾ മീനാക്ഷിക്കു് ഒരു ശോകാവേശം നവമായി ഉണ്ടായി. പരമാത്ഥം ഓത്തുനോക്കിയപ്പോൾ, തന്റെ ഉദ്ദേശ്യത്തെ നിവൎത്തിക്കാൻ സഹായിയാകുന്ന ഒരു കൊട്ടാരം ഉദ്യോഗസ്ഥനോടു പരിചയപ്പെട്ടുത്താമെന്നല്ലാതെ, അദ്ദേഹത്തിന്റെ പ്രായത്തേയും മററും ഭഗവതിഅമ്മ വണ്ണിച്ചില്ലെന്നും, അതുകളേക്കുറിച്ചുള്ള തന്റെ അഭിപ്രായം സ്വകല്പിതം മാത്രമാണെന്നും, മീനാക്ഷിക്കു് ഓമ്മവന്നു. അതുകൊണ്ടു് ആ സ്ത്രീയെക്കുറിച്ചു്, ഉദിച്ചുതുടങ്ങിയ ദുരഭിപ്രായത്തിനു ക്ഷമായാചനം ചെയ്യുന്ന ഭാവത്തിൽ, കൃതജ്ഞതാപ്രചുരമായ മുഖത്തോടുകൂടി അവരുടെ സമീപത്തു് ആ കന്യക ചെന്നുനിന്നു. കേശവപിള്ളയുടെ ചേഷ്ടകളിൽ പ്രേമഛായ ലവലേശമെങ്കിലും കാണാത്തതിനാൽ, ഭഗവതിഅമ്മ സന്തോഷിച്ചു്, കൃപയോടുകൂടി സ്വാതിഥിയെ ഊണിനു ക്ഷണിച്ചു. തന്റെ താമസസ്ഥലത്തു വഴിയാത്രക്കാരിയായിച്ചെന്നു്,

കഥാമാലകൾ കൊണ്ടു തന്നെയും മാതാമഹിയെയും വിനോദിപ്പിച്ച്, ചില ഗൃഹരക്ഷാക്രിയകളും ചെയ്തു്, രണ്ടു മൂന്നു ദിവസം താമസിച്ച് ഭഗവതിഅമ്മയോടൊന്നിച്ചു സ്വരക്ഷകരെ വഞ്ചിച്ചു പുറപ്പെട്ടപ്പോൾ, ഭക്ഷണത്തിന്റെ കാൎയ്യത്തെക്കുറിച്ചു മീനാക്ഷി ഒന്നും ആലോചിച്ചിട്ടില്ലായിരുന്നു. തന്നെ ആ സാഹസോദ്യമത്തിലേയ്ക്കു പ്രേരിപ്പിച്ച പ്രേമമാകട്ടെ, ധൎമ്മതല്പരതയാകട്ടെ, സത്യനിഷ്ഠയാകട്ടെ, ആ ക്രിയയുടെ ഔചിത്യത്തേയോ മാന്യതയേയൊ കൂടി ചിന്തിക്കേണ്ടതാണെന്നു ഉണൎത്തിച്ചില്ല. മഹാരാജാവിന്റെ അത്യന്തസേവകനും രാജ്യകാൎയ്യങ്ങളിൽ പ്രധാനയന്ത്രകനും ആയ കേശവപിള്ളയുടെ അറിവയ്പുകാരിയാണ് ഭഗവതിഅമ്മ എന്നു ധരിച്ചപ്പോൾ മുതൽ ആ ഉദ്യോഗസ്ഥനെ കണ്ടാൽ തന്റെ അഭിലാഷസിദ്ധി ഉണ്ടാകുമെന്നു മീനാക്ഷിക്കുട്ടി ഭ്രമിച്ചുപോയി. ഠരം അഭീഷ്ടപൎയ്യാപ്തിക്ക്, ആവശ്യമുള്ളപക്ഷം, മഹാരാജസന്നിധിയിലും പ്രവേശിച്ചു സങ്കടത്തെ ധരിപ്പിപ്പാനായിട്ടാണ് മീനാക്ഷിക്കുട്ടി പുറപ്പെട്ടിരിക്കുന്നതു്. രാജസന്നിധികൊണ്ടും സാദ്ധ്യമായില്ലെങ്കിൽ ശ്രീപത്മനാഭ ദിവ്യപാദാരവിന്ദങ്ങളിൽതന്നെ തന്റെ പ്രാൎത്ഥനാശ്രുക്കളെ സമൎപ്പിപ്പാനും അവൾ ഒരുമ്പെട്ടിട്ടുണ്ടു്. തിരുവനന്തപുരത്തു നടക്കുന്ന കലാപത്തിന്റെ ചില അംശങ്ങൾ മാത്രമേ അവൾ കേട്ടിട്ടുള്ളു. എംകിലും, തന്റെ സാക്ഷ്യം കൊലപാതകസംഗതിയിലെ ചില വിഷമഗ്രന്ഥികളുടെ അപഗ്രഥനത്തിന് ഉപയുക്തമാകുമെന്ന് ആ ബുദ്ധിമതി അനുമാനിച്ചു. തന്റെ സാക്ഷ്യങ്ങളെ അധികാരസ്ഥലങ്ങളിൽ എത്തിക്കുന്നതിനു രാജപക്ഷ്യരല്ലാതെ മററാരും അനുവദിക്കയില്ലെന്നും അവൾ ശരിയായി മനസ്സിലാക്കിയിരുന്നു. ആ പരിശ്രമത്തിൽ നേരിടാവുന്ന കഷ്ടതകളെയും അവമാനങ്ങളെയും മറന്ന്, പ്രേമാനന്താപോപദേശം ഒന്നിനെമാത്രം അനുസരിച്ച് അവൾ പുറപ്പെട്ടു. കേശവപിള്ളയുടെ പ്രായത്തിന്റെ സൂക്ഷ്മസ്ഥിതിയൊ, മാമാവെങ്കിടൻ വൎണ്ണിച്ച കേശവൻകുഞ്ഞിന്റെ സന്നിധിയിലേയ്ക്കാണ് താൻ നയിക്കപ്പെടുന്നതെന്നൊ, ആ കന്യക അറിഞ്ഞിരുന്നുവെങ്കിൽ, ഠരം സാഹസത്തിനു പുറപ്പെട്ടു കഴയക്കാൾ സീതാദേവിയുടെ ദൃഷ്ടാന്തത്തെ അനുകരിച്ച് ഭൂമിക്കുള്ളിൽ അന്തൎദ്ധാനം ചെയ്യുകയുമായിരുന്നു. രാജ്യഭരണാ

ധികാരികൾ ജരയും നരയും ബാധിച്ച്, മുമ്മടിഞ്ഞുള്ള കടവയറും തൂക്കി, പല്ലുകൊഴിഞ്ഞുള്ള കോളാമ്പിവായും പൊളിച്ച്, മൂത്തു മുരങ്ങിച്ച മൂപ്പീന്നന്മാരായി, കന്യകകൾക്കും കാണത്തക്ക വിരക്തരായി,ഹസ്തങ്ങളിൽ അനുഗ്രഹങ്ങൾ വഹിച്ചുകൊണ്ടിരിക്കുമെന്ന് ആ ബാലിക പ്രമാദിച്ചിരുന്നു. തനിക്കു ആലംബനമായി ഗണിച്ചിരുന്ന നീട്ടെഴുത്തുപിള്ള, യുവാവും വിശേഷിച്ചു സുന്ദരനും, ആയിരിക്കുന്ന അനർത്ഥം കേവലം അസമ്പ്രേക്ഷിതമല്ലെ? എന്നാൽ തന്നെ സഹോദരഭാവത്തിൽ സൽക്കരിക്കുന്ന ആ യുവാവ് അനുചിതചേഷ്ടാവർജ്ജിതനായി കാണപ്പെട്ടത് വലിയൊരാശ്വാസമായി. അദ്ദേഹം തന്റെ സ്നേഹബഹുമാനങ്ങൾക്കും നിവേദനശ്രവണത്തിനും പാത്രമാണെന്നും മീനാക്ഷിക്കുട്ടിക്കു തോന്നിത്തുടങ്ങി. തന്റെ ഹൃദയം ഏതു യുവാവിന്റെ പ്രേമക്ഷേത്രമായിരിക്കുന്നുവോ, അയാളുടെ രൂപദർശനം തന്റെ ചിത്തത്തിൽ അങ്കുരിപ്പിക്കുന്നപോലുള്ള വികാരങ്ങൾ ഒന്നുംതന്നെ ഈ യുവാവിന്റെ ദർശനം ഉദിപ്പിക്കുന്നില്ല. എങ്കിലും ഭക്ഷണകാര്യത്തിൽ അദ്ദേഹം ആരംഭിച്ച സൽക്കാരം കഴക്കൂട്ടത്തു കുഞ്ഞമ്മയുടെ ആഭിജാത്യമർമ്മത്തിൽ ശൂലമുനപോലെ തറച്ചു. ആ കന്യകയുടെ വൈമനസ്യം കേശവപിള്ളയ്ക്കു സുഗ്രാഹ്യമായിരുന്നു. ആ മൂന്നാളുകളും അനന്തരകരണീയത്തെ നിർണ്ണയിപ്പാൻ ശക്തരല്ലാതെ നിൽക്കുമ്പോൾ, "- - - - - - - ഗണ്ഡമണ്ഡലമണ്ഡിതകുണ്ഡല—ചണ്ഡവൈരിഖണ്ഡനഹരേകൃഷ്ണ!" എന്നിങ്ങനെ വടക്കൻ കോട്ടയത്തമന്നിരുന്ന രാജവംശകവികോകിലഗളോൽഗളിതവും, ഭക്തിമധുരിമാപ്രചുരവും, ആയുള്ള ഒരു ഗാനത്തോടുകൂടി ഒരാളിന്റെ പുറപ്പാടുണ്ടായി. മാമാവെങ്കിടൻ "ക്രൂരയാകുന്നനക്രതുണ്ഡി" എന്നും മററും പാടാറുള്ളത്, ആ സ്ത്രീയെക്കുറിച്ചുള്ള സ്തോത്രങ്ങളാണെന്നു ഭഗവതിഅമ്മ വിചാരിച്ചിരുന്നു. ഈ പുറപ്പാടിലെ ഗാനം കേട്ട ഉടനെതന്നെ അദ്ധീരസഭാവത്തിൽ അവർ ഇങ്ങനെ പറഞ്ഞു:—"എന്നെ ആഷ്ഷമിച്ച് അതാ അപ്പുന്തൻ തൊറക്കണു. ഈ കൊച്ചിനെ എന്തുചെയ്യും? എക്കും പിടിച്ചോവെന? നെല്ലിലൊ പുല്ലിലൊ പതുക്കാമോ?" (നെഞ്ചിൽ അടിച്ചുകൊണ്ടു്) "ഇവിടെക്കെടന്നിപ്പം രാവണാട്ടമാട്ടല്ലിയൊ, വീമൻപട്ടര്?" മീനാക്ഷിയെ ഒളിക്കാൻ കഴിയുന്നതിനു മുമ്പിൽതന്നെ ഗൃഹസ്ഥവേഷത്തിൽ മാമാവെങ്കിടൻ പ്രവേശിച്ച് ആ രംഗത്തിലെ ശൈത്യമെല്ലാം ദൂരീകരിച്ചു. അദ്ദേഹത്തിന്റെ

ഗാനത്തെ, വിശേഷിച്ചും "പാണ്ഡുപുത്രരാം ഞങ്ങളെ നീ മുകിൽവൎണ്ണ കൈവെടിഞ്ഞിതോ" എന്ന ഭാഗത്തെ രസജ്ഞയായ മീനാക്ഷിക്കുട്ടി കൎണ്ണപീയൂഷമായി ആസ്വദിച്ചു സുഖിച്ചു. 'കേശവൻകുഞ്ഞിനെ'ക്കൊണ്ടു തന്നെ പരിണയം കഴിപ്പിക്കണമെന്നു ഗുണദോഷിച്ച ആ ബ്രാഹ്മണൻ തനിക്കു മിത്രമായിത്തന്നെ ഇരിക്കുമെന്നുള്ള ചിന്തയോടുകൂടി, അദ്ദേഹം പ്രവേശിച്ച ഉടനെ ആ കുട്ടി അദ്ദേഹത്തിനോടു ചേഷ്ടകൊണ്ടു സ്വാഗതോച്ചാരണം ചെയ്തു. ആ യുവതിയേയും കേശവപിള്ളയേയും ഒരുമിച്ചു കണ്ടമാത്രയിലുണ്ടായ മാമാവെങ്കിടന്റെ ഭാവരസങ്ങളും പ്രഹസനങ്ങളും, കൈകൊട്ടിക്കളിയും അവൎണ്ണനീയങ്ങളായിരുന്നു. "അടെ തിരുട്ടുക്കാമാ—മായാമയച്ചൂതാ—കൊണ്ടേവാരുട്ടിയാ? കിഴട്ടുപ്പുണിയെപ്പോട്ടു മെരട്ടിയൂണ്ട്, മോടിവിദ്യയാലെ, കന്നിക്കനിയാളെ ഇഴയ്ത്തുണ്ടേവന്തുട്ടാക്കും? അടേ, വിവാഹത്തുക്കു ദക്ഷിണയാവതു ബ്രാഹ്മണനുക്കില്ലിയാ ? ഓഹൊ! അതുവും പോയ്വിട്ടതെ" (മീനാക്ഷിയോടു) "എന്നമ്മിണീ? 'അനന്തഗുണനിധിപാന്ഥപൻ, ഇവനവന്തിജനപദപുരന്ദരൻ'—അന്നയ്ക്കുശൊന്നാപ്പോലെ താൻ പററിത്തുട്ടിയേ? എൻ ശെൽവച്ചേലി! കിഴവനെപ്പോട്ടു നീയും മൊട്ടുട്ടിയേ? ആനാലും 'അനല്പം വാമസ്തുഭവ്യം മമ പ്രസാദേന.'" ഈ പ്രസംഗത്തിനിടയിൽ, എന്തു ക്രിയയെ അനുഷ്ഠിക്കേണ്ടതെന്നുള്ള പരിഭ്രമത്തോടുകൂടി മററുള്ളവർ നിന്നുപോയി. ആ ബ്രാഹ്മണന്റെ 'കേശവൻകുഞ്ഞ്' തന്റെ മുമ്പിൽ നിൽക്കുന്ന യുവാവാണെന്നും, അല്ലാതെ തന്റെ പ്രണയാസ്പദമായ ലളിതസുന്ദരനല്ലെന്നും, ആ കമനന്റെ ആപന്മോചനത്തിനായി ഈ തുല്യവയസ്കനും തുല്യപ്രഭാവനും ആയ യുവാവിന്റെ അടുത്തു് അപേക്ഷിക്കാൻ പോന്നത് വിധിവിലാസത്തിന്റെ ഗതിവിശേഷമാണെന്നും മീനാക്ഷിക്കു തോന്നി. ഇനി മാമാവെങ്കിടൻതന്നെ തനിക്കൊരാധാരമെന്നുള്ള വിചാരത്തോടുകൂടി അവൾ ആ ബ്രാഹ്മണന്റെ അടുത്തണഞ്ഞു് "പോവോമാ മാമാ ? കാലഗതിയാലെ വന്തുട്ടേൻ" എന്നു ക്ഷീണിച്ചസ്വരത്തിൽ പറഞ്ഞു. മാമാവെങ്കിടൻ ആകപ്പാടെ കുഴക്കിലായി. എന്നാൽ ഭഗവതിഅമ്മയുടെ പാടവങ്ങൾക്കു ഉണൎച്ചയുണ്ടായി, മാമന്റെ നേക്കു തന്റെ കാലുഷ്യത്തെ പ്രവർഷിച്ചു:—"ക്ഷുനില് കുരുപോലെ വന്തുട്ടതു കണ്ടില്ല്യോ? ഇക്കന്തത്തിനു ഒരു കാലനുമില്ലെന്നൊ?"

**മാമാ**—"മൊള്ളേടി, 'കാളമേഘ നിറമാണ്ട ദാനവീ' "

ഈ സ്തോത്രംകൊണ്ടു ഭഗവതിഅമ്മ പ്രസന്നയായി, പ്രതിഃസ്തോത്രത്തിന് ഒരുവെട്ടി എങ്കിലും, കേശവപിള്ള സംഭാഷണത്തിനാരംഭിച്ചതുകൊണ്ട്, അതിനെ അവർ അമർത്തിക്കൊണ്ടു. അനവരത മനഭ്രമണത്തോടുകൂടി കഴിയുന്ന തൻെറ ജാതകവിശേഷത്തെക്കുറിച്ച് ആ യുവാവ് പരിതപിച്ചു. അപ്രതീക്ഷിതമായി സ്ത്രീകൾ തൻെറ ജീവഗതിയെ വക്രിപ്പിക്കാൻ ഉദയംചെയ്യുന്നതിനേക്കുറിച്ച് അയാൾ ആശ്ചര്യപ്പെട്ടു. തന്നെ കാണ്മാനായി ഈ കന്യക പുറപ്പെട്ടിരിക്കുന്നത് എന്തൊരു ഗ്രഹപ്പിഴയാണ്? ഇവൾ പുറമെ കാണപ്പെടുന്നതുപോലുള്ള ഒരു സ്ത്രീയല്ല. താൻ സംശയിച്ചതുപോലെ രാജ്യകാര്യസംഭ്രമണങ്ങളെ ഭരിക്കുന്ന ഒരു ഉപഗ്രഹമെങ്കിലും ആയിരിക്കണം. ഇവളുടെനേക്കു മാമാവെങ്കിടൻ രാജകന്യക എന്നപോലെ ആദരത്തെ കാണിക്കുന്നു. പരിശുദ്ധ തമിൾഭാഷയിലും സ്വരത്തിലും ഇവൾ സംസാരിക്കുന്നുമുണ്ട്. ഇനി സംശയിപ്പാനുണ്ടോ? തൻെറ അനുമാനങ്ങൾ ശരിയായിത്തന്നെ പരിണമിക്കുന്നു. ഇവൾ കേശവൻകുഞ്ഞിനെ രക്ഷപ്പെടുത്താൻ പുറപ്പെട്ടിരിക്കുന്നതുകൊണ്ട് ശേഷവും സ്പഷ്ടം. ദോഷൈകദൃക്കുകളായ ജനങ്ങൾ എന്തുദുഷ്പ്രവാദങ്ങളേയും പറയട്ടെ. രാമയ്യൻമുഖേന തൻെറ വാദങ്ങൾകൊണ്ട്, തൻെറ അനുമാനങ്ങളുടെ അവിതർക്കിതത്വത്തെ മഹാരാജാവിനു ബോധ്യംവരുത്തും. ഈ വിധമുള്ള ചിന്തകളോടുകൂടി കേശവപിള്ള ഇങ്ങനെപറഞ്ഞു:—"മാമാ, ഈ കുട്ടി ഉണ്ടിട്ടില്ല. എവിടെയെങ്കിലും താമസിപ്പിക്കണമല്ലൊ. ചെമ്പകശ്ശേരിയിൽ കൊണ്ടാക്കിയാൽ വേണ്ടുകില്ല."

ഒരു കഴക്കൂട്ടത്തുപിള്ളയുടെ ഭാര്യാഗൃഹമായ ചെമ്പകശ്ശേരിയിലേയ്ക്കു് ആകന്യകയെ അയപ്പാൻ കേശവപിള്ള ആലോചിച്ചതു് അവളുടെ പരമാൎത്ഥത്തെ അറിഞ്ഞുകൊണ്ടാണെന്നു മാമൻ മനസ്സിലാക്കി. ആ നിശ്ചയത്തോളം ഉചിതമായ മറ്റൊരു മാൎഗ്ഗം തനിക്കു തോന്നായ്കയാലും, ചെമ്പകശ്ശേരി എന്ന ഭവനനാമത്തെ കേട്ടതിൽ ആ കന്യകയും വിപരീതഭാവമൊന്നും കാണിക്കാത്തതിനാലും, മാമൻ "ആമാമാം—അങ്കെതാൻ 'കിന്ദേവീ കിമു കിന്നരി സുന്ദരി' ആടറതുക്ക് തകിനരംഗം" എന്നു മറുപടിപറഞ്ഞു. എന്നാൽ, 'നിനച്ചവണ്ണമല്ലദൈവമാ

ക്കമെ' എന്നു ദൃഷ്ടാന്തപ്പെടുത്തുമാറു്, കേശവപിള്ള ബഹുദൂര ദേശങ്ങളിലും തിരുവിതാംകൂറിലും കണ്ടിട്ടില്ലാത്ത ഒരു സത്വം അയാളുടെ മുമ്പിൽപ്രത്യക്ഷമായി. അങ്ങനെ പ്രത്യക്ഷമായതു മനുഷ്യവിഗ്രഹമൊ, ത്രേതായുഗത്തിൽ ദണ്ഡകാരണ്യവാസംചെയ്തു തഃപോവിഘാതകന്മാരായി ചരിച്ച വൎഗ്ഗത്തിന്റെ ഒരു പ്രതിനിധി അവഃശേഷിച്ചു് അവിടെ അന്നത്തെ നാടകത്തിൽ ഭരതവാക്യകഥനത്തിനായി ആവിൎഭവിച്ചതൊ, എന്നു ശങ്കിക്കത്തക്ക രൂപമായിരുന്നെങ്കിലും, പൂൎവ്വശിഖാശിഷ്ടത്തെക്കണ്ടു് സ്വജാതീയനെന്നു കേശവപിള്ള അഭിമാനിച്ചു്, സ്വവൎഗ്ഗമഹിമാവിനു സാക്ഷ്യമായുള്ള ആ വിഗ്രഹത്തെ വീണ്ടും പരിശോധിച്ചു. മാമാവെങ്കിടൻ തിരിഞ്ഞുനോക്കി, ചാടിഎഴുനേററു്, ആഗമിച്ച അപ്രാകൃതരൂപത്തിന്റെ ചുററും നൃത്തംചെയ്തു. എന്നാൽ അയാളുടെ വരവിന്റെ കാരണത്തെപ്പററി എന്തെങ്കിലും ഒരു ചോദ്യംചെയ്യുന്നതിനിടയിൽ, ചിലമ്പിനേത്തു ചന്ത്രക്കാറൻ, ഉമ്മിണിപ്പിള്ള, മുതലായി ബഹുജനങ്ങൾ ആ മുററത്തു നിറഞ്ഞു. ദ്യൂതവിജയിയായ പുഷ്കരൻ നളന്റെനേക്കെന്നപോലെ ഉമ്മിണിപ്പിള്ള ബഹുവാചാലതയോടെ ഒരു ഭത്സനം തുടങ്ങി:—
"നീടെഴുത്തങ്ങത്തെപ്പൂച്ചെല്ലാംപുറത്തു്! പട്ടണത്തിലും, പട്ടാപ്പുകലും, പത്താമുദയം കഴിഞ്ഞും മണ്ണാപ്പേടി ഇതിനുമുമ്പു കേട്ടിട്ടില്ല. ഇതാക്കുട്ടത്തവേല? ഇതെല്ലാം തമ്പുരാൻ കേൾക്കണം. എവിടെ—പെണ്ണെവിടെ? ആണുങ്ങൾ വന്നിരിക്കണു ഉടയവരായിട്ടു്. ഉത്തരം പറയിക്കാതെ തന്നെ വിടുമെന്നൊ? മേത്തനൊ, കീത്തനൊ പിറന്ന നീചൻ—"

ചിലമ്പിനേത്തു ചന്ത്രക്കാറൻ ഉമ്മിണിപ്പിള്ളയെത്തടുത്തു. "ഛീ! ഛീ! ഏറെഃപ്പെച്ചു് എരപ്പത്തനം! മയ്യാധക്കാക്കു് ഏഴരാണ്ടം പിടിച്ചിരിക്കണ ഇക്കാലത്തു്, ഒത്തി, ഒതുങ്ങി നടയെടാ"—

ഉമ്മി—"അങ്ങനെയല്ലങ്ങുന്നേ? ഇയ്യാൾക്കു തിരുമുമ്പിൽ സേവയുണ്ടെന്നൊരു് ഹുംകുണ്ട്. തമ്പുരാനും മാലോകരുമറിയട്ടു്, ധമ്മപുത്രരു ചമഞ്ഞു നടക്കുന്ന വയ്‌വുകള്. ഇവന്റെ പല്ലു പറിക്കേണ്ടയൊ?" ആത്യമായി മുററത്തു് ആഗമിച്ച കുപ്പശ്ശാർ "ഛ്ണീ! ഛ്ണീ! എല്ലം ഫല്ലം ഫണിക്കണതു ഫ്ിന്നെ. കഞ്ഞെവിണേന്നു ണോക്കിൻ!" (ഭഗവതിഅമ്മയെ ചൂണ്ടിക്കാണിച്ചു്) "ഇപ്പെമ്പെണന്നവരു്—"

**ഭേവ**—"ഛീ! മൂക്കറമാടൻ തുള്ളാണ്ടു നിസ്സു ക്കുവാ. തൻെറ 'പെമ്പറന്നവരൊ' ഞാൻ? എടാ നെട്ടപ്പനയാ! തന്നെപ്പെററടി ച്ചതു് ആമ്പെറന്നവരൊ?"

കുപ്പശ്ശാർ ൧൦൦ വാഗ്വിഷമേററു പൊട്ടിച്ചിരിച്ചതേയുള്ളു. അതിൻെറ കുത്ത ശ്രുതിയും വക്താവിൻെറ ആട്ടുകളും കൂടിയാ ട്ടവും കണ്ടു ചന്ത്രക്കാറനും അണഞ്ഞദീപംപോലെ സ്വല്പം ഒന്നു പുകഞ്ഞുനിന്നു. ഭഗവതിഅമ്മ മാമാവെങ്കിടനേയും കേശ വപിള്ളയേയും ഞെരിച്ചുകൊണ്ടു്, അകത്തുകേറി. ചന്ത്രക്കാ റൻ മാമാവെങ്കിടനോടു കയത്തു കാൎയ്യമെടുത്തു്, ചില ചോദ്യ ങ്ങൾചെയ്തു.

**മാമ**—"ചന്ത്രക്കാറങ്ങുന്നേ, 'സാ' എന്നു തുടങ്ങണം. 'നീ' യിൽ എടുത്താൽ, അങ്ങുവരെ നിൽക്കുല്ല- ഈ അപ്പനു കുററമൊ ന്നുമില്ല. ആ ഉമ്മിണിപ്പിള്ള, ശുദ്ധവിദ്യുജ്ജിഹ്വൻ! ഹ! എ ന്തെല്ലാമാണ പറഞ്ഞതു്? പല്ലുപറിക്കയൊ? പല്ലിനുകൊതിയു ണ്ടെങ്കിൽ, പുത്തൻകോട്ടശ്മശാനത്തിൽ പോയിപ്പെറുക്കണം. അതിൻെറഗ്രഹപ്പിഴ ഇക്കുഞ്ഞിനെ ഇവിടെക്കിഴുത്തു. അതിലേയ്ക്കു കേശവപിള്ളയാണോ കുററക്കാറനായതു്? ചന്ത്രക്കാറനങ്ങുന്നു് നല്ലതിന്മണ്ണം ബുദ്ധി ഉറപ്പിച്ചാലോചിക്കണം. നിങ്ങടെ കുഞ്ഞു പോലെതന്നെ, മാമൻെറ കുഞ്ഞുമാണ്. പുറകോട്ടേക്കഥക ളിൽ കേറിയാൽ മുള്ളുചവിട്ടും. അങ്ങനെ അല്ലേ അങ്ങുന്നേ? മിണ്ടാതെകുഞ്ഞിനെ കൊണ്ടുപൊയ്ക്കൊള്ളിൻ! അതാണുത്തമം"

**ഉമ്മി**—"താൻ വായ്പടവെട്ടാൻ വലിയ കട്ടിയക്കാറൻ തന്നെ—"

**മാമാ**—"നിൻെറ 'ഗപാ ഗപാ'യ്ക്കു് ആരെങ്കിലും ക്ഷണ ത്തിൽ പൊലിയ്ക്കും. ഞാൻ വായ്പടയനാണല്ലെ? നല്ലകാല ത്തു് ആ ഊട്ടുപുരയിലെ എരിശ്ശേരിവാപ്പു് ഒരുതല പൊക്കുന്ന കയ്യായിരുന്നു ഇതു്. അന്നായിരുന്നുവെങ്കിൽ, നീ ഒരു കശക്കി ൻെറ കഷണത്തിനുണ്ടോ? ഇന്നു തരത്തിനുതരം ഇതാ വിട്ടിരി ക്കുണു. അതാ നിൽക്കുന്നു കേശവപിള്ള—പയറുകാണട്ടെ— അക്കൈയ്യു് ഒന്നു മടക്കു്—കാണിക്കു് പ്രാഗത്ഭ്യം—'കിന്നുഭോ ചാന്നതും വാസുദേവ!' എന്നു്. എറെക്കുതിക്കേണ്ട. കൈവി

ലാസങ്ങൾ അങ്ങു ദൂരത്തു വച്ചേയ്ക്കൂ. ഇൗ ന്തപ്പനച്ചീന്തലിലാണ് നിൻെറ ധനാശി എന്നു കണ്ടോ."

ഇങ്ങനെ തൻെറ വത്സനുവേണ്ടി തലകൊടുത്തു് മാൻ കലശൽ മുറുക്കുന്നതിനിടയിൽ, ഭഗവതിഅമ്മ മീനാക്ഷിക്കുട്ടിയെ പുറത്തിറക്കിക്കൊണ്ടുവന്നു. അവളെ കണ്ട ഉടനെതന്നെ ചന്ത്രക്കാറൻ "നമ്പേ നട" എന്നു് ഉത്തരവുകൊടുത്തു.

മീനാ—"ഞാൻ വരുന്നില്ലാ."

ചന്ത്രു—"വരുണില്ലയൊ? റ്റെ! ഇവിടെ പൊറുതികൊണ്ടേച്ചോ? പിള്ളേടെ കണ്ണെന്തു്, ചെമ്പിടാംകുഴിയിലൊ ചെന്ന് ഇരിക്കണത്?"

മീനാ—(കേശവപിള്ളയോടും മാമനോടും) "ഇദ്ദേഹത്തിനു എൻെറമേൽ ഒരവകാശവുമില്ല. ശാസിപ്പാനും കൊണ്ടുപോകാനും ഒരധികാരവുമില്ല. എന്നെ ആരും തൊടാതെ നിങ്ങളെങ്കിലും രക്ഷിക്കണം."

ചന്ത്രു—(ദേഷ്യത്തോടു) "പെണ്ണേ! എന്തു ചലമ്പുണ നീ? ആരെന്നു കണ്ടാണീ ഹവകാരങ്ങള്?"

അധികം വാക്കുകൾക്കു് ഇടകൊടുക്കാതെ കുപ്പശ്ശാർ മുമ്പോട്ടു കടന്നു മീനാക്ഷിക്കുട്ടിയോടു സ്നേഹപുരസ്സരമായി ചില കണ്ണുമന്ത്രങ്ങൾ ജപിച്ചു്, അവളെ് വശത്താക്കിക്കൊണ്ടു് അവിടെ നിന്നു തിരിച്ചു, ചന്ത്രക്കാറനും ഉമ്മിണിപ്പിള്ളയും അനുഗാമികളും കേശവപിള്ളയുടെനേക്കു് ഒരു ലഹളയ്ക്കൊരുമ്പെട്ടു. കൂട്ടത്തിനിടയിൽ കാഴ്ചക്കാറനായി പ്രവേശിച്ചു നിന്നിരുന്ന പക്കീർസാ മുമ്പോട്ടു കടന്നു. അയാളുടെയും ചന്ത്രക്കാറൻെറയും നേത്രങ്ങളിടഞ്ഞു. ചന്ത്രക്കാറഭാസ്കരൻ ഭൂതചരിത്രസ്മൃതികൊണ്ടു് ആ മഹമ്മദീയാഞ്ജനയനാൽ ഭക്ഷിക്കപ്പെട്ടുമെന്നു ഭയന്നപോലെ, അനിമിഷം അവിടെ താമസിക്കാതെ നടന്നുകളഞ്ഞു. പക്കീർസാ ചിരിച്ചുകൊണ്ടു് ഉമ്മിണിപ്പിള്ളയുടെ പുറകഴുത്തിൽ ഒരു വിരൽകൊണ്ടു് ഒന്നു തലോടി വിട്ടു. അരനാഴിക കഴിഞ്ഞപ്പോൾ, ആ സംസൻെറ നാസിക വാമകണ്ണുമുഖമായി വക്രിച്ചുപോയതായി കാണപ്പെട്ടു.

---

# അദ്ധ്യായം ൧൮

" എല്ലാം വേണ്ടതുപോലെയാക്കിവരുവൻ
വേണ്ടാവിഷാദോദയം"

അദ്ധരാത്രിവരെ രാജധാനിവത്തമാനങ്ങളെക്കുറിച്ചു ഭഗവതിഅമ്മയോട്ട സംസാരിച്ചുകൊണ്ടിരുന്ന വൃദ്ധ, അടുത്ത ദിവസം സൂൎയ്യോദയത്തിൽ നിയമപ്രകാരം ദൌഹിത്രിയുടെ മൃണാളശീതളമായ അംഗുലികൾകൊണ്ടുള്ള പരാമൎശനത്താലല്ല, മന്ത്രക്കൂടത്തു നാലുകെട്ടിന്റെ നടുമുററത്ത് പ്രചരിച്ച സൂൎയ്യകിരണങ്ങളുടെ സ്പൎശത്താലാണ് സുഖനിദ്രയിൽ നിന്നുണൎത്തപ്പെട്ടത്. മീനാക്ഷിയുടെ ഭഗവൽസ്തോത്രകളഗീതത്തെ ശ്രവിച്ചുള്ള സുഖമാകട്ടെ, വാത്സല്യാതിരേകമായ ആലിംഗനമാകട്ടെ തനിക്കു ലഭ്യമാകായ്കയാൽ, ആ ബാലിക ഉറക്കമുണൎന്നിട്ടില്ലെന്നു വിചാരിച്ച്, വൃദ്ധ തന്റെ ദൌഹിത്രിയേ ഉണൎത്തുന്നതിനായി മൃദുസ്വരത്തിൽ വിളിച്ചു. അതിനു പ്രതിശബ്ദമൊന്നും ഉണ്ടാകായ്കയാൽ അവർ എഴുനേററു നാലുകെട്ടിന്റെ പുറത്തിറങ്ങി തന്റെ കുമാരിയെ നോക്കിത്തുടങ്ങി. ആ പരിശോധനയും നിഷ്ഫലമായതുകൊണ്ട്, സ്വല്പമൊരു പരിഭ്രമത്തോടുകൂടി കുപ്പശ്ശാരെ വിളിച്ചു. തന്റെ നിരന്തരപരിചാരകനായ ആ ഭൃത്യനും വിളികേൾക്കുന്നില്ല: കിഴക്കോട്ടുള്ള പടിവാതൽ തുറന്നുകിടക്കുകയും ചെയ്യുന്നു. വൃദ്ധയുടെ നരച്ചകേശബന്ധം പിംഗളസടപോലെ ജൃംഭിച്ചു: ഉമ്മിണിപ്പിള്ളയ്ക്കു കാണപ്പെട്ടതുപോലെ അവരുടെ മുഖവിസ്തൃതി ഒന്നുവദ്ധിച്ചു: വിശാലനേത്രങ്ങൾ യൌവനദശാവൎത്തനത്താലെന്നപോലെ നീലിമകൊണ്ട് ഉജ്വലിച്ചു: ദൃഢരക്തഗതികൊണ്ട് കണ്ഠദേശത്തിലെ രക്തനാളങ്ങൾ പീനങ്ങളായിത്തുടിച്ചു. വാമനേത്രത്തിന്റെ വലതു ഭാഗത്തുള്ള ഒരു മറുക് തുടുതുടെസ്ഫുരിച്ചു: വൃദ്ധയ്ക്കു ജീവധാരണത്തിലുണ്ടായിരുന്ന മോഹമാസകലം നഷ്ടമായി: ശൂലാഗ്രാരോഹണമായ ശിക്ഷയേയും അനശ്വരയശോമുദ്രയെന്നു ഗണിച്ച ആ നിസൎഗ്ഗധൈൎയ്യവതി അവമാനശങ്കാക്ഷോഭംകൊണ്ട് ദ്രോഹകൎത്താവിന്റെനേൎക്ക് അതിരുഷ്ടയായി, സ്വജീവിതഹതിക്കും സന്നദ്ധയായി, തന്റെ പരദേവതയായ ചാ

മുണ്ഡിയെപ്പോലെ പ്രഭാവത്തോടുകൂടി, ശരീരത്തിൻെറക്ഷീണ ത്തേയും സൂര്യകിരണങ്ങളുടെ ഔഷ്ണ്യത്തേയും മറന്നുനിന്നു. തൻെറ കുടുംബപ്രതാപത്തെ ഉദ്ധാരണംചെയ്‌വാനുള്ള ബീജ മായിക്കരുതിയിരുന്ന കന്യക ചന്ത്രക്കാരനാൽ അപഹരിക്ക പ്പെട്ട് കുലഭ്രഷ്ടയായിത്തീൎന്നിരിക്കുന്നു: ആ ദുർവൃത്തൻെറ ദുഷ്ട തയെ പ്രതിരോധിച്ച ഭക്തശിരോമണിയായ ഭൃത്യൻ വധിക്ക പ്പെട്ടിരിക്കുന്നു: ഇങ്ങനെ ഉദിച്ച വിചാരങ്ങളോടുകൂടി, സവ് വീൎയ്യവും സ്ഥൈൎയ്യവും അസ്തമിച്ച് ആ മാന്യകുടുംബിനി വാ തലിനുനേക്കുള്ള മുററത്തു മോഹാലസ്യപ്പെട്ടു വീണുപോയി.

പഥികനായുള്ള ഒരാൾ ഇങ്ങനെ ഒരു ശരീരം കിടക്കുന്ന തുകണ്ട് അനാഥപ്രേതമെന്നു ശങ്കിച്ച്, ഓടിപ്പോയി താൻ കണ്ട സംഗതിയെ ചിലമ്പിനേത്തു ധരിപ്പിച്ചു. ആ സംഗതി യിൽ നിരപരാധിയായ ചന്ത്രക്കാരൻ അപ്പോൾ അവിടെ ഇല്ലായിരുന്നു എങ്കിലും, കഴക്കൂട്ടത്തുകുടുംബാവശിഷ്ടങ്ങളുടെ ഭാ ഗ്യംകൊണ്ട്, അത്യുത്തമനായ ഒരു പ്രമാണി അവിടെ എത്തീ ട്ടുണ്ടായിരുന്നു. കേശവൻകുഞ്ഞിൻെറ ആപൽക്കഥയെ അറി ഞ്ഞ്, തൻെറ പുത്രൻെറ സഹായത്തിനായി, പാചകന്മാരായ മലയാളബ്രാഹ്മണരും, കാൎയ്യസ്ഥന്മാരായ നായന്മാരും അ നേകം ഭൃത്യരും ഒരുമിച്ച് പുറപ്പെട്ട രാഘവരുണ്ണിത്താൻ, ചന്ത്രക്കാരനെക്കണ്ട് ആദ്യമായി വേണ്ട ആലോചനകൾ ചെ യ്യാൻ ചിലമ്പിനേത്ത് ഇറങ്ങിയിരുന്നു. അദ്ദേഹത്തിനു ചില മ്പിനേത്തുള്ള മഠത്തിൽ അരിവെപ്പിനും മററും വട്ടംകൂട്ടുന്ന തിനിടയിലാണ് വഴിപോക്കൻെറ വൎത്തമാനം അവിടെ കിട്ടി യതു്. സംസ്കൃതസാഹിത്യത്തിൻെറ പാരംഗതനായിരുന്നതു കൂടാതെ 'സൎവാംഗസുന്ദരി' വല്ലഭനും ആയിരുന്ന ഉണ്ണിത്താൻ നിമിഷമാത്രംപോലും താമസിക്കാതെ തൻെറ ഔഷധപ്പെട്ടി യും എടുപ്പിച്ച്, മന്ത്രക്കൂടത്തെത്തി. ഇദ്ദേഹം ആകൃതിയിൽ, മസൂരിത്തഴമ്പുകളും, കഷണ്ടിയും, വാൎദ്ധക്യജരാനരകളുടെ പ്രാ രംഭലക്ഷണങ്ങളും, വാതോപദ്രവംകൊണ്ട് നടക്കുന്നതിൽ ഒരു വിഷമതയും ചേൎന്നുള്ള കേശവൻകുഞ്ഞു തന്നെ ആയിരുന്നു. പുത്രൻെറമേൽ ചുമത്തപ്പെട്ട അപരാധത്തെക്കുറിച്ചു കേട്ടിരി ക്കുന്നു എങ്കിലും, തൻെറ സന്താനം നീചമായ ഒരു കൎമ്മത്തി ൻെറ കൎത്താവാകുന്നതു കേവലം അസംഭവ്യമെന്നുള്ള ധൈൎയ്യ ത്തോടുകൂടിയും, മഹാരാജാവിനെ മുഖം കാണിച്ച് കല്പനവാ

ങ്ങി എത്രവാദം നടത്തി മകനേ വീണ്ടുകൊണ്ടുപോകുന്നതിനാ യും, ഇതിനിടയിൽ ചിലമ്പിനേത്തു ചന്ത്രക്കാരൻ വല്ലതും സാ ഹസത്തിനു പുറപ്പെട്ടന്നെങ്കിൽ അതിനെ തടുക്കുന്നതിനായും, പുറപ്പെട്ടിരിക്കുന്നതാണു്. തന്റെ സഹായംകൊണ്ടു് സമ്പന്ന നായ അണ്ണാവയ്യൻ സ്വതേ തന്നെ ഗുണവാനും, ആ ബ്രാഹ്മ ണനും കേശവൻകുഞ്ഞും തമ്മിൽ ആത്മമിത്രങ്ങളും ആയിരു ന്നു. കേശവൻകുഞ്ഞിനേക്കുറിച്ച് അണ്ണാവയ്യനിൽ നിന്നു കി ട്ടിയിരുന്ന സന്ദേശങ്ങളെല്ലാം സ്നേഹാദരപൂൎണ്ണങ്ങളായിരുന്നു. അതിനാൽ, അവർ തമ്മിൽ കലഹമുണ്ടായി കൊലനടന്നു എന്നതു കലിയുഗാവസ്ഥയ്ക്കും വിശ്വസനീയമല്ലെന്നു് അദ്ദേ ഹം ഉറപ്പായി വിശ്വസിച്ചു. സ്ഥിരനിശ്ചയനായ ഠരം മഹാ നുഭാവൻ, ചിലമ്പിനേത്തു് എത്തി, തന്റെ പുത്രനു മഹാരാ ജാവ് അരുളിയിരിക്കുന്ന പ്രഥമശിക്ഷയേക്കുറിച്ചു കേട്ടപ്പോൾ, "തിരുമനസ്സിലെ ചോറുതന്നെയാണു് നാം എല്ലാവരും എല്ലാ പ്പോഴും ഉണ്ണുന്നതു്. അവിടത്തെ സ്വന്തചിലവിന്മേൽ അവൻ കുറച്ചുദിവസം കഴിക്കുന്നതുകൊണ്ടു്, എന്തു് അവമാനം വരാ നുണ്ടു്?" എന്നു് സാധാരണപിതാക്കന്മാൎക്കുണ്ടാകാത്തതായ നി ശ്ചലതയോടുകൂടി ആ പുരുഷരത്നം അഭിപ്രായപ്പെട്ടു. ഠരം പ്രഭു ചന്ത്രക്കാറന്റെ ഐശ്വൎയ്യസമ്പൂൎണ്ണതയിലും, അയാളുടെ ഹാ ൎദ്ദമായ സ്നേഹത്തെ കാംക്ഷിച്ചിട്ടില്ല. അയാളുടെ സമ്പാദ്യ ത്തിനു തന്റെ മകൻ അനന്തരാവകാശിയായിക്കൂടെന്നുമായിരുന്നു അദ്ദേഹത്തിന്റെ സ്വകാൎയ്യാഭിപ്രായം. കുടിലകുലാവതംസ നായ ചന്ത്രക്കാരനോടു് തനിക്കു വാസ്തവമായ ജുഗുപ്സയും ദ്വേഷവും തോന്നിയിരുന്നു എങ്കിലും ഉണ്ണിത്താൻ തന്റെ അ ന്തൎഗതത്തെ ഇതരന്മാൎക്കു വിട്ടുകൊടുത്തില്ല. ഠരം മഹാനുഭാ വൻ വൃദ്ധയുടെ താമസസ്ഥലത്തെത്തി അവരെ മുററത്തുനിന്നു മാററി, നാലുകെട്ടിനകത്തുള്ള തട്ടിൻപടിയിൽ കിടത്തി, നാഡി പരീക്ഷിച്ചു് ചില ചികിത്സകളുംചെയ്തു. വൃദ്ധയുടെ കണ്ഠത്തിൽ സൎപ്പാകൃതിയിലുള്ള ഒരു മംഗല്യസൂത്രവും, വലതുകണ്ണിന്റെ പു റങ്കോണിനടുത്തു് ഒരു കറുത്ത മറുകും കാണപ്പെട്ടു. ഹാ ഹാ കൎമ്മഗതി! ഒന്നുകൂടി വൃദ്ധയുടെ നാഡി പരിശോധിച്ചു്, കേ വലം മോഹാലസ്യമായിരുന്നു എന്നും, തൽക്കാലം ആപത്ഭയ മില്ലെന്നും അദ്ദേഹം തന്റെ മനസ്സിനു ബോദ്ധ്യംവരുത്തി. വൃ ദ്ധയോടു് അടുത്തുചേൎന്നു് സ്വമാതൃസമീപത്തിലെന്നപോലെ

ഇരുന്ന് ഉണ്ണിത്താൻ സ്നേഹാദരഭക്തികളെ സ്ഫുടീകരിക്കുന്ന കരുണയോടുകൂടി, കൈയ്യുണച്ച്, "ചേച്ചീ" എന്നു വൃദ്ധയെ വിളിച്ചു. വൃദ്ധ ബോധാവത്തനത്തോടുകൂടി, ക്ഷീണസ്വരത്തിൽ അതിനുത്തരമായി ഒന്നു മൂളി. ഉണ്ണിത്താൻ തന്റെ രണ്ടാംമുണ്ടി നെ മടക്കി വൃദ്ധയെ വീശിത്തുടങ്ങുന്നു; വൃദ്ധ ദീനസ്വരത്തിൽ "ആരത്?" എന്നു ചോദ്യംചെയ്യുന്നു; "നന്തിയത്തുന്ന്" എന്നു ഉണ്ണിത്താൻ ഉത്തരം പറയുന്നു; "രാമരുണ്ണിഃച്ചട്ടനൊ?" എന്നു വൃദ്ധ ചോദിക്കുന്നു; "അല്ലാ—അദ്ദേഹം മരിച്ചുപോയി, രാഘവനാണ്." എന്നു ഉണ്ണിത്താൻ തന്നെ അറിയിക്കുന്നു; "കുഞ്ഞുണ്ണിയൊ?" എന്നു പറഞ്ഞുകൊണ്ട്, വൃദ്ധ കണ്ണുതുറന്ന്, അദ്ദേഹത്തെ നോക്കിക്കരഞ്ഞു തുടങ്ങുന്നു. രണ്ടുപേരും സ്നേഹോപചാരവചനങ്ങൾകൊണ്ട് പരസ്പരമുള്ള ബലവത്തായ പരിചയസ്നേഹബന്ധങ്ങളെ പ്രദശിപ്പിക്കുന്നു. ഒടുവിൽ "എന്റെ കുഞ്ഞിനെ ചിലമ്പിനേത്തെ മഹാപാപി എന്തുചെയ്തു?" എന്ന് വൃദ്ധ അശ്രുവർഷത്തോടെ ചോദ്യം ചെയ്യുന്നു.

ഉണ്ണി—"കുഞ്ഞിനെ ചന്ത്രക്കാറൻ കൊണ്ടുപൊയ്ക്കളഞ്ഞു എന്നാണോവിചാരം?"

വൃദ്ധ—(കഷ്ടപ്പെട്ട്) "ആ സ്വാമിദ്രോഹി അതും അതിൽ കടന്നും പ്രവൃത്തിക്കും. ആൺതുണ ഒന്നുണ്ടായിരുന്നതിനേയും—കൊന്നുകൈകഴുകിയേ—നാരായണാ!"

കുലീനതകൊണ്ടും, വയോവൃദ്ധികൊണ്ടും, കഷ്ടങ്ങളുടെ സഹനംകൊണ്ടും വന്ദ്യയായുള്ള ആ മഹതിയുടെ ദുഃഖത്തിൽ, അവരെപ്പോലെ അഭിജാതനും, സഹജഭാവാനുവത്തകനും സൌഭാഗ്യപൂണ്ണനും ആയ ഉണ്ണിത്താൻ പൂവചരിത്രങ്ങളെ വിസ്മരിച്ച് ശ്രീകൃഷ്ണകോപഗ്രസ്തനായ ഗയന് ആശ്രിതത്രാണനിപുണനായ അർജ്ജുനനെന്നപോലെ ഒരു അഭയപ്രതിജ്ഞ നൽകി ആശ്വസിപ്പിച്ചു. "ചേച്ചിവ്യസനിക്കണ്ട. രാജ്യം ഇപ്പോൾ നല്ല ഭരണത്തിലാണ്. ദുരാപത്തുകൾ ഒന്നും വരികയില്ല. ചന്ത്രക്കാറൻ അവനെക്കൊന്നിരിക്കയില്ല. ഞാൻ ഒന്നു ചോദിക്കട്ടെ. ഉണ്ണി ഇവിടെ വരാറുണ്ടായിരുന്നു, ഇല്ലേ?"

വൃദ്ധ—"കമ്മബന്ധം അങ്ങനെ വരുത്തിവച്ചു. ആ കുഞ്ഞിന് ആപത്തുവന്നപ്പോൾ എന്റെ മകൾ കുഞ്ഞിന്റെ ബുദ്ധിയും ക്ഷയിച്ചു."

ഉണ്ണിത്താനു മകൻെറ അനുരാഗത്തെപ്പററി ആ യുവാവിൻെറ എഴുത്തുകൾ കിട്ടിയിരുന്നു. കന്യക ഏതുഭവനക്കാരി എന്നുംമററും എഴുത്തുകളിൽപറഞ്ഞിരുന്നില്ല. എന്നാൽ ഇപ്പോൾ ആ യുവാവിൻെറ പ്രണയാസ്പദമായ കാമിനി ആരെന്നു ഉണ്ണിത്താനുവെളിപ്പെട്ടു. വൃദ്ധയ്ക്കു ആ കന്യകയുടെ വേർപാടുകൊണ്ടു സംഭവിച്ചിരിക്കുന്ന ആപത്തു് തന്നെയും തുല്യദുഃഖനാക്കുന്നതുപോലെ ഉണ്ണിത്താനുതോന്നി.

ഉണ്ണി—"'കുഞ്ഞ്' എന്നുപറഞ്ഞതു് ചേച്ചിയുടെ ഒടുവിലത്തെ മകളാണൊ?"

വൃദ്ധ—"ഞങ്ങൾ ഇവിടന്നു പോയപ്പോൾ സാവിത്രിയും അവളുടെ ഭർത്താവുംകൂടിയുണ്ടായിരുന്നതറിയാമല്ലൊ. അപ്പോൾ കൈക്കുട്ടികളായി ഉഗ്രശാന്തന്മാരെന്നു് എല്ലാവരും വിളിച്ചുവന്ന ത്രിവിക്രമനും ജനാർദ്ദനനും മാത്രം ഉണ്ടായിരുന്നു. അതിൽപിന്നെ ഞാൻ പ്രസവിച്ചില്ല. അവരെല്ലാം പൊയ്പോയി, ഉണ്ണീ—ദൈവം അങ്ങിനെവിധിച്ചു. ഭർത്താവും പോയി, ഞങ്ങൾ ഏകാന്തകളായി. ആദിത്യനും ചന്ദ്രനും പോലെ ഇരുന്ന ഉഗ്രനേയും, എൻെറമകൻ" (തൊണ്ടഇടറിദുസ്സഹമായ വ്യഥയോടു) "ശാന്തനേയും തീരാവിനക്കാറു്,—അയ്യോ—മഹാപാപികളു്—ആ മറവന്മാര് കൊണ്ടേപോയി. ഏതുവഴി പോയോ എന്തൊ? അവരുടെ അച്ഛൻ അങ്ങനെ പറഞ്ഞുകൊണ്ടു—അദ്ദേഹത്തിൻെറ,സ്വഭാവമെല്ലാം അവിടെ അറിയാമെല്ലൊ- ലോകത്തു ആണിനും പെണ്ണിനും ഇണങ്ങാത്ത സ്വഭാവം! ഞാൻമാത്രം കഴിച്ചുകൂട്ടിയതു് എങ്ങനെ എന്നു ദൈവത്തിനറിയാം. ഒടുവിൽ ദുശ്ശീലംമുഴുത്തു്, ഇടക്കിടെ ഞങ്ങളെ വിട്ടുപോകും—അങ്ങിനെ ഇരിക്കുമ്പോൾ തിരിച്ചുവരും- രാത്രികാണാതെയാകും—ആറുമാസം കഴിയുമ്പോൾ പിന്നെയും വരും. മധുര, കാഞ്ചീപുരം, തൃക്കൊടിനല്ലൂര്, വൈശാപുരം ഇങ്ങനെ ഓരോരൊ ഗ്രാമങ്ങളിലും പട്ടണങ്ങളിലും ഞങ്ങളേയും വലിച്ചിഴച്ചു. 'ഗോവിന്ദസ്വാമിഗുരു' എന്നു് എല്ലാടത്തും പേരെടുത്തു. പണംവന്നുചൊരിയുന്നതിനു കണക്കില്ലായിരുന്നു. അവിടങ്ങളിലെ ആളുകളെല്ലാം ഞങ്ങളെ വളരെ സഹായിച്ചു. നമ്മുടെ ആളുകൾ പോലും അങ്ങനെയുള്ളമര്യാദയും ദയയും കാണിക്കുല്ല. പാളു

യപ്പെട്ടിക്കാരേയും നാവാഭന്മാരേയും കാണകയോ എന്തെല്ലാം ചെയ്തു. തിരുവിതാംകോട്ട മുടിക്കണമെന്ന ഒരേ വ്രതമായി. സാവിത്രിയെ വിചാരിച്ചെങ്കിലും അടങ്ങിപ്പാക്കണമെന്ന ഞാൻ കാൽപിടിച്ചിരന്നിട്ടും ഒന്നും കേട്ടില്ല. അങ്ങിനെയിരിക്കവെ മീനാക്ഷിയെ സാവിത്രി പ്രസവിച്ചു. മാർത്താണ്ഡവർമ്മമഹാരാജാവിൻെറ കാലവും കഴിഞ്ഞു. അപ്പോൾ സാവിത്രിയുടെ അച്ഛൻെറ ഉത്സാഹം കൂടിത്തുടങ്ങി. പിന്നെ കാണുന്നതും അപൂർവ്വമായി. നാല്പതാമാണ്ടു എങ്ങാണ്ടൊവച്ചു ഒരു ജ്വരംപിടിച്ചു ഞങ്ങളെ വിട്ടുപോയി. അന്നുമുതൽ ഇങ്ങോട്ടു പോരാൻ ആലോചനതുടങ്ങി. അട്ടത്തപോലെ സാവിത്രിയും, അവളുടെഭർത്താവും, രാമരുണ്ണിത്താൻ ഞങ്ങളുടെ സഹായത്തിന്ന അയച്ചിരുന്ന നായന്മാരും, അച്ഛിയും, ഒരുകൊള്ളവസൂരിയിൽ മരിച്ചു. കുപ്പനേയും അതുപിടിക്കൂടി എങ്കിലും രക്ഷപ്പെട്ടു. ഞങ്ങൾക്കുള്ളതെല്ലാം വിററുപിറക്കി ഈ യാണ്ടു, ആദ്യം ഇങ്ങോട്ടുപോന്നു. ചാമുണ്ഡീശ്വരത്തിറങ്ങി, ഉൗട്ടുപുരയിലോമറോ താമസിച്ചുകൊണ്ടു, വല്ലടത്തും ഒരു പറമ്പു വാങ്ങി കുടികെട്ടിപ്പാക്കാമെന്ന വിചാരിച്ചു അവിടെച്ചെന്നു—എൻെറശിവനേ! നശിപ്പിച്ചാലും ഇത്രകൊടിയനാശം ചെയ്യാമോ? അവിടെ ചന്ത്രക്കാറനും വന്നുകൂടി. എന്തൊ, മനസ്സിരങ്ങി ഞങ്ങളെ ഇവിടെ പാർപ്പിച്ചു. ഞങ്ങൾപോകുമ്പോൾ തുണ നന്തിയത്തു നിന്നായിരുന്നു. വന്നപ്പോഴും നന്തിയത്തെ സന്താനം ഞങ്ങൾക്കുതകുവാൻ വന്നുചേന്നു. ദേവിയാണേസത്യം-ഞാൻ അനുകൂലിച്ചില്ല—കേശവൻകുഞ്ഞിനെ ഇവിടെകേറരുതെന്നു ചട്ടംകെട്ടി. വെള്ളമൊഴിച്ചു കൈയ്യു കടിച്ചുകൂടെന്നു വിചാരിച്ചു. എനിക്കറിയാം—അവനും അവളും കണ്ണുംകണ്മണിയുമായിപ്പോയി. അതു കളിയല്ലാ എന്നുവിചാരിച്ചു, ഞാൻ ആണ ഇട്ടു അവനെ വെളിയിലാക്കി. ഞങ്ങൾ ഏതുവഴിയും പോട്ടെ—ഉണ്ണി ഉടനെപോയി കേശവൻകുഞ്ഞിനെ വിടുവിക്കണം. എൻെറകുഞ്ഞു എങ്ങോട്ടുപോയോ ദൈവമെ! കഴിയുമെങ്കിൽ അവൾപോയവഴിയും—"

വൃദ്ധ ക്ഷീണിച്ചു തൻെറ കഥയും അപേക്ഷയും നിറുത്തി. ഉണ്ണിത്താനും തൻെറ ഭാൎയ്യയും വിവാഹത്തിന്ന മുമ്പിൽ പ്രണയബദ്ധരായിത്തീൎന്നു, ചില കരങ്ങാട്ടങ്ങൾ ആടി, തങ്ങളുടെ ഭവനക്കാരെ വിഷമിപ്പിച്ചു, ഒടുവിൽ സംഘടിച്ചിട്ടുള്ള ദമ്പ

തിമാരാണ്. വൃദ്ധയും വൃദ്ധയുടെ ഭർത്താവും കുടുംബനിബന്ധ പ്രകാരം ചേർക്കപ്പെട്ട വല്ലഭനും ഗൃഹണിയും ആയിരുന്നു. അതുകൊണ്ടു കാമദേവന്റെ പ്രേരണയിൽ യുവാക്കന്മാരും യുവതികളും എന്തു ചാപലങ്ങൾ കാട്ടിപ്പോകുമെന്ന് ആ സ്ത്രീക്കു അറിവാൻ പാടില്ലെങ്കിലും, ഉണ്ണിത്താന് സ്വാനുഭവത്താൽ നല്ലവണ്ണം ഊഹിക്കാമായിരുന്നു. അദ്ദേഹത്തിന്റെ അഭിരാമമായുള്ള ഗംഭീരമുഖം സരളങ്ങളായ അനവധി സൽപാഠങ്ങൾ അടങ്ങീട്ടുള്ള ഒരു ഗ്രന്ഥത്തിന്റെ മുഖപത്രമായിരുന്നു. ഗ്രഹണശക്തിയ്ക്കു ദൃഢമായ വൈശദ്യം കൂടി ഉണ്ടായിരുന്നതുകൊണ്ട് അദ്ദേഹം മററു വിഷയങ്ങളെ പുരസ്കരിച്ച് ഇങ്ങനെ ചോദ്യംചെയ്തു:—"കുട്ടൻ ബന്ധനത്തിലെന്നും മററും മീനാക്ഷിക്കു മനസ്സിലായോ?"

വൃദ്ധ—"പറയാതെങ്ങനെ കഴിക്കും? നാലഞ്ചുദിവസത്തിനു മുമ്പു തിരുവനന്തപുരത്തുകാരി ഒരു സ്ത്രീ വടക്കെങ്ങാണ്ടോ പോയി, തിരിച്ചുപോകുന്ന വഴി ഇവിടെക്കേറി. കൊലക്കഥയും കൊല്ലാക്കഥയും അവരു വിസ്തരിച്ചു പറഞ്ഞു. അപ്പോൾമുതൽ മീനാക്ഷി തിരുവനന്തപുരത്തെക്കാര്യങ്ങളെക്കുറിച്ചു അന്വേഷണം തുടങ്ങി. അവരെ വിട്ടുപിരികയില്ലെന്നുമായി. എന്റെ അടുത്തു നിന്നു മാറി,അവരോടു രാപ്പകൽ വർത്തമാനമായി. അവർ ഇന്നലെരാത്രി ഉറങ്ങുമ്പോൾ രാവിലെ എഴിച്ചുപോകുമെന്നു പറഞ്ഞുകൊണ്ടു കിടന്നു. ഉദിക്കുംമുമ്പു പോവുകയും ചെയ്തു.

ഉണ്ണി—"എന്നാൽ പിന്നെ വ്യസനിപ്പാനൊന്നുമില്ല. ഭർത്താവിനെ വിടീക്കാൻ ആ സ്ത്രീയോടുകൂടി ഭാര്യ പോയിരിക്കയാണ്. അവരുടെ പുറകെ കുപ്പശ്ശാർ തടയാനും പുറപ്പെട്ടു. ഇത്രയേ ഉള്ളു കഥ. അതുകൊണ്ടു ജീവനെ കളയണ്ട—'ഭർത്താവ്' എന്നും 'ഭാര്യ' എന്നും പറഞ്ഞതുകൊണ്ട് അവരുടെ വിവാഹം നടന്നു എന്നു തന്നെ വിചാരിച്ചുകൊള്ളണം. കുട്ടിയെ കണ്ടിട്ടില്ലെങ്കിലും ഞാൻ എല്ലാം അനുവദിച്ചു. ചേച്ചി ഇനി വ്യസനിക്കരുത്. ജ്യേഷ്ഠൻ അനുപകരിച്ചു. അതിലധികം ഇന്ന് അനുജൻ ഏൽക്കുന്നു. നിങ്ങൾ നന്ദിയത്തുപോരണം. ആ കൊച്ചു കന്നത്തി ആരും അറിയാതെ ചാടിപ്പോയതു വെടിപ്പായില്ല. കുട്ടനും അത്ര രസിക്കുമെന്നു തോന്നുന്നില്ല. തന്നെ അന്വേഷി

ച്ച് ഒരു പെണ്ണു പുറപ്പെടാൻ വേണ്ടുന്ന യോഗ്യത തനിക്കുണ്ട ല്ലൊ എന്ന് അയാൾ അഹങ്കരിക്കുന്നവനല്ല. എന്തായാലും അ തെല്ലാം നാം ഇനി വകവെക്കേണ്ട. കുട്ടികളാകുമ്പോൾ പല ഗോഷ്ടികളും കാട്ടും."

**വൃദ്ധ**—"പക്ഷേ എല്ലാത്തിനിടയിലും ഒരു വലിയ കോന്ത്ര മുണ്ട്—അതുകൂടി പറഞ്ഞേക്കാം. ഞങ്ങടെ കൈവശം ഉണ്ടാ യിരുന്ന ഒരു മോതിരം കേശവൻകുഞ്ഞു കൊണ്ടുപോയി അണ്ണാ വയ്യന വിററു. അതാണു തിരുവനന്തപുരത്തുള്ള ഇപ്പഴത്തെ കു ലക്കത്തിനെല്ലാം അടിസ്ഥാനം. മോതിരം ആരുടേതെന്നു സമ്മ തിക്കുമ്പോൾ, ഞങ്ങൾക്കെങ്ങനെ കിട്ടിഎന്നും, ഞങ്ങളാരെന്നും ചോദ്യങ്ങളിളകും. പിന്നത്തെ ഫലം ഉണ്ണിതന്നെ ഉഹിക്കു."

**ഉണ്ണി**—"ചിലതെല്ലാം ഒളിക്കുന്നതുകൊണ്ടാണ് അനൎത്ഥ ങ്ങളുണ്ടാകുന്നത്. വരുന്നതു വരട്ടെ എന്നുറച്ച്, പരമാൎത്ഥത്തെ മുഴുവൻ പറയണം. ആ ഉണ്ണിതന്നെ എന്തെല്ലാം വളച്ചു വുള ച്ചാണ് എനിക്കെഴുതീട്ടുള്ളത്? അവൻെറ പ്രായവും സ്ഥിതി യും വൎണ്ണിച്ചൊരോല നാലുവശം; പ്രായംതികഞ്ഞ പുരുഷ ന്മാർ പരിണയംചെയ്യേണ്ട ആവശ്യത്തെപ്പററി മറെറാരോല അങ്ങനെ; അച്ഛനമ്മമാരുടെ ഇഷ്ടത്തെ അനുകരിക്കേണ്ട മുറക ളേപ്പററി മറെറാരോല; എങ്ങാണ്ടൊരു പെണ്ണു സൌന്ദൎയ്യവ തിയായിരിക്കുന്നതിനെക്കുറിച്ചുള്ള വൎണ്ണന, കുനുകുനെ, പൊടി അക്ഷരത്തിൽ, അവളുടെ സൌശീല്യാദി ഗുണവും മററും വൎണ്ണി ച്ച് ഒരു കവിത—എത്ര ഓല എന്നു ഞാൻ എണ്ണീല്ല. ചേച്ചീടെ മകടെ മകള് ഒന്നുണ്ട്, അവളെ കൂട്ടിക്കൊണ്ടു വീട്ടിൽ പോര ണമെന്നു താല്പൎയ്യമുണ്ട്, അതിനനുവദിക്കണം, എന്നു മാത്രം എ ഴുതിയിരുന്നാൽ ഇതിനു മുമ്പിൽതന്നെ ആ ക്രിയയും നടന്ന്, ഇപ്പഴത്തെ അനൎത്ഥങ്ങളും അവമാനങ്ങളും കൂടാതെ കഴിയുമാ യിരുന്നു. ചന്ത്രക്കാറൻ തട്ടുത്താലും ഇവിടെക്കിടന്നു തട്ടുകകേ ഉള്ളു. സംഗതികൾ അവിടെ സുഖമായി നടക്കും."

വൃദ്ധ—"കേശവൻകുഞ്ഞിനെ കുററപ്പെടുത്തേണ്ട. ഞങ്ങ ൾ 'ഉണ്ണി'ക്കു 'ചേച്ചി'യാണെന്നും മററും അയാൾ ഒടുവിലത്തെ ദിവസം സന്ധ്യക്കേ അറിഞ്ഞൊള്ളു. എൻറുണ്ണി ഇപ്പോൾ ത ന്നെ തിരുവനന്തപുരത്തേയ്ക്കു പോണം. പട്ടണങ്ങളേ ചിത്ത

സ്ഥലങ്ങളാണ്. മീനാക്ഷി പക്ഷേ തനിച്ചായിരിക്കാം. അവൾ കണ്ടാൽ കുറച്ചു ഭേദവുമാണ്. ഉണ്ണിക്ക കാണുമ്പോൾ മനസ്സിലാവും."

ഉണ്ണി—"സാവിത്രിയുടെ ഛായയാണെങ്കിൽ എനിക്ക കാണാതെതന്നെ കഥയെന്തെന്നു നിശ്ചയിക്കാം."

വൃദ്ധ "സാവിത്രിയൊ?———" എന്നു പറഞ്ഞുതുടങ്ങീട്ടു് തന്റെ ദൌഹിത്രിയുടെ സൌന്ദൎയ്യത്തെ താൻ വൎണ്ണിക്കുന്നതു ചിതമല്ലെന്നുവിചാരിച്ചു വിരമിച്ചു. ഇങ്ങനെസംഭാഷണം നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ വൃദ്ധ ഉണ്ണിത്താനെ പിടിച്ചുണൎച്ചു്, ഗൽഗദത്തോടു ഒരു ചോദ്യംചെയ്തു. "സാവിത്രിയുടെ അമ്മാവനെ കണ്ടിട്ടുണ്ടോ?"

ഉണ്ണി—"ഉണ്ട്."

വൃദ്ധ—"എന്റെ വലിയാങ്ങള്—അദ്ദേഹം കുലത്തിനൊത്ത കരുത്തോടു തന്നെ കൊലവാൾ ഏറ്റോറൊ?"

ഉണ്ണി—"ചേച്ചി അതൊന്നും ചോദിക്കരുതു്. അക്കാലം ഒരു പ്രളയകാലമായിരുന്നു. കഴിഞ്ഞതെല്ലാം കഴിഞ്ഞതായിരിക്കട്ടെ. ഇങ്ങേഭാഗത്തും നിലയില്ലാത്ത ദ്രോഹപ്രവൃത്തികളുണ്ടായിരുന്നു. ചേച്ചിയുടെ ഭൎത്താവു്, ശകുനിയും കൎണ്ണനും ഭീഷ്മരും ഒന്നായിച്ചേൎന്ന ഒരു മഹാ കൌരവനായിരുന്നു. അദ്ദേഹത്തിന് എല്ലാം തടുക്കാൻ കഴിയുമായിരുന്നു. പെരുവെള്ളത്തള്ളൽ കണ്ടപ്പോൾ നിങ്ങളേയുംകൊണ്ടു നന്തിയത്തുപോന്നു. വെള്ളക്കുത്തു മുറുകിയപ്പോൾ അവിടന്നും കടന്നു. ഇപ്പോൾ നിലകൊണ്ടിരിക്കുന്ന സ്ഥിതിതന്നെ എല്ലാംകൊണ്ടും ഉത്തമമെന്ന് ആശ്വസിക്കണം."

അല്ലയൊ ബുദ്ധിയും വിദ്യയും സമ്പത്തുംകൊണ്ടു് സമൃദ്ധനായ പ്രഭുവെ! അങ്ങയുടെ ഒടുവിലത്തെ അഭിപ്രായത്തിൽ ഒരു തെറ്റുണ്ടെന്നു അങ്ങു് അറിയുന്നില്ലല്ലൊ? അങ്ങു് ഉത്തമപുരുഷന്മാരുടെ ഉത്തംസം തന്നെ എന്നു സമ്മതിക്കാം. പക്ഷേ, ആരും തന്നെ പരിപൂൎണ്ണബുദ്ധിമാനെന്നും സൎവ്വസാക്ഷിയെന്നും നടിച്ചു പോകരുതു്. അങ്ങിരിക്കുന്ന ഭവനത്തിന്റെ അല്പം കിഴക്കുമാറി, ഒരു വലിയ പറമ്പു മുഴുവൻ വ്യാപിച്ചുനിൽക്കുന്ന ഒരു വടവൃക്ഷം ബഹുശതവൎഷങ്ങൾക്കു മുമ്പിൽ, ഒരു സാധുപ്രാ

ണിയുടെ വായിൽനിന്നു പതനംചെയ്തു് എണ്മണിയിലും ചെറുതായ ഒരു ബീജത്തിൽ നിന്നും മുളച്ചുവളൎന്നിട്ടുള്ളതാണ്. അങ്ങനെ ഒരു സ്വല്പജന്തുവിനും, പ്രത്യേക ഉദ്ദേശം കൂടാതെയും ഒരു മഹത് പ്രതിഷ്ഠാപനം സാധിക്കുമെന്നു വരികിൽ, പ്രതിക്രിയൈകവ്രതനും ദൃഢനിഷ്ഠനും ആയും, മൂലത്രിഗുണശക്തികൾ ഏകീകരിച്ചും ഉള്ള ഒരു ബുദ്ധന്റെ ആത്മാവ് ഭൂലോകത്തിൽ അവശേഷിക്കാതെ, എല്ലാം നിലകൊണ്ടു എന്നു നിൎദ്ദേശിക്കുന്നതെങ്ങനെ? കിട്ടിക്കോന്തിശ്ശന്റെ കൌരവതപമൊ രൌരവതപമൊ—എന്തെങ്കിലുമാകട്ടെ—അതിനെ, സന്ദൎഭം വരുമ്പോൾ വൎണ്ണിക്കാൻ ചില വിശേഷണപദങ്ങളെക്കൂടി സംഭരിച്ചുകൊള്ളുക.

അന്നു് അത്താഴവും കഴിഞ്ഞു് രാഘവരുണ്ണിത്താൻ മന്ത്രക്കൂടത്തു തന്നെ താമസിച്ചു. മീനാക്ഷിയും കുപ്പശ്ശാരും തിരുവനന്തപുരത്തുണ്ടെന്നും, അടുത്തദിവസം മടങ്ങി എത്തുമെന്നും ചന്ത്രക്കാറന്റെ ഒരു ഭൃത്യൻ വന്നു മന്ത്രക്കൂടത്തു തെൎയ്യപ്പെടുത്തി. മീനാക്ഷിവന്നു കണ്ടതിന്റെശേഷം ആ സ്ഥലത്തുനിന്നും തിരിക്കാമെന്നു നിശ്ചയിച്ചാണ് ഉണ്ണിത്താൻ അവിടെ താമസിച്ചതു്.

ഇതിനിടയിൽ ഹരിപഞ്ചാനനയോഗീശ്വരന്റെ തപോമന്ദിരത്തിൽ നടന്ന രണ്ടു സംഭവങ്ങളെ വൎണ്ണിച്ചുകൊള്ളട്ടെ. ഉമ്മിണിപ്പിള്ളയുടെ നാസികയ്ക്കു പക്ഷാഘാതം സംഭവിച്ചു എന്നു കണ്ട ഉടനെ തന്നെ ചന്ത്രക്കാറൻ ഉമ്മിണിപ്പിള്ളയുമായി മൎമ്മവിദ്യാവിദഗ്ദ്ധനായ യോഗീശ്വരനെക്കണ്ടു് ചികിത്സോപദേശത്തെ പ്രാൎത്ഥിച്ചു.

ഉമ്മിണിപ്പിള്ളക്കുനേരിട്ട ആപത്തിനെക്കുറിച്ചു് യോഗീശ്വരൻ സകരുണം അനവധി ചോദ്യങ്ങൾചെയ്തു. അതിന്റെ നിവാരണത്തിന് അധികസമയം ഗാഢചിന്തനവും ചെയ്തു. നാസാവൈരൂപ്യം സംഭവിച്ചിരിക്കുന്നതു് മരണലക്ഷണമെന്നു വ്യാഖ്യാനിക്കപ്പെടാമെങ്കിലും, ആ ഭയം മനസ്സിനെ ബാധിക്കേണ്ടെന്നും, ആ സംഭവം മഹമ്മദീയമുഷ്കരന്റെ കരസ്പൎശംകൊണ്ടുണ്ടായിട്ടുള്ളതല്ലെന്നും, കേവലം മുഖവാതാരംഭത്തിന്റെ ലക്ഷണമാണെന്നും, അതിലേയ്ക്കു ചില ക്ഷാരസിന്ദൂരാദികൾ സേവിച്ചു ക്രമേണ പരിഹാരം ഉണ്ടാക്കേണ്ടതാണെന്നും, യോഗീശ്വരൻ വിധിച്ചു. ഉമ്മിണിപ്പിള്ളയുടെ സന്താ

പത്തിന ഇങ്ങനെയാണ ശാന്തി 'അരുളിച്ചെയ്യതെന്നു വരികി ല്ലും, അദ്ദേഹത്തിന്റെ പാദങ്ങളിൽ അന്നുരാത്രി കുപ്പശ്ശാർ വീണരുണ്ട്, ക്രന്ദനംചെയ്തു, മീനാക്ഷിയോടു പ്രയോഗിച്ച കണ്ണ മന്ത്രത്തെത്തുടന്ന് ആ കന്യകയുടെ പ്രണിധിയായി, ഒരപേക്ഷചെയ്തപ്പോൾ അവർ തമ്മിൽ ദീൎഘമായ ഒരു സംഭാഷണം നടന്ന്, അവസാനത്തിൽ ഹരിപഞ്ചാനനൻ ആലോചനയിൽ മഗ്നനായി ഇരുന്നു. അപേക്ഷയെ നിവ്വഹിച്ചില്ലെങ്കിൽ, മീനാക്ഷി ജീവത്യാഗം ചെയ്യുകളുയുമെന്നും, അത്രത്തോളവും അതിലധികവും പ്രവൎത്തിക്കുന്നതിന് ആ കന്യക സന്നദ്ധയായിരിക്കുന്നു എന്നും കുപ്പശ്ശാർ ഉണൎത്തിച്ചു. ഹരിപഞ്ചാനനന്റെ ശിലാഹൃദയം ഉരുകി. മീനാക്ഷിയുടെ ഇംഗിതത്തിന സിദ്ധിയുണ്ടാകുമെന്നു അദ്ദേഹം അനുഗ്രഹം ചെയ്തു. കുപ്പശ്ശാർ അവിടേനിന്നു പിരിയുന്നതിന മുമ്പിൽ യോഗീശ്വരൻ ഇങ്ങനെ ഒരു കല്പനകൂടി കൊടുത്തു:—“അമ്മിണിയെ ആരുക്കാവതു് ദത്തം ചെയ്യുകൂടാതു്. നമതു യജ്ഞം മുടിയട്ടും. അപ്പാൽ തകിന്തപടി നാമേ സുമാർശെയ്‌വോം. ഭദ്രം!” പിന്നെയും എന്തോചിലതു പറവാൻ ആലോചിച്ചിട്ട്, ഉള്ളിലുണ്ടായ വികാരവിക്ഷോഭം കൊണ്ട്, ആ പ്രാരബ്ധനിവൃത്തനും പരവശപ്പെട്ടുനിന്നു. കുപ്പശ്ശാക്കു ചിലവസ്ത്രങ്ങളും കുറച്ചുദ്രവ്യവും സമ്മാനിച്ചും, അയാളെവാതൽപ്പടിവരെ അനുഗമിച്ചു തലോടി പരിരംഭണവുംചെയ്തും, യോഗീശ്വരൻ യാത്രയാക്കി. കുപ്പശ്ശാരുടെ ഭൃത്യഭക്തിയെ ഇതിലധികംകൊണ്ടും അഭിമാനിക്കേണ്ടതല്ലയൊ?

അടുത്തദിവസം ഉദിച്ച് ഏഴെട്ടുനാഴിക ചെന്നപ്പോൾ മീനാക്ഷിയുടേയും കുപ്പശ്ശാരുടെയും തിരിയെയുള്ള യാത്രയുണ്ടായി. വൃദ്ധയുടേയും ഇവരുടേയും പുനസ്സമ്മേളനത്തിൽ ഇരുഭാഗത്തേയ്ക്കും വിഷമങ്ങളൊന്നുമുണ്ടാകാതെയും, വൃദ്ധയാൽ മീനാക്ഷിക്കുടി ശാസിക്കപ്പെടാതെയും സൂക്ഷിക്കുന്നതിന മനഃപൂൎവ്വം അവിടെത്താമസിച്ചിരുന്ന ഉണ്ണിത്താന്റെ സാന്നിധ്യംകൊണ്ട്, കോപപ്രദൎശനമൊന്നും കൂടാതേയും, എന്നാൽ സ്വല്പമൊരു അന്യഥാഭാവത്തോടും വൃദ്ധ മീനാക്ഷിയെ സ്വീകരണം ചെയ്തു. തന്റെ പുത്രനാൽ സ്വയംവരണംചെയ്യപ്പെട്ട കന്യക ഉണ്ണിത്താന്റെ നേത്രങ്ങൾക്കു സാവിത്രി എന്ന മാതാവി

നേയും ബഹുമണ്ഡലങ്ങൾക്കപ്പുറം ദൂരീകരിക്കുന്നതും രംഭയ്ക്കു പകരം നിയോജ്യയായിരുന്നെങ്കിൽ നിത്യബ്രഹ്മചാരിയായശു കബ്രഹ്മഷിയെയും പ്രാപഞ്ചികനാക്കുവാൻ പോരുമായിരുന്നതും ആയ ഒരു സൌന്ദൎയ്യധാമമെന്നു്, അത്യാശ്ചൎയ്യാനന്ദങ്ങളെ ഉല്ലാദിപ്പിച്ചു്. ആ പ്രൌഢകന്യകയെ സമീപത്തുവിളിച്ചു, കരുണാപൂൎവ്വം തലോടി, സന്തോഷപ്രദമായുള്ള തന്റെ നിശ്ചയങ്ങളെ ധരിപ്പിക്കയും, തന്റെവാശത്തെ അനുസരിച്ചു് ഗൂഢമായി ചില ശാസനോപദേശങ്ങൾ നൽകുകയുംചെയ്തു. ഇതുകണ്ടും കേട്ടും നിന്നകപ്പട്ടർ വേദാന്തഗ്രഹണമോ കീൎത്തനകഥനമോ കൂടാതെ 'പടിയാറുംകടന്നു്' കൈലാസപ്രാപ്തനാവുകയുംചെയ്തു.



# അദ്ധ്യായം ൰൮.

---

> "പാട്ടുകൊണ്ടും ഫലിച്ചീല, കൂത്തുകൊണ്ടും ഫലിച്ചീല,
> പാട്ടിലാക്കാനെളുതല്ലെന്നവൎക്കു തോന്നി."

ചന്ത്രക്കാറനാദിയായ ശത്രുക്കളുടെ അഹംകൃതികൊണ്ടു് അല്പം ഒരു ബലനക്ഷയശങ്ക കേശവപിള്ളയ്ക്കുണ്ടായി. എന്നാൽ, തനിക്കു പ്രാപ്തമായിരിക്കുന്ന ലക്ഷ്യങ്ങളുടെ സ്ഥിതിക്ക്, മാൎഗ്ഗബാധകളായിത്തടയുന്ന ശല്യശകലങ്ങളാൽ ക്ഷതോത്സാഹനായിക്കൂടെന്നു നിശ്ചയിച്ചു്, അയാൾ തൽക്ഷണം രാമയ്യനെക്കണ്ടു് താൻ അനുഷ്ഠിക്കുന്ന ഉപായത്തിന്റെ വിജയത്തിനു് കേശവൻകുഞ്ഞിനെ സന്ദൎശനം ചെയ്‌വാൻ ആഗ്രഹമുണ്ടെന്നു ധരിപ്പിച്ചു.

കുപ്പശ്ശാരുമായി നടന്ന നിമന്ത്രണത്തിൽ താൻചെയ്തിട്ടുള്ള പ്രതിജ്ഞയെ നിൎവ്വഹിക്കുന്നതിൽ യോഗീശ്വരനും ഉദാസീനനായിരുന്നില്ല. ദുൎജ്ജനഹിതങ്ങളെ അനുകൂലിക്കുന്ന പ്രകൃതിദേവന്റെ വികൃതിത്തംകൊണ്ടു് ആ രാത്രി മദ്ധ്യകാലമായപ്പോൾ വൎഷകാലത്തിന്റെ സമാഗമസൂചകമായി അഭിന്നമായുള്ള ഒരു കാളിമ ആകാശത്തെ ആച്ഛാദിച്ചു. ഭൂബന്ധത്തിൽ നിന്നു മുക്തരാകാതെ നക്തഞ്ചരത്വത്തെ അനുവൎത്തിക്കുന്ന കാളിക്കുളിസഞ്ചയം, തങ്ങളുടെ സങ്കേതകാരാഗൃഹങ്ങളെ ഭേദിച്ചു് സ്വച്ഛന്ദനൎമ്മം തുടങ്ങിയതുപോലെ, രാജധാനിയിലെ നാനാഭാഗങ്ങളേയും ഭയങ്കരമായ അട്ടഹാസപടലികളും ആക്രോശധാരകളുംകൊണ്ടു് ആകമ്പനം ചെയ്തു. ബ്രഹ്മരക്ഷസ്സിന്റെ പ്രകോപാരംഭമാണെന്നുള്ള ജ്യൌതിഷികമതം ഇങ്ങനെ ഉത്ഭവിച്ച ഭയത്തെ സ്ഥിരീകരിച്ചു. നിദ്രയിൽനിന്നുണൎന്നതിന്റെ ശേഷവും ജനങ്ങളുടെ കൎണ്ണങ്ങളിൽ ആ ഘോരധ്വനികൾ ഭയജനകമാംവണ്ണം മാറ്റൊലി മുഴക്കിക്കൊണ്ടു് അവശേഷിച്ചതിനാൽ, നഗരരക്ഷികളുടെ രാത്രിസഞ്ചാരങ്ങളും "ഉക്കള"ക്കാരുടെ മേൽനോട്ടവും ഒട്ടുകാലത്തേയ്ക്കു നാമമാത്രമായി.

അടുത്തദിവസത്തെ സൂൎയ്യഭഗവാനും മേഘകവചനായി തന്റെ രഥത്തിൽ ആരോഹണംചെയ്തു. ആ വിശപനേത്രന്റെ വീക്ഷണമുണ്ടാകുന്നതിനു മുമ്പുതന്നെ, ഹരിപഞ്ചാനനായ യുവരാജസാരഥി ആ രാജകുമാരനെ, രഥസാമഗ്രികൂടാതുള്ള തന്റെ സാരഥ്യചാതുൎയ്യംകൊണ്ടു് മഹാരാജസമക്ഷത്തിലേയ്ക്കു് എഴുന്നെള്ളിക്കുക കഴിച്ചു. "അപ്പ"ന്റെ അപ്രതീക്ഷിതമായ സുപ്രകാശവദനദൎശനത്താൽ വികസിതഹൃദയനായ മഹാരാജാവ്, സപവത്സകുമാരന്റെ അഭീഷ്ടമെന്തെന്നു സസ്മേരം പൃച്ഛിച്ചു. ഹരിപഞ്ചാനനന്റെ ഭഗവൽകഥാകാലക്ഷേപവൈദുഷ്യത്തെ ഗുരുജനം ആസ്വദിക്കണമെന്നു് ഒരു പ്രാൎത്ഥനയുണ്ടെന്നു രാജകുമാരൻ സങ്കോചത്തോടെ ഉണൎത്തിച്ചു. സ്വകുടുംബാംഗങ്ങളിൽ അമിതകരുണനായ മഹാരാജാവ്, ആ അപേക്ഷാനിൎവഹണത്തിനു മുമ്പായി ഇനിയൊരു സൂൎയ്യോദയമുണ്ടായിക്കൂടെന്നു നിശ്ചയിച്ചു്, അതിന്മണ്ണം പ്രസാദിച്ചരുളീട്ടു്, വ്യായാമാൎത്ഥമെന്ന ഭാവത്തിൽ അന്നും ഒരു സഞ്ചാരത്തിനു പുറപ്പെട്ടു.

കേശവപിള്ള പകടശ്ശാലയിലേയ്ക്കു പോകുന്നവഴിയിൽ, രാജമന്ദിരത്തിന്റെ പ്രാകാരത്തിനകത്തു കടന്നപ്പോൾ, ചിന്താഗ്രസ്തനായി നിൽക്കുന്ന മഹാരാജാവിനെക്കണ്ടു്, മുഖംകാണിച്ചു. അനിഷ്ടഛായാലേശവുംകൂടാതെ കേശവപിള്ളയെ അടുത്തു വിളിച്ചു്, പരമാൎത്ഥമറിഞ്ഞിരുന്ന മഹാരാജാവ്, "നിന്റെ ആശൌചം നീങ്ങീല്ലെ?" എന്നു പ്രത്യക്ഷത്തിൽ നിരൎത്ഥമായ ഒരു കുശലപ്രശ്നം അരുളിച്ചെയ്തു. സ്വസങ്കല്പപ്രകാരമുള്ള ആശൌചഹ്ലാചാൎയ്യന്മാർ ആരെന്നു നിൎദ്ദേശിച്ചു്, വടക്കുപടിഞ്ഞാറുള്ള പത്മനാഭക്ഷേത്രത്തേയും മഹാരാജാവിന്റെ പാദങ്ങളേയും കേശവപിള്ള നോക്കി. തന്റെ ഭൃത്യഭക്തിയെ ആദരിച്ചു്, മഹാരാജാവു ക്ഷേത്രാഭിമുഖമായിത്തിരിഞ്ഞുനിന്നു് പ്രാൎത്ഥനാപൂൎവം ശിരഃകമ്പനംചെയ്തു. "അടിയങ്ങൾക്കു രണ്ടു സന്നിധാനവും ഒന്നുപോലെതന്നെ" എന്നു കേശവപിള്ള ആ ആംഗ്യത്തിനു് അവിളംബിതമായ പ്രത്യുത്തരമായി ധരിപ്പിച്ചപ്പോൾ, സത്യപരായണനായ മഹാരാജാവിന്റെ മനസ്സു്, ആ ഭക്തനെ സന്തപിപ്പിക്കത്തക്കവണ്ണമുണ്ടായിട്ടുള്ള തന്റെ കല്പനയുടെ സാഹസത്തെ ഓൎത്തു് അല്പമൊന്നു കലുഷമായിത്തീൎന്നു. തന്നിൽ അധിരോപിതമായ ശംശപരതപം പക്ഷാന്തരാധീനമെന്നു സൂചി

പ്പിക്കുമാറു്, "നമ്മുടെ മഹമ്മദീയപ്രജകളും നിന്റെ മതത്തെ അനുവത്തിക്കുമൊ?" എന്നു കേശവപിള്ളയ്ക്കു് അസംഗതമെന്നു തോന്നിയ ഒരു പ്രശ്നമുണ്ടായി.

**കേശ**—"ഇല്ലെങ്കിൽ, കമ്പനിയാരെയും മററും നോക്കാതെ ഇതിനുമുമ്പുതന്നെ ഇങ്ങോട്ടു ആക്രമിക്കുന്നതിനു ഹൈദർ രാജാവിനെ ധൈര്യപ്പെടുത്താൻ ഒരു കക്ഷി ഇവിടെ ഉണ്ടാകുമായിരുന്നു."

**മഹാ**—"നിന്റെ ഹരിപഞ്ചാനനമാർഗക്കാരൊ?"

**കേശ**—"ആ മാർഗക്കാരും നേരുമാർഗമറിയുമ്പോൾ നേർവഴിക്കു തന്നെ നിൽക്കും."

**മഹാ**—"അവരുടെ ഇപ്പോഴത്തെ ഗമനം നേർവഴിവിട്ടാണെന്നു് ഇനിയും നീ വിചാരിക്കുന്നൊ.?"

മഹാരാജാവിന്റെ പരിപൂർണ്ണവിശ്വാസംകൊണ്ടു് അനുഗ്രഹിക്കപ്പെട്ടിരുന്ന കാലത്തും. അവിടന്നു് ഈ വിധമുള്ള വിതർക്കിതചോദ്യങ്ങൾ കേശവപിള്ളയോടു ചോദിക്കാറുണ്ടായിരുന്നു. തിരുവുള്ളം സന്ദിഗ്ദ്ധമായുള്ള അന്നത്തെസ്ഥിതിയിലും, രാജ്യത്തിൽനിന്നു ഭ്രംശമുണ്ടായാലും, അസത്യവും അപഥ്യവുമായുള്ളതിനെ, സ്വാത്മവഞ്ചനംചെയ്തു, രാജസന്നിധിയിൽ ധരിപ്പിപ്പാൻ അശക്തനായ കേശവപിള്ള അഛത്മകൃത്യനിഷ്ഠനായി ഇങ്ങനെഅറിവിച്ചു:—"ആ സ്വാമിയാർ തെക്കും,വടക്കും, ഇവിടങ്ങളിലും, എല്ലായിടത്തുമുള്ളവരെ തലതെററിക്കുന്നു എന്നു് അടിയൻ ഇപ്പൊഴും തിരുമനസ്സറിയിച്ചുകൊള്ളുന്നതിനെ കല്പിച്ചു് ക്ഷമിച്ചു രക്ഷിക്കണം. പുറനാട്ടുകാരും പലപല ജനങ്ങൾവന്നു്, അദ്ദേഹത്തോടു ചേരുന്നു. ഇന്നലെരാത്രിയിലും ഒരു വലിയ സഹായി ആരോ വന്നുചേന്നിട്ടുണ്ടു്."

**മഹാ**—"നിന്നെ കാണാൻ വന്നതുപോലെ വല്ല ദേവകന്യകയും അങ്ങോട്ടും പുറപ്പെട്ടതായിരിക്കാം."

സന്മാർഗചാരിയും യുവാവുമായ തന്റെ വിശ്വസ്തഭൃത്യനിൽ അർജ്ജുനനെപ്പോലെ അപഹാസത്താൽ ഉൽബുദ്ധവീര്യനാവുക എന്നൊരു സ്വഭാവവൈശിഷ്ട്യം ഉണ്ടെന്നു മനസ്സിലാക്കിയിരുന്ന മഹാരാജാവു്, അയാളുടെ പൌരുഷത്തെ

അല്പം ഉജ്വലിപ്പിക്കുന്നതിനായി ൟ വിനോദവാൎത്തയെ പ്ര യോഗിച്ചതായിരുന്നു. എന്നാൽ, ആ വിരസൻ അതിനെ ഗൌ രവമായി ധരിച്ച്, ഇങ്ങനെ അറിയിച്ചു:—"അടിയൻ. എല്ലാം ആപത്തിന്റെ ഇറക്കമതികൾ തന്നെ. തൃപ്പാദത്തിലെ അനുഗ്ര ഹംകൊണ്ടു് കണ്ണിനു വരുന്നതു പുരികംവഴി പോകുന്നു. അടി യൻ അറിയിക്കാതെ പരമാൎത്ഥമെല്ലാം തിരുമനസ്സറിഞ്ഞിട്ടു ണ്ടു്. ഹൈദരുടെ കാൎയ്യത്തിൽ ആപത്തില്ലാത്ത വിധത്തിൽ തിരുമനസ്സിലെ ബുദ്ധിപ്രഭാവം ബഹളമൊന്നുംകൂടാതെ എല്ലാം ഒതുക്കുന്നു. എന്നാൽ, ഇവിടത്തെ സ്ഥിതികൾ — അടിയന്റെ പഴമനസ്സിൽ കൊണ്ടിട്ടുള്ളതു കുറച്ചുദിവസം കഴിഞ്ഞു്, എല്ലാം തൃപ്പാദത്തിൽ വിടകൊണ്ടുകൊള്ളാൻ കല്പനയുണ്ടാകണം."

**മഹാ**—"നന്തിയത്തുണ്ണിത്താന്റെ മകനെ കണ്ടിട്ടു് വല്ല കാൎയ്യവുമുണ്ടെങ്കിൽ, അങ്ങനെ ചെയ്തുകൊള്ളാം—വിരോധമൊ ന്നുമില്ല. അവൻ നമ്മുടെ കയ്യിൽനിന്നൊഴിഞ്ഞെങ്കിലെ ശുഭം ഉണ്ടാവൂ."

സാഭിപ്രായമായ ൟ അനുമതിയെ അരുളിച്ചെയ്തു, മഹാ രാജാവ് നടകൊണ്ടു. രാമയ്യൻമുഖേനയുണ്ടായ തന്റെ അപേ ക്ഷയ്ക്കു് രാജാനുവാദം ഇത്ര ലാഘവത്തിൽ ലഭിച്ചതുകൊണ്ടു് തന്റെ പ്രത്യക്ഷവൈകുണ്ഠപ്രഭുവാൽ സവിശേഷം താൻ അ നുഗ്രഹിക്കപ്പെട്ടു എന്നും, മീനാക്ഷിയെ സംബന്ധിച്ചുള്ള ത ന്റെ ശ്രമോദ്ദേശ്യത്തെ അവിടന്ന് ദുൎവ്യാഖ്യാനം ചെയ്യാതെ സൂക്ഷ്മബുദ്ധ്യാ ധരിച്ചിരിക്കുന്നു എന്നും, കേശവപിള്ള മോദിച്ചു.

മദ്ധ്യാഹ്നഭക്ഷണത്തിനായി കേശവപിള്ള തന്റെ ഭവന ത്തിൽ ചെന്നപ്പോൾ, അവിടേയും മോദകരമായ ഒരു വിശേ ഷസംഭവമുണ്ടായി. തന്റെ നവസുഹൃത്തായ പക്കീർസായും അണ്ണാവയ്യന്റെ കണക്കുകളോടുകൂടി ആ ബ്രാഹ്മണന്റെ കാ ൎയ്യസ്ഥന്മാരും അവിടെ കാത്തുനിന്നിരുന്നു. ആയാളോടു് ഇട പാടുകൾ ഉള്ളതിൽ ഒരു പ്രമാണിക്ക കേശവപിള്ളയേ മാത്ര മേ വിശ്വാസമുള്ളു എന്നും, ആ പുള്ളിയുടെ പേർ പുറത്തുപറ യുന്നതു് അദ്ദേഹത്തിനു സമ്മതമല്ലെന്നും, അതുകൊണ്ടു തന്നാ ണ്ടത്തെ കണക്കുകൾ അത്രയും ഒന്നു പരിശോധിച്ചു്, പ്രധാന പുള്ളികൾ സംബന്ധിച്ചു് അങ്ങോട്ടുമിങ്ങോട്ടുമുള്ള കടപ്പാടി ന്റെ ആകത്തുക ഒന്നു വരുത്തിക്കൊടുക്കണമെന്നും ആ കാൎയ്യ

സ്ഥന്മാർ അപേക്ഷിച്ചു. സേവിക്കാൻ സങ്കല്പിക്കപ്പെടുന്ന ദൈവം പ്രത്യക്ഷനാകുന്നപോലെ, ൟ സന്ദൎഭം തനിക്കു കിട്ടിയതു് അപാരദൈവയോഗമാണെന്നു സന്തോഷിച്ചു്, ധൃടുതിയിൽ ഭക്ഷണവും കഴിച്ചു്, കേശവപിള്ള തനിക്കു കണക്കുവിഷയത്തിലുള്ള സവ്യസാചിത്വത്തെ, അത്യന്തം കൎണ്ണനീരസമായുള്ള ഒരു നാസാമുരളലോടുകൂടി, പ്രയോഗിച്ചുതുടങ്ങി. ആ പരിശോധനയിൽ കേശവപിള്ളയുടെ ബുദ്ധിയിൽ ചില ഫലദൎശനങ്ങൾ അത്ഭുതസംഗതികളായി പതിഞ്ഞു. ഒന്നാമതായി, താൻ സംശയിച്ചിരുന്നതിനു വിപരീതമായി ഹരിപഞ്ചാനനന്റെ നാമധേയം ആ ഓലച്ചുരുണകളിൽ എങ്ങുംതന്നെ കാണ്മാനില്ലായിരുന്നു. രണ്ടാമതായി, കേശവൻകുഞ്ഞു് ആ ബ്രാഹ്മണനോടു കടപ്പെട്ടിട്ടില്ലെന്നു മാത്രമല്ല, കണക്കിൻപ്രകാരം ആ വാണിജ്യസംഘം നന്തിയത്തേയ്ക്കു പതിമൂവായിരം രാശിയിൽ കൂടുതൽ കടപ്പെട്ടിട്ടുണ്ടു്. മൂന്നാമതും മുഖ്യവുമായി, പേർ പറയാതെ ഒരു പുള്ളിയിൽ പററും വരവും എഴുതി, അയ്യായിരം വരാഹനോളം അൎണ്ണാവയ്യന്റെ വസൂലാകേണ്ടും മുതലായി നിൽപ്പു് എഴുതിയിരിക്കുന്നു. പൂജ്യപ്പേരിട്ടപുള്ളി പൂജ്യനായ ഹരിപഞ്ചാനനനായിരിക്കണമെന്നു കേശവപിള്ള അനുമാനിച്ചു. മൂന്നാമത്തെപേരിലുള്ള ആകത്തുക കേട്ടപ്പോൾ, അവ്യക്തമായ ചില ക്ഷോഭങ്ങളോടുകൂടി പക്കീർസാ കൈതിരുമ്മി. തന്റെ സ്വകാൎയ്യനിരൂപണത്തെ പരേംഗിതഗ്രാഹിയായ അവന്റെ മനോദൎപ്പണം സൂക്ഷ്മഗ്രഹണംചെയ്തു എന്നുകേശവിള്ള വ്യാഖ്യാനിച്ചു. ഇങ്ങനെ ഒരു സംഭവമുണ്ടായതു തനിക്കു് അന്നു രണ്ടാമത്തെ മഹാഭാഗ്യോദയമെന്നു കേശവപിള്ള പ്രമോദിച്ചപ്പോൾ, അവിടെ കൂടിയിരുന്ന സകലരുടേയും കൎണ്ണങ്ങളും കണ്ണുകളും പൊടിയുംവണ്ണം ഒരു മിന്നൽ, ഇടിരവത്തോടുകൂടി, അടുത്തുള്ള അനേകം നാളികേരവൃക്ഷങ്ങളെ ഏകസമയത്തു ഭസ്മീകരിച്ചു. താൻ സന്തോഷിച്ചതിനു വിപരീതമായി ദൈവവിരോധലക്ഷണം കാണപ്പെടുകയാൽ കേശവപിള്ളയുടെ മനസ്സു ചഞ്ചലപ്പെട്ടു. കടിഞ്ഞാണിൽ നിൽക്കാത്ത അശ്വത്തെ ശാസനം ചെയ്യുംപോലെ, പക്കീർസാ ആ സംഹാരശക്തിപ്രദൎശനത്തിൽ സൗഹൃദയത്വം കൊണ്ടോ, അന്തരീക്ഷകോപത്തിനു പ്രതിക്രോധമായോ, ഹിന്ദുസ്ഥാനിയിൽ ചില ഉദ്ഗാരങ്ങളെ ഘോഷിച്ചു.

അസ്തമിച്ചു നാലഞ്ചുനാഴിക ഇരുട്ടിയപ്പോൾ കേശവപിള്ള കേശവൻകുഞ്ഞിന്റെ കാരാഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. ബന്ധനസ്ഥനെ കാത്തുനിന്നിരുന്ന കുഞ്ചുട്ടിക്കാർ രാജമതംഅറിഞ്ഞിരുന്നതുപോലെ കേശവപിള്ളയെ കണ്ട മാത്രയിൽതന്നെ ആ ഉദ്യോഗസ്ഥനെ ആദരപൂർവം അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി, പ്രകാശിച്ചെരിയുന്ന ദീപത്തിന്റെ സമീപത്തു്, ഗ്രന്ഥരസാനുഭൂതിയിൽ ലയിച്ചിരുന്ന കേശവൻകുഞ്ഞിന്റെ മുമ്പിൽ പ്രവേശിപ്പിച്ചു. ഓരോസ്ഥലങ്ങളിൽ വച്ചു കാണുകമാത്രംകൊണ്ടുള്ള പരിചയക്കാരായ ആ രണ്ടുപേരും ആ സമാഗമത്തിൽ മുഖത്തോടുമുഖംനോക്കി, അനന്തരകരണീയമായുള്ള മര്യാദയെക്കുറിച്ചു വിവേകശൂന്യന്മാരായതുപോലെ സ്ഥിതിചെയ്തു. ഊർജ്ജിതവും കഠിനവുമായുള്ള മഹാരാജാജ്ഞയെ അനുസരിച്ചു് തന്നെ ബന്ധനത്തിലാക്കിയിരിക്കുന്നസ്ഥിതിക്ക്, അന്യനായ ഒരു പുരുഷന്റെ ആഗമനം തനിക്കു് അനിഷ്ടമായുള്ളഫലത്തെ സൂചിപ്പിക്കുന്നു എന്നു കേശവൻകുഞ്ഞു് പ്രഥമത്തിൽ തന്നെ വിചാരിച്ചു. എന്നാൽ മഹാരാജാവിനോടുണ്ടായ സംഭാഷണത്തിൽ നാമപ്രസ്താവനമുണ്ടായ കേശവപിള്ളയാണു് പോന്നിരിക്കുന്നതെന്നു കണ്ടപ്പോൾ, മര്യാദയെ ലംഘിക്കുന്നതു വിഹിതമല്ലെന്നു വിചാരിച്ചു്, ആ യുവാവു് എഴുന്നേററു കേശവപിള്ളയെ ഇരിക്കുന്നതിനു സൽക്കരിച്ചു. മാമാവെങ്കിടനാൽ തനിക്കു സങ്കൽപ്പിക്കപ്പെട്ട കന്യകയുടെ കാമുകന്റെ സുഭഗത കണ്ടു്, കേശവപിള്ള പരമാത്ഭുതവശനായി, മന്ദസ്മിതത്തോടുകൂടി അയാളുടെ ഹസ്തഗ്രഹണം ചെയ്വാൻ ഉദ്യമിച്ചു. "തൊടരുത്, ചോരപുരണ്ടകയ്യല്ലയോ?" എന്നുപറഞ്ഞുകൊണ്ടു്, കേശവപിള്ളയ്ക്കു് അസംബന്ധമെന്നു തോന്നിയ ഒരു ധാർഷ്ട്യത്തോടുകൂടി, കേശവൻകുഞ്ഞു കൈകളെ പിൻവലിച്ചു. കേശവൻകുഞ്ഞിന്റെ കഷ്ടാവസ്ഥയെക്കുറിച്ചു സഹതാപത്തോടുകൂടി "ചിലതു പറവാനുണ്ടു്—അതിനാണ ഞാൻ വന്നിരിക്കുന്നതു്." എന്നു കേശപിള്ളയുടെഭാഗം ഭാഷണമാരംഭിച്ചു.

കേ-കു—"അന്യചിത്തം അറിക ബഹുരസമാണ്. ഞാൻ പഠിക്കുന്നകാവ്യങ്ങളും ശാസ്ത്രങ്ങളും— ഈ ഗ്രന്ഥത്തിൽഅടങ്ങിയതും—എല്ലാം ഓരോ മഹാന്മാരുടെ മനോധർമ്മങ്ങളാണു്. നിങ്ങടേതു് അറിവാനും എനിക്കു കൌതുകമുണ്ടു്. തുടങ്ങണം."

താൻ ഒരു ചിത്തഭ്രമക്കാരന്റെ പൂവ്വാപരസംബന്ധവിഹീനമായ ജല്പനത്തിന്റെ ശ്രോതാവായി ഭവിച്ചിരിക്കുന്നുവോ എന്നു കേശവപിള്ള സ്വല്പനേരം സംശയിച്ചു. എങ്കിലും, കേശവൻകുഞ്ഞിന്റെ ഓരോപദങ്ങളിലുംസ്ഫുരിച്ച ആക്ഷേപരസം വക്താവിന്റെ ചിത്തത്തെ ചലിപ്പിക്കുന്ന വ്യഥാധിക്യത്തിൽ നിന്ന് ഉൽഭൂതമെന്നു തോന്നുകയാൽ കേശവപിള്ള ക്ഷമാപരനായി, മൌനത്തെ അനുഷ്ഠിച്ചു. കേശവൻകുഞ്ഞു തന്റെ ഉക്തികളുടെ നീരസത്വം സകാരണമല്ലെന്നു പശ്ചാത്തപിച്ച്, വീണ്ടും കേശവപിള്ളയെ ഇരിക്കുന്നതിനു ക്ഷണിച്ചു. ദീപത്തിന്റെ ഓരോപാൎശ്വത്തിലായി ആരണ്ടുപേരും ഇരുന്നപ്പോൾ, അവരുടെ ആകൃതികൾ സൃഷ്ടിമഹിമ അതിന്റെ പരമോൽകൃഷ്ടതയിലും എങ്ങനെ വ്യത്യാസസംകലിതമായിരിക്കാമെന്ന് അത്ഭുതമായി ദൃഷ്ടാന്തീകരിച്ചു. തുല്യവയസ്കരും ഏകനാമധരന്മാരും ആയ ആ യുവാക്കൾ സൌന്ദൎയ്യത്തിലും ഒന്നുപോലെ അഗ്രനിലയന്മാരായിരുന്നുവെങ്കിലും, ഒരാളിന്റെസൌന്ദൎയ്യം ക്ഷാത്രമായ നായകത്വത്തേയും, മറ്റേആളിന്റേതു് പ്രശാന്തബ്രാഹ്മണ്യതേജസ്സിനേയും അനുകരിച്ചു. കേശവപിള്ളയുടെ അംഗസൌഷ്ഠവം പ്രൌഢവും ആദരണീയവും, കേശവൻകുഞ്ഞിന്റെ കായലാളിത്യം ആകൎഷകവും ആരാധനീയവും ആയിരുന്നു. സ്വഭാവത്തിലും ഈ വിധമായുള്ള ഭിന്നത അവൎതമ്മിലുണ്ടായിരുന്നു. കേശവപിള്ള ബുദ്ധിതേജസ്കനും ലോകതന്ത്രവിദഗ്ദ്ധനും കൃത്യനിഷ്ഠനും സംഖ്യാശാസ്ത്രകുശലനും, കേശവൻകുഞ്ഞ് ആത്മസത്വനും ജ്ഞാനവിഭവനും ധൎമ്മൈകദീക്ഷിതനും കാവ്യരസജ്ഞനും, കേശവപിള്ള സ്വപൌരുഷത്താൽ ദീപ്തനും, കേശവൻകുഞ്ഞു കുലജനധനയശോധനനും, കേശവപിള്ള സ്വാശ്രയോദ്ധതനും, കേശവൻകുഞ്ഞ് ഗുരുജനങ്ങൾക്കു വശംവദനും, കേശവപിള്ള ദ്രുതകോപിയും, കേശവൻകുഞ്ഞ് അരുന്തുദോക്തിനിപുണനും ആയിരുന്നു. ഇങ്ങനെ ഭിന്നപ്രകൃതന്മാരാണെങ്കിലും, ആ രണ്ടുപുരുഷരത്നങ്ങളും അശ്വിനീദേവന്മാരെപ്പോലെ അവിടത്തെ ദീപപ്രഭാമേഖലയിൽ ശോഭിച്ചു. കേശവപിള്ള കേശവൻകുഞ്ഞിന്റെ ദുരാപത്തിനെക്കുറിച്ചു സഹതപിച്ചു. മീനാക്ഷിയുടെയും ചന്ത്രക്കാരന്റെയും സന്നിധിയിൽ ലളിതസ്വഭാവനായിരുന്ന കേശവൻകുഞ്ഞ്, "'ത്രിഭുവനം തന്നിലൊരുവനുണ്ടോചൊ-
ല്ലഭിമാനക്ഷയമനുഭവിയാതെ'-

അങ്ങനെ നടക്കുംലോകം" എന്ന അർജ്ജുനനോടുള്ള വേദവ്യാസവചനത്തെ പ്രമാണമാക്കി തന്റെ താപസഹനതയെ പൌരുഷത്തോടുകൂടി പ്രദർശിപ്പിച്ചു.

കേ-പി—"അതെന്തെങ്കിലുമാകട്ടെ. ആകപ്പാടെ ഇങ്ങനെതാമസിക്കുന്നതു നിങ്ങളുടെ അവസ്ഥയ്ക്കും പ്രായത്തിനും സ്ഥിതിക്കും കഷ്ടമല്ലയൊ?"

കേ-കു—"അതതെ. എന്നാൽ, 'രാമോയേനവിഡംബിതൊപിവിധിനാചാന്യേജനേ കാകഥാ' എന്നൊരു ശ്ലോകമുണ്ട്."

കേ-പി—(തന്നെകളിയാക്കുന്നു എന്നുള്ള നീരസത്തോടുകൂടി) "പ്രമാണങ്ങൾ ഒരുവഴികിടക്കും. ഇതിന് എളുപ്പത്തിൽ നിവൃത്തിയുണ്ട്."

കേ-കു—(അസാധ്യമെന്നുള്ളഭാവത്തിൽ) "നിവൃത്തിയൊ? 'സർവ്വഃകാലവശേനനശ്യതിനരഃകോവാപരിത്രായതെ'"

അശ്വഹൃദയമന്ത്രജ്ഞനായ നളനെ അക്ഷഹൃദയജ്ഞനായ ഋതുവർണ്ണൻ തോല്പിച്ചതുപോലെ, കേശവൻകുഞ്ഞിന്റെ സംസ്കൃതത്തിനു തന്റെ ഗണിതവിദ്യാമഹാജാലത്തെ ഒന്നു പ്രകടിപ്പിക്കയൊ എന്നു കേശവപിള്ള വിചാരിച്ചു. ഇങ്ങനെയുള്ള മത്സരബുദ്ധി ഉണ്ടായതിനിടയിലും, ദുഃഖങ്ങളോടു നിരന്തരപരിചിതനും മഹാമനസ്കനുമായ ആ യുവാവു് കേശവൻകുഞ്ഞിന്റെ ദുരവസ്ഥയിൽ അനുകമ്പാർദ്രനായി പിന്നേയും തന്റെ കാര്യവാദത്തെത്തുടൎന്നു്:—"നിങ്ങൾ വിദ്വാനാണല്ലൊ--"

കേ-കു—"നിങ്ങൾ കുറഞ്ഞവിദ്വാനോ? ഭോജൻ, വിക്രമാൎക്കൻ, പാണ്ഡ്യൻ, അനംഗഭീമൻ, കുസുമേന്ദ്രസാഹി മുതലായ രാജസദസ്യരെ എല്ലാം എത്തമിടീക്കാൻ പോന്ന ഉദ്ദണ്ഡകേസരിയല്ലയോ നിങ്ങൾ? കാട്ടുരാജനു കരടകമന്ത്രി!"

കേ-പി—(ആശ്ചര്യമായവിധത്തിൽ ക്ഷമയെ വരിച്ചുകൊണ്ടു്)"പിന്നെ—ആ പേരിനെ വലിച്ചിഴയ്ക്കേണ്ട. ചീത്തയാകും."

കേ-കു—"എന്തു്! ഉലകുടയപെരുമാളു് ഉലകുടപെരുമാൾ തന്നെ. അപ്പേരിനെ നമ്മുടെ ശണ്ഠയിൽ കൊണ്ടുവരികേ!—ഏയ്—ഏയ്—

'ഉലകുടപെരുമാൾ വാഴുംകാലം
പലകുടയില്ലധരിത്രിയിലെങ്ങും
വിലപിടിയാത്തജനങ്ങളുമില്ല- - -'

എന്നൊക്കെ നമ്പ്യാരാശാനും വർണ്ണിക്കുന്നു."

കേ-പി—(ഈയാൾ മാമാവെങ്കിടന്റെ മൂട്ടുമറി എന്നു കണ്ടറിതപ്പെട്ടുകൊണ്ട്) "ശ്ലോകവും പാട്ടും വേറെ സാവകാശത്തിലാവാം. ഞാൻ വന്നിരിക്കുന്നതു കുറച്ചു ഗുണദോഷംപറവാനാണ്. ഒരു സ്നേഹിതന്റെ നിലയിൽ കേൾക്കാമെങ്കിൽ അതെന്തെന്നു പറയാം—"

കേ-കു—"ഗുണപാഠമാണെങ്കിൽ കേൾക്കട്ടെ. സംസ്കൃതമൊ, എലക്കണമൊ?"

കേ-പി—"ഒരു മണിപ്രവാളകാവ്യമാണ്-കഴക്കൂട്ടത്തുപിള്ളയുടെ അനന്തമുദ്രമോതിരത്തിന്റെ സംഗതി—"

കേ-കു—"അനന്തശയന ചരിത്രമാണെങ്കിൽ ബ്രഹ്മാണ്ഡപുരാണത്തിൽ എന്തു പറഞ്ഞിട്ടുണ്ടെന്നു ഞാൻ പറയാം. ഗരുഡ മുദ്രമോതിരത്തിന്റെ കഥ ഗാരുഡ പുരാണത്തിലായിരിക്കണം-അതെനിക്കു രൂപമില്ല."

കേ-പി—"അനന്തമുദ്ര—ഗരുഡമുദ്രയല്ല. ആ മോതിരത്തെ വിററതെന്തിന്? ആര്? അതുപറഞ്ഞാൽ ഇന്നു തന്നെ വീട്ടിൽ പോകാം."

കേ-കു—"അത്രയുംകൊണ്ടു് പോകാൻ ഒക്കുല്ല. അതു പറയുമ്പോൾ, അണ്ണാവയ്യനെ കൊന്നതാര്? എത്രകുടം ചോരവാന്നു? ആരു കവിൾക്കൊണ്ടു? ഏതു ഭീമസേനൻ അടക്കളത്തിൽ നടനംചെയ്തു? ഈ ചോദ്യങ്ങളെല്ലാം വരും. ഭാരതകഥയേ ആപൽപര്യവസായിയാണ്- രാത്രി സംസാരിപ്പാൻ കൊള്ളുന്ന കഥ വല്ലതുമുണ്ടെങ്കിൽ അഴിക്കണം."

ഈ ഉത്തരം കേട്ടു കേശവപിള്ള കുറച്ചുനേരം ആലോചനയോടുകൂടിയിരുന്നു: കേശവൻകുഞ്ഞ് പരമാത്ഥവാദിയാകകൊണ്ടു് ഉത്തരമൊന്നും പറയാതെ ഒഴിയുന്നതാണെന്നും ഞെരുക്കിയാൽ സത്യമായ ഉത്തരം കിട്ടുമെന്നും ഊഹിച്ചു:—"നിങ്ങൾ കുററക്കാരനല്ലെന്നു സ്ഥാപിപ്പാനാണ് എന്റെ ശ്രമം. അതുകൊണ്ടു തക്കംകൂടാതെ സത്യംപറയണം. മോതിരം എന്തിനുവിററു? ആരുടെ വക?"

കേ-കു—(അധികമായ പുച്ഛഭാവത്തിൽ) "പത്മനാഭസ്വാമി എപ്പോഴും പള്ളിയുറക്കംകൊള്ളുന്നതെന്ത്? ഇന്ന് എങ്ങാണ്ടൊ വീണ ഇടി ആരാണ് വീഴ്ത്തിയതു്? ഇപ്പോൾ ആദിത്യഭഗവാൻ ഉണ്ണുന്നൊ ഉറങ്ങുന്നൊ?"

കേ-പി—"മോതിരത്തോടു ഒരു സംബന്ധവുമില്ലെന്നു നടിക്കുന്നതുപോട്ടെ—നിങ്ങൾ ഉണ്ടാക്കിച്ച പുത്തൻ മോതിരങ്ങളെ എന്തുചെയ്തു?"

കേ-കു—"പാലാഴിമഥനത്തിൽ, വാസുകിയുടെ വാൽച്ചുഴററുതട്ടി, കഴന്നുപോയി."

കേശവപിള്ള കൊണ്ടുപോയിരുന്ന അംഗുലീയക്കൂട്ടത്തെ എടുത്തു കേശവൻകുഞ്ഞിനെ കാണിച്ചു. അയാൾ സംഭ്രമത്തോടു് എഴുനേററു്, ദൂരത്തു മാറിനിന്നു്, വിഷാദഭാവവും പരിതാപവും കൊണ്ടു്, "കഷ്ടം! ശ്രീപത്മനാഭാ! ഇനി എന്തുതെളിവുവേണം? അന്നു് അദ്ദേഹത്തോടുകൂടി സഞ്ചരിച്ചു്, കൊലചെയ്ത രാക്ഷസൻ ഇതാ കാൎയ്യസ്ഥനായി കാൎയ്യമെടുക്കാൻ നടക്കുന്നു. ഞാൻ ബന്ധനത്തിലും വലയുന്നു. ഇതാണു് ധൎമ്മരാജ്യം! എട്ടുവീട്ടിൽ പിള്ളമാർ ഠഠ നരകത്തിനെ സമുദ്രത്തിൽ മുക്കാത്തതു കഷ്ടമായിപ്പോയി. തീണ്ടാതെ എണീററു നടക്കു. എല്ലാം ഠഠശപരനറിയട്ടേ!" എന്നു് ഗൎജ്ജിച്ചു. കേശവൻകുഞ്ഞു്തന്നെ കൊലപാതകക്കാരനായി സംശയിച്ചു് സംഭാഷണത്തിൽ കുതാക്കികതപത്തെ അവലംബിച്ചതാണെന്നും അതു പൊടുന്നനവെ ആ മോതിരക്കൂട്ടത്തെ പുറത്തെടുത്തതു് അന്ധതപമായി എന്നും കേശവപിള്ളക്കു മനസ്സിലായി. എന്നാൽ, തന്റെ യാത്ര കേവലം നിഷ്ഫലമായില്ലെന്നും അയാൾ ആശ്വസിച്ചു. കേശവൻകുഞ്ഞിന്റെ കൌശലവിഹീനമായ ഭാവഭേദവും ശോകസംരംഭവും കണ്ടപ്പോൾ അണ്ണാവയ്യന്റെ വധത്തെ സംബന്ധിച്ചിടത്തോളം അയാൾ നിരപരാധിഎന്നും ആ മോതിരക്കൂട്ടം മീനാക്ഷിക്കു വേണ്ടി അയാളാൽ ഉണ്ടാക്കിക്കപ്പെട്ടതെന്നും ആ പരമതന്ത്രജ്ഞനു ബോധ്യമായി. കേശവൻകുഞ്ഞിന്റെ പ്രലാപഘോഷംകേട്ടു് ഓടിവന്ന കാവൽക്കാരെ ദൂരത്തുമാററീട്ടു്, ഇങ്ങനെ ഒരു വാഗുപായത്തെ പ്രയോഗിച്ചു:—"നിങ്ങളെ രക്ഷിപ്പാനായി നിങ്ങടെ മീനാക്ഷിക്കുട്ടി തിരുവനന്തപുരത്തു വന്നിരുന്നു."

കേശവൻകുഞ്ഞിന്റെ മുഖം ചെമ്പരുത്തിപ്പൂപോലെ ചുവന്നു. അയാളുടെ ഗാത്രമാസകലം ഒന്നു വിറച്ചു. കൈരണ്ടുംകൊണ്ടു കണ്ണുകളെ പൊത്തി, മീനാക്ഷിയല്ല ഹരിണാക്ഷിപരം ആയാലും, കേശവപിള്ളയുടെ പിന്നീടുണ്ടായ ഭാഷണങ്ങൾക്കു മറുപടി പറയാതെ നിലകൊണ്ടു. ഹരിപഞ്ചാനനന്റെ നേക്കുപോലും ജയത്തെ പ്രാപിച്ചുവരുന്ന കേശവപിള്ളയുടെ സാമൎത്ഥ്യം ശുദ്ധമനസ്കനും അകൌശലനുമായ ഠഠ യുവാവിന്റെ സംഗതിയിൽ വിപരീതഫലകമായി ഭവിച്ചു. മോതിരവിക്രയത്തേയും മീനാക്ഷിയുടെ പരമാൎത്ഥത്തേയും കുറിച്ചു് കേശവൻകുഞ്ഞിന്റെ അന്തൎഗതം അറിവാൻ കഴിഞ്ഞില്ല എന്നു

മാത്രമല്ല, താൻ അയാളുടെ വിദ്വേഷസാധനവും ആയിത്തീൎന്നു പോയതുകൊണ്ട്, കേശവപിള്ള ശേഷിച്ചേടത്തോളം പ്രാഗത്ഭ്യവുംകൊണ്ട് മടങ്ങുകതന്നെ എന്നു നിശ്ചയിച്ചു. എങ്കിലും, പോകുന്നതിനുമുമ്പായി ഇങ്ങനെ ഒരു പ്രശ്നംകൂടി ചെയ്തു:-"ഹെ! ഈ പുനത്തിൽകിടന്നു കുടുങ്ങാതെ പുറത്തു ചാടാൻ കള്ളി കാട്ടിത്തന്നാലൊ?"

കേ-കു—"ആ ചോദ്യംവരുമെന്ന്, നിങ്ങൾ വന്നപ്പോഴേ ഞാൻ കരുതി. അതിനുത്തരം തയ്യാറുണ്ട്. തമ്പുരാന്റെ പള്ളിയാന്ദോളത്തിൽ കയററി, പുള്ളിപട്ടാളവും, കൊടി കുട തഴ ആലവട്ടം വെഞ്ചാമരം ഭണ്ഡാരം—ഈ പരിവാരങ്ങളോടുകൂടി എന്നെ യാത്രയാക്കാമെങ്കിൽ, ഞാൻ ചാടിയല്ല, പറന്നുതന്നെ പ്പോരാം."

ഈ വാചകം പൂൎത്തിയാകുന്നതിനു മുമ്പിൽ, തനിക്കു കിട്ടിയടത്തോളം ലക്ഷ്യവുംകൊണ്ട്, എല്ലാം അട്ടത്തെദിവസം ശരിയാക്കിക്കൊള്ളാം എന്നുള്ള അന്തർഗതത്തോടുകൂടി, കേശവപിള്ള അവിടെനിന്നും തിരിച്ചു. ഈ രണ്ടുയുവാക്കന്മാരുടേയും ഒടുവിലത്തെ ചിന്തകൾക്കു വിപരീതമായി 'ദൈവം അന്യത്രചിന്തയേൽ' എന്നു പരിണമിപ്പിച്ചതും ആ രാത്രിയിലെ ഒരു സംഭവംതന്നെ ആയിരുന്നു. കേശവപിള്ള ആ ഭവനത്തിൽ നിന്നു പുറത്തേക്കുള്ള പടിക്കലെത്തിയപ്പോൾ, അദ്ധനിദ്രയിൽ തല മാറോടു കുനിച്ചും, കാൽനീട്ടിയും 'ല'കാരരൂപമായി, ഇരുട്ടുകൊണ്ടു തിരിച്ചറിവാൻ പാടില്ലാത്തതായ ഒരു കൃഷ്ണസത്വം ഇരിക്കുന്നതു കണ്ടു. അയാൾ അതിനെ ഗണ്യമാക്കാതെ തന്റെ വാസസ്ഥലം നോക്കി നടന്നുതുടങ്ങിയപ്പോൾ ആ സത്വം അയാളെത്തുടൎന്ന്, "വവറും വയിച്ചോണ്ട്, കണ്ട പെണ്ണുങ്ങക്കു വേണ്ടി, അവരെ നായമ്മാരക്ക് ഒതവാൻ നടന്നാ, മറെറാള്ളവരു്, ഉയിരുമടക്കി, എങ്ങനെ വീട്ടിക്കെടക്കും? കാലഃമാ പൊല്ലാക്കാലം—ഒള്ള അലവറയെല്ലാം കെടന്ന് ഇന്നലെ അട്ടാസിച്ചതു് ആരും കേട്ടില്ലിയൊ? ഇന്നു നേരമല്ലാനേരത്ത്—എങ്ങെല്ലാം ഞാൻ 'തപ്പരവി" എന്നു പുലമ്പിയപ്പോൾ, തന്നെ നിഷ്കാമമായി സ്നേഹിക്കുന്ന ഒരു ബന്ധുവെങ്കിലുമുണ്ടെന്നു കേശവപിള്ള സമ്പ്രീതനായി.

---

# അദ്ധ്യായം ൨൩.

---

" ലളിതംനടനം മനോഭിരാമം
കളസംഗീതകമംഗലം വിളങ്ങി."

രാജ്യഭാസനം കാവ്യരസികനം ആയ കേശവാര്യ ന്മാർ രണ്ടുപേരുടേയും സംഭാഷണത്തിലെ അഭിമതവിരുദ്ധത യ്ക്കിടയിൽ, വലിയകൊട്ടാരം നൃത്തമണ്ഡപം താളമേളസ്വര സംഗീതസാഹിത്യങ്ങളുടെ സംയോജനമധുരിമകൊണ്ടു് കലിം ഗാദി മഹാരാഷ്ട്രാധിപന്മാരുടെ നവരാത്രിസമ്മേളനങ്ങളേയും ഭിക്ഷാടനം ചെയ്യിക്കുന്നു. മഹാരാജാവിൻെറ അനുമതിയോടു കൂടി ആരംഭിച്ചിരിക്കുന്ന ഹരികഥാകാലക്ഷേപത്തെ അനുഭ വിച്ചു് കാലക്ഷേപോപയുക്തമായ അവിടത്തെ പ്രസാദഫല ങ്ങളെ സമ്പാദിപ്പാൻ, ആ 'സഭാകല്പതരു'വെ പൌരാണിക ചകോരങ്ങളും കവിവരമയൂരങ്ങളും ഗായകകോകിലങ്ങളും ശാ സ്ത്രോപയുക്തം അഭിനന്ദനീയമാംവണ്ണം മണ്ഡനം ചെയ്യുന്നു. ആ സഭാതലത്തിൻെറ ഒരു പാശ്വത്തെ ദളവാ, സവ്വാധി, ജന റൽ, സമ്പ്രതി എന്നിത്യാദി വികസിതകുസുമങ്ങളാൽ രചിത ങ്ങളായ ഹാരങ്ങളും, മറെറാരു പാശ്വത്തെ ദളവാദിസ്ഥാന കോരകങ്ങളായ കണക്കതമ്പി ചെമ്പകരാമ നിരകളും സവി ശേഷം അഭിരാമമാക്കുന്നു. പടിഞ്ഞാറുഭാഗത്തുള്ള സൌധാ ന്തരം 'മിന്നുംപൂഞ്ചേല'കളുടെ 'അവികലവിമല'ഭാസ്സുകൊണ്ടും അളികലസങ്കീൎണ്ണമായുള്ള കമല, കുവലയയേന്ദീവരാദി ദളങ്ങ ളുടെ ചടുലവിലാസങ്ങളാലും, കൎണ്ണഭൂഷകളായുള്ള പൊന്നോ ലകളുടെ കാന്തിസ്ഫുരണംകൊണ്ടും, മണികനകമയമായ മാലാ കലാപംകൊണ്ടും, 'അത്ഭുതശ്രീവിലാസ'മായി പരിലസിക്കുന്നു. ആ അന്തൎഗ്ഗൃഹത്തിങ്കൽനിന്നു പ്രചരിക്കുന്ന മുല്ല, മല്ലിക, ചമ്പ കാദി കുസുമചയത്തിൻെറ പരിമളോല്ക്കൃഷ്ടതയെ, ആ സദസ്സി നെ അലങ്കരിക്കുന്ന ഭൂദേവതതിയുടെ വക്ത്രാന്തൎഗ്ഗൃഹത്തിൽ നിന്നു പ്രവഹിക്കുന്ന അഗ്രശാലാരസാളത്തിൻെറ കടപല്ലദ്രവ സമ്മിശ്രണം നന്ദനാരാമത്തിനും ദുർലഭമായുള്ള ഒരു വിശിഷ്ട സൌരഭ്യമാക്കുന്നു.

പ്രമത്തതകൊണ്ടുള്ള പ്രതിബന്ധം കൂടാതെ പിതൃപാദപരിസരത്തിലെന്നപോലെ സഞ്ചയിച്ചിരുന്ന പൌരജനാവലിയുടെ നിസ്വനംകൊണ്ടു കളകളായിതമായിരുന്ന ആ രംഗം, മഹാരാജാവിന്റെ ആഗമനസൂചകമായുള്ള അകമ്പടിക്കാരുടെ പ്രവേശനത്തിൽ സാക്ഷാൽ ചിദാസ്പദമായ വൈകുണ്ഠത്തിന്റെ മാഹാത്മ്യത്തേയും പ്രപഞ്ചസൃഷ്ടിയുടെ പൂർവ്വഗാമിയായ പ്രശാന്തതയേയും കൈക്കൊണ്ടു. ആ മണ്ഡപത്തിലെ സകലജീവചലനങ്ങൾക്കും ഇങ്ങനെ പഞ്ചതഭവിച്ചമാത്രയിൽ, ആ രംഗം അഖിലജനമനോഹരനായ ഒരു ശാരദീയകോകിലത്തിന്റെ ക്രീഡാവനമായി വിഡംബനത്തെ അവലംബിച്ചു. പഞ്ചമുഖനായ ആദിമപിതാമഹനെപ്പോലെ വിശിഷ്ടനായ ഒരു പ്രാസംഗികൻ ആ സഭാതലബ്രഹ്മാണ്ഡത്തെ ഭൂഭരണം ചെയ്വാൻ നിൽക്കുന്നുണ്ടെന്നു സഭാവാസികൾ സാമാന്യേന ധരിച്ചിരുന്നു എങ്കിലും, അവരുടെ നേത്രേന്ദ്രിയങ്ങൾക്കു ദൃശ്യമായതു് മേചകവർണ്ണമായ കേശബന്ധസ്തൂപിയെ വഹിക്കുന്ന ഒരു കസവുപട്ടാംബരത്തഴയായിരുന്നു. ആ രാജസാലങ്കാരമുദ്രയുടെ വാഹകനെന്നപോലെ പ്രാസംഗികനായ ബുദ്ധന്റെ സുരചിതമായുള്ള മുഖഹസ്തപാദങ്ങൾ കാണമാറാകുന്നു. രത്നസംഘചിതങ്ങളായ കനക കാഞ്ചീവലയാദികളും, വജ്രകുണ്ഡലങ്ങളും, ചക്രദീപയഷ്ടിദണ്ഡംപോലെ അദ്ദേഹത്തിന്റെ മുമ്പിൽ പ്രശോഭിക്കുന്ന ഹംസനിലവിളക്കുകളിലെ ദീപശിഖകളെ അനേകവർണ്ണങ്ങളായി നക്ഷത്രകോടികൾ എന്നപോലെ പ്രതിബിംബിപ്പിക്കുന്നു. പ്രാസംഗികോദ്ദണ്ഡൻ ആദിബ്രഹ്മാവോടു സാമ്യവാനാണെങ്കിലും, സൃഷ്ട്യാരബ്ധിക്കു പരമായി ഉൽപന്നമായ അനവധി കരകൌശലങ്ങളുടെ അപേക്ഷയാൽ അദ്ദേഹത്തിന്റെ അന്നത്തെ വേഷവൈഭവം പരിപുഷ്ടമാക്കപ്പെട്ടിരുന്നു. കേശമീശകളുടെ അതൃത്തികൾക്കുണ്ടായിരുന്ന രേഖാസൂക്ഷ്മതയും ഋജുതയും ക്ഷുരകന്റെയും, പുറകോട്ടു ബന്ധിച്ചിരിക്കുന്ന കേശമകുടത്തിൽ കുഞ്ചമായി തിരുകിയിരിക്കുന്ന ഹാരം ഒരു സുദാമാവിന്റേയും, അദ്ദേഹം അണിഞ്ഞിരിക്കുന്ന ചന്ദനകുംകുമങ്ങൾ ഒരു കുബ്ജസൈരന്ധ്രിയുടേയും, വസ്ത്രാഭരണങ്ങൾ അതതിന്റെ വിദഗ്ദ്ധനിർമ്മാതാക്കളുടേയും, സാഹായ്യത്തെ പ്രത്യക്ഷമാക്കുന്നു. മുഖത്തിന്റെ സവർണ്ണപ്രഭയ്ക്കു ചന്ദ്രികാത്വമുണ്ടാക്കുവാൻവേണ്ടി അഭ്രചൂർണ്ണപ്രയോഗത്തേയും പ്രാസംഗിക

നടരാജൻ അപേക്ഷിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ നെററി യിൽ തെളിയുന്ന കുംകുമക്കുറിയുടെ ശോണതയെ സുഗന്ധപ രിപൂർണ്ണമായുള്ള താംബൂലദ്രവ്യങ്ങളുടെ ചർവ്വണംകൊണ്ടു ശോ ഭിക്കുന്നതും തനിക്കുള്ള അജിതപ്രശസ്തതയ്ക്കു് അനുരൂപമായ ഒരു സദസ്സ് അവിടെ ലഭിക്കുന്നതല്ലെന്നുള്ള നിർഭാഗ്യത്താൽ ശോ ചിക്കുന്നതും ആയ അധരങ്ങൾ അപഹരിക്കുന്നു. ത്യാഗരാജ ഗോവിന്ദസ്വാമി പ്രഭൃതികളായ ഗായകകേസരികളുടേയും 'ഗുരുപാദര്' എന്നു സങ്കല്പിപ്പിക്കപ്പെടാവുന്ന ആ പ്രാസംഗി കനായ ഉദ്ധതസിദ്ധന്റെ നേത്രങ്ങൾ കനകജലസമുദ്രത്തിൽ ഇന്ദ്രനീലമത്സ്യങ്ങൾപോലെ കളിയാടിക്കൊണ്ടിരിക്കുന്നു. ആ മഹാരാജസമക്ഷം രാജാങ്കമായുള്ള രണ്ടു സാമ്പ്രാണിക്കു ററികളിൽ പ്രാസംഗികന്റെ ഭൃത്യന്മാരാൽ തിരുകപ്പെട്ട തിരി കളിൽ നിന്നു പ്രവഹിക്കുന്ന പരിമളവിശേഷം ഭക്തി ദ്യോതകവും ബുദ്ധിസ്തംഭകവും ആയി പരിലസിക്കുന്നു. മൃദംഗാദി വാദ്യസ്വരങ്ങളുടെ പ്രവാതത്തോടു ലയിപ്പിച്ചു് ഹരി പഞ്ചാനനൻ സ്വശ്രുതിധാരികയെ പ്രണവശംബ്ദസംയുതമാ യ ശ്രീപത്മനാഭനാമഘോഷത്തോടുകൂടി മഞ്ജുളപ്രവാഹം ചെയ്യിച്ചുതുടങ്ങിയപ്പോൾ, മഹാരാജാവും മയങ്ങിത്തുടങ്ങി. ഹ രിനാമപുണ്യഹ്രദത്തിൽ നിന്നു് ഉൽഭൂതമായ ആ അമൃതപ്രവാ ഹം നാട്ട മലഹരിയാദി ഗിരിസാനുക്കളും, സാന്ദ്രകരു ണമായ ഖണ്ഡപുന്നാഗാദിവനതലങ്ങളും, കേദാരവരാട്യാദി ശിലാദ്വീപങ്ങളും, സൈന്ധവസൌരാഷ്ട്രാദി വിസ്തൃതികളും, ഗൌളമാളവാദിപുരവരങ്ങളും, കല്യാണികാമോദരിയാദി ചൈ ത്രരഥങ്ങളും, തോടിഭൈരവിയാദി വിഷമശാദ്ധ്വലങ്ങളും, ആഹ രിബലഹരിയാദി കൃത്രമദേശങ്ങളും തരണവുംചെയ്തു്, ആരഭീമൃ ദുശഷ്പശീതളാനുഭൂതിയോടെ, ഭൂപാളബ്രഹ്മാനന്ദസാഗരത്തോ ടു സംഗമിച്ചു. മൃഗേന്ദ്രോൽപതനംപോലുള്ള ആരോഹങ്ങളും, നദീധാരികകൾപോലുള്ള അവരോഹങ്ങളും, ഗജപ്രൌഢി യോടുകൂടിയുള്ള പ്രപാതങ്ങളും, സർപ്പപ്ലവതുല്യമായുള്ള ഭ്രമണ ങ്ങളും, ആകാശമദ്ധ്യസ്ഥനായ ഗരുഡന്റെ പക്ഷനിശ്ചലത പോലെ പ്രവർത്തനംചെയ്യുന്ന സ്വരലയങ്ങളും കൊണ്ടു സര സ്വതീദേവിയെ സംഗീതാത്മികയായി ആ പ്രാസംഗികഗാ യകൻ അവിടെ പ്രത്യക്ഷയാക്കി. കഥാവിഷയം നശ്വരമായ പ്രപഞ്ചത്തിൽ. ആത്മാവൊന്നേ ശാശ്വതമായുള്ളൂ എന്നും, അതു പരമാത്മാവിന്റെ ചൈതന്യമാകയാൽ പരമാത്മാനുഭൂതിയെ

സ്വാത്മാവിനാൽ സാധിക്കണമെന്നും, അതു ഗുരുപ്രസാദലബ്ധിയാൽ ബാലന്മാൎക്കും ക്ഷിപ്രസാദ്ധ്യമാണെന്നും, ഇതിന്ന ദൃഷ്ടാന്തം ധ്രുവരാജകുമാരോപാഖ്യാനം തന്നെ എന്നും ആയിരുന്നു. പ്രാസംഗികനായ ഹരിപഞ്ചാനനന്റെ സംഗീതസരളതയും, സ്വരമാധുൎയ്യവും, അഭിനയനൈപുണിയും, വചനപ്രൌഢിയും രംഗവാസികളെ ആത്മമാത്രന്മാരാക്കി: സൌധാന്തർഗൃഹവാസിനികളായ മഹാരാജസംബന്ധികളെ മുക്കാലും ധ്രുവപദത്തിലേയ്ക്കു ഗമിപ്പിച്ചു: ഗായകശത്രുവായ മാമാവെങ്കിടനെക്കൊണ്ടു സന്ദൎഭാനുസാരമായ സന്താപഹർഷാനന്ദാശ്രുക്കളെ വർഷിപ്പിച്ചു: മഹാരാജാവിന്റെ ഭക്തിസംപൂൎണ്ണമായുള്ള മനസ്സിന്റെ പൌരുഷത്തെ ഉൻമൂലനംചെയ്തു: ഇത്രയിലും പരം ആശ്ചൎയ്യമായി, അവിടെ സന്നിഹിതരായുള്ളവരിൽ ക്ഷീണചിത്തന്മാരെക്കൊണ്ടു് പുത്രനാൽ അലങ്കരിക്കപ്പെട്ട അങ്കത്തോടുകൂടിയ ഉത്താനപാദനേയും, മത്സരേർഷ്യാകലുഷയായ സുരുചിയേയും, സ്ത്രീലമ്പടനായ അച്ഛനാൽ അധിക്ഷിപ്തനായ രാജകുമാരനേയും, പുത്രപാരവശ്യംകണ്ടു പരിപീഡിതയായ സുനീതിയേയും, വിഷ്ണുപാദാന്വേഷകന്റെ നിലയിൽ ആ രാജകുമാരനെ രണ്ടാമതും, തപോമാൎഗ്ഗോപദേഷ്ടാവായ ശ്രീനാരദബ്രഹ്മർഷിയേയും, വൈനതേയവാഹനാരൂഢനായി അവതീൎണ്ണനായ മഹാവിഷ്ണുവിനെയും, കഥയിലെ അതാതു ഘട്ടമനുസരിച്ചു്, ഹരിപഞ്ചാനനസമസ്തവിഭവനിൽ സന്ദൎശനംചെയ്യിച്ചു. കഥാമദ്ധ്യത്തിൽ ശ്രീകൃഷ്ണാവതാരരാത്രിയിലെന്നപോലെ ചെററുചെററു് ഇടിമുഴക്കവും ഒരു വന്മാരിയുമുണ്ടായി. ഏകദേശം പത്തുവെളുപ്പുള്ളപ്പോൾ ശ്രീപത്മനാഭവിജയാശംസകമായ മംഗളഗാനഘോഷങ്ങളോടുകൂടി ഹരിപഞ്ചാനനൻ ദീപവന്ദനം ചെയ്തു കഥയെ സമാപനം ചെയ്തു.

മഹാരാജാവ് ആ രാത്രിയിലെപ്പോലെ പരമാനന്ദം അതിനുമുമ്പ് അനുഭവിച്ചിട്ടില്ലായിരുന്നു. കഥാരംഭം മുതൽ അവസാനംവരെ അരക്ഷണംപോലും വിശ്രമത്തിനൊ ദാഹശാന്തിക്കൊ നിൽക്കാതെയും, ശബ്ദത്തിന്ന ക്ഷീണവും സ്വരവ്യക്തിക്കു ഭംഗവും കൂടാതെയും, ശരീരത്തിൽ വിയൎപ്പിന്റെ ലവലേശമില്ലാതെയും, പ്രസംഗംചെയ്‌വാൻ സാധിച്ച യോഗസിദ്ധിയുടെ മഹത്വത്തെ അവിടന്ന് അത്യന്തം പ്രശംസിച്ചു. തനിക്കുണ്ടായ ലഘുവായ വിഭ്രാന്തി ആ സിദ്ധന്റെ മുഖഗളിതമാ

യുള്ള ഹരികഥാലപനശ്രവണത്തിൽ ലയിച്ചുണ്ടായ ബ്രഹ്മാനന്ദ ഫലമെന്നു സ്വകാൎയ്യമായി വിധിച്ച്, മഹാരാജാവ് ഹരിപ ഞ്ചാനനയോഗീശ്വരനെ തന്റെ സമീപത്തുവരുത്തി, ഒരു സ്വ ൎണ്ണത്തളികയിൽ വിലയേറിയതായ ജോടിസാൽവയും സ്വൎണ്ണ പ്പുഞ്ചപാത്രാദികളും വച്ച്, സംഭാവനയായി ദാനംചെയ്തു. ത ന്റെ കരങ്ങളാൽ ലൌകികകൃത്യങ്ങൾക്കു പ്രതിഫലസ്വീകാ രം വൎജ്ജിക്കപ്പെട്ടിരിക്കുന്നതാണെങ്കിലും, ശ്രീപത്മനാഭദാസ ന്റെ കരപത്മങ്ങളാൽ സമ്മാനിക്കപ്പെടുന്നതിനെ താൻ ആരാധിക്കുന്ന അംബികയ്ക്കു സമൎപ്പിക്കപ്പെടുന്ന ഉപഹാരമാ യി സ്വീകരിക്കയേ നിവൃത്തിയുള്ളു എന്നു പ്രസംഗിച്ചും, തിരുമ നസ്സിലേയ്ക്കു ദീൎഘായുസ്സിനെ പ്രാൎത്ഥിക്കാതെ, ആത്മസുഖത്തെ ആശംസിച്ചും, അദ്ദേഹം ആ സംഭാവനത്തെ സ്വീകരിച്ചു. ഈ സമ്മാനസ്വീകരണത്തിനിടയിൽ, മഹാരാജാവിന്റെയും യോഗീശ്വരന്റെയും കരങ്ങൾ പരസ്പരം സ്പൎശിച്ചു. അപ്പോൾ ഹരിപഞ്ചാനനന്റെ നേത്രങ്ങൾ ഒരു വിശേഷ കാൎഷ്ണ്യ ത്തോടുകൂടി ഉജ്വലിക്കയും, "ആഹ! ഇഛാനുസാരമായ എന്തു നല്ല അവസരം!" എന്ന് അദ്ദേഹം മനസ്സുകൊണ്ടു ചിന്തിക്ക യുംചെയ്തു, എന്നാൽ അദ്ദേഹത്തിന്റെ കാപട്യകലുഷമായ നേത്രാന്തം ആയുധപാണികളായി നിൽക്കുന്ന അനവധി പരി ചാരകന്മാരേയും, വിശേഷിച്ചും ശിലാബിംബംപോലെ നിൽ ക്കുന്ന വ്യാളീനേത്രനായ ജനറൽ കുമാരൻ തമ്പിയേയും, മല്ല ന്മാരായ ഭടജനങ്ങളേയും ദൎശനം ചെയ്കയാൽ, സ്വാന്തൎഗ്ഗത ത്തെ അന്തഃകോശങ്ങളിൽ നിഗൂഹനം ചെയ്യേണ്ടിവന്നു. യോ ഗീശ്വരനിൽ കാണപ്പെട്ട ക്ഷോഭങ്ങൾ സ്വസാന്നിദ്ധ്യംകൊ ണ്ടുണ്ടായതെന്നു മഹാരാജാവ് വ്യാഖ്യാനിച്ച്, അദ്ദേഹത്തോടു മനസാ സ്നേഹപ്രതിജ്ഞചെയ്‌വാനും അവിടന്നു സന്നദ്ധനായി.

ഹരിപഞ്ചാനനന്റെ അനുഗാമികൾക്കും വിലയേറിയ സ മ്മാനങ്ങൾകൊടുത്ത് അദ്ദേഹത്തിനെ മഹാരാജാവ് യാത്ര യാക്കിഎങ്കിലും, ഉടനെ നിദ്രാവിശ്രമത്തെ ആരംഭിക്കുന്നതിന് അവിടത്തേയ്ക്കു സൌകൎയ്യം ലഭിച്ചില്ല. വിളറിയ മുഖത്തോടുകൂ ടി സൎവ്വാധികാൎയ്യക്കാർ അവിടത്തെ മുമ്പിൽ എത്തി വിറകൊ ണ്ടു നിൽക്കുന്നു. അസംഖ്യം കീഴ്ജീവനക്കാരും സംഭ്രമാധീ നന്മാരായി രാജമതത്തെ പ്രതീക്ഷിച്ച് അവിടവിടെ നിലകൊ ള്ളുന്നു. ഹൈദരാലിമഹാരാജാവിന്റെ സൈന്യം തിരുവിതാം

ക്കുറിനെ ആക്രമിച്ചു എന്നുള്ള വൎത്തമാനത്തെ ധരിപ്പിപ്പാൻ സൎവ്വാധികാൎയ്യക്കാർ എത്തിയിരിക്കുന്നു എന്നു മഹാരാജാവു സംശയിച്ചു്, തൊണ്ടയടച്ചും വിറച്ചും നില്ക്കുന്ന സൎവ്വാധികാൎയ്യക്കാരോടു വിശേഷമെന്തെന്നു ചോദ്യം ചെയ്തു.

**സൎവ്വാ**—"കല്പിച്ചു്, ക്ഷമിച്ചു രക്ഷിക്കണം. ഇദ്ദേഹം—........ഇദ്ദേഹം........"

**മഹാ**—"ഇദ്ദേഹം—ഏതു ദേഹം?—എന്തുചെയ്തു? പറയൂ!"

**സൎവ്വാ**—"അയാളെകാണ്മാനില്ല— കൊണ്ടുപൊയ്ക്കളഞ്ഞു, പൊന്നുതമ്പുരാനേ—കൊണ്ടുപൊയ്ക്കളഞ്ഞു— അടിയങ്ങളുടെവായിൽ മണ്ണുമടിച്ചു."

**മഹാ**—"അനൎത്ഥമായി! ഒരു ദേഹത്തിന്റെ കഥയെന്തു്? കാണ്മാനില്ലാത്തതാരെ? പേരുകൾ പറഞ്ഞു് കഥകളുക്കു. ഒരു ബ്രഹ്മപ്രളയഭയപ്പാടു് ഇവിടെക്കഴിഞ്ഞ രംഗത്തിനു ദൃഷ്ടിദോഷം തീരാനൊ?"

**സൎവ്വാ**—"കേശവൻകുഞ്ഞെന്നു പറഞ്ഞ കൊലപതാകക്കാരനെ ഒരു സ്വാമിയാരു കൊണ്ടുപൊയ്ക്കളഞ്ഞു പൊന്നുതമ്പുരാനെ! അതാണു വായിൽ മണ്ണടിച്ചു എന്നറിയിച്ചതു്"

**മഹാ**—(ക്ഷമ അസ്തമിച്ചു്) "എന്തു്!! കേശവൻകുഞ്ഞിനെ ഒരു സ്വാമിയാരുകൊണ്ടുപോയോ? ഇതാരുസ്വപ്നംകണ്ടു?"

**സൎവ്വാ**—"കിനാവുകണ്ടതല്ല—അല്ലാ, പൊന്നുതിരുമേനീ—ഒരു വേഷം, കാശിപ്പട്ടുകളു്, വൈരക്കടുക്കൻ, പടിയരഞ്ഞാണം—എല്ലാം ഇതു തന്നെ, ഒരു വേഷംതന്നെ. അവിടെച്ചെന്നു കാവൽകിടന്നവരെ മയക്കി കുററപ്പുള്ളിയെ കൊണ്ടുപോയി! തിരിയെപ്പിടിപ്പാൻ വേണ്ട ശ്രമങ്ങൾ ചെയ്യുന്നു. അഞ്ചൽക്കുതിരകളും നാലുവഴിക്കും ഓടീട്ടുണ്ടു്."

**മഹാ**—(രോഷഹാസ്യത്തോടു്) "തിരിയെപ്പിടിക്കുന്നതു തീയെപ്പിടിക്കുന്നപോലാകരുതു്. തടിയന്മാർ എല്ലാം കിടന്നുറങ്ങി—മിടുക്കന്മാർ കൊണ്ടുകടന്നു! പഴിച്ചുമക്കാൻ കൊണ്ടവനും കൊടുത്തവനും കണ്ടുനിന്നവനുമല്ല, സൎവ്വവ്യാപി ഹരിപഞ്ചാനനൻ! ഇനി ഹൈദരാലിഖാൻ രാജ്യവും ഇതുപോലെ ഒരു രാത്രി കൊക്കിലാക്കിക്കൊണ്ടു പറന്നു എന്നും വന്നേയ്ക്കാം. ഭാഗ്യവാന്മാൎക്കു സമൎത്ഥന്മാരായ മന്ത്രിമാരുണ്ടായിരുന്നു. നമ്മുടെ ഭാഗ്യമിങ്ങനെ! ഒരു കണ്ണിനുമുമ്പിൽ പതിനഞ്ചുനാഴികയായി നില്ക്കുന്ന ഹരിപഞ്ചാനനൻ, അതിനിടയിൽ അവിടെ പറന്നുചെന്നു്, അവനെക്കൊണ്ടുപോയി എന്നു് ഒരു വിദ്വാൻ ഒരു ക്ലേശലേശംകൂടാ

തെപറയുന്നു! മററുള്ള യോഗ്യന്മാർ വായും തുറന്നു്, നാമും ജളനാകുന്നതു കണ്ടുരസിപ്പാൻ വട്ടമിട്ടു നില്ക്കുന്നു! കാൎയ്യങ്ങൾ ഒന്നും നിങ്ങൾ അന്വേഷിക്കണ്ട. നേരം വെളുക്കട്ടെ. ഇനി അവനോന്റെ കാൎയ്യം അവനോൻ നോക്കിക്കൊള്ളാം. ദളവായും വലിയസൎവ്വാധിയും സൎവ്വാധിയും! സഹിക്കണ്ടേ പൊളികേട്ടാൽ? ആ കേശവനെ രാവിലെ ഇവിടെ വരുത്തി നിറുത്തിയേക്കട്ടെ—ഉണരുമ്പോൾ കാണണം.”

മഹാരാജാവിന്റെദ്വേഷ്യംഹേതുവാൽ സൎവ്വാധികാൎയ്യക്കാർ വിറച്ചുവിയൎത്തു കണ്ണുനീർ വാൎത്തുതുടങ്ങി. കേശവപിള്ളയുടെ ജീവചരിത്രത്തിലെ ഒരുസംഭവം ഇതിഹാസമായി ഇന്നും നടപ്പിലുണ്ടല്ലൊ. അയാളുടെ പ്രവേശനാരംഭത്തിൽ അയാളെ മഹാരാജാവു് ഒരു ദിവസം കണിയായി കാണുകയുണ്ടായി. പ്രാകൃതന്റെ ദൎശനത്തിലുണ്ടായ നീരസത്താൽ അയാളെ മഹാരാജാവു ബന്ധനത്തിലാക്കി. അക്കാലത്തു പഞ്ചസാരക്ഷാമം ബാധിച്ചു് ക്ഷേത്രങ്ങളിൽ ചില നിവേദ്യങ്ങൾപോലും മുട്ടിയിരുന്നു. എന്നാൽ ഇങ്ങനെയുണ്ടായ കണിദിവസത്തിൽ ഒരു കപ്പൽ പഞ്ചസാര തിരുവനന്തപുരത്തു തുറമുഖത്തടുത്തു. ഈ സംഭവത്തിലുണ്ടായ സന്തോഷത്തിന്റെ സൂചകമായി കേശവപിള്ളയെ ബന്ധനത്തിൽനിന്നും മോചിച്ചു എന്നു മാത്രമല്ല, പകടശ്ശാലയിൽ എഴുത്തുവേലയ്ക്കു നിയമിക്കുകയുംചെയ്തു. ഈ ശിക്ഷയും സമ്മാനവും നൽകിയതു മാൎത്താണ്ഡവൎമ്മ മഹാരാജാവും, കേശവപിള്ള പടത്തലവന്റെയും പോക്കുമൂസ്സാമുതലാളിയുടേയും ശുപാൎശപ്രകാരം രാമവൎമ്മയുവരാജാവിനാൽ അവിടത്തെ എഴുത്തുകാരനായി സ്വീകരിക്കപ്പെട്ടു് അവിടത്തെ സേവിച്ചിരുന്ന കാലത്തും ആയിരുന്നെങ്കിലും, അയാളെ വരുത്തി നിൎത്തണമെന്നു് ഈ കഥാരാത്രിയിൽ കല്പന ഉണ്ടായതുകേട്ടു്, “നാളെയും പഞ്ചസാരക്കപ്പൽ വരുമെന്നായിരിക്കാം വിചാരം. എന്നും കാണണമെങ്കിൽ കണ്ണിനകത്തിട്ടടച്ചോട്ടെ.” എന്നു അസൂയക്കാരായ പരിചാരകന്മാർ ഓരോവിധം അഭിപ്രായപ്പെട്ടു. മഹാരാജാവിന്റെ നിയോഗതാൽപൎയ്യം വായനക്കാർ ഊഹിച്ചിരിക്കാം. അവിടന്നു് ആ യുവാവിന്റെ സന്ദൎശനം ആവശ്യപ്പെട്ടതു്, കേശവൻകുഞ്ഞിനെ കണ്ടുകൊൾവാൻ അയാൾക്കു നൽകിയ അനുവാദത്തെ ഏതുവിധത്തിൽ ഉപയോഗിച്ചു എന്നു നിൎണ്ണയം വരുത്തീട്ടു് ആ സംഗതിയിൽ അന്വേഷണം നടത്താൻ മാത്രമായിരുന്നു.

കേശവപിള്ളയെക്കുറിച്ചുള്ള കല്പനയും അതിനെക്കുറിച്ചുള്ള ഗൂഢാപഹാസവുംകൊണ്ടും, ആ രംഗം അവസാനിച്ചില്ല. ദ്വാദശിഊട്ടിന് ആതിത്ഥ്യനിമന്ത്രണം ചെയ്തതിൻെറശേഷം തന്നെക്കൂടാതെ അംബരീഷമഹാരാജാവ് പാരണ വീടിയതിലേയ്ക്കു ശിക്ഷചെയ്‌വാനായി, അത്രിപുത്രനായ ദുർവാസാവ് തിളച്ച ഗർവത്തോടും എരിഞ്ഞ കോപത്തോടും ആ മഹാരാജാവിൻെറ മുമ്പിൽ പ്രത്യക്ഷനായതുപോലെ, ഇതാ വീണ്ടും ഹരിപഞ്ചാനനൻ രാമവർമ്മമഹാരാജാവിൻെറ സന്നിധിയിൽ പ്രവേശിച്ചിരിക്കുന്നു. ഭക്ഷ്യംകണ്ട സർപ്പത്തിൻെറ ചീററം അകമേ പ്രസരിക്കുന്നുണ്ടെങ്കിലും, അദ്ദേഹത്തിൻെറ രോഷദീപ്തമായ മുഖം മഹാരാജാവിൻെറ സ്മിതചന്ദ്രികാവിലാസത്താൽ ക്ഷണത്തിൽ പ്രശാന്തമായി, രാമണീയകത്വത്തിൻെറ പരമോൽക്കർഷത്തെ പ്രാപിച്ച്, ആ രാജശേഖരനെ ആശ്ചര്യസരസ്സിൽ മഗ്നനാക്കുന്നു. ഹരിപഞ്ചാനനസിദ്ധസിംഹൻ ആ പ്രവേശത്തിൽ മുമ്പിലത്തേതിലും ദീർഘഗാത്രനായും ദാരുണഭാവത്താൽ കലുഷമുഖനായും ചമഞ്ഞിരിക്കുന്നു. അങ്കവസ്ത്രത്തെ കടിസൂത്രത്തിൻെറ മുകളിലായി അരയിൽ ചുററിയും, ജടാഭാരത്തെ അഴിച്ചിട്ടും, മീശയെ ഉഗ്രഭൈരാഗിയെപ്പോലെ വിതൃത്തിട്ടും, വിയർപ്പുതുള്ളികളെ വൈഡൂര്യശകലങ്ങൾ പോലെ ശരീരത്തിൽ മിനുങ്ങിച്ചും, ഉൽക്കുലമായുള്ള ധിക്കാരമദത്തെ രാജസന്നിധിക്കനുരൂപമായ വിധത്തിൽ അടക്കാതെയും, മഹാരാജാവിൻെറ തിരുമേനിയോടു സംഘട്ടനം ചെയ്‌വാൻ തക്കവണ്ണം അടുക്കുന്നു. പരിസരസ്ഥിതന്മാരായ പരിജനങ്ങളിൽനിന്നു ഭയസൂചകമായുള്ള സീൽക്കാരഘോഷം പൊങ്ങുന്നതിനിടയിൽ, ഹരിപഞ്ചാനനൻെറ പുറകിൽ തടിജ്ജിഹ്വപോലുള്ള ഒരു ഖഡ്ഗം അതിൻെറ കിരണങ്ങളെ വർഷിച്ചു. സ്വാമിദ്രോഹം കണ്ടു വിചാരശൂന്യനായി യോഗീശ്വരദർപ്പത്തെ ശിക്ഷിപ്പാൻ അണഞ്ഞ ജനറൽ കുമാരൻതമ്പിയുടേയും മഹാരാജാവിൻെറയും നേത്രങ്ങൾ ഇടഞ്ഞു. തൻെറ ഭുജബലത്തെ ലേഹനംചെയ്‌വാൻ താഴുന്ന ഖഡ്ഗത്തിൻെറ ഗതിയെ സൂക്ഷ്മമായി ഗ്രഹിച്ച ഹരിപഞ്ചാനനൻ കേവലം ഒരു മന്ദഹാസത്താൽ അതിനെ ആദരിച്ചു. ഹരിപഞ്ചാനനൻെറ ദുർഗർവത്തെ പ്രതിഹാസംകൊണ്ട് ആദരിച്ചുനിന്ന മഹാരാജാവിൻെറ നിരോധ

ഭ്രൂചേഷ്ടയെക്കണ്ടിട്ട്, ഡിലനായിയുടെ പ്രഥമാന്തേവാസിയായ തമ്പി തൻെറ ആയുധത്തെ ഉപസംഹരിക്കുന്നതിന് ഉദ്യോഗിച്ചു. എന്നാൽ, അദ്ദേഹത്തിൻെറ ഉയൎത്തപ്പെട്ടകരം മററൊരു കരത്താൽ ബന്ധിക്കപ്പെട്ടു. തൻെറ ഹസ്തത്തെ വലയംചെയ്യുന്ന ഉദ്ധതഹസ്തം വീരശൃംഖലകൊണ്ടുള്ള ആവരണത്തിനു യോഗ്യമായുള്ളതെന്ന് അസൂയകൂടാതെ അഭിമാനിച്ചും, അതു സ്വവൎഗ്ഗ്യൻേറതായിരിക്കണേ എന്ന് അഭിലഷിച്ചും, കുമാരൻതമ്പി തിരിഞ്ഞു നോക്കിയപ്പോൾ കാണപ്പെട്ടത്, ഹരിപഞ്ചാനനൻ വല്ല സാഹസവും പ്രവൎത്തിച്ചേയ്ക്കുമെന്നുള്ള ശങ്കാവേശത്തോടുകൂടി അദ്ദേഹത്തെ പിൻതുടൎന്ന വൃദ്ധസിദ്ധനായിരുന്നു. തൻെറ സാഹസത്താലും അതിനു കിട്ടിയ ശിക്ഷയാലും ലജ്ജിതനായി, കുമാരൻതമ്പി മഹാരാജാവിനെ മുഖംകാണിച്ചു മാറിനിന്നു. ഇതിനിടയിൽ അക്കഥയൊന്നും ധരിക്കാത്തപോലെ ഹരിപഞ്ചാനനൻ മഹാരാജാവിനെ സംസ്കൃതത്തിൽ ഇങ്ങനെ ഭാവമുണ്ടാകുമാറ് സംബോധനചെയ്തു:—"അല്ലയൊ മഹാരാജാധിരാജൻ! പ്രളയാവൎത്തനവൃത്താന്തം കേട്ടില്ലെ? അവിടത്തെ പ്രജകൾ, ഭൃത്യന്മാർ, എന്തു മഹാന്ധമാൎഗ്ഗികൾ? ഹരിപഞ്ചാനനൻ ബ്രഹ്മഘാതകനെ രക്ഷിച്ചുകൊണ്ടുപോയിപോലും! ഹരിപഞ്ചാനനജഡവും ജീവനും ആ സമയത്തു മഹാരാജസന്നിധിയിൽ തന്നെ ആയിരുന്നില്ലെ? യോഗസിദ്ധികൾ ദൃശ്യശസ്തരമായിത്തീരുന്നത് ഠരം രാജ്യത്തിൽ! ഏകജീവാത്മാ ഏകമാത്രയിൽ രണ്ടു സ്ഥലങ്ങളിൽ പ്രവൃത്തിക്കുന്ന അത്ഭുതകൎമ്മവും ഠരം രാജ്യത്തിൽ! ഹരിപഞ്ചാനനൻെറ സവേന്ദ്രിയങ്ങളും മഹാരാജസന്നിധിയിൽ ജാഗ്രത്തായി ചേഷ്ടിച്ചുകൊണ്ടിരുന്നപ്പോൾ ഹരിപഞ്ചാനനൻ മഹാഘാതകത്രാണത്തിനായി ശരീരജീവന്മാരോടുകൂടി ഇതരപ്രദേശത്ത് ആവിൎഭവിച്ചതും തിരുമനസ്സിലെ രാജ്യപ്രഭാവം! യോഗികൾക്കും തന്നെ ദ്വിദിശാ സന്നിധ്യം ഏകമാത്രത്തിങ്കൽ സാദ്ധ്യമല്ലെന്നു പുരാണകഥകളെല്ലാം സാക്ഷീകരിക്കുന്നതിനെ ശ്രീപത്മനാഭദാസനായ അവിടത്തെ രാജ്യത്തിൻെറ നവപുരാണം ഖണ്ഡിക്കുന്നു! സവവ്യാപിത്വം പരബ്രഹ്മരൂപിക്ക് പ്രത്യേകം വിവക്ഷിതമായ ലക്ഷണം. ശ്രീകൃഷ്ണഭഗവാൻ ബഹുലാശ്വശ്രുതദേവന്മാരുടെ മോദത്തിനായി ഒരേ സമയത്തു രണ്ടുസ്ഥലങ്ങളിൽ പ്രത്യക്ഷീഭവിച്ചു. അങ്ങനെയുള്ള സവവ്യാപിത്വം ഠരം അല്പപ്രാണിക്കു സാദ്ധ്യമൊ? ശ്രീപത്മനാ

ഭദാസപ്രഭോ! ധമ്മവിഭവ, രാജാധിരാജൻ! ഠരം രാജ്യം വിട്ടുപോകുന്നതിന കല്പനതന്നനുഗ്രഹിക്കണം. അന്യദേശീയനായ ഇവനെറ സത്യവാദിത്വം കൊണ്ടു് ബുദ്ധിമാന്മാരും ബലവാന്മാരും ആയ ശത്രുക്കളെ ഇവിടെ സമ്പാദിച്ചു. അവർ ദിനംപ്രതി വദ്ധിച്ചുംവരുന്നു. ശ്രീപത്മനാഭസേവനം ഒരുവിധം കഴിഞ്ഞു. ഠരം സന്നിധിയിൽവച്ചു് ചരമം പ്രാപിപ്പാൻ മോഹിച്ചിരുന്നതിനെ അവിടത്തെ പ്രജകളുടെ ധമ്മം അനുവദിക്കുന്നില്ല. അവിടത്തേയ്ക്കു് ആത്മസുഖവും പ്രാരബ്ധദുഃഖതരണവും സ്വർഗതിയു സുഗമമാകട്ടെ!"

യോഗീശ്വരനെറ വാദം അവിതക്കിതവും, അപേക്ഷ അനുവദനീയവും ആയിരുന്നു. ഹരിപഞ്ചാനനനെ സമാധാനപ്പെടുത്തുന്നതിനായി കരുണാപൂരത്തോടുകൂടി അദ്ദേഹത്തിനെറ കരങ്ങളെ ഗ്രഹിപ്പാൻ മഹാരാജാവു മുന്നോട്ടടുത്തപ്പോരം, ആ യോഗീശ്വരൻ വിഷദ്രോഹഭയങ്ങളാൽ എന്നപോലെ പൊടുന്നനവെ പുറകോട്ടുമാറി. രാമവമ്മമഹാരാജാവു്, യോഗീശ്വരൻ വിചാരിച്ചിരുന്നതുപോലെ, കുമാരൻ തമ്പിയും കേശവപിള്ളയും അല്ലായിരുന്നു. അഭയപ്രദാനമായി നീട്ടിയസ്വഹസ്തങ്ങളെ ഹരിപഞ്ചാനനൻ തിരസ്കരിച്ചമാത്രയിൽ മഹാരാജാവിനെറ മനസ്സിൽ ദിവ്യമായ ഒരു ഉദ്വേഗം ഉണന്നും ഹരിപഞ്ചാനനനെറ മുഖമഞ്ജുളതയേയും വിജയിക്കുന്ന സൌഹാദ്ദഭാവത്തോടുകൂടി ആ യോഗീശ്വരനെ ഇരുത്തി, താനും ഇരുന്നു്, മററുള്ളവരെ അകലത്താക്കീട്ടു്, ആത്മീയമായും ലൌകികമായും രാജ്യകാര്യസംബന്ധമായും ഉള്ള ഓരോവിശേഷങ്ങളെ പ്പററി അവിടന്നു സംഭാഷണം തുടങ്ങി. ഒടുവിൽ ഹരിപഞ്ചാനനൻ ആ ഘട്ടത്തിൽ തനെറ രാജ്യം വിട്ടു പോകുന്നതു് അവിടത്തേയ്ക്കും അനുജൻയുവരാജാവിനും മനസ്താപകാരണമായിത്തീരുമെന്നും, ജളന്മാരുടെ അന്ധവിശ്വാസാധിക്യംകൊണ്ടുള്ള പ്രലംഭനങ്ങരം എന്തായാലും, അന്നത്തെ അത്ഭുതസംഭവത്തെസംബന്ധിച്ചു് ശ്രീപത്മനാഭൻ പ്രസാദിച്ചരുളുന്ന ബുദ്ധിയെ പ്രയോഗിച്ചു ധമ്മാനുസാരമായും, രാജ്യക്ഷേമപ്രദമായും. ഉള്ള വിധത്തിലല്ലാതെ താൻ ഒന്നും പ്രവത്തിക്കുന്നതല്ലെന്നും അരുളിച്ചെയ്തു് ഹരിപഞ്ചാനനനെ യാത്രയാക്കി. മഹാരാജാവും ഹരിപഞ്ചാനനനും തമ്മിൽ സുസ്ഥിരമായുള്ള മൈത്രീബന്ധം ഉണ്ടായിരിക്കുന്നു എന്നുള്ള ശ്രുതി ഉദയത്തിനുമുമ്പു പുരവാസികളുടെ ഇടയിൽ പരന്നു.

അടുത്തദിവസം ഉദിക്കുന്നതിനു മുമ്പിൽ തന്നെ ഈ വൃത്താന്തങ്ങളെല്ലാം, മഹാരാജാവിനു കേശവപിള്ളയെ കാണണമെന്നുണ്ടായകല്പന സഹിതം, അയാൾക്ക് അറിവുകിട്ടി. ബന്ധനസ്ഥനായ കേശവൻകുഞ്ഞിനെ സന്ദശം ചെയ്തതും അത്യനത്ഥകാരണമായി എന്നും, രാമയ്യൻ മുഖേന മഹാരാജാവോടു താൻ ചെയ്തിരുന്ന അപേക്ഷനിമിത്തം അവിടത്തെ അപ്രീതി ഠരം വിഷയത്തിലും തന്നെ ബാധിച്ചേക്കാമെന്നും ഉള്ള സംശയത്താൽ കേശവപിള്ളയുടെ ചാഞ്ചല്യങ്ങൾക്കു നിലയില്ലാതെ ആയി. കേശവൻകുഞ്ഞിൻെറ ബന്ധമോചനം ഹരിപഞ്ചാനനനാൽ ചെയ്യപ്പെട്ടതെന്നുണ്ടായ പ്രസ്താവത്തെ കേശവപിള്ള പൂണ്ണമായി വിശ്വസിച്ചു. എന്നുമാത്രമല്ല, അയാളുടെ ബുദ്ധിയിൽ അത്ഭുതതരമായ ഒരു സംശയവും ഉദിച്ചു. പൂവ്രാത്രിയിലെ പിശാചഘോഷങ്ങളും, താൻകേൾക്കണ്ടെന്നുപേക്ഷിച്ച ഹരികഥാ പ്രസംഗവും, കേശവൻകുഞ്ഞിനെ തസ്കരിപ്പാനുള്ള ശ്രമതന്തുവിൽ കോക്കപ്പെട്ടമണികളെന്നും, ചന്ത്രക്കാറൻെറയോ മീനാക്ഷിയുടെയോ ഇഛാനുസാരമായിയോഗീശ്വരൻ ഇതര ദുസ്സാധ്യമായുള്ള ആ ക്രിയയെ നിവത്തിച്ചതാണെന്നും, അയാൾ വിധിച്ചു. രാജശാസനത്തെ അനുസരിച്ച്, അയാൾ രാജമന്ദിരത്തിൽ ചെന്നു മഹാരാജാവുതിരുമനസ്സിലെ സമയം കാത്തുനിന്നു. പള്ളിനീരാട്ടിനു കടവിലെഴുന്നള്ളുന്നതിനുമുമ്പിൽ മഹാരാജാവ് അയാളെവരുത്തി, കേശവൻകുഞ്ഞിനെ സന്ദശനം ചെയ്തുവൊ എന്നുമാത്രം ചോദ്യംചെയ്തു. അയാൾ ബന്ധനഗൃഹത്തിൽ നടന്നപരമാത്ഥമെല്ലാം അറിയിച്ചു. ആ സംഗതിയിൽ തൻെറ ഭൃത്യൻ നിരപരാധി എന്നു തീച്ചയാക്കിയ ഭാവത്തിലും, അയാളോട് അഭിപ്രായമൊന്നും ചോദിക്കാതേയും, മഹാരാജാവ് അയാളെ പൊയ്ക്കൊള്ളുന്നതിന് അനുവദിച്ചു.

## അദ്ധ്യായം ൰൩.

---

"നല്പനായുള്ള വിരാധഗുപ്തൻ തന്നെ-വല്ലാതെയുള്ളാഹിതുണ്ഡികവേഷമായ
കണ്ടതുനേരമമാത്യപ്രവരനു മുണ്ടായതില്ലവനാരെന്നതും തദാ,
പിന്നെയും പിന്നെയും സൂക്ഷിച്ചനേരത്തു-
ധന്യനാം മന്ത്രികു തന്നുള്ളിലുണ്ടായി."

ബ്രാഹ്മണഘാതകന്റെ ഹരണവൃത്താന്തം സൂര്യോദയത്തിനു പൂൎവ്വമായിത്തന്നെ പരന്നു. ആകാശത്തിൽ പ്രഭാദ്യോതനംകൊണ്ടു് ഇക്കാലത്തു വാൎത്താവ്യാപരണം ചെയ്യപ്പെട്ടുന്നു. എന്നാൽ നമ്മുടെ ഉമ്മിണിപ്പിള്ളയ്ക്കു് ഇതിലും ലഘുവായി വാൎത്താപ്രസരണം ചെയ്യുന്നതിനുള്ള വിദ്യ വശമായിരുന്നു. വിഷയസുഖാനുവൎത്തിയായ തന്റെ അപകൃഷ്ടകാമത്തിനു പ്രതിബന്ധമായി ഗണിക്കപ്പെട്ടിരുന്ന പുരുഷന്റെ അന്തൎദ്ധാനത്തിലുണ്ടായ സന്തോഷം പക്കീർസായുടെ കരസ്പൎശം നാസികയ്ക്കു സംഭവിപ്പിച്ചതുപോലെ, അയാളുടെ തലച്ചോറിനേയും വല്ലാതെ വക്രിപ്പിച്ചു. പത്മതീൎത്ഥത്തിൽ ചാടി ഒരു സ്നാനവും, അടുത്തു ശ്രീകണ്ഠേശ്വരത്തു് ഒരു ധാരയും, പാൽക്കുളങ്ങര ഭഗവതിക്കു് ഒരു കുംകുമാൎച്ചനയും, അവിടന്നു മണക്കാട്ടു പറന്നെത്തി ശാസ്താവിനു് ഒരു ശൎക്കരപ്പായസവും, വരാഹമൂൎത്തിക്കു് ഒരു ഉഷയും, ഇങ്ങനെ ആ നഗരത്തിലെ ഓരോ ദിവ്യമൂൎത്തികളുടേയും പ്രീണനം സാധിച്ചതോടുകൂടി ആ വൃത്താന്തവും അതിന്റെ കാരണവും അനവധി പത്രാധിപപ്രസംഗംകൊണ്ടു സാദ്ധ്യമാകുന്നതിലും അധികം അത്ഭുതവ്യക്തിയോടുകൂടി പ്രസിദ്ധമായി. പശ്ചിമാംബുധിയും പ്രാചീനാചലവും തമ്മിൽ "മേഷയുദ്ധം" ചെയ്തു് അനന്തശയനനഗരത്തെ ജംബുകഗതിയെ പ്രാപിപ്പിക്കാൻ ആരംഭിക്കുന്നതുപോലെ ഒരു ഭയാനകവൈക്ലബ്യം ആ നഗരത്തിലെ ആകാശത്തിൽതന്നെ പ്രചരിച്ചു. കേശവൻകുഞ്ഞിനെ അപരാധകനാക്കിയതും, ബന്ധനാലയത്തിൽനിന്നു തിരോഭൂതനാക്കിയതും, ചന്ത്രക്കാരയോഗീശ്വരന്മാരുടെനേക്കു്, കനയാനുവൎത്തകരായ ചില ഭരണാധികാരികൾ അനുഷ്ഠിക്കുന്ന മിത്രഭേദതന്ത്രമാണെന്നു് ഒരു ഗീതയും വിവിധകാവ്യരൂപമായി വ്യാപരിച്ചു. അനിരുദ്ധാപഹരണം ദ്വാരകാവാസികളുടെ ഇടയിൽ രാജപക്ഷാനുകൂലമായ ഒരു സംരംഭമുണ്ടാ

ക്കിയതിനു വിപരീതമായി കേശവൻകുഞ്ഞിന്റെ ദുരാപത്തു് തിരുവനന്തപുരനിവാസികളിൽ രാജവിദ്വേഷകമായുള്ള അഭിനിവേശപ്രവാഹത്തെ ജനിപ്പിച്ചു. രാജഭൃത്യന്മാർ വഞ്ചിക്കപ്പെട്ടു എന്ന വൃത്താന്തവും, രാജമന്ദിരത്തിലെ നൃത്തമണ്ഡപത്തിലുണ്ടായ സർവ്വാധികാര്യക്കാരുടെ അഭിനയങ്ങളും, മഹാരാജാവിന്റെ കോപാപഹാസങ്ങളും, നാനാദിക്കുകളിലും രാജചാരന്മാർ ആ യുവാവിന്റെ ഗതിയെ ആരായുന്നതും, എല്ലാം കേവലം നിർമ്മിതകഥയും നാട്യവും ഭോഷ്കും ഭേഷജവും ആണെന്നു് ഒരു സ്ഥിരശ്രുതി ജനങ്ങളുടെ ഇടയിൽ പരന്നു. "ചൊല്ലെഴുമർജ്ജുനൻ തന്റെ തിരുമകൻ, വല്ലവീവല്ലഭനിന്റെ മരുമകൻ" എന്നു ഗാന്ധാരിയാൽ നിർദ്ദേശിക്കപ്പെട്ട അഭിമന്യുവെപ്പോലെ രണ്ടു നിസ്സീമപ്രതാപന്മാരുടെ ഏകവത്സന്റെ തസ്കരണം, രക്ഷാധികാരികളുടെ ദംഷ്ട്രം പ്രജാക്ഷേമത്തെ ഖാദനം ചെയ്യുന്നതിന്റെ പ്രത്യക്ഷലക്ഷ്യമെന്നു് ആബാലവൃദ്ധം സകലജനങ്ങളും സകലജനസംഗമസ്ഥലങ്ങളിലും പ്രമാദവാദംചെയ്തു. സംഗതിയുടെ സൂക്ഷ്മഗ്രഹണത്തിനു ശ്രമിക്കാതെ അപവാദരസാനുഭൂതിയിൽ ഉത്സുകന്മാരായ ചില നാട്ടുകാര്യസ്ഥശൌണ്ഡന്മാർ ക്ഷണംപ്രതി വളൎന്നുവന്ന ഈ ബഹളത്തെ അപരിമിതാകൃതിയാക്കിത്തീർത്തു.

ഇങ്ങനെ കഴിഞ്ഞുകൂടുന്ന ഓരോവിനാഴികയും പൌരന്മാരുടെ പ്രകോപത്തെ വർദ്ധിപ്പിക്കുന്നു. ജനസംഘങ്ങൾ വ്യാകുലചിത്തരായി നഗരത്തിന്റെ ഓരോഭാഗങ്ങളിൽ സഞ്ചയിച്ചു്, ഏകപ്രണോദനത്താൽ ഭരിതന്മാരെന്നപോലെ തീവ്രസാഹസങ്ങളെ പ്രവർത്തിക്കയും വിവേകത്തിന്റെയും ഗുണദോഷചിന്തയുടേയും നിയന്ത്രണങ്ങളെ അതിക്രമിക്കയും ചെയ്യുന്നു: രാജമന്ദിരത്തിലേക്കു പോകുന്ന മന്ത്രിപ്രധാനന്മാരെ ആക്ഷേപഗീതവും ധൂളിവൃഷ്ടിയുംകൊണ്ടു സമ്മാനിതന്മാർആക്കുന്നു: വ്യാപാരശാലകൾ തുറന്നുവച്ചിരിക്കുന്ന വാണിജ്യക്കാരെ ഭയപ്പെടുത്തുകയും, ക്ഷേത്രങ്ങളിലേയ്ക്കും അഗ്രശാലയിലേക്കും പുറപ്പാടുതുടങ്ങുന്ന ബ്രാഹ്മണരേയും, പാഠശാലയിലേയ്ക്കു ഗമിക്കുന്ന ബാലന്മാരേയും ബലാൽക്കാരേണ അവരവരുടെ ഗൃഹങ്ങളിലേയ്ക്കു തിരിച്ചയയ്ക്കുകയും ചെയ്യുന്നു. പുള്ളിപട്ടാളത്തിന്റെ സാന്നിദ്ധ്യവിഹീനത തന്നെ അന്നത്തെകലാപത്തിൽ സൈനികമായ രാജശക്തിയുടെ മാഹാത്മ്യത്തെ ജനങ്ങളേക്കൊണ്ടു സ്മരിപ്പിക്കുന്നു. ഈ മഹത്തായ പൌരസംരംഭം അതിന്റെ ഉത്തേജനതാര

കൊണ്ടുതന്നെ വിനഷ്ടമാകട്ടെ എന്നു വിചാരിച്ചെന്നപോലെ ഭാരവാഹികളും തന്ത്രീസേവനം ചെയ്തു തങ്ങളുടെ പ്രതാപത്തെ ഘോഷണംചെയ്യുന്നു. യോഗിവാടത്തിലേക്കു പുറപ്പെട്ടുതുടങ്ങിയ ചന്ത്രക്കാറന്റെ പൌരതതിയിൽ നിന്നുണ്ടായ സൽക്കാരാരവം കൊണ്ടു് ആകാശമണ്ഡലം പൊടിപൊടിയുന്നു. അരക്കർകുല സാകല്യത്തിന്റെയും അകമ്പടികൊണ്ടെന്നപോലെ ഉദ്ദിഷ്ട സ്ഥലത്തെത്തുന്നതുവരെ ചന്ത്രക്കാരലങ്കേശൻ പൌരതതിയാൽ പരിസേവനം ചെയ്യപ്പെടുന്നു. ഉദ്യോഗസ്ഥന്മാരുടെ മൌനവും, ഇക്കഥയൊന്നും അറിയാത്തതുപോലെ മഹാരാജാവിന്റെ നിയമപ്രകാരമുള്ള കോവിലെഴുന്നള്ളത്തും, പൌരസംരംഭത്തെ മന്ദീഭവിപ്പിച്ചു. പോരെങ്കിൽ, അഗ്നിയിൽ ഹിമവർഷംപോലെ ആ ഘട്ടത്തിലെ "അനിരുദ്ധ"ന്റെ അച്ഛൻഉണ്ണിത്താൻ സന്ദർഭമഹിമയ്ക്കു് ഏററവും വിരുദ്ധമായ പ്രശാന്തവദനത്തോടും, ചേഷ്ടാവിഹീനമായുള്ളനോട്ടത്തോടും ജളലോകത്തിനും ആദരണീയമെന്നു തോന്നിയ പൃഥക്ത്വത്തോടും ആ നഗരത്തിൽ പ്രവേശനംചെയ്തു. ചന്ത്രക്കാറനുണ്ടായതിലും ഗംഭീരമായുള്ള ഒരു കോലാഹലത്തോടുകൂടി അദ്ദേഹം എതിരേൽക്കപ്പെട്ടു. അദ്ദേഹത്തിന്റെ ഭാവഗൌരവവും, ആ അനർഹമായ ആദരത്തെ ശാസിക്കുന്നതായ ഭ്രൂഭംഗവും കണ്ടു ഭഗ്നോത്സാഹന്മാരായ ദ്രോഹപ്രകർത്തകന്മാർ "അമ്പിളിഅമ്മാച്ചാ—കൂടയിലെന്തോന്നു്,—വാളൻപുളിയങ്ങ— "എന്നുള്ള ബാലഗാനംകൊണ്ടു് അദ്ദേഹത്തിന്റെ അംഗത്തിന്റെപ്രഭയേയും പ്രകൃതത്തിന്റെ അനാസ്വാദ്യതയേയും ഹസിച്ചു എങ്കിലും, ആ കൂട്ടരുടെ അപ്പോഴത്തെ ഉന്മാദജ്വാല ആ ശമധനന്റെ സാന്നിധ്യത്താൽ അണയ്ക്കപ്പെട്ടു.

ഠരം ഘട്ടത്തിൽ ലോകത്തുള്ള സന്തോഷസമഗ്രത രാജപാർശ്വത്തിനും ജനപാർശ്വത്തിനും സമവന്ദ്യനായിത്തീർന്നിരിക്കുന്ന ഹരിപഞ്ചാനനയോഗിയുടെ ഹൃദയകുഡ്യങ്ങൾക്കുള്ളിൽ സംഗ്രഹിക്കപ്പെട്ടു. തന്റെ ഭാഗ്യസമൃദ്ധിയിലുള്ള ആഹ്ലാദലഹരിയെ നിയമനംചെയ്‌വാൻ ശക്തനാകാതെ ആ ജിതേന്ദ്രിയനായ സിദ്ധൻ തന്റെ പൂജാമുറിയിൽ പൂർവരാത്രിയിലെ നൃത്താവശിഷ്ടമായ ഒരു മത്തവിലാസത്തെ അഭിനയിക്കുന്നു. അദ്ദേഹത്തിന്റെ വേദാന്തോപന്യാസങ്ങളും ഉപായോപദേശങ്ങളും, ഹസ്തഗതമായി വിചാരിക്കപ്പെട്ട വിജയത്തിന്റെ വീരവാദങ്ങളും കൊണ്ടു് സാന്ത്വിതനാകാതെ അടുത്തു നിൽക്കുന്ന

ചന്ത്രക്കാരൻ തന്റെമുഖത്തിൽ പ്രകടിപ്പിച്ച വിവിധചാപല്യസ്തോഭങ്ങൾകൊണ്ടു് ആ അഭിനയത്തിന്റെ വൈരൂപ്യോൽക്കർഷത്തെ ശതഗുണമാക്കുന്നു. യോഗീശ്വരൻ തന്റെ പൂജാബിംബത്തോടണഞ്ഞു് അതിന്റെ മൂർദ്ധാവിൽ കൈവച്ചു കുറച്ചുനേരം ധ്യാനത്തോടുകൂടി നിന്നിട്ടു്, കേശവൻകുഞ്ഞിനെ താൻ തൊടുകപോലും ചെയ്തിട്ടില്ലെന്നു്, പാദദേശമായ പാതാളംമുതൽ മൂർദ്ധാവായസത്യലോകപര്യന്തം ചതുർദ്ദശലോകത്തേയും ഏതുദേവി സ്വഗാത്രത്തിൽ അടക്കി വിശ്വഭരണംചെയ്യുന്നുവോ, ആ മൂലപ്രകൃതിയും പ്രപഞ്ചസ്വരൂപിണിയും ആയ ജഗദംബികയുടെ വിഗ്രഹത്തെ തൊട്ടു് സത്യംചെയ്തു.

ചന്ത്ര—"ഭൂലോഹം ഹരിക്കരണസാമിയെ പൊന്നിട്ടു മയക്കാനും ഹെ[യ്]മപ്പെരട്ടിൻ തമ്പുരാനൊണ്ടല്ലൊ-പിന്നെന്തി നിസ്സത്യവും നെടുവാശകവും? നിങ്ങൾ ഇരുവരും ഒരുമയായി ചേന്നു് സൊർഘംപിടിപ്പിൻ. ഓലച്ചൂട്ടിനു് ഒറവുനിനച്ച ചന്ത്രക്കാറൻ ഓച്ചനമാവട്ടെ. ഒന്നു നിനച്ചോളിൻ—കണ്ടവന്റെ കൊച്ചിനെ ചുട്ടുതിന്നാൽ,—അക്കളിയിൽ കൊതിപെട്ടു പോം! ഓതാൻ മന്ത്രവും കാണുല്ല—മരുന്തും കാണുല്ല. ഇക്കൂത്തു കണ്ടോനും ചന്ത്രക്കാറനാട്ടല്ല. നിങ്ങടെ തവ്വിനെ പൊറുക്കാൻ വിട്ടേയ്ക്കുമെന്നു വിശ്ധാരിക്കീംവേണ്ട-സാമിക്കു് ധൂ[ദൂ]രത്തെ മയിസൂലൊണ്ടെങ്കില്, ചന്ത്രക്കാറനു കൈവാക്കിലെ അഞ്ചു തെങ്ങൊണ്ട്."

യോഗി—"ഏഹെ! അബദ്ധാ! നാം രാജബന്ധുവല്ല. അങ്ങനെ ഭ്രമിക്കണ്ട. എത്ര പഞ്ചപാത്രം, ഉദ്ധരണി, സ്വർണ്ണത്തളിക കണ്ടതാണു നമ്മുടെ കണ്ണുകൾ! മഹാരാജാവിന്റെ സംഭാവനകൾ നമ്മുടെ ചെറുവിരൽക്കുള്ള ഒരു മോതിരത്തിന്റെ വിലയ്ക്കു പോരില്ല. ഞങ്ങടെ ബന്ധുത്വമെന്നുള്ള കഥ അഴിച്ചു കഥിക്കൂ. ചന്ത്രക്കാരൻ കൃഷിതന്ത്രങ്ങളല്ലാതെ രാജതന്ത്രങ്ങളറിഞ്ഞിട്ടില്ല. ബന്ധുക്കളായ നമ്മെപ്പിണക്കാൻ കുഞ്ഞിനെ മറച്ചുകൊണ്ടു്, നമ്മുടെ മേൽ കുററത്തെ ആരോപിക്കുന്നു. ഇന്നലെ രാത്രി ആ കൊട്ടാരത്തിൽ എന്തു മോഹിനിയാട്ടമായിരുന്നു! ഓഹോ! നിങ്ങടെ ധർമ്മരാജാവു് എന്തു പാതാളഭോഗീന്ദ്രൻ! നാം പറയുന്നതിനെ വിശ്വസിക്കുന്നില്ലെന്നു ചന്ത്രക്കാറന്റെ മുഖം പറയുന്നു."

ചന്ത്ര—"എന്തരുവിച്ചുസിക്കണ സാമീ ? ചന്ത്രക്കാറനും ഉലഹം ഒട്ടൊന്നു കണ്ടവനാണു്. അതിനെ മുരത്തുകൊട്ടി തമുക്ക

ടിച്ചിട്ടില്ലെന്നേ ഉള്ളു. സാമീടെ കൊട്ടും കോലാഹലവും കൂടാതെ ചന്ത്രക്കാറൻ ചെമ്പിനേത്തിരുന്നോണ്ടു കെട്ടിവന്ന പെരുങ്കോട്ട സാമീടെ തൃക്കാല് അതിനഹത്തു വച്ചപ്പം തൊടങ്ങി വാനംപെളർന്നു. ചന്ത്രക്കാറൻ വാണ വാഴ്ക്ക കാറോടെ മഴയ്യോടെ മാനവും പറന്നു. സാമീ! അയ്യൊതെങ്ങിലേ—അവടം ചെമ്പിനേത്തുന്ന് നടപ്പാടിൽപരം ദൂരത്തല്ല—അവുടെ പരിഷ പലരുമൊണ്ട്. അവരെ കയ്യേന്താൽ മെടഞ്ഞ മെടച്ചിലിനെ സാമി തിരുവിളക്കിലിട്ടുകൊണ്ട് ശരഹരേന്ന് പിരിച്ചേകളഞ്ഞു! ഇനി എംകിലും, അവടനാൻെറ പാട്ടിയ്ക്കു പെയ്, അതിനെ വീണ്ടും മനയ്ച്ചാൽ ചേലുകൊള്ളുമോ എന്നു നോക്കട്ടെ" (ദുസ്സഹകോപവ്യസനങ്ങൾകൊണ്ട്) "എൻെറ കൊച്ചിനെ തൊട്ടണവനെ ഉയിരടക്കി ഉരുളതിന്നാൻ വിട്ടമെന്ന്, എൻെറ ഗുരുപാഥരൊ തമ്പുരാൻ തിരുവടികളൊ കയ്യേന്തി മോന്തുണ മിടാന്തിലും കരുതണ്ട."

ഇങ്ങനെ പറഞ്ഞുകൊണ്ടു ചന്ത്രക്കാരൻ യോഗീശ്വരനോടു പിണങ്ങിപ്പിരിയാൻ ആരംഭിച്ചു. രാജധാനി സ്വപാശ്വത്തിൽ ചേന്നിരിക്കുന്ന ആ സന്ദഭത്തെ സ്മരിച്ച്, യോഗീശ്വരൻ ക്ഷണത്തിൽ ചന്ത്രക്കാറൻെറ ശരീരത്തെ പിടികൂടി ബന്ധുവത്സലത്വം കൊണ്ടെന്നപോലെ മുറുകെപ്പുണന്നു, കൃപാതരംഗിതനെന്നപോലെ അംബികാവിഗ്രഹത്തിൻെറ പൂർവഭാഗത്തുകൊണ്ടു നിറുത്തി ഭസ്മലേപനവും ചെയ്തു. ചന്ത്രക്കാരൻെറ കോപവും പരിഭവങ്ങളും സ്വപ്നസംഭവങ്ങളെന്നപോലെ മാഞ്ഞുതുടങ്ങി. രാജപുരുഷന്മാരുടെ ചതിയാൽ തന്നെ തൻെറ മരുമകൻ തസ്കരിക്കപ്പെട്ടിരിക്കുന്നു എന്നുള്ള ശോകപാരവശ്യംമാത്രം അവസാനത്തിൽ അയാളുടെ മനസ്സിൽ ശേഷിച്ചു. യോഗീശ്വരൻ പ്രസാദിച്ച് ഇങ്ങനെ അരുളിച്ചെയ്തു:— "ബന്ധുവേ; നമുക്കു ജയകാലം അടുത്തിരിക്കുന്നു. പുറത്തെ കഥകൾ നിങ്ങൾതന്നെ കണ്ടില്ലേ? നിങ്ങടെ മരുമകൻെറ ഒരു രോമത്തെ ആരെങ്കിലും നഷ്ടമാക്കുന്നെങ്കിൽ, തിരുവിതാംകൂർ— കടലും കായലും കരയും മലയുമടക്കം ഭസ്മം! പണ്ട് പൌണ്ഡ്രകവാസുദേവൻെറ കാശീപുരംപോലെ ഓരായിരം വത്സരം ഇപ്പുരം എരിഞ്ഞമരും. അതിനു ജഗദംബിക സഹായം. മരുമകൻ എവിടെ എന്നറിയണം—അല്ലേ? നിൽക്കൂ." ഇങ്ങനെ

പറഞ്ഞുകൊണ്ടു് യോഗീശ്വരൻ വിശ്വദൎശനം ചെയ്വാനുള്ള സാക്ഷാൽക്കാരധ്യാനത്തെ അനുഷ്ഠിച്ചു. പഞ്ചേന്ദ്രിയബന്ധം ചെയ്തു്, തുറന്ന നേത്രങ്ങളോടു കൂടിയും ഇമനിമേഷങ്ങൾ കൂടാതെയും ഹസ്തങ്ങളെ ഉയൎത്തി അംഗുലികളുടെ അന്തങ്ങളെ സംഗിപ്പിച്ചും പാദാംഗുഷ്ഠങ്ങൾ മാത്രം നിലത്തൂന്നിയും നിൽക്കുന്ന ആ മഹായോഗബന്ധസ്ഥനെക്കണ്ടു ചന്ത്രക്കാരൻ ശിലാവിഗ്രഹംപോലെ നിശ്ചേഷ്ടജീവനായിനിന്നു. ഹരിപഞ്ചാനനന്റെ നേത്രദ്യുതി അസ്തമിച്ചു് കേവലം കൃഷ്ണശിലപോലെ പ്രകാശശൂന്യമായും, മുഖവും കണ്ണുവും ദീൎഘമായും, അസ്ഥികൾ സുവ്യക്തമായും, ഉദരം അതിനിമ്നമായി വക്രിച്ചും ചമഞ്ഞു. ഏകദേശം ഒരു നാഴികയോളം ഇങ്ങനെ നിന്നപ്പോൾ, യോഗാഭ്യാസമഹിമകളെക്കുറിച്ചു ചില ഐതിഹ്യങ്ങൾ മാത്രം കേട്ടിട്ടുള്ള ചന്ത്രക്കാരൻ തന്റെ ഗുരുവൎയ്യന്റെ സിദ്ധിപ്രഭാവത്തെ അത്യന്തം ആദരിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ, യോഗീശ്വരന്റെ ജീവചൈതന്യം ആ ജഡത്തിൽ പുനഃപ്രവേശനംചെയ്തു. അദ്ദേഹത്തിന്റെ അധരങ്ങൾ വിടൎന്നു് ഇങ്ങനെ മന്ത്രിച്ചുതുടങ്ങി:—"ഹാഹാ! വിശ്വംഭരചാതുൎയ്യം! അപ്പനേ! ഉന്നെ രാജഭൃത്യന്മാർ ഉപദ്രവം ചെയ്യുറതാ? നേത്തി! നേത്തി! സന്തോഷമടയ്ന്തിരിക്കുറയാ? അപ്പടിയിരു്. ഉന്നൈ നാമേ രക്ഷിപ്പോം. അംബാ—എന്ന ഘോരവനാന്തരം! മേഘസ്പൎശിതമാന ഗന്ധമാദനത്തിലേ, മുനികദംബസേവ്യമാന മണ്ഡപത്തിലേ, ഇന്ദ്രകാന്തശിലാസ്തരണത്തിലേ, ഉന്നൈ ചേൎത്തുവയ്ക്കുറയാ? ഇരു്—ഇരു്—അങ്കിരു്–പതറാമലിരു്—ഇദോ——"ഇങ്ങനേയും മറ്റും കുറച്ചുനേരം വിശ്വദൎശനഫലത്തെ ഉച്ചരിച്ചു്, യോഗീശ്വരൻ വിരമിച്ചു. ഹരിപഞ്ചാനനൻ യോഗബന്ധത്തെ ഖണ്ഡിച്ചു് ബാഹ്യജ്ഞാനത്തെ പ്രാപിച്ചപ്പോൾ, പൂൎവ്വൽ പ്രതാപരുദ്രനായി ഹാസ്യസൂചകമായ ഒരു മന്ദഹാസത്തോടുകൂടി ചന്ത്രക്കാരനോടിങ്ങനെ ചോദിച്ചു:—"എന്തശൊന്നാൾ പരബ്രഹ്മസ്വരൂപിണി?"

ചന്ത്ര—"സാമീ! അറിയാതെ പറഞ്ഞതെല്ലാം ക്ഷമിക്കണം. സാമിതന്നെ അവനെ രക്ഷിച്ചുതരണം. ഏതു വനാന്തരത്തിൽ കൊണ്ടുപോയ് അവനെ ഒളിച്ചിരിക്കണോ, ദൈവത്തിനറിയാം, ഇങ്ങനെ ഒക്കെ——"

**യോഗി**—"നിങ്ങൾ മഹാരാജാതിരുമനസ്സിലെ അടിയാരിൽ ഒരു ഭാരിച്ച ഗൃഹസ്ഥനാണ്. കേൾക്കാൻ സംഗതിയായ ബ്രഹ്മവചനങ്ങളിൽ രാജാപകൃതിയുണ്ടെങ്കിൽ പുറത്തുപറയരുത്. നമ്മുടെ സന്നാഹങ്ങൾ പരിപൂർണ്ണമാകും വരെ ക്ഷമിക്കണം. ഇതിനെല്ലാം കണക്കെണ്ണി ശിക്ഷകൊടുത്തുകൊള്ളാം."
ഇപ്രകാരം യോഗീശ്വരനും ചന്ത്രക്കാരനും സംഭാഷണങ്ങൾ ചെയ്തു നിൽക്കുന്നതിടയിൽ, ഒരു ഭൃത്യൻ പ്രവേശിച്ച്, നന്തിയത്തു് ഉണ്ണിത്താൻ എന്നപ്രഭു യോഗീശ്വരപാദങ്ങളെ വന്ദിപ്പാൻ കാത്തുനിൽക്കുന്നു എന്നു ധരിപ്പിച്ചു. ഉണ്ണിത്താൻെറ ആനുകൂല്യം കൂടി ലഭിക്കുമ്പോൾ അരാജകകക്ഷിക്ക് പൂർണ്ണബലം സിദ്ധിക്കുമെന്ന് യോഗീശ്വരനും ചന്ത്രക്കാരനും ആശിച്ചിരുന്നു. എങ്കിലും ഈ വാർത്താശ്രവണത്തിൽ ചന്ത്രക്കാരൻ ഇച്ഛാഭംഗഭയംകൊണ്ടു ഞെട്ടി. ഹരിപഞ്ചാനനൻ ഹൃദയംഗമമായ ഭക്തിപ്രകടനത്തോടുകൂടി ഭഗവതീവിഗ്രഹത്തിൻെറ സന്നിധിയിൽ മുകുളീകൃതപാണിയായി നിന്നു. മനുഷ്യരുടെ അന്തരംഗപരിശോധനയോളം വിഷമമായുള്ള മറ്റൊരു വ്യാപാരമില്ലെങ്കിലും, അതിനെ തുടരുന്നവർക്ക് മനോഹരമായ ദർശനഫലങ്ങളും ചിലപ്പോൾ പ്രാപ്തമാകുന്നതാണ്. ഹരിപഞ്ചാനനൻെറ അന്തരംഗത്തെ അപ്പോൾ പരിശോധിച്ചു എങ്കിൽ, ആദരം പ്രശ്രയം ഗുരുഭക്തി എന്നീ ധർമ്മങ്ങളും സൽക്കാരദാനവൈമുഖ്യവും തമ്മിൽ പോർചെയ്യുന്ന അസംഭവ്യത്തെ വാസ്തവസംഭവമായി സാധനപാഠമെന്നപോലെ ദർശനം ചെയ്യാമായിരുന്നു. അദ്ദേഹം ആംഗ്യംകൊണ്ടു് ആ പ്രഭുവിനെ എതിരേൽക്കാൻ ചന്ത്രക്കാരനു കല്പനകൊടുത്തു. ആ പ്രഭുവെയും ഒരു വൈമനസ്യം ബാധിച്ചുതുടങ്ങി എങ്കിലും, ആജ്ഞാനുസാരമായി പുറത്തെ കെട്ടിൽ കടന്നു. പുത്രനെ സംബന്ധിച്ചുള്ള ആപത്സംഭവങ്ങളുടെ ദുഃഖംകൊണ്ടു കലുഷമായിരിക്കുന്ന ഉണ്ണിത്താൻെറ പ്രൌഢമായ മുഖംകണ്ടപ്പോൾ ചന്ത്രക്കാരപ്രഭു ഗുളികാകാരനായി, താൻ വഹിക്കുന്ന പ്രാതിനിധ്യഃത്തെയും അനുഷ്ഠിക്കേണ്ട ഉപചാരത്തേയും മറന്നു. വിഷ്ണുനാമഘോഷണയാൽ മഹിതമായ ഒരു മന്ത്രോച്ചാരണധ്വനി പൂജാശാലയിൽ നിന്നു കേട്ടുതുടങ്ങി. യോഗികളുടെ സ്തോത്രം അജ്ഞന്മാർക്കു കേട്ടുകൂടാത്തവകയിലുള്ളതായിരുന്നു എങ്കിലും, ഉണ്ണിത്താൻ വിജ്ഞാന

യിരുന്നതിനാൽ അതിനെ ശ്രവണംചെയ്തു് ശുഭസൂചകമായ ഉപശ്രുതിയെന്നു് ആനന്ദിച്ചു. ചന്ത്രക്കാരൻ വേദധ്വനിയും കാകശബ്ദവും ഒന്നുപോലുള്ള അൎത്ഥശൂന്യഗീതങ്ങളായിരുന്നതുകൊണ്ടു്, "സാമികള് വലിയ അടവേതോ തൊടങ്ങണ്" എന്നു വ്യാഖ്യാനിക്കമാത്രം ചെയ്തു. ഐഹികാമുഷ്മികങ്ങളെ ത്യജിച്ചുള്ള സിദ്ധനായ ഹരിപഞ്ചാനനൻ കൎമ്മികളുടെ അനുഷ്ഠാനങ്ങളെ തുടരുന്നതു് പണ്ഡിതവൃദ്ധൻ അക്ഷരമാലാഭ്യസനം ചെയ്യുന്നതുപോലെ തോന്നി, ഉണ്ണിത്താന് ഒരു സംശയമുദിച്ചു. ഇങ്ങനെ നിൽക്കുമ്പോൾ ദീപാരാധനാഫലമായി യോഗീശ്വരവാടത്തിനു സഹജമായുള്ള ദിവ്യസുഗന്ധം വീശിത്തുടങ്ങി. "കന്നൻ! ഏമാനെ കരുക്കാൻ മായപ്പൊടികരിക്കണാ!" എന്നു ചന്ത്രക്കാരൻ ബന്ധുസ്വാതന്ത്ര്യത്തോടുകൂടി ഉണ്ണിത്താനോടു പറഞ്ഞു. ഭഗവൽസ്തോത്രത്തിന്റെ മധുപ്രവാഹത്താൽ സിക്തമായ ഹൃദയവല്ലിയോടുകൂടി നിൽക്കുന്ന ഉണ്ണിത്താന്റെ നാസാപുടത്തെ ആ ഗന്ധം പ്രീണനം ചെയ്തു. ആപാദമസ്തകം ഭക്തിയാൽ കവചിതമായ ഒരു ശരീരം ഉണ്ണിത്താന്റെ മുമ്പിൽ പ്രവേശിച്ചു. കാഷായവസ്ത്രം കൊണ്ടുള്ള കൌപീനവും യോഗവേഷ്ടിയുമല്ലാതെ, സ്വാമികൾ ആഭരണങ്ങളൊ കുംകുമലേപനങ്ങളോ അപ്പോൾ അണിഞ്ഞിരുന്നില്ല. ചന്ത്രക്കാരൻ സ്വഗുരുവിനെ ഭക്തിപൂൎവ്വം ആ ദൎശനത്തിലും തൊഴുതു. ഉണ്ണിത്താന്റെ മുമ്പിൽ ആ രൂപം പ്രത്യക്ഷമായപ്പോൾ അദ്ദേഹം ബ്രാഹ്മണ്യത്തോടു കാണിക്കേണ്ടതായ ഭക്തിയേയോ ഹരിപഞ്ചാനനനുള്ളതായി കേട്ടിട്ടുള്ള യോഗസിദ്ധിക്ക് അനുരൂപമായ വിനയാദരങ്ങളേയോ യഥോചിതം പ്രകടിപ്പിക്കാതെ, താൻ കാണുന്ന രൂപത്തിന്റെയും കേട്ടശബ്ദത്തിന്റെയും വിശിഷ്ടതയാൽ ബദ്ധേന്ദ്രിയനായിനിന്നു. അതീതമായമനശ്ചാഞ്ചല്യംകൊണ്ടു് ഉണ്ണിത്താന്റെ ബുദ്ധി സ്വല്പമൊന്നു ഭ്രമിച്ചു എങ്കിലും, യോഗീശ്വരന്റെ ആദ്യദൎശനത്തിൽ രൂപസാമ്യംകൊണ്ടും മറ്റും ചന്ത്രക്കാരൻ അമ്പരന്നു നിന്നതുപോലെ, ഉണ്ണിത്താൻ തന്റെ ആത്മപൌരുഷത്തെ യോഗീശ്വരനു പാദകാണിക്കയാക്കിയില്ല. അദ്ദേഹം മുമ്പിൽ നിൽക്കുന്ന രൂപത്തെ നിശ്ശങ്കനായി ഒന്നു പരിശോധിച്ചു്, താൻ കേട്ട സൂക്തഘോഷത്തെ വീണ്ടും സ്മരിച്ചു. ആ ആകാരത്തെ അദ്ദേ

ഹം അതിനുമുമ്പു കാണുകയും സ്വരത്തെ കേൾക്കുകയും ചെയ്തിട്ടുണ്ടെന്ന് അദ്ദേഹത്തിന്റെ ബുദ്ധി സ്ഫുടവാദം ചെയ്തു. യോഗീശ്വരന്റെ ഭാവചേഷ്ടകൾ നാട്യവൈഭവത്താൽ സരളതരങ്ങളായിരുന്നെങ്കിലും ഉണ്ണിത്താന്റെ ശങ്കയെ സ്ഥിരീകരിച്ചതേയുള്ളു. സാമാന്യമനീഷിയുടെ നിലയിൽ ഇങ്ങനെ ത്രിവിധമായുള്ള ഒരു സാദൃശ്യസ്മരണ അദ്ദേഹത്തിന്റെ മനസ്സിൽഉൽപാദിച്ചു എങ്കിലും, ആയുർവേദസാങ്കേതികജ്ഞന്റെ ദൃഷ്ടിയെ പ്രയോഗിച്ചു തന്റെ ആവിശങ്കയെ വിവേചിച്ചപ്പോൾ, അതു കേവലം അസംഗതമായ അന്തഃപ്ലവമെന്ന് അദ്ദേഹംതന്നെ നിരൂപണം ചെയ്തു. ച്യവനമഹർഷിക്ക് രോഗമോചനവുംസുഖാവസ്ഥയും ആ തപോധനനാമത്തെ ധരിക്കുന്ന സിദ്ധൌഷധം കൊണ്ടു പരിപൂർണ്ണമായി ലഭിച്ചു എന്ന് ആയുർവേദം സമ്മതിക്കുന്നുണ്ടെങ്കിലും, ദന്തവിഹീനമായും, രോമം കൊഴിഞ്ഞുമുള്ള പടുവാർദ്ധക്യത്തെ ഉദ്ധതതാരുണ്യമാക്കി ഉദ്ധരിപ്പിക്കുക ആദിവ്യൌഷധത്തിനും ശക്യമല്ലെന്ന് അദ്ദേഹം ഖണ്ഡിച്ചു. എന്നാൽ, യോഗിസാദ്ധ്യമായുള്ള കല്പസേവനംകൊണ്ടു കായരൂപാന്തരം നിവൃത്തിക്കാവുന്നതിന്റെ തത്വങ്ങൾ അദ്ദേഹത്തിനു ദൃഢമല്ലായിരുന്നു. വിശേഷിച്ചും തന്റെ മുമ്പിൽനിൽക്കുന്ന ആകാരം തന്റെ മനസ്സിൽ സ്മൃതമാകുന്ന രൂപത്തേക്കാൾ ഹ്രസ്വമായി കാണപ്പെടുകയും ചെയ്യുന്നു. എന്നാൽ, കാർക്കോടകദംശനംകൊണ്ടു നളന്റെ ശരീരത്തിന് ഇങ്ങനെയുള്ള ഭേദവും സംഭവിച്ചിട്ടുണ്ടെന്നും അദ്ദേഹം വാദിച്ചു. നന്തിയത്തുണ്ണിത്താന്റെ ചക്ഷുരാദീന്ദ്രിയങ്ങളും അദ്ദേഹത്തിന്റെ പാണ്ഡിത്യവും തമ്മിൽ ഇങ്ങനെ ഇടഞ്ഞു പോരാടി തന്റെ മനസ്സിനെ അസ്വസ്ഥമാക്കിത്തീർക്കുന്നതിനിടയിൽ ചന്ത്രക്കാരൻ, "സാമികള്!—തൊഴണം—സാഷ്ഷാൽ വേധവ്യാസരു!" എന്ന് ഓരോ ശുദ്ധോപദേശങ്ങൾ പുറപ്പെടുവിച്ചുകൊണ്ട്, "നമ്മടെമച്ചിണൻ—നന്തിയത്തേമാൻ — അനന്തരവൻ കൊച്ചന്റെ തന്ത—അഷ്ടാങ്ങ്ഹൃധവും മററും മെച്ചം—വലിയ സൈഒപ്തീകൻ—എളയട സ്സൊരൂവത്തിലെ മന്ത്രിമാര്—കൊള്ളച്ചക്രവും നെല്ലും—"എന്നിത്യാദി സ്തോത്രങ്ങളാൽ നന്തിയത്തുണ്ണിത്താന്റെ സ്തുതിപാഠകത്വത്തെ വഹിച്ച് അദ്ദേഹത്തെ യോഗീശ്വരനു പരിചയപ്പെടുത്തി. ഉണ്ണിത്താൻ ഇതിനും നിശ്ചലനായി

നിന്നതേയുള്ളു. അപ്പോഴത്തെ വേഷത്തെ അവലംബിക്കാൻ പ്രേരിപ്പിച്ച തന്റെ ജളത്വത്തെക്കുറിച്ചു പരിതപിച്ച ഹരിപഞ്ചനനൻ ഉണ്ണിത്താന്റെ മനസ്സിനെ വലയ്ക്കുന്ന ചിന്തയുടെ ആഴത്തേയും വിസ്താരത്തേയും ഒരു നോട്ടത്താൽ അളന്നു നിർണ്ണയിച്ചു. സ്വഹസ്തങ്ങളാൽ കേശത്തേയും മീശയേയും ഒന്നു ശുശ്രൂഷണംചെയ്തു്, നേത്രത്തിൽ അല്പമായ ധാർഷ്ട്യത്തേയും അധരത്തിൽ പ്രൌഢമായ ശൃംഗാരത്തേയും സ്ഫുരിപ്പിച്ചപ്പോൾ, അദ്ദേഹത്തിന്റെ സാക്ഷാലുള്ള സൌന്ദര്യസമുൽകർഷവും വിജ്ഞാന ജ്യോതിസ്സും പകന്നു് ബീഭത്സമൂർഖതയായി രൂപാന്തരിച്ചു. ഇതുമെന്ന്യേ, അദ്ദേഹം അനഭിജ്ഞന്റെ സംസ്കൃതത്തിൽ ഉണ്ണിത്താനോടു കുശലപ്രശ്നം ചെയ്തു. അതിൽ നാരായണീയാദികേരളീയസംസ്കൃതഗ്രന്ഥങ്ങളുടെ രസം കലന്നിട്ടുള്ളതായി, വിവിധകാലദേശങ്ങളിലേയും സംസ്കൃതസാഹിത്യത്തിന്റെ നാനാശാഖകളിൽ അഭിജ്ഞനായിരുന്ന ഉണ്ണിത്താന തോന്നി. യോഗീശ്വരൻ, നമ്മദാതീരത്തിൽ അവതീർണ്ണനായി ആശ്രമത്രയങ്ങളേയും അനുഷ്ഠിച്ച് അന്ത്യത്തിൽ തപസ്സുകൊണ്ടു് ബ്രഹ്മപദത്തിൽ പ്രാപിച്ച തന്റെ പിതാവിന്റെയും പരലോകഗതയായ മാതാവുമുതലായവരുടെയും ചരിത്രങ്ങളേയും അദ്വൈതാദി സിദ്ധാന്തങ്ങളേയും സംബന്ധിച്ച് ഒട്ടു പ്രസംഗിച്ചു. ഉണ്ണിത്താൻ അതുകൾക്കുത്തരമായി അഭിവന്ദനംമാത്രം ചെയ്തു. പുത്രവാർത്താന്വേഷണത്തിലുള്ള കൌതുകം ചോന്നുപോയതുപോലെ, ആ സംഗതിയിൽ ഉപദേഷ്ടാവായി കരുതിയിരുന്ന യോഗീശ്വരന്റെ സന്നിധിയിൽ നിന്നു പിരിയുന്നതിന് ഉണ്ണിത്താൻ അവമര്യാദമായുള്ള ഒരു അക്ഷമയേയും കാണിക്കുകയാൽ, അദ്ദേഹത്തെ സ്വാധീനത്തിലാക്കുന്നതിനു സുകരമായ മറെറാരുമാർഗം ബുദ്ധിയിൽ പ്രകാശിച്ച ഹരിപഞ്ചാനനൻ, തനിക്കു ചില വിശേഷമായ അനുഷ്ഠാനങ്ങളുണ്ടെന്നും, അതുകൊണ്ടു പിന്നീടൊരു ദിവസം കാണുന്നതിനു മോഹമുണ്ടെന്നും പറഞ്ഞു് ആ പ്രഭുവിനെ യാത്രയാക്കി. ആ സന്ദർശനത്തിന്റെ അപ്രതീക്ഷിതവും ആശാഭഞ്ജകവുമായ പരിണാമത്താൽ കുപിതനായ ചന്ത്രക്കാരൻ തന്റെ ഹസ്തപിണ്ഡങ്ങളും നഖദന്തങ്ങളും പ്രയോഗിച്ചു "മച്ചിണ"നെ നാമാവശേഷനാക്കിക്കളയട്ടെയോ എന്നു് ആലോചിച്ചു. ഉണ്ണിത്താൻ പുറ

ത്തിറങ്ങിയ ഉടനെതന്നെ ഹരിപഞ്ചാനനൻ നിന്നിരുന്നേടത്തു നിന്ന് ഒന്നു പുഞ്ചിരിക്കൊണ്ടതിനെ വ്യാഖ്യാനിക്കുന്നതായാൽ, അതിലേയ്ക്കു പ്രത്യേകമൊരു ഗ്രന്ഥം വിനിയോഗിക്കേണ്ടിവരും. അദ്ദേഹം ചന്ത്രക്കാരമാന്ദിയേയും മാർജ്ജനംചെയ്തു ബഹിഷ്കരിക്കുമാറുള്ള വേഗബലത്തോടുകൂടി പൂജാമുറിയിൽ പ്രവേശിച്ച്, തന്റെ കൃഷ്ണമുഖനായ ഭൃത്യനെ വരുത്തി, ഉടനെ മന്ത്രക്കൂടത്തുപോയി, കുപ്പശ്ശാരോടു ചില സംഗതികൾ ധരിപ്പിപ്പാൻ ഒരു കല്പനകൊടുത്തു.

നന്തിയത്തുണ്ണിത്താൻ അന്നുതന്നെ സമുചിതമായുള്ള കാഴ്ചകളോടുകൂടി മഹാരാജാവിനെ മുഖംകാണിച്ചു. ഇക്കാലത്തെപ്പോലെ തന്നെ അന്നും പ്രജകൾക്കു മഹാരാജാവിന്റെ തൃപ്പാദദർശനം സുലഭമായിരുന്നു. ദ്രോണാദ്യാചാര്യജനങ്ങളെ ജ്യേഷ്ഠപാണ്ഡവൻ ആദരിച്ചുപോന്നതുപോലുള്ള ഉപചാരങ്ങളോടുകൂടി മഹാരാജാവ് ഉണ്ണിത്താനു സ്വാഗതമരുളി. വിദ്വൽകേസരികളായ ആ രണ്ടുപേരും ബഹുകലാരാഷ്ട്രങ്ങളിൽ ത്വരിതസഞ്ചാരം ചെയ്തിട്ടും, പുത്രവിഷയത്തിൽ പ്രവേശിപ്പാൻ ഉണ്ണിത്താൻ ഉൽക്കണ്ഠാലേശത്തേയും പ്രകടിപ്പിക്കാത്തതിനാൽ, മഹാരാജാവ് അദ്ദേഹത്തിന്റെ പ്രഭുബുദ്ധിയെക്കുറിച്ച് അനല്പമായി പ്രസാദിച്ച്, അവസാനത്തിൽ "വിശേഷിച്ച്—?" എന്നുള്ള ഏകപദംകൊണ്ട് അഭിപ്രായഗർഭമായ ചോദ്യംചെയ്ത്, ഉത്തരം എത്രതന്നെ ദീർഘമൊ അപഥ്യമോ ആയാലും, കേൾക്കാൻ സന്നദ്ധനും സന്തോഷവാനും എന്നുള്ള ഭാവത്തിൽ നിന്നു. ഉണ്ണിത്താൻ മഹാരാജാവിന്റെ ആന്തരാർത്ഥമായ ഹിതത്തെ മനസ്സിലാക്കി ഇങ്ങനേ അറിയിച്ചു:—"അടിയന്റെ മകൻ ബന്ധനത്തെ ലംഘിച്ചു എന്ന് തിരുമനസ്സിൽ സംശയിക്കുന്നുണ്ടോ?"

**മഹാ**—(ഉണ്ണിത്താന്റെ വാക്കുകളെതടഞ്ഞ്) "ഏഹെ! ആവിധമുള്ള സംശയമേ ഇവിടില്ല. അങ്ങിനെവരില്ലെന്നു നമുക്കുതന്നെ നിശ്ചയമുണ്ട്. അവൻ ആൾ വീരനാണ്."

**ഉണ്ണി**—"ഇവിടെ വന്നതിന്റെ ശേഷം കേൾക്കുന്ന കഥകൾ ബുദ്ധിയെത്തന്നെ ചലിപ്പിക്കുന്നു."

**മഹാ**—"നമ്മുടെ ആജ്ഞയാൽ മറയ്ക്കപ്പെട്ടിരിക്കുന്നു എന്നും കേട്ടില്ലേ?"

ഉണ്ണി—"കേട്ടു-കഷ്ടം! തിരുമനസ്സിലെ കല്പനയെ ഉണ്ണി ലംഘിച്ചില്ലെന്നു തിരുമനസ്സിൽ ബോധ്യമുള്ളതു് അടിയനു് ആ ശ്വാസമായി. ശേഷം ഈശ്വരേച്ഛപോലെ നടക്കട്ടെ."

ഇത്രയല്ലാതെ തന്റെ മകന്റെമേൽ ചുമത്തപ്പെട്ട നരഹത്യാപരാധത്തെപ്പററി ഉണ്ണിത്താൻ ഒന്നും ഉണർത്തിച്ചില്ല. ഉണ്ണിത്താന്റെ പ്രഭുബുദ്ധിയെക്കുറിച്ചു മഹാരാജാവു് അന്തരാത്മനാപിന്നേയും അഭിനന്ദിച്ചു.

മഹാ—"ചന്ത്രക്കാരന്റെ ഗുരുവായ ഹരിപഞ്ചാനനയോഗിയെ കണ്ടില്ലേ?"

ഉണ്ണി—(പുത്രവിഷയത്തിലും പ്രദർശിപ്പിക്കാത്ത മുഖസ്തോഭത്തോടുകൂടി) "കണ്ടു, സുന്ദരൻ, വീരൻ നല്ലനടൻ." (കുറച്ചുനേരം ആലോചനയോടുകൂടി നിന്നു്) "അടിയനു തിരുമനസ്സിലെ പ്രജയായികഴിയാനേ വൈഭവമുള്ളു_സന്യാസിക്കയും മററും (ക്ലേശഭാവത്തിൽ) മററുള്ളവർ കഴിക്കട്ടെ. തൃപ്പാദശരണത്തെ താമസം കൂടാതെ ചിലർ പ്രാപിക്കും. അപ്പോൾ വിടകൊണ്ടുകേഴുന്ന കൂട്ടത്തിൽ അടിയനുമുണ്ടാവും. വൈഷ്ണവമായ കൃപാതിരേകത്തെ വർഷിച്ചു് അന്നു് ത്രാണനംചെയ്യണം."

മഹാരാജാവു് ഈ വാക്കുകളെ വ്യാഖ്യാനിപ്പാൻ ആവശ്യപ്പെടാതേയും, എന്നാൽ ആ വിഷയത്തെത്തുടരാൻ സന്നദ്ധനല്ലാതേയും, അത്യാർദ്രമനസ്കനായി ഇങ്ങനെ ഉപദേശിച്ചു:—"മകന്റെ ഭാഗത്തെയ്ക്കു വേണ്ടതെല്ലാം ദളവായോടും കാര്യക്കാരന്മാരോടും പറയണം. വേണ്ടഉത്സാഹങ്ങൾ ചെയ്തു തെളിവു കൊടുക്കണം. ഉണ്ണിത്താനു പോരാത്തതെന്നു തോന്നുകയില്ലെങ്കിൽ ഒന്നുകൂടി ഗുണഃദോഷിക്കാം. നീട്ടെഴുത്തുകേശവനുണ്ടു്. അവനോടാലോചിച്ചു് ഈ സംഗതിയിൽ വേണ്ടതു നടത്തുന്നതിനു നാം അനുവദിക്കുന്നു. ഈ ഗുണഃദോഷംസ്വകാര്യമായിരിക്കട്ടെ."

മഹാരാജാവു് ചോദ്യഗുണദോഷാദികൾ നിറുത്തി. ഐശ്വരമായ ബുദ്ധിയും പരമാർത്ഥസത്പ്രഭുത്വവും ചേർന്നുള്ളടം അനഹസ്തോത്രവും കിഴിഞ്ഞുള്ള സമ്പ്രാർത്ഥനയും, തൈക്കിപ്പിഴിഞ്ഞുള്ള കണ്ണുനീരും കൂടാതെ കാമധേനുവെപ്പോലെ ചിന്തിതാനുഗ്രഹത്തെ കാലോചിതം അനർഗളമായി ദാനംചെയ്യുമെന്നു ദൃഢമായി വിശ്വസിച്ചിരുന്ന ഉണ്ണിത്താൻ അന്നത്തെ മുഖം കാണിപ്പും അവസാനിപ്പിച്ചു.

# അദ്ധ്യായം ൰൪.

" മിത്രപദവീഗതവിചിത്രമണിക്രമനാ-
യെത്രയും വിലസുന്ന ധാത്രീശേന്ദ്രൻ."

കനകകാന്തികൊണ്ടു കമനീയതരവും ഗുളമധുരിമകൊണ്ടു് ആസ്വാദനീയവുമായി കവിമനോധർമ്മത്താൽ നിർമ്മിതമായ ലോകത്തിൽതന്നെ ഇതേവരെ പെരുമാറിയും ഘോരഘാതകന്മാരുടെ സൈ്വരവാസത്താൽ നരകതുല്യമായിരിക്കുന്ന പരമാർത്ഥലോകത്തിൽ കേവലം പരിചയശൂന്യനായും ഇരുന്ന കേശവൻകുഞ്ഞിനു് കേശവപിള്ളയുടെ ഉപദേശങ്ങൾ സ്വാർത്ഥപരനും സ്ത്രീജിതനും ആയ ഒരു കുടിലവിടന്റെ കൃത്രിമങ്ങളാണെന്നു തോന്നിയപ്പോൾ, തനിക്കു നേരിട്ട ആപത്തിന്റെ ആരംഭത്തിൽ അയാളുടെ ഉള്ളിൽ അങ്കുരിച്ചുമന്നിരുന്ന വിശ്വവിദ്വേഷത്തിനു നവമായ ഒരു വിജൃംഭണം ഉണ്ടായി. എന്നാൽ ആ യുവാക്കന്മാരുടെ രസനായുദ്ധം അവസാനിച്ചപ്പോൾ, കേശവപിള്ള പ്രയോഗിച്ച അസ്ത്രങ്ങളിൽ "മീനാക്ഷി" നാമലിഖിതമായ ഒന്നുമാത്രം ആ നാമത്തെ സദാ സ്മരിക്കുന്ന കേശവൻകുഞ്ഞിന്റെ ഹൃദയത്തിൽ ലാക്കിനു തറച്ചു്, അവിടെ വസതികൊണ്ടു. പാർവതീശാപംകൊണ്ടു പാർത്ഥബാണങ്ങൾക്കു രൂപാന്തരം ഉണ്ടായതുപോലെ, പൂവമ്പായി തന്റെ ഹൃത്തടത്തിൽ ലയിച്ച ആ സ്മരണയാലുണ്ടായ ആനന്ദത്തോടുകൂടി കേശവൻകുഞ്ഞു നിദ്രാർത്ഥിയായി ശയനംചെയ്തു. കുലീനയായ തന്റെ പ്രണയിനി അപരിചിതനും ദാസവൃത്തിയിൽ കാലക്ഷേപം ചെയ്യുന്നവനുമായ ഒരു യുവാവിന്റെ സന്നിധിയിൽ പ്രവേശിച്ചു് അന്തർജനവ്രതത്തെ ലംഘിച്ച വൃത്താന്തം അയാളുടെ മനസ്സിൽ രൂക്ഷമായ അഭ്യസൂയയെ ജനിപ്പിച്ചു. എന്നാൽ തന്റെ മനശ്ശുദ്ധതയ്ക്കു് അദ്ധ്യാവകാശിനിയായി വരിക്കപ്പെട്ട കന്യക ദുരാചാരവർജിതമായ ചാരിത്രസങ്കേതമാണെന്നും അയാൾ തന്നെ വിധിച്ചു. തനിക്കുള്ളതുപോലെയുള്ള നിഷ്കളങ്കതയും ധർമ്മനിഷ്ഠയും അന്യചിത്തങ്ങളേയും അലങ്ക

രിക്കാമെന്നു നിർമ്മലമായ അയാളുടെ അന്തഃകരണം ഉപന്യ സിച്ചതിനാൽ, വീണ്ടും പ്രശാന്തമായ അയാളുടെ ആത്മാവു് സുഷുപ്തി പദത്തെ ലക്ഷ്യമാക്കി പ്രയാണം തുടങ്ങി. എന്നാൽ, ജാഗ്രദവസ്ഥയിൽനിന്നു നിദ്രാപഥത്തിൽ ഗതിതുടങ്ങിയ അസ്ത വിവേകനായ ആ ശരീരപാന്ഥൻ, മാർഗമദ്ധ്യസ്ഥമായ ഒരു ഗോപുരത്തിൻെറ കപാടങ്ങൾ സ്വയമേ നീങ്ങുകയാൽ പ്രത്യ ക്ഷമായ സ്വപ്നഭൂവിലേയ്ക്കു, ബലാൽ ആകർഷിക്കപ്പെട്ടു. അ വിടെ, കണ്ഠ്യമായ വിസർഗത്തിൻെറ ഉച്ചാരണത്തിൽ 'ഹ'കാ രവ്യക്തി ശരിയാവാത്തതിനെപ്പററി അനുപദം ശാസിച്ചുകൊ ണ്ടു ശിഷ്യന്മാരുടെ നടുവിൽ ഇരിക്കുന്ന തൻെറ ഗുരുനാഥൻ ആദ്യത്തിൽ ദൃശ്യനാകുന്നു; ദക്ഷപ്രജാപതി ദീക്ഷിച്ചതുപോലു ള്ള ഒരു മഹായാഗത്തിൻെറ ദർശനം അടുത്തപോലെ കേശ വൻകുഞ്ഞിനെ ആനന്ദിപ്പിക്കുന്നു; ആ യജ്ഞകർമ്മത്തിൽ പുത്ര ക്ഷേമാർത്ഥം അഗ്ഗ്ര്യനായ ഉണ്ണിത്താൻ നവനിധികളെ ഗുരുസം ഭാവനയായി ദാനംചെയ്യുന്നു. സാംബദീക്ഷിതരായ അധ്വരി യുടെ ആശിസ്സോടുകൂടി അദ്ദേഹത്തിൻെറ കയ്യിൽനിന്നു താൻ പ്രസാദത്തെ സ്വീകരിക്കുമ്പോൾ, പ്രിയതമയായ മീനാക്ഷി ത്തൻെറ വാമഭാഗത്തെ അലങ്കരിക്കുന്നു. ഈ യജ്ഞത്തിൻെറ അവസാനത്തിൽ മീനാക്ഷിയുടെ പാണിഗ്രഹണമഹോത്സവം സപ്തപദീപര്യന്തം സമാപനംചെയ്യപ്പെടുന്നു. മീനാക്ഷിയു ടെ കുസുമമൃദുലമായ കരസ്പർശത്താൽ ഉൽഭൂതമായ നിബിഡാ നന്ദം അയാളെ ഉന്മത്തനാക്കുകയാൽ, അനന്തരാനുഭവങ്ങൾ അസ്പഷ്ടങ്ങളായിത്തീരുന്നു. പരിണയനത്തിനുമുമ്പു് തന്നോടു പ്ര ണയപരിഭവം കൂടാതെ വർത്തിപ്പാൻ കൃപതോന്നിയ അവസര ങ്ങളിൽ ലജ്ജാവതിയായിരുന്ന ആ നവോഢ ഇതാ ഒരം സദ സ്സിൽവച്ചു് വേശ്യാഭാവത്തിൽ തന്നെ സ്പർശിച്ചു തലോടി താലോ ലിക്കുന്നു. ഭർത്താവിൻെറ ഇംഗിതലംഘനമാകുന്ന കുലടാവൃത്തി യെ പരുഷകലുഷമായ ദൃഷ്ടിപാതത്താൽ താൻ ശാസനം ചെ യ്യുന്നു. ക്ഷീണമായ ദീപപ്രഭയിൽ തൻെറ കാന്തയുടെ ചന്ദ്രി കാധവളമായ ലലാടവും ഗണ്ഡദർപ്പണത്തിൻെറ തേജോവിപ ര്യയത്താൽ ദ്വിഗുണിതപ്രഭയോടെ ശോഭിക്കുന്ന കൃഷ്ണവർണ്ണ ങ്ങളായ പുരികക്കൊടികളും പ്രസന്നശോഭയോടും ചടുലപ്രഭാ വത്തോടും പ്രത്യക്ഷമാകുന്നു. വിദേശസ്ത്രീകളുടെ മാതിരിയിൽ ശിരസ്സിനെ ആച്ഛാദനം ചെയ്യുന്ന പട്ടുചേല കേശപാ

ശത്തെ മറയ്ക്കുന്നുണ്ടെങ്കിലും, ഈ ആവരണത്തെ അതിക്രമിച്ചുപ്രസരിക്കുന്ന അളകങ്ങളുടെ നീലവൎണ്ണം ജാഗ്രദവസ്ഥയിലെ തന്മയത്വത്തോടുകൂടി ആ യുവാവിന്റെ ചേതസ്സിനെ പരമാഹ്ലാദപൂൎണ്ണമാക്കുന്നു. പ്രണയമധുസരസ്സിൽ ഉല്പന്നമായ കനകകമലത്തിൽ നിന്നു മകരന്ദാപഹരണം ചെയ്തു പൊങ്ങുന്ന ഭ്രമരങ്ങളെപ്പോലെ കരുണാകടാക്ഷപ്രചുരമായ നേത്രയുഗളം പ്രേമധാരാവൎഷംകൊണ്ടു് ആ അനുരാഗപരിതപ്തന്റെ മനസ്സിനെ ശീതളമാക്കുന്നു. പ്രേമസ്യന്ദികളായ മധുരമന്ത്രണങ്ങൾ തന്റെ ജീവനായികയ്ക്കു സഹജമായുള്ള പ്രൗഢമുഗ്ദ്ധതയാലും ലജ്ജകൊണ്ടുള്ള അസ്പഷ്ടതയാലും അയാളുടെ മനസ്സിനെ നിഷ്കരുണം വലയ്ക്കുന്നു. ആ സരളവചനങ്ങളെ വഹിക്കുന്ന ഓഷ്ഠാദിഭാഗം മുഖാബ്ജവും ത്രപാപാരവശ്യംകൊണ്ടെന്നപോലെ പട്ടാംബരാന്തത്തിലെ സുവൎണ്ണകോടിയിൽ നിലീനമായിരിക്കുന്നു. ചന്ദനാദിചൎച്ചനംകൊണ്ടു് അയാൾ പരമാനന്ദമഗ്നനായി പാൎശ്വവൎത്തിയായി പരിസേവനംചെയ്യുന്ന സൎവ്വാഭരണഭൂഷിതമായ വിഗ്രഹത്തിന്നു വശംവദനാകുന്നു. ശകടങ്ങളെ അളുകളുടെ നേതാക്കന്മാർ വാഹനശാലകളിൽനിന്നു പുറത്തിറക്കുംപോലെ താൻ ഒരുനിർജീവസത്വമായി തന്റെ ശയ്യാഗൃഹത്തിൽ നിന്നു നയിക്കപ്പെട്ടു്, വൃഷ്ടിജലവാഹിയായുള്ള ഭൂമിയിലേയ്ക്കു നിഷ്ക്രമിപ്പിക്കപ്പെടുന്നു. നിശയുടെ നിഷ്പ്രകാശത കാർമേഘങ്ങളാലും തന്റെ നേത്രങ്ങൾക്കു സംഭവിച്ചിരിക്കുന്ന അന്ധത ഒരു വിഭ്രമമേഘത്താലും പാതാളതമസ്തുല്യമാക്കപ്പെടുന്നു. ഹരികഥാസദസ്യരിൽ ജളമതികളായ ചിലരുടെ ദൎശനപ്രകാരം ഹരിപഞ്ചാനനശ്രീനാരദബ്രഹ്മൎഷി ഹരിപഞ്ചാനന ധ്രുവരാജകുമാരന്റെ കൎണ്ണങ്ങളിൽ ശ്രീനാരായണധ്യാനമന്ത്രത്തെ ഉപദേശം ചെയ്തനുഗ്രഹിച്ച മുഹൂൎത്തത്തിൽ, കേശവപ്രഭുകുമാരന്റെ ശ്രവണരന്ധ്രങ്ങളിൽ ഒരു ബ്രഹ്മാണ്ഡഭ്രമണാരവം മുഴങ്ങിത്തുടങ്ങി. ജിഹ്വാമൂലം നിർഭരമായ ലേനത്തോടുകൂടി ശ്വാസസഞ്ചികാഗൎത്തത്തിൽ അവഗാഹനംചെയ്തു. ആത്മജീവച്ഛക്തികൾ ഒരു ക്ഷുദ്രദേവതയാലെന്നപോലെ സമൂലം ഛേദിക്കപ്പെട്ടു.

ജീവനും ആത്മാവും സമസ്തബാഹ്യേന്ദ്രിയങ്ങളും ചൈതന്യശൂന്യമായി ഭവിച്ചു എങ്കിലും, ആ യുവാവിന്റെ ബുദ്ധി എന്നുള്ളശക്തി അന്യസത്വങ്ങളോടുള്ള ബന്ധം വേർപെട്ടും, വ്യാമോഹപഞ്ജരത്തിൽ ബന്ധിക്കപ്പെട്ടതുപോലെയും സ്വസ്ഥാന

ത്തെ അവലംബിച്ചു നിരുദ്ധവീൎയ്യത്തോടേ പ്രവൎത്തനം ചെയ്തു. ജനിസാഗരത്തെ തരണംചെയ്തു പരലോകപ്രവേശനം ചെയ്യുന്നുഎന്ന് ഒരു ബോധം അണുപ്രായമായിത്തീൎന്നിരിക്കുന്ന ആ ബുദ്ധികേന്ദ്രത്തിൽ ജനിക്കുന്നു. ജീവശരീരത്തിൽ നിന്നു യാതനാശരീരത്തിലേക്കുള്ള പരിവൎത്തനം എത്രകാലംകൊണ്ടു നിവൎത്തിക്കുമെന്ന് ആ ബുദ്ധിക്കു രൂപമുണ്ടാകുന്നില്ല. ഈ യാത്രയിൽ എത്ര പാന്ഥമന്ദിരങ്ങളിൽ താമസിച്ചു എന്നും, നശ്വരമായുള്ള തന്റെ അംശത്തിന് എങ്ങനെ പോഷണം സാധിച്ചു എന്നും, അയാൾക്കു വ്യക്തമാകുന്നില്ല. സകലവും അന്ധകാരമയവും സൂക്ഷ്മപ്രജ്ഞാതീതവും ആയിക്കഴിഞ്ഞു.......പരലോകപ്രാന്തം സമീപിച്ചതുപോലെ ഇന്ദ്രിയമൌഢ്യങ്ങൾ നീങ്ങിത്തുടങ്ങി. സ്വപ്നാരംഭത്തിനു പൂൎവമായുള്ള സ്ഥിതിയിൽ ശ്വാസോച്ഛ്വാസം ചെയ്യുന്നതിനും അവയവങ്ങളെ ചലിപ്പിക്കുന്നതിനും ശക്യമായി. ശിരസ്സിനെ അവനമനം ചെയ്യിക്കുന്നതായ ഒരു ലഘുഭാരവും, കൎണ്ണപുടങ്ങളെ ശാന്തമായി ബാധിക്കുന്ന ഒരു മുരളീസ്വരവും, പീഡാവശിഷ്ടങ്ങളായി അയാൾ അനുഭവിച്ചു. ബലാൽ പ്രാപിച്ചിരിക്കുന്ന നവലോകത്തിന്റെ സ്ഥിതികളെ ആശ്ചൎയ്യത്തോടുകൂടി പരിശോധനം ചെയ്തു. അതിശീതളമായ ശിലാശയ്യയിന്മേൽ കുസുമമൃദുലമായ ഉപധാനത്തിന്റെ സഹായത്തോടുകൂടി താൻ സുഖശയനം ചെയ്യുന്നു എന്ന് അയാൾക്കു ജ്ഞാനമുണ്ടായി. ഇന്ദ്രകാന്തശിലാനിൎമ്മിതമായ ഒരു മണിയറയിൽ, ബാലതതികൾപോലെ വിഹരിക്കുന്ന മരുത്തുകളാൽ ആവൃതനായി, ചേതോഹർഷകങ്ങളായ പരിമളഭേദങ്ങളെ അനുഭവിച്ച്, അയാളുടെ ഹൃദയം പരമാനന്ദവ്യാപൃതമായി. അപ്സരസ്സുകളുടെ വൎണ്ണാലാപങ്ങൾ എന്നു തോന്നുമാറു നാനാപക്ഷിവൎഗ്ഗങ്ങളുടെ ഉന്മേഷസഹിതമായ കൂജനങ്ങളും അയാളെ ആനന്ദിപ്പിച്ചു. ആ സംഗീതത്തിനു തംബുരുശ്രുതി എന്നവണ്ണം ഉപാന്തപ്രദേശത്തുള്ള ഒരു ചെറിയ അരുവിയിലെ ജലനിപാതം ധ്വനിച്ചുകൊണ്ടിരുന്നു. മണിമന്ദിരത്തിന്റെ ഒരു ഭാഗത്തു ദൈൎഘ്യം കൂടിയതും വിസ്താരം തുലോം കുറഞ്ഞതുമായ ഒരു ജാലകനിര കാണപ്പെട്ടു. ആ ദ്വാരപങ്ക്തികളിൽ കൂടി നാനാവൎണ്ണമായുള്ള പുഷ്പവല്ലീദളാദികൾകൊണ്ട് അലംകൃതമായുള്ള ഗിരികന്യാവക്ഷസ്സെന്നപോലെ ഒരു ദിവ്യദൎശനം ലബ്ധമായി.

ആ ശ്യാമളാവിശദസദൃശ്രൂപിണിയുടെ കിരീടവലയമെന്നപോലെ മേഘമണ്ഡലങ്ങളുടെ ഭാസച്ചലനങ്ങളും ദൃഷ്ടമായി. ഠരം നന്ദനാരാമത്തിന്റെ ദശ്നത്തിൽ ജ്യേഷ്ഠപാണ്ഡവനായ ധമ്മപുത്രരെപ്പോലെ താനും നരകത്തെ ദശ്നമാത്രംചെയ്തു സാന്ദ്രാനന്ദനിബിഡമായുള്ള ഇന്ദ്രലോകത്തെ പ്രാപിച്ചിരിക്കുന്നു എന്ന് ആ കുമാരപണ്ഡിതൻ അല്പനേരം ഭ്രമിച്ചു.

ഇങ്ങനെയുള്ള ബോധങ്ങൾക്കു വിശദത ഉണ്ടായപ്പോൾ കേശവൻകുഞ്ഞു തന്റെ ശരീരത്തേയും വസ്ത്രങ്ങളേയും ആഭരണങ്ങളേയും, വിശേഷിച്ചും തന്നെ ആപത്തിൽ ചാടിച്ച കണ്ഡലങ്ങളേയും, പരിശോധിച്ചു. മരണാനന്തരം ആത്മാവിന്റെ വസതിക്ക് പരലോകസൃഷ്ടമായുള്ള ഒരു ശരീരത്തെ ദാനം ചെയ്യുക മൃത്യുനിയമത്തിലെ ഒരു വ്യവസ്ഥയാണെന്നു വരികിലും, മൃതിപ്രാപ്തന്മാരുടെ വസ്ത്രാദ്യലങ്കരണങ്ങൾക്കു കൂടി പരലോകഗതിയുണ്ടാകുന്നതു് അസംഭവ്യമെന്നു തോന്നുകയാൽ താൻ സജീവനായി മനുഷ്യലോകത്തിൽതന്നെ തന്റെ സുഖങ്ങളെക്കൂടി കരുതുന്ന ജനങ്ങളുടെ അധീനത്തിൽ സ്ഥിതിചെയ്യുന്നു എന്ന് അയാൾ ക്ഷണത്തിൽ അനുമാനിച്ചു. ഇതിന്റെ ശേഷം ആ യുവാവിനാൽ പ്രഥമമായി അനുഷ്ഠിക്കപ്പെട്ടതു ഗാഢമായ ഒരു പ്രാത്ഥനയായിരുന്നു. താൻ സ്ഥിതിചെയ്യുന്ന മുറിയുടെ ഒരു ഭാഗത്തുകൂടി വെളിച്ചത്തിന്റെ പ്രവേശനമുണ്ടാകുന്നതു രണ്ടാൾപൊക്കത്തിൽ ഒരു കൈപോലും കടത്താൻ പാടില്ലാതെ ഇടുങ്ങിയ ഒരു ജാലകനിരയാണെന്നു കാണപ്പെട്ടു. അതുകൊണ്ടു് ആ നിലയനവും ഒരു ബന്ധനശാലതന്നെ ആയിരിക്കാമെന്ന് അയാൾ തീച്ചയാക്കി. നാനാവണ്ണങ്ങളായ പൂപ്പണികൾ ചെയ്തുള്ള പച്ചപ്പട്ടു കുപ്പായവും ശുഭ്രവണ്ണമായ തലപ്പാവും ധരിച്ചുള്ള ഒരു ഗിരിരാജകുമാരനാണു ജാലകങ്ങളിൽക്കൂടി കാണപ്പെട്ടതെന്നും, ആ ചെറുപവ്തനിരയിലെ നിബിഡമായ ലതാസഞ്ചയത്തിൽ സൂയ്യരശ്മികൾ പതിച്ചുണ്ടാകുന്ന പ്രതിഫലനമാണ് ആ മണ്ഡപത്തിനു നീലസ്ഫടികത്തിന്റെ പ്രഭയെ നൽകുന്നതെന്നും ആ കാവ്യസമ്പന്നൻ വ്യാഖ്യാനിച്ചു. കായസുഖപ്രദങ്ങളായ ദിവ്യൌഷധ തരുക്കളിൽ തടവിവരുന്ന വായു, ധന്വന്തരി ദേവനെപ്പോലെ, തന്നെ ആ കഷ്ടത്തിൽ ശരീരസുഖത്തിന് അനുഗ്രഹിക്കുന്നു എന്നു ചിന്തിച്ചു്, അയാൾ തന്റെ അച്ഛന്റെ ഇഷ്ടദേവതയായ ആ മൂത്തിയെ മനസ്സ

കൊണ്ടു സ്തോത്രംചെയ്തു. എന്നാൽ താൻ ആ സ്ഥലത്ത് എ
ങ്ങനെ, ആരാൽ, എന്തിനായി കൊണ്ടുപോരപ്പെട്ടു എന്നുള്ള
ചോദ്യങ്ങളും ആ യുവാവിൻെറ മനസ്സിൽ ഉടനെതന്നെ ഉൽ
പ്ലവനം ചെയ്തു. താൻ തൻെറ അച്ഛനാലും അമ്മാവനാലും
ബന്ധനത്തിൽ നിന്നു *മോചിപ്പിക്കപ്പെട്ടിരുന്നുവെങ്കിൽ, തനി
ക്കു ബോധക്ഷയവും അപ്പോഴത്തെ ഏകാന്തവസതിയും സംഭ
വിക്കുന്നതിന് ഇടയില്ലെന്ന് അയാൾ തീരുമാനിച്ചു. കേവലം
ദ്രവ്യേച്ഛുക്കളായ ഖലന്മാരുടെ കൃത്യമാണെങ്കിൽ തൻെറ നി
ൎയ്യാണംവരുത്തി കുണ്ഡലാദി സാധനങ്ങളെ അവർ അപഹരി
ക്കുമായിരുന്നു എന്നും അയാൾ വാദിച്ചു. തൻെറ ബന്ധമോ
ചനത്തിനു സഹായിക്കാമെന്നു ഗുണദോഷിച്ച കേശവപിള്ള
മീനാക്ഷിയെ അപഹരിപ്പാനായി, രാജസേവമൂലം അയാൾ
ക്കുള്ള അധികാരത്തെ പ്രയോഗിച്ചു തന്നെ നിഗ്രഹം ചെയ്തി
രിക്കുന്നതാണെന്നു നമ്മുടെ താൎക്കികൻ അവസാനത്തിൽ തീ
ൎച്ചയാക്കി: പുഷ്പലോകത്തിൽ കണ്ണിനു ആനന്ദവും സ്പൎശത്തിനു
മാൎദ്ദവശൈത്യങ്ങളും ആസ്വദിച്ചാൽ മൃതിയും ചേൎക്കുന്ന ചില
വിഷപുഷ്പങ്ങളെന്നപോലെ കേശവപിള്ള മഹാദോഷസംക്രാ
മകനായി ധൎമ്മരാജ്യത്തിൻെറ പാപദശാഭരണം ചെയ്യുന്നുഎ
ന്ന് ദൃക്കിനേയും പരഹിതത്തേയും ആസ്പദമാക്കി നിൎണ്ണയി
ക്കുകയുംചെയ്തു. ആ ഘാതകൻെറ നിഷ്ഠുരദുൎന്നയത്തെ സൂക്ഷ്മ
ഗ്രഹണം ചെയ്തിരിക്കുന്ന തനിക്ക് അതിനെ പ്രസിദ്ധമാക്കുവാ
നുള്ള സൌകൎയ്യം നഷ്ടമായിപ്പോയിരിക്കുന്നതിനെക്കുറിച്ചു കേ
ശവൻകുഞ്ഞു ക്ലേശിച്ചു. എന്നാൽ, ൟ ചിന്തകൾ വേഗ
ത്തിൽ മാറി തൻെറ മാതാപിതാക്കന്മാരുടെയും പ്രണയിനിയു
ടേയും ധ്യാനത്തിൽ പ്രവേശിച്ചു. ആ സമയത്തിൽ തൻെറ മു
റിയുടെ വാതൽതുറന്ന് രാജപദാതിയുടെ വേഷത്തിൽ ആയുധ
പാണിയായ ഒരുവൻ പ്രവേശിച്ച്, "ഒന്നു കുളിക്കണ്ടയൊ?"
എന്ന് അതിവിനീതനായി ചോദ്യംചെയ്തു. കേശവപിള്ളയുടെ
നേൎക്കുണ്ടായ സംശയമുറച്ചു: തൻെറ മുമ്പിൽ നിൽക്കുന്ന രാജ
ഭടനെ ഹനിച്ചുകളകയൊ എന്ന് ക്ഷീണനും നിരായുധനും
ആയ നമ്മുടെ ബന്ധനസ്ഥൻ ആലോചിച്ചു: മററുള്ളവരുടെ
പാതകദൃഷ്ടാന്തങ്ങൾ തനിക്ക് അനുവൎത്തനീയമല്ലെന്നുപേക്ഷി
ച്ച്, ദിവസേന രണ്ടു സന്ധ്യാസ്നാനം കഴിച്ചു വന്നിരുന്ന ആ
യുവാവ് ആ ക്ഷണനത്തെ ഒരു മഹാസൌഭാഗ്യമായി സ്വീക

രിച്ചു്, പൂൎണ്ണസമ്മതഭാവത്തിൽ എഴുനേററു, ഭടൻെറ മുമ്പിലെ ത്തി. കട്ടിളക്കൂട്ടു കരിങ്കല്ലുകൊണ്ടും; വാതൽ ആനയാലും തക ൎക്കാൻ കഴിയാത്തവിധത്തിൽ ഘനമുള്ള പലകകൊണ്ടും പ ണിചെയ്യപ്പെട്ടിട്ടുള്ള ദ്വാരത്തെക്കടന്നു്, ദീൎഘവും വക്രവും ആ യുള്ള ഗൃഹാന്തരങ്ങളെ തരണംചെയ്തു്, പുറത്തേയ്ക്കുള്ള പടി യിൽ പ്രവേശിച്ചു. "ഗജേന്ദ്രവൃന്ദം ഗഗനേപറന്നാർ" എന്ന ശ്ലോകപാദത്തെ യഥാൎത്ഥമാക്കുവാൻ മതിയാകുന്ന ഊക്കോടു കൂടി വീശുന്ന കാററുമേററു്, പുറന്തളിമത്തിൽ ആ യുവാവു് നിലകൊണ്ടപ്പോൾ, സാക്ഷാൽ വിശ്വരൂപദൎശനംപോലെ പരമാനന്ദകരമായ ഒരു കാഴ്ച അയാൾക്കു ലഭിച്ചു. വിചിത്രവൎണ്ണ ങ്ങളോടുകൂടിയ പുഷ്പങ്ങളേയും പക്ഷിവൃന്ദങ്ങളേയും വഹിക്കുന്ന തരുക്കൾ, നിബിഡതകൊണ്ടു് ആ കൊടുങ്കാററിലും നിശ്ചലമാ യി, പ്രാകാരപരമ്പരകൾപോലെ മേഘമണ്ഡലപരിസരത്തിൽ നിന്നു സമഭൂമിവരെ ആച്ഛാദനം ചെയ്തുനിൽക്കുന്നതിൻെറ മ നോഹരത, വിശ്വകൎമ്മാവിൻെറ മഹേന്ദ്രജാലത്തിനും ദുസ്സാധമാ യ ഒരു വിതാനമായി പരിലസിക്കുന്നു. അത്ഭുതപ്രസരംകൊണ്ടു കേശവൻകുഞ്ഞിൻെറ നേത്രങ്ങളെ തുറിപ്പിക്കുന്നതായ ഹരിത ജ്യോതിസ്സ് കനകരജതാചലങ്ങളുടെ പ്രഭയേയുംഅസ്തമിപ്പിക്കുന്നു. ഇങ്ങനെയുള്ളപ്രാകാരാന്തംമുതൽ ബഹുയോജനവിസ്താരമുള്ളതും സൂൎയ്യപടത്താൽ ആസ്തൃതമെന്നപോലെ മനോഹരവുമായ രം ഗത്തിൽ, തരുരൂപിണികളായി വേഷനാനാത്വത്തെ അവ ലംബിച്ചു് കേരളശ്രീ ദിവ്യനൃത്തം തുടരുന്നു. ലഘുനീലച്ഛവി കലൎന്നുള്ള ആകാശമണ്ഡലം മേൽക്കെട്ടിയായും, ശ്യാമളദ്യുതി യായ സമുദ്രം പുറംതിരശ്ശീലയായും, സ്വൎണ്ണസ്തൂപികകളെ വ ഹിച്ചു് അവിടവിടെ ഉയൎന്നുകാണപ്പെടുന്ന ചിലഗോപുരങ്ങളും സൂൎയ്യപ്രഭതട്ടി പ്രകാശിക്കുന്ന ജലാശയ ദൎപ്പണങ്ങളും സമുചിത രംഗസാമഗ്രികളായും, താൻ നില്ക്കുന്ന പൎവതനിര രംഗവാസി കളുടെ മഞ്ചസമുച്ചയമായും, ആ നൃത്തമണ്ഡപത്തെ അലങ്കരി ക്കുന്നു. ബഹുകാവ്യനാടകാദികളുടെ സാരസൎവസ്വത്തിൻെറ അനുഭൂതിയെ ക്ഷണമാത്രംകൊണ്ടു സാധിപ്പിച്ച ആ പരമരമ ണീയമായ ആലോകത്തിൽ, ഖലപ്രയുക്തമായി തന്നെ പീഡി പ്പിക്കുന്ന ബന്ധനാപനയവും ക്ഷന്തവ്യമെന്നു തോന്നി, അയാളു ടെ ഹൃദയത്തിൽ സൃഷ്ടിമഹിമയേക്കുറിച്ചുള്ള അഭിനന്ദനം ഒന്നു

മാത്രം ശേഷിക്കുന്നു. തന്റെനേത്രങ്ങൾക്കു ഗോചരമാകുമ്പോ ഴുള്ള സമതലവിസ്തൃതി നാഞ്ചിനാടാകുന്നഐശ്വൎയ്യഖനിയും, ഗഗനചാരികളാകുന്ന യക്ഷകിന്നരാദി വർഗങ്ങളുടെ വിശ്രമാ ൎത്ഥമെന്നപോലെ വിശേഷോന്നതിയോടു പൊങ്ങിനില്ക്കുന്ന ഗോപുരം മഹേന്ദ്രന്റെ പാപശാന്തിക്കായി ത്രിമൂൎത്തികളുടെ സമ്മേളനത്താൽ ധന്യമായ സ്ഥാണുമാലയക്ഷേത്രത്തിന്റെ പുരോഭാഗവും, ആയിരിക്കുമെന്നു കല്പിച്ചുകൊണ്ട് ആ സ്ഥ ലത്തെ ലക്ഷ്യമാക്കി ആ യുവാവ് പരമശിവപരമായ മാനസി കപ്രണാമംചെയ്തു. താൻ നില്ക്കുന്നസ്ഥലം യോഗികളുടെ പ്രിയവാസദേശമായുള്ള മരുത്വാൻ എന്ന പുണ്യഗിരിയാണെ ന്നു നിശ്ചയിച്ചുകൊണ്ടും, അവിടത്തെ വാസം സൎവൈശ്വൎയ്യ ത്തിനും ആസ്പദമെന്നുള്ള വിരക്തി സിദ്ധാന്തത്തോടും, അയാൾ സ്നാനവും ഭക്ഷണവും കഴിച്ചു. എങ്കിലും, തന്റെകാരാഗൃഹ ത്തിനകത്തുള്ള ശീതളമായ ശിലാശയ്യയിന്മേൽ പിന്നേയും ശ യനം ആരംഭിച്ചപ്പോൾ, അയാളുടെ ഭ്രാന്തമായ യുവമനസ്സ്, തന്റെ മാതാപിതാക്കന്മാരോടും മീനാക്ഷിയോടും പുനസ്സംഗമ ത്തിനു പ്രാരബ്ധപ്രാൎത്ഥനം ആവുകയും ചെയ്തു.

..........................................................................................

കേശവൻകുഞ്ഞിന്റെ തിരോധനാസംഗതിയിൽ മഹാ രാജാവ് ഉദാസീനനായും നന്തിയത്തുണ്ണിത്താൻ നിരുദ്യമനാ യും കാണപ്പെട്ടു എങ്കിലും, രാജചാരന്മാരും വനസഞ്ചരണ ത്തിൽ പരിചിതന്മാരായ ഉണ്ണിത്താന്റെ ഭൃത്യന്മാരും തിരുവി താംകൂറിൽ നാനാഭാഗങ്ങളിലും പരസ്യമായും ഗൂഢമായും ആ യുവാവിനെ ആരാഞ്ഞു. എന്നിട്ടും അപഹൎത്താവ് ആരെന്ന റിവാൻ ഒരു ലക്ഷ്യവും ആൎക്കുംതന്നെ കിട്ടിയില്ല. ജനങ്ങളുടെ ഇടയിൽ അത്യന്തം സ്വാധീനമുള്ള ഒരു കക്ഷിയാൽ ആ യുവാ വ് അപഹരിക്കപ്പെട്ടിരിക്കണമെന്ന്, ഒരം തോലിയിൽനിന്നു മഹാരാജാവു അനുമാനിച്ചു. അവിടത്തെ സേവകനായ കേശ വപിള്ളയെ ആ സംഗതിയിലും ബാധിച്ചുതുടങ്ങിയ ദുഷ്പവാദ ത്തെ പരിഹരിക്കുന്നതിന്, അയാൾതന്നെ പുറപ്പെട്ട് ഒര ന്വേഷണം ചെയ്‌വാൻ ഭാണ്ഡം മുറുക്കിയതിനെ പക്കീർസാ യുടെ ഗൂഢമായ ചില ഉപദേശങ്ങൾ പ്രതിബന്ധിച്ചു. കേശ വപിള്ളയ്ക്ക് ആ ബന്ധുവിൽനിന്നു കിട്ടിയടത്തോളം പരമാൎത്ഥ

ങ്ങളെ മഹാരാജപാദങ്ങളിൽ സമൎപ്പണം ചെയ്‌വാൻ അയാളു ടെ ഹൃദയം കിതച്ചു. പക്കീർസായുടെ "കറി കിറി" ഭോജനത്താൽ മുഴുതിങ്കൾ പ്രമാണത്തെയും കവിഞ്ഞിരുന്ന അയാളുടെ മുഖത്തിനു തൽക്കാലത്തെ ഒരു കാർഷ്ണ്യഛായകൊണ്ടു് ഉപമാനത്തോടു സാമ്യസംപൂൎത്തിസിദ്ധിക്കയാൽ, ആ ആലോചനയും പ്രതിബന്ധിക്കപ്പെട്ടു.

ദിവസങ്ങൾ കഴിഞ്ഞു. കേശവൻകുഞ്ഞിന്റെ രക്ഷാധികൃതനായ ഭടൻ നാഴികമണിയുടെ കൃത്യതയോടുകൂടി അയാളെ ദൈനംദിനാനുഷ്ഠാനങ്ങൾക്കു് ഇറക്കുന്നതിനും ഭക്ഷണം കൊടുക്കുന്നതിനും ഹാജരായിവന്നു. രസാളാദികളായ ഭോജ്യവിഭവങ്ങളെല്ലാം വിദഗ്ദ്ധപചിതങ്ങളായിരുന്നു എങ്കിലും, വിരഹിയായ ആ യുവാവിന് അവ "നിവേദ്യ"മാത്രങ്ങളായിഭവിച്ചു. തന്റെ കാലയാപനത്തിനായി തനിക്കു സകരുണം നൽകപ്പെട്ട വിശിഷ്ടഗ്രന്ഥങ്ങളെ ശാരീരകമായ സുഖോപഭോഗങ്ങളിൽ വൈരാഗ്യം ഉദിച്ചുതുടങ്ങിയ അയാളുടെമനസ്സ് കാകനഖലേഖനങ്ങൾ പോലെ നിരൎത്ഥങ്ങളായി ഉപേക്ഷിച്ചു. അയാളുടെ മനസ്സ് സൎവകാലവും മീനാക്ഷീധ്യാനത്തിൽ ലീനമായി. പൎവ്വതപാൎശ്വങ്ങളെ അലങ്കരിക്കുന്ന വനകുസുമങ്ങളും മധുപസമൂഹവും വല്ലീസഞ്ചയങ്ങളും, എന്നുവേണ്ട, സകലദൃശ്യങ്ങളും മീനാക്ഷീസ്മരണത്തെ ഉൽപാദിപ്പിച്ചു. ആകാശത്തിൽ സഞ്ചരണം ചെയ്തു തങ്ങളുടെ നിഴലുകളെ ജാലകനിരകളിൽകൂടി കാരാഗൃഹത്തിൽ പതിപ്പിക്കുന്ന ഓരോപക്ഷിയും സ്വകാമുകപരദേവതയായി ആ ഉപവനത്തിൽ സഞ്ചരിക്കുന്ന മീനാക്ഷിയുടെ ആത്മാവാണെന്നുള്ള ഒരു സങ്കല്പംകൊണ്ടു് അയാൾ ആനന്ദിച്ചു. ക്രൌഞ്ചകോകിലാദികളുടെ കൂജനങ്ങൾ അയാളുടെ ശ്രവണപുടങ്ങളിൽ അവളുടെ മധുരഗീതത്തെ അനുസ്വരം പ്രതിധ്വനിപ്പിച്ചു. വൎഷൎത്തുവിലെ മഹാകാളിമയെ അവലംബിച്ച മേഘങ്ങൾ അവളുടെപാദാന്താവലംബിയായ കേശചാമരത്തെക്കുറിച്ചു ദാരുണമായ സ്മരണകളെ ഉദ്ധരിച്ചു. ആകാശത്തിൽ പ്രകാശിച്ച ഇന്ദ്രചാപത്തിന്റെ ഓരോരേഖയും തന്റെ പ്രണയിനിയുടെ ഓരോഅംഗങ്ങളെക്കുറിച്ചു് അയാളുടെമനസ്സിൽ ഓരോ ഉൽപ്രേക്ഷകളെ സഞ്ജാതമാക്കി; ത്രിഭുവന

ങ്ങളിലുംവച്ച് ഉൽകൃഷ്ടതരവും നിർവൃതികരവുമായ സ്ഥാനം മന്ത്രക്കൂടത്തു ഭവനത്തിലെ നാലുകെട്ടുതന്നെ എന്ന് അയാൾ നിർവിശങ്കം തീർച്ചപ്പെടുത്തി.

ആ യുവാവ് പർവതവാസം ആരംഭിച്ചകാലത്ത് ശുക്ലാംബരച്ഛായയെ അവലംബിച്ചിരുന്ന മേഘങ്ങളും സാന്ദ്രമായ കാർഷ്ണ്യത്തെ അവലംബിച്ചു. ധാരമുറിയാതുള്ള കാലവർഷം ഉപാന്തദേശമെല്ലാം ഭയങ്കരവും, തന്റെ ബന്ധനമുറി ശിശിരതരവും, ആക്കിത്തീർത്തു. കാലാവസ്ഥയുടെ ഭയാനകത്വത്തെ ബൃഹൽക്കരിക്കാനെന്നപോലെ ഇടിരവങ്ങളും ഗിരിമകുടങ്ങളിടയിൽ ദേവഡിംഡിമംപോലെ മുഴങ്ങി. അസ്തമയസന്ധ്യ പരിതാപമാന്ദ്യത്തോടെന്നപോലെ ദീർഘഗമനംചെയ്തു് നിശാന്ധകാരത്തോടു സന്ധിച്ചു. മേഘങ്ങൾ വിസർജ്ജിക്കുന്ന വർഷധാരകൾ സാധ്വിയായ തന്റെ മാതാവിന്റെ ശോകാതിരേകത്തേയും, പ്രകൃതികോപത്തിന്റെ ലക്ഷണങ്ങൾ പിതാവായ ഉദ്ധതപ്രഭുവിന്റെ പ്രൌഢമായ പ്രതിക്രിയാസാഹസങ്ങളേയും സ്മരിപ്പിച്ചു. അഴിഞ്ഞുലഞ്ഞുള്ള കേശത്തോടും അതിമലിനങ്ങളായ വസ്ത്രങ്ങളോടും, ഭക്ഷണനിദ്രാദിസുഖങ്ങളെ പരിത്യജിച്ചും അത്യാധിവശയായി പരിദേവനംചെയ്യുന്ന മാതാവിനെ മനസാ സന്ദർശിച്ചപ്പോൾ മാതൃകമായ തന്റെ ദുർബലതയെ പ്രത്യക്ഷീകരിച്ച് ആ പൌരുഷമനസ്കൻ ബാലനെപ്പോലെ കേണുതുടങ്ങി. എന്നാൽ, പുത്രവിരഹദുഃഖത്തിലും തന്റെ പൌരുഷത്തെ പരിത്യജിക്കാതെ നാടും കാടും ആരാഞ്ഞ് തന്നെ ആപത്തിൽനിന്നു മോചിപ്പാൻ അച്ഛൻ നിരന്തശ്രമനായി പുറപ്പെട്ടുമെന്ന് അയാൾ ധൈര്യപ്പെട്ടു. മഹാരാജാവിന്റെ പദാതികളാൽ ആ ബന്ധനസ്ഥലം പരിപാലനം ചെയ്യപ്പെട്ടുന്നതുകൊണ്ട്, അവിടന്ന് തന്റെ ഗതിയെ അറിവാൻ സംഗതിയാവുകയും, തനിക്കു മോചനമുണ്ടാക്കുകയും ചെയ്യുമെന്നും അയാൾ നിർണ്ണയിച്ചു. എല്ലാ ചിന്തകൾക്കും ഉപരിയായി തന്റെ ഇന്ദ്രിയങ്ങൾക്കു ഗോചരമാകുന്ന ഋതുപ്രകോപങ്ങൾ തന്റെ വൈരികളുടെ ശിരസ്സിൽ പതിക്കാറായിരിക്കുന്ന ദൈവശിക്ഷയുടെ ലക്ഷ്യങ്ങളാണെന്നുള്ള തത്വം അയാളെ സ്ഥിരപ്രജ്ഞനാക്കി.

ആ യുവാവിൻെറ പരിചാരനായ ഭടൻ ദിനാന്തരംകൊണ്ടു് വിശ്വാസ്യഭാവത്തെ കൈക്കൊണ്ടു്, ഗുണദോഷങ്ങൾ പറഞ്ഞുകൊടുക്കുന്നതിനു് തനിക്കു അവകാശമുണ്ടെന്നു നടിച്ചുതുടങ്ങി. ബന്ധനസ്ഥനായ യുവാവിൻെറ കാരണവരായ ചന്ത്രക്കാരപ്രഭു ശുപാൎശചെയ്തു്, ഉപജീവനമാൎഗ്ഗമായി താൻ വഹിക്കുന്ന ഉദ്യോഗം തനിക്കു കിട്ടീട്ടുള്ളതാണെന്നും, അതിനാൽ ആ യുവാവിൻെറ ആശ്രിതനായും തന്നെ കരുതണമെന്നും അയാൾ കേശവൻകുഞ്ഞിനെ ധരിപ്പിച്ചു. തൻെറ കാരണവൻെറ ഔദാൎയ്യത്തെ അതുവരെ അനുസ്മരിക്കാതെ, ആ ഭടൻ നവമായ ഒരു അവസ്ഥാഭേദത്തെ തുടരുന്നതുപോലെ സൌജന്യസംഭാഷണത്തിനു പെട്ടെന്നു് ആരംഭിച്ച പുറപ്പാടിനെ കേശവപിള്ളയുടെ കൃത്രിമപ്രേരണയായിരിക്കാമെന്നു കേശവൻകുഞ്ഞു വ്യാഖ്യാനിച്ചു. അടുത്തു് ഒരു ദിവസം ഭക്ഷണസമയത്തു് കേശവൻകുഞ്ഞിൻെറ അച്ഛനൊ അമ്മാവനൊ മേൽവിലാസം വച്ചു് ഒരു സന്ദേശത്തെ കൊടുക്കുന്നെങ്കിൽ, ആയതിനെ ഭദ്രമായി മേൽവിലാസസ്ഥാനത്തു് എത്തിക്കാൻ താൻ ഏൽക്കുന്നു എന്നു് ആ ഭടൻ ചാമുണ്ഡേശ്വരിയെക്കൊണ്ടുതന്നെ സത്യംചെയ്തു. കേശവൻകുഞ്ഞു് ഇതിനുത്തരമായി തൻെറ പുരോഭാഗത്തു് അഭേദ്യപ്രാകാരമായി കാണപ്പെടുന്ന പൎവ്വതത്തിൻെറ നിശ്ചലതയെ കൈക്കൊണ്ടു് ഇരിക്കുന്നതേയുള്ളു. തൻെറ ആ ഉദ്യമവും നിഷ്ഫലമെന്നു കണ്ടതിനാൽ, ആ ഭടൻ മറെറാരു ദിവസം മറെറാരു ഗുണദോഷവും കൊണ്ടു പുറപ്പാടായി. യുവാവിനുതന്നെ അറിവുള്ളപ്രകാരം ചന്ത്രക്കാരമഹാരാജൻെറ ഗുരുപാദരും, നവകിംവദന്തിപ്രകാരം മഹാരാജാവുതിരുമനസ്സിലെ അദ്ധ്യാസനാവകാശിയും ഉണ്ണിത്താൻപ്രഭുവിൻെറ ആത്മമിത്രവും ആയുള്ള ഹരിപഞ്ചാനനയോഗീശ്വരനെ ശരണം പ്രാപിച്ചാൽ തൽക്കാലാപത്തുകൾക്കു നിശ്ചയമായി നിവാരണമുണ്ടാകുമെന്നു് ഒരു സൂചകത്തെ ഉദാരഭാവത്തിൽ ആ ഭടൻ പുറപ്പെടുവിച്ചു. ആ ഗുണദോഷത്തെ മൂളിക്കേൾക്കുന്നതിനുപോലും കേശവൻകുഞ്ഞു കനിഞ്ഞില്ല. അടുത്തദിവസം യോഗീശ്വരൻെറ പ്രതാപ വൈഭവങ്ങളെയും ജനസ്വാധീനതയെയും ആ വിടുവായൻ വൎണ്ണിച്ചുതുടങ്ങി. അടുത്തുള്ള പൎവ്വതനിരകളെ കുഴകി കടലാടിക്കാനെന്നപോലെ വന്മഴ ചൊരിയുകയാൽ, ആ ആരവത്തിനിടയിൽ ഭടൻെറ നിൎബ്ബ

ഡോപദേശങ്ങൾ നിഷ്ഫലശബ്ദക്ഷോഭങ്ങളായി പരിണമിച്ചു. അന്നത്തെ സന്ധ്യാഭക്ഷണസമയത്തും നിർബന്ധശീലനായ ഭടൻ, നിയമമായി ചമഞ്ഞുതുടങ്ങിയ ഗുണദോഷോപദേശക്കളരിയിൽ കയറി, അരയും തലയും മുറുക്കി, ചുവടു പലതും വച്ചു. തന്റെ സ്ഥിതിക്ക് ആ ഭടൻ സമരയോഗ്യനല്ലെങ്കിലും, തനിക്കു നിരന്തരോപദ്രവിയായിത്തീർന്നിരിക്കുന്നതിനാൽ അവനു് ഒരു ചെറുപാഠത്തെ നൽകുവാൻ കേശവൻകുഞ്ഞ് ഒട്ടൊന്നു മുതിർന്നു. കേശവപിള്ളയോടുപ്രയോഗിച്ചു പണ്ഡിതസ്വരത്തിലല്ലാതെ, ഇടനാടൻമാടമ്പിയുടെ യാത്രകളിലെ സോമാനമട്ടിൽ, നായർ സാമന്തനു ചേരുന്ന പരിഷ്കൃതിയോടുകൂടി, ഇങ്ങനെ തുടങ്ങി:—"എടോ! തനിക്കേ, എന്നെ രക്ഷിക്കാൻ താല്പര്യമുണ്ടെങ്കിലേ, ഇത്രയൊക്കെ ഞെരുക്കി ഗുണദോഷിക്കേണ്ടൂ? ഞാൻ എഴുതീട്ടേ, എന്റെ വർത്തമാനം അച്ഛനേയോ അമ്മാവനേയോ അറിയിക്കാവൂ? അതിനേക്കാൾ തനിക്കുതന്നെ രണ്ടുവരി, താൻ നടിക്കുന്നിടത്തോളം കൃതജ്ഞനാണെങ്കിൽ, എഴുതിച്ചുണ്ടി കളഞ്ഞുകളയരുതേ? താൻ കൊണ്ടുവരുന്ന ചോറിനെ ഞാൻ എത്ര ധൈര്യത്തോടുകൂടി ഉണ്ണുന്നു എന്നു് താൻ കാണുന്നില്ലേ? എല്ലാത്തിലും വലുതായ ആപത്തു മരണമല്ലേ? അതിനെപ്പോലും ഞാൻ ഭയപ്പെടുന്നോ? പറയൂ, തോന്നുന്നതെന്തെന്നു്. ഭയപ്പെടുന്ന ആളാണെങ്കിൽ, ഓരോനേരത്തും തന്നെ ഉൗട്ടീട്ടല്ലാതെ ഒരുരുള തൊടുമായിരുന്നോ? കണ്ടാൽ, സാരി എടുക്കാൻ കൊള്ളുന്ന പെൺകോലമെന്നു തനിക്കു തോന്നീട്ടുണ്ടു്—ഇല്ലേ? അങ്ങനേ, ശുദ്ധഗതി കൊണ്ടു്—ആ—തോന്നിപ്പോകും ചില പ്രമാണികൾക്കും. എന്താ പറവാൻ തുടങ്ങിയതു്? അതതേ—തന്റെ യോഗീശ്വരൻ-അഃട്ടഹത്തിനെ ഞാനും കണ്ടിട്ടുണ്ടു്. എടോ—ചില ഗ്രന്ഥങ്ങളുടെ സാരം സംഗ്രഹംകൊണ്ടുതന്നെ അറിയാം. അതുകൊണ്ടു്, അഃട്ടഹത്തിന്റെ കഥ കിടക്കട്ടെ. തന്നെ ഠരം കുപ്പായമിടീച്ചു കൂട്ടുകാരുടെ കഥ ആദ്യം എടുക്കാം. അവരിൽ ചിലരെയും ഞാൻ കണ്ടിട്ടുണ്ടു്." (ഇവിടം ആയപ്പോൾ സ്വരം ഒന്നു മാറി) "രാജ്യത്തെ പുലർത്തുന്നവരെന്നു നടിക്കുന്ന കൊമ്പശ്ശന്മാരിൽ ചിലരുടെ യോഗ്യതകൾ ഞാനും കുറച്ചു മനസ്സിലാക്കീട്ടുണ്ടു്. നരകം തന്നെ ലജ്ജിച്ചു പാതാളത്തിൽ മറഞ്ഞുകളഞ്ഞിരിക്കുന്നതു് എന്തുകൊണ്ടെന്നു താൻ അറിയുന്നോ? ഇല്ലെങ്കിൽ വേണ്ട. ആ ധർമ്മദ്രോഹികളും ദീർഘായുസ്സോടിരിക്കട്ടെ— പരമകാ

രുണികനായ തിരുമേനിയുടെ ധാൎമ്മികത്വം എനിക്കു ശരണമുണ്ടു്. സാക്ഷാൽ വിശ്വസ്വരൂപിണി എന്നെ കൈവെടിയുകയുമില്ല. ആഭാസവൃത്തിയൊ അജ്ഞതയൊ ആയുള്ള പടുകുഴിയിൽ അല്ലാ ഞാൻ വേരോടി വളൎന്നിരിക്കുന്നത്. ഠംശ്വരൻ എന്നൊന്നുണ്ടെന്നു താൻ കേട്ടിട്ടില്ലേ? ഇല്ലെങ്കിലും, ഉണ്ടെങ്കിലും, ചില പരമോപദേശങ്ങൾ എന്റെ മനസ്സിനു ദീപങ്ങളായി വിളങ്ങുന്നുണ്ടു്. ആ ദീപം എനിക്കു കാട്ടിത്തരുന്ന മാൎഗ്ഗത്തെ, ശുഭമാകട്ടെ അശുഭമാകട്ടെ, ഞാൻ തുടരും. അത്രയ്ക്കേ എനിക്കു വൈഭവമുള്ളു. ഇനി തന്റെ ഹരിപഞ്ചാനനസ്വാമികളുടെ കഥകേൾക്കൂ! യമഹാതകാന്തകൻ എന്നുള്ള സ്ഥാനപ്പേര് ആൎക്കെങ്കിലും ചേരുന്നുണ്ടെങ്കിൽ, ആ ബ്രഹ്മരാക്ഷസനാണ്. 'ഹരി' ശബ്ദം മാത്രംകൊണ്ടു് അയാളുടെ ദുഷ്ടതയ്ക്കു പോരാത്തതിനാൽ, 'പഞ്ചാനന' ശബ്ദംകൂടി ആ പേരോടുചേൎത്തയാൾ എന്തു സരസൻ! അദ്ദേഹത്തിന്റെ പാദങ്ങളെ ശരണം പ്രാപിക്കയെയക്കാൾ,——ഒരു സാധുവായ കന്യകയെ കണ്ടപ്പോൾ വിഭ്രമിച്ചു പറന്നെത്തിയ ചപലസന്ന്യാസി—അമ്മാവൻ പക്ഷേ ദുരാഗ്രഹിയെങ്കിലും, അദ്ദേഹത്തെ വട്ടം കറക്കാൻ എത്തീരിക്കുന്ന വഞ്ചകസന്ന്യാസി—എടൊ! ദൈവം എനിക്കും രണ്ടു കണ്ണു തന്നിട്ടുണ്ടു്—ആ ബ്രഹ്മാണ്ഡസാമ്രാട്ട് ചിലമ്പിനേത്തു മാളികയിൽ പള്ളിയമൎന്നരുളുമ്പോളല്ലേ, കാശുതെണ്ടിത്തിരിയുന്ന മുന്തിയറുപ്പുനെപ്പോലെ എന്നെ പിടികൂടി തന്റെ കൂട്ടുകാർ കൊണ്ടുപോന്നതു്? അന്നു്, തന്റെ ഹരിപഞ്ചാസ്യസ്സ്വാമികളുടെ വിക്രമം, രാജസേവ, അനുഗ്രഹശക്തി—"

കേശവൻകുഞ്ഞിന്റെ വാക്പടുത അസ്തമിച്ചു. അയാളുടെ പ്രസംഗം ആ യുവാവിന്റെ ജീവനാഡുകൂടി ഉദരപാദങ്ങൾ മാർഗമായി ആ ശിലാതളിമത്തെ ഭേദനംചെയ്തു് പാതാളമാൎഗ്ഗമേ പലായനം ചെയ്തു. തന്നേക്കുറിച്ചുള്ള പരുഷഭാഷണങ്ങൾ ദിവ്യശ്രോത്രങ്ങളാൽ ശ്രവണംചെയ്തിട്ടെന്നപോലെ, ഹരിപഞ്ചാനനബ്രഹ്മജ്ഞൻ സ്വൎണ്ണസങ്കാശനായി പ്രത്യക്ഷീകരിച്ചു്, ആ കല്ലറയെ ദീപാരാധനാസമയത്തുള്ള ശ്രീകോവിൽപോലെ ഭാസമാനമാക്കി. ആ രംഗത്തിന്റെ ഉപക്രമണത്തിനു വിദൂഷകനായി പുറപ്പെട്ടിരുന്ന രാജഭടൻ കേശവൻകുഞ്ഞിന്റെ പ്രാഗത്ഭ്യങ്ങളെ അനുധാവനം ചെയ്തതുപോലെ നിന്നിരുന്ന സ്ഥലത്തുതന്നെ അവഗാഹനം ചെയ്തു് അപ്രത്യക്ഷനായി.

---

## അദ്ധ്യായം ൨൰.

---

> " വൃദ്ധൻ ഭവാനതി സ്നിഗ്ദ്ധനാമ്മിത്ര-
> മിത്യുക്തികൾ കേട്ടാൽ പൊറുത്തുകൂടാദൃഢം. "

ഗുരുശിഷ്യന്മാരൊ, പരസ്പരാരാധകന്മാരൊ, ഏകാത്മകന്മാരൊ,—യുവരാജ ഹരിപഞ്ചാനനന്മാർ തമ്മിലുള്ള സംബന്ധം എന്തായിരുന്നാലും, യോഗീശ്വരനെപ്പററി മഹാരാജാവിന്റെ മനസ്സിൽ അഭിമാനമുണ്ടാക്കുവാനായി ആ രാജകുമാരൻ ചെയ്ത ഏർപ്പാടിനെക്കാൾ ആപൽക്കരമായ ഒരു് അനുഷ്ഠാനം മറെറാന്നില്ലായിരുന്നു. ഈ കഥയിലെ അനന്തരസംഭവങ്ങളോടു് അതിഗൌരവമായുള്ള നൈമിത്തികബന്ധം ഹരികഥാനുഷ്ഠാനത്തിനു് ഉണ്ടായി. കേശവൻകുഞ്ഞിന്റെ അപഹരണമാകുന്ന അപരാധം തന്നിൽ ആരോപിക്കപ്പെട്ടതിനെപ്പററി പരുഷനിവേദനം ചെയ്‌വാൻ രാജസന്നിധിയിൽ പ്രവേശിച്ച യോഗീശ്വരനു കരുണാഭിമാനപൂർവ്വം മഹാരാജാവു തൃക്കരദാനംകൊണ്ടും സാന്ത്വനമരുളാൻ ഒരുങ്ങിയപ്പോൾ, ബുദ്ധിസമ്പൂർണ്ണനെന്നു തന്നെ വിവക്ഷിക്കപ്പെടേണ്ടതായ ഹരിപഞ്ചാനനപാദങ്ങൾ, പ്രപഞ്ചസൂത്രധാരന്റെ നിയന്ത്രണംകൊണ്ടെന്നപോലെ, ഒന്നു് അതിയായി വഴുതി. രാജഹസ്തങ്ങളെ പ്രതിഗ്രഹണം ചെയ്‌വാൻ യോഗീശ്വരനുണ്ടായ ഇലിമാത്രനേരത്തെ വൈമനസ്യം, ആ യോഗിയെക്കുറിച്ചുള്ള കേശവപിള്ളയുടെ സംശയങ്ങൾ അടിസ്ഥാനശൂന്യങ്ങളല്ലെന്നു്, പരിസ്ഫുടസാക്ഷ്യങ്ങളായി മഹാരാജാവിനെ ദർശിപ്പിച്ചു. ധർമ്മവിലോപം വരാതെയും രാജ്യത്തിൽ മഹത്തായ പ്രക്ഷോഭങ്ങളൊന്നും ഉത്ഭവിപ്പിക്കാതെയും യോഗീശ്വരന്റെ വിഷമാസ്ത്രങ്ങളെ നയപ്രത്യസ്ത്രം കൊണ്ടു ഭിന്നമാക്കുവാൻ അവിടന്നു ബദ്ധപരികരനായി. ഈ നിശ്ചയത്തോടുകൂടി യോഗീശ്വരനെ തന്റെ പാർശ്വത്തിൽ ഇരുത്തി, സംസ്ഥാനത്തിന്റെ ഭരണം, നയഗതി എന്നിത്യാദി ലൌകികകാര്യങ്ങളെ സംബന്ധിച്ചും സർവ്വജ്ഞപദയോഗ്യനായ ഹരിപഞ്ചാനനന്റെ മതങ്ങളെ ആരാഞ്ഞു. എന്നാൽ, മഹാരാജാവിന്റെ നേത്രങ്ങൾക്കു വനമാർജ്ജാരന്റെ വീക്ഷണസൂക്ഷ്മതയുണ്ടായിരുന്നു എങ്കിൽ,

ഹരിപഞ്ചാനനൻെറ നേത്രങ്ങൾ മഹേന്ദ്രഗിരിയുടെ ശിരസ്സിൽ നിന്നുകൊണ്ടു് നൂറു യോജനദൂരത്തുള്ള ലങ്കാപുരത്തെ സുവ്യക്തമായി ദൎശനം ചെയ്ത സമ്പാതി എന്ന ഗൃദ്ധ്രവരൻെറതുകൾ തന്നെ ആയിരുന്നു. മഹാരാജാവിൻെറ സൌജന്യൌദാൎയ്യങ്ങൾ കണ്ടു്, അവിടത്തെച്ചുററി താൻ വീശുന്ന വലകളെ മേലിൽ ഒട്ടും താമസം കൂടാതെ മുറുക്കി, താൻ ഉദ്ദേശിക്കുന്ന യജ്ഞസമിതിയുടെ നിവൎത്തനം സാധിപ്പാൻ യോഗീശ്വരൻ ഉറച്ചു. അടുത്തദിവസംതന്നെ പതിനേഴാം അദ്ധ്യായത്തിൽ വൎണ്ണിച്ചിട്ടുള്ളതിന്മണ്ണം നന്തിയത്തുണ്ണിത്താൻെറ സഖ്യത്തെ സമ്പാദിപ്പാൻ ശ്രമിച്ചു. ആ മാൎഗ്ഗം ദുർഗമമെന്നുകാണുകയാൽ, പ്രയുക്തികളിൽ സമ്പന്നനും, നന്തിയത്തേയും കഴക്കൂട്ടത്തേയും സ്ഥലപുരാണങ്ങളെ ഗ്രഹിച്ചിട്ടുള്ളവനും ആയിരുന്ന അദ്ദേഹം അഃദ്ദഹത്തിൻെറ ബുദ്ധിക്കു ദൃശ്യമായ ദുൎഗ്ഗത്തെ മന്ത്രക്കൂടത്തു താമസിക്കുന്ന വൃദ്ധയായ ലങ്കാലക്ഷ്മിയുടെ സമ്പ്രീണനംകൊണ്ടു ഭഞ്ജിക്കാമെന്നു നിശ്ചയിച്ചു. ധൂൎത്തന്മാരായ സ്വേച്ഛാവൎത്തികളുടെ സംഗതിയിൽ ധൎമ്മാദിശാസ്ത്രങ്ങളും പരേംഗിതഗതികളും ആ സാമ്രാട്ടുകളുടെ നിശ്ചയങ്ങളെ അവലംബിക്കണമെന്നുള്ളതിനാൽ, സന്മുഹൂൎത്തത്തിനുള്ള ശകുനാദിപ്രതീക്ഷയാൽ നിൎവ്വഹണത്തെ താമസിപ്പിക്കുക സഹജമല്ലല്ലൊ. വൃദ്ധ എന്നുള്ള കൃത്യ സ്വാജ്ഞാനുകൂലയായിരിപ്പാൻ നിർബന്ധിതയായി ജീവധാരണം ചെയ്യുന്നു എന്നു് ഹരിപഞ്ചാനനനു സ്മരണയുണ്ടായ മാത്രയിൽ തന്നെ ആ വൃദ്ധയുടെ പ്രതിപുരുഷനായ കുപ്പശ്ശാരെ വരുത്തുന്നതിനു തൻെറ വിശ്വസ്തഭൃത്യനായ ചെറുകരടിത്താനെ കഴക്കൂട്ടത്തേക്കു യാത്രയാക്കുക കഴിച്ചു.

അടുത്തദിവസത്തേക്കു മന്ത്രക്കൂടഭവനരക്ഷണം ആ ഭൃത്യനിൽ സ്ഥാപിച്ചുകൊണ്ടു്, സത്സേവകനായ കുപ്പശ്ശാർ ഹരിപഞ്ചാനനവാടത്തെ പ്രാപിച്ചു. അന്നത്തെ സന്ദൎശനത്തിൽ കുപ്പശ്ശാൎക്കു യോഗീശ്വരൻ നൽകിയ അരുളപ്പാടുകൾ കൌരവേന്ദ്രനായ സുയോധനമഹാരാജാവിൻെറ പ്രഭാവത്തോടുകൂടിയായിരുന്നു. സന്ദൎഭയോജ്യതയെ ബീഭത്സമാക്കാതെ കുപ്പശ്ശാർ, ദ്രോണകൃപാദികളായ ആചാൎയ്യന്മാരുടെ ബുദ്ധിവിജ്ഞാനസമഗ്രതയോടുകൂടിയവൻ എന്നപോലെ ആ ഗൌരവമായ സംവാദത്തിൽ നീതിഭേദങ്ങളെ പ്രഖ്യാപനം ചെയ്തു്:

രാജ്യതന്ത്രവിദഗ്ദ്ധന്റെ ഉൽക്കടപ്രാഗത്ഭ്യത്തോടുകൂടി ഹരിപ ഞ്ചാനനന്റെ ഉദ്യമത്തെ പ്രതിഷേധിച്ചു. സകലപ്രതിഭാവിഭവ നും സമസ്തകാൎയ്യവിജയിയുമായ ഹരിപഞ്ചാനനൻ ആ മുഗ്ദ്ധമ നുഷ്യവൃദ്ധനോടു സാമവാദവും അപേക്ഷയും യാചനയും പ്രാ ൎത്ഥനയും ചെയ്യുണ്ടിവന്നു. എന്നിട്ടും, ഹരിപഞ്ചാനനന്റെ ദുരാരംഭത്തെ പൂൎവകഥാ ദൃഷ്ടാന്തവാദങ്ങൾ കൊണ്ടു് ആ വൃദ്ധൻ ദൃഢസിദ്ധാന്തമായി നിരോധിച്ചു: മൃതിപ്രാപ്തന്മാരായ ചില മഹാനുഭാവന്മാരുടെ നാമങ്ങളെ വച്ചിച്ചു് ആണയിടുകയും ഗുരുജനങ്ങളുടെ പ്രതിനിധിസ്ഥാനത്തിൽ ഹരിപഞ്ചാനനനു് അ ദ്ദേഹത്തിന്റെ ദ്രോഹക്രമങ്ങളിൽ നിന്നു വിരമിപ്പാൻ ഒരു കല്പന നൽകുകയും ചെയ്തു. ഹരിപഞ്ചാനനകേസരിയുടെ സ ടാപങ്ക്തി ഉജ്ജൃംഭിച്ചു: നേത്രങ്ങൾ രക്തദ്യുതികലൎന്നു ണ്ടു: ഭാവവും നിലയും പകൎന്നു്, വക്ഷസ്സ് വിസ്തൃതമായി: ക രാംഗുലികൾ ഞെരിഞ്ഞു: അദ്ദേഹത്തിനു് ജന്മനാ എന്നുമാ ത്രമല്ല കൎമ്മണാകൂടി സിദ്ധമായുള്ള സേനാനിപദത്തെ അവ ലംബിച്ചു്, കേവലം ഭൃത്യനായ കുപ്പുശ്ശാരെ തന്റെ നിമന്ത്ര ണയോഗത്തിൽ നിന്നു ബഹിഷ്കരിച്ചു്, "പുരത്തിൽ മരുവും മഹാജനങ്ങളും പുകൾപെരുത്തെഴും നാഗരീജനങ്ങളും- നാ ട്ടിൻ പുറത്തു വസിക്കുമോരോജനങ്ങളും— ഇന്നുകേൾക്കണമെ ന്റെയാജ്ഞ" എന്നപോലെ സമഷ്ടിയായി ഒരു വിളംബരത്തേ ആ അവഭ്രഷ്ടന്റേയും മററും അറിവിനായി പ്രസിദ്ധ മാക്കി. ഏതൊരു നാമത്തെ ആസ്പദമാക്കി കുപ്പുശ്ശാർ ശാ സനംചെയ്തുവൊ, അലംഘ്യാജ്ഞനായ ആ മഹാഗുരുവിന്റെ നാമത്തിലും സ്ഥാനത്തിലും താൻ കല്പിക്കുന്നതിനെ കേൾ ക്കാഞ്ഞാൽ 'കൊല്ലുംസന്ദേഹമില്ല' എന്നു് ഹരിപഞ്ചാനനസി ദ്ധനായ ആജ്ഞാകരൻ അരുളിച്ചെയ്യുകയും ചെയ്തു. തന്റെ യജ മാനത്തിയെ സേവിച്ചു്, ഒടുവിലത്തെ ജലം അവരിൽ നിന്നു വാങ്ങി കണ്ഠസേചനം ചെയ്തു്, ജന്മബന്ധം മോചിക്ക—എന്നി ങ്ങനെ മൂന്നുവരിയിൽ തന്റെ ജീവചരിത്രം ഒതുക്കുവാൻ കുപ്പ ശ്ശാർ നിശ്ചയിച്ചിരുന്നു. ഇതിനു വിപരീതമായി മല്ലും മത്സര വും കൊണ്ടു് നാടുംകുടിയുംവിട്ടു്—എല്ലും പല്ലും ഞെരിഞ്ഞു്, ര ണ്ടു പന്തീരാണ്ടുകാലത്തിലധികം ദൈന്യതാടവീവാസവും അ ജ്ഞാതവാസവും അനുഷ്ഠിച്ചു. ഇനിയെങ്കിലും ജീവിതാസ്തമ

നകാലത്തെ സമാധാനസമന്വിതം ജന്മഭൂമിയിൽവെച്ചു കഴിക്കണ
മെന്നു കാംക്ഷിക്കുന്ന ആ വൃദ്ധൻ യോഗീശ്വരനാകുന്ന സാധു
വിന്റെ കഠോരാജ്ഞകേട്ടപ്പോൾ പൊട്ടിക്കരഞ്ഞു: സഹസ്ര
നേത്രനും സാധിക്കാത്ത ധാരകളെ അയാളുടെ ഏകനേത്രം
വർഷിച്ചു: മർമ്മങ്ങളിൽ ശസ്ത്രജ്ഞഭിഷക്കിന്റെ ആയുധപ്ര
യോഗംകൊണ്ടുണ്ടായ വേദനയാലെന്നപോലെ ആപാദമസ്തകം
വിറച്ചു: താൻ ജനിച്ച മുഹൂർത്തത്തെയും വാസരവത്സരങ്ങളെ
യും വ്യസനാധിക്യത്താൽ ശപിച്ചു: കോപാതിക്രമംകൊണ്ടു
ള്ള പ്രജ്ഞാവിഹീനതയാൽ, കഴുകന്മാർ ശവശരീരങ്ങളെത്ത
ന്നെ കാംക്ഷിക്കുമെന്നും, അങ്ങനെയുള്ള ദൌഷ്ട്യത്തിനു വിധി
യല്ലാതെ വേറെ ചികിത്സകനില്ലെന്നും, അയാളുടെ ജീവിത
കാലസേവനത്തിനും വാർദ്ധക്യത്തിനും ഭക്തിദൃഢതയ്ക്കും ചേരും
വണ്ണം അധിക്ഷേപഗർഹണം ചെയ്തു. ഹരിപഞ്ചാനനന്റെ നേ
ത്രങ്ങളിൽ നിന്നു തടിച്ച് ശൂലങ്ങൾ തന്നെ വർഷിച്ചു. ദുസ്സഹ
മായുള്ള കോപത്തിന് അധീനനായി, ബഹുഭാഷകളുടെ സ
മ്മിശ്രണത്തോടുകൂടി ഇങ്ങനെ അർത്ഥമാകുമാറ് അദ്ദേഹവും
കല്പാന്താട്ടഹാസം ചെയ്തു:—"ശഠാ, രാജ്യത്തെയും ഗൃഹത്തെയും
ജനത്തെയും, ലോകത്തിൽ സകലതിനേയുംവെടിഞ്ഞ്, ദേശാന്ത
രങ്ങൾതോറും ഭിക്ഷുവൃത്തിയെ അനുഷ്ഠിച്ച്, നരസിംഹസത്വ
നെങ്കിലും നായ്ക്കും കുറുനരിക്കും ദാസ്യത്തെ അനുവർത്തിച്ച്, താരു
ണ്യവും യൌവനവും പുരുഷത്വവും ഒന്നുപോലെ വ്യർത്ഥമാക്കി,
ഗുരുവിന്റെ ആജ്ഞാനിർവ്വഹണത്തെ നാം ദീക്ഷിക്കുന്നു. മരണ
പ്രാന്തത്തിൽ എത്തിയിരിക്കുന്ന ഭൃത്യമൂർഖൻ നീ വൃദ്ധശാഠ്യംകൊ
ണ്ടു്, അതിവന്ദ്യനായുള്ള ഗുരുവിനാൽ അനുഗ്രഹീതനായ ഒരു
ശിഷ്യനിൽ പ്രതിജ്ഞാപൂർവ്വം സംക്ഷിപ്തമായുള്ള നിയോഗ
ത്തെ പ്രതിബന്ധിക്കുന്നു. നമ്മാൽ ആരാധിക്കപ്പെടുന്ന ഭഗ
വതിയാണു, നമുക്ക് ഒരു ആത്മാവിനെ നൽകിയിരിക്കുന്ന പ
രബ്രഹ്മത്താണു, ശരീരത്തെ നൽകിയിരിക്കുന്ന അച്ഛനാണു, നി
ന്നെയും നിന്റെ യജമാനത്തിയേയും, നിങ്ങളുടെ സകല ഭാ
വിശ്രേയസ്സിനും നിദാനമായി സങ്കല്പിച്ചിരിക്കുന്ന ആ സ്വർണ്ണ
പ്പാവയേയും, ഉഗ്രകുലജാതനായ—അതേ—ലോകമെല്ലാം കേ

ൾക്കട്ടെ—നമ്മുടെ ഹൃദയക്ഷേത്രത്തിൽ നിന്ന് ഇതാ ഇക്ഷണം മുതൽ ബഹിഷ്കരിച്ചിരിക്കുന്നു. നിങ്ങളെ പോററുന്ന നിധി നമ്മോടു ചേരട്ടെ—നിങ്ങൾ ഇദ്ദിനം മുതൽ നിരാധാരസത്വങ്ങളായി, ഭിക്ഷാംദേഹികളായി തെണ്ടിത്തിരിയുവിൻ! ഗൃഹപ്പടികളിൽ വീണുകരഞ്ഞു പിടിയരിവാങ്ങി ഭക്ഷണവസ്ത്രാധാരണങ്ങളെ നിവ്ഹിപ്പിൻ! ശക്തികൾ ക്ഷയിക്കുമ്പോൾ, നിങ്ങളുടെ ജാതിഹീനതയ്ക്കു ചേന്നതായ നരകസാമ്രാജ്യക്കഞ്ഞിപ്പുരകളിലെ ഉറനീർവാങ്ങി അന്ത്യകാലകഫപ്രസരണത്തെ അമത്തുവിൻ! മരിക്കുമ്പോൾ അനാഥപ്രേതങ്ങളായി———.''

കുപ്പശ്ശാരുടെ ചുരുങ്ങിയ അക്ഷരമാലയും നിഘണ്ടുവും ഠരം പ്രകോപദശ്നത്തിൽ നഷ്ടമായി പ്രസ്രവണം ചെയ്തു. തന്റെ ഭൃത്യകൃത്യത്തെ യഥാധമ്മം താൻ നിവ്ഹിച്ചു എന്നു സമാശ്വസിച്ചു, ധാരയായി വർഷിച്ചുകൊണ്ടിരുന്ന കണ്ണുനീരിനെ അയാൾ തുടച്ചു. സകലവും കമ്മാധീനമെന്നു വിധിച്ചും, ഠരം സ്ഥിതികളിൽ ഉത്തരക്ഷണത്തിൽ മൃതിതന്നെ മോക്ഷമെന്നു സങ്കല്പിച്ചും, കല്പന എന്തായാലും അതിനെ നിവ്ഹിക്കാമെന്നു സത്യം ചെയ്തും, തൊഴുതുകൊണ്ടു് കുപ്പശ്ശാർ കാഷ്ഠശേഷമായി അവിടന്നു നിഷ്ക്രമിച്ചു. എന്നാൽ ഹരിപഞ്ചാനനമതവും നന്തിയത്തുണ്ണിത്താന്റെ ഇംഗിതവും ത്രിപുരസുന്ദരിവലിയമ്മയുടെ യത്നപ്രാത്ഥനകൾ കൊണ്ടും ഏകീകരണത്തെ പ്രാപിച്ചില്ലെന്ന് ഇവിടെ ചുരുക്കത്തിൽ പ്രസ്താവിച്ചുകഴിച്ചേക്കാം. അദ്ദേഹം മകന്റെ അച്ഛൻ തന്നെ ആയിരുന്നു. ഹരിപഞ്ചാനനന്റെ ഉദ്യമവിഷയത്തിൽ അദ്ദേഹവും ഗിരിസഹജമായുള്ള അഭേദ്യത്വത്തെ പ്രദശിപ്പിച്ചു.

ഈ രംഗം ഒരു മഹാങ്കത്തിന്റെ പൂവ്രംഗമായിരുന്നതേ ഉള്ളു. ഇക്കഴിഞ്ഞ രംഗത്തിൽ യോഗീശ്വരന്റെ ചുവടു രണ്ടാമതും ഒന്നു പിഴച്ചു. കുപ്പശ്ശാർ അദ്ദേഹത്തിന്റെ സന്നിധിയിൽ നിന്നു മറഞ്ഞ ക്ഷണത്തിൽ, കേശവൻകുഞ്ഞിന്റെ അപഹൃതിമുതൽ മീനാക്ഷീപരിഗ്രഹണത്തിനു വീണ്ടും കാപ്പുകെട്ടി, നിർബന്ധംകൊണ്ടു യോഗീശ്വരനെ ഇട്ടുക്കിറ്റിഴിച്ചിൽ ചെയ്തുവരുന്ന ഉമ്മിണിപ്പിള്ള സവജ്ഞപ്പുഞ്ചിരികളും ക്ഷേത്രങ്ങളിലെ പ്രസാദഭാരങ്ങളും വഹിച്ചു്, അടുത്ത മുറിയിൽനിന്നു്

ആകാരശൂന്യനായ രാഹുവെപ്പോലെ ഉദയംചെയ്തു.. യോഗീശ്വരന്റെ മുമ്പിൽ പ്രവേശിച്ച ഉടനെ അദ്ദേഹത്തിന്റെ മുഖത്തു കാണപ്പെട്ട ക്രൂരമായ ഭ്രൂഭംഗത്തെക്കണ്ടു് അതിനെ ആദരിച്ചെന്നപോലെ രണ്ടുചുവട്ട പുറകോട്ടു ചാടി, പാദങ്ങൾ ഒപ്പിച്ചു നിന്നിട്ടു്, ഉരഗാകൃതിയിലുള്ള സമ്പാതത്തെ അനുഷ്ഠിച്ചു. ഇങ്ങനേയുള്ള നമസ്കാരാനന്തരം യോഗീശ്വരന്റെ പരമാൎത്ഥങ്ങളുടെ ഏകദേശത്തെ താൻ അതുവരെ ഗ്രഹിച്ചതു നീക്കിശേഷത്തേയും അപ്പോൾകേട്ട കോപശാസനങ്ങളിൽ നിന്നു് അവധാരണം ചെയ്തിരിക്കുന്നു എന്നും, എങ്കിലും ശിഷ്യനും ആശ്രിതനുമായ തന്നിൽനിന്നു യാതൊരാപത്തിനേയും ഭയപ്പെടേണ്ടെന്നും, അതുവരെ അനുകരിപ്പാൻ ധൈൎയ്യപ്പെടാത്ത ഒരു മിത്രനാട്യത്തോടുകൂടി ഓരോ കരത്തേയും ഗദ്ഗമാറി തലോടിക്കൊണ്ടു നിന്നു. തനിക്കു ഹൈദരാലിയുടെ ആനുകൂല്യമുണ്ടെന്നു് ആ ജളജല്പകൻ ഗ്രഹിച്ചിട്ടുള്ളതായി യോഗീശ്വരൻ അറിയുകയും, അങ്ങനെ അയാൾ അറിഞ്ഞിട്ടുള്ളതിനെ അറിഞ്ഞതായി നടിച്ചു് അദ്ദേഹം ഓരോന്നു പ്രവൎത്തിക്കയും ചെയ്തിട്ടുണ്ടു്. എന്നാൽ,കപ്പിശ്ശാരോടുണ്ടായ അന്നത്തെ സംഭാഷണത്തിൽ അടങ്ങിയ പരമാൎത്ഥങ്ങൾ സൂക്ഷ്മമായി അയാൾ ധരിച്ചുഎങ്കിൽ, വിജയസമീപസ്ഥമായ തന്റെ ശ്രമങ്ങൾ ഭഞ്ജിക്കപ്പെടുമെന്നു് അദ്ദേഹം ഭയപ്പെട്ടു. ചന്ത്രക്കാരനോടു മത്സരവും വിരോധവും അന്തരാത്മനാ തുടങ്ങി, അദ്ദേഹത്തെയും തന്നെയും അയാൾ ദൂഷണംചെയ്തു നടക്കുന്നതായും യോഗീശ്വരൻ അറിഞ്ഞിരുന്നു. താപസവൃത്തിക്കു് ഒട്ടും അനുരൂപമല്ലാത്ത വിവാഹദൌത്യത്തെ ഉമ്മിണിപ്പിള്ള തന്റെമേൽ ഞെരുക്കിക്കേറവുന്നതു്, തന്റെ വാസ്തവസ്ഥിതിയെ ഗ്രഹിച്ചിട്ടുള്ളതിനാൽ അയാൾക്കു തന്റെമേൽ ദൃഢമായ ഒരുപിടി കിട്ടിയിട്ടുണ്ടെന്നുള്ള ധൈൎയ്യത്തിന്റെ ലക്ഷ്യമല്ലയൊ എന്നും അദ്ദേഹം ശങ്കിച്ചു. അതുകൊണ്ടു തന്റേയും കപ്പിശ്ശാരുടെയും അന്നത്തെ പരുഷഭാഷണത്തിൽ നിന്നു ഉമ്മിണിപ്പിള്ള എന്തെല്ലാം, എത്രത്തോളം, ധരിച്ചിട്ടുണ്ടെന്നു കൌശലത്തിൽ അറിവാനായി, 'ഹും' ശബ്ദത്തോടുകൂടിയുള്ള ശിരശ്ചലനത്താൽ ഉമ്മിണിപ്പിള്ളയുടെ വരവിന്റെ ഉദ്ദേശ്യമെന്തെന്നു യോഗീശ്വരൻ ചോദ്യംചെയ്തു. ഉമ്മിണിപ്പിള്ള തൊഴുതുപിടിച്ചുള്ള കൈകളെ വ

ക്രമായ നാസികയോടുചേൎത്തു മുമ്പോട്ടു ചലിപ്പിച്ചുകൊണ്ട്, “ഇപ്പോൾ മനസ്സിലായി സ്വാമീ, ഇന്നാൾ രാത്രി വലിയ മൂട്ടമ്മേനോനിൽ എഴുന്നെള്ളിയതാരെന്ന്” എന്ന് അയാൾക്കു തോന്നിയ പരമാൎത്ഥത്തെ തുറന്നു പറഞ്ഞു. ഉമ്മിണിപ്പിള്ളയെ ഉടൻതന്നെ ഹനിച്ച്, അയാളെ തന്റെ ആത്മാവോടു ചേൎക്കുന്നതിനുള്ള ‘ബ്രഹ്മാഹ’ത്വം അദ്ദേഹത്തിന്റെ മനസ്സിൽ അങ്കുരിച്ചു. എങ്കിലും വേദാന്തഗോപ്യങ്ങൾ ധരിച്ചിട്ടില്ലാത്ത അജ്ഞലോകം അതിനെയും വധമെന്നു തന്നെ ഹസിക്കുമെന്നു ഭയപ്പെട്ട് സായൂജ്യപ്രദാനത്തിനു പുറപ്പെടാതെ ഒരു ചോദ്യം കൂടി ചെയ്തു!—“അപ്പടിയാ? നല്ലതു്! എഴുന്നെള്ളിനതു യാർ?”

ഉമ്മിണി—(താൻ സമൎത്ഥനെന്നഭാവത്തിൽ) “ചോദിപ്പാനൊണ്ടോ? പൊന്നുസ്വാമി തിരുവടികടെ ഗുരുസ്വാമി സന്നിധീന്നു തന്നെ. നാരായണ! ഇതെല്ലാം മച്ചമ്പിഅറിയുമ്പോൾ എന്തു ഭാഗ്യം! പരമാനന്ദം! മീനാക്ഷിക്കുഞ്ഞമ്മയെ കിട്ടാൻ എനിക്കു ഭാഗ്യമില്ല. അതു ഞാൻ കൈവിട്ടു. സ്വാമി രക്ഷിച്ച് എന്നെ ചെമ്പകശ്ശേരിയിൽ ചേൎത്തു തന്നാൽ മതി. മററതൊക്കെ നാലു നാഴികയിലെ കിനാവ്. കൊച്ചുമ്മിണിയും കൊച്ചുമ്മണിയും തമ്മിൽപേർപ്പൊരുത്തമെങ്കിലുമൊണ്ട്.”

പരമാൎത്ഥം മുഴുവനെയും സൂക്ഷ്മമായി പക്ഷേ ധരിച്ചില്ലെങ്കിലും, താൻ കുപ്പശ്ശാരോടു ഗൎജ്ജിച്ചതിൽനിന്ന് ഗുരുവെന്നു നിൎദ്ദേശിക്കപ്പെട്ട ഒരു മഹാനുഭാവൻ കൂടി തിരുവിതാംകോട്ടു പ്രവേശിച്ചിട്ടുണ്ടെന്നും, താനും മന്ത്രക്കൂടത്തു നിവാസികളും പൂൎവ്വപരിചിതരാണെന്നും ആ കശ്മലൻ ധരിച്ചിരിക്കുന്നതായി യോഗീശ്വരൻ ഊഹിച്ച ക്ഷണത്തിൽ,—എന്നേ, ദുരിതമേ! പരമകഷ്ടമേ!—ഉമ്മിണിപ്പിള്ളയുടെ കണ്ഠത്തിൽ കാലപാശം വീശിക്കഴിഞ്ഞു. അനന്തശയനപുരം മുഴുവനും നടുങ്ങുംവണ്ണം യോഗീശ്വരൻ ഒന്നു പൊട്ടിച്ചിരിച്ചു. ഹിരണ്യകശിപുവിന്റെ രക്തധാരയിൽ മഗ്നനായ നരസിംഹമൂൎത്തി പ്രഹർഷനൃത്തം ചെയ്യുന്നതുപോലെ യോഗീശ്വരൻ ആ മുറിക്കകത്തു ഏകപദനൃത്തത്തിൽ അൎദ്ധപ്രദക്ഷിണം ചെയ്തു. അദ്ദേഹത്തിന്റെ ദന്തങ്ങൾ മുപ്പത്തിരണ്ടിന്റെയും ധാവള്യം ഉമ്മിണിപ്പിള്ളയ്ക്കു്

അയാളുടെ അഭീഷ്ടസിദ്ധിയുണ്ടായെന്നു് ഒരു സന്തുഷ്ടിയുണ്ടാക്കി. യോഗീശ്വരന്റെ ചിരിയും നൃത്തവും പ്രദക്ഷിണവും അവസാനിച്ചപ്പോൾ ഉമ്മിണിപ്പിള്ള അദ്ദേഹത്തിന്റെ മാറോടുചേർത്തു്— പാവനകരങ്ങളാലോ, പാപനഖരങ്ങളാലൊ— ബന്ധിക്കപ്പെട്ടു. പിന്നീടുണ്ടായ ചാഞ്ചാട്ടം യോഗീശ്വരന്റെ ഭാഷയിൽ "രംഗാ രംഗാ!" തന്നെ ആയിരുന്നു. ഉമ്മിണിപ്പിള്ള സമ്പ്രീതിസാധനങ്ങൾ കൊണ്ടു യോഗീശ്വരന്റെ വിപുലവക്ഷഃസ്ഥലത്തിൽ ബാഷ്പപനിനീർ പ്രക്ഷേപിച്ചു. യോഗീശ്വരൻ "ഉനക്കത്താനപ്പാ, അന്ത കൊച്ചുമ്മിണി, ഉനക്കതാൻ—നമതു യജ്ഞം മുടിയട്ടും. അപ്പാൽ വരുകിറ പ്രഥമ മുഹൂൎത്തത്തിലെ, ഒന്നുടയ മരതകഗാത്രത്തെ അന്തക്കനെകസമ്പുടത്തിലെ നാമേ സംഘടിപ്പിപ്പോം. ബഹത് ബഹദൂർ! ശാന്തമായിരു്. ജഗദംബികയെ നല്ലായ് ഭജിത്തുക്കൊ—സത്യം!" എന്നു് ഉമ്മിണിപ്പിള്ളയുടെ കൎണ്ണത്തിൽ ഗൂഢമായി മന്ത്രിച്ചു. രാമവൎമ്മമഹാരാജാവിന്റെ പുണ്യമഹിമയാൽ അതു വൃദ്ധസിദ്ധന്റെ കൎണ്ണങ്ങളിൽ പതിച്ചു. യോഗീശ്വരനോടു് ആ സിദ്ധനുണ്ടായിരുന്നതും കേശവപിള്ളയെക്കുറിച്ചു ദുഷ്പ്രവാദസൃഷ്ടികൊണ്ടു ശിഥിലമാക്കപ്പെട്ടതും ആയ ബന്ധം യോഗീശ്വരൻ അറിയാതെ പരിപൂൎണ്ണമായി ഖണ്ഡിക്കപ്പെട്ടു.

... ... ... ... ... ... ... ...

മിഥുനത്തിലേയ്ക്കു രവിസംക്രമം കഴിഞ്ഞു്, കാലവർഷത്തിന്റെ ശക്തിയും ക്ഷയിച്ചിരിക്കുന്ന ഈ കാലത്തിൽ അസ്തസന്ധ്യാസമയം വത്സരത്തിന്റെ വൃദ്ധതയ്ക്കു ചേരുന്ന തരത്തിൽ ആദരണീയമായിരിക്കുന്നു. രാജ്യഭരണനാദ്ധികളുടെ കേന്ദ്രമായ വലിയ കൊട്ടാരത്തിലെ 'പകടശ്ശാല' എന്ന മന്ത്രിമണ്ഡപരംഗം, കാലസ്ഥിതികൾക്കും നിശാദ്വാരമായ ആ സമയത്തിനും ശക്യമായുള്ള വിധത്തിൽ മനോരമ്യമാക്കപ്പെടുന്നു. അവിടത്തെ വെള്ളത്തഭിത്തികളിന്മേൽ ആ സ്ഥലത്തെ പരിചാരകസാമാന്യത്തിന്റെ സദാചാരപ്രമാണങ്ങളും, അവരുടെ രുചിക്കു ചേരുന്നതായുള്ള ഗൃഹവാൎത്താദികളും, ദുൎവ്വാസനാപ്രചുരമായുള്ളകവനങ്ങളും, വികടങ്ങളായ അക്ഷരബന്ധങ്ങളും ചതുര, ഗജ, ചക്ര വടിവുകളിൽ എഴുതപ്പെട്ടിരിക്കുന്നവ, ആ സങ്കേതത്തിനു് ഇപ്പോഴുള്ളപോലെ വത്സരത്തിലൊരിക്കൽ നവരാത്ര-

കാലത്തു മാത്രം സിദ്ധമാകുന്ന സരസ്വതീസാന്നിധ്യവും ലഭിച്ചുതുടങ്ങിയിരുന്നില്ലെന്നു പ്രത്യക്ഷീകരിക്കുന്നു. ആ മണ്ഡപത്തിന്റെ ചുവരുകൾ ഒരു ചിത്രശാലയുടേയും വൎത്തമാനപ്പത്രത്തിന്റെയും സ്ഥാനവും ആശ്ചൎയ്യകരമാംവണ്ണം വഹിക്കുന്നു. 'കരിക്കട്ട' കൊണ്ടുള്ള ലേഖനങ്ങളിൽ വിദഗ്ദ്ധന്മാരായവരുടെ കൂട്ടത്തിൽ ചിത്രകൎമ്മകുശലന്മാരാൽ രചിക്കപ്പെട്ട ഗജേന്ദ്രമോക്ഷാദി രംഗങ്ങളോടു കൂടി, ഗ്രാമ്യതയ്ക്കു പ്രാപിക്കാവുന്ന പരമാവധിയുടെ ദൃഷ്ടാന്തങ്ങളായി അനവധി 'കരകൃതമപരാധ'ങ്ങളും ആ സ്ഥലത്തെ "അ"കാരാദ്യമായുള്ള പകടശ്ശാല എന്നു ശങ്കിക്കുമാറാക്കുന്നു. ആ മണ്ഡപം മശകമക്കുണപിപീലികാദികോടികളുടെ വസതികൊണ്ടു ചെറിയ തോതിലുള്ള ഒരു ബ്രഹ്മാണ്ഡവുമായി ലസിക്കുന്നു. അവിടവിടെ വിരിക്കപ്പെട്ടതും, വക്കിലെ കെട്ടുകൾ പൊട്ടിച്ച് താംബൂലാദി സാധനങ്ങൾ ഉള്ളിൽ സംഗ്രഹിക്കപ്പെട്ടിരിക്കുന്നവയുമായ മെത്തപ്പായ്, തടുക്ക് എന്നിവകളും, ഉയൎന്ന പടിക്കാരുടെ വിയൎപ്പുകൊണ്ടു മെഴുകി കരുന്താളിയുടെ നിറം വഹിക്കുന്ന ചാരുപലകകളും, ഓരോ രായസക്കാരുടേയും മുമ്പിൽ വിടുൎത്തിയിട്ടിട്ടുള്ള ഓലച്ചുരുണകളും, അവരിൽ കൃത്യനിഷ്ഠന്മാരായുള്ളവരുടെ നാരായമുനകൾ പുതിയ ഓലകളുടെമുകളിൽ ദ്രുതതരണം ചെയ്യുന്ന കിരുകിരാരവവും, ആ സ്ഥലത്തിന്റെ പ്രാചീനതാശ്രീയെ അവാച്യമായി പ്രകാശിപ്പിക്കുന്നു. അപ്പോൾതന്നെ കത്തിക്കപ്പെട്ട മാടമ്പിവിളക്കുകൾ അവിടത്തെ ഇതരസാമഗ്രികളോട് അതിശയമായി യോജിച്ച് ൟ സന്ദൎഭത്തിന്റെ പ്രഭാവത്തെ സമ്പൂൎണ്ണമാക്കുന്നു. സംഘങ്ങളായി ചേൎന്നു ദീപപ്രദക്ഷിണം ചെയ്യുന്ന മശകചേടികളുടെ മംഗലഗാനാരവത്തിലും പ്രേമാധിക്യപൂൎവ്വമുള്ള ചുംബനങ്ങളിലും ലയിച്ചിരിക്കുന്ന പിള്ളമാർ "ഹയ്യ!" വിളിച്ചുകൊണ്ടു മൎമ്മതാളങ്ങൾ ഘോഷിക്കുന്നു. ഗഗനചാരിയായ ആ ബാൻഡുവാദ്യസംഘത്തിന്റെ വലിയതമ്പേറെന്നപോലെ പടിഞ്ഞാറുള്ള ഒരു ഇരുട്ടറയിൽ പ്രവേശിച്ചിരിക്കുന്ന സൎവ്വാധിപപ്രമാണിയുടെ "റാമറാമ" ജപം മാത്രഭംഗം കൂടാതെ ധ്വനിക്കുന്നു. കേശവൻകുഞ്ഞു തന്റെ കാരാഗൃഹത്തിൽവച്ചു കേശവപിള്ളയെ അപനയനെന്നു ഭത്സനം ചെയ്ത മുഹൂൎത്തത്തിന്റെ ദോഷത്തെ ഇയാളെ നേരിട്ടു അനു

ഭവപ്പെടുത്തുന്നതിന അവസരം നല്കുവാനെന്നപോലെ, വിഷ്ണുഭക്തനായ സവ്വാധികാൎയ്യക്കാർ ശ്രീപത്മനാഭക്ഷേത്രത്തിലേയ്ക്കും അവിടന്നു ഭവനത്തിലേയ്ക്കും ഉദ്ദേശിച്ചു പുറപ്പാടായി. അടുത്ത ഉദ്യോഗസ്ഥനായ സമ്പ്രതിയുടെ സാന്നിധ്യവും ആ സ്ഥലത്തില്ലാതിരുന്നതിനാൽ, വെളിച്ചെണ്ണത്തസ്കരന്മാരായ പിള്ളമാർ അതിനെ സംഗ്രഹിച്ചുകൊണ്ടുപോവാനുള്ള പനയോലപ്പാത്തികളെ നിമ്മിക്കുന്നതിനും, വിനോദരസജ്ഞന്മാർ ഒരു സദിർകൂട്ടുന്നതിനും തുടങ്ങി. പരമോത്സാഹികളുടെ വിനോദസംഘങ്ങളിൽ നാസികാഗ്രത്തിൽ കോപം സംഭരിച്ചുള്ള ഒരു സാധുവിനെ പിടികൂടി ബലികഴിക്കുന്ന കമ്മം രസികലോകത്തിൽ വിശ്രുതമാണല്ലൊ. അന്നത്തെ യജ്ഞപശുവായി കുറിക്കപ്പെട്ടത് ഏകാഗ്രചിത്തനായി പണിയെടുക്കുന്ന കേശവപിള്ള ആയിരുന്നു. അസൂയാഗരളംകൊണ്ടു സംപൂൎണ്ണനായിരുന്ന ഉമ്മിണിപ്പിള്ള സഹൃദയസദസ്യപക്ഷത്തോടു കുറിശ്ലോകസമ്പ്രദായത്തിൽ ഒരു ചോദ്യം ചെയ്തു:—"നീട്ടെഴുത്തങ്ങത്തെ—പേററുവാലാമയ്യൊ— നീട്ടമെന്തെന്നുരയ്ക്ക." ഠരം ചോദ്യത്തിന് "ഇന്ദ്രാത്മജൻ ദശകണ്ഠനെ ചുററിയ തിരുവാലതിൻ നെടുനീളം" എന്നുത്തരവും, ആശൌചദൈൎഘ്യം ആഭിജാത്യനിൎണ്ണയത്തിന് ഉപയുക്തമായ മാനദണ്ഡമാണെന്നുള്ള ഒരു പ്രമാണവും ഒരു സരസനായ കവിസൂനം പൊട്ടിച്ചു. ആ പ്രമാണത്തെ പ്രസ്തുതവിഷയത്തിൽ പ്രയോഗിച്ച്, "അങ്ങനെയാണെങ്കിൽ ജാതിനിശ്ചയമില്ലാത്ത ആൾക്ക് എന്നും വാലായ്മതന്നല്ലോ." എന്നു ഉമ്മിണിപ്പിള്ള ഒരു സാമുദായികനിയമത്തെ സ്ഥാപിച്ച്, തന്റെ ബുദ്ധിവിപുലതയെ അഭിനന്ദിച്ചു പൊട്ടിച്ചിരിച്ചു. ആ ഘോഷം ഒരു വലിയ സംഘത്തെ ഉമ്മിണിപ്പിള്ളയുടെ ചുററും ആകർഷിച്ചു. ആ വിടുവായന്മാരോടു ചേരാതെ ദൂരത്തിരുന്നിരുന്ന ഒരു വൃദ്ധനോട്, "അമ്മാച്ചാ—നാരായം വിഴുങ്ങിയതുപോലെ അനങ്ങാൻ വയ്യാതിരിക്കുന്നതെന്ത്?" എന്നു വിരുതനായ ഒരു വികടൻ ചോദ്യംചെയ്തു.

വട്ടമിട്ട കൂട്ടത്തിൽ ഒരു പെരുങ്കന്നൻ—(രായസവാചകത്തിൽ) "നാരായം ഇക്കാലത്തു കൊലയ്ക്കുന്നേയും, കൊലച്ചാൽ പഴുക്കുന്നേയും, പഴുത്താൽ വിഴുങ്ങാവുന്നേയും സ്ഥിതിക്ക് 'നാരായം വിഴുങ്ങിയപോലെ' എന്നു പഴിപ്പാൻ ന്യായമെന്ത്?"

**മറെറാരുത്തൻ**—"നാരായംകൊലച്ച കഥ പുരാണങ്ങളിലുമില്ലാ—അതുകേട്ടാൽ————ഫലശ്രുതിയും കഥപറയുന്നവർ തന്നെപറവിൻ!"

**മറെറാരുത്തൻ**—"ചെവിത്തയെല്ലാം മോന്തായത്തിൽ വച്ചേച്ച് വയററിപ്പാട്ടിനുള്ളടത്തുവന്നിരുന്ന്, നാരായം നട്ടതാര്? കൊലച്ചതെന്ത്? അണ്ണാനോ, പൂവനോ? എന്നൊക്കെ ക്കേൾപ്പാനിരുന്നാൽ, വിഴുങ്ങേണ്ടിവരുന്നത് ഠംഠമണ്ണ്!"

**ഉമ്മി**—"നട്ടവൻെറ വായല്ലയൊ അതും ശിഷ്ടവും വിഴുങ്ങേണ്ടതു്?"

**കവിവിരുതൻ**—"കുലച്ചാലെന്തു കൊന്നാലെന്ത്?—
തിങ്കൾപ്രഭയൊടേററകം ജയിച്ചുള്ള
തങ്കപ്പഴക്കുലച്ചുകപ്പകിട്ടിനാൽ
നായ്ക്കുതലയനു മൈങ്കരസ്സ്വാമിയും
ശിങ്കികളിക്കുമേ ശങ്കവേണ്ടൊട്ടുമേ."

**വികടൻ**—"സഭാസെടമേലോടേ! പൊന്നിൻകടളിക്കുല അക്ക് ആരു നേടിച്ചു? ഠം വൈരം വച്ച ചോദ്യത്തിന് ഉമ്മിണിപ്പിള്ള ആശാൻ ഉത്തരം പറയട്ടെ."

**ഉമ്മി**—"നേതിച്ചതു നന്തിയത്തെ യജമാനൻ, പററിയതു്——അതുപറഞ്ഞു്, പഴി ഞാൻ ഏൽക്കണോ?

കവി—" ചിത്തിരപ്പുത്തുതനിൽ
പെറെറഴുന്തപെരുങ്കണക്കൻ—
മാററില്ലാച്ചെമ്പൊന്നും
തോറുമവൻ വാശലിലേ—
പത്തിനിയാൾ തനിയെവന്തു്
പതികിടപ്പാൾ പടിതനിലേ-"

പത്താമുദയദിവസത്തിലെ ജനനക്ഷത്തയും, ഗണിതശാസ്ത്രവൈദഗ്ദ്ധ്യത്തെയും, സുഖമായി കഴിയുന്ന നിത്യവൃത്തിയേയും, മീനാക്ഷിയോടുണ്ടായ സംഘടനയേയും സൂചിപ്പിച്ച കേശവപിള്ളയെ ഭത്സിച്ച ഈ ഗാനത്തെക്കേട്ട സദസ്യർ "ബലേടാ കവിക്കുഞ്ഞാ" എന്നും ചിലർ—"നല്ലസൂക്ഷ്മജ്ഞൻ ഭ്രാതാവു കീചകൻ!" എന്നും ഘോഷിച്ചു.

**കവി**—"'കണ്ടാൽനല്ലവനിലും കേളിയുള്ളവനിലും ഉണ്ടാകുമല്ലൊ മധുവാണികൾക്കനുരാഗം', എന്നല്ലയൊ നമ്മുടെ കവിരാട്ടു പറഞ്ഞിരിക്കുന്നതു്? ഉമ്മിണിപ്പിള്ള ആശാനേ! എനിക്കും ഒരു പുരാണപ്പട്ടപ്പേർ തരണം"

**ഉമ്മി**—"തരാമെടാ, നൂറുവട്ടംതരാം—എൻറപ്പനും പോയി, ഒരു പട്ടരെക്കൊന്നു്, ഒരു പെണ്ണിനെമോഷ്ടിച്ചു്, ഒരു കൊലപ്പുള്ളിയെവിട്ടു്, ഒരു പൊന്നുംകുല കൈയ്ക്കൂലിയും വാങ്ങിച്ചു്, എന്നും വാലായ്മയുംകൊണ്ടു്, കൊട്ടാരത്തിൽവന്നു പലകയും ചാരി, 'നെട്ടമാ തിരുമരുകാ' എന്നു ഞെളിഞ്ഞിരിക്കു്. അപ്പോൾത്തരാം പട്ടവും പടഭണ്ഡാരവിരുതുകളും പടല പടലയായി."

ബ്രഹ്മഹത്യാദികഥകൾ കേട്ടു തഴമ്പിച്ചിരുന്ന കേശവപിള്ളയുടെ കണ്ണുങ്ങൾക്കു്, രാജശാസനാനുസാരമായി മഹാത്മാവായ ഉണ്ണിത്താൻ തന്നെക്കണ്ടു ചില ആലോചനകൾ ചെയ്തുവരാറുള്ളതിനെ പരസ്യമായി അപഹസനംചെയ്തതു് അതിദുസ്സഹമായി. അന്നനുണ്ടായിട്ടുള്ള അവമാനങ്ങളുടെ മുകളിൽ ആ കൈക്കൂലിക്കഥയും കൂടി ചുമത്തപ്പെട്ടപ്പോൾ ആ യുവാവിൻെറ ക്ഷമാസ്ഥിവാരം തകൎന്നു. കേശവപിള്ളയുടെ ഭാവഭേദംകണ്ടു് ഉമ്മിണിപ്പിള്ളയ്ക്കും കൂട്ടുകാൎക്കും ഉന്മേഷം വൎദ്ധിച്ചു. ആ ഉന്മാദലഹരിക്കധീനനായ ഉമ്മിണിപ്പിള്ള അതിനീചമായ ചില അസഭ്യവാക്കുകൾ കേശവപിള്ളയുടെ ശിരസ്സിൽ പുഷ്പാഞ്ജലിചെയ്തു. ആക്ഷേപസംഘക്കാർ പൊട്ടിച്ചിരിച്ചു. അവിവേകം, അപമൎയ്യാദ എന്നീലക്ഷണങ്ങൾകൊണ്ടു് പ്രസംഗങ്ങൾക്കുണ്ടാവുന്ന ഊൎജ്ജിതം ഉമ്മിണിപ്പിള്ളയുടെ വീരഭത്സനങ്ങളെ സദസ്യൎക്കു ശ്രാവ്യമാക്കി. "കാലും മലത്തിക്കിടക്കുമ്പോൾ നാക്കു നനപ്പാനും ചത്താൽ പുലകൊൾവാനും ആളില്ലാത്ത എരപ്പനങ്ങുന്നന്മാരെ കുഴിച്ചുമൂടാൻ മമ്മട്ടിക്കയ്യന്മാരില്ലാത്ത കാലമായല്ലൊ. ആണുങ്ങളുണ്ടായിരുന്നതെല്ലാം ചത്തൊടുങ്ങി, കണ്ടടമെല്ലാം കണ്ടവൻകാണിയായി, വെട്ടതൊറന്നു്—"

കേശവപിള്ള ആ കുത്സിതസംഘത്തോടു മറുപടി പറയേണ്ടെന്നുള്ള ദൃഢനിശ്ചയത്തോടു കൂടി ഇരുന്നിരുന്നു. ഉമ്മിണി

**മററൊരുത്തൻ**—"നാരായംകൊലച്ച കഥ പുരാണങ്ങളിലു മില്ലാ—അതുകേട്ടാൽ————ഫലശ്രുതിയും കഥപറയുന്നവർ തന്നെപറവിൻ!"

**മററൊരുത്തൻ**—"ചെവിത്തായെല്ലാം മോന്തായത്തിൽ വ ച്ചേച്ച് വയററിപ്പാട്ടിനുള്ളടത്തുവന്നിരുന്ന്, നാരായം നട്ടതാര്? കൊലച്ചതെന്ത്? അണ്ണാനോ, പൂവനോ? എന്നൊക്കെ ക്കേൾപ്പാനിരുന്നാൽ, വിഴുങ്ങേണ്ടിവരുന്നത് ഠംഠമണ്ണ്!"

**ഉമ്മി**—"നട്ടവൻെറ വായല്ലയൊ അതും ശിഷ്ടവും വിഴുങ്ങേണ്ടതു്?"

**കവിവിരുതൻ**—"കുലച്ചാലെന്തു കൊന്നാലെന്തു്?—
തിങ്കൾപ്രഭയോടേററകം ജയിച്ചുള്ള
തങ്കപ്പുഴക്കുലച്ചുകപ്പുകിട്ടിനാൽ
നായ്ക്കുതലയനമൈങ്കരസ്സ്വാമിയും
ശിങ്കികളിക്കുമേ ശങ്കവേണ്ടൊട്ടുമേ."

**വികടൻ**—"സഭാസെടരേലോടേ! പൊന്നിൻകടളിക്കുല അക്ക് ആരു നേടിച്ചു? ഠം വൈരം വച്ച ചോദ്യത്തിന് ഉമ്മിണിപ്പിള്ള ആശാൻ ഉത്തരം പറയട്ടെ."

**ഉമ്മി**—"നേതിച്ചതു നന്തിയത്തെ യജമാനൻ, പററിയതു്——അതുപറഞ്ഞ്, പഴി ഞാൻ ഏൽക്കണോ?

**കവി**—" ചിത്തിരപ്പുത്തുതനിൽ
പെററെഴുന്തപെരുങ്കണക്കൻ—
മാററില്ലാച്ചെമ്പൊന്നും
തോറുമവൻ വാശലിലേ—
പത്തിനിയാൾ തനിയെവന്തു്
പതികിടപ്പാൾ പടിതനിലേ-"

പത്താമുദയദിവസത്തിലെ ജനനക്ഷത്രയും, ഗണിതശാസ്ത്ര വൈദഗ്ധ്യത്തെയും, സുഖമായി കഴിയുന്ന നിത്യവൃത്തിയേയും, മീനാക്ഷിയോടുണ്ടായ സംഘടനയേയും സൂചിപ്പിച്ചു കേശവ പിള്ളയെ ഭത്സിച്ച ഈ ഗാനത്തെക്കേട്ട സദസ്യർ "ബലേടാ കവികുഞ്ഞോ" എന്നും ചിലർ—"നല്ലസൂക്ഷ്മജ്ഞതൻ ഭ്രാതാവു കീചകൻ!" എന്നും ഘോഷിച്ചു.

കവി—"'കണ്ടാൽനല്ലവനിലും കേളിയുള്ളവനിലും ഉണ്ടാകുമല്ലൊ മധുവാണികൾക്കനുരാഗം', എന്നല്ലയൊ നമ്മുടെ കവിരാട്ടു പറഞ്ഞിരിക്കുന്നതു്? ഉമ്മിണിപ്പിള്ള ആശാനേ! എനിക്കും ഒരു പുരാണപ്പട്ടപ്പേർ തരണം"

ഉമ്മി—"തരാമെടാ, നൂറുവട്ടംതരാം—എൻറപ്പനും പോയി, ഒരു പട്ടരെക്കൊന്നു്, ഒരു പെണ്ണിനെമോഷ്ടിച്ചു്, ഒരു കൊലപ്പുള്ളിയെവിട്ടു്, ഒരു പൊന്നുംകുല കൈയ്ക്കൂലിയും വാങ്ങിച്ചു്, എന്നും വാലായ്മയുംകൊണ്ടു്, കൊട്ടാരത്തിൽവന്നു പലകയും ചാരി, 'നെട്ടമാ തിരുമരുകാ' എന്നു ഞെളിഞ്ഞിരിക്കും. അപ്പോൾത്തരാം പട്ടവും പടഭണ്ഡാരവിരുതുകളും പടല പടലയായി."

ബ്രഹ്മഹത്യാദികഥകൾ കേട്ടു തഴമ്പിച്ചിരുന്ന കേശവപിള്ളയുടെ കണ്ണുകൾക്കു്, രാജശാസനാനുസാരമായി മഹാത്മാവായ ഉണ്ണിത്താൻ തന്നെക്കണ്ടു ചില ആലോചനകൾ ചെയ്തുവരാറുള്ളതിനെ പരസ്യമായി അപഹസനംചെയ്തതു് അതിദുസ്സഹമായി. അന്നന്നുണ്ടായിട്ടുള്ള അവമാനങ്ങളുടെ മുകളിൽ ആ കൈക്കൂലിക്കഥയും കൂടി ചുമത്തപ്പെട്ടപ്പോൾ ആ യുവാവിൻെറ ക്ഷമാസ്ഥിവാരം തകന്നു. കേശവപിള്ളയുടെ ഭാവഭേദംകണ്ടു് ഉമ്മിണിപ്പിള്ളയ്ക്കും കൂട്ടുകാക്കും ഉന്മേഷം വദ്ധിച്ചു. ആ ഉന്മാദലഹരിക്കധീനനായ ഉമ്മിണിപ്പിള്ള അതിനീചമായ ചില അസഭ്യവാക്കുകൾ കേശവപിള്ളയുടെ ശിരസ്സിൽ പുഷ്പാഞ്ജലിചെയ്തു. ആക്ഷേപസംഘക്കാർ പൊട്ടിച്ചിരിച്ചു. അവിവേകം, അപമര്യാദ എന്നീലക്ഷണങ്ങൾകൊണ്ടു് പ്രസംഗങ്ങൾക്കുണ്ടാവുന്ന ഊർജ്ജിതം ഉമ്മിണിപ്പിള്ളയുടെ വീരഭത്സനങ്ങളെ സദസ്യക്കു ശ്രാവ്യമാക്കി. "കാലും മലത്തിക്കിടക്കുമ്പോൾ നാക്കു നനപ്പാനും ചത്താൽ പുലകൊൾവാനും ആളില്ലാത്ത എരപ്പനങ്ങുന്നന്മാരെ കഴിച്ചുമൂടാൻ മമ്മടിക്കയ്യന്മാരില്ലാത്ത കാലമായല്ലൊ. ആണുങ്ങളുണ്ടായിരുന്നതെല്ലാം ചത്തൊടുങ്ങി, കണ്ടടമെല്ലാം കണ്ടവൻകാണിയായി, വെട്ടതൊറന്നു്—"

കേശവപിള്ള ആ കുത്സിതസംഘത്തോടു മറുപടി പറയേണ്ടെന്നുള്ള ദൃഢനിശ്ചയത്തോടു കൂടി ഇരുന്നിരുന്നു. ഉമ്മിണി

പ്പിള്ളയുടെ കരകവിഞ്ഞുള്ള ഒട്ടുവിലത്തെ അധിക്ഷേപങ്ങൾ അയാളെ എഴുന്നേൽപ്പിച്ചു. "മമ്മടിക്കുട്ട്യന്മാർ ചത്തൊടുങ്ങീട്ടില്ല. ഇവിടം വിട്ടാൽ ഇപ്പോഴും കാണാം. ആര്, ആരെ, കുഴിച്ചുമൂടുന്നു എന്നും, വഴിയേകാണാം—"

ഈ കോപപ്രലപനാരംഭത്തിൽ ഉള്ളിലെ കാലുഷ്യദുസ്സഹതകൊണ്ടു ശിരസ്സിൽ കൈയ്യമർത്തിത്തടവുകയാൽ, പണ്ടു മുറിവേററഭാഗത്തെ സ്പർശിച്ച്, കോപപരിത്യാഗം ചെയ്യേണ്ടുന്ന ധർമ്മത്തിന് അതിനെ ശാശ്വതപാഠമായി വരിച്ചിരിക്കുന്ന നിശ്ചയത്തെ കേശവപിള്ള ഓർത്തു. തിളച്ചുപൊങ്ങിയ കോപത്തെ അമർത്തി, തന്റെ ഉക്തികളുടെ അനൌചിത്യത്തേയും ആപൽഗർഭതയേയും അനുസ്മരിച്ചു ക്ലേശിച്ചു: അടുത്ത വാക്കിൽ ഉമ്മിണിപ്പിള്ളയോടു ക്ഷമായാചനം ചെയ്‌വാനും അയാൾ ഒരുങ്ങി. എന്നാൽ "ഉമ്മിണിപ്പിള്ളഅമ്മാവാ! ഉമ്മിണിപ്പിള്ളഅണ്ണാ! തലപോയി! കഴുത്തുപോക്ക്!" എന്നിങ്ങനെ പലരിൽ നിന്നും പുറപ്പെട്ട പലവിധമായ ആർപ്പുകളും "വൃത്രാരിപുത്രനെക്കൊന്നശരം" എന്നു ചില സൂചകവഃക്രാക്തികളും കേൾക്കുകയാൽ, അയാൾ അവിടെനിന്നു മിണ്ടാതെ നടന്നു. ഉമ്മിണിപ്പിള്ളയെ ഹനിച്ചുകളയുമെന്ന് കേശവപിള്ള ശപഥം ചെയ്തതായി സദസ്യർ "അസോ അസേല്ലൊ" ഘോഷിച്ചു. ആ സംഗതിയെ അതിയായി വർണ്ണിച്ചുള്ള ഒരു സങ്കടം മഹാരാജാവിനെ ധരിപ്പിപ്പാൻ നക്കൽഎഴുതി എല്ലാവരേയും വായിച്ചുകേൾപ്പിച്ച്, ഉമ്മിണിപ്പിള്ള മടിയിൽ തിരുകി. സങ്കടസമർപ്പണത്തിനു മുമ്പുതന്നെ രാജചാരന്മാർ ആ വൃത്താന്തത്തെ മഹാരാജാവിനോടുണർത്തിച്ചു.

തന്റെ പാദങ്ങൾ ഭൂസ്പർശംചെയ്യുന്നതറിയാതേയുള്ള വേഗത്തിൽ ഉമ്മിണിപ്പിള്ള ഓടി, തനിക്കുണ്ടായിരിക്കുന്ന ഭയത്തേയും സങ്കടത്തേയും ഹരിപഞ്ചാനനസദസ്സിൽ, അദ്ദേഹത്തിന്റെ പാദങ്ങളിൽ സമർപ്പിച്ചു. അയാളെ ആ സമയത്തും, വലിയ സംരംഭവേഗത്തോടും, കണ്ടപ്പോൾ യോഗീശ്വരമനസ്സ ആപത്സാമീപ്യംകൊണ്ടെന്നപോലെ ഒന്നു ഞെട്ടി. ഉമ്മിണിപ്പിള്ള എന്ന നാമത്തിന്റെ ഉച്ചാരണശ്വാസമാത്രം കൊണ്ടും അക്കാലങ്ങളിൽ ഹരിപഞ്ചാനനമഹദശ്വത്ഥം ഉൻമൂ

ലനം ചെയ്യപ്പെട്ടുമായിരുന്നു. ആ ദുർന്നയനമാത്രം ഹരിപഞ്ചാനനസിദ്ധനായ മഹാനേയും അദ്ദേഹത്തിന്റെ യജ്ഞത്തേയും അരക്ഷണംകൊണ്ടു ഭഞ്ജിക്കാൻ ശക്തിസിദ്ധിച്ചിരുന്നു. അത്ര പരമശക്തന്റെ പാരവശ്യകാരണത്തെ ഗ്രഹിച്ചപ്പോൾ ഹരിപഞ്ചാനനസമചിത്താഗ്രേസരൻ കേശവപിള്ളയുടെ യൌവനാഹംകൃതികൊണ്ടുള്ള അന്ധവൃത്തികളെ സ്വശിഷ്യന്മാർ ക്ഷമിച്ച്, തന്റെ ഉപദേശമാഹാത്മ്യത്തെ പ്രദർശിപ്പിക്കണമെന്നും മറ്റും സന്നിഹിതരായിരുന്ന വിദ്വജ്ജനങ്ങൾ കേൾക്കുമാറു പ്രസംഗംചെയ്ത്, ഉമ്മിണിപ്പിള്ളയുടെ നക്കൽ സങ്കടത്തെ വായിച്ചു കേട്ടു യോഗീശ്വരൻ അതിനെ ഭദ്രമായ ഒരു സ്ഥലത്തു നിക്ഷിപ്തമാകുംവണ്ണം വലിച്ചെറിഞ്ഞു. യോഗീശ്വരൻ തന്റെ ഭക്തസംഘത്തെ പത്തുമണിയോടുകൂടി പിരിച്ചയച്ചു. അനന്തരം കുടിലകേസരിയായ ഗുരുവര്യനും ചപലകേസരിയായ ശിഷ്യമന്ദനും തമ്മിൽ അഭിനയമാത്രമായുണ്ടായ സംഭാഷണം, മനുഷ്യബുദ്ധിക്ക് ഊഹ്യമായുള്ള മഹാപാതകസാകല്യത്തെയും സങ്കൎഷണം ചെയ്തു, സരസകലയാക്കിത്തീൎക്കലും, അതിനു ഉപയുക്തമായ ഒരു ഭരതശാസ്ത്രത്തിന്റെ ക്രോഡീകരണവും, അതിന്റെ പ്രയോഗാരംഭവും തന്നെ ആയി പരിണമിച്ചു. ഹരിപഞ്ചാനനഭരതാചാൎയ്യർ ചോദിക്കുന്നു:—"അരെ! നമതു ഗൂഢമാന ശ്രമത്തേയും യാവൽസ്ഥിതിയേയും ജ്ഞാപകം പെറുകൊണ്ട ഖലചാരപ്രവേശനം നമ്മ സംഘത്തിലിരുക്കേ."

**ശിഷ്യൻബോധിപ്പിക്കുന്നു**—"അല്ലയൊ സ്വാമിൻ! പ്രസീദ! ഈ അഗതിയെ യോഗദണ്ഡനിപാതത്താൽ ശിക്ഷിക്കരുത്."

**ആചാൎയ്യൻ**—"യജ്ഞത്തെ ഭഞ്ജനം ചെയ്തുട്ടുമേ രുദ്രഘാതകൻ!"

**ശിഷ്യൻ**—(സംശയം തന്നേക്കുറിച്ചല്ലെന്നു ധൈൎയ്യമുണ്ടായി) "സ്വാമി കണ്ണുതുറന്നാൽ പൊടിഭസ്മമായി പറന്നുപോവുല്ലയൊ? തട്ടിക്കളയണം—ചെവിക്കു ചെവി അറിയേണ്ട."

**ആചാൎയ്യർ**—"എന്നപ്പാ? വിശദമാകശൊല്ലു———"

**ശിഷ്യൻ**—" 'തലയ്ക്കുതല' എന്നുള്ള ന്യായമില്ലയൊ? കാച്ചണം."

**ആചാൎയ്യർ**—"നല്ലായ് നിനവെക്കൊണ്ടു പേശറയാ?"

**ശിഷ്യൻ**—"ഇപ്പൊഴെങ്കിൽ ഇപ്പൾ. ആലോചിപ്പാനെന്ത്? ബഹുജന നന്മയ്ക്കു എന്തുതന്നെചെയ്തുകൂടാ?"

ഹരിപഞ്ചാനനാചാൎയ്യർ തന്റെ ശിഷ്യൻ ഉപദേശിച്ച വധഗുണദോഷത്തിനു "തഥാസ്തു" എന്നനുഗ്രഹിച്ച്, അയാളെ യാത്രയാക്കി. തന്റെ ശ്രമം കൂടാതെ യോഗീശ്വര പൈശാചത്വം കൊണ്ടു കേശവപിള്ളയുടെ നിഗ്രഹം കഴിയുമെന്നും, അപ്പോൾ തനിക്കു നീട്ടെഴുത്തു നിശ്ചയമായി കിട്ടുമെന്നും, അനന്തരം കൊച്ചമ്മിണിഅമ്മയുടെ പരിണയനം അവസ്ഥയായി ആലോചിക്കാമെന്നും സന്തോഷിച്ചുകൊണ്ട്, ഉമ്മിണിപ്പിള്ള ഇപ്പോഴുമുള്ള "ചോററുപുര" ഇടവഴിയിൽ കൂടി പടിഞ്ഞാറെത്തെരുവിൽ എത്തി. അപ്പോൾ കാലഗതികൊണ്ട്, ഉണ്ണിത്താനെകാണുന്നതിനായി പുറപ്പെട്ടിരുന്ന കേശവപിള്ളയുമായി അയാൾ കൂട്ടിമുട്ടി. ഉമ്മിണിപ്പിള്ള ഹരിപഞ്ചാനനന്റെ നിശ്ചയത്തെ സ്മരിച്ചുണ്ടായ ധൈൎയ്യംകൊണ്ട്, ആ യുവാവിനെ ആ സന്ദൎശനത്തിലും അധിക്ഷേപിച്ചുതുടങ്ങി. കേശവപിള്ള മിണ്ടാതെ തിരിഞ്ഞുനിന്നു. "കൈവശ്ശാൻ ഭാവമുണ്ടെങ്കിൽ അതും, മുമ്പുപറഞ്ഞതും കഴിക്കു. നല്ല ഇരുട്ട്—ആകാശംപോലും സാക്ഷിയില്ല. മേഘവും തനിക്കുസഹായം" എന്ന് ഉമ്മിണിപ്പിള്ള ജളവീരവാദം തുടങ്ങിയപ്പോൾ, കേശവപിള്ള "ഇങ്ങൊന്നിനുംഭാവമില്ല. നടക്കണം. ഞാൻതിരിച്ചു പോവുകയാണ്" എന്ന് അതിശാന്തനായി കലശൽ ഉണ്ടാകരുതെന്നുള്ള കരുതലോടുകൂടി പറഞ്ഞു. "തന്റെ അപ്പന്റെ വഴിയല്ലിത്" എന്നുപറഞ്ഞുകൊണ്ട് കേശവപിള്ളയെ പിടിക്കുന്നതിനായി ത്വരിതത്തിൽ ഉമ്മിണിപ്പിള്ള അടുക്കുകയും "നിന്നെ ഒന്നു ഞാൻ പഠിപ്പിച്ചേയ്ക്കാം—തലവീഴുന്നവർ വീശട്ടെ," എന്നുപറഞ്ഞ് ആ യുവാവിന്റെ പുറകഴുത്തിനുപിടിച്ചു മുമ്പോട്ടു തള്ളുകയും ചെയ്തു. നിനച്ചിരിക്കാത്ത ഈ സമ്മാനത്തിനു പ്രതിസംഭാവനയായി കേശവപിള്ള തിരിഞ്ഞു നിന്നു ഗണ്ഡത്തിൽ കൊടുത്ത ഒരു പ്രഹരം, ആകാശത്തിൽസ്വതേയുള്ള നക്ഷത്രങ്ങളുടെ സംഖ്യയെ, കാലാരംഭംമുതൽ അവ മറഞ്ഞിരുന്ന ദിവസങ്ങളുടെ സംഖ്യകൊണ്ടു ഗുണിച്ചാൽ കിട്ടുന്നഫലത്തോളം ഇരട്ടിച്ചതുപോലെ ഉമ്മിണിപ്പിള്ളയ്ക്ക് ആ ഇരുട്ടിലും ദൎശിപ്പിച്ചു. ഉമ്മിണിപ്പിള്ള നെടുമ്പനപോലെ ചായുന്നതിനിടയിൽ, അയാളെ സഹായിപ്പാനായി യുദ്ധധൎമ്മത്തെമറന്ന് ഒരു നിഷാദവിഗ്രഹം

വധോദ്ദേശ്യത്തോടു തന്നെ, സിംഹത്തെപ്പോലെ കേശവപിള്ള യുടെനേക്കുമുന്നോട്ടുകുതിച്ചു. പരമാത്ഥം പറകയാണെങ്കിൽ ആ പ്രച്ഛന്ന നരകേസരിയുടെ ശ്വാസമാത്രത്തിന് ഉത്തരം പറയാൻ കേശവപിള്ളയ്ക്കു സാധിക്കുന്നതല്ലായിരുന്നു. ആ ഭേലാരനായ നരാന്തകൻെറ ഹസ്തം കേശവപിള്ളയെസ്പൃശിച്ചു എങ്കിൽ, രാജ കേശവദാസ് എന്ന നാമധേയം ചരിത്രാകാശത്തിൽ ഉദയം ചെയ്യുയില്ലായിരുന്നു. ശ്രീപത്മനാഭൻെറ സങ്കേതസ്ഥലത്തുവ ച്ചുധർമ്മനിരതനായ കേശവപിള്ളയുടെ ആയുരന്തം വരുത്താതെ രക്ഷിപ്പാൻ ശ്രീപത്മനാഭനിയുക്തനായപോലെ ഗിരിശരീര നായ ഒരു പുരുഷൻ കേശവപിള്ളയുടേയും നരപഞ്ചാസ്യൻെറ യും ഇടയ്ക്കു ചാടി വധക്രിയയ്ക്കു പ്രയുക്തമായ ഹസ്തത്തെ സ്വ ഹസ്തത്തിൽ ബന്ധിച്ചു. ഇതിനിടയിൽ ഉമ്മിണിപ്പിള്ളയും ഒട്ടും കുറയ്ക്കാതെ കേശവപിള്ളയെ ചെറുത്തു നിറുത്തി, അവർ തമ്മിൽ ഒരു ദ്വന്ദ്വയുദ്ധം തുടങ്ങി മുറുക്കത്തിലായി. ഉമ്മിണി പ്പിള്ള "മമ്മടിക്കയ്യന്മാ"രുടെ വീര്യത്തേയും കൈവിട്ട് "എ ൻറമ്മമ്മോ! പൊന്നുസ്വാമിയേ!" എന്നു ചില വിളികൾ കൂ ട്ടിത്തുടങ്ങി. കേശവപിള്ളയുടെ യുദ്ധസാമത്ഥ്യം കണ്ടു രസി ക്കുന്നതിന് അയാളുടെ സ്തുതിപാഠകനായ മാമാവെങ്കിടൻ ഉ ണ്ണിത്താൻെറ താമസസ്ഥലത്തുനിന്ന്, തംബുരുവാഹകനായ ഒരു ഭൃത്യൻമായി മടങ്ങുന്നവഴി അവിടെ എത്തി. കാക്കക്കൂട്ടത്തിൽ കല്ലെറിഞ്ഞാലുണ്ടാകുന്ന ബഹളത്തോടുകൂടി ബ്രാഹ്മണൻ ചോ ദ്യം ചെയ്യുന്നതിനിടയിൽ, യുദ്ധസാമത്ഥ്യത്തിൽ ഹൈദർഖാൻ പോലും തന്നോടു തോൽക്കുമെന്നു ഗർവ്വിച്ചിരുന്ന നിഷാദാകാ രൻ പ്രഥമമായി ഒരു വിപുലബലൻെറ കരബന്ധനത്തിൽ അകപ്പെട്ടപ്പോൾ, ആ ഇരുട്ടിനിടയിൽകൂടി പ്രതിയോഗിയെ സൂക്ഷിച്ചുനോക്കി. ഐരാവതഗാത്രനെ അയാൾ അപ്പോൾ ധരിച്ചിരുന്ന വേഷത്തിലും നിഷാദവേഷൻ മനസ്സിലാക്കി, ഹിന്ദുസ്ഥാനിയിൽ ഹസ്തമോചനത്തെ അപേക്ഷിച്ചു. നി ഷാദൻ പക്ഷേ പ്രയോഗിച്ചേയ്ക്കുമായിരുന്ന അടവുകളിൽ ഒന്നി നേയും ഭയപ്പെടാതെ അയാളുടെ കൈകളെ പ്രതിയോഗി തൻെറ പിടിയിൽ നിന്നു വിട്ടു. ഇതിനിടയിൽ ബന്ധുലാഭംകൊ ണ്ടു് ഉത്സാഹിയായി പോരാവത്തിച്ച 'ഉമ്മിണിപ്പിള്ള കേ ശവപിള്ളയാൽ തെരുവിൻെറ അരികിലുള്ള ഓടയിൽ ശയി

പ്പിക്കപ്പെട്ടു. നിഷാദവേഷൻ അതിഭയങ്കരസ്വരത്തിൽ കേശവപിള്ളയേയും ഉമ്മിണിപ്പിള്ളയേയും ശാസിച്ചു. മാമാവെങ്കിടനും അനുഗാമിയായ നായക്കും ൟ വാക്കുകൾ ധാമ്മികനായ ഒരു മദ്ധ്യസ്ഥന്റെ ന്യായമായ ശാസനകൾ എന്നു തോന്നി. ഉമ്മിണിപ്പിള്ള നിശ്ചേഷ്ടനായും നിശ്ശബ്ദനായും കിടക്കുന്നതിനെക്കണ്ടു് അയാൾ മരിച്ചുപോയി എന്നു സംശയിച്ചു് മാമൻ "പാരയിളവാച്ചു്" എന്നു പരിതപിച്ചു. എണീററാൽ പിന്നേയും ആണത്തം കരുതി കേശവപിള്ളയോടു് ഏല്ക്കേണ്ടിവരുമെന്നു ഭയന്നു് ഉമ്മിണിപ്പിള്ള സുഖശയനം ചെയ്കയായിരുന്നു. മാമാവെങ്കിടൻ കേശവപിള്ളയെ പിടിച്ചുകൊണ്ടു് അയാളുടെ ഭവനത്തിലേയ്ക്കു തിരിച്ചു. "ഇതിന്റെ അവസാനം കണ്ടാലേ പോകാവൂ" എന്നു കേശവപിള്ള സിദ്ധാന്തിച്ചു. "ശനിയനെ ആരെങ്കിലും കെട്ടിയെടുത്തുകൊണ്ടുപോട്ടെ. കഥ കഴിഞ്ഞാൽ ഭാഗ്യം" എന്നു പറഞ്ഞു്, കേശവപിള്ളയെ ഉന്തിത്തള്ളിക്കൊണ്ടു് ആ ബ്രാഹ്മണൻ നടന്നു. "ആ രണ്ടുപേരും ആരു്?" എന്നു കേശവപിള്ള ചോദിച്ചതിനുത്തരമായി "ജന്യേജഞ്ജന്യമാനേ പവനതനയയോരിന്ദ്രസന്ദേശതസ്തൌ——" എന്നു മാമൻ ഗാനംചെയ്തു്, അപരാധകനെപ്പോലെ തന്റെ വത്സലനെ വലിച്ചിഴച്ചു് അയാളുടെ ഗൃഹത്തിലാക്കി.

ബഹുവിധവിലപനങ്ങളോടുകൂടി ശയിക്കുന്ന ഉമ്മിണിപ്പിള്ളയുടെ സമീപത്തു നിഷാദവേഷധാരി അടുത്തു. പ്രതിയോഗിയായ ഗിരികായൻ ദയാവാത്സല്യങ്ങളോടുകൂടി നിഷാദാകാരനെ മുന്നിട്ടു്, മുമ്പോട്ടുകടന്നു് ഉമ്മിണിപ്പിള്ളയെ പിടിച്ചെഴുനേല്പിച്ചു്, "ഹാ! ഹു! അമ്മച്ചീ!—" എന്നെല്ലാം ഞെറുങ്ങുന്ന പരാജിതക്ഷീണനെ പൊക്കി ഞരമ്പുകളേയും—മഹാശ്ചര്യമേ!—വക്രിച്ചിരുന്ന നാസികയേയും ശരിയാക്കി നിറുത്തി. നിഷാദാകാരനും "എന്തപ്പനെ! എന്തുചെയ്യുന്നു? നിന്റെ ഭാഗ്യംകൊണ്ടു ഞാനിവിടെ എത്തി—അല്ലെങ്കിൽ കൊന്നുപോയേനെ!" എന്നു പറഞ്ഞുകൊണ്ടു്, ഗിരികായനു തടുക്കാൻ കഴിയുന്നതിനു മുമ്പിൽ ഉമ്മിണിപ്പിള്ളയുടെ മുതുകിൽ ഒന്നു തലോടി. ആ ക്രിയകണ്ടു് ഗിരികായൻ ശിരസ്സിൽ താഡനം ചെയ്തുകൊണ്ടു് അവിടെനിന്നു പറന്നു. നിഷാദന്റെ ഭൂതദയാപൂർവമായുണ്ടായ സാന്ത്വനസ്പർശം ഏററപ്പോൾ ഉമ്മിണിപ്പിള്ള ഞെട്ടി, "അയ്യോ!" എന്നു സപ്തനരകങ്ങളിൽ ഒന്നുപോലെ കേൾ

ക്കുമാറു വാവിട്ടു വിളിച്ചു. ഉടൻതന്നെ "ഒന്നുമില്ല, അകത്തൊരെരിച്ചിൽ" എന്നുപറഞ്ഞു അയാൾ തന്റെ സഹായിയെ ആശ്വസിപ്പിക്കയും ചെയ്തു. അപ്പോൾ ഉണ്ടായിരുന്ന മഹാതിമിരത്തെ ആ സഹായിയുടെ വസ്ത്രങ്ങളുടെ വർണ്ണം ജയിച്ചു എങ്കിൽ, ആ ഘോരപാതകന്റെ ശരീരവർണ്ണത്തെ അയാളുടെ അന്തരംഗതിമിരം സൂര്യപ്രഭമായി വിപൎയ്യയപ്പെടുത്തി. ഉമ്മിണിപ്പിള്ള തന്റെ ഭീരുത്വത്തേയും ബലഹീനതയേയും കുറിച്ചു ലജ്ജിച്ചുകൊണ്ടു് കുറച്ചുനേരംനിന്നിട്ടു്, "ഒന്നുമില്ല—ഒന്നുമില്ലാ—ഞാൻപൊയ്ക്കൊള്ളാം" എന്നുപറഞ്ഞു് നിഷാദാകാരനെ തൊഴുതുകൊണ്ടു വടക്കോട്ടും, പ്രച്ഛന്നവേഷനായ ആ സഹായി കിഴക്കോട്ടുംനടന്നു. ഉമ്മിണിപ്പിള്ളയുടെ പാദസിരകൾ നീരശൂന്യങ്ങളായി; അവയവങ്ങൾ ലോഹനിൎമ്മിതങ്ങളെന്നപോലെ ചേഷ്ടാശൂന്യങ്ങളായിച്ചമഞ്ഞു; അന്തർദാഹാഗ്നി കത്തിപ്പടൎന്നു; അനുപദം ദിഗ്ഭ്രമവും പരിസരകാൎഷ്ണ്യഭ്രമവും വൎദ്ധിച്ചു; പാതാളാവഗാഹനം ചെയ്യുന്നപോലെ ഒരു മഹാഭ്രമത്താൽ ആവൃതനായി, അയാൾ ശ്രീപത്മനാഭക്ഷേത്രത്തിന്റെ പടിഞ്ഞാറുള്ള ചതുഷ്പഥസന്ധിയിൽ എത്തി. പ്രപഞ്ചസർവ്വസ്വവും കൃഷ്ണശിലാതുല്യം നേത്രേന്ദ്രിയത്തിൽ സംഘടനം ചെയ്യുമ്പോലെതോന്നി. ബഹുശതയോജന ദൂരത്തിൽ സ്ഫുരിക്കുന്ന അതിസൂക്ഷ്മമായുള്ള അഗ്നിസ്ഫുലിംഗംപോലെ സമീപത്തുള്ള ക്ഷേത്രത്തിന്റെ പശ്ചിമഗോപുരത്തിൽ കത്തുന്ന ദീപം ഉമ്മിണിപ്പിള്ളയുടെ കൃഷ്ണമണികളിൽ പതിച്ചപ്പോൾ, അയാളെ തപിപ്പിച്ചു തുടങ്ങിയിരുന്ന ജഠരാഗ്നി അന്തകാഗ്നിസമം സർവ്വാംഗംപ്രസരിച്ചു. ആ ക്ഷണത്തിൽ സ്വകാണ്ഡത്തിൽനിന്നു ഛേദിതമായ ആസന്നചരമന്റെ ബോധകൎണ്ണികയിൽ ഒരു പ്രജ്ഞ കന്ദളിതമായി. തന്റെഹതിയെ തന്നെക്കൊണ്ടു തന്നെ ഹരിപഞ്ചാനനസർവ്വസംഹാരകൻ സമ്മതിപ്പിച്ചു എന്നു് അയാളുടെ മനസ്സിൽ പ്രകാശിച്ചു. തന്റെ അവസ്ഥാപരമാൎത്ഥത്തെക്കുറിച്ചു് ആ സാധുവിനു സൂക്ഷ്മബോധമുണ്ടായപ്പോൾ, "ശ്രീപത്മനാഭാ! വിശ്വംഭരാ!"എന്നു ഗുരുനാഥനു് അത്യുച്ചത്തിലുള്ള ക്രന്ദനമഹാനുഗ്രത്തെ ദാനംചെയ്തും, ആ അനുഗ്രഹം പരിപൂൎണ്ണമായി ഫലിക്കുന്നതിനു് ആ വിശ്വംഭരന്റെ ക്ഷേത്രത്തെ നോക്കി തൊഴുതുപിടിച്ചുകൊണ്ടും, ഉമ്മിണിപ്പിള്ള എന്നു പേർകൊണ്ടിരുന്ന തടി സാഷ്ടാംഗപ്രണാമനായി വീണു.

---

## അദ്ധ്യായം ൨൦.

---

" മൽക്കാൎയ്യഗൌരവം നിങ്കലും നിൎണ്ണയം
ഉൾക്കാമ്പിലോൎത്തു കൎത്തവ്യം കുരുഷ്വനീ "

സമുദായങ്ങളുടെ 'വിശ്വകൎമ്മാ' ക്കളും, അനാത്മികമായുള്ള പദവികളുടെ പ്രാപ്തിക്കായിക്കൊണ്ടു്, ജന്തുഹിംസയെ പ്രമാണരൂപമായി നിഷേധിച്ചും ശാസ്ത്രമാകുന്ന ഛത്രത്തെ ശരണീകരിച്ചും, അജമേധാദിക്രിയകളെ അനുഷ്ഠിക്കുന്നതിൽ ഉത്സുകന്മാരായിരിക്കുന്നു. "ശാസ്ത്രം" എന്ന ശ്രേഷ്ഠസാധനത്തിന്റെ മെഴുകുപ്രായമായുള്ള നമ്യതയെ ചിന്തിക്കുമ്പോൾ, രാജ്യലബ്ധിദീക്ഷയെ അനുവൎത്തിക്കുന്ന ലൌകികന്മാർ നരമേധം ചെയ്വാൻ മുതിരുന്നതിനെയും വല്ല സ്മൃതിഘട്ടമൊ പുരാണമൂലയൊ സാധൂകരിക്കുമെന്നു സധൈൎയ്യം ആഖ്യാപനം ചെയ്യാം. എന്തായാലും, മഹാ രാഷ്ട്രങ്ങളുടെ പ്രതിഷ്ഠ രക്തപങ്കിലമായ അസ്ഥിവാരത്തിലാണെന്നു് പുരാണങ്ങളും പുരാവൃത്തജ്ഞന്മാരും കീൎത്തിക്കുന്നു. ആധുനികചരിത്രഗ്രന്ഥങ്ങൾ തന്നെ അനേകവും രക്തവിസൎജനത്തിന്റെയും വിസൎജകന്മാരുടേയും സ്മാരകങ്ങളെന്നു ഖണ്ഡിക്കാവുന്നതല്ലേ? ഇങ്ങനെയിരിക്കെ, പെരുമാക്കന്മാരാൽ ഭരിക്കപ്പെട്ടിരുന്ന കേരളമണ്ഡലത്തിന്റെ പ്രധാനഖണ്ഡമായി ശേഷിക്കുന്ന വഞ്ചിരാജ്യത്തിലും, സംസ്ഥാനസ്വരൂപണത്തിന്റെ ഗത്യന്തരങ്ങൾക്കിടയിൽ, ചില വധങ്ങൾ സംഭവിച്ചു എന്നതു്, ആ സംസ്ഥാനത്തിൽ തീക്ഷ്ണവീൎയ്യന്മാരായ ബാഹുജസിംഹങ്ങൾ വസിച്ചിരുന്നതായി മാത്രമേ തെളിയിക്കൂ. അതുകൊണ്ടു്, ഹരിപഞ്ചാനനമതത്തിന്റെ പ്രചരണത്തിനിടയിൽ അദ്ദേഹത്തിന്റെ മുദ്രാധാരണത്താൽ അവരോധം ചെയ്യപ്പെട്ട ഒരു ആചാൎയ്യനൊ ആൎയ്യനൊ തന്നെയാകട്ടെ, മൃതനാക്കപ്പെട്ടതു നിസ്സാരമായ മത്സരഫലമെന്നു വാദിച്ചാൽ അതു വ്യാജവും, വ്യാഖ്യാനിച്ചാൽ ലോകമഹൽഗതിയെക്കുറിച്ചുള്ള അജ്ഞതയും ആയിരിക്കും.

ഉമ്മിണിപ്പിള്ളയുടെ മരണവൃത്താന്തശ്രവണത്തിൽ മഹാരാജാവിനു് ഈ പ്രമാണങ്ങളുടെ സൂക്ഷ്മജ്ഞാനംകൊണ്ടു മേനി

യും മനസ്സും തളൎന്നു. ആ വൃത്താന്തത്തോടുകൂടി ഉമ്മിണിപ്പിള്ളയെ നിഗ്രഹിച്ചിട്ട്, നീട്ടെഴുത്തു കേശവപിള്ള നാടുവിട്ടു പോയിരിക്കുന്നു എന്നു കൂടി ധരിപ്പിക്കപ്പെട്ടപ്പോൾ, അവിടത്തെ മുഖത്തുദിച്ച നരസിംഹദ്യുതികണ്ടു്, ആ വൃത്താന്തവാഹകൻ അവന്റെ കഥയിലെ നായകനേപ്പോലെ തന്നെ പരോക്ഷത്തിൽ എവിടെയോ അന്തൎദ്ധാനം ചെയ്തു. മഹാരാജാവിന്റെ മനോനേത്രം സ്വസ്ഥാനഭ്രംശത്തിന് ഉദ്യതമായ ഒരു പ്രതിയോഗി പക്ഷത്തിന്റെ ഊൎജ്ജിതമായ പ്രവൎത്തനത്തെ ദൎശിച്ചു. കേശവൻകുഞ്ഞിന്റെ സംഗതിയിലെന്നപോലെ കേശവപിള്ളയ്ക്കു വേണ്ടിയും അവിടുന്നു പ്രവേശിക്കാതെ പ്രധാനമന്ത്രിമാരുടെ ദൃഷ്ടിക്ക് ആ സംഗതിയെ പ്രത്യേകമായി വിഷയീഭവിപ്പിച്ചു മാത്രം ഒരു കല്പന പുറപ്പെടുവിച്ചു്, അടങ്ങി.

ഹൃദയശുദ്ധന്മാരും ഹൃദയശൂന്യന്മാരും ഒന്നുപോലെ സുഖനിദ്രയാകുന്ന ഐഹികസ്വൎഗ്ഗത്തെ അനുഭവിക്കുന്നു. ഹരിപഞ്ചാനനനായ ഹൃദയശൂന്യൻ സ്വയോഗനിദ്രയുടെ പ്രശാന്തതയെ അനുസ്മരിച്ചു് ഉദ്ഗാരപടലികളും നൃത്തകീൎത്തനാദികളും കൊണ്ടു് ഉദയാഘ്യദാനത്തിൽ സംഭവിച്ചുപോയിട്ടുള്ള ന്യൂനതകളെ പരിഹരിച്ചു: കേരളേന്ദ്രപദവിയെ പ്രാപിച്ചു കഴിഞ്ഞതുപോലെ അദ്ദേഹത്തിന്റെ ഉല്ലാസപൂൎണ്ണത ഉദയഭാസ്കരന്റെ മൃദുലകിരണങ്ങൾക്ക് അതിപ്രകാശം നൽകി. ഉദയസന്ധ്യാനടനായി നിൽക്കുന്ന യോഗിയുടെ മുമ്പിൽ ഒരു ഭൃത്യൻ പ്രവേശിച്ചു് ഉമ്മിണിപ്പിള്ളയായ ശിഷ്യൻ മരിച്ചുപോയിരിക്കുന്നു എന്നുള്ള വൃത്താന്തത്തോടുകൂടി കേശവപിള്ളയെ കാണ്മാനില്ലെന്നും ധരിപ്പിച്ചു. ആ പ്രാരബ്ധനിവൃത്തന്റെ മുഖത്തു് അപ്പോൾ സ്ഫുരിച്ച സംശയഭാവവും നേത്രങ്ങളിൽ നിന്നു പുറപ്പെട്ട പ്രശ്നചിഹ്നങ്ങളും നാട്യകലാധിഷ്ഠാനദേവതയെക്കൊണ്ടും "പ്രീതോഹം" വദിപ്പിക്കുമായിരുന്നു. തന്റെ യജ്ഞത്തിന്റെ ഉതചിഗാരണം തന്നെ, അതിന്റെ മാഹാത്മ്യത്തിന് ഇത്ര അനുയോജ്യമായ ഒരു ബലിദാനത്തോടുകൂടി നടന്നല്ലോ എന്ന് അദ്ദേഹം സന്തുഷ്ടനായി മദിച്ചു. എന്നാൽ ആ തപനി

ധാനയായ അഗാധഹൃദയനാൽ അക്ഷീണമായി വഹിക്കപ്പെട്ടുമാവുള്ള "ജീവനെ മൃത്യുവും, സന്തോഷത്തെ സന്താപവും, ഉന്നതിയെ അധഃപതനവും വേർപിരിയാതെ നിരന്തരാവരണം ചെയ്യുന്നു" എന്നുള്ള പ്രമാണത്തിന്റെ ഒരു അനുഭവപാഠമായി അദ്ദേഹത്തിന്റെ ജയവിജൃംഭിതമായ ജടാബന്ധത്തിൽ തന്നെ, ആ മഹാവിജയഘട്ടത്തിൽ ഒരു വജ്രനിപാതം ഉണ്ടായി. മഹാരാജാവിനു കേശവപിള്ളയുടെ വേർപാടുകൊണ്ടുണ്ടായ നഷ്ടംപോലെ, അവിടത്തെ കിരീടകാംക്ഷിയായുള്ള ഹരിപഞ്ചാനനന് അദ്ദേഹത്തിന്റെ വിശ്വസ്തസേവകനും കോശകാര്യസ്ഥനുമായ വൃദ്ധസിദ്ധനും ആകാശഗമനം ചെയ്തിരിക്കുന്നു. ഈ വൃത്താന്തം കേട്ടപ്പോൾ, ഹരിപഞ്ചാനനൻ ഹതപഞ്ചാനനായി. അദ്ദേഹത്തിന്റെ കപാലത്തിനകത്തുള്ള മജ്ജാപിണ്ഡം, അതിന്റെ ധ്രുവത്തിൽ ഭ്രമണം ചെയ്തു തുടങ്ങിയതുപോലെ തോന്നി. തന്റെ ശ്രമങ്ങളുടെ സിദ്ധിക്ക് അപരിത്യാജ്യമായ ദ്രവ്യസഞ്ചയം തന്റെ പ്രേഷകന്മാരിൽ നിന്നു വന്നുചേരുന്നതിനുള്ള കവാടം വൃദ്ധസിദ്ധന്റെ പുറകേ അടഞ്ഞുകണ്ടപ്പോൾ ഹരിപഞ്ചാനനൻ സ്വയം ആഗതമായ ഒരു സമാധിയാൽ ബദ്ധനാക്കപ്പെട്ടു. ഹൃദ്വ്യാധിയാൽ താൻ അഭിയുക്തനായിത്തീർന്നിരിക്കുന്നു എന്നുള്ള ബോധത്തോടുകൂടി, അദ്ദേഹം അല്പനേരം ആസനത്തെ അവലംബിച്ച് ഊർദ്ധ്വൻ വലിച്ചു. ഭക്തന്മാരും സ്വാശ്രയവർത്തികളും ആയ പ്രഭൃതതിയും, വിശേഷിച്ചും ഒരു മഹാനിക്ഷേപത്തിന്റെ ഉടമസ്ഥകളായ മന്ത്രക്കൂടനിവാസിനികളും തന്റെ സ്വാധീനത്തിലിരിക്കുമ്പോൾ ദ്രവ്യഹാനികൊണ്ടുണ്ടാകുന്ന പ്രതിബന്ധത്തെ ഭയപ്പെടാനില്ലെന്ന് അദ്ദേഹം വീണ്ടും ഉദ്ദീപ്തനായി. ഉമ്മിണിപ്പിള്ളയുടെ ദേഹവിയോഗത്തിൽ ഉൽഭൂതമായ അനുകമ്പാഭാരം അദ്ദേഹത്തിന്റെ ഹൃദയത്തിനു വഹിക്ക വഹിയാതെ ചമഞ്ഞതുപോലെ പരിതാപനമ്രനായി, തന്റെ ഗുരുപദത്തിനു ചേർന്ന പിതൃസ്ഥാനകർത്തവ്യത്തെ നിവർത്തിപ്പാനായി ഭക്തന്റെ സംസ്കാരക്രിയാകരണത്തിനു പുറപ്പെട്ടു.

ഈ സമയത്തുതന്നെ അധികാരികളിൽ ചിലർ കേശവപിള്ളയുടെ ഗൃഹപരിശോധന ആരംഭിച്ചു. ഭഗവതിഅമ്മ അവളുടെ ഉപാസനാദേവിയായ നീലിയെപ്പോലെ ഭയാനക

യായി, കേശമകുടത്തെ ഉരൽപെട്ടിപോലെ ജൃംഭിപ്പിച്ചു വിടുത്തി വിളങ്ങിച്ചുകൊണ്ടു് തന്റെ കരനീരവപാടലികളാൽ ആ ഭവനത്തെ മാർജ്ജാരാക്ഷൌഹിണി പതിനെട്ടും ചേൎന്നപോലുള്ള ഒരു കുരുക്ഷേത്രമാക്കിത്തീൎത്തു. പാൎത്ഥനും, പാൎത്ഥസാരഥിയും, മററു ബന്ധുജനങ്ങളും, പരിപന്ഥികളും, താൻതന്നെ ആയി, വിശിഷ്ടചമ്മട്ടി ധരിച്ചും, ചില ഭഗവൽഗീതകളുപദേശിച്ചും, "കേശവപിള്ള എവിടെ?" എന്നു ചോദ്യം ചെയ്തു ഉദ്യോഗസ്ഥന്മാൎക്കു തന്റെ നാസികാന്തത്തെ പൊക്കി വിശ്വദൎശനം നൽകിയും, "പണ്ടാരവക ആളുകളോടു കളിക്കരുതു്" എന്നു വദിച്ചു ചിലരുടെ മുഖങ്ങളിലും മുതുകുകളിലും ദണ്ഡനാഖ്യാദി ശസ്ത്രപ്രയോഗം ചെയ്തും, നിർബ്ബന്ധചോദ്യങ്ങൾ ചെയ്തവരുടെ പൂൎവ്വപരമ്പരകൾ, മേലാൽ തിരുവനന്തപുരത്തിന്റെ സമീപപ്രദേശമായ തിരുവല്ലത്തെ പിണ്ഡസ്വീകാരത്തിനുപോലും പുറപ്പെട്ടടാതെ വൎത്തിക്കത്തക്കവണ്ണം, ദിവ്യാസ്ത്രങ്ങൾകൊണ്ടു അവരെ സമാരാധിച്ചും, പോർചെയ്തു. എന്നിട്ടും അമൎത്താൻ സാധിക്കാത്ത ഭടന്മാരുടെ മാറത്തും തന്റെ മാറത്തും നിൎദ്ദയമായി അറഞ്ഞും, "വെള്ളംകുടിയും മുട്ടട്ടെ" എന്നു് ആക്രോശിച്ചു്, പാളയെ എടുത്തു കിണററിൽ നിക്ഷേപിച്ചും, ഭഗവതിഅമ്മ തൽക്കാലത്തേയ്ക്കു്, ശ്രീപരശുരാമൻ തപസ്സിനായി കേരളത്തിൽ പോയതുപോലെ, ശ്രീവരാഹക്ഷേത്രത്തിൽ ഭജനമിരിപ്പാൻ പുറപ്പെട്ടു.

ഉമ്മിണിപ്പിള്ളയുടെ ദുൎമ്മരണം തിരുവനന്തപുരം നഗരത്തെ ഒരു മഹാസാംക്രാമികരോഗവ്യാപ്തിപോലെ ഭയങ്കരിമ്പടം കൊണ്ടു് ആവേഷ്ടിച്ചു. പൌരകാൎയ്യസ്ഥന്മാർമാത്രം ആ സംഗതിയുടെ അന്വേഷണത്തിനു പുറപ്പെട്ടുകയും, മററുസകലജനങ്ങളും രാജാധികാരത്തിന്ന് ഒരു രൂക്ഷശിക്ഷയായി, ദുഃഖദീക്ഷയെ അനുവൎത്തിക്കയും ചെയ്തു. രാജധാനിയിലെ ഗൌരവമായ ജനക്ഷോഭം അതിന്റെ പ്രശാന്തമായ നിസ്സ്വനതകൊണ്ടു തന്നെ രാജ്യത്തിന്റെ ചതുരന്തങ്ങളിലും ക്ഷണത്തിൽ പരന്നു. ക്ഷേത്രത്തിലെ പൂജാകൎമ്മങ്ങൾക്കു പ്രതിബന്ധമുണ്ടാകാതെ കോട്ടയ്ക്കുപുറത്തു മാററപ്പെട്ട മൃതശരീരത്തെ കാണുന്നതിനു കൂടിയ കരനാഥന്മാരുടെ ഇടയിൽ "ഈ അക്രമം ആരാൽ ചെയ്യപ്പെട്ടു?" എന്നുണ്ടായ ചോദ്യത്തിന്നു് "നീട്ടെഴുത്തു കേശവപിള്ള" എന്നുത്തരം അശരീരിവചസ്സായി ആകാശത്തിലെങ്ങും

മുഴങ്ങി. മൃതശരീരത്തിന്റെ പാശ്വത്തിൽ ചിലമ്പിനേത്തു ചന്ത്രക്കാരൻ പെരുംക്ഷുററച്ഛരമാന്തൽകൊണ്ടു് അനന്തശയനപുരത്തെ കുളം തോണ്ടി കടലോടു സംഘടിപ്പിപ്പാൻ എന്നപോലെ തലതാഴ്ത്തി ചിനത്തു ചീറിക്കൊണ്ടു നിന്നു. നന്തിയത്തുണ്ണിത്താൻ തന്റെ സംബന്ധിയുടെ ദുഃഖത്തിൽ അനുതപിച്ചുകൊണ്ടു് ദുശ്ശാസനന്റെ അധമ്മചാരിത്വത്തെ ദശിച്ചു മൂക്കിൽ വിരൽതള്ളിപ്പോയ കൃപാദ്രോണാചായ്യന്മാരുടെ പ്രതിഛായയപോലെയും നിലകൊണ്ടു. നവീനലോകഗുരുവായുള്ള ഹരിപഞ്ചാനനയോഗീശ്വരൻ ദന്തപ്പാദുകങ്ങളിൽ ആരോഹണം ചെയ്തു് എഴുന്നെള്ളി, തന്റെ ഭക്തന്റെ മൃതശരീരത്തെ തലോടി അനുഗ്രഹിച്ചും, അങ്ങിനെപാവനമാക്കപ്പെട്ട കളേബരത്തെ ഭസ്മീകരിക്കാതെ സമാധിയിരുത്തി കൃമിഭോജ്യമാക്കുന്നതിനുള്ള വിധികളെ ഉപദേശിച്ചും,യാത്രയായി. അനന്തരം അണ്ണാവയ്യന്റെ സംഗതിയിലെന്നപോലെ നിയമപ്രകാരമുള്ള രേഖകൾ തയ്യാറാക്കുന്നതിന് അധികാരിമാർ ഉമ്മിണിപ്പിള്ളയുടെ ശരീരത്തെ പരിശോധിച്ചപ്പോൾ, അയാളെ നിഗ്രഹിക്കുമെന്നു കേശവപിള്ള പ്രതിജ്ഞ ചെയ്തതിനെ സംബന്ധിച്ചു് മഹാരാജാവിനു സമപ്പിപ്പാൻ അയാൾ തന്റെ ചരമലേഖനമായി തയ്യാറാക്കിയിരുന്ന സങ്കടപത്രം കാണപ്പെട്ടു. രാജാധികാരവിധി എങ്ങനെ അവസാനിച്ചാലും, ഉമ്മിണിപ്പിള്ളയുടെ കൃതാന്തൻ ആരെന്നു, പുനരിനും പരിശോധനയ്ക്കും മാഗ്ഗമില്ലാതെ, രാജകീയ തീച്ചയായിത്തന്നെ ഒരു വിധി കേശവപിള്ളയുടെ നേക്കു, തുറന്ന ജനലോകക്കോടതിയിൽ നിന്നു്, പ്രസിദ്ധീകരിക്കപ്പെട്ടു.

അന്നു മദ്ധ്യാഹ്നമായപ്പോൾ രാമവമ്മമഹാരാജാവ് മനോവിശ്രമത്തിനായി ഏകാന്തവാസം ആഗ്രഹിച്ചു്, ഇപ്പോൾ "രംഗവിലാസം" മുതലായ രാജസൌധങ്ങൾ സ്ഥിതിചെയ്യുന്ന ഉപവനത്തിൽ "വലിയചാവുക്ക" എന്നു പേരോടുകൂടി ഉണ്ടായിരുന്ന ഒരു മണ്ഡപത്തിൽ പ്രവേശിച്ചു്, പരിജനങ്ങളെയെല്ലാം വളരെ ദൂരത്താക്കീട്ടു് വ്യാകുലതയോടുകൂടി അവിടെ നടന്നുകൊണ്ടിരുന്നു. മനുഷ്യരുടെ സുഖാവസരങ്ങളെ വഷളാക്കുന്ന സന്ദഭകുസൃതി എന്നൊരു ചാത്തന്റെ ബാധ പലരും അനുഭവിച്ചിരിക്കാം. ഠഠ മൂത്തിയുടെ കളികൊണ്ടെന്നു

പോലെ, ഉന്നതമായ ശാഖയിൽ നിന്നു ഭൂമിയിൽ വീഴുന്ന ച ക്കയുടെ "ധുമി"ധ്വനിയോടുകൂടി ഒരു ഭീമാകാരൻ തെക്കുള്ള ചുവർചാടി ആ ഉദ്യാനത്തിനകത്തു വീണു. ആ ശബ്ദത്താൽ ആകർഷിതനായ മഹാരാജാവു് തന്റെ സ്വസ്ഥവാസത്തേ യും രാജസന്നിധിയിൽ സങ്കടങ്ങൾ ബോധിപ്പിക്കാൻ പ്രവേ ശിക്കുന്നതിനുള്ള മാൎഗ്ഗനിയമത്തേയും ലംഘിച്ച പ്രമത്തന്റെ ശരീരദൈൎഘ്യവിസ്തൃതികളെ കണ്ടുണ്ടായ വിസ്മയത്തിൽ, അയാ ളുടെ അപരാധങ്ങളെ മറന്നു. വിചാരിച്ചിരിക്കാതെ മഹാരാജാവി ന്റെ മുമ്പിൽ ചാടിപ്പോയ പക്കീർസാ തനിക്കു ശിക്ഷയുണ്ടാ കാതിരിപ്പാനായി "മുതലാളിക്കസങ്കടം" എന്നു മഹാരാജാവു കേൾക്കുമാറു് ഒരു വ്യാജം പറഞ്ഞു. "മുതലാളി" എന്നു പറ യപ്പെട്ടതു് പോക്കുമൂസാവൎത്തകനാണെന്നു മഹാരാജാവു വ്യാ ഖ്യാനിച്ചു്, പൂൎവരാത്രിയിലെ സംഭവത്തിന്റെ സ്മൃതി ഉണ്ടാ യിരുന്നിട്ടും, ധൈൎയ്യത്തോടുകൂടി, ആ യമകായനെ സമീപത്തു വിളിച്ചു്, "മുതലാളി എന്തു പറഞ്ഞയച്ചു?" എന്നു ചോദ്യം ചെയ്തു. ആ ദൂതൻ ഇടതുകൈ മാറോടണച്ചു്, വലതുകൈ നി ലത്തുമുട്ടുംവണ്ണം നാലഞ്ചു സലാംവച്ചു്, മാമാവെങ്കിടൻ തന്റെ മുഖത്തെ മറയ്ക്കാൻ കൈക്കൊണ്ട നിലയിലും അധികമായി വ ക്രിച്ചു്, സൂക്ഷ്മസമകോണാകൃതിയിൽ, അധരം പൊത്തിനിന്നു. ആ ദൂതനെ അതിനു മുമ്പിലും കണ്ടിട്ടുണ്ടെന്നു മഹാരാജാവി നു ബലമായ ഒരു ശങ്ക ഉദിക്കുകയാൽ "നിന്റെ പേരെന്തു്?" എന്നു ചോദിക്കയും "പക്കീർസായാണുപൊന്നടികളെ" എ ന്നുനിലത്തുതന്നെ നോക്കിക്കൊണ്ടു അയാൾ മറുപടി അറിയി ക്കയും ചെയ്തു.

**മഹാ**—(പക്കീരിന്റെ പരമാൎത്ഥത്തെ ആലോചിപ്പാൻ ഇടകിട്ടുന്നതിനു പുറപ്പെടുവിക്കുന്ന തന്റെ ചോദ്യത്തിലെ വി നോദരസത്തെ ഓൎത്തു സ്വല്പമൊരു പുഞ്ചിരിയോടുകൂടി) "ഏ ഹെ! നിന്നെക്കണ്ടിട്ടു സാധാരണ ഒരു വെറും പക്കീർസായാ ണെന്നു തോന്നുന്നില്ല. പരമാൎത്ഥം കേൾക്കട്ടെ"

പക്കീർസായുടെ നേത്രങ്ങൾ, കനിഞ്ഞു നിൽക്കുന്ന ആ നിലയിലും ഉള്ളിലുണ്ടായ ചിന്തകളുടെ ഗതിവിശേഷംകൊ ണ്ടു് അനല്പവേഗത്തിൽ പലവുരു അടഞ്ഞുതുറന്നു എന്നു മഹാ രാജാവിനു തന്നെ തോന്നി. "പക്കീർപിള്ള എന്നും ചില അങ്ങ ത്തമാർ അന്തസ്സിനു് ഉത്തരവാവാർ—കല്പനെ."

മഹാ—"അങ്ങനെ ഒന്നും അല്ലെന്നു നാം പറയുന്നു."

പക്കീർ—(ഝടുതിയിൽ) "അലിയാർഖാൻ എന്നു കല്പിച്ചാൽ അതുവും പൊരുന്തും ദൈവപ്പെരുമയെ"

മഹാ—(അക്ഷമനായി) "ഛേ! ഛേ! അതുമല്ലാ—"

പക്കീർ—(സമ്മതിച്ചു തലയാട്ടി. അതോട് ഉടലും ആടി) "പടച്ചവൻെറ മേന്മയാൽ മലുങ്കനും പേരൊണ്ട്—അതിനും പക്കീർ മൂളും."

മഹാ—"ആദ്യം അമ്മയച്ഛന്മാരിട്ടപേരെന്ത്? അതു കേൾക്കട്ടെ."

വാക്കുകൾ മുട്ടിയും ഇടറിയും, ഒരു കൈകൊണ്ടു ചെവി കശക്കിയും തല ചൊറിഞ്ഞും, നേത്രങ്ങളെ അല്പമൊന്നു പുറത്തുകാണിച്ചു മഹാരാജാവിൻെറ മുഖഭാവത്തെ നിർണ്ണയംചെയ്തും, ചുണ്ടും അണയും അമർത്തിയും, പക്കീർ എന്തോ മുനങ്ങി. മഹാരാജാവിൻെറ സരസഗുണം പ്രകാശിച്ച് അവിടത്തെ മനഃക്ലാന്തതയെ നീക്കി. ആ ഭീമാകാരൻെറ ശരീരപരിമിതിയും അയാളുടെ സംഭ്രമവും തമ്മിലുള്ള വൈപരീത്യം തിരുമനസ്സിൽ നിർഭരമായ വിനോദരസത്തെ ജനിപ്പിച്ചു. "എന്താതു്,–ഇത്ര വിഷമിപ്പാൻ? ഭയംകൂടാതെ പറഞ്ഞേയ്ക്കു" എന്നു കരുണാപൂർവം പ്രോത്സാഹിപ്പിക്കപ്പെട്ടപ്പോൾ പക്കീർസാ പരമാർത്ഥത്തെ പൊട്ടിച്ചു. അതിബാല്യത്തിലെ ഒരു സംഭവമായതുകൊണ്ട്, നാമകരണസമയത്തു് അച്ഛനമ്മമാർ നൽകിയ പേരിനെ, തനിക്ക് ഓർക്കത്തക്കവണ്ണം കേൾക്കാൻ കഴിഞ്ഞില്ലെന്ന് ആ വൻപൊണ്ണൻ പച്ചയിൽ വിളിച്ചറിയിച്ചു. മഹാരാജാവു പൊട്ടിച്ചിരിപ്പാൻ മടിക്കയാൽ, ശ്വാസം മുട്ടി, കരൾ കശങ്ങി, കണ്ണുകളിൽ ജലവും നിറഞ്ഞ്, ഒരുവിധം വിഷമപ്പെട്ട്, തൻെറ ശ്വാസത്തെ നിലയിലാക്കിക്കൊണ്ട് "ആട്ടെ നിൻെറ സംഗതി വല്ലതും നാം ധരിപ്പാൻ ഇടവന്നിട്ടുണ്ടോ?"എന്നു പിന്നേയും ചോദിച്ചു.

പക്കീർ—"പടച്ചവൻ കൃപചെയ്തു്—പഞ്ചാതൊട്ട്, അള്ളാ അടിച്ച്, വാപ്പാമേല്—" എന്നിങ്ങനെ തൻെറ ബോധനത്തെ സത്യവാങ്മൂലമാക്കുന്നതിന് സത്യവാചകത്തെഉച്ചരിപ്പാൻ തുടങ്ങീട്ട് ശരിയാകാത്തതിനാൽ, "ഇക്കടിതം എല്ലാ പരമാസ്രവും

അറിവിക്കും" എന്നു പറഞ്ഞുകൊണ്ട് ഒരു ഓലലേഖനത്തെ താൻ നിന്നിരുന്നടത്തു വച്ചിട്ട്, പുറകോട്ടുമാറി നിന്നു. "മുതലാളി"യുടെ സ്വകാൎയ്യലേഖനമായിരിക്കുമെന്നു സങ്കല്പിച്ച് മഹാരാജാവുതന്നെ താഴത്തിറങ്ങി അതിനെ എടുത്തുകൊണ്ടു തിരിയേ ചവുക്കയിൽ പ്രവേശിച്ച് ദൂതനെ നോക്കിയപ്പോൾ, രണ്ടു പാദങ്ങൾ മതിലിന്റെ മുകപ്പിൽ അസ്തമിക്കുന്നതു മാത്രം കാണുകയുണ്ടായി.

മഹാരാജാവിന്റെ തിരുമുമ്പിൽ സമൎപ്പിക്കപ്പെട്ടതു് കേശവപിള്ളയുടെ ഒരു സങ്കടഹർജിയായിരുന്നു. അക്ഷരവടിവു കണ്ട് അതിന്റെ ആഗമനം എവിടെനിന്നെന്നു മനസ്സിലാവുകയാൽ, കെട്ടുപൊട്ടിച്ച് ആദ്യംമുതൽ അവസാനംവരെ മഹാരാജാവ് ആ ലേഖനത്തെ വേഗത്തിൽവായിച്ച്, അതിൽ അടങ്ങീട്ടുള്ള സംഗതികളെ സൂക്ഷ്മമായി മനസ്സിലാക്കി. അതിന്റെ ശേഷം, ചവുക്കയുടെ മരത്തൂണിലുണ്ടായിരുന്ന ഒരു ഒളിയറ തുറന്ന് വെള്ളിപോലെ മിനുങ്ങുന്ന ഒരു കഠാരിയെ പുറത്തെടുത്ത്, ആ ഓലയെ തിലതുല്യമായി നുറുക്കി കാറ്റത്തെറിഞ്ഞു. മഹാരാജാവിന്റെ നേത്രങ്ങൾ രക്തദ്യുതിയും അഗ്നിദ്യുതിയും കൊണ്ടു ഭയങ്കരമായി. രക്തദ്യുതി അപാരബുദ്ധിമാനും നിസ്തുലഭക്തനുമായ തന്റെ ഭൃത്യനെ താൻ ഇടക്കാലത്തു സംശയിച്ച് അവമാനിച്ചതിനെക്കുറിച്ചു പശ്ചാത്തപിക്കയാലും, അഗ്നിദ്യുതി ആ സങ്കടപത്രത്തിൽ ഹരിപഞ്ചാനനന്റെ കൃത്രിമങ്ങൾ ആദ്യംമുതൽ ഓരോരോ സംഗതിക്കും തെളിവോടുകൂടി വിവരിക്കപ്പെട്ടിരുന്നതുകളെക്കുറിച്ചു ബോദ്ധ്യം വന്നതുകൊണ്ടും ആയിരുന്നു. അവിടത്തെ കണ്ണുങ്ങളിൽതന്നെ സിംഹഗർജ്ജനമെന്നുതോന്നിയതായ ഒരു സ്വരത്തിൽ മഹാരാജാവ് ഭൃത്യന്മാരെ വിളിച്ചു. കല്പനകേട്ട് ഓടിയടുത്ത ഭടന്മാരോട് "സുബ്ബയ്യൻ—കുമാരൻ തമ്പി" എന്നീരണ്ടു നാമങ്ങളെ മാത്രം കോപാന്ധനായി നിന്നിരുന്ന മഹാരാജാവു ഉച്ചരിച്ചു. ഭാഗ്യവശാൽ അന്നത്തെ സംഭവങ്ങളെ സംബന്ധിച്ചു കല്പനകൾ വാങ്ങുന്നതിനു മാളികത്താഴെ സമയംകാത്തു നിന്നിരുന്ന ദളവായും ഉപസേനാധിപതിയും കല്പന ഉണ്ടായിക്കഴിയുന്നതിനിടയിൽ തിരുമുമ്പിൽ ഹാജരാക്കപ്പെട്ടു. മാൎത്താണ്ഡവൎമ്മമഹാ

രാജാവിന്റെ അത്യുഗ്രതയും കണ്ടറിഞ്ഞിരുന്ന ആ രണ്ടു ഉദ്യോഗസ്ഥന്മാരും ആ സമയത്തു കാണപ്പെട്ട ധർമ്മരാജാവിന്റെ പരിസരത്തിൽ അടുക്കുന്നതിനു ധൈര്യപ്പെട്ടില്ല. മഹാരാജാവു മന്ത്രിമാരുടെ അഭിപ്രായത്തെ കാംക്ഷിപ്പാനും, അവരോട് ആലോചന ചെയ്വാനും പുറപ്പെടാതെ, ഊർജ്ജിതസ്വരത്തിൽ കല്പനകൾ നൽകുകമാത്രം ചെയ്തു. ആ കല്പനകൾ എങ്ങനെ കല്പിച്ചിരുന്നു എന്നുവഴിയേ.

ഹരിപഞ്ചാനനയോഗീശ്വരൻ സ്വശിഷ്യന്റെ സംസ്കൃതിക്കു പുരോഹിതവിധികൾ നൽകീട്ട് ആശ്രമത്തിലേയ്ക്കു മടങ്ങിയ ഉടനെ ആരംഭിച്ചതു പൂജയ്ക്കോ ഭക്ഷണത്തിനോ അല്ല. അദ്ദേഹത്തിന്റെ സ്വകാര്യ വേദോക്തങ്ങൾ പ്രകാരം ഒന്നു വൃഥാശ്രമവും, മറ്റൊന്നു മഹാവ്രതാനുഷ്ഠായികൾക്ക് അപ്രധാനവും ആയിരുന്നു. അപ്പോഴത്തെ അത്യനുകൂലഘട്ടത്തിൽ തന്റെ ചിരകാലശ്രമത്തെ സഫലീകരിക്കുന്നതിനു വേണ്ട വ്യവസ്ഥകൾ ചെയ്വാൻ അദ്ദേഹം തുടങ്ങി. മഹാരാജാവിനെപ്പോലെ മനോവിശ്രമത്തിനും മന്ത്രസന്നാഹത്തിനും പുറപ്പെടാതെ, ഹരിപഞ്ചാനനമനോരാജ്യരാജാവു ചില ലേഖനമുഖേന യജ്ഞദ്രവ്യങ്ങളേയും ഉപഹോതാക്കന്മാരെയും സംഭരിപ്പാൻ ഉദ്യോഗിച്ചു. ജനക്ഷോഭം രാജ്യത്തിൽ മുഴുത്തിരിക്കുന്നു എന്ന് ഹൈദരാലിഖാൻ നവാബിനെ ധരിപ്പിപ്പാൻ ഒരു സമർപ്പണപത്രവും, തന്റെ ശിഷ്യമഠങ്ങളിലേയ്ക്കു യജ്ഞദിവസം നിശ്ചയിച്ചും മറ്റും ശാസനങ്ങളും എഴുതി തുരഗാരൂഢന്മാരായ ദൂതരെ ഏല്പിച്ച് ഉടനെ അയച്ചു. ഇതുകൾ കൂടാതെ സത്രസമാപ്തിയിൽ നിസ്സന്ദേഹം തന്റെ തൃപ്പടിയേറ്റവും സിംഹാസനാരോഹണവും ആഘോഷിക്കുന്നതാണെന്ന്, വേദജ്ഞനും, യോഗധനനും, സകലകലാനിപുണനും, വിവിധരാജനീതിവിദഗ്ദ്ധനും ആയ ഹരിപഞ്ചാനനാവധൂതൻ ഭൂതവർത്തമാന സൂക്ഷ്മജ്ഞാനത്തിന്റെ ബലം കൊണ്ടു പ്രതിജ്ഞയും ചെയ്തു.

ഏകദേശം സന്ധ്യയോടടുത്ത് അദ്ദേഹം രാജാധികാരത്തിന്റെ ദിവ്യമഹിമയേയും രാജമതാനുവർത്തനം എന്ന പ്രജാധർമ്മസർവസ്വത്തേയും കുറിച്ചു തന്റെ ശിഷ്യവൃന്ദത്തിനു സാരോപദേശങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ, അദ്ദേഹത്തിന്റെ യജ്ഞമഹോത്സവത്തിനു മഹാരാജാവു തിരുവുള്ളമുണ്ടായി നൽകുന്ന സംഭാവനയോടുകൂടി സമ്പ്രതി രാമയ്യനും പരി

വാരങ്ങളും ആ യോഗിവാടത്തിലെത്തി. രാജസംഭാവനയുടെ സാക്ഷ്യമായുള്ള സർവാധികാര്യക്കാരുടെ "സാധന"ലേഖനത്തെ ഹരിപഞ്ചാനനയോഗീശ്വരൻ താൽക്കാലികമായ തന്റെ പ്രജാധർമ്മം അനുസരിച്ചു വാങ്ങി, കണ്ണുകളിൽ ചേർത്തതിന്റെ ശേഷം, സദസ്യരെ വായിച്ചു കേൾപ്പിച്ചു. മഹാരാജാവ് യോഗീശ്വരന്റെ നേക്കു പ്രദർശിപ്പിച്ച ഠരം അനുഭാവം ജനക്ഷോഭത്താൽ തിരുമനസ്സിൽ ഉണ്ടായ ഭയവിഭ്രാന്തികളുടെ ഫലമാണെന്ന് മഹാജനങ്ങൾ വ്യാഖ്യാനിച്ചു. യോഗീശ്വരൻ മഹാരാജാവിന്റെ തൽക്കാലഗ്രഹനിലകളെ മനസ്സുകൊണ്ടു ഗണിച്ച്, അവിടത്തെ മൃത്യുകാരകന്റെ നില തന്റെ യജ്ഞത്തിന്റെ സുമംഗളമായ പര്യാപ്തിക്ക് അനുകൂലം തന്നെയൊ എന്നു പരിശോധിക്കമാത്രം ചെയ്തു.

*   *   *   *   *

വംശവൃക്ഷങ്ങളിൽ രണ്ടും മൂന്നും നാലും ശാഖകളുടെ തായ്‌വേരായിനിൽക്കുന്ന പിതാമഹൻ, പ്രപിതാമഹൻ എന്നിത്യാദി പദവികളെ ജീവിതകാലത്തുതന്നെ ചിലർ പ്രാപിക്കുന്നതിന്റെ പരിപൂർണ്ണാനന്ദത്തിൽ ഭാഗഭാക്കുകളാവാൻ മോഹമുള്ളവർ ഠരം കഥാദിവസം പ്രഭാതത്തിൽ ചെമ്പകശ്ശേരി ഭവനത്തിലെ അറപ്പുരയ്ക്കകത്തു നടക്കുന്ന ഒരു കോലാഹലത്തെ സന്ദർശനം ചെയ്‌വാൻ പോരുവിൻ. മാർത്താണ്ഡവർമ്മ എന്ന ആഖ്യായികയിലെ നായിക രോഗാതുരയായിക്കിടന്ന മഞ്ചത്തിൽ ഇതാ ഒരു ദീർഘകായൻ ആപാദമസ്തകം വിലയേറിയതായ ഒരു സാൽവകൊണ്ടു പൊതിഞ്ഞു കുംഭകർണ്ണസേവ ചെയ്യുന്നു. ഉദയമുഹൂർത്തത്തിൽ സ്വനിലയനങ്ങളായ അശ്വത്ഥങ്ങളിൽ തുരുതുരനെച്ചെന്നണയുന്ന വാവലുകളുടെ ശബ്ദകലാപത്തിനു തുല്യമായ ഒരു ആരവം ആ മഞ്ചത്തിന്റെ മുൻഭാഗത്തു മുഴങ്ങിത്തുടങ്ങുന്നു. ബാലരവികിരണങ്ങളുടെ ശോണത അംബരാന്തമേഖലയെ അലംകരിച്ചു തുടങ്ങിയപ്പോൾ നമ്മുടെ നിദ്രാതൽപരനെ ആച്ഛാദനം ചെയ്യുന്ന ശോണകംബളത്തെ ഉത്സാരണം ചെയ്‌വാൻ ബഹുവിംശതി ബാലപല്ലവാംഗുലികൾ സാഹസം ചെയ്യുന്നു. ദക്ഷിണതിരുവിതാംകൂറിലെ മലയാളഭാഷയിൽ പിതാമഹപദത്തിന്റെ പര്യായമായ അപ്പൂപ്പൻ എന്ന

പടത്തെ ആ ബാലമുഷ്കരസംഘം "ഹൂ" എന്നുവരെ ശ്രുഷ്ണി ച്ചും, ചതുരുപായസ്സുചകങ്ങളായും തത്തൽസ്വരങ്ങളിലും ആ ർത്തിട്ടും പ്രദ്ദശരീരത്തെ ആസ്തരണം ചെയ്യുന്ന പദവിയെ അനു ഭവിക്കുന്ന സാൽവ നിദ്രാധീനന്റെ കായത്തെ ദൃഢതരമായി ആവരണം ചെയ്യുന്നതേയുള്ളു. കല്പനകളും ക്ഷുക്കുവിളികളും കോപകലഹകലശലുകളുംകൊണ്ടു് ആ മുചുകുന്ദനു് ഒരു ചല നവും ഉണ്ടാകാത്തതിനാൽ, കുറച്ചു കഴിഞ്ഞപ്പോൾ അദ്ദേഹ ത്തിന്റെ ശിരസ്സുമുതൽ പാദംവരെ ഓടങ്ങളുടെ വക്കുകളിൽ കാണപ്പെടുന്ന തണ്ടുകുററികൾപോലെ അണിയിട്ടു്, വിക്രമി കളായ ആ ബാലവർഗ്ഗം സാൽവയുടെ മുകളിലായി ഇരിപ്പുപി ടിച്ചു്, കുതിരയും ആനയും കളിതുടങ്ങി. ഓരോരുത്തർ "ഹയ്! ഹൈ! ഹൈലത്തി!" എന്നിങ്ങനെ മേളം കൂട്ടുന്നതിനിടയിൽ ആ ബാലസംഘത്തിലെ മൂപ്പരായ ആറുവയസ്സുള്ള ഒരു കുരുമു ളകൻ, "കുതിരപ്പുറത്തു കേറിവരും—കുഞ്ചാതിച്ചപ്പിള്ളേടെ— കുഞ്ചുമീശയൊക്കെത്തങ്കം!" എന്നു ഗാനംചെയ്തു്, കുതിരയ്ക്കു വേ ഗം കൂട്ടിച്ചു. ഠഠ ഗാനത്തെ അനുമോദിച്ചു്, ശങ്കിടിക്കാരായ കട്ടകുമണികൾ 'കീയം' വിളിച്ചു. ഇതുകേട്ടുണ്ടായ നീരസ ത്തോടുകൂടി ഗൃഹനായികയായ പാവ്വതിപ്പിള്ളഅമ്മ അറപ്പുരയ്ക്ക കത്തു പ്രവേശിച്ചു് "കുഞ്ഞുങ്ങൾക്കു കാലത്തേ നിലയ്ക്കു നിന്നു ടയോ?" എന്നു ശാസനംചെയ്തു. ആ ആജ്ഞയുടെ ശ്രവണ മാത്രത്തിൽ ആ കുട്ടിസ്സന്ധവ്സംഘം വാനരന്മാരെപ്പോലെ ഇ ഴഞ്ഞും കിഴിഞ്ഞും, മഞ്ചത്തിൽനിന്നു താഴത്തിറങ്ങി, മോഷണം ചെയ്ത മാജ്ജാരന്മാരെപ്പോലെ നിലയായി. നിദ്രചെയ്തിരുന്ന പ്രമാണിയും അവരെത്തുടൎന്നു്, ഝടുതിയിൽ എഴുനേററു്, ഒന്നു രണ്ടു പൈതങ്ങളെ കരസ്ഥവും, ചിലരെ ഭുജസ്ഥവും ആക്കി ക്കൊണ്ടു്, പത്നീശാസനത്തെ ആദരിച്ചെന്നപോലെ ശേഷം പേരുടെ മദ്ധ്യത്തിൽ ചേൎന്നുനിന്നു് ശിക്ഷണീയ നാട്യത്തെ അ ഭിനയിച്ചു. തന്റെ ഭത്താവിന്റെ പരിഹാസഭാവംകണ്ടു് ശു ണ്ഠിയോടുകൂടി പാവ്വതിപ്പിള്ള വടക്കേക്കെട്ടിലേയ്ക്കു തിരിച്ചു. ഒന്നാം അദ്ധ്യായത്തിലെ രാജപ്രണിധിയും, മൂഢശിരോമണിയാ യ ചന്ത്രക്കാരൻ തന്റെ കണ്ഠാലങ്കാരമായി കരുതിയിട്ടുള്ള കു ടൽമാലകളുടെ സംഗ്രഹാകാരവുമായ രാമവമ്മത്തു് അനന്ത പത്മനാഭൻ പടത്തലവർ പൊട്ടിച്ചിരിച്ചു. ബാലസംഘം

ഷഷ്ട്യബ്ദപൂർത്തികൊണ്ടു് ആവൎത്തിതബാല്യനായ ആ സന്ദൎഭ ത്തിലെ തങ്ങളുടെ സേനാനിയുടെ വിജയത്തെ പരിതോഷിച്ചു വിവിധധ്വനികൾ കൊണ്ടു് ആ നാലുകെട്ടിനെ പൊടിപെ ടുത്തു.

രണ്ടു നാഴിക കഴിഞ്ഞപ്പോൾ, പടലത്തലവരായ അനന്ത പത്മനാഭൻ ബാലദീപാവലിയുടെ മദ്ധ്യത്തിൽ ഉഷനിവേദ്യം എടുത്തിരിക്കുന്നു. അദ്ദേഹത്തിന്റെ ഭാൎയ്യയായ സൌഭാഗ്യവ തി, തന്ത്രിയുടെ നിലയിൽ ചടങ്ങുകൾ ഉപദേശിച്ചു കൊണ്ടു നിൽക്കെ, രണ്ടാമത്തെപുത്രിയായ കൊച്ചമ്മിണി എന്നസ്ത്രീ രത്നം ഭർത്തൃകരകനകസംപുടത്തിൽ നിന്നു വേർപെട്ടതിനാലുള്ള ധൂസരതയോടുകൂടി മേൽശാന്തിസ്ഥാനത്തിൽ നിവേദ്യാൎപ്പ ണം തുടങ്ങി. പിതൃവാത്സല്യപൂൎണ്ണമായുള്ള ആ അതിമാനുഷ ന്റെ മനസ്സ് പുത്രിയുടെ വിരഹതാപത്തെ ഓൎത്തു കരുണാർദ്ര മായി ഭവിച്ചു. അദ്ദേഹം സപത്നീമുഖത്തിൽ നോക്കി ഇങ്ങ നെ പറഞ്ഞു:—"പറഞ്ഞോ കൊച്ചമ്മിണിയോടു്?" (പുത്രിയു ടെചെവികൾ വട്ടംപിടിച്ചു) "ഹൈദരെസേവിച്ചു ശ്രീരംഗപട്ട ണത്തു താമസിക്കുന്നു എന്നു കിട്ടിയ എഴുത്തിലെ കാൎയ്യം" (മുഖം വികസിച്ചു നിൽക്കുന്ന പുത്രിയോടു്) "ഹൈദർരാജാവിനെ ത്തുടൎന്നു പാലക്കാട്ടും മററും സഞ്ചരിക്കുന്നു എന്നു് ഒരു സ്നേ ഹിതന്റെ എഴുത്തുവന്നിട്ടുണ്ടു്." (ആ പ്രഗത്ഭയുടെ നേത്രങ്ങ ളിൽ ബാഷ്പംപെരുകി) "ചോരകണ്ടാൽ മോഹാലസ്യപ്പെടു ന്ന ആ വീരൻ ആ പടക്കൂട്ടത്തിൽ എന്തുചെയ്യുന്നോ?——"

**കൊച്ചമ്മിണി**—(കണ്ണുനീർ വർഷിച്ചുകൊണ്ടു്) "അച്ഛ നെപ്പോലെ ധൈൎയ്യമില്ലാത്തവരെ അച്ഛന് എന്നും ആക്ഷേ പംതന്നെ"

**അനന്ത**—"ഞാൻ വങ്കാളക്കശാപ്പനാകകൊണ്ടു് അങ്ങ നെ ആക്ഷേപിക്കുന്നതിൽ ഒരു ന്യായമുണ്ടു്. ഞാൻ അതി നെ ഒളിക്കയും മറയ്ക്കുകയും ചെയ്യുന്നുമില്ല. എന്റെ കൊച്ചമ്മി ണിക്കുട്ടിയും അന്നു്,അച്ഛന്റെ കക്ഷിയിൽചേൎന്ന കൂററാത്തിയ ല്ലായിരുന്നോ?"

**കൊച്ചമ്മിണി**—"അതു് അച്ഛന്റെ മകളാകകൊണ്ടു്. എത്ര ആണ്ടായിപ്പോൾ? എന്റെ പിഴയ്ക്കു ഞാൻ വേണ്ടതു

കരഞ്ഞു. ഇനി എന്നെ ഒന്നങ്ങോട്ടയച്ചാൽ, അദ്ദേഹത്തെ ഞാൻ തിരിച്ചുകൊണ്ടരാം"

**അനന്ത**—"നമ്മുടെ രാജ്യത്തിന്റെ ശത്രുവിനെ സേവിക്കുന്ന ആളിന്റെ അടുത്തു നിന്നെ അയയ്ക്കയൊ?" കൊച്ചമ്മിണിവാദത്തിൽ തോററു എങ്കിലും, അച്ഛനോടിങ്ങനെ അപേക്ഷിച്ചു:— "അച്ഛാ ! വരിഷവും പത്തിരുവതാവാറായി. ഇനിയെങ്കിലും അദ്ദേഹത്തിന്റെ ബുദ്ധിമോശത്തെ ക്ഷമിക്കണം."

**അനന്ത**—"മാങ്കോയിക്കലൊയ വലിയപടവീട്ടിൽ തമ്പിമാരു് ചോരകണ്ടു മയങ്ങിക്കൂടമകളെ. ഛീ! ഛീ! രാജ്യത്തിനന്തകാന്തവൻ ————"

**പാവ്വതിപ്പിള്ള**—(പരിഭവിച്ചു്) "രാത്രിവന്നു, നേരം വെളുത്തപ്പോൾ, കുഞ്ഞുങ്ങളെ കരയിച്ചുതുടങ്ങുന്നതു് എന്തു മാതിരിയാതു്? വെട്ടും കുത്തും കൊലയും എല്ലാവരും കച്ചയുംകെട്ടി നടക്കമൊ?"

**അനന്ത**—"എവിടെവിടെ? ആ മുഖം നേരെ ഒന്നു കാണട്ടെ—അങ്ങനെ ഒരുങ്ങിനടന്നാൽ, ചത്താലും എഴിച്ചുവരുമെന്നു് അനുഭവമില്ലയൊ നമ്മുടെ അമ്മമ്മയമ്മെ? അതുകിടക്കട്ടെ- ഉമ്മിണിപ്പിള്ളയുടെ മരണം മഹാ കഷ്ടം! കഷ്ടം! ശുദ്ധപാവം —— - - -എല്ലാംകൊണ്ടും —മുഖം കാണിച്ചുവന്നു് എല്ലാം ആലോചിക്കാം."

ബാലക്രീഡാരസോപഭോഗത്തിൽ ആകണ്ഠമഗ്നനായിക്കാണപ്പെട്ട അജയ്യനായ ഈ രണസിംഹം കേശവപിള്ളയുടെ സങ്കടഃലഖനത്തെ ആസ്പദമാക്കി മഹാരാജാവിനാൽ അരുളപ്പെട്ട ആജ്ഞയെ അനുസരിച്ചു രാജധാനിയിൽ എത്തിയിരിക്കുന്നതായിരുന്നു. അദ്ദേഹത്തിന്റെ കുട്ടിക്കളിയെ അപഹസിപ്പാൻ സന്നദ്ധരായുള്ളവർ പട്ടണത്തുപിള്ളയാർ എന്ന മഹാവധൂതന്റെ കഥയെ സ്മരിപ്പിൻ. ആ അവധൂതൻ സംസാരനിവൃത്തിയെ കാംക്ഷിച്ചും, പടത്തലവൻ സ്വരാജ്യക്ഷേമസിദ്ധിയെ പുരസ്കരിച്ചും, അവധൂതൻ തൃഷ്ണാകലിതമായ ഇഹലോകജീവിതത്തെ നിന്ദിച്ചും, പടത്തലവൻ ലോകഗതിയുടെ സ്ഖലനങ്ങളിൽ ഉദാരകാരുണ്യത്തെ പ്രദശിപ്പിച്ചും, ഈ

രണ്ടുപേരും ഒരു പോലെ ആത്മത്യാഗികളായിരുന്നു. മഹാവിപത്തുകളിലും അതിശാന്തനായും മഹത്സമ്പത്തുകളിൽ കേവലം ഉദാസീനനായും വൎത്തിക്കകൊണ്ടു് പ്രായാധിക്യത്തിലും യുവപ്രൌഢിക്ക ക്ഷയം വന്നിട്ടില്ലാത്ത ഈ രാജ്യാഭിമാനി മഹാരാജാവിനെ മുഖം കാണിപ്പാനായി പരിവാരങ്ങളോടുകൂടി യാത്രയാരംഭിച്ചപ്പോൾ ആദ്യമായി ജനറൽകുമാരൻതമ്പി അദ്ദേഹത്തെക്കണ്ടു തൊഴുതു. അടുത്തപോലെ മറ്റോരോ പ്രധാന ഉദ്യോഗസ്ഥന്മാരും പൌരപ്രമാണികളും വന്നുചേൎന്നു. പലരോടും സമാധാനം പറഞ്ഞും, കുമാരൻതമ്പിയുടെ ഹസ്തത്തെ അവലംബിച്ചും നടക്കുന്നതിനിടയിൽഓടിയെത്തി ആശീൎവാദം പറഞ്ഞ മാമാവെങ്കിടന്നു പാശ്ചാത്യരീതിയിൽ കൈകൊടുത്തു'കുലുക്കി, അയാളെക്കൊണ്ടൊരു കൂപ്പാടു പോടിച്ചു. രാജമന്ദിരത്തിനകത്തു പ്രവേശിച്ചപ്പോൾ അവിടവിടെ മുഴങ്ങിക്കൊണ്ടിരുന്ന കലാപം പെട്ടെന്നു നിന്നു. സിംഹവിക്രമനായ തന്റെ പൂൎവ്വഗാമിയുടെ ദക്ഷിണഹസ്തവും, പ്രപൂൎവ്വഗാമിയുടെ മന്ത്രിശ്രേഷ്ഠനും പ്രഥമ തിരുമുഖസ്ഥാനികനും ആയിരുന്ന മഹാനുഭാവന്റെ ഏകപുത്രനും, തന്റെ ക്ഷണനപ്രകാരം വന്നിട്ടുള്ള അതിഥിയുമായ പടത്തലവനെ ഭാഗിനേയമാതുലന്മാർ അന്യോന്യം ആചരിക്കുന്ന ആദരമൈത്രികളോടുകൂടി, മഹാരാജാവു് ക്ഷണത്തിൽ സൽക്കരിച്ചു കുശലപ്രശ്നങ്ങൾ ചെയ്തു. ധീരോദാത്തശീലനും നിരന്തര കാൎയ്യനിരതനും ആയ മാൎത്താണ്ഡവൎമ്മ മഹാരാജാവിനും വിനോദസംഭാഷണം കൊണ്ടു മനോലാഘവത്തെ ജനിപ്പിച്ചുവന്ന പടത്തലവരോടു മഹാരാജാവു കുശലാന്വേഷണങ്ങൾ കഴിഞ്ഞു്, ക്ഷമാപ്രാൎത്ഥിയെന്നുള്ള നാട്യത്തിൽ ഇങ്ങനെ അരുളിച്ചെയ്തു:—"മഴക്കാലമാണല്ലോ—വേട്ടയ്ക്കു തരമില്ലാത്തതുകൊണ്ടു് ഇങ്ങോട്ടു വരുത്തിയതാണു്."

പടത്ത—"അടിയൻ— നാട്ടിലും വേട്ടയ്ക്കു തരമുണ്ടെന്നു തൃക്കണ്ണിൽ കണ്ടിരിക്കാം."

മഹാ—"ഒരു കാടിളക്ക് ഇവിടത്തന്നെ വേണ്ടിവരും. അതിലേയ്ക്കാണ് ആളയച്ചതു്. പോക്കുമൂസായേയും വരുത്തിയിരുന്നു. അവിടന്നു പോന്ന കേശവൻ എങ്ങോട്ടു പോയി?"

പടത്ത—" കുടിചെമ്പകശ്ശേരിയിൽ വിടകൊണ്ടിട്ടുണ്ടു്. കഥയെല്ലാം അവൻ പറഞ്ഞുകേട്ടു. ഇനി കല്പന എന്തെന്നു് അരുളിച്ചെയ്യണം"

മഹാ—"പലസംഗതിയുമുണ്ടിവിടെ. എങ്കിലും, ഉടനടി നിവൃത്തിക്കേണ്ട കാൎയ്യം രണ്ടാണ്. ഒരു യോഗീശ്വരൻ എന്തിനോ ഒക്കെ പുറപ്പാടുണ്ടു്. അതിൻെറസൂക്ഷ്മം കേശവൻ ധരിപ്പിച്ചു. ഒതുക്കാൻ വേണ്ട ഏൎപ്പാടുകൾ നാമുംചെയ്തു. അതിനെക്കുറിച്ചു മേലിൽ വേണ്ട ആലോചനകൾക്കു ദളവാ ചെമ്പകശ്ശേരിയിൽ വന്നുകൊള്ളും. മററ സംഗതിയിലാണ് വിഷമമുള്ളതു്. കഴക്കൂട്ടത്തുപിള്ളമാരുടെ വകയിൽ വല്ലോരും ശേഷിക്കുന്നുണ്ടോ യെന്നറിയേണ്ടിയിരിക്കുന്നു. ചിലമ്പിനേത്തു തെക്കേതിൽ രണ്ടു സ്ത്രീകളുണ്ടെന്നു കേശവൻ വാദിക്കുന്നു. അവരുടെ പരമാൎത്ഥം നന്തിയത്തുണ്ണിത്താനും വെങ്കിടഭാഗവതൎക്കും അറിയാം. അവരോടു ഞാൻ നേരിട്ടന്വേഷിപ്പാൻ പുറപ്പെട്ടാൽ, കാൎയ്യം കാൎയ്യം പോലെ നടത്തേണ്ടിവരും. സ്ത്രീകളിൽ ഒന്നു കുട്ടിയാണ്. അവളെ കേശവൻെറ അരിവയ്പുകാരി പോയി കണ്ടു. അവൾ തിരുവനന്തപുരത്തു വരികയാൽ കേശവനും കണ്ടു. ഈ സ്ഥിതിയിൽ അവൻെറ മനസ്സിൻെറ ഗതിയെന്തെന്നറിവാൻ പ്രയാസമായിരിക്കുന്നു. ആ വഴിക്കുള്ള കഥ എന്താണെന്നു നമുക്കു് ഒരു രൂപവുമുണ്ടാകുന്നില്ല. നമുക്കും, കഴക്കൂട്ടത്തെ വീട്ടുകാൎക്കും, കേശവനും, ഒന്നുപോലെ വേണ്ടതക്ക ആളാണല്ലൊ കാരണോരു്. എല്ലാം അങ്ങോട്ടേല്പിച്ചിരിക്കുന്നു. ഒരു ബഹളത്തിനും ഇടവരുത്താതേയും കേശവനു സന്താപം ഉണ്ടാകാതേയും എല്ലാം ശരിയാക്കണം. മനസ്സിലായല്ലൊ?"

പടത്തലവൻ മഹാരാജാവിൻെറ ചിത്തഗതികളേയും ഇംഗിതങ്ങളേയും വിചാരിച്ചു് ആശ്ചൎയ്യപ്പെട്ടു. ഖഡ്ഗത്തേക്കാളും ഊൎജ്ജിതമായും സഫലമായും ജയസമ്പാദനം ചെയ്യുന്ന ഒരു ആയുധം മഹാരാജാവിന് ഒരു വൈഷ്ണവപാശുപതതുല്യമായി സ്വാധീനമുണ്ടെന്നു കാണുകയാൽ അദ്ദേഹത്തിൻെറ ഹൃദയപ്രതിഷ്ഠിതമായുള്ള "മാൎത്താണ്ഡവൎമ്മാ," വിഗ്രഹത്തോടു തുല്യസ്ഥാനമെങ്കിലും ഒരു ധൎമ്മരാജാവിന് അവകാശപ്പെടുന്നു എന്നു് അതിപ്രീതനായി അദ്ദേഹം അഭിമാനിച്ചു. "അടിയൻ—കേശവൻ കഥകൾ മുഴുവൻ പറഞ്ഞു്, അടിയനറിഞ്ഞു. തിരുമനസ്സിലെയ്ക്കു രൂപമാകാത്ത ആ കിടാത്തിയുടെ സംഗതിയിൽ അടിയനും കുറച്ചു സംശയമുണ്ടു്. ഇന്നു നാളെക്കൊ

ണ്ടു് എല്ലാം അന്വേഷിച്ചു തിരുമനസ്സറിയിക്കാം. ഠരം കൃപാ നീതി തിരുമനസ്സിലേയ്ക്കു ദീൎഘായുസ്സു നൽകി രാജ്യത്തിന്റെ സൌഭാഗ്യത്തെ വദ്ധിപ്പിക്കട്ടെ."

ഇങ്ങനെ തുടങ്ങിയ സംഭാഷണം മഹാരാജാവിന്റെ കോവിലെഴുന്നള്ളത്തിനേയും താമസിപ്പിച്ചു. രാജരത്നവും പ്രജാരത്നവും പരസ്പരഗുണഗ്രാഹികളായപ്പോൾ ഇടക്കാലത്തെ അനാസ്ഥാസ്ഥിതിയെക്കുറിച്ചു് അധികം ക്ലേശിച്ചതു മഹാരാജാവായിരുന്നു. പടത്തലവൻ ചെമ്പകശ്ശേരിയിലേയ്ക്കു മടങ്ങി, ഉടനെ തന്നെ ഊണകഴിച്ചു്, പാടുന്നതിനു തംബുരുവും തൂക്കി ഹാജരായ മാമനെ തല്ലി ഓടിച്ചിട്ടു്, ഉച്ചയ്ക്കു മുമ്പു തന്നെ തോക്കു്, കുന്തം, വാൾ, കുറുവടി എന്നീ ആയുധങ്ങൾ ധരിച്ചുള്ള വേട്ടക്കാരും ചില കുപ്പായക്കാരുമായി കഴക്കൂട്ടത്തേയ്ക്കു പുറപ്പെട്ടു.



# അദ്ധ്യായം ൨൬.

---

"അപ്പൊഴുത്തു കുന്തിയെ വന്ദിച്ചുമാധവൻ-
ആശീർവ്വചനവും ചെയ്തിതു കുന്തിയും."

ഉമ്മിണിപ്പിള്ളയുടെ നിഗ്രഹോദന്തം കഴക്കൂട്ടം മുതലായ സ്ഥലങ്ങളിൽ അടുത്ത ഉദയയാമാന്തത്തിനു മുമ്പു തന്നെ എത്തി, 'കുന്നിൽകുരുപുറപ്പെടുക' എന്നുള്ള മൊഴിയെ ആ സന്ദർഭത്തിൽ ഫലപ്പെടുത്തി, മന്ത്രക്കൂടത്തു താമസിക്കുന്ന സാധ്വികളുടെ ഹൃദയവ്രണങ്ങളിൽ നവവേദനയുണ്ടാക്കുമാറു തറച്ചു. ആ ദിവസത്തിൽ കാണപ്പെടുന്ന മീനാക്ഷി കേശവപിള്ളയെ സന്ദർശനം ചെയ്ത വീരവനമാൻകിശോരിക, ശിംശപാതരുമൂലവാസത്തെ ബഹുവത്സരം അനുഷ്ഠിച്ചപോലെ അവസ്ഥാന്തരപ്രാപ്തയായിരിക്കുന്നു. തന്റെ കാമുകൻ പൂർണ്ണസുഖനായും സംശുദ്ധയശസ്കനായും തനിക്കു തിരിയേ ലബ്ധനാകുമെന്നു ജഗജ്ജയിയായ ഹരിപഞ്ചാനനൻ പ്രതിജ്ഞ ചെയ്തിരിക്കുന്നു എന്നു പറഞ്ഞു സമാശ്വസിപ്പിച്ചാണ് കപ്പുശ്ശാർ ആ കന്യകയെ അവളുടെ സാഹസശ്രമത്തിൽ നിന്നു വിരമിപ്പിച്ചതു്. എന്നാൽ, ഹരിപഞ്ചാനനൻ ക്ഷണനേരത്തേയ്ക്കു മന്ത്രക്കൂടത്തു പടിക്കൽ വച്ചു് തന്നെ കണ്ടതിലുണ്ടായിട്ടുള്ള അഭിമാനമോ, കഷ്ടമെ! —പ്രണയമൊ—അല്ലാതെ, തന്റെ ഇംഗിതസിദ്ധിക്കായി യത്നിക്കുന്നതിന് അദ്ദേഹത്തെ പ്രേരിപ്പിപ്പാനെന്തു പ്രണോദനമുണ്ടെന്നുള്ള സാരമായ പ്രശ്നം അവളുടെ ഹൃദയത്തിൽ അങ്കുരിച്ചു. ഈ ചോദ്യത്തിന് സ്വപ്രസാദത്തിലുണ്ടായ പ്രതിഷേധോത്തരം അവളുടെ ക്ഷതോത്സാഹത്തെ അണുമാത്രവും ഉത്തേജനം ചെയ്തില്ല. മന്ത്രക്കൂടത്തു തിരിച്ചെത്തിയപ്പോൾ ഉണ്ണിത്താൻ പ്രഭുവിന്റെ ഇന്ദുശീതളമായ ഗുരുതരകാരുണ്യത്തിനും, വ്യസനോൽപ്ലാവിതമായ ആ കന്യകയുടെ മനസ്സിനെ സമസ്ഥിതിയിൽ ആക്കുന്നതിനു സാധിച്ചില്ല. കപ്പുശ്ശാർ അയാൾ പുറത്തു പറയുന്നതിലധികം എന്തോമനസ്സിൽ ഉപഗൂഹനം ചെയ്യുന്നതായി ആ കന്യകയ്ക്കു തോന്നി. അയാൾ

ഐശ്വൎയ്യകാംക്ഷനിമിത്തം ആ യോഗീശ്വരനെ തന്നോടുസം ഘടിപ്പിക്കാൻ യത്നിക്കുന്നതായി വ്യാഖ്യാനിച്ച്, അവൾ ധൎമ്മ വ്രതനായ ആ വൃദ്ധനെ ദ്വേഷിച്ചു തുടങ്ങി. കുപ്പശ്ശാർ രണ്ടാമ തും യോഗീശ്വരവാടത്തിൽ പോയി തിരിച്ചുവന്നപ്പോൾമുതൽ അയാളിൽ കാണപ്പെട്ട ക്രൌൎയ്യഭാവവും നിതാന്തപരുഷതയും, അയാൾ വൃദ്ധയോടു ഗൂഢമായിച്ചെയ്ത ആലോചനകളും, വൃദ്ധ ഉണ്ണിത്താനെ പ്രത്യേകം വരുത്തി ദീൎഘസന്ദൎശനം ചെയ്തതിൽ ഭിന്നാഭിപ്രായനെന്നപോലെ അദ്ദേഹം പിരിഞ്ഞതും, മീനാ ക്ഷിയുടെ ഉള്ളിൽ ജനിച്ച വിദ്വേഷകാലുഷ്യത്തെ സ്ഥിരീക രിച്ചു. വൃദ്ധയും കുപ്പശ്ശാരും ദുൎമ്മോഹികളെന്നും, ലോക ത്തിൽ തനിക്കുതാനല്ലാതെ ഇതരശരണ്യനണ്ടെങ്കിൽ അതുചി ലമ്പിനേത്തു നിന്ന് ഉഗ്രപ്രഭാവനായിവന്ന്, സ്വമാതാമഹി യുടെ സമക്ഷത്തിൽവച്ചു തന്നെ പരസ്യമായി വരിച്ച കാമുകന ല്ലാതെ മററാരുമല്ലെന്നും ചില സ്വതന്ത്രകൈവല്യസിദ്ധാന്തങ്ങ ളും അവൾക്കു പാഠമായി. ഇങ്ങനെ ആത്മവൈകല്യനിവൃത്ത യായ ആ വേദവതിയെ അവളുടെ തൽക്കാലാശ്രമത്തിനു യു ക്തശരീരയാക്കുവാനെന്നപോലെ മാതാമഹിയുടേയും, പരിചാ രകന്റേയും, മന്ത്രക്കൂടഭവനത്തിന്റേയും വയോവൃദ്ധി, ആ ക ന്യകയിൽ പകൎന്നു. തന്റെ കുടുംബത്തിനു നിസ്സൎഗ്ഗവും അപ്ര തിഹതവുമായ ധൃഷ്ടത അതിലെ എല്ലാ അംഗങ്ങളേയും ഒരേ പ്രകാരം വിപന്നരാക്കിയതുപോലെ, പ്രണയബന്ധനത്തിലുള്ള തന്റെ സ്ഥിരനിഷ്ഠ തന്നെയും അംഗുലക്രമമായി സ്വപൂൎവ്വ ഗാമികളുടെ ദുരന്തത്തിലേയ്ക്കു നയിക്കുന്നു എന്നും മററും ക്ലേ ശിച്ചതിനിടയിൽ തന്റെ ഗൃഹനാമത്തെ 'കഴുകുട്ട' മെന്നുസ ങ്കല്പിച്ചു ഒരോ ചിന്താവിമൎശനങ്ങൾ മനശ്ചാപല്യംകൊണ്ടു തു ടങ്ങി. കഴുകന്മാൎക്കു തങ്ങളുടെ നഖരതുണ്ഡങ്ങൾ കൊണ്ടു, മൃത ങ്ങളൊ ജീവന്തുകളൊ ആയ, ഇതരശരീരങ്ങളുടെ മൎദ്ദനവും, ഭേദനവും, അശനവും ചെയ്യുകയെന്നുള്ള ക്രൂരാനുഭവങ്ങൾക്കല്ലാ തെ, ദിവ്യമായ അനുരാഗളുതിക്കൊ, ആത്മസങ്കരത്തിനൊ, ഉ ത്തമമായ ഗൃഹസ്ഥജീവിതത്തിന്റെ സൌഭാഗ്യത്തിനൊ, അവ കാശമെന്ത്? തങ്ങൾക്കു തന്റെ വൎഗ്ഗത്തിൽ ജനിച്ചുള്ള അവാ

ന്തരാംഗങ്ങളായ പറവകകളുടെ ഇടയിൽ നായകസ്ഥാനവും അന്തകസ്ഥാനവും വഹിച്ചും, ജലതരുതൃണശൂന്യമായുള്ള വല്ല പർവ്വതാഗ്രശിലയിലും വാസംചെയ്തും, മൃദുലവും കരുണാസങ്ക ലിതവുമായ ജീവികാമാർഗ്ഗത്തെ പരിത്യജിച്ചും, ഉള്ള ഏകാന്ത ജീവിതമല്ലേ വിധിയാൽതന്നെ കല്പിക്കപ്പെട്ടിട്ടുള്ളത്? സ്വജാ തീയരിൽ ഇതരന്മാൎക്കു പ്രാപ്യമല്ലാതുള്ള വാസദേശത്തിന്റെ യും സഞ്ചാരവീഥിയുടേയും ഔന്നത്യംകൊണ്ടുമാത്രം തങ്ങൾ സന്തുഷ്ടിയെ പ്രാപിക്കേണ്ടതല്ലേ? തന്റെ കുലത്തിന്റെ നിയ തി ഏതുവിധമായ ഒരു രാജത്വമാണെങ്കിലും, ആ ഉന്നതകു ടുംബത്തിന്റെ നാമമഹിമയ്ക്കുവേണ്ടി താൻ പൂൎവ്വജന്മത്തിൽ പ്രാൎത്ഥിച്ചില്ലല്ലോ എന്നും അവൾ ചിന്തിച്ചു. എന്നുമാത്രമല്ല, താൻ സ്വകുടുംബധൎമ്മത്തിന്റെ വലുതായ വിലോപത്താലെന്ന പോലെ, ത്രിപുരസുന്ദരി വലിയമ്മയുടെ മുഖത്തിൽനിന്നു് ആ ശ്ചൎയ്യാക്ഷേപോക്തികളെ ഉൽസർജ്ജിപ്പിക്കുമാറു്, നേത്രങ്ങളിൽ അശ്രുസ്ഫുരണംചെയ്യിച്ച ഒരു മൃദുശീലയായ കന്യകയുമല്ലേ? ഇ ങ്ങനെ ബഹുരൂപങ്ങളായി മനസ്സിൽവ്യാപരിച്ചആത്മഗതങ്ങളും അവളുടെ താപസാന്ത്വനം ചെയ്യാത്തതിനാൽ, അവൾ ആത്മ പ്രാഭവംകൊണ്ടു് തന്റെവിരഹദുഃഖത്തെ ഉപഗൂഹനംചെയ്തു. എന്നാൽ അതിന്റെ രൂക്ഷജ്വലനത്തിൽനിന്നു് ഉൽഭൂതമായ ഒരു ധൂമം അവളുടെ കാന്തിസൌഭാഗ്യത്തെ ക്ഷണംപ്രതി ആച്ഛാദി ച്ചു. അവളുടെ നിദ്രാകാലങ്ങൾ പ്രണയസമുദ്രതരംഗങ്ങളിൽ അകപ്പെട്ടു വലയുന്ന തന്റെ പ്രാണരക്ഷണത്തിനുള്ള ശ്രമങ്ങളാ യും, സ്നാനഭക്ഷണാദിക്രിയകൾ കേവലം വിഗ്രഹാരാധനയി ലെ തന്ത്രകൎമ്മങ്ങളായും, പ്രാൎത്ഥനാശ്ലോകകഥനങ്ങൾ ദൈവനി ഷ്കരുണത്വത്തിന്റെ നേൎക്കുള്ള കോപപരിജ്ഞന്യധ്വനികളാ യും ചമഞ്ഞു. ചന്ത്രക്കാരൻ, നന്തിയത്തുണ്ണിത്താൻ എന്നീപ്രഭു ക്കളുടെ പുരുഷത്വത്തേയും, രാജാധികാരത്തിന്റെ ക്ഷീണതയേ യും തന്റെകാമുകന്റെ അനുരാഗ ദൌർബല്യത്തേയും അവൾ ആത്മനാ ഉപഹസിച്ചു; വർഷകാലത്തിന്റെത കൃതികൾ കണ്ടപ്പോൾ, ഋതുകളോടുകൂടി ലോകം അവസാ നിക്കട്ടെ എന്നു് അവൾശപിച്ചു; താദൃശമായ തന്റെ അവ സ്ഥയെ അപഹസിക്കാനെന്നപോലെ ഇടയ്ക്കിടെ പ്രസന്ന വദനനായി കാണപ്പെട്ട ആദിത്യനോടു കയൎത്തു; ഇടവിട്ടുപൊ ഴിയുന്ന മഴകളെ വിധിഗതിയുടെ ചാപല്യത്തോടുപമിച്ചു ഭത്സി

ച്ചു; തന്റെഭർത്തൃസ്ഥാനികന്ന് ആപന്മോചനം വരുത്തുന്ന തിൽ തനിക്കുള്ള ശക്തിവിഹീനതയെ പരിഹരിപ്പാൻ നിർമ്മമനായ ദൈവത്തോടുപ്രാൎത്ഥിച്ചു; താൻ നിത്യപാരായണംചെയ്യുന്ന സ്തോത്രങ്ങളിൽ "ത്രൈലോക്യവിജയീഭവേൽ," "ശത്രുസൈന്യം വിജേഷ്യസി" എന്നും മറ്റും ഫലശ്രുതികൾ ഓരോ ഋഷീശ്വരന്മാരാൽ കീൎത്തിക്കപ്പെട്ടിട്ടുള്ളവ തന്റെ സംഗതിയിൽ വിഫലങ്ങളായി ഭവിച്ചതിനാൽ, "ആരൊരുവൻ മേലിൽ സേവിപ്പതും" എന്നുള്ള നളമഹാരാജാവിന്റെ ചോദ്യം ആ കന്യകയുടെ ഹൃദയത്തിലും ഉദിച്ചു. തന്റെമാതാമഹിയോടും, തന്റെമനസ്സിന്ന് "ആനന്ദകന്ദള"മായ കാമുകനോടും ചേൎന്നിരുന്ന നിശയിൽ, തന്നെ ശീതളകരങ്ങൾകൊണ്ടു തലോടിയ പൂൎണ്ണചന്ദ്രന്റെ ആകാശസഞ്ചാരക്രമത്തെ താൻ പ്രാൎത്ഥനാഗീതങ്ങൾകൊണ്ട് ആശ്വസിപ്പിച്ച ആ സ്വപ്നസദൃശമായ അല്പകാലത്തിന്റെ ആവൎത്തനത്തെ അവൾ കാംക്ഷിച്ചു. ആ രാത്രിയുടെ മനോഹരാരംഭവും അതിഭയങ്കരമായ അവസാനവും ഓൎത്തപ്പോൾ മീനാക്ഷി പാണ്ഡുരവദനയായി, രാജഭടാദിജനങ്ങളുടെ പ്രവേശനംകൊണ്ട് തന്റെ ഭവനദ്വാരം പുനശ്ചവിപാടനം ചെയ്യപ്പെടുന്നു എന്നു വിഭ്രമിച്ചു. സ്ത്രീകളുടെ കൌമാരകാലം മുതൽ രക്ഷിപ്പാനുള്ള പുരുഷന്റെ പ്രണയസമ്പാദനം തന്റെ സംഗതിയിൽ പ്രാണഃഭേദകമായി പരിണമിച്ചിരിക്കുന്നതും, എല്ലാം, ദൈവവിരോധത്തിന്റെ ലക്ഷ്യങ്ങളെന്നു സ്മരിച്ച്, "സമസ്താപരാധ" പ്രാൎത്ഥനയോടുകൂടി, തന്നെ വലയം ചെയ്ത ദുഃഖതരളതാവാഹിനിയിലെ യോഗാനന്ദതരംഗത്തിൽ നിമഗ്നയായി.

ഇങ്ങനെയുള്ള അശരണ്യതകൊണ്ടു ദിവസം പ്രതി ഉത്തരോത്തരം ക്ഷീണിച്ച മീനാക്ഷിയെ മാതാമഹിയും കുപ്പശ്ശാരും കഴിയുന്നത്ര സാന്ത്വനംചെയ്‌വാൻ ശ്രമിച്ചു. മാതാമഹിയുടെ ശയ്യാൎദ്ധഭാഗിനിയായി ശയിക്കുക, അനുക്ഷണം എഴുനേറ്റു ഗൃഹദ്വാരത്തോട്ടു കാമുകസമാഗമത്തെ ഇച്ഛിച്ചുനോക്കുക, വഴിപോകുന്ന ജനങ്ങളുടെ സ്വനങ്ങളിൽ പ്രിയതമസംഭാഷണം കേട്ടതായി ഭ്രമിക്കുക,മനശ്ശൂന്യയായി ഗൃഹത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചരണംചെയ്യുക, ദിനകൃത്യങ്ങളെ വിദ്വേഷിച്ച് സ്വരക്ഷകരോടു മൌനത്തെ അവലംബിക്കുക, ഇത്യാദിവി

രഹസ്യചര ചേഷ്ടകളോടുകൂടി ആകന്യക സാക്ഷാൽ മീനാക്ഷിയുടെ പ്രേതമെന്നപോലെ ചമഞ്ഞു്, പ്രേക്ഷകജനത്തിനു് അനേകമ്പാവിഷയമായിഭവിച്ചു. ഇങ്ങനെ കഴിയുന്നകാലത്തു് ഒരു ദിവസം വൈകുന്നതിനു മൂന്നു നാലു നാഴികയുള്ളപ്പോൾ, തന്റെ ഹൃദയാപഹാരിയുടെ കരസംഘടനം തന്നെ എന്നുതോന്നുംവണ്ണം ഒരു ശബ്ദം പടിക്കൽകേട്ടു. അപാരമായ ആശാനിവേശത്തോടു കൂടി മീനാക്ഷി എഴുനേററു നോക്കുന്നതിനിടയിൽ, യോഗീശ്വരന്റെ ഗതികളെക്കുറിച്ചു് ഏകാഗ്രചിന്തനം ചെയ്തും, മററുള്ളവരുടെ സഹതാപംപോലും ലഭിക്കാൻ പാടില്ലാത്തവിധം അശ്രുകളെ ഗോപനംചെയ്തും, ഉഴലുന്ന കുപ്പശ്ശാർ വാതൽ തുറന്നു. മീനാക്ഷിയുടെ ഹൃദയം മുകുളീകൃതമായി. അരുതു്! ബുദ്ധിഹീനമായ മനസ്സേ, വികസിക്ക! കേശവൻകുഞ്ഞിനെക്കൊണ്ടു്, തന്നെ വിവാഹം ചെയ്യിപ്പാൻ നിശ്ചയിച്ചു് അനുഗ്രഹിച്ച, പരമബന്ധുവായ വൃദ്ധബ്രാഹ്മണനല്ലേ വരുന്നതു്?——അല്ലാ! ബ്രാഹ്മണ്യമായുള്ള ശാന്തത ആഗതനിൽ കാണപ്പെടുന്നില്ല! —ക്ഷമിക്ക, ഹൃദയമേ! അനുഗ്രഹദാനഹസ്തത്തിന്റെ സമാഗമത്തിൽ കുമ്പുക എന്നുള്ളതു പുഷ്പജാതിക്കു മര്യാദയല്ല. നിന്നാൽ അഭിലഷിതമായുള്ള വിവാഹത്തെ പ്രസാദപൂർണ്ണതയോടനുവദിച്ച പ്രഭുവര്യൻ പുത്രസമേതം നിന്നെ ആനന്ദസരണിയിലാക്കാൻ ആഗമനം ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ പാദങ്ങളിൽ നമസ്കരിക്ക.—ആഹാ! അങ്ങനെയുമല്ല! ശോകാവേഷ്ടിതമായ ഹൃദയം വ്യർത്ഥങ്ങളായ ആശകൾകൊണ്ടു വഞ്ചിക്കപ്പെടുന്നല്ലൊ! അയ്യോ! ഭൂസ്വർഗ്ഗഭേദങ്ങൾ നഷ്ടമായി, നിർവ്വാണഗതനായ മാതാമഹന്റെ പ്രാപഞ്ചികമായുള്ള കായത്തെയല്ലേ ദർശനം ചെയ്യുന്നതു്. ഭഗവാനേ!— മീനാക്ഷിയുടെ വാടാക്കരൾ ഭിന്നമാകുന്നു. സഹ്യനിരയുടെ തരണത്തിലും ക്ഷീണിക്കാത്തപാദങ്ങൾ തളരുന്നു. മാതൃകാമുകവിയോഗങ്ങളിലും ഉജ്ജ്വലശിഖമായി നിലകൊണ്ട ബോധദീപം അണയുന്നു. കനകകേതകീസദൃശമായുള്ള ആ ശരീരത്തിനു് ഭൂപതനമാകുന്ന അപഹതികൂടി സംഭവിക്കാതെ സാന്ദ്രശരണാവബോധത്തെ നൽകുന്ന രണ്ടു ഹസ്തങ്ങൾ രക്ഷിക്കുന്നു. സൽകരിക്കാൻ വിമനസ്സായ കുപ്പശ്ശാരുടെ നയശ്രമങ്ങളെ പരുഷപ്രകോപത്തോടെ നിരാകരിച്ചു്, നാലുകെ

ട്ടിൽ പ്രവേശിച്ച പടത്തലവൻ, പ്രായംകൊണ്ടു ബാലികയും ചാച്ചുമുറകൊണ്ടു ഭാഗിനേയിയും എന്നുള്ളനിലകളിൽ മീനാക്ഷിയെ ഹസ്തഗ്രഹണംചെയ്തു് ശിരസ്സിൽമുകൎന്നു്, ശയ്യാവലംബിനിയായ വൃദ്ധയെ ബഹുമാനസ്നേഹാദരപൂൎവ്വം കടാക്ഷിച്ചു. ഈ അത്ഭുതാശ്ചൎയ്യസംഭവംകണ്ടു വൃദ്ധപരിഭ്രമിച്ചു്,— ആൾമനസ്സിലാകാതെ സൂക്ഷിച്ചുനോക്കി,— സ്വപ്ന വിഭ്രമമോ എന്നു സംശയിച്ചുഴന്നു്,—പിന്നേയും നോക്കി,—നിൎഭരമായ വിശേഷാതിരേകംകൊണ്ടു വിറച്ചു്, ഓരോന്നുപുലമ്പി. സൽഗ്ഗുണസമ്പന്നന്മാരുടെ ഹസ്തങ്ങളിൽ സൎവ്വദാ വശീകരണവിദ്യുത്പ്രവാഹം ഉണ്ടായിക്കൊണ്ടിരിക്കുമെന്നു തെളിയിക്കുമാറു്, മീനാക്ഷിയെ ഗ്രഹിച്ചിരിക്കുന്ന ഹസ്തങ്ങൾ, അവൾക്കു ശാശ്വതനന്മദനായ ഒരു ബന്ധുവിന്റെ ലബ്ധിഉണ്ടായിരിക്കുന്നു എന്നുള്ള ജ്ഞാനത്തെ ആത്മോപദേശംപോലെ നൽകി. ഗംഭീരവദനനായി, ആരോഗ്യസൌഭാഗ്യങ്ങളുടെ അവതാരരൂപനായി, നിൽക്കുന്ന പ്രഭുവിന്റെ മുഖത്തു് മീനാക്ഷി ബന്ധവാസനാപ്രയുക്തമായ കൌമാര സൌഹാൎദ്ദത്തോടുകൂടി നോക്കി. തങ്ങളുടെ തൽക്കാലാവസ്ഥയ്ക്കു് സൎവ്വഥാശരണ്യനെന്നുള്ള ദൃഢവിശ്വാസത്തെ ജനിപ്പിക്കുന്നവനായ ആ അതിഥിയെ തന്റെ മാതാമഹി സൽക്കരിക്കാത്തതിനെക്കുറിച്ചു് ആശ്ചൎയ്യപ്പെട്ടു.

വൃദ്ധയുടെ ഈൎഷ്യാകോപങ്ങൾ വൎദ്ധിച്ചു് അവരുടെ വാൎദ്ധക്യക്ഷീണത്തിനു ദുസ്സഹമായിത്തീൎന്നു. മീനാക്ഷിയുടെ പിടിവിടാതെ പടത്തലവൻ ശയ്യയുടെസമീപത്തു നീങ്ങി, വൃദ്ധയോടു് അടുത്തു്, അവരുടെമുഖത്തെ പരിശോധിച്ചപ്പോൾ, അദ്ദേഹത്തിന്റെ മനസ്സിൽ മറഞ്ഞുകിടന്നിരുന്ന ഒരു ആകൃതിയുടെ സ്ഫുടതരമായ സ്മരണ ഉണ്ടായി. പ്രൌഢയായ ഗൃഹനായികയായി വൎത്തിച്ചിരുന്ന കാലങ്ങളിലും ഉപയോഗിച്ചിരുന്ന സൎപ്പരാജവിഗ്രഹം കൊത്തീട്ടുള്ള താലി അക്കാലെത്തെന്നപോലെ തന്നെ, വൎണ്ണവിപൎയ്യയംകൊണ്ടു് അധികം ശോഭിക്കുമാറു്, കറുത്തചരടിൽ കോൎത്തു് ഇപ്പോഴും ധരിച്ചിരുന്നു. വലതുനേത്രത്തിനടുത്തുള്ള ഗണ്ഡസ്ഥലത്തു, അദ്ദേഹത്തിന്റെ ബാല്യവികൃതിതത്തിനിടയിൽ ചുരണ്ടിയും കഴുകിയും മായ്ക്കാൻനോക്കീട്ടുള്ള ഒരു ലഞ്ഛനവും ശ്രീവത്സമെന്നപോലെ കാണുന്നുണ്ടു്. പ്രഭുവിന്റെ സംശയങ്ങൾ തീരേനീങ്ങി. കേശവപിള്ളയുടെഅ

നമാനത്തിൽ പ്രദശിതമായ ബുദ്ധിവൈശിഷ്ട്യത്തെ അദ്ദേഹം അത്യന്തം അഭിമാനിച്ചു. മാമാവെങ്കിടനേപ്പോലെതന്നെ അദ്ദേഹവും "വിട്ടുപോവാനും വിരോധിപ്പതിന്നുമങ്ങൊട്ടും സമത്ഥനല്ലാതെ" കുഴങ്ങി, വ്യാകുലനായി, കുറച്ചുനേരം നിന്നു. എങ്കിലും, സകലതും ഈശ്വരേച്ഛയും മഹാരാജാവിൻെറ കല്പനയും അനുസരിച്ചു നടക്കട്ടേ എന്നും, എന്നാൽ, ഈ ഭവനക്കാക്കുവേണ്ടി അഭയം യാചിച്ചു് തൻെറ ഹസ്തത്തിൽ ആനന്ദപരവശയായി ലസിക്കുന്ന കന്യകയുടെ ജീവിതത്തെ സുഖമായിക്കഴിക്കുന്നതിനുള്ള മാൎഗ്ഗം താൻ ഉണ്ടാക്കിക്കൊടുക്കുന്നതാണെന്നും നിശ്ചയിച്ചു.

ത്രിപുരസുന്ദരി വലിയകുഞ്ഞമ്മയുടെ മുപ്പതുവയസ്സോളം അവരോടടുത്തു പരിചയമുണ്ടായിരുന്ന പടത്തലവൻ ആ പ്രഭ്വിയുടെ ദയനീയമായ അപ്പോഴത്തെ സ്ഥിതികണ്ടു് അനുകമ്പാപരവശനായി, അത്യന്തം വിനയത്തോടും, ഭക്തിയോടും, കുശലാന്വേഷണം തുടങ്ങി. അദ്ദേഹത്തിൻെറ കരുണാസൂചകമായുള്ള വാക്കുകൾ കേട്ടപ്പോൾ രാജനിയോഗാനുസാരം തങ്ങളെ ബന്ധനത്തിലാക്കുന്നതിനുള്ള ദൌത്യത്തോടുകൂടി അദ്ദേഹം ചെന്നിരിക്കുന്നതല്ലെന്നു് വൃദ്ധ അനുമാനിച്ചു. എങ്കിലും പൂൎവകഥകളെ ഓൎത്തപ്പോൾ തൻെറ മാതുലജാമാതാവായ ഇദ്ദേഹം തൻെറ വംശനാശത്തിനു് അനുകൂലനായി നിന്നു എന്നുള്ള അക്ഷന്തവ്യകൃത്യം അവരുടെമനസ്സിനു മഹാവൈകല്യത്തെ ഉണ്ടാക്കി. ബാല്യത്തിലെ സ്വൎണ്ണവിഗ്രഹ പ്രഭയും, ലോഹയഷ്ടിക്കൊത്ത കായദാൎഢ്യവും, 'ലീലാഗോപകുമാര'ൻെറ വദനപ്രസന്നതയും പ്രഭുവിൽ അന്നും പ്രകാശിച്ചു്, ജ്യേഷ്ഠസഹോദരിസ്ഥാനികയായുള്ള വൃദ്ധയിൽ സ്ത്രീസഹജമായ വിധത്തിൽ സ്നേഹത്തെ ഉദ്ധരിച്ചു്, "തിരുമുഖത്തെ അപ്പനല്ലയോ?" എന്നു ചോദ്യംചെയ്യിപ്പിച്ചു. "അതേ" എന്നും, ഒരു ഉത്തരത്തെകുറച്ചുകൂടി സ്പഷ്ടമാക്കുന്നതിനു് "ചെമ്പകശ്ശേരിയിൽ നിന്നും വരുന്നു" എന്നും പടത്തലവൻ മറുപടി പറഞ്ഞപ്പോൾ, വൃദ്ധവളരെ വൈഷമ്യത്തോടുകൂടി എഴുനേററു ശയ്യയിൽ ഇരിക്കുകയും, മാതാമഹിയുടെ അപ്രസന്നതയിൽ അതുവരെ കുണ്ഠിതത്തൊടുകൂടി നിന്നിരുന്ന മീനാക്ഷി ഇത്രത്തോളമെങ്കിലുമുണ്ടായ ആദര

ത്തെക്കണ്ടു്, തന്റെ പാൎശ്വസ്ഥമായ കനകസാലത്തിന്റെ ശിരോദേശത്തെ ലക്ഷ്യമാക്കി ചില പുഞ്ചിരിച്ചെറുപ്രാക്കളെ പറപ്പിക്കയും ചെയ്തു. തന്റെ ശയ്യയിൽതന്നെ അദ്ദേഹത്തെ ഇരുത്തി വൃദ്ധ പരുഷസംഭാഷണം തുടങ്ങി. "കഴിഞ്ഞകഥപറഞ്ഞു വ്യസനിക്കേണ്ട. എനിക്കെല്ലാം മനസ്സിലായി. കോന്തിജ്യേഷ്ഠന്റെ അന്നത്തെ മിടുക്കുകൊണ്ടു നിങ്ങൾ അപ്പോൾ രക്ഷപ്പെട്ടു. അമ്മാളുക്കുട്ടി സാവിത്രിഅമ്മയുടെ മകളാണ്. നിങ്ങൾ രണ്ടുപേരുമേ ശേഷിച്ചിട്ടുള്ളു. ഈ കൊച്ചുമിടുക്കിയെ ഞാൻ ദത്തെടുക്കാൻ നിശ്ചയിച്ചു." എന്നുള്ള ചുരുക്കമായ പ്രസ്താവനകൊണ്ടു് പടത്തലവൻ പൂൎവകഥകളുംവിരോധകാരണങ്ങളുമെല്ലാം മാൎജനം ചെയ്തു. ഉണ്ണിത്താൻ പ്രഭുവിൽ നിന്നുണ്ടായതിലും തീൎച്ചയും കാൎയ്യപ്രയോജകവുമായ വാഗ്ദാനം ഇതാ ലബ്ധമായിരിക്കുന്നു. ദാതാവും നിസ്സാരമതിയോ, വൃഥാപ്രതിജ്ഞനോ അല്ലതാനും. തങ്ങളുടെവിശ്വാസത്തിനു പാത്രമായുള്ള ധൎമ്മനിഷ്ഠനും തങ്ങളോടു കരുണാപൂൎണ്ണനായിവൎത്തിപ്പാൻ ബന്ധിതനും ആണു്. നാരായണ! സകലദുഃഖങ്ങൾക്കും കര കണ്ടു. എന്നു ത്രിപുരസുന്ദരി വലിയമ്മ ആശ്വസിച്ചുകൊണ്ടു് "അമ്മാളുക്കുട്ടി എന്നല്ലാപേരു് മീനാക്ഷി എന്നാണു് അപ്പനേ! ———ഞങ്ങൾ പെടപാടുകൾ————-"

ആദ്യമായി ആ നേത്രങ്ങളിൽ നിന്നു്, കുടുംബാപരാധങ്ങൾ സമസ്തത്തിനും ക്ഷമാപ്രാൎത്ഥനയായി കണ്ണുനീർ പ്രവഹിച്ചു. ഇങ്ങനെയുള്ള സന്ദൎഭത്തിൽ കുറയ്ക്കേണ്ടെന്നു വിചാരിച്ചും, സാംക്രമികശക്തിയാലും, അത്ഭുതപൂൎവമായുള്ള തന്റെ മാതാമഹിയുടെ ദുഃഖപ്രദൎശനമതിയാൽ ധൈൎയ്യപ്പെട്ടും, മീനാക്ഷി സ്വന്തമായ വിരഹദുഃഖത്തെ നിൎബാധമായി, കണ്ണുനീർവഴി പ്രവൎഷിച്ചു്,പടത്തലവന്റെ ഹസ്തത്തിനു അൎഘ്യദാനംചെയ്തു.

ഇവരുടെ പരസ്പര സൌഹൃദത്തെ കണ്ടപ്പോൾ, പൂൎവ ചരിത്രസ്മൃതിയും തൽക്കാലസ്ഥിതികളുടെ പരമാൎത്ഥധാരണവും കൊണ്ടു കുപ്പശ്ശാരു് അസാമാന്യമായി പരുങ്ങി. അറിയേണ്ട പ്രധാനസംഗതികളെല്ലാം പടത്തലവൻ അറിഞ്ഞു. കലാപങ്ങൾ കൂടാതെ കാൎയ്യങ്ങൾ നിൎവഹിക്കണമെന്നുള്ള മഹാരാജാവിന്റെ ഇംഗിതത്തെ ധരിച്ചിരുന്നതിനാൽ, തന്റെ സംബന്ധബന്ധ

ധമ്മത്തെ നിറവേററി, ഇവരെ സുഖസ്ഥിതിയിലാക്കുവാൻ നിവൃത്തിയുണ്ടെന്നു തീച്ചയാക്കുകയുംചെയ്തു. എന്നാൽ മഹാരാജാവിനും തനിക്കും ഉള്ള സംശയത്തിനു നിവൃത്തിവരുത്തി, മീനാക്ഷിയുടെ ഭാവിവിധിയെ നിയമനം ചെയ്യേണ്ട കൃത്യം ശേഷിച്ചിരുന്നു. അതിലേയ്ക്കായി മീനാക്ഷിയുടെകൈയ്യു ദൃഢമായിപ്പിടിച്ചുകൊണ്ട്, നാലുകെട്ടിൻെറ പുറകോട്ടുള്ള വാതലിൽ ചെന്ന്നിന്ന്, പടത്തലവൻ ഹിന്ദുസ്ഥാനിയിൽ ഉറക്കേ ഒരു ആജ്ഞപുറപ്പെടുവിച്ചു. കാഷായവസ്ത്രം കൊണ്ടുള്ള കുപ്പായവും തലക്കെട്ടും, ക്രിത്രിമമീശയും കുറികളും ധരിച്ച് ദൃഢകായനായ ഒരുയുവാവ് അകത്തോട്ട് പ്രവേശിച്ചു. അയാളുടെ ദശനത്താൽ മീനാക്ഷിക്കു പ്രബലമായ എന്തെങ്കിലും ചേതോവികാരം ജനിച്ചു എങ്കിൽ, വൈദ്യശാസ്ത്രപടുവായ അനന്തപത്മനാഭൻ പ്രഭുവിൻെറ വിരലുകൾക്ക് നാഡീചലനഭേദത്താൽ അതു സുഗ്രഹമാകുമായിരുന്നു. ആ വേഷംകൊണ്ടും മീനാക്ഷിയുടെ കഴുകൂട്ടത്തു വകയായുള്ള നേത്രങ്ങൾ വഞ്ചിക്കപ്പെട്ടില്ല. അന്തര്യാമിയായ ദിവ്യചൈതന്യത്തിൻെറ സാക്ഷ്യത്തോടുകൂടി ഗൂഢാപ്പണം ചെയ്യപ്പെടുന്ന പരസ്പരപ്രണയബന്ധം ക്രിത്രിമവേഷങ്ങൾകൊണ്ടും മററും വഞ്ചിക്കപ്പെടാവുന്നതല്ലല്ലോ. യുവാവിൻെറ മുഖവും കന്യകയുടെ മുഖവും പടത്തലവൻെറ തത്വാന്വേഷികളായ നേത്രങ്ങളാൽ പ്രതിരേഖം പരിശോധിക്കപ്പെട്ടു. യുവാവിനും കന്യകയ്ക്കും ഒന്നുപോലെ പടത്തലവൻെറ അന്തഗ്ഗതം മനസ്സിലായി. അവാച്യമായുള്ള ഒരു ബന്ധം അവർ തമ്മിൽ ഉണ്ടായിട്ടുണ്ടെന്നു വരികിലും അത് സൌഭ്രാത്രത്തിൻെറ പരമകാഷ്ഠ എന്നല്ലാതെ പ്രണയബന്ധമായി ഭവിച്ചിട്ടില്ലെന്നു പടത്തലവനു ബോധ്യപ്പെട്ടു. രണ്ടുകക്ഷികളുടെയും നേത്രങ്ങളിൽ ബഹുമാനവും ആദരവും അഭിമാനവും സ്ഫുരിച്ചതിനെ ആത്മശാസ്ത്രജ്ഞൻെറ നിലയിൽ പടത്തലവൻ മനസ്സിലാക്കി. ഒരുപ്രിയൻെറ വരണം കൊണ്ടു മീനാക്ഷി സന്തുഷ്ടയായിരുന്നു. രണ്ടാമതൊന്നിന്അവളുടെഹൃദയത്തിൽ സ്ഥലവും ഇല്ലായിരുന്നു. ആത്മസമപിതം സമപ്പണം ചെയ്യപ്പെടുന്ന പ്രണയത്തെ ഉപസംഹരിച്ചാൽ അതു സ്ഥാനശൂന്യമായി വ്യഭിചാരണഗതിയെ പ്രാപിക്കുമെന്നുള്ള പതിവ്രതാധമ്മത്തിൻെറസ്ഥായിയായ സിദ്ധാന്തത്തെ മീനാക്ഷി ധരിച്ചിരുന്നു. അതുകൊണ്ട് ആ കന്യകയുടെ ജീവരക്തം അവളുടെ അന്തഗ്ഗതത്തിൻെറ പരിശുദ്ധതയെത്തന്നെ

സൂക്ഷ്മമായി അനുഗമിക്കയും ഈ പ്രൌഢമായുള്ള നാഡിസ്രുടനത്തെ പടത്തലവൻെറ അംഗുലികൾ ഗ്രഹിക്കയും ചെയ്തു. അതേ: ഒരു സമുദായത്തിലേയ്ക്കു മുഴുവനും കൂടിത്തന്നെയാകട്ടെ ഒരു യുഗത്തിൽ ഒരിക്കലെങ്കിലും ഇങ്ങനെ ചാരിത്രശുദ്ധിപൂൎണ്ണതയോടുകൂടിയ ഏകസമ്പത്തെങ്കിലും ഉണ്ടാകുന്നെങ്കിൽ, ആ സമുദായഭൂമി എത്ര മഹത്തമമായുള്ളതെന്ന് അഭിമാനിക്കകൊണ്ടുണ്ടായ പരിതോഷപ്പൂൎത്തിയോടുകൂടി, വിദേശഭാഷയിൽ എന്തോപറഞ്ഞ്, വേഷപ്രച്ഛന്നനായ യുവാവിനെ അയച്ചിട്ട്, "എൻെറ കുഞ്ഞിൻെറ കേശവൻകുഞ്ഞിനെ തിരിച്ചു തരാനും ഞാൻ ഏററു" എന്നുള്ള ഒരു പ്രതിജ്ഞാമൃതത്തെ സമ്മാനിച്ച്, അദ്ദേഹം മീനാക്ഷിയെ ചിരഞ്ജീവിനിയാക്കുകയും ചെയ്തു.

പടത്തലവൻ അന്നുരാത്രി അവിടെ താമസിച്ച്, കുട്ടിക്കോന്തിശ്ശൻെറ ദേശാന്തരപ്രയാണാരംഭം മുതൽക്കുള്ള കഥകൾ അറിഞ്ഞ്, അടുത്തദിവസം ചെമ്പകശ്ശേരിയിലേയ്ക്കു മടങ്ങി. തിരിച്ചുപോകുന്ന മാൎഗ്ഗത്തിൽ, വേഷപ്രച്ഛന്നനായി തന്നോടുകൂടിയുണ്ടായിരുന്ന കേശവപിള്ളയോടും മിണ്ടാതെ ഗൌരവമായുള്ള ചിന്തകളോടുകൂടിയാണ് അദ്ദേഹം യാത്രചെയ്തത്. ചെമ്പകശ്ശേരിയിൽ എത്തിയപ്പോൾ, അദ്ദേഹത്തിൻെറ തിരിച്ചുവരവുകാത്ത് നന്തിയത്തുണ്ണിത്താനും മാമാവെങ്കിടനും ആ ഭവനത്തിൽ ഇരുന്നിരുന്നു. പടത്തലവൻെറ മുഖഭാവംകണ്ട് അവർ രണ്ടുപേരും തങ്ങൾ അറിഞ്ഞിരുന്ന പരമാൎത്ഥത്തെ അദ്ദേഹവും ധരിച്ചു എന്ന് ഊഹിച്ചു. ഉണ്ണിത്താനും പടത്തലവനും മാത്രം ചേൎന്നു പ്രത്യേകമായി കുറച്ചുനേരത്തെ സംഭാഷണമുണ്ടായി. അതിൽ, തൻെറ ഒരു സംശയത്തെ ആസ്പദമാക്കി ചിലക്കു വേണ്ടി ക്ഷമാപ്രാൎത്ഥകനായി തിരുമുമ്പിൽ എത്തേണ്ടിവരുമെന്നു തിരുമനസ്സറിയിച്ചിട്ടുള്ള സംഗതിയേയും ഉണ്ണിത്താൻ പടത്തലവനെ ധരിപ്പിച്ചു. ഉണ്ണിത്താൻ ഒരു സ്വപ്നകഥ പറകയാണെന്നു പടത്തലവൻ വിചാരിച്ചു. അദ്ദേഹത്തിൻെറ സംശയഭാവം മനസ്സിലാവുകയാൽ "അങ്ങനെ വരാം. അബദ്ധമെന്നു വിചാരിക്കേണ്ട. ശാസ്ത്രങ്ങൾ അനുകൂലമാണ്. കല്പം

സേവിച്ചു സഹസ്രമണ്ഡലജീവിതവും സമ്പാദിക്കാം. അതെല്ലാം അവിടേയും അറിഞ്ഞുകൂടെ? ഈ സംശയമൊന്നും മന്ത്രക്കൂടത്തില്ല. കുപ്പൻ പരമാൎത്ഥമറിഞ്ഞിട്ടുണ്ടു്." എന്നു് ഉണ്ണിത്താൻ പറഞ്ഞു. ഈ വിധമുള്ള വിഷമസംഗതികളിൽ സ്വന്തനേത്രങ്ങളോളം വിശ്വസനീയന്മാരായ ഉപദേഷ്ടാക്കൾ മറ്റു് ആരുമില്ലെന്നു പടത്തലവൻ വിചാരിച്ചു. മഹാരാജാവിന്റെയും രാജ്യത്തിന്റെയും രക്ഷയ്ക്കു തന്റെ ശ്രമങ്ങൾ ആവശ്യപ്പെട്ട സന്ദൎഭങ്ങളിൽ അദ്ദേഹം ഭക്ഷണനിദ്രാദികളെ വൎജ്ജിക്കുക നിയമമായിരുന്നതിനാൽ, ആ സംഭാഷണത്തെ ആ ഘട്ടത്തിൽ അവസാനിപ്പിച്ചു്, മറ്റൊന്നും പറയാതെയും ഭക്ഷണത്തിനും മററും താമസിക്കാതേയും പടത്തലവൻ ഹരിപഞ്ചാനനവാടത്തിലേയ്ക്കു തിരിച്ചു.

ഹരിപഞ്ചാനനയോഗീശ്വരൻ സത്രസന്നാഹശ്രാന്തനായി യോഗാനുഷ്ഠാനങ്ങളേയും പൂജാദ്യാഘോഷങ്ങളേയും ഭൃത്യരെ ഭരമേല്പിച്ചു് അടിയന്തരക്കാരനായി ഉഴലുന്നു. തിരുവനന്തപുരത്തെത്തിയിരിക്കുന്ന കളപ്രാക്കോട്ടത്തമ്പി തന്റെ വാഗ്ദത്തത്തെ നിറവേററീട്ടു് ഭൃത്യർമുഖേന ഗുരുരാജസന്ദൎശനത്തിനു് അവസരത്തെ കാത്തിരിക്കുന്നു. തിരുവിതാംകൂർകിരീടത്തിന്റെ വലയം തന്റെ ശിരോവൃത്തത്തിനു ചേരുമോ എന്നുള്ള ഏകാഗ്രചിന്തയ്ക്കിടയിൽ, സ്വഭക്തദൎശനത്തിനു് അനുകൂലമായി സമയനിശ്ചയംചെയ്‌വാൻ യോഗീശ്വരതീൎത്ഥപാദൎക്കു് അവസരമുണ്ടാകുന്നില്ല. തന്റെ സത്രശ്രമങ്ങൾ മുറുക്കത്തിലാകുംതോറും മന്ത്രക്കൂടനിവാസികളെ അസാങ്കല്പികമായി സന്ദൎശനം ചെയ്തുപോയ ഒരു ആജ്ഞാലംഘനാപരാധം അദ്ദേഹത്തിന്റെ ഉത്സാഹഗതിയെ മന്ദീഭവിപ്പിച്ചു. ചന്ത്രക്കാരനാദി ഗോവൃന്ദത്തെ തന്റെ തന്ത്രനൈപുണ്യപൂൎണ്ണമായ അംഗുലികൾകൊണ്ടു് ദോഹനം ചെയ്യുമ്പോൾ, തന്റെ മറെറാരു ക്ലേശഹേതുവായ ദ്രവ്യശൂന്യത പരിഹരിക്കപ്പെടുമെന്നു് അദ്ദേഹം ആഹ്ലാദിച്ചു. എന്നാൽ ഗുരുനിദേശത്തെ ധിക്കരിച്ചതിനു് ഉമിത്തീയിൽ നിലകൊണ്ടു് ജഡത്തെ ഭസ്മീകരിക്കുക എന്നല്ലാതെ അനിഷ്ടവൃത്തിക്കു പ്രായശ്ചിത്തമെന്തുള്ളൂ.? അദ്വൈതസിദ്ധാന്തകുശലനായ താൻ ഇങ്ങനെ ക്ലേശിക്കുന്നതിനു് അവകാശമില്ലല്ലൊ. അപരാധകൎത്തായ ആത്മാവിനെ ആ അപരാധംകൊണ്ടു

പരിഭൂതനായ ആത്മാവോടു ഏകീകരിക്കുമ്പോൾ, ക്ഷമാപ്രാൎത്ഥകനും ക്ഷമാദാനാധികാരിയും എന്നുള്ള വ്യത്യാസോപാധി നഷ്ടമാവുകയില്ലേ? ഇങ്ങനെ കണ്ടുപിടിച്ച പ്രായശ്ചിത്തവിധിയെ അനുവൎത്തിപ്പാൻ തന്റെ പൂജാവിഗ്രഹത്തിനു പുറകിൽ സൂൎയ്യപടസഞ്ചികയ്ക്കകത്തു സൂക്ഷിക്കപ്പെട്ടിരുന്ന ഒരു ച്ഛായാപടത്തെ എടുത്തു്, ഭഗവതീ വിഗ്രഹത്തിന്റെ മുമ്പിൽവച്ചുകൊണ്ടു്, യോഗീശ്വരൻ സ്വാന്തഃകരണങ്ങളേയും ആ രൂപത്തിൽ അദ്ധ്യാരോപംചെയ്തു നമസ്കരിച്ചു. തന്റെ വൈരാഗ്യശക്തിയെ പാടേ ഹനിച്ചതായ പ്രലോഭനത്തെ യദൃച്ഛയാ ആദരിച്ചുപോയതിനു പ്രായശ്ചിത്തമായി യോഗീശ്വരന്റെ നിയാമകശക്തിക്കു മാത്രം സാദ്ധ്യമായുള്ള ഏകാഗ്രചിത്തത്തോടുകൂടി അനുഷ്ഠിക്കപ്പെട്ട ഈ ക്ഷമാപണ നമസ്കാരത്തിൽനിന്നു് അദ്ദേഹം എഴുനേററു തിരിഞ്ഞുനോക്കിയപ്പോൾ കാണപ്പെട്ടതു്, ആ ചിത്രത്തിലേ രൂപത്തോടു വൎണ്ണം, ഗാംഭീൎയ്യം, ആകാരം, പ്രായം എന്നിവകൾ കൊണ്ടു സാമ്യം വഹിക്കുന്നതായ ഒരു മഹാനുഭാവവിഗ്രഹമാമായിരുന്നു. ചിത്രത്തിലേ ച്ഛായ ഒരു അവധൂതവരവൃദ്ധന്റേതായിരുന്നു എങ്കിൽ തന്റെ മുമ്പിൽ കാണപ്പെട്ടതു് ഒരു വൃദ്ധവരയോദ്ധാവിന്റേതായിരുന്നു. ബുദ്ധിശക്തിയിൽ ബൃഹസ്പതിയേയും ജയിച്ചിരുന്ന ഹരിപഞ്ചാനനൻ തന്റെ ഗൂഢമായുള്ള തേവാരമുറിയിൽ അനുമതി കൂടാതെ പ്രവേശിച്ച ഗംഭീരൻ ആരാണെന്നു മനസ്സിലാക്കി, ചിത്രത്തിൽ പ്രാൎത്ഥിക്കപ്പെട്ട ഉഗ്രഗുരുവരന്റെ മുമ്പിലെന്നപോലെ തന്നെ, ഒരു സങ്കോചത്താൽ കൃശഗാത്രനാക്കപ്പെട്ടു. തന്റെസന്ന്യാസാശ്രമസ്ഥിതിക്കിടയിൽ ആൎക്കും തന്നെ അനുവദിച്ചിട്ടില്ലാത്തതായ ഒരു പീഠത്തെ യോഗീശ്വരൻ തന്നെ അനന്തപത്മനാഭൻ പടത്തലവൎക്കു് നീക്കികൊടുത്തു. ഇരുട്ടിലും കാണ്മാൻ ശക്തിസിദ്ധിച്ചിട്ടുള്ള പടത്തലവന്റെ നേത്രങ്ങൾ ഭഗവതീവിഗ്രഹത്തിന്റെ പാദത്തോടു ചേൎന്നിരിക്കുന്ന ചിത്രത്തെ ദശിച്ചു. യോഗീശ്വരനെ സംബന്ധിച്ചു് അദ്ദേഹത്തിന്റെ മനസ്സിൽ അംകുരിച്ച സന്ദേഹമെല്ലാം അസ്തമിയ്ക്കയാൽ അദ്ദേഹം ഹരിപഞ്ചാനനനേയും ഇരുത്തി സംഭാഷണം തുടങ്ങി. കൌരവവ്യൂഹത്തിൽ കുടുങ്ങി തന്നെ ആവരണംചെയ്ത ചതുരംഗസേനാനിരയെ ഭേദിച്ചു പുറത്തുചാടുവാൻ മാൎഗ്ഗമില്ലാതെ കുഴങ്ങി

നിന്ന അഭിമന്യുവിന്റെ അവസ്ഥ വായനക്കാൎക്ക് ഊഹ്യമാണല്ലൊ. ആ സ്ഥിതിയിൽ തന്നെ, അശരണനായി, യശോജീവഹാനിക്ക് ഉന്മുഖനായിത്തീൎന്ന എങ്കിലും, ഹരിപഞ്ചാനനശ്ശൂരൻ തന്റെ അച്ഛന്റേയോ മാതുലന്റേയോ നാമമന്ത്രങ്ങളെ വചിച്ച് പരിപന്ഥിഹനനത്തിന് ഉദ്യമിച്ചില്ല. സമുദ്രത്തിനും വേടക്കാൎക്കും മദ്ധ്യസ്ഥനായ വ്യാഘ്രത്തിന്റെ കഥയും വായനക്കാർ കേട്ടിരിക്കുമല്ലോ. പ്രാണഭീതനായ ആ ഹിംസ്രമൃഗത്തിന്റെ ക്രൂരസാഹസത്തേയും ഹരിപഞ്ചാനനനയജ്ഞൻ അനുകരിച്ചില്ല. സൂൎയ്യചന്ദ്രവംശ്യന്മാരായ ചക്രവൎത്തികളുടെ അനുഗാമികളായി ഭാരതവൎഷത്തെ ഭരിച്ച ചന്ദ്രകലാമുദ്രാങ്കിതന്മാരായ സാൎവ്വഭൌമന്മാരുടെ പ്രഭാവനാട്യത്തോടുകൂടി, അവരുടെഭാഷയിൽ പ്രശ്നോത്തരങ്ങൾതുടങ്ങി. രണ്ടുപേരുടേയും സംവാദം നയവിഷയത്തിൽ ഭീമസേനദുൎയ്യോധനന്മാരുടെ ഗദായുദ്ധം പോലെ വിദഗ്ദ്ധസമരമായി. രാജനീതിയേയും സമുദായനീതിയേയും സംബന്ധിച്ച് സരസവും സാരഗൎഭവുമായ അഭിപ്രായങ്ങളെ അവർ പ്രയോഗിച്ച് പരസ്പരം സാമൎത്ഥ്യപരക്ഷണം ചെയ്തു. രണ്ടുപേരുടേയും ബുദ്ധിയിൽ ഉൽപാദിച്ച പരസ്പരാഭിമാനത്തോടുകൂടി, വിരുദ്ധഗതികന്മാരാകയാൽ പരസ്പരബന്ധുത്വത്തിന്ന മാൎഗ്ഗമില്ലാത്തതിനെക്കുറിച്ച രണ്ടുപേരുടേയും അന്തരംഗത്തിൽ അതിയായുള്ള ശോകം പ്രസരിച്ചു. ശ്യാമളാംബികാപാദസ്ഥമായ ആ ചിത്രത്തെ പ്രാപിച്ച ഹരിപഞ്ചാനനാപാംഗത്തിൽ വജ്രമണിപോലെ ഒരു അശ്രുബിന്ദു തിളങ്ങി എങ്കിൽ, പടത്തലവന്റെ രണ്ടുകണ്ണുകളിലും ഒരു ബാഷ്പച്ഛായ പ്രകാശിച്ചു. ഉണ്ണിത്താന്റെ സന്നിധിയിൽവച്ചു തന്റെ മുഖത്തു സന്ധാനം ചെയ്തതുപോലെയുള്ള ഭാവഭേദങ്ങൾ എന്നു മാത്രമല്ല, സ്വരഭേദങ്ങളും, ചേഷ്ടാഭേദങ്ങളും, ഹരിപഞ്ചാനനൻ പടത്തലവന്റെ മുമ്പിലും അഭിനയിച്ചു. ഈ വക പ്രയോഗങ്ങൾ കൊണ്ടും അഭിനയവിദ്യയിൽ യോഗീശ്വരനെപ്പോലെ അഭ്യാസവിദഗ്ദ്ധനല്ലെങ്കിലും, അതിലും സാമാന്യപരിശീലനം ചെയ്തിട്ടുള്ള പടത്തലവനെ വഞ്ചിക്കാൻ സാധിച്ചില്ല. പരമബന്ധുക്കളെന്നുള്ള ഭാവത്തിൽ പരസ്പരദൎശനത്തിന് ശ്രദ്ധാലുക്കളായി രണ്ടുപേരും പിരിഞ്ഞു. പടത്തലവൻ പുറത്തി

റങ്ങിയപ്പോൾ കണ്ടതു കളപ്രാക്കോട്ടത്തമ്പിയുടെ ചില ഭൃത്യന്മാരെ ആയിരുന്നു. വസ്ത്രധാരണക്രമവും മററും കണ്ടു തെക്കൻ നായന്മാരെന്നു മനസ്സിലാക്കി, അദ്ദേഹം അവരെ ചില ചോദ്യങ്ങൾകൊണ്ടു വട്ടംചുററിച്ചിട്ട്, ചെമ്പകശ്ശേരിയിലേയ്ക്കു നടന്നു.

ഹരിപഞ്ചാനനവാടത്തിൽ നിന്നു പുറത്തിറങ്ങിയപ്പോൾ പടത്തലവൻ അഗ്നിജാതനായ സാക്ഷാൽ ദേവസേനാപതിതന്നെ ആയിരുന്നു. അദ്ദേഹത്തിന്റെ മുഖത്തിൽ സ്ഫുരിച്ച രക്തകാന്തി വസ്ത്രത്തിലും പ്രതിബിംബിച്ചു. അദ്ദേഹം ചെമ്പകശ്ശേരിയിൽ പ്രവേശിച്ചപ്പോൾ, ആ ഭവനവാസികൾ സകലരും ആഗ്നേയമായുള്ള ഒരു സത്വത്തിന്റെ ആഗമനമെന്നു ഭയന്ന് ഓരോ കോണുകളിൽ മറഞ്ഞു. യുവസിദ്ധവേഷധാരിയായ കേശവപിള്ളയും അദ്ദേഹത്തിന്റെ മുമ്പിൽ പ്രവേശിക്കുന്നതിനു ധൈര്യപ്പെട്ടില്ല. തന്റെ സാന്നിദ്ധ്യത്തെ ആവശ്യപ്പെടുന്നതായി ഒരു സിംഹഗർജ്ജനംകേട്ട്, ആ യുവാവ് അറപ്പുരയ്ക്കകത്തു പ്രവേശിച്ചു. ചുററുമുള്ള സകലരേയും അകലത്താക്കീട്ടു പടത്തലവൻ സ്നേഹത്തേയും ആദരത്തേയും മറന്നു കേശവപിള്ളയെ ഇങ്ങനെ ഭത്സിച്ചു:—“നീ എന്തു കണ്ടു, എന്തറിഞ്ഞു? മലകൾ മറിച്ച മറിപ്പുകൾ എവിടെ? ഹരിപഞ്ചാനനൻ ആര്,—എവിടന്ന്, എന്തിനു വന്നു? ആ ചിലമ്പിനേത്തെ ഉടയാൻ അവിടെ എന്തിനുചെന്നു?എറുമ്പുകടിച്ച് ഈച്ചചത്തു, ഈച്ചനൊച്ചി പൂച്ച പെററു, അതൊക്കെ എന്തുകഥകൾ? തമ്പുരാനെ സേവിക്കുന്നവർ ഇത്ര മണ്ണുതിന്നുന്നക്കൂട്ടമായൊ? നീ ബ്രഹ്മാണ്ഡബുദ്ധിമാൻ, കാണാക്കാഴ്ചമെല്ലാം 'കാണുന്ന നെടുങ്കണ്ണൻ! എന്നിട്ടെന്തുകണ്ടുനീ? നിന്റെ കണ്ണിൽവിളയുന്നതു മരമോ മണ്ണോ? ഛായ്!” കേശവപിള്ളയുടെ ബുദ്ധി ജൃംഭിച്ചു: പാദങ്ങൾ ശക്തിയോടുനിവന്നു: ഇമകൾവിടന്നു: അധരങ്ങൾ അമന്നു. ആ പ്രഭുവിൽ നിന്നുണ്ടായിട്ടുള്ള സഹായങ്ങളെ സ്മരിച്ചുള്ള കൃതജ്ഞതാബന്ധം ശ്ലഥമായി, അയാളുടെ ഉദ്ധതകോപം പുറത്തോട്ടു വഴിയുമെന്നുള്ളനിലയിൽ കരകവിഞ്ഞു.

പടത്ത—(തുടരുന്നു) “ഹരിപഞ്ചാനനനെ നീകണ്ടില്ലേ ? ആ അമ്മാളുക്കുട്ടിയേയും നിന്റെകണ്ണല്ലേ കണ്ടതു്?എന്നിട്ട്?”

**കേശ**—(പരുഷഹാസസ്വരത്തിൽ) "അയാൾ അവളെ വേട്ടുകൊണ്ടുപോകട്ടെ. ഛേദം. എനിക്കെന്തുഛേതം?" പടത്തലവന്റെ ഗാത്രം എന്തോ ചിന്താവേഗം കൊണ്ടു വിറച്ചു. "കഷ്ടം! കഷ്ടം! കൊണ്ടും കൊടുത്തുംപോകുന്ന കാൎയ്യം ആരു പറഞ്ഞിവിടെ?" (ശാന്തസ്വരത്തിൽ) "നിനക്കു പ്രായംകുറഞ്ഞുപോയി അപ്പനെ–അതു നിന്റെ കുററമല്ല. ഒന്നും ഒന്നും രണ്ടെന്നു പറവാൻ വളരെ എളുപ്പം. എന്നാൽ അതിനും വയസ്സു മൂന്നുനാലെങ്കിലും ചെല്ലണം. നാക്കുപല്ലിനിടയിൽ അകപ്പെട്ടപോലാണ് എന്റെ സ്ഥിതി. നീ അമ്മ എന്നു വിളിക്കുന്ന എന്റെ ഭാൎയ്യ ഉഗ്രൻകഴക്കൂട്ടത്തുപിള്ളയുടെ മകളാണെന്നു നീ അറിഞ്ഞിട്ടില്ലയൊ? ഞാനൊന്നും പറകയില്ല. രാജ്യത്തിൽ ആണുങ്ങളില്ലെങ്കിൽ അതു കാടുകേറട്ടെ. നീ നിന്റെ ബുദ്ധിചെലുത്തി, അറിഞ്ഞു, പറഞ്ഞാൽ, ഞാൻ ആ വസ്തുത തിരുമനസ്സറിയിക്കാം. അല്ലെങ്കിൽ ശ്രീപത്മനാഭൻ എല്ലാം വെളിപ്പെടുത്തട്ടെ. പരമാൎത്ഥംപറയാതെ ഉണ്ണിത്താൻ ഒഴിയുന്നു. ഞാനും അങ്ങനെ ഒഴിഞ്ഞേയ്ക്കാം." (ഗൌരവം ആവൎത്തിച്ച്) "ബോധമില്ലാത്തപോലെ നീ അവിടെ നില്ക്കുന്നതെന്ത്? ആ പെണ്ണ് ആര്? അതുപറവാൻ കഴിഞ്ഞില്ലെങ്കിൽ, അണ്ണാവയ്യനെക്കൊന്നതും നീ, കേശവൻകുട്ടിയെ മോഷ്ടിച്ചതും നീ, ആ ഉമ്മിണിയെക്കൊന്നതും നീ—ഏറുകഴക്—എരട്ടകഴക് --ഞാൻ കൈവിട്ടു." പടത്തലവന്റെവാക്കുകൾ കേശവപിള്ളയുടെ ക്രോധത്തെ സ്തംഭിപ്പിച്ച്, ബുദ്ധിയെ വെളിവാക്കി പ്രവൎത്തിപ്പിച്ചു. ആ യുവാവ്, അദ്ദേഹത്തിൽനിന്ന് അഭ്യസിച്ചിട്ടുള്ള ആജ്ഞാനുസാരിത്വത്തെത്തുടൎന്ന്, അമ്മാളുക്കുട്ടിയുടെ രൂപത്തെ സങ്കല്പംകൊണ്ടു തന്റെ മുമ്പിൽ ആകൎഷിച്ചു. ആ രൂപത്തിന്റെ പാൎശ്വത്തിൽ ഹരിപഞ്ചാനനരൂപത്തേയും നിലകൊള്ളിച്ചു; ശ്വാസഹീനനായിനിന്ന്, മനശ്ചക്ഷുസ്സിന്റെ സമഗ്രമായുള്ള പ്രവൎത്തനംകൊണ്ട് ആ രൂപങ്ങൾ തമ്മിലുള്ള സാമ്യത്തെ അവലോകനംചെയ്തു. അഭ്യസനം കൂടാതെ, അവമാനദുഃഖാധിക്യംകൊണ്ടു സാധിച്ച ഈ ത്രോടകകൎമ്മത്തിൽ രണ്ടു രൂപത്തിലേയും കേശസമൃദ്ധിയും, അതിന്റെ വിശേഷനീലിമയും ഫാലദേശത്തിന്റെ ആകൃതി

യും, ഭ്രൂക്കളുടെ ദൈർഘ്യവക്രതകളും, നേത്രങ്ങളുടെ വടിവും തേജസ്സും——എന്നിങ്ങനെ മുഖത്തിന്റെ നാനാംഗങ്ങളുടെ വിശേഷലക്ഷണങ്ങൾക്കും,രണ്ടുപേരുടെയും സ്വരവൈശിഷ്ട്യത്തിനും, തമ്മിൽ പ്രത്യക്ഷമായ തുല്യത ആ യുവാവിന്റെ മനസ്സിൽ ഒരു ദീപോദയം പോലെ ഉജ്വലിച്ചു. കേശവപിള്ളയുടെ മുഖം അതിപ്രസന്നമായി. തന്റെ സർവാഹങ്കാരങ്ങളും ശമിച്ച്, ആ യുവാവ് മാർത്താണ്ഡവർമ്മമഹാരാജാവിന്റെ പരിപൂർണ്ണാഭിമാനത്തെ സമ്പാദിച്ച മഹാശക്തന്റെ മുമ്പിൽ ലജ്ജയോടും സങ്കോചത്തോടും നിന്നു. അപ്പോൾ ആ ഗുരുവരനിൽനിന്ന് "ആരപ്പനേ ഹരിപഞ്ചാനനൻ?" എന്നു മൃദുവായുണ്ടായ ചോദ്യത്തിന് "അമ്മാളുക്കുട്ടിയുടെ അച്ഛൻ" എന്ന് ആ യുവാവ്, രണ്ടുപക്ഷത്തിനു വിഴിയില്ലെന്നുള്ള തീർച്ചസ്വരത്തിൽ, ഉത്തരം പറഞ്ഞു.

**പടത്ത**—"വെച്ചോ—പുറത്തുപറയണ്ടാ, അത്. അമ്മയാകാത്തതു ഭാഗ്യം. എങ്കിലും 'അപ്പൂപ്പൻ' എന്നു പറയുന്ന ഉണ്ണിത്താനെക്കാളും നീ ഭേദം – എന്നല്ല, വളരെഭേദം. അക്കുടുംബത്തിന്റെ പുരാതനങ്ങൾ നിനക്കറിഞ്ഞുകൂടല്ലോ- അതുകൊണ്ട്, നീ സമർത്ഥൻ ! നടന്നുട്- അധികം പുറത്തുകാണണ്ട, കേട്ടോ- നിന്റെപക്കീർസായുടെ ഉപദേശം വിലപിടിച്ചത്— ഹരിപഞ്ചാനനൻ കുടുക്കിലാകട്ടെ. പിന്നീടേ നീ പുറത്തു ചാടേണ്ടു."

പടത്തലവൻ ഉടനെതന്നെ മുഖം കാണിച്ച്, അറിയിക്കാവുന്ന വസ്തുതകൾ തിരുമനസ്സറിയിച്ച്,ആവശ്യമുള്ള കല്പനകൾ വാങ്ങി വീട്ടിൽപോന്ന്, വേണ്ടആജ്ഞകൾ കൊടുക്കുകയുംചെയ്തു. പടത്തലവന്റെ ഒന്നാമത്തെ ആജ്ഞ സേനാനായകനായ കുമാരൻ തമ്പിക്കും, രണ്ടാമത്തേത് ഭഗവതിഅമ്മക്കും ആയിരുന്നു. ശ്രീവരാഹക്ഷേത്രത്തിൽ നിന്ന് ആ സ്ത്രീയെവരുത്തി, പടത്തലവൻ പലകാര്യങ്ങളും പറഞ്ഞതിന്, പതിന്മടങ്ങുകാരണങ്ങളും പറയേണ്ടിവന്നു. തന്നെ ഏല്പിക്കുന്നതുപോലുള്ള ഒരു പണിക്കാണ് തന്നെ ആവശ്യപ്പെട്ടതെന്നു ഭഗവതിഅമ്മ ആദ്യമേ മനസ്സിലാക്കിയിരുന്നു. പടത്തലവൻ തന്നെ ഏല്പിച്ചപണിയിൽ അന്തർഭൂതമായുള്ള വിശ്വാസത്തെ ഭഗവതിഅമ്മ വലിയൊരു സർട്ടിഫിക്കേറ്റായി കൈക്കൊണ്ടു. അവസാനത്തിൽ

“കേയ്യൂന്റെ തലപോണകാൎയ്യമാണ്. അതുകൊണ്ടു്——” എന്നു പറഞ്ഞു പടത്തലവൻ ഭഗവതിഅമ്മയുടെ ഉത്സാഹത്തെ ഊൎജ്ജിതപ്പെടുത്തിയപ്പോൾ, ആ സ്ത്രീ “തലയും മെലയും ഒന്നും പോവുല്ലങ്ങുന്നെ, അങ്ങുന്നിരിക്കുമ്പം. പിന്നെ, അങ്ങുന്നല്ല്യോ ചൊല്ലിവിടുണത്? കളപ്രാക്കോട്ടയെ പുത്തൻകോട്ടയാക്കീം പുള്ളിയെ റാഞ്ചിക്കൊണ്ടു വന്നൂട്ടില്ല്യോപവതി” എന്ന് ആ പ്രഭു വൎയ്യനോടും തന്റെവീരവാദനിയമത്തിനു കുറവു വരുത്താതെ ഉത്തരംപറഞ്ഞു. ഭഗവതി അമ്മയുടെ നാവിൽനിന്നു പുറപ്പെട്ടതും ഈ കഥാരംഭത്തിലെ ബാലന്റേതുപോലെ ഒരു അറമായിത്തന്നെ ഇരുന്നില്ലേ?



## അദ്ധ്യായം ൧൧.

" നല്ലതുനിനക്കു ഞാൻ ചൊല്ലുവൻ കേൾക്കുന്നാകിൽ
നല്ലതല്ലാതും നിനക്കിന്നൊഴിലറിക നീ. "

പടത്തലവന്റെ ആഗമനത്തെ മഹാരാജാവു് ക്രിയാകാണ്ഡപ്രവേശനം ചെയ്യുന്നതിന്റെ ഗണപതിസ്തവമായിട്ടാണു് ഹരിപഞ്ചാനനൻ വ്യാഖ്യാനിച്ചതു്. എന്നാൽ, പാദബന്ധം ചെയ്തു തന്റെ ഇംഗിതഗംഗയിൽ ഇട്ടിട്ടുള്ള അസംഖ്യം പ്രഭുക്കളോടുകൂടി, കേശവൻകുഞ്ഞിന്റെ ഹസ്തലിഖിതമായ ഒരു 'യന്ത്രം' തനിക്കു സിദ്ധമായിരിക്കുന്നതിനെ പ്രയോഗിച്ചു്, ഉണ്ണിത്താൻപ്രഭുവിനെയും തള്ളിവിടുമ്പോൾ, പടത്തലവനായ ഒററക്കൊമ്പൻ തകർത്താലും സ്വസങ്കല്പനിർമ്മിതമായുള്ള പ്രമദാവനം ഭഞ്ജിക്കപ്പെടുകയില്ലെന്നു യോഗിമാന്ത്രികൻ സമാശ്വസിച്ചു. മഹാരാജാവു് ഭദ്രദീക്ഷാനുവൃത്തനായി അടുത്തദിവസം മുതൽ കാപ്പുകെട്ടി ശുദ്ധവാസം അനുഷ്ഠിക്കുന്നതിനിടയിൽ പടത്തലവനു മഹാരാജസന്ദർശനത്തിനു് അവസരലബ്ധിയുണ്ടാകുന്നതല്ലെന്നും, താൻ ഹൈദർമഹാരാജാവിനയച്ചിട്ടുള്ള ലേഖനം ആ ദീക്ഷാവസാനമായ ദക്ഷിണായനാരംഭത്തിനു മുമ്പിൽ ഫലപ്രാപ്തിയായി തന്റെ യജ്ഞത്തിന്റെ യൂപസ്ഥാപനത്തിനു സൌകര്യപ്പെടുത്തുമെന്നും, അദ്ദേഹം ധൈര്യപ്പെട്ടു. തന്റെ മനസ്സിനെ ഇങ്ങനെ പൂർവസ്ഥിതിയിൽ ഉത്സാഹപൂരിതമാക്കിക്കൊണ്ടു് ഹരിപഞ്ചാനനൻ 'ബഹാദൂർഷാ' തന്റെ 'വസീർ' പ്രധാനനായ കളപ്രാക്കോട്ടത്തമ്പിയെ സൽക്കരിക്കുന്നതിനു വട്ടം കൂട്ടി.

ഹരിപഞ്ചാനനഭരദ്വാജന്റെ ഭാവനാവൈഭവത്താലായിരിക്കട്ടെ, അല്ലെങ്കിൽ, ഹരിപഞ്ചാനനമാരീചന്റെ മായാപ്രയോഗംകൊണ്ടെന്നു വയ്ക്കുക, ആ യോഗീശ്വരവസതിയുടെ അന്തർഭാഗം "സ്വർണ്ണരത്നവ്രാതനിർമ്മിത" മായുള്ള ഒരു രാജഗേഹം പോലെ വിരാജമാനമായി. ഹരിപഞ്ചാനനപ്പെരുന്തച്ചപ്രാഗ

ത്ത്യധൈയ്യത്താൽ വിശ്വസ്വരൂപിണിയുടെ പ്രത്യക്ഷ ബിംബമായി, അനവധിസഹസ്രം ഭക്തിപൂർണ്ണാത്മക്കളാൽ വന്ദിക്കപ്പെടുന്ന ശ്യാമളാംബികാവിഗ്രഹത്തിൻെറ വിചിത്രശില്പനിദാനമായുള്ള കനകമണിവാഹനം ആ സന്ദർഭത്തിലേയ്ക്കു് ഒരു രാജസിംഹാസനമാക്കി പരിവർത്തനം ചെയ്തിരിക്കുന്നു. ഖേടകഖഡ്ഗ, ചാപ, ബാണ, തൂണീര, ശൂല, ശല്യാദി ക്ഷാത്രവീര്യചിഹ്നങ്ങളെക്കൊണ്ടു് ആ ഭദ്രാസനം സമുചിതമാംവണ്ണം ഭാസുരമാക്കപ്പെട്ടു. കുപ്പായങ്ങളും തലക്കെട്ടുകളും ധരിച്ചുള്ള 'ബക്ഷി' പ്രമുഖരായ സേവകജനങ്ങളും, ബാലാ മുതലായ ആയുധങ്ങൾ വഹിച്ചുള്ള മഹൽദാരന്മാരും, രാജമന്ദിരാംഗണങ്ങളിലെന്നപോലെ പാദശബ്ദങ്ങളെപ്പോലും മന്ദമാക്കി സഞ്ചരിക്കുന്നു. എങ്ങാണ്ടൊരു കോണിൽ നിന്നു പുറപ്പെടുന്ന തേവാരത്തിൻെറ നാഗസ്വരവാദ്യം, ആ രാജർഷിസങ്കേതം ഭാരതവർഷത്തിൽ ഉൾപ്പെട്ടിട്ടതെന്നു, സോദകൻെറ ദൂരാവകാശത്തെ എന്നപോലെ, നിരുന്മേഷമായി മുരളുന്നു. പ്രവേശനദ്വാരത്തിൽ പ്രാബല്യാഹങ്കാരത്തോടു തകക്കുന്ന ഷഹനാ (കാഹള) സമന്വിതമായ നകാരഭേരി, "പൌരസ്ത്യം" എന്ന അഭിധാനഛത്രത്തെ അവലംബിക്കുന്നതു് "സൽഭാവം" എന്നു ശബ്ദസൂക്ഷ്മതയോടുകൂടി അനുക്ഷണം ഘോഷാവർത്തനം ചെയ്യുന്നു. ശ്രീഭഗവതീമണ്ഡപസ്ഥനായ ഹരിപഞ്ചാനനയോഗിരാജൻ ചേരമണ്ഡലപ്പെരുമാളായി, കേരളീയശുഭ്രാംബരങ്ങൾ ധരിച്ചും, മൂർദ്ധാവിലെ കേശത്തെ മാത്രം കുടുമയാക്കി കെട്ടി വഴികാട്ടിപോലെ മുന്തിച്ചും, തങ്കപ്രഭയോടുകൂടിയ ഭുജദേശത്തിൽ ഉദയം ചെയ്ത ശംഖശുഭ്രതയോടുകൂടിത്തിളങ്ങുന്ന ഉപവീതത്തെ നഖദളങ്ങൾ കൊണ്ടു മൃദുവായി വീണാവാദനം ചെയ്തും, വിധിനന്ദനനായ ദക്ഷനെപ്പോലെ പ്രാജാപത്യഗർവനായും, സ്ഥിതിചെയ്യുന്നു. നന്ദനപ്പൂങ്കാവിലെ സൌരഭ്യപൂരത്തിനു തുല്യമായി, സൌന്ദര്യപ്രഭാവനായ ആ അഭിനവചേരമാൻപെരുമാളുടെ "കസ്തൂരീ തിലകാഞ്ചിതഫാല"ത്തിൽ നിന്നു് അലൌകികമായുള്ള ഒരു പരിമളം പ്രസരിക്കുന്നു. പരമശുദ്ധഹൃദയനായ തമ്പിയുടെ പ്രവേശത്തിനായി, ആ സഭാഗൃഹദ്വാരം തുറക്കപ്പെട്ടപ്പോൾ തന്നെ, ഭക്തിവിനയങ്ങളുടെ അനിവാര്യപ്രസരം കൊണ്ടു് അദ്ദേഹത്തിൻെറ നേത്രകവാടങ്ങൾ അടഞ്ഞു;

എങ്കിലും, സമ്പുടന്യായേന ആർഷകിരണം സ്പർശിച്ചിട്ടുള്ള തമ്പിയുടെ അടഞ്ഞനേത്രങ്ങൾക്കും, യോഗീശ്വരന്റെ പ്രഭാവദീപ്തിയുടെ ഉഗ്രത ദൃശ്യമായിരുന്നു. അഷ്ടൈശ്വൎയ്യസമ്പന്നനായ ആ യോഗിരാജർഷിയെ രാജധാനിക്കു യുക്തമായ ആഡംബരങ്ങളോടും ഗാംഭീൎയ്യത്തോടും കണ്ടു്, കളപ്രാക്കോട്ടക്കുടുംബത്തിന്റെ ഭാവിഭാഗധേയത്തിനു പ്രതിശ്രൂയമായി ആ ദിവ്യപാദങ്ങളെ വരിച്ചു തന്റെ ബുദ്ധിവൈഭവത്തെ അപ്പോൾ ഓൎത്തു്, തമ്പിയുടെ മാനസത്തുമ്പിൽ ഗൂഢവാസം ചെയ്തിരുന്ന ചില താന്തതകളും അന്തരീക്ഷഗമനംചെയ്തു. ഇങ്ങനെ ചാരിതാൎത്ഥ്യഭരിതനായപ്പോൾ തമ്പിയുടെ ഗിരികായത്തിനു്, സ്വഗുരുവായ തേജശ്ചക്രത്തിന്റെ പരിവേഷദേശത്തുപോലും എത്തുവാൻ വേണ്ട ലഘിമൈശ്വൎയ്യം നഷ്ടമായിച്ചമഞ്ഞു. സ്വബൃഹസ്പതിയായ രാജയോഗസ്ഥന്റെ തിരുമുമ്പിൽ ആ ഗജരാജൻ തളൎന്നു, വിയൎത്തു, കരങ്ങളെ കൂമ്പിച്ചു് ഉച്ചിയോളം പൊക്കി, മുഖം കാണിച്ചു. യോഗിരാജൻ കനിഞ്ഞു്, നാടകങ്ങളിലെ ദേവേന്ദ്രന്മാൎക്കു നിയമമായുള്ള ദിഗ്ഭരണാന്വേഷണച്ചോദ്യക്കൂട്ടദാസിനെ പ്രസ്ഥം നമ്പ്ര ഫ മുതൽ അവസാനംവരെ അഭിനയത്തിൽ രസത്താഴ്ചവരാതെ,——മുനങ്ങി. ഹൈദർഖാനായ 'രാവണൻ തന്റെവരവുണ്ടിനിയിപ്പോൾ' എന്നുംമററും അവിടത്തെ അന്തൎഗ്ഗതം മുഴുവൻ യോഗിരാട്ടു തമ്പിയെ ധരിപ്പിച്ചു. "കല്യബ്ദം രംവ്വന്നൻ-ന് യുഗദിനം ഫ൭,൭വ്വ,ഫവ്വ൫-ം ചെല്ലുകൊല്ലം ൯൪൨-ാമതിൽ കൎക്കടക ഞായററിനു്, സൎവജിദബ്ദേ, ശ്രാവണമാസാരംഭേ, പുഷ്യനക്ഷത്രശുക്ലപ്രഥമ സൂൎയ്യവാരാദിസംഘടിതശുഭദിനേ, കൎക്കടകരാശി ശുഭമുഹൂൎത്തേ" നടക്കുന്ന തന്റെ യജ്ഞത്തിനും തദനന്തരമുള്ള അവഭൃഥസ്നാനത്തിനും തമ്പിയും പടയും മുൻകൂട്ടി വന്നു വേണ്ടശ്രമങ്ങൾ ചെയ്തു സകലവും മംഗലമായി പരിണമിപ്പിക്കണമെന്നു യോഗിരാജൻ കല്പനകൊടുത്തു്, തേവാരിയെക്കൊണ്ടു വട്ടകപ്രസാദവും നൽകിച്ചു. പ്രസന്നവദനനായിരുന്നരുളുന്ന യോഗിസാമ്രാട്ടിന്റെ ഓരോ മധുരവചനദ്രവത്തോടുകൂടിയും, തമ്പിയാൽ ചിരകാലപ്രാൎത്ഥിതമായുള്ള കണക്കു, ചെമ്പകരാമൻ, തമ്പി, എന്ന ഓരോ സ്ഥാനങ്ങൾക്കുമുള്ള നീട്ടും ചിട്ടിയും, ദളവാപദത്തിനുള്ള പിടിവാളും വളർവാളും, മുദ്രാംഗുലീയവും പൊഴിഞ്ഞുകൊണ്ടിരുന്നതു് അദ്ദേഹത്തിന്റെ സന്തോഷപ്രവാഹത്തെ പെരുകിച്ചു. തമ്പി

യുടെ വിസ്തൃമായുള്ള ഹൃദയോദരങ്ങളിലും അതിനെ സംഭരിക്കുന്നതിനു സ്ഥലം പോരായ്കയാൽ സപത്നീസാഹായ്യത്തെ അദ്ദേഹം മനഃകർണ്ണികയിൽ കാംക്ഷിച്ചു. തന്റെ 'തുമ്പവും തുയിരും' പോക്കും ഗുരുതിരുവടികടെ 'തിരുവുള്ളപ്പെരുവെള്ളത്തിരത്തള്ളലിൽ' തമ്പിയുടെ മനസ്സ്, കുടിച്ചും, നീന്തിയും, കരകേറി, അരത്തമപ്പിള്ളത്തങ്കച്ചിയാകുന്ന മന്ദരഗിരിതടത്തെ പ്രാപിച്ചു. എന്നാൽ അണിമാശക്തി സിദ്ധിച്ചിട്ടില്ലാത്ത ശരീരമോ— അതു അവിടെത്തന്നെ നിലകൊണ്ടു പോയതിനാൽ, തമ്പി കല്പനൾക്കെല്ലാം 'അടിയൻ' മൂളി. ഭദ്രദീപത്തിനായി കാപ്പുകെട്ടുന്ന മഹാരാജാവായ 'മൂത്ത അപ്പനോടു' തമ്പിയെ ആ സന്ദർഭത്തിൽ മുഖപരിചിതനാക്കാൻ സൌകര്യപ്പെടാത്തതിനെക്കുറിച്ച്, യോഗീന്ദ്രൻ വളരെ ക്ലേശിച്ചു. പരിഷ്കൃതരീതിയിലുള്ള ആയുധങ്ങൾ സഹിതം യോഗീശ്വരന്റെ തൃച്ചേവടിയുഗളം സേവിച്ച്, അവിടത്തെ പരിശുദ്ധപതാകാനുഗാമികളായി, പടക്കളത്തിൽ ജീവത്യാഗം ചെയ്യുന്നതിന് ആയിരത്തിൽപരം രക്ഷോവരസമന്മാരായ ഭടജനങ്ങൾ സഞ്ചയിക്കപ്പെട്ടിട്ടുണ്ടെന്നു ധരിപ്പിച്ച്, തമ്പി സ്വാമികളുടെ തിരുവുള്ള വൃത്തിയേയും സമ്മാനമായി ഒരു പാരസീകഖഡ്ഗത്തേയും സമ്പാദിച്ചു. യോഗിരാജനാൽ നൽകപ്പെട്ട ആശിസ്സ്, വിശ്വനാഥൻ കുഞ്ചുപിർാട്ടിപ്പടക്കപ്പലിനെ ആനന്ദാംബുധിയിൽ ഇറക്കി, സന്തോഷക്കാററിന്റെ തക്കത്തിൽ ഓടിച്ച്, കളപ്രാക്കോട്ടത്തുറമുഖത്ത് ഭദ്രമായി നംകൂരമിടീച്ചു.

ഭദ്രദീപസംബന്ധമായി മഹാരാജാവ് ആശ്രമവാസമാരംഭിച്ചു. ഹൈദർമഹാരാജാവായ ബകനു വാർഷികോദനമായി ഒരുവലിയ കപ്പം നൽകാൻ തിരുവിതാംകൂർ ഉടമ്പെട്ടില്ലെങ്കിൽ, ആ ഏകചക്രഗ്രാമത്തെ ഒരുദിവസത്തെ ഉഞ്ഛവൃത്തിയിലെ ഉപാദാനമാക്കി അശനംചെയ്തു കളയുമെന്നു മഹാരാജാവിനെ ധരിപ്പിച്ചിരുന്നതു്, മുറുകിയിരിക്കുന്നതായി ഒരു ഭീഷണശ്രുതി പരന്നു. ദക്ഷിണ തിരുവിതാംകൂറിൽ മറവരുടേയും, ഹരിപഞ്ചാനനബന്ധുക്കളായ പലഗൃഹസ്ഥന്മാരുടെ ഭവനങ്ങളിലും മായപ്പൊടി മലുക്കുവിന്റേയും, ശല്യങ്ങൾ ആവർത്തനം ചെയ്തിരിക്കുന്നു എന്ന് ഒരു ശ്രുതിയും പ്രബലമായിത്തീൎന്നു. തിരുവിതാംകൂർസംസ്ഥാനദിവാകരൻ അണഞ്ഞതുപോലെ ഒരി

ങ്ങൾ രാജ്യത്തിൽ എങ്ങും അടങ്ങി. അങ്ങിനെ സംഭവിച്ചിരിക്കുന്നതു് അധർമ്മഫലമെന്നു പൌരജനങ്ങൾ ശോചിച്ചു. സംസ്ഥാനത്തിൽ രാജാധികാരം മന്ദീഭവിച്ചതുപോലെ, മഹാരാവിന്റെയും ഹരിപഞ്ചാനനന്റെയും എന്നുള്ള കക്ഷിവ്യത്യയം അഷ്ടഗ്രഹവിക്രമികളുടെ കാലത്തുണ്ടായിരുന്നതിലും അധികം ഗൌരവമായി സ്വീകരിച്ചു. രാജസൈന്യത്തിനിടയിൽ അനല്പമായ അസന്തുഷ്ടിയും ആജ്ഞാലംഘനവും കൊണ്ടു് ആ ശക്തിയിലും ചില ഛിദ്രങ്ങൾ സംഭവിച്ചു. ഹരിപഞ്ചാനനഭജനസംഘത്തലവന്മാർ പ്രത്യക്ഷമായി ഹരിപഞ്ചാനനനെ രാജ്യകാര്യനേതാവായും ഉപദേഷ്ടാവായും സ്വീകരിച്ചു്, അവരുടെ ജീവജീവിതവൃത്തികളെ അദ്ദേഹത്തിനു പണയമാക്കി. ഇങ്ങനെ സർവാഭീഷ്ടസിദ്ധിയാകുന്ന ശയ്യ ഹരിപഞ്ചാനനു "സംസ്ഥാന"ന്ന് സിദ്ധിച്ചു എങ്കിലും, അദ്ദേഹത്തിന്റെ തിരുമെയ്യിലും തിരുവുള്ളത്തിലും ത്രിശൂലതുല്യം കുത്തിത്തറക്കുന്ന ഒരു കണ്ടകം ആ ശയ്യയുടെ കാർപ്പാസധൂളിക്കകത്തു കടന്നുകൂടി. അനന്തപത്മനാഭൻ പടത്തലവൻ മന്ത്രക്കൂടഭവനത്തിലെ അതിഥിയായി അവിടെ താമസിച്ച സംഭവം ഹരിപഞ്ചാനനസിദ്ധന്റെ ശ്രവണങ്ങളിൽ പതിച്ചു. ധർമ്മദൃഷ്ട്യാ പൂജ്യനെങ്കിലും, ജയാപജയവിഷയത്തിൽ പരമശത്രുവായ ആ പ്രഭുവിന്റെ കഴക്കൂട്ടദർശനം യോഗിനാഗരാജന്റെ വിഷവഹ്നിയെ ഉജ്ജ്വലിപ്പിച്ചു. ഇന്ദ്രകുലിശംപോലെ സംഹാരപ്രകോപംകൊണ്ടു് അദ്ദേഹത്തിന്റെ ശരീരം ആതപപ്രഭമായി. സ്വഹസ്തഗതമായുള്ള ലേഖനവെണ്ണവചാപം കൊണ്ടു് ഉണ്ണിത്താൻ പരശുരാമനെ ശമിതമദനാക്കി പടത്തലവനെ "കൂട്ടംപിരിച്ചു്" ഏകനാക്കാൻ നിശ്ചയിച്ചു. പ്രഭുവെ ഉടനെ വരുത്തി, ആ എഴുത്ത് അദ്ദേഹത്തിന്റെ കയ്യിൽ കൊടുത്തു് "ഇതൊന്നു വായിക്കണം" എന്ന് അരുളിച്ചെയ്തു. ഉണ്ണിത്താൻ അതിലെ കയ്യക്ഷരംകണ്ടു്, തന്റെ പുത്രന്റേതാണെന്നു മനസ്സിലായി എങ്കിലും, സ്തോഭഭേദമൊന്നും ബാഹ്യമായി പ്രദർശിപ്പിക്കാതെ കണ്ണട എടുത്തുമൂക്കിൽ ഉറപ്പിച്ചുകൊണ്ടു് ഇങ്ങനെ വായിച്ചു:—

"ഞാൻ ബന്ധനത്തിൽകിടന്നു ബുദ്ധിമുട്ടുന്നു. അച്ഛനമ്മമാരേയും അമ്മാവനേയും കാണാഞ്ഞുള്ള വേദന ഇത്രയെന്നു പറവാനില്ല. ആ മഹാപാപി നീട്ടെഴുത്തുകേശവപിള്ള

എന്നെ വഞ്ചിച്ചു. എന്നെ ശിക്ഷിച്ചാലും ശിക്ഷിക്കാഞ്ഞാലും അ പകടമുണ്ടെന്നു ഭയന്നു് ഠരം വിദ്യയെ അനുഷ്ഠിച്ചുകൊള്ളുവാൻ തമ്പുരാനും നമ്മുടെ ദുഷ്കാലം കൊണ്ടു് അനുവദിച്ചു എന്നു് തോന്നുന്നു. അമ്മാവനൊ അച്ഛനൊ എന്നെ ഉടനെ രക്ഷിച്ചു കൊണ്ടുപോകണം. പരബ്രഹ്മശ്രീഹരിപഞ്ചാനനതീർത്ഥപാദപരമഹംസർ തിരുമുമ്പിന്നു് അമ്മാവന്റെ ഗുരുവായി ഭവിച്ചിട്ടുണ്ടല്ലൊ. അച്ഛനു വലിയ പഥ്യവുമാണല്ലൊ. ആ സന്നിധികൾ കടാക്ഷിച്ചാൽ എന്റെ മോചനം ഏററവും ലഘുവായി സാധിക്കും. അതിലേയ്ക്കു് എന്തുചെയ്തും ആ തൃപ്പാദത്തെ കാത്തു് അനുഗ്രഹത്തെ പ്രാർത്ഥിക്കണം. ഇതു് അമ്മാവനൊ അച്ഛനൊ ബോധിപ്പാൻ തീർത്ഥപാദർതിരുമുമ്പിലെ സമർത്ഥനായ ഒരു ഭൃത്യനുഖേന അയച്ചുകൊള്ളുന്നു. ശ്രീഭഗവതിരക്ഷിക്കട്ടെ. ശുഭം"————എഴുത്തുവായിച്ചതിന്റെ ശേഷം "ഇതിൽ വിശേഷവിധിയായി ഒന്നുമില്ലല്ലൊ" എന്നു് ഉണ്ണിത്താൻ പറഞ്ഞു.

ഹരി—"മകന്റെ കൈപ്പടതന്നല്ലേ അതു്? " ഇതിനുത്തരമുണ്ടായതു് മരം വെട്ടുന്നതിനു അതിന്റെകൊമ്പു്, തായ്ത്തടി, നീളം, വണ്ണം, എന്നിതുകളുടെ ഗുണദോഷത്തെ വിവേചനം ചെയ്വാൻ പ്രയോഗിക്കപ്പെടുന്നതുപോലുള്ള ഒരു നോട്ടമായിരുന്നു. നവനീതപ്രകൃതനായുള്ള ആ പ്രഭു ആപൽശൃംഖലിതനായുള്ള പുത്രന്റെ ഹസ്തലിഖിതമായുള്ള അപേക്ഷാദർശനത്തിലും കലുങ്ങാത്ത സ്ഥിരധീയാണെന്നു കണ്ടപ്പോൾ, ഹരിപഞ്ചാനനന്റെ യോഗനാളം ഒന്നു ഉൽത്രസ്തമായി. എങ്കിലും, ആ പ്രഭുവിന്റെ മുഖത്തു പ്രസരിച്ചതു കോപമോ ഹാസ്യമൊ അല്ലെന്നും ഭക്തിവിനയാദരങ്ങളാണെന്നും കാണുകയാൽ യോഗീശ്വരൻ വിസ്മയത്താൽ ഉപഹതനായി. ഉണ്ണിത്താൻ പ്രഭു എന്തോ പറയുന്നതിന്നു് ഉദ്ദേശിച്ചു എങ്കിലും, നിശ്വാസവേഗത്തോടെ നിൽക്കുന്നതല്ലാതെ അന്തർഗതത്തെ വചനമാർഗമായി ബഹിഷ്കരിക്കുന്നില്ല. അന്തർമേദസ്സിനെ വിസർജനം ചെയ്യിക്കാനെന്നപോലെ ഒരു പ്രശ്നക്ഷാരത്തെ യോഗീശ്വരൻ, ഭിഷഗ്ദക്ഷന്റെ പടുതയോടുകൂടി പ്രയോഗിച്ചു:— "ഇപ്പോൾ ബോധ്യപ്പെട്ടില്ലേ, നാം മുമ്പു ചന്ദ്രക്കാരനോടും മററും പറഞ്ഞയച്ചതു്? കേശവപിള്ളയുടെ കൂട്ടം ബന്ധുത്വവും നല്ല പന്തിയിലല്ലാ എന്നു പറഞ്ഞതു നിങ്ങളുടെ പരിഭവത്തെ വർദ്ധി

 പ്പിച്ചു. രാജ്യത്തിലെ ധമ്മഗതിയും സ്ഥിതികളും ഇപ്പോൾ മനസ്സിലായില്ലേ?"

ഇങ്ങനെയുള്ള പ്രസ്താവന കേട്ടപ്പോൾ ഉണ്ണിത്താൻ സ്വഹസ്തങ്ങളെക്കൊണ്ടു കണ്ണുകൾ പൊത്തി, ഭഗവൽപ്രാത്ഥന ചെയ്യുന്ന നിലയിൽ ചിന്തയോടുകൂടി തൻെറ പാദങ്ങളെ നോക്കിനിന്നു. ഉണ്ണിത്താൻെറ ചിന്താപഥം ഹരിപഞ്ചാനനനും ഊഹ്യമായി.

ഉണ്ണി—"എന്നെ ഈ പെരുവഴക്കിൽ കൊണ്ടു ചാടിക്കാൻ അവിടേയ്ക്കു തോന്നുന്നല്ലൊ. കഷ്ടം! ഞങ്ങൾക്കൊക്കെ ഗുരുസ്ഥാനമല്ലേ അവിടത്തേയ്ക്കു്? ഉണ്ണി അവിടത്തെ രക്ഷയിൽ ആണെന്നു കുറച്ചു മുമ്പുതന്നെ എനിക്കു മനസ്സിലായി ആശ്വസിച്ചിരിക്കയാണ്. ഈ അന്തർഗതം ഞാനാരോടും പറഞ്ഞിട്ടില്ല. അവിടന്ന് എന്തു വ്യാപാരത്തിലേയ്ക്കാണു പുറപ്പെട്ടിരിക്കുന്നത്?"

ഉണ്ണിത്താൻെറ ചോദ്യം യോഗീശ്വരൻെറ രാജദ്രോഹശ്രമങ്ങളെ സംബന്ധിച്ചായിരുന്നു. അങ്ങനെ ഒരു ചോദ്യമേ ഉണ്ടായില്ലെന്നുള്ള ഭാവത്തിലും, തൻെറ പ്രവൃത്തികളെ നീതീകരിക്കമാറും ഇങ്ങനെ പറഞ്ഞു:—"അണ്ണാവയ്യൻ ഉമ്മിണിപ്പിള്ള എന്നിവരുടെ കൊലകൾക്കു് എന്തുചോദ്യമുണ്ടായി? രാജ്യം നശിച്ചു പോകുന്നതു കാണുന്നില്ലേ? ഈ സ്ഥിതിയിൽ പ്രജകൾക്ക് എന്തു രക്ഷ? നാലു നാൾക്കുള്ളിൽ ഭദ്രദീപപ്രതിഷ്ഠ ഇളകി ഒരു നവകൃതവീര്യജൻ വേറൊരു ദീപത്തെ സ്ഥാപിച്ചേയ്ക്കാം."

ഉണ്ണി—"ജനങ്ങൾ പ്രജാധമ്മമനുസരിച്ച് രാജഭക്തിയെ അനുവത്തിച്ചാൽ ഭദ്രദീപം വാടാതെരിയും. അങ്ങനെ ഏകമനസ്കതയോടു തടുത്താലും അതിനെ അണയ്ക്കുന്നതിന് ഒരു വീരനുണ്ടെങ്കിൽ നമ്മുടെ ആളുകൾ മലകേറട്ടെ. അല്ലെങ്കിൽ കടലാടട്ടെ. ശത്രുക്കൾ കല്ലുംമണ്ണുമെടുത്തു വാഴുകയും ചെയ്യട്ടെ. എന്തായാലും അവിടത്തേയ്ക്കു് ഇക്കായ്യങ്ങളിൽ എന്തു ബന്ധം? യോഗിയെങ്കിൽ ധ്യാനസമാധിയിലിരിക്കണം. ഭക്തനെങ്കിൽ ഭഗവൽസേവചെയ്യണം. ഋഷിയെങ്കിൽ വനവാസമാചരിക്കണം. അദ്വൈതാവധൂതനെങ്കിൽ പ്രാസംഗികസഞ്ചരണം ചെയ്യണം. രാജ്യവും രാജ്യകായ്യവും അധികൃതന്മാക്കു വി

ട്ടേയ്യണം. അതിനു മനസ്സില്ലെങ്കിൽ, പണ്ടു കാട്ടേണ്ടിയിരുന്നപ്പോൾ മറന്നിരുന്ന വൈരം ഇപ്പോൾ എവിടന്നുവന്നു എന്നു ചോദിക്കുന്നതിന് ഉത്തരം പറയണം.

മൃദുശീലനെന്നു വിചാരിക്കപ്പെട്ടിരുന്ന ഉണ്ണിത്താൻ ഇങ്ങനെ മുട്ടിച്ചോദ്യം ചെയ്തുതുടങ്ങിയപ്പോൾ, അദ്ദേഹവും അടുത്തുകൂടാത്ത ഒരു പ്രതിബന്ധകൻതന്നെ എന്നു യോഗീശ്വരൻ കണ്ടു. താൻ മീനാക്ഷിയുടെ മാതാമഹനായ കുട്ടിഃക്കാന്തിശ്ശനാണെന്നു മനസ്സിലാക്കി പരിഭവിക്കുന്ന ഇദ്ദേഹത്തോടു രാജദ്രോഹ്യത്തെ ആസ്പദമാക്കി വാദിക്കുന്നതു നിഷ്പ്രയോജകമെന്നു വിചാരിച്ചുകൊണ്ടു കേശവൻകുഞ്ഞിന്റെ സംഗതിയിൽ യോഗീശ്വരൻ വീണ്ടും പ്രവേശിച്ചു. "ഏഹേ! ശാന്തന്മാർ ഇങ്ങനെ ഊർജ്ജിതവാദം ചെയ്യരുത്. നാം നിങ്ങൾ വിചാരിക്കുംവണ്ണമുള്ള ആളല്ല. ശ്രീഭഗവതിയാണ സത്യം." (സത്യത്തിന്റെ സ്വരവും നിർവ്യാജതയും കണ്ട് ഉണ്ണിത്താന്റെ വിശ്വാസം ഒന്നിളകി.) "നിങ്ങടെ ഈ സ്വർഗ്ഗസങ്കേതമായ രാജ്യം സംബന്ധിച്ചു നമുക്ക് ഒരു കാര്യവുമില്ല. ശ്രീപത്മനാഭൻ പള്ളികൊള്ളുന്ന പുണ്യസ്ഥലമെന്നു അഭിമാനിച്ചാണ് നാം ഈ സംസ്ഥാനത്തു വന്നത്. ചന്ത്രക്കാരനെ ശിഷ്യനായി സ്വീകരിച്ചപ്പോൾ നിങ്ങളോടും, അതുകൊണ്ടു നിങ്ങടെ പുത്രനോടും ഒരു വാത്സല്യമുണ്ടായി. അയാളെ രക്ഷിച്ചുകൊണ്ടു പോരാൻ———"

ഉണ്ണി—(വീണ്ടും ഹരിപഞ്ചാനനന്റെ മുഖത്തേയും സ്വരത്തേയും നല്ലതിന്മണ്ണം പരിശോധിച്ചതിൽ തന്റെ വിശ്വാസത്തിനു കുറച്ചു മുമ്പിലുണ്ടായ ചലനം തീരുകയാൽ) "ശ്രീ പത്മനാഭന്റെ കാര്യങ്ങൾ അവിടത്തെ ദാസനായി ഉടവാൾ ഏററിട്ടുള്ള തിരുമേനി സൂക്ഷിക്കും. എന്റെ മകന്റെ ആപത്തിന്——അവരോക്ക് ആപത്തുണ്ടായപ്പോൾ നേത്തുനില്പാൻ കരുത്തററമില്ലാതെ——" (അതികോപസ്വരത്തിൽ) "എന്തുഭോഷ്കുകളാണിത്? അവിടത്തെ ചാക്ഷുഷി, തിരസ്കരണി—ഈ വലിയ വിഷമപദങ്ങൾ വിളമ്പി ആളുകളെ പാട്ടിലാക്കിച്ചുററിക്കാൻ, അവിടത്തെ പ്രായമെന്ത്, പഠിത്തമെന്ത്? സ്ഥിതി സകലതും മറന്നു യുവത്തിളപ്പുകാട്ടേണ്ട ആളാണൊ അവിടന്ന്? പ്രതിക്രിയക്കാണെങ്കിൽ ഒരം സന്ധിയിലാണൊ വേണ്ടിയിരുന്നത്? ഒരുധൂർത്തപ്രഭുവിന്റെ ആക്രമം അനുകൂലിക്കുന്ന തക്ക

ത്തെ നോക്കി പുറപ്പെട്ടിരിക്കുന്നതാണെങ്കിൽ, അവിടത്തെ ധ്യാനങ്ങളും സിദ്ധിയും—ഹൊ ഹൊ! കഷ്ടം! നാടുനീങ്ങിയ സിംഹമിരുന്നപ്പോൾ അവിടത്തെ വീഴ്ചങ്ങൾ കെട്ടി പൂകയത്തു വച്ചിരുന്നില്ലേ? ഇനിയും അതെല്ലാം അവിടിരിക്കട്ടെ. ആ കിഴവിയും കുട്ടിയുമെങ്കിലും ഒരു വീടുചേൎന്നു സുഖമായി കഴിയട്ടെ. അവിടന്നും നന്തിയത്തേയ്ക്കു് പോരണം——" ഹരിപഞ്ചാനനന്റെ നിയമപ്രകാരമുള്ള ചിരിയും ചിരിപ്പാൻ ശക്യമായില്ല. ശമദമസിദ്ധികളും സമഭാവനകളും അനീഹതയും വസിക്കേണ്ടതായ ആ സിദ്ധന്റെ മാനസസരോജത്തിൽ വാൾ, വിഷം, കഠാര എന്നീ വിഹംഗമങ്ങളുടെ രൂപങ്ങൾ വിഹരിച്ചു. ആ ജീവന്തികകളുടെ ഭാരം യോഗീന്ദ്രന്റെ കണ്ഠകാണ്ഡത്തെ നമനം ചെയ്യിച്ചു്, അദ്ദേഹത്തെക്കൊണ്ടു ഭൂരേണുഗണനം ചെയ്യിച്ചു. "അതുപാടില്ല, മഹാപാതകം!" എന്നു് ഹരിപഞ്ചാനനന്റെ ഹൃദയത്തിലെ ധൎമ്മചിന്ത അദ്ദേഹത്തോടു ഉണ്ണദോഷിച്ചു. "പാതകമോ? അതിലേയ്ക്കല്ലേ നീ നിയോജ്യൻ? ശത്രുസംഹാരം പാതകമാകുന്നതു് ഏതു് അമരത്തിൽ? പ്രതിബന്ധമാൎജ്ജനം പാതകമാകുമെങ്കിൽ, ഭഗവൽകഥകൾ നരകസംഹിതകളത്രെ. ചീരവസനനായ ശ്രീരാമൻ ബാലിയെ ഒളിയമ്പുകൊണ്ടു കൊന്ന ദൃഷ്ടാന്തത്തെ സ്മരിക്കുക" എന്നു് ആകാശസഞ്ചാരിയായ ഒരു ദേഹി ഹരിപഞ്ചാനനനെ ശാസിച്ചു. "ഇദ്ദേഹം പ്രതിബന്ധിയല്ലല്ലോ. ശത്രുസംഹാരമല്ലാതെ, ബന്ധുസംഹാരം നമുക്കു ധൎമ്മമാകുമോ?" എന്നു് ഹരിപഞ്ചാനനൻ ആ ശാസകശക്തിയോടു ചോദ്യംചെയ്തു. "നമ്മുടെ ശത്രുപക്ഷനാഥന്റെ പരമഭക്തൻ ബന്ധുവല്ലല്ലേ! ചാരന്മാർ വധ്യഗണത്തിൽ ഉൾപ്പെടും." എന്നു് ദുഷ്പ്രേരകസത്വം ഹരിപഞ്ചാനനനെ സ്മരിപ്പിച്ചു. "നമ്മുടെ പരമാൎത്ഥത്തെ ഒരു വിധം ഗ്രഹിച്ചു എങ്കിലും, ഇദ്ദേഹം ശത്രുവായിത്തീരുന്ന ഖലനല്ലല്ലൊ." എന്നു് ഹരിപഞ്ചാനനൻ തൎക്കിച്ചു. "ശ്ശീ! ശ്ശീ! നിന്റെ ഇടംപ്രഥമമായുള്ള മനശ്ശുദ്ധത നമ്മുടെ ഉപദേശശക്തിപ്രവൎത്തനത്തെ ഹനിക്കും." എന്നു് അശരീരഗുരു ധാൎഷ്ട്യം വദിച്ചു. "ബാലികയായ മീനാക്ഷിയുടെ ക്ഷേമപ്രാൎത്ഥിയാണു് ഇദ്ദേഹം" എന്ന സ്മൎത്തവ്യ

ത്തെ ഹരിപഞ്ചാനനൻ ഉണൎത്തിച്ചു. ദോഷോപദേഷ്ടാവിന്റെ ഉപദേശസ്വരങ്ങൾ ഹരിപഞ്ചാനനന്റെ ആത്മശ്രവണകൎണ്ണികയിൽ ധ്വനിച്ചുകൊണ്ടിരുന്നതു പെട്ടെന്നു നിലച്ചു. ഹരിപഞ്ചാനനന്റെ പൌരുഷം ശമിച്ചു. ഇല്ല—അഗ്നിഭയസന്ദൎഭങ്ങളിൽ രാജധാനികളിൽ ഘണ്ടാഘോഷമുണ്ടാകുന്നതിന്മണ്ണം അത്യാരവത്തോടുകൂടി ഒരു രുഷ്ടഭത്സനത്തെ ഹരിപഞ്ചാനനൻ അന്തഃകൎണ്ണങ്ങൾ ശ്രവണം ചെയ്യുന്നു. "നിന്നെ അദ്വൈതപഠനം ചെയ്യിച്ചു് അശ്മമനസ്കനാക്കിയതു് ഇങ്ങനെ മൂഢബന്ധങ്ങൾക്കു വശനായി ക്ഷീണകാഠിന്യനാകുന്നതിനോ?" ഹരിപഞ്ചാനനന്റെ ജിഹ്വ തളൎന്നു എങ്കിലും, ക്ഷമായാചകനായി ഇങ്ങനെ ബോധനംചെയ്തു:—"സ്വാമിൻ! വിശ്വാമിത്രൻ മേനകയെ ശകുന്തളാസഹിതം പരിത്യജിച്ച ധൈൎയ്യം അവിടത്തെ ശിഷ്യനുണ്ടാകുമോ? അടിയൻ ജന്മസുഖം രുചിച്ചു വിരക്തനായിട്ടില്ലല്ലോ. അനപേക്ഷമായി സംഭവിച്ച സംഘടനയിൽ ജന്മബന്ധോൽപാദിതമായുള്ള പ്രേമം ഉണൎന്നു് ഇവനെ ബന്ധിച്ചുപോയി. അതു ക്ഷന്തവ്യമല്ലേ?" ആത്മീയശാസകൻ ഈ പ്രാൎത്ഥനാവാദത്തെ കൈക്കൊണ്ടില്ല. "സന്ദൎഭംപോലെ, നാം മന്ത്രശുദ്ധിചെയ്തു തന്നിട്ടുള്ള വിഷകഠാരയെ പ്രയോഗിക്ക. പ്രതിജ്ഞാതക്രിയന്് പ്രതിബന്ധത്തിന്റെ ഗുരുലഘുത്വധൎമ്മാധൎമ്മചിന്തനങ്ങൾ അനവദനീയമല്ല. മൃതജീവന്മാർ കെണു പ്രാൎത്ഥിക്കുന്നു. ശ്രവിക്ക! ദയനീയമായുള്ള അവരുടെ പ്രാൎത്ഥനയെ നിരസിക്കാതെ. നാം സംസ്കരിച്ചു നൽകിയ നാമത്തെ യഥാൎത്ഥീകരിക്ക. അസ്തുജയം!" ഘടികായന്ത്രം ക്ഷീണപ്രവൎത്തനമായി നിലകൊള്ളും പോലെ അന്തശ്ശാസകന്റെ പ്രചോദനങ്ങൾ നിലകൊണ്ടു. ഹരിപഞ്ചാനനന്റെ ഈ ചിന്തകൾക്കിടയിൽ പ്രത്യുത്തരത്തിനുണ്ടായ വിളംബനവും ആ യോഗിവൎയ്യന്റെ മുഖപ്രശാന്തതയും നന്തിയത്തുണ്ണിത്താന്റെ സംശയത്തെ ഒന്നുകൂടി സ്ഥിരപ്പെടുത്തി. ഹരിപഞ്ചാനനൻ ശാന്തമാനസനായപ്പോൾ പുച്ഛകടുതയോടുകൂടി ഇങ്ങനെ മറുപടി പറഞ്ഞു:—"അവിടന്നു വൈദ്യനാണല്ലോ-രക്തശുദ്ധിക്കു വല്ല ഗവ്യവും സേവിക്കണം. അവസ്മാരദോഷം ബലമായുണ്ടു്" ഇങ്ങനെ പറഞ്ഞുകൊണ്ടു് സംസ്കൃതത്തിൽ തന്റെ നൎമ്മദാതീരോത്ഭവത്തേയും, സിദ്ധിപ്രഭാവങ്ങളേയും ധാൎമ്മികത്വം ഹേതുവാൽ ചെ

യ്യുന്ന ലോകസഞ്ചാരത്തേയും കുറിച്ചു് ഊൎജ്ജിതമായി ഒട്ടു പ്രസംഗിച്ചു്, തന്റെ പൂജാമുറിയിലേയ്ക്കു തിരിച്ചു. നന്തിയത്തുണ്ണിത്താനും ആ ഭാഷയിൽ തന്നെ ഹരിപഞ്ചാനനവൃത്തിയെ ഭത്സിച്ചുകൊണ്ടു പുറത്തിറങ്ങി നടകൊണ്ടു്. ഹരിപഞ്ചാനനൻ തന്റെ ശയ്യയിൽ വീണുരുണ്ടു ചിന്തകൾ തുടങ്ങി. നന്തിയത്തേയും രാമവൎമ്മത്തേയും പ്രഭുക്കൾ ചേൎന്നു് മന്ത്രക്കൂടത്തെ ഭരണംകയ്യേല്ക്കുമ്പോൾ തന്റെ ശക്തിക്ഷയവും ശ്രമഭംഗവും ഉണ്ടാകുമെങ്കിലും, ഇദ്ദേഹം നിഷ്പക്ഷനായി പ്രവൃത്തിക്കുകയല്ലാതെ തനിക്കു പ്രത്യക്ഷശത്രുവായി സ്വമേധയാ പുറപ്പെടുകയില്ലെന്നു് അദ്ദേഹം സമാധാനപ്പെട്ടു. എങ്കിലും, സ്വാദിശ്ധബന്ധുക്കളുടെ പ്രശ്രയാനുകൂല്യങ്ങളെ അവലംബിച്ചുകൂടാ, എന്നും, ആ രണ്ടു പ്രഭുക്കളോടും പടവെട്ടി അവരെ തോല്പിക്കുകയൊ, ഹനിക്കുകയൊ ചെയ്യുന്ന കൃത്യം ചന്ത്രക്കാരമഹിഷാസുരനെക്കൊണ്ടു സാധിക്കുക, എന്നും യോഗീശ്വരന്റെ ബുദ്ധി അദ്ദേഹത്തോടു ഗുണദോഷിച്ചു.

രണ്ടു നാഴികകൊണ്ടു ചന്ത്രക്കാരൻ ഹരിപഞ്ചാനനസമക്ഷത്തിൽ സേവതുള്ളിത്തുടങ്ങി. "എന്നാ ചന്ത്രക്കാറർ! പ്രദോഷനൃത്തം തുള്ളുറയേ! ഹൈദർഷാ വരലാച്ചു്. തമത്തു ഭാവുകം ഉദയമാകലാച്ചു്—അടടാ! നമത്തു ഭഗവതീപൂജാൎത്ഥം എന്നവാവതു മാലിഖാൻ തന്തു പോററവേണ്ടാമാ—ഇരുക്കട്ടും! ശേഷകാറവത്സൻകാൎയ്യത്തിലെ തുങ്കറയേ! പടിയും, ഇന്ത കടിതത്തെപ്പടിയും." എന്നു പറഞ്ഞു് കേശവൻകുഞ്ഞിന്റെ എഴുത്തിനെ ചന്ത്രക്കാരന്റെ കയ്യിൽ കൊടുത്തു.

ചന്ത്ര—"അത്തറ വിശ്വാസമില്ലെന്നോ സാമീ? ഭരസ്വാരം [പരസ്പരം] വിശ്വാസമില്ലേല് ഹ്ലോഹം ഒരു ധൈവസം ഹ്ഡിച്ചുണയുമോ? കയ്പിച്ചു് വായിച്ചാ മതിയേമതി." എങ്കിലും പ്രകൃത്യാ ഉള്ള തന്റെ പരവഞ്ചന ധൎമ്മത്തെ സ്മരിച്ചു്, ഉത്തമസാക്ഷിയായുള്ള സ്വന്ത നേത്രങ്ങളെ കൊണ്ടു് എഴുത്തിലെ ലേഖാൎത്ഥത്തെ ധരിക്കുവാനായി ചന്ത്രക്കാരൻ അതിനെ കയ്യിൽ വാങ്ങി. സാഹിത്യപഥത്തോടും ചാൎച്ചയെ അവകാശപ്പെടുന്ന ആ സൎവ്വജ്ഞൻ ഏകദേശം ഒരു നാഴികകൊണ്ടു് എഴുത്തിലെ ചില അക്ഷരങ്ങളെ വിഴുങ്ങിയും, ശേഷത്തെ എണ്ണിയും വായിച്ചു്, ഹരിപഞ്ചാനനന മൎമ്മത്താങ്ങായിട്ടു

കൊള്ളംവണ്ണം "തേസ്ത്തിയും വയ്ക്കുല്ല—എടവും വയ്ക്കുല്ല—ചെവിത്തകെട്ടകൊച്ചുങ്ങള്" എന്ന് അഭിപ്രായപ്പെട്ടു.

**ഹരി**—"അതുകൾക്കെന്തു പ്രാധാന്യം? നാം പറഞ്ഞതിനെ നാം സ്ഥാപിച്ചു. ഇനി, പ്രബലന്മാരായ അച്ഛനും അമ്മാവനും ചേൎന്ന്, മിടുക്കുണ്ടെങ്കിൽ കൊണ്ടുപോരിൻ. ആളുണ്ട്, മുതലുണ്ട്, സകലവൈഭവങ്ങളുമുണ്ട്."

**ചന്ത്രു**—"ആഹാ! അത്തറയ്ക്കു ചീത്തവും ചൊണയുമൊണ്ടെങ്കി ഇതോ ഭൈഷക്ക്യം? ഞങ്ങള് തെങ്കടിപുളിയടി എന്നിട്ടടിച്ചിട്ട് ഒഴക്കോലളവെങ്കിലും നീങ്ങിയൊ? ഉരുവറിഞ്ഞവൻെറ ഹൊരി കേട്ടപ്പം, ഝൽ! ഝൽ! എന്നല്ല്യോ നട? കണ്ടുപിടിച്ചപോലെ സാമിതന്നെ വരുത്തീംതരണം."

**ഹരി**—"ദേവനെ പുറത്തെഴുന്നെള്ളിക്കണമെങ്കിൽ ശ്രീഭൂതബലി ആദ്യം കഴിക്കണം. അതിനു മുതലെവിടെ? നാം ഭിക്ഷു!"

**ചന്ത്രു**—(ആത്മഗതം) "അച്ചാരം കിട്ടാൻ നാക്കുനൊണയുന്നു! എൻെറജാമി അതിലൊന്നിത്തിരി ചങ്കിച്ചിളിക്കും" (പ്രകാശം) "അയ്യാവ്! ഇത്തടിയനെ ഇപ്പോം കമത്തീം മലത്തീമിട്ടടിച്ചാലും, കുറപ്പേൻമ്പോലും നുള്ളിയെടുപ്പാൻ കാണുല്ല. വീട്ടുംകുടിയുമൊക്കെ വലിയ ഭൈഷ്ട്ടതന്നെ. അഹംപൊള്ള സാമി, വെറുംപൊള്ള."

ഹരി—"അല്ലാ! ഇങ്ങനെയാണോ പറവച്ചുളക്കാമെന്നു ചെയ്ത വാഗ്ദത്തത്തിൻെറ നിറവേററം?"

**ചന്ത്രു**—(കിഴങ്ങൻലോഭിയുടെ സ്വരം മാറി ചന്ത്രുക്കാരധനദനായി) "അതോ സാമീ? അതു ചരക്കുവേറേ—കച്ചവടംവേറേ—കാര്യംവേറേ. ധുലുത്താൻെറ പട ആറാമ്മഴിക്കകത്ത് ഒരടി വയ്ക്കട്ട്—ഹപ്പം, ആ മൊതലു ശരിവരെ തിരുനമ്പിശ്ശേരിയും. മൈസൂൽ തിരുവടി തിരുവുള്ളംകൊണ്ടു നീട്ടിൻെറ വാർകണ ഇക്കണ്ണു കുളിരെക്കാണട്ടെ. ഹപ്പം, രൊക്കപ്പടി—റോക്കപ്പടി. അല്ലെങ്കി, ആണോനു കേട്ടോണ്ട് അന്നുപോടണം പത്തരമാററു കൊണ്ടു മൊങ്കാൻകൊമ."

**ഹരി**—"സന്തോഷം! സ്ഥിതികൾ താൻ കാണുന്നില്ലേ? കേൾക്കുന്നില്ലേ? ഹൈദർമഹാരാജാവു ശുക്രോദയം ചെയ്യു

ന്ന പ്രഭ കണ്ണുകളെ അഞ്ചിച്ചു തുടങ്ങിയില്ലേ? തുടങ്ങു തൻെറ സംഭാരമൊരുക്കൽ. അനന്തരവനുവേണ്ടി ഇവിടെ പാടുകിടന്നാൽ കേൾപ്പതേതു ദബ്ബാർ?—ചന്ത്രക്കാറരേ താങ്കൾ സൌധത്തിലിരുന്നു്, അംബികവിളംഗ്ഗം ദീപസന്നിധിയിലെ വയ്ത്തു്, ഉശിരുക്കുശിരാക ദത്തമാകിന പ്രതിജ്ഞയെ നിറവേററി ശെൽവം കാപ്പാത്തും"

ചന്ത്രു—"ആഹാ! അതിനാലീവ്വാണ മെന്തിന്? മലയാം പാഴയ്ക്കു വഴങ്കാത്ത വലിയകാൎയ്യമോ അതു്? ചന്ത്രക്കാറൻെറ സത്യത്തിനു വെത്യാസമൊണ്ടൊ? 'ഉരച്ചാൽ ഉരയും, പിന്നെ—ചെയ്ക്കചെയ്ക്കയും, ആവണം' ഇതാണ് ആണുങ്ങടുത്ത സത്യം" ഉടയാമ്പിള്ളക്കവിയുടെ നീതിശ്ലോകാദ്ധ്യത്തിൻെറ താല്പൎയ്യം ഹരിപഞ്ചാനനപണ്ഡിതനു മനസ്സിലായി, ചിരിച്ചു. ഉടയാമ്പിള്ളയ്ക്കു കാളിദാസപദവി കിട്ടിയതുപോലെ ചാരിതാൎത്ഥ്യസന്തോഷവും, തൻെറ മുതലിൽ തൊടാതെ ഹരിപഞ്ചാനനൻെറ ആവശ്യത്തിനു വേണ്ട ദ്രവ്യം വസൂലാക്കി അടയ്ക്കേണ്ടതിലേയ്ക്കുള്ള മാൎഗ്ഗത്തിനു മനോധൎമ്മോദയവും ഉണ്ടായി. ഗുരുപാദങ്ങളെ തൊഴുതുകൊണ്ടു് അയാൾ യാത്രയാരംഭിച്ചപ്പോൾ, അയാളുടെ ഉത്സാഹത്തിനു മൂർഛ കൂട്ടുന്നതിനായി താൻ വരുത്തിയ ഉദ്ദേശ്യത്തെത്തുടൎന്നുള്ള സംവാദത്തെ ഹരിപഞ്ചാനനൻ ആരംഭിച്ചു:—"നിൽക്കു! ഞാൻ പറഞ്ഞിട്ടില്ലേ? നിങ്ങൾക്ക് ആലോചനക്കുറവിൻെറ ദോഷം ചിലപ്പോളുണ്ടു്. കഴക്കൂട്ടത്തേയ്ക്കല്ലേ ഇപ്പോൾ പോകുന്നതു്?

ചന്ത്രു—"അതേ. അല്ലാണ്ടു് ഇൗ വഹക്കാക്ക് ഏതു തെങ്കരാഞ്ചിയൊണ്ടു്? സാമിയെപ്പോലക്കൊള്ളവക്കു കണ്ടടമെല്ലാം കൈലാസം! ചെന്നടമെല്ലാം വൈകുണ്ഠലോഹം! അങ്ങനെയൊള്ള യോഹം ഇൗ എവൻകൂട്ടത്തിനൊണ്ടോ?"

ഹരി—"അങ്ങോട്ടു പോയിട്ടിപ്പോൾ കാൎയ്യമില്ല. തൻെറ പരമബന്ധു അനന്തപത്മനാഭൻപടത്തലവർ അവിടെ ഇൗയിടെ കാലുവച്ചുപോയി."

ചന്ത്രു—"ഹാര്ര് ?"

ഹരി—"പടത്തലവൻ — ചെമ്പകശ്ശേരിയിലെ, അല്ലെങ്കിൽ രാമവൎമ്മത്തെ"

**ചന്ത്രു**—(താൻ കാംക്ഷിക്കുന്ന നിധി അവിടത്തെ ആകാശത്തും സഞ്ചരണം ചെയ്യുന്നുവോ എന്നു നോക്കുന്നപോലെ അമ്പരന്ന്, ഘോരാട്ടഹാസസ്വരത്തിൽ) "ഹേതു ഗൈമ്പഹശ്ശേരി? ഹേതു രാമവമ്മം? ഏതെവൻ കഴുത്തുപോവാൻ കഴക്കൂട്ടത്തുകാലുവയ്ക്കുന്നു? സാമീടെ ശാഴിച്ചുഴി വിദ്യകൊണ്ടു കണ്ടതാണോ അതും?"

**ഹരി**—"ചോദ്യമൊന്നും ചെയ്യണ്ട—പോയി അന്വേഷിച്ചറിയൂ. ചന്ത്രക്കാറൻെറ പരാക്രമം ഇപ്പോൾ വഴിപോലെ കാട്ടിയില്ലെങ്കിൽ ആ അനന്തപത്മനാഭസഹസ്രകവചൻ ചിലമ്പിനേത്തു ഭവനത്തെ ചാമ്പലാക്കും. നാം തനിക്കു ദൃഷ്ടിഗോചരമാക്കിയ നിധിയെ കരസ്ഥവുമാക്കും"

ചന്ദ്രക്കാരൻ വായുസ്തംഭന വിദ്യയ്ക്കും സാധിക്കാത്ത വിധം ഭൂമിയിൽ നിന്നുയന്ന് പൂവ്സ്ഥിതിയിൽ നിലകൊണ്ടു. ഇങ്ങനെ പരാക്രമത്തിനുചിതമായ ഒരു ഞെട്ടൽ കഴിഞ്ഞപ്പോൾ അയാൾ പൂവ്ഘോരാട്ടഹാസസ്വരത്തിൽ, വിട നൽകുന്നതിന് യോഗീശ്വരഗുരുവയ്യനോട് അപേക്ഷിച്ചു. ചന്ത്രക്കാരൻെറ കൈയ്ക്കു പിടിച്ചുകൊണ്ട് ഹരിപഞ്ചാനനൻ തൻെറ സ്വകാൎയ്യ മുറിയ്ക്കകത്തു കടന്ന്, ഒരു പെട്ടി തുറന്ന്, വിരലോളം നീളമുള്ളതും, വ്യാഘ്രദംഷ്ട്രത്തിൽ നീലവൎണ്ണമായുള്ള ഇരുമ്പുശലാക ഇറക്കി ഉണ്ടാക്കീട്ടുള്ളതും, ആയ ഒരു കഠാരയെ ഒരു തുകലുറയിൽനിന്നെടുത്തു കാണിച്ചിട്ട് പൂവ്സ്ഥിതിയിൽ ഉറയ്ക്കകത്താക്കി അതിനെ ചന്ദ്രക്കാരനു നീട്ടി.

**ചന്ത്രു**—(കഠാരയെ വാങ്ങിക്കാതെ) "ഞെങ്ങക്ക് അത്തൊഴിലില്ലസാമീ. നേർകത്തി, കുറുന്തടി, കവൺകല്ല്, അവനോക്കയ്യ്—ഇവ്വകകൊണ്ടു വെല്ലാക്കാര്യ്യം വേണ്ട വേണ്ടെന്നു വച്ചേക്കാം. അവനോൻറുള്ളം അവനോന്. ഉമ്മിണിയെക്കൊന്ന കത്തി ചന്ത്രക്കാറൻ കയ്യേക്കണമെന്നോ? അതു നടവാനടവാ-പട്ടരെ കട്ടക്കനെ പിടിച്ചേപ്പിച്ചപ്പോപ്പററിയതു പററി. രണ്ടാം പററിനു ചുമ്മാട്ടു കെട്ടാനക്കൊണ്ട്, മറെറാള്ളവൻ കണ്ണും ചന്ത്രു നടക്കുന്നൂന്നു സാമി നെനയ്ക്കരുത്. ആ ചവത്തിനെ വന്നു തടവിയപ്പം ഉമ്മിണിയടെ കയ്യെഴുത്തോല കൊണ്ടിട്ടതു് എവൻ കണ്ടില്ലെന്നോ സാമീ? പൊല്ലാപ്പിനു പൊല്ലാപ്പ്,

കോളിന കോള്, പോരിന പോര്—ചന്ത്രക്കാറൻ എല്ലാത്തിനം ആളുതന്നെ. അവനോൻെറ വഴി മാത്തറം അവനോന്. പൊരുള് ചന്ത്രക്കാറൻ കൊണ്ടരും. പിടിപ്പതു് ഈടു കണ്ടാൽ അതിൻെറ അളവും തരും. ഇല്ലെങ്കില്—————അന്നും ഇന്നും ചൊല്ലണതു്, ചിലമ്പിനേത്തു ചന്ത്രക്കാറൻ കാളി ഉടയാൻ, പേർ ഒന്നു് — രണ്ടല്ല!"

ചന്ത്രക്കാരൻ, ഉമ്മിണിപ്പിള്ള വിശ്വസൂചി പ്രയോഗം കൊണ്ടു നിഗ്രഹിക്കപ്പെട്ടു എന്നു ധരിക്കയും കേശവപിള്ളയുടെ മേൽ അപരാധത്തെ ചുമത്തുന്നതിന് ഉമ്മിണിപ്പിള്ള എഴുതിയ സങ്കടഹർജിയെ താൻ ശവശരീരത്തിനടിയിൽ നിക്ഷേപിച്ചതിനെ കാണുകയും ചെയ്തിരിക്കുന്നു എന്നു് ഹരിപഞ്ചാനനയതീശൻ ഗ്രഹിച്ചു. തക്കംപോലേ ഉണ്ണിത്താൻെറയും പടത്തലവൻേറയും നേക്കു ചന്ത്രക്കാറൻ പ്രയോഗിക്കുന്നതിനായി ഹരിപഞ്ചാനനനാൽ കൊടുക്കപ്പെട്ട കഠാരയെക്കണ്ടപ്പോൾ,തൻെറ സംബന്ധിയുടെവധകർത്താവ് ആ യോഗീശ്വരൻ തന്നെ എന്നു നിശ്ചയിച്ചു്, അദ്ദേഹത്തെ തൊഴുക പോലും ചെയ്യാതെ, തൻെറ പ്രതിജ്ഞാനിർവ്വഹണത്തിനായി അയാൾ യാത്ര തുടങ്ങി. ഹരിപഞ്ചാനനനു തന്നെ ബോധ്യമുണ്ടായതായ ഠരം പ്രഥമബുദ്ധിമോശത്തെ വിചാരിച്ചു് അദ്ദേഹം നിരുദ്ധവീര്യനായി നിന്നു.

യോഗിവാടത്തിൽ നിന്നു പുറത്തിറങ്ങിയ ചന്ത്രക്കാരൻ, പടത്തലവനല്ല, മുമ്മൂർത്തികളും അവരുടെ പത്നിമാർ ഐവരും ചേൎന്നുതന്നെ തന്നെ തടുത്താലും,കഴക്കൂട്ടം വക നിധിയെ അന്നു രാത്രി കൈയ്ക്കലാക്കുന്നുണ്ടെന്നും 'പാലം കടന്നാൽ കൂരായണ' എന്നുജപിച്ചേക്കാവുന്ന യോഗീശ്വരൻെറ സഖ്യത്തെ മേൽ കാണുന്ന തക്കം പോലെ പുലത്താനും നിശ്ചയിച്ചു. നിധി കയ്യിലാകുമ്പോൾ, പോക്കുകെട്ട പുലിയെപ്പോലെ പുല്ലുംതിന്മാൻ സന്നദ്ധനായിരിക്കുന്ന യോഗീശ്വരനും തൻെറ കമ്പിക്കമെന്ന് അനുകൂലനൃത്തം തുള്ളുകയില്ലേ? മഹാരാജാവിൻെറ പുള്ളിപട്ടാളത്തെത്തന്നെ അടിപ്പേർ കൊൾവാൻ ആ നിധികൊണ്ടു് പോരുന്നതല്ലേ? ചന്ത്രക്കാരൻ കൈവീശി, കാൽ നീട്ടി, തവളച്ചാട്ടമല്ലെങ്കിലും,ഒളവപ്പടി കയറുംപോലെ പുതിയൊരു ആയംകൊണ്ടു കുതിച്ചു നട തുടങ്ങി. നെടിയ കാലന്മാരായ പരിചാരകഗണം അദ്ദേഹത്തെ തുടരുന്നതിന് ഓടേണ്ടിവന്നു. ഇതാ ധൂൎത്തനായ

ഒരു മീശക്കാരൻ നെടുമ്പനപോലെ ചന്ത്രക്കാര പ്രമഥവിഗ്ര ഹൻെറ ഗതിയെ തടയുന്നു. ചന്ത്രക്കാരൻെറ നേത്രഗോളങ്ങൾ ആ ഗവ്വപൂൎണ്ണമായുള്ള മീശയെ ഭസ്മീകരിപ്പാൻ തീക്ഷ്ണകിര ണങ്ങളെ ഉദ്വമിക്കുന്നു. സാലകായനായ ജനറൽ കുമാരൻ തമ്പി ആ ദശകണ്ഠപ്പെരുമാളുടെ പരാക്രമത്തെ പരമാൎത്ഥഗ്രഹ ണം ചെയ്യാതെ, അദ്ദേഹത്തിൻെറ മുകളിൽ ഒന്നു തലോടി, ക ൎണ്ണങ്ങളിൽ ഒരു സദുപദേശത്തെ സൽബന്ധുവായി നൽകുന്നു. "അവിടന്നു് ആടിപ്പുഞ്ചം തുടങ്ങിയാൽ ഒരു മാസത്തേയ്ക്കു വീട്ടി ലടങ്ങിയിരിക്കണം. പിന്നെക്കല്പനപോലേ." ൟ ചുരുങ്ങിയ മ ന്ത്രോപദേശത്തെ ഭൃത്യജനങ്ങൾ ശ്രവിച്ചില്ല. മഹാരാജാവിൻെറ അനുമതിയോടു കൂടി പടത്തലവനാൽ കുമാരൻതമ്പിമുഖേന നൽകപ്പെട്ട ൟ ശാസനത്തെ കേട്ടയുടനെ ചന്ത്രക്കാരൻെറ മു ഖമൊ പുള്ളിരിങ്ങയൊ അധികം ജൃംഭിച്ചതെന്നു വ്യവസ്ഥീകരി ക്കുക മഹാ വിഷമം. എന്തുകൊണ്ടെന്നാൽ, അദ്ദേഹത്തിൻെറ ഹ്രസ്വകായം ആസകലം ഒന്നുപോലെ ചുവന്നതിനു പുറമേ, മണ്ഡൂകസാദൃശ്യത്തെ യഥാൎത്ഥമാക്കുന്നപടി വീക്കുകയും ചെയ്ക യാൽ അംഗവ്യത്യാസങ്ങൾ നഷ്ടമായിച്ചമഞ്ഞു. തൻെറ ഉള്ളി ലുദിച്ച കോപത്തെ അയവെട്ടി, അകത്തിറക്കി, "കാണാം" എ ന്നുള്ള ഏകപദോച്ചാരണത്തോടു കൂടി, ജനറൽ കുമാരൻതമ്പി യേയും ഞെരിച്ചുകൊണ്ടു്, ചന്ത്രക്കാരകുണ്ഡോദരൻ കഴക്കൂട്ടത്തു ഗൃഹം വക നിധിയെ ഭക്ഷിപ്പാൻ പാഞ്ഞു തുടങ്ങി.

---

# അദ്ധ്യായം ൨൩.

---

> "ശത്രുതൻ ചന്ദ്രഹാസമിളക്കി ലഘുതരം
> പക്ഷിനായകന്റെ പക്ഷങ്ങൾ ഛേദിച്ചപ്പോ-
> ൾ ക്ഷിതിതന്നിൽ വീണാനാകുലനായിട്ടവൻ."

രാമനാമഠത്തിൽപിള്ളയായ 'തന്തപ്പെരുമാൻ,' ദശകണ്ഠപ്പെരുമാൾക്ക് ഇന്ദ്രജിത്തെന്നപോലെ, ശാശ്വതവിഖ്യാതിയെ സമ്പാദിപ്പാൻ ഉപകരിച്ച ചന്ദ്രക്കാരൻ, സ്വഭവനത്തിൽ പുനഃപ്രവേശംചെയ്തപ്പോൾ, മന്ത്രകൂടഗൃഹത്തിലെ വാസികളായ വൃദ്ധയും മീനാക്ഷിയും വിനോദസംഭാഷണനർമ്മമായ സരളപ്രവാഹത്തിൽ മുങ്ങി സകല ആപത്തുകളേയും ദുഃഖങ്ങളേയും മറന്നിരിക്കുന്നു. ഹരിപഞ്ചാനനഫണത്തിന്റെ വിജൃംഭണകാലം സമീപിച്ചിരിക്കുന്നതിനെ കുപ്പശ്ശാരും മറന്ന് സ്വസ്വാമിനികളുടെ സൌഹാർദ്ദജലക്രീഡയിൽ ശുശ്രൂഷകനായി ചേരുന്നു. മായാവേഷ്ടിതരായ ഈ സാധുജനങ്ങൾക്കു ദൃശ്യമാകാത്ത വിധത്തിലുള്ള ഒരു അതിലോല ശരീരനും ആ വിഹാരസാക്ഷിയായി എത്തിയിരിക്കുന്നു. ഇതു് ജനനദുരിതസംഹാരിയായ മൃത്യുതന്നെ ആയിരുന്നു. ഠരം സംഘടനകണ്ടുണ്ടായ പരവശതകൊണ്ടെന്നപോലെ, രാത്രിയിലെ ഏകാദശിച്ചന്ദ്രൻ ആത്തിക്ലാന്തനായിരിക്കുന്നു. അതുകണ്ടപ്പോൾ പടത്തലവന്റെ ഉപദേശപ്രതിജ്ഞകൾകൊണ്ടു് ഉന്മഷിതയാക്കപ്പെട്ടിരുന്ന മീനാക്ഷിയുടെ ഉത്സാഹകളരവം പെട്ടെന്നു നിലകൊണ്ടു. ഹരിപഞ്ചാനനവികൃതികളെക്കുറിച്ചുള്ള പ്രജ്ഞകൊണ്ടുണ്ടായ ഗൂഢാസ്വാസ്ഥ്യങ്ങളേയും ദുരത്തുമാററിവച്ചു്, കന്യകയുടെ ഹിതാനുവത്തിയായി ചെന്നു ചേന്നിരുന്ന കുപ്പശ്ശാക്ക് ബാലികയുടെ മൌനാനുഷ്ഠാനം ഉത്സാഹഭംഗപാരുഷ്യത്തെ ഉണ്ടാക്കി. തന്റെ പ്രിയവത്സയെ ആ സന്ദർഭത്തിനു ചേരുന്നതായ ഉപായംകൊണ്ടു് ഉദ്ധൃതോത്സാഹയാക്കുന്നതിന് അവളുടെ ചില വിരഹചേഷ്ടകളെ അയാൾ

അതിഗോഷ്ഠിയായി അഭിനയിച്ചു. വൃദ്ധയും മീനാക്ഷിയുടെ മനഃക്ഷീണത്തെക്കണ്ടു വ്യാകുലയാകയാൽ കുപ്പശ്ശാരുടെ ഉപായം അവൾക്ക് ഏററവും രസിച്ചു. മീനാക്ഷി 'കാകൻപറന്നു പുനരന്നങ്ങൾ പോയവഴി—പോകുന്നപോലെയിഹ നാരായണായനമഃ' എന്ന ഹരിനാമകീർത്തനഭാഗത്തെ ഗാനംചെയ്തു. മീനാക്ഷിയുടെ മൂകതയ്ക്കു പ്രയോഗിക്കപ്പെട്ട ചികിത്സ ഇങ്ങനെ ഫലിച്ചതുകൊണ്ട്, കുപ്പശ്ശാർ ജയിച്ചു! വൃദ്ധ കുപ്പശ്ശാരുടെ സാമർത്ഥ്യത്തെ അഭിനന്ദിച്ചു കണ്ണിറുക്കി, അയാളുടെ വിദൂഷകതവത്തെ പ്രോത്സാഹിപ്പിച്ചുകൊണ്ട് "അമ്പടി ഹംസികെ! കുപ്പാ! കാക്കയ്ക്കും നടന്നൂടെ എന്നു ചോദിക്ക്," എന്ന് ഒടുവിലത്തെ ഉപദേശത്തിൽ എന്തൊ ബുദ്ധിവൈശിഷ്ട്യമോ സരസയുക്തിയോ അന്തർഭവിച്ചിരുന്നതുപോലെ, പറഞ്ഞ് മദ്ധ്യമവയസ്ഥിയെ അഭിനയിച്ചു. തന്റെ മാതാമഹിയുടെ പ്രായാവരോഹം കണ്ടപ്പോൾ, അവരുടെ ഉത്സാഹഭ്രമവും മീനാക്ഷിയിൽ പകന്ന്. "അമ്മ അമ്മ! കുപ്പമ്മാനെ സ്ത്രീവേഷം കെട്ടിച്ചാൽ എന്തുരസം!" എന്നു ബാലകുസൃതിക്ക യുക്തമായ സ്വരഭ്രമണത്തോടുകൂടി ആ കന്യക ചോദ്യംചെയ്തു. കുപ്പശ്ശാർ തോല്ക്കാൻ ഭാവമില്ല. "അതിനും ആളുകൾ ഉണ്ടായിരുന്നു." എന്ന് അനല്പമായ സന്തുഷ്ടിഭാവത്തിൽ പറഞ്ഞ്, അയാൾ രണ്ടാമതു യോഗീശ്വരന്റെ അടുത്തു പോയപ്പോൾ മന്ത്രക്കൂടവേനരക്ഷയെ ഭരമേററിരുന്ന വിവിദമുഖനെ "ഏ" പ്രമാണമാക്കി വാദിച്ചു.

വൃദ്ധ—"ആ കനകക്കട്ടി എങ്ങനെ യോഗീശ്വരന്റെ അടുത്തു ചെന്നുചേന്നു? 'അപ്പനക്കപ്പിറന്താൽ ഇപ്പിടിത്താൻപിറക്കണം'. എങ്കിലും അതിശയമാണ്! കുട്ടിക്കാലത്തെ തോന്ന്യാസം വിട്ടുകളഞ്ഞ് ഒടുവിൽ ഇങ്ങുതന്നെ വന്നു ചേന്നിരിക്കുന്നല്ലോ!"

മീനാ – "അതെഅതെ! അച്ഛനും മകനും ഒന്നുപോലെ തങ്കക്കുടങ്ങൾ! സ്വാമിയാരിവിടെ വന്നന്ന് അച്ഛശ്ശാക്ക് എന്തു പിടപ്പായിരുന്നു! അന്നുതന്നെ അതു പറഞ്ഞുമാട്ടാതെ ഇൗയുള്ളവരെ വേവുപിടിപ്പിച്ചു."

കുപ്പശ്ശാർ എന്തോ അതിദൂരത്തുള്ള സംഗതിയെ ചിന്താനേത്രംകൊണ്ടു ദശനംചെയ്‌വാൻ സാഹസപ്പെട്ടുന്നതുപോലെ ഇരുന്നതിനിടയിൽ, അയാളുടെ ബോധശൂന്യമായ നാവു് "ഇങ്ങനെ അന്യായങ്ങൾ പറഞ്ഞാൽ നേരം വെളുക്കാതെപോവും" എന്നു പറഞ്ഞു. "വിധിമതവും തദൈവ"എന്നു് അദൃശ്യനായി, ആ വിഹാരസഭാംഗനായി, വത്തിക്കുന്ന അതിലോലഗാത്രൻ മന്ത്രിച്ചു.

മീനാ—"അതുപോലെ ഇന്നും ഒന്നുകൂത്താടണം കുപ്പമ്മാൻ. പൂക്കൊലച്ചുടാതെ തുള്ളുന്നതു കാണട്ടെ——അമ്മയ്ക്കു് കുപ്പമ്മാൻ അമ്മാ—എനിക്കു്, ആ ഭൈരവശ്ശാർ. ഓരോ വിളിക്കും 'കാലഭൈരവ' സ്തോത്രത്തിന്റെ ഫലം കൂടിയുണ്ടു്"

വൃദ്ധ—"അതിനു മോഹിക്കണ്ട മകളെ— കുപ്പൻ വകയൊന്നു്—അതു വകവേറേ. ഭൈരവനല്ലാ—വൈരവനാണു്"

കുപ്പ—"ങ്ങ്ഹെ ! അന്ന വിജ്ഞപസിങ്ങ്ഹണനേ-ശ്ശുണക്കുണ്ഹി അവൻ! കൊണ്ഹണ്ടുള്ളോ ങ്ങേങ്ങവൺങ്ങ്ഞ്ഞൊഞ്ഞങ്ങുന്നിനെ?" [കുഞ്ഞെ അതുവിശപസിക്കരുതെ ചുണക്കുട്ടി അവൻകൊണ്ടരുല്ലയോ, കേശവൻകുഞ്ഞുകൊച്ചങ്ങുന്നിനെ ]

കേശവൻകുഞ്ഞിനെ കുപ്പശ്ശാരുടെ 'ചുണക്കുട്ടി' വീണ്ടു കൊണ്ടു വരുമെന്നുള്ള സൂചകം മീനാക്ഷിയുടെ ആമയത്തെ ഉണത്തി. അതുകണ്ടപ്പോൾ കുപ്പശ്ശാരുടെ പൂവോപായത്തെ അനുഷ്ഠിച്ചു്, ആ കന്യക ഓരോ മൂലകളിൽ ചെന്നിരുന്നു് ചിണുങ്ങുന്നതും, തല കെട്ടാൻ മറന്നു് ആകാശത്തു നോക്കി ഏങ്ങുന്നതും, വാവൽ പോലെ ഒരു സ്ഥലത്തും ഒതുങ്ങാതെ പതറുന്നതും, പാളവിശറികൊണ്ടു വേവു വീശി തുലയ്ക്കുന്നതും, ആപത്തു വന്നപ്പോൾ ഭക്തിയും നാമജപവും വദ്ധിച്ചതും—മററും ഓരോന്നായി എണ്ണി, കുററം ചുമത്തി, ആക്ഷേപിച്ചു. അതിനു് ഓരോന്നിനും സമ്മാനമായി ഓരോ കിക്കിളിയിടൽ മീനാക്ഷി കൊടുക്കുന്ന തകൃതികണ്ടു വൃദ്ധ ചിരിച്ചു. മീനാക്ഷിയുടെ വിനോദപോഷണത്തിനായി കുപ്പശ്ശാർ തിരിഞ്ഞും, പിരിഞ്ഞും, ഒഴിഞ്ഞും, തടഞ്ഞും—ഇങ്ങനെ കുറേ നേരത്തെ കളി കഴിഞ്ഞു്

ഗൌരവത്തെ അവലംബിച്ച്, കേശവൻകുഞ്ഞിനെ എന്നു തിരിച്ചു കിട്ടുമെന്ന് ഠരംശപരപരീക്ഷകൾ ചെയ്തു, പ്രശ്നങ്ങൾ പറഞ്ഞു തുടങ്ങി. അതുകളെ മീനാക്ഷി ശ്രദ്ധയോടുകൂടി കേട്ടു മിണ്ടാതിരിക്കുകയാൽ, "ഇപ്പോൾ എന്റെ അമ്മിണിയുടെ കിക്കിറി എവിടെപ്പോയി ? " എന്നു കപ്പശ്ശാർ ഹാസ്യമായി ചോദ്യം ചെയ്തു. അതിലേയ്ക്കു ശിക്ഷയായി പരിഭവിച്ചും, കോപിച്ചും, കപ്പശ്ശാരുടെ തല പിടിച്ച്, ഉൗക്കോടു ഒന്നു കലുക്കി. മീനാക്ഷിയുടെ കോപം കണ്ടു കപ്പശ്ശാർ പൊട്ടിച്ചിരിച്ചു. വൃദ്ധബാലസങ്കലിതമായുള്ള ഈ സരളലീലാസന്ദർശനത്തിൽ, ആ സഭാംഗമായിരുന്ന ച്ഛായാസംഭവൻ ആനന്ദഭരിതനായി, സ്വകൃത്യത്തിന്റെ അനിവാര്യതയെ സ്മരിച്ച്, പ്രപഞ്ചത്തിൽ തന്നോളം ദുർഗ്ഗനായുള്ള ഒരു സൃഷ്ടി ഇല്ലെന്നു പരിതപിച്ചു. കപ്പശ്ശാക്ക് ഏററ കലുക്കിനിടയിൽ അയാൾ മുറുക്കി വായിൽ ഒതുക്കിയിരുന്ന താംബൂലം നാസികാരന്ധ്രങ്ങളിൽ കടന്ന് അയാളെ വളരെ പീഡിപ്പിച്ചു. അയാളുടെ ചുമകൊണ്ടുള്ള കണ്ഠക്ഷോഭത്തിനും, നാസികാദ്വാരങ്ങളിൽക്കൂടിയുണ്ടായ താംബൂലശകലവിസർജ്ജനത്തിനും ഇടയിൽ മീനാക്ഷി "കണക്കായിപ്പോയി" എന്ന് ആക്ഷേപിച്ചു. എങ്കിലും, അയാളുടെ നാസാസ്രവഫലമായി ചില രക്തത്തുള്ളികൾ കൂടി പുറപ്പെടുന്നതുകണ്ടു്, അയാളുടെ ശിരസ്സിലും മാറത്തും തടവി ആശ്വാസശുശ്രൂഷകൾ ചെയ്തു. നിഷ്കളങ്കസ്നേഹഭാരത്തിന്റെ പ്രവൎത്തനമായ ആ ശുശ്രൂഷയാൽ കപ്പശ്ശാർ ആനന്ദതുന്ദിലനാക്കപ്പെട്ടു്, തന്നെ സ്പൎശിച്ച ഹസ്തങ്ങളെ പിടിച്ച് തന്റെ ഏകനേത്രത്തിൽ ചേൎത്തു്, സ്നേഹധൎമ്മപൂൎണ്ണയായ ആ കന്യകയ്ക്കു് ജീവാവസാനപൎയ്യന്തം ദുസ്സഹമായുള്ള ഒരു സ്മൃതിയെ ഉണ്ടാക്കുമാറു്, ആനന്ദാശ്രുക്കൾകൊണ്ടു കലപരമ്പരാസ്പന്ദിതമായുള്ള ദുരിതലാഞ്ഛനങ്ങളെ കലശകൎമ്മത്താലെന്നപോലെ ശുദ്ധിചെയ്തു: ഗൽഗദബഹളത്തോടു കൂടി അയാൾ ആ വത്സയ്ക്കു് ആശിസ്സുകൾ നൽകി: തന്റെ അപ്പോഴത്തെ ഭാഗ്യാനുഭൂതിക്ക്, അയാളുടെ സേവനാഭ്യസനത്തിൽ വശ്യമായിട്ടുള്ള ഏകാഗ്രതയോടുകൂടി, തന്റെ ഭക്തിസൎവസ്വത്തേയും ജഗച്ഛക്തിസമക്ഷത്തിൽ സമൎപ്പണം ചെയ്തു. പെട്ടെന്നു വിളക്കണഞ്ഞു. സദസ്യർ നിശ്ശ

ബ്ദരും നിശ്ചേഷ്ടരുമായി: മീനാക്ഷിയുടെ മനസ്സ് വേദനയോടുകൂടി തന്റെ കമിതാവിന്റെ ആവാസദേശത്തെ ആരാഞ്ഞു. വൃദ്ധയുടെ കരങ്ങൾ ദൌഹിത്രിയുടെ മൃദുശരീരത്തെ ആവരണം ചെയ്തു. കുപ്പശ്ശാരുടെ ആത്മേന്ദ്രിയങ്ങൾ തന്നെ ക്രോധവശനായി അധിക്ഷേപശാസനം ചെയ്ത ഉഗ്രകേസരിയുടെ പരിസരത്തെ പ്രാപിച്ചു. വൃദ്ധ, ദീൎഘനിശ്വാസത്തോടുകൂടി "എന്റെ ചാമുണ്ഡീ— രക്ഷിക്കണേ മായാമയേ!" എന്നു പ്രാൎത്ഥിച്ചു. കുപ്പശ്ശാരുടെ മനസ്സ് തരുപ്രായമായി. മീനാക്ഷി മാതാമഹിയെ തലോടി.

ചെറുതായ ഒരു മേഘശലാക പ്രാചീനാദ്രിശിരസ്സിൽ ഉദയം ചെയ്തു. സഹ്യപൎവ്വതനിരതന്നെ ധൂമീകൃതമായതുപോലെ, കാൎമ്മേഘം പൊങ്ങി ആകാശമെങ്ങും പരന്നു. മന്ദവീജനം ചെയ്തുകൊണ്ടിരുന്ന ജഗൽപ്രാണനും ഹതപ്രാണനായി. ചിലമ്പിനേത്തു ഗൃഹരക്ഷകനായ ഒരു വൃദ്ധശ്വാനൻ, ബുധന്മാൎക്കും അന്തകദൎശനത്തെ സൂചിപ്പിക്കുമാറുള്ള ഒരു ദീനസ്വരത്തിൽ ദീൎഘമായും ഉച്ചത്തിലും മോങ്ങിത്തുടങ്ങി. ഭയങ്കരിയായ മഹാകാളിയുടെ കോപാരംഭമായ ആ മുഹൂൎത്തത്തിൽ സ്വൈരസഞ്ചാരത്തിന് ഏകാകിനിയായി പുറപ്പെട്ട സ്വപത്നിയെ അന്വേഷണം ചെയ്തു, കിഴക്കുള്ള ഇടവഴിയിൽകൂടി പുറപ്പാടു തുടങ്ങിയ ഒരു കാട്ടുമാർജാരവിരഹി അതിനിഷ്കൃപമായി ചണ്ഡരോദനം ചെയ്തു. അന്ധകാരത്തിന്റേയും നിശ്ശബ്ദതയുടേയും പ്രവൎദ്ധനത്തിനിടയിൽ ഉണൎന്ന് ചിറകിളക്കി ഉന്മേഷംകൊണ്ട കുമസഞ്ചയങ്ങൾ,ദൌഷ്ട്യസഹകാരികളായി സ്വസംബോധനകൾകൊണ്ടു ഖലകൎമ്മത്തെ അനുവദിച്ചു. അണഞ്ഞ ദീപത്തെ വീണ്ടും കത്തിക്കാതെ മന്ത്രക്കൂടത്തിലെ പാപ്പുകാർ നിദ്രയ്ക്കും, നാലാമവൻ അലംഘനീയമായുള്ള ബ്രഹ്മാജ്ഞയെ നിവൎത്തിപ്പാനും ആരംഭിച്ചു. വൃദ്ധയും ദൌഹിത്രിയും നാലുകെട്ടിനകത്തു് ദുശ്ശകുനശങ്കയാൽ ആതുരമനസ്വിനികളായും, നിൎഭയനായ കുപ്പശ്ശാർ നിയമപ്രകാരം പുറവരാന്തയിൽ കിടന്ന്, കുട്ടിക്കോന്തിശ്ശനെ സ്വപ്നം കണ്ടും, നിദ്ര തുടങ്ങി.

ചന്ത്രക്കാരൻ തിരുവനന്തപുരത്തുനിന്നും ചിലമ്പിനേത്തെത്തിയതും അത്താഴം കഴിച്ചതും സുബോധത്തോടുകൂടി അല്ലായിരു

ന്നു. തന്റെ വിശ്രുതമായുള്ള പനയോലസുധമ്മയിൽ മഹിഷാസുരപ്രഭാവത്തോടിരുന്നു്, ഭൃത്യരെ വരുത്തി ഒരു ദേശകാര്യ്യവിചാരം തുടങ്ങി. "യേവനെടാ, ചന്ത്രക്കാറനറിയാണ്ടു കഴക്കൂട്ടം തീണ്ടിത്തൊടക്കിയ നീശൻ ആരെടാ?" "ഉഗ്രൻ യജമാനന്റെ മകളുടെ ഭത്താവു്" എന്നു മറുപടി നൽകിയ ഭൃത്യന്റെ തലയിൽ ചന്ത്രക്കാരന്റെ "മൊങ്കാൻകൊമ" തന്നെ ഒന്നു പതിച്ചു. "ഹെല്ലാം മുടിച്ചു്, മൂട്ടം മുടിപ്പാൻ വന്ന ആ കാലനെ വീട്ടിക്കേററിയ, ചെവിത്തോം ചെമ്മണ്ടോം കെട്ട പേയനാരവൻ? അതുപറവിൻ!" എന്നു രണ്ടാമതുണ്ടായ ചോദ്യത്തിനു് "ഇവിടെ ആരും കേററില്ല- അങ്ങേതിലെ അയാള്—കുപ്പച്ചാരാണ പെഴച്ചതെല്ലാം" എന്നു മറെറാരു ഭൃത്യൻ പ്രഹരമേല്ക്കാതെ സൂക്ഷിച്ചു ദൂരത്തു മാറിനിന്നു മറുപടി പറഞ്ഞു. ചന്ത്രക്കാരൻ ചിന്തകൾ തുടങ്ങി. തന്റെ ഭവനത്തിൽ യോഗീശ്വരപ്രവേശനം ഉണ്ടായന്നു മുതൽ തനിക്കു മാനക്ഷയവും കാര്യ്യവിഘാതവും സ്വജനനഷ്ടവും സംഭവിച്ചു, സ്വഗൃഹവാസസൌഭാഗ്യം നഷ്ടമാവുകയും ചെയ്തു. ആ സഖ്യം ഹേതുവാലാണ തന്നെ രാജധാനിയിൽനിന്നു ബഹിഷ്കരിച്ചുള്ള കല്പന പുറപ്പെട്ടിരിക്കുന്നതും. രാജ്യമോ വലിയ വൈതരണിയിൽ അകപ്പെട്ടിരിക്കുന്നു. തന്നെ കുട്ടിക്കുരങ്ങാക്കി ചുട്ട ചോറു വാരിക്കാൻ നോക്കുന്ന യോഗീശ്വരന്റെ ബുദ്ധിയും, വൈഭവവും, ധൃഷ്ടതയും തനിക്കു് അടുത്തുകൂടാത്തതായിരിക്കുകയും ചെയ്യുന്നു. പണ്ടത്തെ വിധത്തിലുള്ള ഭരണത്തിനു താൻ നിസ്സംശയം പോരുമായിരുന്നു. തൽക്കാലസ്ഥിതികൾക്കു തന്റെ ബുദ്ധികൊണ്ടു മതിയാകുമോ എന്നു ചിന്തിക്കേണ്ടതായിരിക്കുന്നു. എന്നുവരികിലും, നീട്ടിയ കാൽ മടക്കുകയോ? പാടില്ല!!! അതുകൊണ്ടു, ചിലമ്പിനകംഭവനത്തിന്റെ മേച്ചിൽ പഴയോലയടക്കവും, കഴക്കൂട്ടത്തെ നിധിയും യോഗീശ്വരന്റെ പാദങ്ങളിൽ സമപ്പിച്ചു്, തന്നെ അവമാനിച്ച അധികാരത്തേയും മന്ത്രിജനങ്ങളേയും സംഹരിച്ചു്, അവരുടെ രക്തംകൊണ്ടു് ഒരു നവസമന്തപഞ്ചകതീത്ഥത്തെ ഉണ്ടാക്കി സ്നാനം ചെയ്തു്, ആത്മതുഷ്ടിവരുത്താതെ താൻ അടങ്ങുന്നതായാൽ— പിതൃവധപ്രതിക്രിയയായിട്ടല്ലേ കേരളസ്ഥാപകനായ പരശുരാമൻ ക്ഷത്രിയകുലനിഗ്രഹത്തെ അനുഷ്ഠിച്ചതു് ? അതുകൊണ്ടു്, ശേഷം കണ്ടുകൊണ്ടാടട്ടേ! —— ചിന്തകൾ അവസാനിച്ചു. "ഹെടാ!

ഖൊണ്ടാ——ഹവനെ ഖൊണ്ടാ- വീരമാർധാണ്ടൻ ഖെട്ടു ഖെട്ടി വരിഞ്ഞിറുക്കി, ഹാധേവീടെ ഏളുട്ടകാട്ടിൽ ഖൊണ്ടാ- നോക്കിൻ—സ്വാമി എഴുനെള്ളീിക്കണു— സൊഖായ്യം—ഹടിയന്തറം—കണ്ടേഥീര്ര- എന്നു പറവിൻ- ഹപ്പം വരുമവൻ- നമ്മടെ ഘുരുപാഥരെച്ചതിപ്പാൻ ആ ഹടത്തലവൻ കൊലമാടനെ അവൻ ഹൃയിച്ചില്ല്യോ?" എന്നായിരുന്നു ചന്ത്രക്കാരൻെറ ഉപദേശം, വിധി, കല്പന. യോഗീശ്വരൻെറ നാമപ്രയോഗം ഭൃത്യജനത്തിൻെറ വീൎയ്യത്തിനു ചൂടു കൊള്ളിച്ചു.

അപഹൃതസാന്നിദ്ധ്യയായ ചാമുണ്ഡീദേവിയുടെ ക്ഷേത്രമിരുന്നിരുന്ന സങ്കേതസ്ഥലം അന്നു് അൎദ്ധരാത്രികഴിഞ്ഞപ്പോൾ വിറകൊണ്ടു, തുള്ളി, കീഴ്മേൽ മറിയുന്നു. ചിലമ്പിനേത്തേ വൃദ്ധനായ ശ്വാനനും, പഥികനായ വനമാർജാരനും, തരുവാസികളായ ഭൂമനിവഹവും തങ്ങളുടെ ആക്രന്ദനപ്പണികളെ വായുഭഗവാങ്കൽ സമൎപ്പിച്ചിരിക്കുന്നു. ചന്ത്രക്കാരൻെറ ആസുരകഠോരമായ ആരംഭത്തേക്കണ്ടു് ആ ഭഗവാൻ തന്നെ, നിവേദ്യാന്നശൂന്യയായി ക്ഷീണനിദ്രയിൽ ലീനയായുള്ള ഭഗവതിയെ പള്ളിയുണൎത്തുന്നതിന് പാഞ്ചജന്യഘോരാരവത്തിൽ ശംഖനാദം ചെയ്യുന്നു. ആ അഭൂതപൂൎവനായ സമഗ്രദുഷ്ടനെ സഹകരിക്കുന്നതിനായി സഞ്ചയിക്കുന്ന മേഘതിമിരങ്ങളെ പലായനം ചെയ്യിക്കുന്നതിന് വൃക്ഷങ്ങളെ ഉദ്ധൂനനം ചെയ്യുന്നു. പ്രകൃതിദേവാംശജരായ ആ ഖലകൃത്യസഹായികളെ പ്രളയസമുദ്രാരവത്തോടുകൂടി അദ്ദേഹം കോപാട്ടഹാസംചെയ്തു് അപഹസിക്കുന്നു. ചാമുണ്ഡീക്ഷേത്രസാന്നിധ്യത്തിൽ ശേഷിച്ചിട്ടുള്ള അണുമാത്രത്തേയും നാരകീകരിപ്പാൻ പരമോദ്ധതനായി നില്ക്കുന്ന ചന്ത്രക്കാരൻെറ സമീപവൎത്തികളായ തരുജാലങ്ങൾ അവരുടെ ശിരസ്സുകളെ നിലത്തറഞ്ഞു് അദ്ദേഹത്തിൻെറ സാഹസോദ്യമത്തിൽ നിന്നു വിരമിക്കുന്നതിനു യാചിക്കുന്നു. കരയും കടലും കായലും ഇളകി, ആശാമുഖസകലത്തിൽ കൂടിയും "മഹാപാതകം" എന്നു് ഐകകണ്ഠ്യേന നിരോധപ്രാൎത്ഥന ചെയ്യുന്നതും ചന്ത്രക്കാരനെ വൎദ്ധിതശൌൎയ്യനാക്കുന്നതേയുള്ളു. തൻെറ കിങ്കരന്മാർ വരാൻ താമസിച്ചതുകൊണ്ടു്, അംബികാവിഗ്രഹത്തെ തന്നെ സിംഹാസനമാക്കി, അതിന്മേൽ ആ ലോകഡിംഭനിസുംഭൻ ഇരുന്നു്, അന്തകച്ചാഞ്ചാട്ടം ആടുന്നു.

ഈ പരമദൈവഹസ്സ്യത്തെ കണ്ടപ്പോൾ തനിക്കുപോലും ശ്വാസോച്ഛ്വാസവൃത്തിക്കു സഹകാരിയാകാതെ വായുഭഗവാനും സ്തംഭിച്ചു. വർഷിപ്പാൻ തുടങ്ങിയ മേഘങ്ങളും ആ സന്ദർഭത്തിൽ ആർദ്രവൃത്തികൾ അനുചിതമെന്നു ചിന്തിച്ച്, അടങ്ങി. പവനശാസനങ്ങൾ കൊണ്ടു സ്തബ്ധരാക്കപ്പെട്ട അന്ധകാരപടലങ്ങളും ചന്ത്രക്കാരനെക്കണ്ട്, സഹജദർശനഭ്രമം ഉദിക്കുകയാൽ, തങ്ങളുടെ മാതാവായ ച്ഛായാദേവിയുടെ പരിസരത്തിലേയ്ക്കുമണ്ടി. മൃതശരീരമെന്നപോലെ കുപ്പശ്ശാർകെട്ടിയെടുത്തു കൊണ്ടു വരപ്പെട്ടു. യോഗീശ്വരന്റെ നാമമന്ത്രത്തെ കേട്ടു വശീകൃതനായ ആ ശുദ്ധൻ യമഭടതുല്യന്മാരായ സാഹസികളാൽ ഇതാ ചന്ത്രക്കാരന്റെ പാദങ്ങളിൽ ശയിപ്പിക്കപ്പെടുന്നു. വൃദ്ധൻ ചന്ത്രക്കാരന്റെ യഥാർത്ഥോദ്ദേശ്യം മനസ്സിലായി, താൻ ബാല്യത്തിൽ കൈ തൊഴുതിട്ടുള്ള ഭഗവതിയുടെ പാദങ്ങളിൽ തന്റെ ദേഹിയെ സമർപ്പിച്ചു. കഴക്കൂട്ടത്തുഭവനത്തിന്റേയും അതോടുസംബന്ധിച്ച സകലരുടെയും സമസ്താപരാധങ്ങളേയും തന്റെ ജീവദാനംകൊണ്ടു സന്തുഷ്ടയായി, ക്ഷമിച്ച്, തന്റെ യജമാനനായ കുട്ടിക്കോന്തിശ്ശൻ തന്നെ ഭരമേല്പിച്ചിട്ടുള്ള വൃദ്ധയേയും അവരുടെ ദൌഹിത്രിയേയും ശ്രീഭഗവതി കാത്തുരക്ഷിച്ച്, കുലനാശം വരാതെ പുലർത്തിക്കൊള്ളണേ എന്ന് അയാൾ പ്രാർത്ഥിച്ചു. പ്രപഞ്ചത്തിൽനിന്നു മുക്തമാകാൻ പോകുന്ന അയാളുടെ ജീവബുദ്ധി, ഹരിപഞ്ചാനനനേയും, അദ്ദേഹത്തിന്റെ ഭൃത്യനും തന്റെ പുത്രനും ആയ ചെറുകരടിത്താനേയും സ്മരിച്ചു. അല്പപ്രാണിയായ തന്റെ ജന്മം ചന്ത്രക്കാരനായ ഘോരഘാതകന്റെ ദുരിതപൂർണ്ണമായുള്ള കരങ്ങളാൽ അവസാനിക്കുന്നതിനെമാത്രം വിചാരിച്ച്, ആ ഭക്തശിരോരത്നം ക്ലേശിച്ചു. അങ്ങനെ സംഭവിക്കുന്നതും ഈശ്വരേച്ഛകൊണ്ടെന്ന് ഒടുവിൽ സമാധാനപ്പെട്ടു.

ചന്ത്രക്കാരൻ "ഫെലേടാഫേഷ് ക്കൂടരേ" എന്നു പറഞ്ഞുകൊണ്ട് അനുചരന്മാരെ ദൂരത്തു മാററി നിറുത്തി, കുപ്പശ്ശാരുടെ അടുത്തുചെന്ന്, "സാമീടെ ഖയ്പന—ഖഴയ് ക്കൂട്ടത്തൊത്തൊമ്മ് നമ്മെ യെപ്പിപ്പാൻ ഖല്ലന. ഫെവിടെയിരിക്കണൂ ഫറ—

എന്നു സ്വരം പ്രതിനിഷ്ഠുരതയെസ്ഫുരിപ്പിച്ചു ചോദ്യം ചെയ്തു. കപ്പശ്ശാരിൽ നിന്നു മറുപടി ഒന്നും ഉണ്ടായില്ല. "ഹെടാ! ചെമ്പിനേത്തുമാളികയിൽവച്ചു ഘൃത്താടിയതും, തെരുതെരെ തിരുവന്ധരത്തുചെയ്തതും മറന്നോ? നിൻെറ ആ അപ്പാപ്പൻെറ ഘയ്പന. ഉയിരുവേണമെങ്കിപ്പുറ—ചന്ത്രക്കാറൻറട്ടത്തെടുക്കാതെനിൻെറ ധരവഴികള്! " എന്നുചന്ത്രക്കാരൻ ഭയങ്കരമായിപിന്നെയും ഗർജ്ജിച്ചു. എന്നിട്ടും കപ്പശ്ശാരിൽ നിന്നും മറുപടിയായി ഒരു ശബ്ദവും പുറപ്പെട്ടില്ല. വൃദ്ധയുടെ ഖജാൻജിയും പ്രധാനോപദേഷ്ടാവും ആയ കപ്പശ്ശാരുടെ കഥകഴിഞ്ഞാൽ വൃദ്ധയിൽനിന്ന് ഉടനെ നിധി കരസ്ഥമാകുമെന്നു ചന്ത്രക്കാരൻ തീച്ചയാക്കി. "ഫറയണോ, ഝലയണോ?" എന്നു തൻെറ കണ്ഠത്തിനു നേക്ക് ആ ഭൂമിയിൽവച്ച് ഓങ്ങപ്പെട്ട പിശ്ശാത്തിയെ അനുസ്മരിച്ചുകൊണ്ട്, അടുത്തപോലെ പുറപ്പെട്ട ചോദ്യം ചന്ത്രക്കാരൻ നിന്നിരുന്ന ഭൂകോശത്തിൽനിന്നു തന്നെ ആയിരുന്നു, അതു് അത്രത്തോളം ഭയങ്കരമായ ഒരു ധ്വനിയിൽ മുഴങ്ങി. കലാനാഥൻ ശീതളകരങ്ങളെ നീട്ടി സൽക്കാരഭാവത്തെ കൈക്കൊണ്ടു. മീനാക്ഷീവിനോദദായകൻെറ ലബ്ധിയെ സമീക്ഷിച്ച് താരപോതങ്ങൾ നേത്രങ്ങളെ തുറന്ന് അംബരതളിമത്തിൽ തുള്ളിക്കളിയാടി. ചന്ത്രക്കാരഭൈരവന് ശേഷമുള്ളകൃത്യം ക്ഷണമാത്രക്രിയയായിരുന്നു. ചോദ്യം ചെയ്‌വാനായി എഴുനേററപ്പോൾ ഒഴിഞ്ഞ്, അടുത്തുകിടന്നിരുന്ന ചാമുണ്ഡീവിഗ്രഹത്തെ അനായസേന എടുത്ത് നിധിലോഭിയായ ചന്ത്രക്കാരൻ കപ്പശ്ശാരുടെ ശിരോദേശത്തെ ലക്ഷ്യമാക്കി ഒന്നു കീഴ്പ്പെട്ടുതോണ്ടി, ബഹുഃകോടിജന്മങ്ങളിൽ ആ അമാനുഷനെ തുടരാൻ പോരുന്ന ഒരു മഹാപാപനിധിയെ സമ്പാദിച്ചു. ചന്ത്രക്കാരൻെറ അനുഗാമികൾ മഹിഷമേധകൻെറ ശക്തിയോടുകൂടിയുള്ള ആ കരപ്രയോഗത്തെക്കണ്ടും, "ദേവീ"എന്ന് അതിദയനീയമായ ഒരു വിളി കപ്പശ്ശാരുടെ കണ്ഠത്തിൽനിന്നു ഉൽഗളിതമായതുകേട്ടും, വ്യാജകഥകളാൽ തങ്ങൾ വഞ്ചിക്കപ്പെട്ടുപോയെന്നു പശ്ചാത്തപിച്ചുകൊണ്ട്, സാക്ഷാൽ ശക്തി സ്വരൂപിണിയുടെ നിദേശത്താൽ പ്രതിക്രിയേച്ഛുക്കളായെന്നപോലെ അവർ അവിടെനിന്നു പലായനംചെയ്തു.

പ്രകൃതിദേവന്റെ ഭയങ്കരമായ വികൃതികൾക്കിടയിൽ ഉണൎന്ന്, സുഖനിദ്രകൂടാതെ രാത്രിയെ നയിച്ച വൃദ്ധ, നാലുകെട്ടിന്റെ വാതുക്കൽ ആരോ മൎയ്യാദലേശംകൂടാതെ മുട്ടി വിളിക്കുന്നതിനെക്കേട്ട്, വിളക്കു കത്തിച്ച്, വാതൽതുറന്നു. ആ ശബ്ദം കേട്ടുണൎന്ന മീനാക്ഷി മാതാമഹിയുടെ പുറകിൽ എത്തി. നിണമണിഞ്ഞുള്ള ചന്ത്രക്കാറന്റെ ഗാത്രത്തെക്കണ്ടു രണ്ടുപേരും അത്യന്തഭയംകൊണ്ടു വിറച്ചു. പൈശാചത്വം നേത്രഗോചരമാംവണ്ണം രൂപീകരിച്ചുള്ള ആ രാക്ഷസന്റെ രോമങ്ങൾക്ക് അകത്തുള്ള ഹൃദയത്തെക്കാളും മനുഷ്യത്വമുണ്ടായിരുന്നതിനാൽ, അതുകൾ തങ്ങളുടെ ജന്മഭൂവായ ആ ശരീരത്തോടു വിദ്വേഷം കൊണ്ടെന്നപോലെ ജൃംഭിച്ചുനിൽക്കുന്നു. "മനസ്യന്യം വചസ്യന്യം കൎമ്മണ്യന്യം" എന്നുള്ള ശബ്ദത്രയം നരകപ്രണവമായി ഏകീകരണവും മൂൎത്തീകരണവും ചെയ്തുള്ള ആ സത്വത്തെ കണ്ടപ്പോൾ, നിദ്രാരംഭസമയത്തെ ദുശ്ശകുനം എന്തോ കഠോരകൃത്യത്തിൽ പരിണമിച്ചിരിക്കുന്നു എന്നു വൃദ്ധ സങ്കല്പിച്ചു. ചന്ത്രക്കാറൻ ദീൎഘവാദിയായില്ല. അയാളുടെ ഉദ്ദേശ്യത്തെ പുറപ്പാടിൽ തന്നെ സ്പഷ്ടമാക്കി:—"ഖഴക്കൂട്ടത്തെ നിധി, എവിടെ ക്കുഴിച്ചുവച്ചിരിക്കുന്നുന്നറിവാനാണ ഹോന്നത്." കഥ അത്രയിലധികം ഒരക്ഷരം പോലുമില്ല.

വൃദ്ധ—"ഏതുവക? എന്തുവക?"

ചന്ത്രു—"ഖഴക്കൂട്ടത്തുവഹയേ കഴക്കൂട്ടത്തുവഹ. നിഥിയേ, നിഥി. രാത്ധ്യ വെട്ടതൊറപ്പിച്ചവരെ ഹീട്ടുവൈപ്പ്—ഫെമ്പെറന്നോര്———"

വൃദ്ധ—"നിൽക്കു, നിൽക്കു—ഞങ്ങടെ വകയെക്കുറിച്ചാണോ താനിത്ര അലക്ഷ്യമായിചോദിക്കുന്നത്? എന്നു മുതൽക്കാണ് ഉഗ്രനമ്മാവന്റെ ശേഷകാരൻ താനായത്?"

ചന്ത്രു—"ഹെന്നുമൊതലെന്നും മറവും ഖേപ്പാറൊണ്ടോ? ഹെവന് ഥോന്നിയപ്പമ്മൊതല്."

വൃദ്ധ—"അതിനു തനിക്കെന്തവകാശം?"

ചന്ത്രു—(വൃദ്ധ ആ തറയിൽ ജനിച്ച സ്ഥൈൎയ്യഗുണത്തെ കാട്ടുമെന്നു വിചാരിച്ചു നയവാദമായി തുടങ്ങുന്നു.) "താനെന്നുമ്മറവുമൊള്ള ഹ്യടു് കെട്ടിവച്ചേക്കണം. യിവന്റെ ആവിഛ്യത്തിനല്ല. ഹവന്നൊന്റെ വയററിനു വേണ്ടതും മീഥും ഹാണെ

ല്പോലെ കരുഥീട്ടൊണ്ട്. ഹരിപഞ്ചാനനസ്സാമി ഖയ്പിച്ചു. ഖേശവൻകുട്ടിയെവിടീപ്പാനേ, ഉദ്യോഹപ്പട്ടികളെ, നക്കാപ്പിച്ചാ, വല്ല കരുവാട്ടിത്തലച്ചുട്ടെങ്കിലും അടിക്കണമെന്ന്."

വൃദ്ധയുടെ മനസ്സ് ഹരിപഞ്ചാനനൻെറ നേക്ക് അപ്രമേയമായ വാത്സല്യത്താൽ ആകൃഷ്ടമായിരുന്നു. അദ്ദേഹത്തിൻെറ ഒരു ആജ്ഞയെ അനുസരിക്കുന്നതിനുള്ള കാലത്തെ അവർ ദീക്ഷിച്ചും ഇരിക്കയായിരുന്നു. താൻ ആദ്യം വിചാരിച്ചതിനു വിപരീതമായി, ചന്ത്രക്കാരൻെറ അന്നത്തെ ദർശനം ശുഭോദക്കമാണെന്ന് അവർ വിചാരിച്ചു. ഉണ്ണിത്താൻ, പടത്തലവൻ. എന്നീ ബന്ധുക്കൾ അവരുടെ ആരോഹസോപാനത്തട്ടിൽ മൂന്നാംപടിയിലേയ്ക്കു വഴുതി. തൻെറ കുടുംബകാര്യത്തിൽ ഹരിപഞ്ചാനനനുണ്ടായ താൽപര്യം ദൈവസങ്കല്പം തന്നെ എന്ന് അവർ പരമാനന്ദത്തെ കൈക്കൊണ്ടു. "സ്വാമികല്പിച്ചാൽ ആ നിധി മുഴുനും തന്നെ കൊണ്ടുപൊയ്ക്കൊള്ളാമല്ലോ. ഞങ്ങൾ പട്ടിണികിടന്നു കഴിച്ചുകൊള്ളാം" എന്നു പറഞ്ഞുകൊണ്ടു കുപ്പശ്ശാരെ വിളിച്ചു. ഏതുകുപ്പശ്ശാർ വിളികേൾക്കുന്നു? ആത്മസാധകത്താൽ മുക്തിപ്രാപ്തന്മാരെക്കൊണ്ടു വിളികേൾപ്പിക്കാൻ സാധിക്കുമെന്നുള്ള മതത്തെ നിഷേധിക്കുന്നില്ല. എന്നാൽ ഹരിപഞ്ചാനനസ്വാമികളുടെ കാര്യാർത്ഥമായിട്ടും ഉണ്ടായ ആ വൃദ്ധയുടെ വിളിക്ക് ഉത്തരം കൂടാതെയാണു കഴിഞ്ഞത്.

**ചന്ത്രു**—(പരുഷനായി) "ഹെട്ടത്തവാക്കിനു കുപ്പാ-കുപ്പാ—കുപ്പാ———"

**വൃദ്ധ**—"അതിൻെറ കിടപ്പെല്ലാം അവനേ അറിയാവൂ."

**ചന്ത്രു**—(ഉള്ളിൽതീകത്തി) "ഹെന്തര്? വഴിയെപോണവന് അതിൽ ഖാര്യമെന്തരെന്നേ? ചന്ത്രക്കാറൻെറടുത്തു ഫിത്തലാട്ടക്കെട്ടിഴിക്കപാതിൻ-ഹൊരുത്തനെ വിളിക്കണമെങ്കില്, യെവൻ ഥടിപോലെ അടുത്തു നിക്കണവനെ വിളിപ്പിൻ!"

**വൃദ്ധ**—"അങ്ങനെയല്ല അതിൻെറ കിടപ്പ്. ഉഗ്രനമ്മാവനു മീനാക്ഷിയുടെ അപ്പൂപ്പനെ മാത്രമേ വിശ്വാസമുണ്ടായിരുന്നുള്ളൂ. അദ്ദേഹത്തിനു കുപ്പനേയും. അതാതുകാലത്ത് ഓരോ ആൾമാത്രമേ എവിടെ എന്നറിഞ്ഞിരിക്കാവൂ—അല്ലെങ്കിൽ അതു പാതാളം പാഞ്ഞുപോകും, എന്നുള്ളതു താനും അറിഞ്ഞിട്ടുണ്ടല്ലൊ———"

വന്ദനായദൈവമേ ! ആ കോന്തിമൂപ്പൻ ഭാൎയ്യയേയും വിശ്വസിക്കാതിരുന്ന ചതി ആരറിഞ്ഞു? ചന്ത്രക്കാരൻ വിഷണ്ഡനായി, ഒരു പ്രത്യേകവേദനയോടു കൂടി ചോദിച്ചു. "ഹതപ്പം അക്കഴുവൻ കുഞ്ഞമ്മയ്ക്കു ചെല്ലിത്തന്നിട്ടില്ല്യോ?"

വൃദ്ധ—"മരിക്കാറാകുമ്പോൾ കേശവൻകുഞ്ഞിനോടു പറയണമെന്നു ഞങ്ങൾ തീൎച്ചയാക്കിയിരുന്നു."

ചന്ത്ര—"ഹെന്നാൽ മഹാഭാവി ശതിച്ചു!" എന്നു പറഞ്ഞു, തന്റെദേഹത്തും വസ്ത്രത്തിലും ഉള്ള രക്തത്തെ കാണിച്ചുകൊണ്ടു് അവിടെനിന്നും പറന്നു. വൃദ്ധ നിന്നിരുന്നേടത്തുവീണു. അതിനേയും സാരമാക്കാതെ ചന്ത്രക്കാരൻ തന്റെ കോവിലകമായ ചിലമ്പിനേത്തു ക്ഷണംകൊണ്ടെത്തി. വാതൽ തുറന്നുകിടന്നിരുന്നു. തന്റെപതിവിൻപ്രകാരം വരാന്തയിൽചെന്നു്, ഇരുത്തിക്കെട്ടിയഭീമനായി ഇരുന്നു്, കാലും തുള്ളിച്ചു്, പിശ്ശാത്തിയും ചുഴററി, ഭൃത്യരെ വിളിച്ചു. ഒരുവൻ പോലും വിളികേൾക്കുന്നില്ല. തന്റെ ബിരുദനാമത്തിലെ ത്ര്യക്ഷരസംഘടനയ്ക്കു ചേരുംവണ്ണം ത്ര്യക്ഷകോപനായി കല്പാന്തഗൎജ്ജനം ചെയ്തു. ദിഗന്തങ്ങൾ പ്രതിധ്വനിക്കമാത്രം ചെയ്തു. ഈ ഉപേക്ഷകൾ അവൎണ്ണനീയമായുള്ള ഒരു അനുരാഗത്തെ ഉജ്വലിപ്പിക്കയാൽ അടുക്കളക്കാരിയായ ചന്ത്രക്കാരിണിയെ വിളിച്ചു. പ്രതിധ്വനിയുമില്ല: പുത്രിയായ പെണ്ണിനെ വിളിച്ചു: മറുപടിതഥൈവച. ചന്ത്രക്കാരൻ എഴുന്നേററു്, ഔദാസീന്യശാസനം ചെയ്വാനായി ആ ഭവനക്കുററികളേയും കലുക്കുമ്പടി തുള്ളിച്ചാടി ഭവനമെല്ലാം ചുററിത്തകൎത്തു. മനുഷ്യലാഞ്ഛനങ്ങൾ ഒന്നും തന്നെ കാണുന്നില്ല. പറമ്പിൽ അമ്പരന്നുനടന്നു. ഭൃത്യരുടെപൊടിപോലും നാസ്തി. പുറത്തിറങ്ങി അങ്ങുമിങ്ങും മണ്ടിത്തിരഞ്ഞു. കാണുന്ന കാണുന്ന ജനമെല്ലാം ഭൂതത്തെക്കണ്ടപോലെ പാഞ്ഞുമണ്ടുന്നു. പലേടത്തും കടന്നു. സച്ഛായാമാത്രത്താൽ സൎവ്വതഃ സൽകൃതനാകുന്നു. ഏഴാമങ്കക്കൂടിയാട്ടം അത്ഭുതപൂൎവ്വമായുള്ള "ഏകചരിത്ര"ത്വത്തിൽ തന്നെ ആയി പരിണമിക്കുന്നു.

ഈ ദൌഷ്ട്യസാകല്യത്തിന്റെ 'സാരസൎവ്വസ്വനെ' കഥാരംഭത്തിൽ രാവണനോടുപമിച്ച അപരാധത്തെ വായനക്കാർ ക്ഷമിപ്പിൻ! ആ ചക്രവൎത്തിയെ പുരാണങ്ങൾ നീചത്വത്തിന്റെ

സംക്ഷേപമായി വിവക്ഷിക്കുന്നു. എന്നാൽ അദ്ദേഹം വീൎയ്യ സ്വൎഗ്ഗപ്രാപകമായുള്ള സമരാങ്കണത്തിൽ ആയുധപാണിയായി ദിവ്യകരങ്ങളാൽ പ്രയോഗിക്കപ്പെട്ട ദിവ്യായുധമേററു നിൎവ്വാണത്തെപ്രാപിച്ച്, സാക്ഷാൽ ശ്രീരാമാജ്ഞയാ ചിതയിൽ ആരോഹിതനായ വീരവീരാഭിമാനികളിൽ സമഗ്രോത്തംസമായിരുന്നു. ഈ ധൂൎത്തന്റെ മഹാവമാനത്തിൽ അനുവൎത്തിച്ചതു് ഓൎക്കുമ്പോൾ——"ഇട്ടകൈയ്യു കടിക്കണപട്ടികള്! ചവത്തുങ്ങടെ പിണ്ടത്തിന് അളക്കണെ അരി ലാവം!" എന്നു് ഖരഘോഷാക്ഷരങ്ങളും മറന്നു പറഞ്ഞുകൊണ്ടു്, വാതലടച്ച്, ഭവനത്തിനകത്തുകയറി ഇരിക്കമാത്രം ചെയ്ത ഈയാളുടെ വൃത്തിയെ ഓൎക്കുമ്പോൾ——ക്ഷമിക്കണേ.

ഹരിപഞ്ചാനന സാന്നിധ്യത്തിൽ നാം വിട്ടിരിക്കുന്ന അനന്തരവന്റെ അവസ്ഥ എന്തെന്നുകൂടി ഈ അദ്ധ്യായത്തിൽ വിവരിച്ചു കൊള്ളട്ടെ. സാക്ഷാൽ സിദ്ധാൎത്ഥമഹൎഷിയെപ്പോലെ സാത്വികതേജോമയനായുള്ള ഹരിപഞ്ചാനനമഹൽസിദ്ധന്റെ സമക്ഷത്തിൽ കേശവൻകുഞ്ഞു് അപഹൃതപൌരുഷനായി. തന്റെ സമചിത്തതയെ പുനരവലംബനം ചെയ്യാൻ അയാൾ അസാമാന്യമായി വിഷമിക്കേണ്ടി വന്നു. യോഗീശ്വരൻ മോക്ഷദാനത്തെച്ചെയ്യാൻ സന്നദ്ധനെന്നപോലെ, അവിടത്തെ ശിലാശയ്യയിന്മേൽ ഇരുന്നു്, തന്റെ ഉപാന്തസ്ഥനാവാൻ ആംഗ്യംകൊണ്ടു് യുവാവിനെ ക്ഷണിച്ചു. സ്വൎല്ലോകഗമനത്തിന് ഉച്ചൈശ്രവസ്സ് തന്നെ തന്റെ കൈവശത്തിലുണ്ടെന്നുള്ള ഭാവനയോടുകൂടി യോഗമഹിമയെ അഭിനയിക്കുന്ന ആ സിദ്ധന്റെ കായത്തിൽ ഉഗ്രമായുള്ള തപോവൃത്തിയിലെ ആതപസഹനംകൊണ്ടുണ്ടാകുന്ന ശുഷ്കത ലവലേശവും കാണാത്തതിനാൽ, തന്റെ മനസ്സങ്കല്പപ്രകാരമുള്ള തപസ്പൂൎത്തി അദ്ദേഹത്തിനുണ്ടായിട്ടില്ലെന്നു് ആ യുവാവു നിശ്ചയിച്ചു. തന്റെ കാരണവരുടെ ഗൃഹത്തിൽ അത്യാഡംബരത്തോടുകൂടി എഴുന്നെള്ളിയ കാമൎമ്മ്യമായുള്ള ശരീരത്തോടു കൂടിയ മല്ലവരൻതന്നെയാണു തന്റെ മുമ്പിൽ സ്ഥിതിചെയ്യുന്നതെന്നു് അയാൾ ആ സിദ്ധഗാത്രത്തെ സൂക്ഷ്മപരിശോധനചെയ്തു തീൎച്ചയാക്കി. എന്നാൽ കടുതായ വേനലിന്റെ ഊഷ്മാവുള്ള കാലത്തു ദൃഷ്ടമായിരുന്ന ത്ര്യംബകോഗ്രത വക്ഷസ്സുവിലെ ശിശിരതയാൽ ശാന്തകോമളമാ

ക്കപ്പെട്ടതായ ഒരു വ്യതിരിക്തസ്ഥിതിയെ ദശിക്കയുംചെയ്തു. തന്റെ ദിവ്യത്വത്തിനു ഹാനിവരാതെ ദേവഭാഷയിൽതന്നെ യോഗീശ്വരൻ ആ യുവാവോട് ഠം ഭാവാത്ഥത്തിൽ സംഭാഷണം തുടങ്ങി:—"വത്സാ! സ്ഥാണുമൂൎത്തി അനുഗ്രഹിക്കട്ടെ. നിന്റെ മുഖത്തിൽ നിന്നു ഗളിതങ്ങളായ അപഹസനങ്ങൾക്ക് ഠം സാധു എങ്ങനെ അൎഹനായി?"

കേ-കു—(തന്റെ വചനങ്ങളെ യോഗീശ്വരൻ പതുങ്ങി നിന്നു കേട്ടു എന്നു തീൎച്ചയാക്കി) "അതുകളെ വാണീദേവി എന്റെ ഹൃദയത്തിൽ ഉദിപ്പിച്ചു. അന്തഃസത്വത്തെ ജിഹ്വാഗ്രം ഉച്ചരിച്ചു."

ഹരി—"പുത്രാ! സന്യാസമാകുന്ന അഗ്നിശുദ്ധികൊണ്ടുള്ള ഠം പവിത്രശരീരം നിന്റെ യുവനേത്രങ്ങൾക്കു പക്ഷേ പ്രാപഞ്ചികന്റേതെന്നു തോന്നിയേക്കാം. എങ്കിലും സകലദൈവാനുഗ്രഹങ്ങളും സാധിച്ച്, മത്സരശീലം വെടിഞ്ഞിരിക്കേണ്ട നിനക്ക് ക്ഷാത്രത്തെയുണ്ടാക്കാൻ നാം എന്തപരാധം ചെയ്തു?"

കേ—കു "സ്വാമിൻ! പരമാൎത്ഥമല്ലേ പറയേണ്ടതു്? എന്റെ ഹൃദയത്തിൽ അവിടത്തേനേക്കു ഠംശ്വരാപ്പിതമായി, വാദംകൊണ്ടു് അനവച്ഛേദ്യമായി, ഒരു പ്രബലസംശയം വേരൂന്നിപ്പോയിരിക്കുന്നു."

ഹരിപഞ്ചാനനഭിക്ഷു തന്റെ മന്ദഹാസ സഞ്ചികയിൽ നിന്നു് വശ്യശക്തിയിൽ മോഹനതമമായുള്ളതിനെ എടുത്തു തന്റെ മുഖത്തു ചാൎത്തിക്കൊണ്ടു, ശയ്യയിൽ നിന്നെഴുന്നേറ്റു്, യുവാവിന്റെ സമീപത്തേയ്ക്കു മൃദുപാദനായി തരണം ചെയ്തു, അയാളുടെ സ്കന്ധങ്ങളിൽ കുസുമതുല്യമൃദുലതയോടു കൂടിയ തന്റെ ഹസ്തതലങ്ങളെ ഗുരുതരമായ വാത്സല്യത്തോടുകൂടി സ്ഥാപനം ചെയ്തു. യുവാവിന്റെ നഖശിഖാന്തമുള്ള സ്നായുവല്ലികകൾക്ക് വിദ്യുച്ഛക്തികൊണ്ടെന്നപോലെ ഒന്നായൊരു പ്രേംഖണമുണ്ടായി. ആ കരസ്പൎശത്തെ അതിനു മുമ്പിൽ താൻ അനുഭവിച്ചിട്ടുണ്ടെന്നു് ആ യുവാവിൽ ഒരു സംസ്മൃതിയുണൎത്തി. സ്ഥലവും സന്ദൎഭവും ഏതെന്നു പരിസ്ഫുടമായില്ല. യോഗീശ്വരന്റെ പ്രതിഭ, രൂപം,ചേഷ്ടാപ്രഭാവം,സ്വരം-എന്നുവേണ്ട,നിശ്വാസഗന്ധം പോലും—ആ യുവാവെക്കൊണ്ടും ഒരു ത്രാടകവിദ്യാനുകരണം സാധിപ്പിച്ചു. ഗുരുശാസനീയമായ ഒരു സങ്കല്പം കൂടാതെ അനുഷ്ഠിക്ക

പ്പെട്ട ആ മഹത്തായ വിദ്യയുടെ ഫലം ഭിന്നകാലങ്ങളിലും, ഭിന്ന ലിംഗങ്ങളിലും, വിശേഷിച്ചും ഭിന്നപ്രകൃതിയിലും, രണ്ടു സൃഷ്ടികൾ— പരസ്പരസംബന്ധംകൂടാതേയും —ഏകമാതൃകയിൽ തന്നെ ഉണ്ടാകുന്നതു സംഭാവ്യമാണെന്നുള്ള ഒരു ആശ്ചര്യബോധമായിരുന്നു. തനിക്കു ബോധ്യമായ രൂപസാമ്യം അയാളുടെ മനസ്സിൽ അത്ഭുതപൂർവമായുള്ള ആശ്ചര്യത്തെ ഉണ്ടാക്കി. എങ്കിലും, മീനാക്ഷി പ്രേമത്തിനും ശാശ്വതവിശ്വാസത്തിനും പാത്രമായ പരമസാധ്വിയും, തന്റെ മുമ്പിൽ നിൽക്കുന്ന പ്രതിച്ഛായ—പക്ഷേ അകാരണവും അവിഹിതവും ആയിരിക്കാം—വിദ്വേഷപാത്രമായുള്ള കൃത്രിമാസ്പദനം ആണെന്ന് ആ യുവാവു വ്യവച്ഛേദിച്ചു. യുവാവിന്റെ ഐശ്വര്യാരംഭത്തെക്കണ്ടു്, താൻ മീനാക്ഷിയുടെ പ്രാർത്ഥനാനുസാരമായി അയാളെ കേശവപിള്ളയുടെ വക്രശൃംഖലകളിൽ നിന്നു മോചനം ചെയ്യാൻ പോന്നിരിക്കയാണെന്നു യോഗീശ്വരൻ കരുണാമൃതവർഷത്തോടു കൂടി പ്രസ്താവിച്ചു. ഭൂവദനം തുറന്നു, തന്നെ ഭക്ഷിച്ചുകളകയൊ, അല്ലെങ്കിൽ, ആകാശം തകർന്നുവീണ് തന്നെ പരമാണുക്കളായി ധൂളീകരിക്കയൊ ചെയ്താലും, അങ്ങിനേയുള്ള വിധിപ്രപാതത്തിന്റെ കർത്താവിനെ അവസാനശ്വാസത്തിലും അയാൾ ആരാധിക്കുമായിരുന്നു. എന്നാൽ, ആ യോഗിഖലന്റെ നാവിൽ ഉച്ചാരണകാലമാത്രമെങ്കിലും, തന്റെ പരിശുദ്ധപ്രേമക്ഷേത്രമായ "മീനാക്ഷി" എന്ന നാമധേയം ആവസിച്ചതു്—ദുസ്സഹം! പരമദുസ്സഹം!—ജന്മജന്മാന്തരങ്ങളിലും ക്ഷന്തവ്യമല്ലായിരുന്നു. യോഗീശ്വരനിൽ പണ്ഡിതഖലന്റെ ആഭിചാരചതുരനേയും, തന്റെ പ്രണയ വിഷയത്തിൽ ഒരു മത്സരിയേയും ആ യുവാവു് ദർശനംചെയ്കയാൽ, പുറം തിരിഞ്ഞു നിലകൊണ്ടു. യോഗീശ്വരൻ ആ ക്രിയയുടെ ദർശനമാത്രംകൊണ്ടു തന്റെ ശ്രമത്തിന്റെ ദുസ്സാധ്യതയെ സൂക്ഷ്മമാനം ചെയ്തു.

ഹരി—"വത്സാ! ശ്രീപത്മനാഭസങ്കേതത്തെ ഉപേക്ഷിച്ചു്, നിന്നിലുള്ള വാത്സല്യംകൊണ്ടു്, നിന്നോടു സംഗതനായിരിക്കുന്ന ക്ഷണകാലത്തെ സപ്രയോജനമാക്കാതെ വൃഥാ സംഭാഷണംകൊണ്ടു് വ്യർത്ഥമാക്കുന്നോ? ഇവിടെ വസിക്കുന്നു എങ്കിൽ നിന്റെ അവസാനം അടുത്തിരിക്കുന്നു. എന്നോടുകൂടി വ്യോമതരണം ചെയ്യുന്നതിനു സന്നദ്ധനാവുക. എന്നാൽ നിന്റെ പ്രിയ

തമയ്ക്കു വേണ്ടി, നീ രക്ഷിക്കപ്പെട്ടു. നമ്മുടെ ഗുണദോഷങ്ങളെ അംഗീകരിക്ക. നീ മഹാരാജാവെന്നു ഗണിക്കുന്ന പുരുഷൻ ചന്ത്രക്കാരനായ നമ്മുടെ ശിഷ്യപ്രഭുവിൻെറ ജീവസമ്പത്തുക്കളെയും, അവിടത്തെ സേവകൻ നമ്മുടെ മീനാക്ഷീ—അല്ലാ—നിൻെറ — ആ—കന്യകാവരണത്തേയും കാംക്ഷിക്കുന്നു."

**കേ—കു**—('തീൎന്നസന്ദേഹമെല്ലാം' എന്ന സ്ഥിതിയിൽ തിരിഞ്ഞു്) "ഹാ! കഷ്ടം! അവിടന്നു് ഇത്ര ഗുരുലഘുത്വമില്ലാതെ സംസാരിക്കുന്നതെന്തു്? ധൎമ്മപരനായ മഹാരാജാവിൻെറയും ആ ഭൃത്യവലൻേറയും നാമങ്ങളെ ഒരേ ശ്വാസത്തിൽ സംഘടിപ്പിക്കുന്നതു് നിൎമ്മൎയ്യാദമല്ലേ?"

**ഹരി**—(കന്യകാ വിഷയത്തിൽ തനിക്കുണ്ടായ പിഴയെക്കുറിച്ചു ചോദ്യമുണ്ടാകാത്തതിനാൽ സന്തോഷിച്ചു്)"വത്സാ എന്തു്! ഈ കാരാഗൃഹത്തെ സൂക്ഷിക്കുന്ന ആളുകൾ രാജഭടന്മാരെന്നു കാണുന്നതിന് നിനക്കു നേത്രങ്ങളില്ലേ?"

**കേ-കു**—"ഉണ്ടു്-ശരീരസിദ്ധമായുള്ള രണ്ടിനും പുറമെ രണ്ടു വക കൂടിയുണ്ടു്. കുലസിദ്ധവും ജ്ഞാനസിദ്ധവും. അതുകൾ മോക്ഷമാൎഗ്ഗമായി ഇവിടന്നു് ഉപദേശിക്കുന്ന ഈ പൎവ്വതശിരസ്സിൽ നിന്നുള്ള ആകാശഗമനം ജീവനാശകമെന്നും, പിന്നെയും പലതും, ദൎശിപ്പിക്കുന്നു."

**ഹരി**—"ശുദ്ധാ! പരമശുദ്ധാ! എങ്കിലും, കഠിനഹൃദയാ! നിൻെറ രാജഭക്തികൊണ്ടുള്ള ആത്മബലിയിൽ സഹാത്മത്യാഗം ചെയ്‌വാൻ സന്നദ്ധയായിരിക്കുന്ന ആ സതിയുടെ വേദനകളെക്കുറിച്ചു് നീ എന്തു ചിന്തിക്കുന്നു?"

**കേ—കു**—"സന്യസ്തകൎമ്മാവായ അവിടത്തേയ്ക്കു് ഈ ഇന്ദ്രിയബന്ധവിഷയങ്ങളിൽ ബന്ധമെന്തു്? രാജന്യകുലീനയായ ആ പരമപാവനയുടെ പ്രാതിനിധ്യം വഹിക്കുന്നതിലേയ്ക്കു് എന്തവകാശം എന്നു് അരുളിച്ചെയ്താൽ, ആ ചോദ്യത്തിന് ഉത്തരം പറയാം."

കേശവൻകുഞ്ഞിൻെറ "രാജന്യ" പദപ്രയോഗം യോഗീശ്വരൻെറ മനക്കമ്പിയെ അതിമഞ്ജുളമായുള്ള നിസ്വനത്തിനതക്കവണ്ണം മീട്ടുകയാണു ചെയ്തതു്. "അല്ലയോബാലകാ! എൻെറ ജീവിതത്തേയൊ ചരിത്രത്തേയോ കുറിച്ചു് നീ എന്തറി

ഞ്ഞു? " എന്നു് അൎത്ഥമാകുന്ന ഒരു പുഞ്ചിരി അദ്ദേഹത്തിന്റെ മുഖത്തു പ്രചരിച്ചു. ആ യുവാവോടുള്ള സംവാദത്തെ അന്നത്തേയ്ക്കു നിറുത്തുന്നതു് ഉചിതമെന്നു വിചാരിച്ചു്, അദ്ദേഹം ഇങ്ങനെ ഖണ്ഡിച്ചു് ഒരു ചോദ്യംചെയ്തു:— "ആകട്ടെ, നമ്മുടെ നിയന്ത്രണത്തെ അനുസരിക്കുന്നതിനു മനസ്സുണ്ടോ എന്നു തീൎത്തുപറയുക."

കേ—കു—"അവിടത്തെ ചോദ്യത്തിനു് ഉത്തരം പറയണമെങ്കിൽ, മീനാക്ഷിയോടു് അവിടത്തേയ്ക്കുള്ള ബന്ധമെന്തെന്നു് ആദ്യമായി എന്നെ ധരിപ്പിക്കണം."

ഹരി—( 'അതാവനു മൎമ്മചോദ്യം', എന്നു ചിന്തിച്ചുകൊണ്ടു്)"അതും അതിലധികവും നീ ധരിക്കുന്നതായ കാലം അടുക്കുന്നു. ആ ബാലികയിൽ ഒരു മനുഷ്യനു് എന്തു് അധികാരങ്ങൾ ഉണ്ടാകാമോ, അതുകൾക്കവകാശി നാം തന്നെ."

കേ—കു—(ഭൎത്തൃസ്ഥാനത്തെ സൂചിപ്പിക്കുന്നു എന്നു ധരിച്ചു്) "കഷ്ടം! സുഭദ്രാഹരണകഥ————"

ഹരി—(തടഞ്ഞു്) "കുഞ്ഞേ ! ദൈവവിരോധമുണ്ടാകുന്ന വാക്കുകൾ ഉച്ചരിക്കാതെ. സൎവജ്ഞനെന്നുള്ള അഹങ്കാരം വിദഗ്ദ്ധതയെ ഹനിക്കും. അരുതു്! ഭാഷണം നിറുത്തുക."

കേ—കു—"എന്നാൽ അവിടത്തെ ഭാഷണവും നിറുത്തുക."

ഹരി—"പരമകഷ്ടം! പരമകഷ്ടം! നിന്റെ ഈ മനോഹരശരീരം ഈ ക്രൂരഗൃഹാന്തരത്തിൽവച്ചു മൃതിയെ പ്രാപിക്കും. നിന്റെ മൃദുലമാംസം ദ്രവിച്ചു വഴുതിയിറങ്ങി ഈ ശിലാതളിമത്തെ ദുൎഗ്ഗന്ധപൂൎണ്ണമാക്കിച്ചെയ്യും. നിന്റെ അസ്ഥികൾ ശുഷ്കിച്ചു്, ഉലുത്തു്, ഭസ്മമാകും. ഒരു ദിവസം, നല്ലോരുദയത്തിൽ, ഈ ശിലാകപാടങ്ങൾ ദൃഢബദ്ധങ്ങളാകും. ഈ സംഭവങ്ങളെ ഈ കണ്ണുകൾ കാണുന്നു. പോരിക. എന്റെ മാറോടുചേൎന്നു പോരിക. നാം നിനക്കു് ഒരു പിതാവായും, അതിലധികമായും ഭവിക്കും. ഈ ശിലാമന്ദിരത്തിന്റേയും രാജമന്ദിരങ്ങളുടേയും സാക്ഷകൾ നിന്റെ കല്പനകൾപോലെ അതുകളുടെ നാളങ്ങളിൽ തിരിയും. നിന്റെ പാദങ്ങൾ മിതിക്കുന്ന ഭൂമിയെ

നാട്ടിലെ പ്രഭുക്കളും പുണ്യഭൂമിയായി തൊട്ടുകണ്ണിൽവയ്ക്കും. അങ്ങനെയുള്ള പദവികൾക്കു പോരിക." ഈ ആപൽസൂചനകളും ഐശ്വരപദദാനവും കേട്ട് കേശവൻകുഞ്ഞു കണ്ണുകൾ പൊത്തി. ഹരിപഞ്ചാനനൻ അപ്രത്യക്ഷനമായി.

നന്തിയത്തുണ്ണിത്താനെ തന്റെ കക്ഷിയിൽ ചേർക്കുന്നതിന് മന്ത്രക്കൂടത്തെ വ്യാഘമുഖാന്തരം ചെയ്ത ശ്രമം നിഷ്ഫലമാവുകയാൽ, മറെറാരു മാർഗ്ഗമായി കരുതിയിരുന്ന, കേശവൻകുഞ്ഞിന്റെ ലേഖനത്തെ സമ്പാദിക്കുന്നതിനു ചെയ്തശ്രമവും ഇങ്ങനെ ഭഗ്നമായി. എന്നാൽ ഉമ്മിണിപ്പിള്ളയുടെ ഹതികഴിഞ്ഞതിന്റെ ശേഷം, വേണ്ടിവന്നാൽ ചന്ത്രക്കാരനോട്ട് എതിർക്കത്തക്കവണ്ണം തന്റെ സ്വാധീനങ്ങളെ പൂർണ്ണബലമാക്കിച്ചെയ്യുന്നതിനായി ഉണ്ണിത്താന്റെ ബന്ധുത്വത്തെ പിന്നെയും ഹരിപഞ്ചാനനൻ ഇച്ഛിച്ചു. അതിനാൽ കേശവൻകുഞ്ഞിന്റെ ലേഖനത്തെ തന്റെ ക്ഷുദ്രപ്രയോഗം കൊണ്ടു തന്നെ കൈവശമാക്കുന്നതിനു യോഗീശ്വരൻ കച്ചകെട്ടി. ഉമ്മിണിപ്പിള്ളയുടെ വധത്തിനു ശേഷം ഒന്നു രണ്ടു ദിവസം കഴിഞ്ഞ് ഒരു രാത്രി കേശവൻകുഞ്ഞ് പരമാനന്ദചിത്തനായി നിദ്രചെയ്യുമ്പോൾ, തിരുവനന്തപുരത്തെ ബന്ധനഗൃഹത്തിൽവച്ചുണ്ടായതുപോലെ, മീനാക്ഷീസമാഗമത്തെ ദർശനംചെയ്തു. എന്നാൽ, അതു സ്വപ്നവിഭ്രമവും മീനാക്ഷീസാന്നിദ്ധ്യവും അല്ലെന്നും, ഹരിപഞ്ചാനനന്റെ ക്ഷുദ്രക്രിയാഫലമാണെന്നും ഗ്രഹിപ്പാൻ വേണ്ട സമയംവരെ ആ യോഗീശ്വരന്റെ വൈദ്യുതാഭിചാരത്തെ ആ യുവാവിന്റെ ബുദ്ധി എതിർത്തു. ദീപപ്രഭകൊണ്ടു ശോഭ വർദ്ധിച്ചിരുന്ന സിദ്ധനേത്രജ്യോതിസ്സിന്റെ സ്ഫുരണം, ആ യുവാവ് ഉണരുന്നതിനുമുമ്പിൽ തന്നെ അയാളുടെ നേർക്കു പ്രയോഗിച്ചുകഴിഞ്ഞ കർമ്മങ്ങളുടെ ശക്തികൊണ്ടു ക്ഷീണപ്രായമായിത്തീർന്നിരുന്ന അയാളുടെ നിയന്ത്രണശക്തിയെ തീരേ നഷ്ടമാക്കി. യോഗീശ്വരന്റെ നിയോഗാനുസാരം, അദ്ദേഹത്തിന്റെ അരുളപ്പാടിനെ അക്ഷരവ്യത്യാസംകൂടാതെ ഒരു ഓലയിൽ ആ യുവാവു ലേഖനം ചെയ്തു. അനന്തരസംഭവങ്ങൾ തൽക്ഷണമുണ്ടായ സുഷുപ്തിയിൽ വിസ്മൃതമായി. ആ ഗിരിഗുഹാഗൃഹത്തിൽ ആദ്യം പ്രവേശനം ചെയ്തപ്പോൾ അനുഭവിച്ചിരുന്ന ശിരോമാന്ദ്യത്തോടുകൂടി ആ യുവാവ് ഉണർന്നു. ഹരിപഞ്ചാനനനും രാജസചി

വന്മാരുടെ ബന്ധുവാണെന്നു് ആ യുവാവു തീർച്ചയാക്കി. അദ്ദേഹം തനിക്കു് ഒരു ദർശനം നൽകി എന്നല്ലാതെ തന്നെക്കൊണ്ടു് എന്തു ചെയ്യിച്ചു എന്നു് ഓർമ്മ ഉണ്ടായില്ല.

കുപ്പശ്ശാരുടെ നിഗ്രഹവൃത്താന്തം തിരുവനന്തപുരത്തെത്തിയ ഉടനെ തന്നെ ആപൽക്കരമായ പ്രതിക്രിയ ഒന്നും അയാളുടെ പുത്രനായ ഭൈരവവിവിടമുഖൻ അനുഷ്ഠിച്ചുപോകാതെ സൂക്ഷിക്കുന്നതിനായി, യോഗീശ്വരൻ മററുചില ദൌത്യങ്ങളോടുകൂടി, അയാളെ കേശവൻകുഞ്ഞിന്റെ രക്ഷാകാര്യത്തെ ഭരമേല്പിച്ചു്, മരുത്വാൻമലയിലേയ്ക്കു് യാത്രയാക്കി. നിയമപ്രകാരമുള്ള പരിചാരകൻ മാറി ഭൈരവന്റെ പരിചരണം തുടങ്ങിയപ്പോൾ കേശവൻകുഞ്ഞു്, ശ്രീരാമാന്തികത്തിൽ അന്തകന്റെ ഗൂഢാഗമനമുണ്ടായ പുരാവൃത്തത്തെസ്മരിച്ചു: ആ ഭൃത്യൻ ആരാശ്ശാരുടെ കിങ്കരനാണെന്നും, അതിനാൽ തന്റെമേൽ മരണശിക്ഷ വിധിക്കപ്പെട്ടിരിക്കുന്നു എന്നും, ശങ്കിച്ചു: മാതൃപിതൃപ്രണയിനികളുടെ പ്രേമസ്മരണങ്ങളെ നിറുത്തി, ഇഹവാസമെന്നുള്ളമോഹത്തെ പരമാർത്ഥസംഗനിവൃത്തന്റെ നിലയിൽ ഖണ്ഡിച്ചു്, ഏതാനം ദിനരാത്രങ്ങൾ കഴിച്ചു.

ഒരു ദിവസം നാലാംയുഗനാഥന്റെ പ്രതിച്ഛായയായുള്ള ഭൃത്യന്റെ ആഗമനവും സ്നാനസൽക്കാരവും ഭക്ഷണദാനവും ഉണ്ടായില്ല. യോഗീശ്വരൻ ദീർഘദർശനംചെയ്ത "നല്ലദയം" സമാഗതമായോ എന്നു മനസ്സിൽ ഒരു കമ്പനമുണ്ടായി കുറച്ചു നേരം കഴിച്ചു്, തനിക്കു നേരിട്ടിരിക്കുന്ന മഹാദുർവ്വിധിയെ സ്മരിച്ചു് മദ്ധ്യാഹ്നംവരെ ആ യുവാവു് പരിതപിച്ചു. സമീപത്തിരുന്ന ഗ്രന്ഥത്തിന്റെ പാരായണംകൊണ്ടു് ക്ഷീണശമനം ചെയ്യാമെന്നു വിചാരിച്ചു് അതിനെ എടുത്തതിൽ ഭാരമുള്ള ഒരു സാധനമായിത്തോന്നി. ഗുഹാമാർഗ്ഗങ്ങളെ തരണംചെയ്തു്, പുറത്തേയ്ക്കുള്ള വാതലിനടുത്തു ചെന്നു് ഒന്നു രണ്ടു നാഴികനേരംദ്വാരപാലവൃത്തിയെ അനുഷ്ഠിച്ചു. തന്റെ ബഹിർഗ്ഗമനത്തെ തടയുന്ന വാതൽ മനുഷ്യവർജ്ജ്യമെന്നു സൂചിപ്പിക്കുന്ന നിശ്ചലതയ്ക്കല്ലാതെ മറെറാന്നിനും അന്തഃപ്രവേശനം നൽകുന്നില്ല. തന്റെബന്ധനശാലയിലേയ്ക്കു മടങ്ങി, ആ പകൽമുഴുവൻ ഉപവാസമായിക്കഴിച്ചു. ജാലകപങ്ക്തിയിൽകൂടി അന്ധകാരത്തിന്റെയും അനന്തരം

ചന്ദ്രകിരണങ്ങളുടേയും പ്രവേശനമുണ്ടായിട്ടും, ഭടന്റെ സാന്നിധ്യമുണ്ടാകുന്നില്ല. ഉപവാസാനുഷ്ഠാനംകൊണ്ട് ആത്മശുദ്ധി വരുമെന്നുള്ള പ്രമാണത്തെ അവലംബിച്ച് നാമജപങ്ങളോടുകൂടി യുവാവ് നിദ്രയ്ക്കാരംഭിച്ചു. കോകിലഗാനങ്ങളും ചകോരകൂജനങ്ങളും വണ്ടുകളുടെ ഝങ്കാരധ്വനികളും തൂക്കുമരച്ചുവട്ടിലേയ്ക്കുനയിക്കുന്ന കാഹളധ്വനികളെന്നു തോന്നിച്ചുംകൊണ്ട്, അയാളെ പ്രഭാതത്തിനുമുമ്പ് ഉണർത്തി. സൂര്യോദയംകണ്ട്, സ്വല്പം ആനന്ദമുണ്ടായി എങ്കിലും, ഭടന്റെ ആഗമനം അന്നും കാണാതെ കഴിഞ്ഞ ഓരോ മാത്രയിലും അയാളുടെ ബുദ്ധിക്ഷയം വർദ്ധിച്ചു. യോഗീശ്വരൻ വശംവദനാകാതെ, അദ്ദേഹത്തോടുള്ള തന്റെ മനോവിരുദ്ധതയെ പ്രകടിപ്പിച്ചതിന് അദ്ദേഹത്തിന്റെ നേത്രങ്ങൾ ദർശനം ചെയ്തമാർഗത്തിൽ തന്നെ മൃതി സംഭവിപ്പിച്ചു ശിക്ഷിക്കുന്നു എന്നു തീർച്ചയാക്കി. അകക്കാമ്പിൽ വർദ്ധിച്ച ദാഹാഗ്നിയെ പാദപ്രക്ഷാളനാദികൾക്കു വെച്ചിരുന്ന ജലശിഷ്ടത്തെക്കൊണ്ടു ശാന്തിവരുത്തി. സന്ധ്യാസമയമടുത്തപ്പോൾ കാളരാത്രിയുടെ സമാഗമമെന്നും, പർവതനിരകൾ കാലദൂതന്മാരെന്നും, തന്റെ വസതിക്കുള്ളിൽ തിക്കിത്തിരക്കി പ്രവേശിക്കുന്ന ചെമന്തി, വനമല്ലികാദികളുടെ സൌരഭ്യം നരകഗന്ധകധൂമമെന്നും, അങ്ങോട്ടും ഇങ്ങോട്ടും അമ്പുകൾ പോലെ പറന്ന് മരക്കൊമ്പുകളിൽ ഒതുങ്ങുന്ന ശുകചകോരാദിപക്ഷികൾ പിണ്ഡകാംക്ഷികളായ കാകജാതി എന്നും, അയാളുടെ ക്ഷതേന്ദ്രിയങ്ങൾക്കു തോന്നി. നാവു തളർന്നു എങ്കിലും, ദിവ്യങ്ങളായ ഓരോ അഷ്ടകങ്ങളും ദശകങ്ങളും മന്ത്രിച്ച്, ദൈവകരുണാമൃതത്തെ യാചിച്ചു. ശുചീന്ദ്രക്ഷേത്രവാസിയായ സ്ഥാണുമാലയപ്പെരുമാൾ കേൾക്കുമാറ് ആ ശിലാഭൃണത്തിൽ ബദ്ധനായ മൃകണ്ഡുപുത്രൻ വാവിട്ടു നിലവിളിച്ചു. ഈ ഘോഷങ്ങളെല്ലാം തൽക്കാലം സമീപവർത്തികളായ കുരരികളെ സ്വഗൃഹഭ്രഷ്ടരാക്കി പലായനം ചെയ്യിക്കമാത്രം ചെയ്തു. ചുററും ആവരണം ചെയ്യുന്ന പ്രശാന്തശീതളപവനൻ സൌഷുപ്തികമായുള്ള ഒരു മഹാരന്ധ്രത്തിലേയ്ക്കു തന്നെ നയിച്ചുതുടങ്ങുന്നു. ആ അവഗാഹനം നിദ്രയോ, ബോധക്ഷയമോ, മൃതിയോ എന്നു സംഭ്രമിക്കുന്നതിനിടയിൽ അയാളുടെ നാഡികൾ സ്തംഭിച്ച്, ശരീരം സുപ്തിപ്രചുരമായി. മണ്ഡപവലയിനിയായ പ്രകൃതീശ്വരി, സ്വാക്ഷഃദശത്തിൽ സംഭവിക്കുന്ന അപ

മൃത്യുവെ സ്വൈരിണിയുടെ സമദൃഷ്ട്യാ തുച്ഛീകരിച്ചു്, ജഗന്മോഹനകരിയായി വിലസി. സമീപഗൃഹാദ്വാരവാസികളായമഹാത്മാക്കളുടെ ദിവ്യചക്ഷുസ്സുകളും ആ അകാലാസന്നമൃതിയെ ദൎശിക്കുന്നില്ല. നിശാനടി തന്റെ കാന്തനായ ചന്ദ്രനെത്തുടൎന്നു് ഭൂരംഗത്തെ കൃതാന്തകൃത്തായ ദ്വാദശാൎക്കനൃത്തത്തിന്നു് ഒഴിച്ചുകൊടുത്തു. ആ ശിലാമണ്ഡപം അപ്പോൾ സാക്ഷാൽ സത്യശക്തിയുടെ പരീക്ഷാസങ്കേതമായി പ്രകാശിച്ചു. വിരാട്സ്വരൂപത്തിന്റെ മഹായോഗോപാധിപ്രശാന്തത ബന്ധിച്ച ആ മണ്ഡപത്തെ സൎവത്ര അധിരോധ്യരായ യമകിങ്കരന്മാർ പ്രദക്ഷിണം ചെയ്തു.

---



# അദ്ധ്യായം ൨൮.

"നിൽക്കരുതാരും പുറത്തിനിവാനര-
രൊക്കെക്കടക്ക മുറിക്കകത്തിലകം,
കൂപതടാകങ്ങളും ഉൾക്കിടങ്ങുകളും,
ഗോപുരദ്വാരാവധി നിരത്തീടുക."

കഥാവസാനം അടുത്തിരിക്കുന്ന ഈ ഘട്ടത്തിൽ കഥാരംഭരംഗമായ കളപ്രാക്കോട്ടഭവനത്തിന്റെ ക്ഷേമസ്ഥിതികളെക്കുറിച്ച് അന്വേഷിക്കുന്നതു സമുചിതമായിരിക്കുമല്ലോ. പതിമൂന്നു വ്യാഴവട്ടവും നാലിലധികം സൂര്യസംക്രമവും കഴിഞ്ഞിട്ടും, ആ ഭവനം ബാലശാപംകൊണ്ടു ക്ഷയത്തെ പ്രാപിക്കാതെ, നേരെമറിച്ചു പുരാതനകാലത്തെ ദേശാധിപത്യപ്രാമാണ്യത്തെയും കവിഞ്ഞുള്ള രാജപുത്രപ്രഭുത്വത്തിന്റെ വിക്രമയശസ്തംഭത്തെ നാട്ടിയിരിക്കുന്നു. ഹരിപഞ്ചാനനയോഗിരാജസന്ദർശനംകഴിഞ്ഞു കുഞ്ഞുത്തമ്പി മടങ്ങിയെത്തിയപ്പോൾ, അദ്ദേഹത്തെ ദൃഷ്ടിദോഷം, നാവിൻദോഷം എന്നിവകളെ പരിഹരിച്ചു കോട്ടയകം പൂകിപ്പാൻ വട്ടകയിൽ അരത്തവെള്ളവും (കുരുതിയും) ദീപവുംകൊണ്ടു് അരത്തമപ്പിള്ളത്തങ്കച്ചിയുടെ മുമ്പിലായി പുറപ്പെട്ട തോഴി, പാണ്ഡവാരാധകരായ വേലർവർഗ്ഗത്താൽ ഉപാസ്യയായ ഒരു വനയക്ഷി തന്നെ ആയിരുന്നു. അതിന്റെ വിതർത്തുള്ള കാപ്പിരിമുടിയും, കർണ്ണങ്ങളിൽ ഊഞ്ഞാലാടുന്ന രുദ്രാക്ഷദണ്ഡവും, ഭൌതികമായുള്ള ഭയങ്ങൾക്കു രക്ഷാസൂത്രമായണിഞ്ഞുള്ള കരിമ്പടനൂൽകണ്ഠഹാരവും, ജ്വരസംഹാരിയായുള്ള ആനവാൽ കങ്കണങ്ങളും, കൈവിരലുകളെ അലങ്കരിക്കുന്ന ശംഖതാമ്രമോതിരങ്ങളും, പാദാഭരണങ്ങളായ ഇരുമ്പുവലയങ്ങളും, നെററിയിലും കണ്ണുകളെവലയംചെയ്തും തെളിയുന്ന ഭസ്മപ്പുരിക്കുകളും, എങ്ങും നടപ്പില്ലാത്ത സമ്പ്രദായത്തിൽ ശരീരത്തെ ആവരണംചെയ്യുന്ന കാവിവസ്ത്രങ്ങളും, എല്ലാത്തിലും വിശേഷമായി നാസികാഭരണസ്ഥാനത്തു മാന്ത്രിക

ധ്വജമായി പൊങ്ങിനില്ക്കുന്ന ഈ ഒക്കിൽമൂക്കുത്തിയും കണ്ട
പ്പോൾ, ഹരിപഞ്ചാനനനോടുള്ള പ്രത്യയാനുഗ്രഹമായി തനി
ക്കു ഒരു കരിംകൃത്യാകിങ്കരിയെ കിട്ടിയിരിക്കുന്നു എന്നു തമ്പി സ
ന്തോഷിച്ചു. ഭഗവതിയമ്മയുടെ മനം തമ്പിയുടെ ദശ്നത്തിൽ
അമ്മയെക്കാണാൻ ഉഴറാത്തതു് അവരുടെ മന്ത്രശക്തിയുടെ മാ
ഹാത്മ്യംകൊണ്ടുതന്നെ ആയിരുന്നു. തമ്പിയേക്കാൾ പത്തുപ
തിനഞ്ചു നാഴികയ്ക്കു മുമ്പിൽ തിരുവനന്തപുരത്തുനിന്നും ശരവും
പക്ഷിയും, ചന്ദ്രനും, രാഹുവും, ഗുളികനും, പിന്നെ പത്തുപ
ന്ത്രണ്ടു് 'നവദോഷങ്ങളും' നോക്കി, പടത്തലവന്റെ നിദേശപ്ര
കാരം ഭഗവതിയമ്മ കളപ്രാക്കോട്ടയിലേയ്ക്കു പുറപ്പെട്ടു. കദ
ളീവനത്തിൽ കേട്ടിരുന്നുവെങ്കിൽ, വൈയാകരണപടുവായ
ശ്രീഹനൂമാന്റെ സമാധിബന്ധലംഘനം ചെയ്യിക്കുമായിരു
ന്ന പദവ്യതിരേകങ്ങളോടുകൂടി ആ വിഷ്ണുഭക്തന്റെ നാമദശ
കത്തേയും ജപിച്ചുകൊണ്ടാണ് നമ്മുടെ ദൂതി നടന്നുതുടങ്ങിയതു്.
പ്രാത്ഥനകളിൽ ശബ്ദമല്ലാ, ധ്യാനമാണ പ്രധാനമെന്നു തെളി
യിക്കുമാറു്, ഭഗവതിയമ്മയുടെ "അഞ്ജനാസൂനു"വായുള്ള "വാ
യുപുത്ര" നാമമന്ത്രത്തിന്റെ പ്രേഷകശക്തികൊണ്ടു് ആ സ്ത്രീ
തമ്പിയെമുന്നിട്ടു കളപ്രാക്കോട്ടയിൽ അടുത്തു്, തമ്പിപ്രഭു എ
ത്തുന്നതിനു മുമ്പിൽ ആ ഭവനത്തിലെ നായികയേയും അടുക്കള
യേയും തന്റെ ചൊൽകീഴാക്കി. തമ്പിയുടെ പ്രത്യാഗമനാഘോ
ഷമായി പരിപ്പും നെയ്യും കൂട്ടിയുള്ള ഊണിനിരുന്നപ്പോൾ,
മനോരമ്യമായുള്ള പാചകചിന്താമണിപ്രയോഗങ്ങളെ തങ്ക
ച്ചി തളികകളിൽ പകന്നു. ഭഗവതിയമ്മയുടെ കൈപ്പുണ്യ
സാക്ഷ്യങ്ങളായ സദ്യവിഭവങ്ങളെക്കാളും തമ്പിക്കു രുചിച്ചതു്,
ആ തോഴിയുടെ ഉപദേശപ്രകാരമുള്ള തങ്കച്ചിയുടെ 'തലചൊ
രുക്' മുതലായുള്ള ഒരുക്കങ്ങളായിരുന്നു. തമ്പി ഭാഗ്യഹിമവാ
ന്റെ അഗ്രസാനുവിൽ കയറി കണ്ണുരണ്ടു: ഭക്ഷണാനന്തരം
ഭാൎയ്യയേയും ഊട്ടി, വിശ്രമക്കെട്ടിൽ ആനന്ദാന്ദോളമഞ്ചത്തിൽ,
'സവവിഘ്നചകരന്ദേവ'നായി കുശാൽകൊണ്ടു് ഇരിപ്പായി.
നവവേഷം ധരിച്ചതുകൊണ്ടു് വ്രീളാവതിയായിരിക്കുന്ന തങ്ക
ച്ചി താംബൂലദാനം ചെയ്തതും ഒരുനവസമ്പ്രദായത്തിലായിരുന്നു.
ഒടിച്ചുമടക്കി കശക്കിയല്ലാതെ, ഞരമ്പറുത്തു സുന്നം തടവി നിര
പ്പാക്കി, തിരുത്തു്, അഗ്രത്തെ സുന്നശകലംകൊണ്ടു് ഒട്ടിച്ചു്,
നെടുഗുളികയായി നല്കിയ വെററിലച്ചുരുൾകണ്ടു്, തമ്പി

സപത്നിയേയും നവഗുണോപദേശകത്രിയേയും ഒന്നുപോലെ അഭിനന്ദിച്ച്,കരിമ്പുതോട്ടം തകൎക്കാനൊരുങ്ങുന്ന ഗജത്തെപ്പോലെ രസമദംകൊണ്ടു കുണുങ്ങി. അദ്ദേഹം യോഗിരാജന്റെ രാജസ്പൎശകിലും ' രാജധാനിയിലെ ' അലവലാദി'ത്വവും ഭാൎയ്യയെ കേൾപ്പിച്ചു. "കേട്ടില്ലയോ തങ്കച്ചി, തമ്പുരാന്റെ സേവൻ, ഒരു കേശവൻ, ബ്രഹ്മഹസ്തിചെയ്തത്? അവടങ്ങളൊക്കെ കുടി പൊറുതികെട്ടപെയ്യ്! സാമിതന്നെ അവിടങ്ങക്കൊക്കെ ഇപ്പോ തമ്പുരാനും പത്മനാസ്സ്വാമിയും." ഭൎത്താവുപറഞ്ഞതും അതിൽ കൂട്ടതലായ രാജ്യവൃത്താന്തങ്ങളും ഭാൎയ്യ അറിഞ്ഞിരുന്നു. "കേശവന്മാരെ പേരുവാഴ്ക്കയേ പൊല്ലാത്തത്!" (തന്റെ അഭിപ്രായം പ്രസംഗവിഷയത്തെ ആസ്പദമാക്കിമാത്രം പുറപ്പെട്ടതെന്നു സ്ഥാപിപ്പാൻ) "അച്ഛനിയനാരവൻ? പിന്നെ—ഒരു മാടമ്പിള്ളയൊ, എന്തൊരുവനൊ—അയ്യാണ്ടെ കൊച്ചിനെ എന്തരാണ്ടോ ചെയ്തൂട്ടാരു്!" എന്നു് ആ മഹതിക്കുള്ള അറിവിനെ ഭൎത്താവിനെ ധരിപ്പിച്ചു.

**വിജ്ഞനായതമ്പി**—"ഹോ മടലെ! മാടമ്പിള്ളയോ? എള്ളേഡസ്ത്തനാട്ടിലെ ഒരു മാടമ്പീടെ മോനെ. ' മാടമ്പി ' എന്നുവച്ചാൽ 'തിരു'വില്ലാത്തമാടമ്പ്—മാടമ്പേ, പൂണുലിടല്—കഴിഞ്ഞ വൻ-എന്നൊമറെറാ ആണ് അതിന്റെ വ്യക്തി. അതേ—അങ്ങനേയും ഒരന്യായം നടന്നു."

**തങ്കച്ചി**—"തള്ളേം തവപ്പനും എങ്ങനെ താങ്ങുവാരോ?"

**തമ്പി**—"കൊട്ടത്തവന് ഒടനേകൊണ്ടേ- അവടങ്ങളിൽ എട്ടാവട്ടത്തു ചവിട്ടാൻ എടവരാണ്ടേപെയ്യ്." (സംഗതിയുടെ കഠോരത ചിന്തിച്ചുണ്ടായ ദുസ്സഹതയാൽ രണ്ടുകൈകൊണ്ടും തങ്കച്ചിയുടെ നെഞ്ചിലടിച്ചുകൊണ്ടു) "ചെല്ലിപ്പുറഞ്ഞോണ്ടല്ല്യോ എണയെക്കുത്ത്യൂട്ടു!"

തങ്കച്ചിക്കു തമ്പിയുടെ ഉൗക്കേറിയ ശോചനോൎജ്ജിതം പുറത്തും ഉള്ളിലും ഒന്നുപോലെ കൊണ്ടു. ഉമ്മിണിപ്പിള്ളയെ കേശവപിള്ള എന്നൊരു രായസപ്രൌഢൻ കൊല്ലുമെന്നു പ്രതിജ്ഞചെയ്തതും, പറമ്പുകിളക്കുംപോലെ നിവന്നുനിന്നു കാച്ചി ജീവഹതിചെയ്തതും, തങ്കച്ചിയുടെ കണ്ണുകളിൽ കാണുംവണ്ണമുള്ള ചമൽക്കാരത്തോടുകൂടി തമ്പി വൎണ്ണിച്ചു. പരിചിതന്മാർ,

സ്സ്നേഹിതന്മാർ എന്നിങ്ങനെ ചേൎന്നുകഴിയുന്ന വൎഗ്ഗങ്ങളുടെ അടുത്ത പടിയിലുള്ള 'ഇണ' ദമ്പതിമാരാണല്ലൊ, എന്നു ചിന്തിച്ചു് തങ്കച്ചിയുടെ ഘനമാൎന്ന ഹൃദയം വ്യാകുലമായി. രായസാംപിള്ളയുടെ നാമം 'കേശവപിള്ള' എന്നായിരുന്നതുകൊണ്ടു താൻ കേട്ട കഥയെ "മാവാരതത്തെ"ക്കാളും പരമാൎത്ഥമായി വിശ്വസിച്ചു. ദമ്പതിമാരുടെ സംഗതിയാകുമ്പോൾ ഇങ്ങനേയുള്ള കേശവനാമവാന്മാരായ ഭൎത്താക്കന്മാരുടെ ഭാൎയ്യമാർ എന്നും മൃത്യുവദനസ്ഥകളാണല്ലൊ എന്നു തന്റെ ഹൃദയസ്ഥനായിരിക്കുന്ന കേശവബാലനേക്കുറിച്ചുള്ള ഓൎമ്മകൊണ്ടു തോന്നി, കേശവനാമാവല്ലാത്ത തന്റെ ഭൎത്താവോടണഞ്ഞു്, ഭയാനുരാഗങ്ങൾ സമ്പുടമായ ഒരു അദ്ധ്യാലിംഗനത്തോടുകൂടി ഇങ്ങനെ ശോചിച്ചു:—"എന്തും എതിരും ഇരുന്നോണ്ടു്, എണയെല്ലൊണയായി വാഴ്‌വോരു്, ഊടിയറുത്താലു്, തവിച്ചനീരെയും എങ്ങനെ നമ്പുവാരു്?" (തന്റെ ഹൃദയമാലിന്യത്തിന്റെ ഊൎജ്ജിതംകൊണ്ടു്)"പേരുവാക്കെന്നേ! പേരുവാക്കു്!"

സൌഭാഗ്യചമഗ്ര്യത്തിനും ഉപരിയായുള്ള ആകാശാരോഹണം സമീപിച്ചിരിക്കുന്ന ആ സന്ദൎഭത്തിൽ, തനിക്കു തക്കതായ ഒരു രായസക്കാരനില്ലാത്തതിനെക്കുറിച്ചു ചിന്താപരിഭൂതനായിരിക്കുന്ന തമ്പിയുടെ മനസ്സിൽ തങ്കച്ചിയുടെ പരിരംഭണാദ്ധ്യം ഉറവുകൊള്ളിച്ച പ്രണയരസത്തെ, തന്റെ പ്രിയനായ ചെറുസിക്രട്ടരിയെ അപഹസിച്ചുണ്ടായ ഒടുവിലത്തെ സ്വരവിന്യാസം ഉദയമുഖംവരെ വററിച്ചു. "കേശവൻ! കേശവൻ! അപ്പേ്ട്രിവിടെ ജവിക്കാണ്ടായിട്ടു് എത്ര പൂവു കഴിഞ്ഞു! 'നഞ്ചൻ! നഞ്ചൻ' എന്നു പറഞ്ഞോണ്ടു്, അവനെ കൊന്നോ കുഴിച്ചുമൂടിയോ, എന്തരു ചെയ്താരോ ? കൊണ്ടിരുന്നോണ്ടു കലംപേശെണ്ടെന്നുവച്ചു മിണ്ടാണ്ടിരുന്നു. ഇപ്പോൾ താനേ ചാടി ഒള്ളതും ഉള്ളിരിപ്പും."

തങ്കച്ചി—"ഹയ്യോ! ഈ കൊലംപേയണ കാൎയ്യവും മററും എടുക്കണതു ചെയ്വോ, മേനിയോ? ആ പൂപ്പൊടീടെ മേമയ്ക്കു് ഉച്ചിച്ചൂടിക്കൊണ്ടൂടായിരുന്നോ? ഇങ്ങാരു കൊല്ലണതും കൊലയ്ക്കൂണതും?"

ഭഗവതിഅമ്മ ഇത്തക്കംനോക്കി ഇടയ്ക്കുചാടി മാദ്ധ്യസ്ഥ്യംവഹിച്ചു്, ദമ്പതിമാരുടെ ശണ്ഠയെ ഒതുക്കി. പ്രതാപസിംഹനായിരിക്കുന്ന തമ്പിയോടു സംസാരിപ്പാൻ സന്ദർഭംകിട്ടിയ ഭഗവതിയമ്മ, പത്മനാഭൻ പള്ളികൊണ്ടുകിടന്നു് പന്ത്രണ്ടുകോടി അരി ദിവസേന അമൃതേത്തു കഴിക്കുന്നതും, പൊന്നുതമ്പുരാൻ കാർത്തവീര്യചക്രവർത്തിയെപ്പോലെ ആയിരം കയ്യാൽ അന്നദാനം ചെയ്യുന്നതും, തുടങ്ങിയുള്ള മഹാരാജപ്രഭാവങ്ങളെ വർണ്ണിച്ചു. തമ്പി അതുകളെ ഭക്തിയോടു കേട്ടതല്ലാതെ, താൻ ഉദ്ദേശിച്ചപോലെ അദ്ദേഹത്തിന്റെ മുഖത്തു് രാജവിരോധലക്ഷ്യങ്ങൾ ഒന്നും കണ്ടില്ല. തമ്പി അരാജകകക്ഷിയെന്നു പടത്തലവനുണ്ടായിട്ടുള്ള സംശയം അകാരണമായുള്ളതെന്നു ഭഗവതിഅമ്മയ്ക്കു തോന്നി. എങ്കിലും, തന്റെ ശ്രമപരീക്ഷണങ്ങളെ അവിടെ അവസാനപ്പിച്ചില്ല. ആ ഭവനം പ്രേതാദിബാധകളുടെ സങ്കേതമെന്നു താൻ കേട്ടിട്ടുള്ളതുകളെ തന്റെ മാന്ത്രികക്രിയകൾകൊണ്ടു് ആവാഹനംചെയ്തു്, ആ ദേഹികൾക്കു മോക്ഷദാനം ചെയ്‌വാൻ ഭഗവതിയമ്മ ഏററു. തമ്പിയുടെ നാസികാഗ്രത്തിൽ മുട്ടിത്തുടങ്ങിയിരിക്കുന്ന ഭാഗ്യദശയ്ക്കു് ഇങ്ങനെ ഗൃഹശുദ്ധ്യനുകൂലംകൂടി ലഘുവായികിട്ടുന്നതു് പരമഭാഗ്യമായി. കളപ്രാക്കോട്ടത്തളങ്ങളിൽ പുഷ്പാദിസംഭാരങ്ങൾ കുമിഞ്ഞുതുടങ്ങി. ഓരോ മുറിയും അറയും കല്ലറയും തുറക്കപ്പെട്ടു. ഭഗവതിമാന്ത്രിക കത്തിയുടുത്തു്, കുറിയും ചാർത്തി, പല്ലുകടിച്ചു്, കണ്ണുതുറിച്ചു്, ദേഹം ആഞ്ഞുവിറച്ചും, തലയാട്ടി ഭീഷണികാട്ടിയും, ഇളിച്ചും, ഇമച്ചും, ചീറിത്തുമിച്ചു് "ഖാ"ദിവകയഞ്ചും "ഉ"കാരയുതമായി തെള്ളിപ്പൊടി തീയിൽ അർപ്പണംചെയ്തും, ആ ഭവനത്തിനു്, വഴിപോലെ ഉച്ചാടനശുദ്ധി കഴിച്ചു. ഈ "മാണിക്കച്ചെമ്പഴുക്കാ" ക്കുതെല്ലാം ആടീട്ടും കേശവൻകുഞ്ഞിന്റെ പൊടി അവിടെങ്ങും കാണ്മാനില്ല. ചെമ്പകശ്ശേരിയിലുള്ളതിലും അധികം അറകളും കല്ലറകളും ഉണ്ടെന്നുള്ള അറിവിൽ പടത്തലവനു തെററീട്ടില്ല. കേശവൻകുഞ്ഞിനെ അതുകളിൽ ബന്ധനം ചെയ്തിരിക്കുമെന്നുള്ള ഊഹം—എന്തുകഥയോ—അബദ്ധമായി. യോഗീശ്വരൻ ആ ഭവനത്തിന്റെ രക്ഷാമൂർത്തിയാണെന്നു തന്റെ ചികിത്സാസഹായത്താൽ പാട്ടിലാക്കപ്പെട്ട ചില ഭൃത്യരിൽനിന്നു ഭഗവതിയമ്മ ഗ്രഹിച്ചു. തമ്പി പട കൂട്ടുന്ന വൃത്താന്തത്തേയും, അവർ

സമ്മതിച്ചു എങ്കിലും, കേശവൻകുഞ്ഞെന്നൊരുവനെ ആ ഭവനത്തിനകത്തു കൊണ്ടുവന്നിട്ടുണ്ടോ, എന്ന ചോദ്യത്തിന ചില സംശയഭാവങ്ങളോടുകൂടിയുള്ള നിഷേധോത്തരമാണുണ്ടായത്. ഭഗവതിയമ്മ ക്രാസ്സം മറുതലക്രാസ്സം ചോദ്യങ്ങൾ തുടങ്ങി. ആയിടയിലും യോഗീശ്വരൻ കളപ്രാക്കോട്ടവക പടനിലത്തിൽ എഴുനെള്ളിയിരുന്നു എന്ന് ആ ഭൃത്യർ സമ്മതിച്ചു. തക്കതായ കാരണമുണ്ടാക്കി,ഭഗവതിയമ്മ പടക്കളരിക്കെട്ടിടങ്ങളേയും സന്ദർശിച്ചു. എന്നാൽ ആ സ്ഥലത്തിലെ പടവട്ടങ്ങളുടെ "ഭൂമാകണിശം" തന്റെ മാന്ത്രികാതപത്തിന് അടുത്തുകൂടാത്തതായി കാണപ്പെടുകയാൽ ഭഗ്നോത്സാഹയായി മടങ്ങേണ്ടിവന്നു. ഈ തോലി കഴിഞ്ഞപ്പോൾ, തന്നെ സംശയിച്ചു തുടങ്ങുന്നതുപോലെ ചില ലക്ഷ്യങ്ങളും ഭഗവതിയമ്മ കണ്ടു. ഭഗവതിയമ്മ വചനനേത്രങ്ങളെക്കൊണ്ടുള്ള പണികളെ നിറുത്തി, ശ്രവണേന്ദ്രിയാംഗങ്ങളെ തന്റെ യത്നസാദ്ധ്യത്തിനായി ഏകാഗ്രമാക്കി.

തമ്പി ചിന്താഗ്രസ്തനായി നടക്കയും പലരേയും വരുത്തി പല ആജ്ഞകളും നൽകുകയും ദ്രവ്യശേഖരവും വ്യയവും ചെയ്കയും, തങ്കച്ചി ഉന്മേഷം പെരുകി ഒന്നുകൂടി വീക്കകയുംചെയ്തു. ആ ഭവനത്തിനകത്തു കാഷായവസ്ത്രക്കാരുടെ വരവു പെരുകി. പടനിലത്തിലെ ആരവങ്ങൾ ഭവനത്തിലും കേൾക്കുമാറായി. അടുക്കള അക്ഷയപാചകശാലയായി. തമ്പി ഇടയ്ക്കിടെ നെട്ടംകുപ്പായശരായികൾക്കുത്തു കടന്ന്, നടുക്കെട്ടും തലക്കെട്ടും ധരിച്ച്, ഹരിപഞ്ചാനനനാൽ സമ്മാനിക്കപ്പെട്ട ഖഡ്ഗവും നടുക്കെട്ടിൽ തിരുകി, മഹമ്മദീയമന്ത്രിവേഷത്തെ അഭ്യസനം ചെയ്യുന്നതും കണ്ടുതുടങ്ങി. താൻ പോന്നകാര്യം നിവൎത്തിക്കാതെ മടങ്ങേണ്ടിവരുന്നതിനെക്കുറിച്ചു ഭഗവതിയമ്മ വളരെ വ്യസനിച്ചു. കന്യാകുമാരിമുതൽ സകല ഗൃഹങ്ങളും വഴിയമ്പലങ്ങളും കാടും കുഴിയും കുന്നും മലയും പരിശോധിച്ച് ഒരു കാനേഷുമാരിക്കണക്കെടുത്തെങ്കിലും, കേശവൻ കുഞ്ഞിനെ കണ്ടുപിടിക്കുന്നുണ്ടെന്നു നിശ്ചയിച്ചുകൊണ്ട് അതിൽ വിജയമുണ്ടാകുവാൻ ചില "ഉക്കര"മന്ത്രങ്ങളെ ജപിച്ചു. സന്ധ്യകഴിഞ്ഞയുടനെ പ്രാൎത്ഥന ഫലിച്ചു. ഒരു കാവിവസ്ത്രകുപ്പായക്കാരൻ ഓടിക്ഷീണിച്ച്, സംഭ്രമവശനായി, വാടിത്തളൎന്ന്, അവിടെ എത്തി, ചില വസ്തുതകൾ

തമ്പിയെ ഗൂഢമായി ധരിപ്പിച്ചു. ഭഗവതിയമ്മ, മസൂരിയാൽ ഇരടിക്കപ്പെട്ട തന്റെ കൃഷ്ണവൎണ്ണം ഇരുളിനോടു ചേരുന്ന ലയചാതുരിയുടെ ആനുകൂല്യത്തിൽ, തന്റെ ശ്രവണങ്ങളെ ആ സംഭാഷണസ്ഥലത്തേയ്ക്കു നിയോഗിച്ചു. തൽക്കാലമുണ്ടാകുന്ന ഒരു മഹാപത്തിൽ കലുങ്ങാതെ, തന്നെ വിശ്വസിച്ചു കാത്തു്, മരുത്വാൻഗിരിയിൽ അല്പകാലഭജനംചെയ്തു്, ഹരിശ്ചന്ദ്രസമനായി തമ്പിയുടെ പ്രതിജ്ഞാമഹത്വത്തെ രക്ഷിക്കണമെന്നു് ഹരിപഞ്ചാനനൻ അരുളിച്ചെയ്തിരിക്കുന്നതായി ആഗതനായ ഭൂതൻ തമ്പിയെ ഗ്രഹിപ്പിച്ചു. ആപത്തിന്റെ സ്വഭാവമെന്തെന്നു ചോദിച്ചതിൽ, ഭൃത്യനു രൂപമുണ്ടായിരുന്നില്ല. തമ്പി ക്ഷീണപാദനായി, തന്റെ കട്ടിലിന്മേൽ ചെന്നുവീണു. "മരുത്വാമലയോ?" എന്നു ഭഗവതിയമ്മയുടെ ഉള്ളിൽ ഒരു ചോദ്യം ഉദിച്ചു.

ഈശ്വരൻ ശരീരത്തെ കൈക്കൊണ്ടു്, സകല സ്ഥലത്തും ഈശ്വരനായി പ്രത്യക്ഷപ്പെട്ടു്, പ്രപഞ്ചഭരണത്തെ നിൎവ്വഹിക്കുന്നില്ല. ദൃശ്യവും ചേതനവും ആയുള്ള ഓരോ സത്വങ്ങളുടെ പ്രവൎത്തനങ്ങൾ, സൎവ്വനിയന്ത്രിണിയായ ഒരുശക്തിക്കുള്ള സ്വാധികൃതത്വത്തെ ലോകത്തെ ധരിപ്പിക്കുന്നു. അതിന്മണ്ണം തന്നെ രാജ്യകാൎയ്യനിൎവ്വഹണത്തിലും ഒരു ഭദ്രകേന്ദ്രത്തിൽ ഒന്നോ ഏതാനുമോ ബുദ്ധികൾ സംഘടിക്കുന്നു: ആ സംഘടനയിൽ ചില സങ്കല്പങ്ങൾ സമാവിഷ്ടങ്ങളാകുന്നു: ആ സങ്കല്പങ്ങളുടെ സമവായത്തിൽ അവകൾക്കു ക്രിയാജീവൻ ജാതമാകുന്നു: ആ ജീവൻ നിൎവ്വാഹകരൂപങ്ങൾമുഖേന പ്രവൎത്തനം ചെയ്യുന്നു. ആ പ്രവൎത്തനത്തിനു രാജ്യഭരണം എന്നു ജനങ്ങൾ അഭിധാനദാനം ചെയ്യുന്നു. ഭദ്രദീപയജ്ഞാനുവൎത്തനത്താൽ വൎദ്ധിതഭദ്രകീൎത്തനനായ രാമവൎമ്മധൎമ്മരാജന്റെ മന്ത്രമണ്ഡപത്തിൽ ചിലമ്പിനകം, കളപ്പാക്കോട്ട എന്നിത്യാദി ഭവനങ്ങളുടെ ആയുൎദ്ദായരജിസ്തുകൾ സാചിവ്യാമന്ത്രണത്തിനു വിഷയമായി ഭവിച്ചു. അതുകളിൽ, വാൎദ്ധക്യവ്യാധിപാതകാദികൾകൊണ്ടു് ആയുഃഖണ്ഡനത്തിനു പ്രഥമഗണനീയമായിക്കണ്ട കളപ്പാക്കോട്ട ജന്മപത്രികയെ, പടത്തലവന്റെ ആജ്ഞാനുകാരിയായി പാണ്ടിദേശങ്ങളിലേയ്ക്കു ഭഗവതിഅമ്മയെ ത്തുടൎന്നു യാത്രയാക്കപ്പെട്ടിരുന്ന കേശവപിള്ള അറിവാൻ സംഗതിവരാതെ, മന്ത്രിമാർ കിഴിവെഴുതി. അതിഗൂഢമായുണ്ടായ ആ വിധിയെ ഹരിപ

ഞ്ചാനനൻ അറിഞ്ഞു് തമ്പിക്കു വ്യക്തമല്ലാതുള്ള ഒരു മുന്നറിവു കൊടുത്തു. ആ സ്ഥിതിക്കു്, മന്ത്രിമാരിൽ ഒരാളായ "ജെണ്ട്റാളമ്മാവൻ" വഴി തലവർകുളത്തിലും ആ വസ്തുതയുടെ സൂക്ഷ്മച്ഛായതന്നെ എത്തിയതു് ആശ്ചര്യമല്ലല്ലൊ.

തമ്പിയുടെ ബുദ്ധിക്ഷയത്തിൻെറ കാരണമറിവാൻ തങ്കച്ചി ചോദ്യം തുടങ്ങി. "പെഞ്ചാതി അറിയേണ്ട കാര്യമല്ല" എന്നു തമ്പി, പത്നിയുടെ ആശ്വാസപ്രശ്നത്തിനു് ആവശ്യമില്ലെന്നും, തൻെറ മനസ്സിൽ ഉണ്ടായിട്ടുള്ള കാലുഷ്യം നിസ്സാരമെന്നും പ്രൌഢിയോടു അഭിനയിച്ചു, പറഞ്ഞു. തങ്കച്ചിക്കു തമ്പിയുടെ വാക്കും ഭാവവും ബോദ്ധ്യമാകാതെ, അദ്ദേഹത്തെ പിന്നേയും ചോദ്യങ്ങൾകൊണ്ടു് അസഹ്യപ്പെടുത്തിയപ്പോൾ, ഹരിപഞ്ചാനനബാന്ധവവിഷയത്തിലുള്ള തങ്കച്ചിയുടെ നിരന്തരനീരസം, ദുശ്ശകുനമായി ദോഷാനുഭവത്തിൽ കലാശിച്ചിരിക്കുന്നു എന്നു സൂചിപ്പിച്ചു്, "മനംപോലെ മംഗല്യം" എന്നു, തമ്പി ആപത്സംഭവഭയത്തെ സ്ഥിരപ്പെടുത്തി ആക്രോശിച്ചു.

**തങ്കച്ചി**—(തൻെറ ഗുണദോഷോപദേശങ്ങളെ ഭത്സിച്ചുണ്ടായ തമ്പിയുടെ പരുഷവാക്കിൽ കുപിതയായി) "കേട്ടൂടാത്ത പെഞ്ചാതിയെ പ്പിന്നെ വീട്ടിക്കെട്ടിവലിച്ചിട്ടിരിക്കണതെന്തരിന്? ചാമിയാരെ ആളു് എന്തരു പൊടിമായവും കൊണ്ടു വന്നിരിക്കണാരോ എന്തോ? നീക്കും പോക്കുമില്ലാത്ത വിനയായല്ല്യോ അദ്ദ്യം——"

**തമ്പി**—"അമ്മാച്ചന്മാരെ അധികാരങ്ങളൊന്നും കളപ്രാക്കോട്ടയിലെടുക്കണ്ട, കേട്ടോ?"

**തങ്കച്ചി**—"ഹും ! അതിനിങ്ങാക്കും വ്യാക്കുമില്ല. പണ്ടും കളപ്രാക്കോട്ട മേമകണ്ടല്ലല്ലൊ തലവർകുളം പടച്ചതു്!"

**തമ്പി**—"ഛേ ! പുല്ലേ ! വാവിട്ടാണം ചൊല്ല്യാലൊണ്ടല്ലോ! "

**തങ്കച്ചി**—"മോന്ത്യക്കു മോന്ത്യക്കു അമ്പണം വിളിച്ചു്, മൂധേവിതൊറപ്പാൻ ഇനി എന്തൊരൊണ്ടു്? കേറിക്കെടപ്പാൻ കൂരയില്ലാക്കൊമ്പലെപ്പോലെ, പുല്ലേ, പുകിലേന്നു്, എവളെ മൂഞ്ഞീ താററിയാലക്കൊണ്ടു് ചേതമൊണ്ടു്."

തമ്പി—(സ്വകാൎയ്യമായ മോഹഭംഗഭ്രാന്തിനാൽ) "ഏറെ ന്യൂരാതെ നില്ല്—തന്തറയിൽനില്ല്. ചേതവും ചേതാരവും ചൊല്ലിത്തെറിക്കാതെ."

തങ്കച്ചി—"ഏറെ ന്യൂന്നിററല്ല്യോ, ഇപ്പംകാണണ കനിഞ്ഞിരിപ്പിന് ഇടവന്നത്?" (കനിവോട്ട) "വന്നച്ചൂനെന്തരെന്നു ചൊല്ലണോ, എവടെ പാട്ടിക്കു ശെവനേന്നു പോടെ?"

ഭാൎയ്യയുടെ കനിവു ഭൎത്താവിന്റെ കോപത്തെ വൎദ്ധിപ്പിക്കുകയാണുണ്ടായത്. തമ്പി—"ശെവനേട്ടന്നാ,ഹരനേന്നോ, ഏതു തൊലയിലെങ്കിലും പോയിമാട്ട്. ചേരാത്തടത്തു ചേൎന്നാൽ കൊണ്ടുകൂടാത്തതു കൊള്ളുമെന്നു പറഞ്ഞതു മെയ്യ്! ഇന്നലെപ്പെയ്യമഴയിൽ ഇന്നുകുരുത്ത തകരയ്ക്കു പച്ചക്കൂട്ടം. കണ്ടും ഉണ്ടും നിറയാത്ത ഏക്കറക്കൂട്ടം! ഥ്സൂ!" തമ്പി ഒന്നു തുപ്പുകയും ചെയ്തു.

തമ്പിയുടെ സ്വകാൎയ്യകുണ്ഠിതകോപം കൊണ്ടു തങ്കച്ചിയുടെ മഹിമയുള്ള തറവാട്ട് ഇങ്ങനെ ഹീനമായി അധിക്ഷേപിക്കപ്പെട്ടപ്പോൾ, ആ പ്രഭ്വി തുള്ളിച്ചാടി, തന്റെ പ്രത്യേക അരമനയിലേയ്ക്കു പുറപ്പെട്ട്, ആ ഭവനം മുഴുവൻ കുലുങ്ങുംപടി അവൾക്കു പ്രത്യേകപാടവം സിദ്ധിച്ചിട്ടുള്ള ഇളകിയാട്ടം തുടങ്ങി:— എങ്ങാണ്ടോ നിന്നു വന്ന്, ആരും തൊട്ടുതിന്നാതെ കഴിഞ്ഞ്, അവസ്ഥനടിച്ച്,കുത്തിക്കവൎന്നും കൊലചെയ്തും ധനം പെരുക്കി, പ്രതാപംകൊണ്ടിരിക്കുന്ന അ വീട്ടിലെ പൊറുതി നിറുത്തി, സ്വന്തഭവനത്തിലേയ്ക്കു മടങ്ങാൻ താൻ തയ്യാറാകുന്നു എന്ന് ആദ്യമായിത്തകൎത്തു. യോഗീശ്വരന്റെ ചരിത്രവും അദ്ദേഹത്താൽ ആ ഗൃഹത്തിനുണ്ടായതും ഉണ്ടാകുന്നതും ആയ അനൎത്ഥങ്ങളും തമ്പി തുടരുന്ന അനൎത്ഥപഥങ്ങളും ആയിരുന്നു ആ കോപപ്രസംഗത്തിലെ രണ്ടാംഘട്ടം. അവനോന്റെ ഭാൎയ്യയെ ഒളിച്ച് വേണ്ടാസനങ്ങൾ തുടങ്ങുന്ന ഭൎത്താക്കന്മാർ പതിവ്രതകളുടെ പ്രണയത്തിന് അവകാശികളല്ലെന്നും, ആയിടെ അതിഗൂഢമായി എന്തോ ചില സംഗതികൾ പടക്കളപ്പുരകളിൽ നടത്തിവന്നതിനെ താൻ നിരോധിച്ചതുകൊണ്ട്, അനന്തരക്രിയകളെല്ലാം തന്നിൽനിന്ന് ഒളിക്കുന്നു എന്നും, പടശേഖരം ചെയ്യുന്നതു് തിരുവനന്തപുരത്തും മരുത്വാമലയിലും കാലത്തും വയ്യിട്ടും ദൎശനംകൊടുക്കുന്ന സ്വാമിക്കുവേണ്ടിയല്ലാതെ, തമ്പുരാൻ തിരുവടിക്കുവേണ്ടി അല്ലെന്നും, ഇതുകൾക്കെല്ലാം മേലിൽ താൻകൂടി

ഇല്ലെന്നും, മൂന്നാം ഭാഗമായി ഉച്ചത്തിൽ വെളിപാടുകൊണ്ടിട്ട്, തങ്കച്ചി തന്റെ ചെറുകുട്ടികളേയും വിളിച്ചു ഭാണ്ഡവും മുറുക്കി. ഈ ചൊല്ലിയാട്ടത്തിന്റെ മൂന്നാംചരണം കേട്ടപ്പോൾ, മുളകു പുളി മുതലായ രസങ്ങൾ കണക്കിനു ചേന്ന ഒരു പുളിയിഞ്ചിയെ ആസ്വദിക്കുംപോലെ ഭഗവതിയമ്മ രസിച്ചുനണച്ച്, ഒരു സീൽക്കാരവും പുറപ്പെടുവിച്ചു. ഇക്കഥകൾ അറിഞ്ഞിട്ടും, തമ്പിയുടെ ഗൌരവം ഭാൎയ്യാസാന്ത്വനത്തിനു പുറപ്പെടാൻ മൃദുലമാകാതെ രൌദ്രകഠിനമായി പ്രഭാവപ്പെട്ടു. തമ്പിയുടെ പടയാളികൾ ഹരിപഞ്ചാനനദൂതൻ വഹിച്ചിരുന്ന ദൌത്യമെന്തെന്നു ഗൃഹം ചുററി തിരക്കിത്തുടങ്ങി.

ഈ കലാപങ്ങളെ പരിപുഷ്ടീകരിപ്പാൻ തങ്കച്ചിയുടെ കാരണവരും, ഒന്നു രണ്ടു മേനാവും അനവധി ബന്ധുജനങ്ങളും ഭൃത്യന്മാരും കളപ്രാക്കോട്ടയിലെത്തി. കാരണവപ്പാടു തന്റെ ഉൾഖേദംകൊണ്ട് അന്തർഗ്ഗൃഹപ്രവേശനം ചെയ്യാതെ, പുറമുററത്ത് അന്യഥാഭാവത്തെ കൈക്കൊണ്ടു നടതുടങ്ങി. ഈ ആഗമനവൃത്താന്തമറിഞ്ഞിട്ടും, തമ്പി തന്റെ കെട്ടിനകം വിട്ടു ഭാൎയ്യാമാതുലനെ സൽക്കരിപ്പാൻ പുറപ്പെട്ടില്ല. ആവശ്യക്കാരനായ കാരണവപ്പാട്, തന്റെ തറവാട്ടവസ്ഥയേയും അഭിമാനത്തേയും അടക്കി, അകത്തുകടന്ന്, ഒരു തൂണുചാരി മിണ്ടാതെ ഇരിപ്പായി. വൃദ്ധന്മാരുടെ ശുദ്ധഗതികൊണ്ടു പൊറുതിയില്ലാതെതീന്ന നാട്യത്തിൽ, തമ്പി പുറത്തോട്ടുള്ള വാതലിന്റെ മേൽപടിയിൽ കൈകൾ ഉറപ്പിച്ചു നിലകൊണ്ടു. തങ്കച്ചി അടുത്തുള്ള മുറിയിൽ എത്തി, കാരണവരെ തൊഴുതുകൊണ്ടു, ദേശാചാരമനുസരിച്ചു മറഞ്ഞുനിന്നു. തലവർകുളത്തിലെ കാരണവപ്പാടീന്ന് തമ്പിയോടു സംസാരിക്കാതെ, അനന്തരവളോട് ഇങ്ങനെ കാൎയ്യം പറഞ്ഞുതുടങ്ങി:—"ഒളിച്ചുകളിപ്പാനല്ല ഇപ്പം നേരം. പടത്തലവത്തിചമഞ്ഞ്, ഇങ്ങിരുന്നാലക്കൊണ്ട്, മാനംകെട്ടുപോവും. മേനാവുകൾ കൊണ്ടുവന്നിട്ടോണ്ട്. പിള്ളരെ പിറക്കിയിട്ടോണ്ട് മുമ്പേനട. ഞാൻ പുറവേ വരാം." ഭ്രാന്തചിത്തനായ കുഞ്ചുത്തമ്പി തിരിഞ്ഞു കാരണവപ്പാടോടു കാൎയ്യമെടുത്തു. "മൂത്തോരെന്നും മററുംവച്ചു, അത്രകേറി അപ്രപ്പെടണ്ട. ഇവനിവിടെ തടിപോലെയിരിക്കുമ്പം, ഇവന്റെ കൂടിപ്പൊറുക്കണ പെണ്ണുംപിള്ളയെ എറങ്ങെന്നു കറിപ്പാൻ എങ്ങേക്കു കാൎയ്യം? ഇതെവിടെക്കേട്ട ഞായം, ഏതുജാതിക്കടുത്ത മൊറ?"

**കാരണവർ**—(ശാന്തമായി) "തലപ്പുടവന്മാരെയടുത്തു മല്ലിടാൻ നാമാളല്ലാ. ചേഷ്ടകാറിപ്പെണ്ണിനെ മാനമായിക്കൊണ്ടുപോവാൻ നമുക്കു കാൎയ്യമൊണ്ടു്. അതു പൊല്ലാപ്പെങ്കിൽ നാലുപേർ പറയട്ടു്. തന്റെ കൂടിപ്പൊറുത്തതും, കോരിവാരിക്കിട്ടിയതും മതി. കൊച്ചുതമ്പിഎഴുതിഅയച്ചപ്പോൾ,കൊറവായ്പ്പോയി. അവൻ അശു. അവൻറട്ടത്തെടുത്ത മൊറയൊന്നും നമ്മടേ അട്ടത്തെടുത്താലൊണ്ടല്ലോ--"(അനന്തരവളോടു്)"പെണ്ണേ! ഈ കോട്ട നാളെ പൊഴുതിനു്—ശിവനേ!—കൊളം—കൊളംകോരിപ്പോവും! കല്പന, കല്പന—അയ്യരുള്ളിനു് എതിരരുള്ളേതു്? മാനമൎയ്യാദയ്ക്കു നങ്കമൊറ പോറേറണ്ട പെൺകുലം കണ്ട പരിഷേടെ ഉന്തുമടിയും കൊള്ളുണതു് ഈ ഏറാങ്കടക്കാലത്തു് കണ്ടുപൊറുക്കാൻ നമുക്കെന്തു വിധിച്ച വിധി!"

**കുഞ്ചു**—"ഇവന്റെ കോട്ട കുളംകോരിയാൽ, നിങ്ങടെ മനപ്പടി തുറന്നു് ഒരു ചേക്ക തരണ്ട. ഇക്കോട്ടയകത്തുവച്ചു തൻകുലം വാഴ്ത്തുണതു് ഇവിടം ചേന്നു നിലയ്ക്കു പേച്ചും പിന്നാററും അടക്കിക്കൊണ്ടു വേണം."

**കാരണവർ**—(തമ്പിയോടു്) "അടടാ! കിഴട്ടപ്പിച്ചനെ പൊറുത്തോ അപ്പാ." (തങ്കച്ചിയോടു്)"നീ എറങ്ങുന്നോ, അതേ—നായരെപ്പോലെ കുടിക്കെട്ടും കൊടുമകാണാൻ നിക്കണോ? കല്പന കല്ലെപ്പിളക്കും പെണ്ണേ, കല്ലെപ്പിളക്കും. കൊടുത്തകൈ എടുത്താലക്കൊണ്ടു് മൊറതറ ചെലുത്തിയാൽ ചെല്ലൂല്ല. അതു നീ കേട്ടിട്ടില്ലേ്യാ? ഇയാളിവിടെ മാണിക്കമന്തിരമായി മറിച്ച ചൂതെല്ലാം ഉരുതപ്പാണ്ടു് അങ്ങടഞ്ഞു. നാളെ വെടിയെക്കാലം കാണാം, തായ്ച്ചൊല്ലുകേളാത്ത വവ്വാലെപ്പോലെ ഇയ്യാള തലകീഴമേലായ് തൂങ്ങുണതു്."(ദീർഘശ്വാസത്തോടുകൂടി) "അയ്യാളെറങ്ങട്ടു് തോന്നിയവഴി പെരുവഴിയിലു്. ആൺപെറന്ന മുന്നോരെ മുഖം നോക്കി അന്നു കൊടുത്തുപോയി. ഇനി നിനക്കിവിടെക്കിടപ്പാനും നാപെടാപ്പാടുപെടാനും പിടിച്ച വിനയെന്തു്? കൊണ്ടിറങ്ങു വെളിയിലു്! നില്ലു്—അയ്യാടെ കൊച്ചുങ്ങളേയും താങ്ങ്——തൻപിറവിക്കും മുന്നു് അവരെ ഇറക്കു്. അതു് നമുക്കടുത്ത മുറ."

കുഞ്ചുത്തമ്പി ഒന്നു കലുങ്ങിയതിനെ പുറത്തുവിടാതെ, കോപഗാംഭീൎയ്യത്തോടുകൂടി തന്റെ ഭാൎയ്യാമാതുലന്റെ നേൎക്കടുത്തു്, "ഈ കോട്ടയ്ക്കകത്തുകേറി ഉന്താനും തള്ളാനും വരുന്ന പേരാരു്?

ഇവനരുളീട്ടുള്ള കല്പനക്കു മേൽകല്പനയേതു്? പടക്കോപ്പിട്ടെങ്കിൽ, അതിനു തക്കനെ പിടിവാട്ടം കാണും. കൊക്കീപ്പതപ്പൊള്ള പ്രാണി ഒന്നു് ഇതിനകത്തേത്തുമോ? കാണാം!"

കാരണവർ ഇതിനു നൽകിയ ഉത്തരം "ഇങ്ങനെ ഒരു കാലവും വന്നാനല്ലോ, എന്റെ മണ്ടയ്ക്കാട്ടുദേവീ!" എന്നു വാവിട്ടുള്ള ഒരു ക്രന്ദനമായിരുന്നു. അതു കുഞ്ചുത്തമ്പിയെ തോല്പിച്ചു. തലവർകുളത്തിൽ മൂത്തകാരണവരായ തമ്പിയെക്കൊണ്ടു കണ്ണീർ ചൊരിയിക്കുന്ന സംഗതി ഗൌരവമേറിയതായിത്തന്നെ ഇരിക്കണം. ഹരിപഞ്ചാനനന്റെ ധൈര്യം, തന്റെ ഭവനാദികളുടെ നേക്കുണ്ടായിട്ടുള്ള രാജവിധിയെ സൂചിപ്പിച്ചാണെന്നും തന്റെ ഗുരുരാജർഷിയും തന്നെ തൽക്കാലത്തേയ്ക്കു കൈവെടിഞ്ഞിരിക്കുന്നു എന്നും തമ്പിയുടെ കരൾ വറണ്ടു തുടങ്ങി. എങ്കിലും യോഗീശ്വരനിലുള്ള വിശ്വാസബലം അദ്ദേഹത്തിന്റെ പരിഭ്രമത്തെ ശമിപ്പിച്ചു. തമ്പി, വരുന്നതുവരട്ടെ എന്നു ധൈര്യപ്പെട്ടും, മററുള്ളവരെക്കൂടി അനത്ഥത്തിൽ ചാടിക്കേണ്ട എന്നു വിചാരിച്ചും, ഭാര്യയോടിങ്ങനെ പറഞ്ഞു:--" നീതന്നെക്കേള്! ഇനി നിങ്ങൾ മാമനാരായി, മരുമകളായി, എന്റെക്കൂടിയൊള്ള പൊറുതി മുഖിച്ചായല്ലോ."

തങ്കച്ചി—(ഗൽഗദത്തോടു്) " പെരുവിന വന്നു് മാനവും പൊരുളും കെട്ടണു! ഏഴരാണ്ടടൻ മുടിയാമുടിവും വരുത്തുണു!" എന്നു് സ്ഥിതിദോഷത്തെ വിശദപ്പെടുത്തിയും, " നോയ്മ്പു നോററു മുടിവു വരുത്തിയതു് ഇന്തമുടിവോ താണുമാലയനേ!" എന്നു കേണും, "കേട്ടോ—ഇങ്ങൊന്നുവരണേ"എന്നു ഭത്താവോടു പ്രാത്ഥിച്ചു. അരുത്തമപ്പിള്ളത്തങ്കച്ചിയുടെ വിളികേട്ടിട്ടും തമ്പി അറപ്പുരയ്ക്കകത്തു കടക്കാതെ, ഭൃത്യരെ വിളിച്ചു് തന്റെ സ്വന്തമായ മേനാവുകൾ ഇറക്കി, ഭാര്യയേയും കുഞ്ഞുങ്ങളേയും കയററി, ഉടനെ തലവർകുളത്തിലേയ്ക്കു് ആൺ പെൺ പരിവാരസഹിതം ദീപയഷ്ടി, പന്തക്കററി എന്നിവകളോടുകൂടി കൊണ്ടാക്കുന്നതിനു കല്പന കൊടുത്തിട്ടു്, "ഉശിരൊന്നുപെയ്യാൽപെയ്യു്." എന്നു പറഞ്ഞുകൊണ്ടു്, നാടവിലങ്ങിയ മദഗജം പോലെനിലകൊള്ളാതെ കുടഞ്ഞു. അതുവരെ ഭത്താവിനെക്കാൾ

പ്രാധാന്യം തനിക്കാണെന്നു നടിച്ചു വന്ന തങ്കച്ചി, പശ്ചസ്വഭാവ നയായി, ഭർത്താവിനെ നോക്കിത്തൊഴുതുനിന്നു് "പിള്ളരുകൂടി പ്പോട്ടു്. നന്മയ്ക്കും തിന്മയ്ക്കും വേൾചക്കുറി വന്നപോലെ, വലിമ യ്ക്കും എളിമയ്ക്കും ഇവളേക്കൂട്ടു്" എന്നു കരഞ്ഞു് അദ്ദേഹ ത്തോടും, "അമ്മാവൻ പിള്ളരേയും കൊണ്ടു പോണം. ഞാൻ എടുത്തകുടം മാനമായ് കൊണ്ടിറക്കട്ടു്" എന്നു കാര ണവരോടും പറഞ്ഞു്, മുറിക്കകത്തു പായ വിരിച്ചു കിടപ്പായി. തന്റെ ഭാഗിനേയി സ്വകുടുംബമഹത്വത്തെ രക്ഷിക്കുന്ന സ്ഥിരനിശ്ചയക്കാരി എന്നു ധരിച്ചിരുന്നതിനാലും, ആപ ത്തിൽ ഭർത്താവിനെ ഉപേക്ഷിപ്പാൻ നിർബന്ധിക്കുന്നതു ഗൃഹ സ്ഥധർമ്മോചിതമല്ലെന്നു വിചാരിക്കകയാലും തങ്കച്ചിയെ തന്റെ തറവാട്ടിലേയ്ക്കു പുറപ്പെടാൻ കാരണവപ്പാട്ടീന്നു് പിന്നീടു നിർബന്ധിച്ചില്ല. എന്നാൽ കുഞ്ചുത്തമ്പി ഭാര്യ യുടെ അടുത്തണഞ്ഞു്, തൽക്കാലത്തേയ്ക്കു തലവർകുളത്തു പോയി താമസിക്കുന്നതു് തന്റെയും ആജ്ഞയും, അപേക്ഷ യും, നിർബന്ധവും ആണെന്നു് ഓരോ പടിയായി പറഞ്ഞു്, ഒടു വിൽ ശണ്ഠകൂടുകയും ചെയ്തു. തങ്കച്ചി തന്റെ നിഷ്കളങ്കനാ യ ഭർത്താവിനെ പ്രേമകാരുണ്യപൂർണ്ണയായി തലോടിയതല്ലാതെ, അദ്ദേഹത്തിന്റെ നിർബന്ധവാക്കുകളെ അനുവർത്തിപ്പാൻ ഒരു മ്പെട്ടില്ല. കാരണവരു് കുട്ടികളെയും തമ്പിയാൽ തിരിച്ചുവെക്ക പ്പെട്ട ജംഗമസാധനങ്ങളേയും പെട്ടിപ്രമാണങ്ങളേയും കന്നുകാ ലിവകകളേയും തന്റെ ഭവനത്തിലേക്കു യാത്രയാക്കിട്ടു്, താനും തന്നോടുകൂടി വന്നിട്ടുള്ള ഏതാനും ബന്ധുക്കളും ഭൃത്യരും അവി ടെ താമസിച്ചു.

ആ രാത്രി ആ ഭവനത്തിനകത്തു് ആക്കുംതന്നെ ഊണോ ഉറക്കമോ ഉണ്ടായില്ല. അരത്തമപ്പിള്ളത്തങ്കച്ചി വീണപായിൽ തന്നെ കിടക്കുന്നതിനിടയിൽ, "അപ്പീ! വല്ലപ്പഴും ഈ ആളുക ളെ തേടിപിടിച്ചാലു്, വരണവെനയ്യൊക്കെ പൊറുപ്പുണ്ടാക്കാ മോന്നു പാപ്പാൻ ആളൊണ്ടു്. എന്റേമോൻ, ആ പിള്ളയൊ ണ്ടു്. ഇപ്പം നീട്ടെഴുത്തു്. കൊലചെയ്യുണ കൊറൂരനും മററുമ ല്ല. എൻറടുത്തു വരുവിൻ! മാനവും ആകായവും പെരുമയും പ്രാതനവും ഒന്നും നിനക്കാതിൻ. ചുമ്മാ വരുവിൻ. എല്ലാം ചെ യ്യാക്കാം. അവളിക്കാതിൻ—മോളിലിരിക്കണവൻ കണ്ണും ചത്ത ല്ല ഇരിക്കണതു്" എന്നു ഭഗവതിയമ്മ ആ മുറിക്കകത്തു കടന്നു്

സ്വകാൎയ്യമായി മന്ത്രിച്ചുകൊണ്ടു്, തന്റെ പാട്ടിലാക്കപ്പെട്ടിരുന്ന രണ്ടുമൂന്നു ഭൃത്യന്മാരൊന്നിച്ചു് ചില സാമാനങ്ങളും സംഭരിച്ചു് ആ രാത്രിതന്നെ മാൎഗ്ഗദുൎഘടങ്ങളൊന്നും വിചാരിക്കാതെ തന്റെ യത്നനിൎവ്വഹണത്തിനു് അതിത്വരയോടു് ഹരിപഞ്ചാനനന്റെ രണ്ടാംസങ്കേതമായി തനിക്കു് അറിവു കിട്ടീട്ടുള്ള മരുത്വാൻഗിരിയിലേയ്ക്കു തിരിച്ചു. കുലീനതയെ ധനത്തിലും ജീവനിലും പ്രധാനമായി ഗണിച്ചു വന്നിരുന്ന കുഞ്ചുത്തമ്പി അവമാനലജ്ജാഗ്രസ്തനായി, കൂട്ടിലടച്ച പുലിയെപ്പോലെ വീട്ടിന്റെ ഓരോ ഭാഗത്തും ഉഴന്നു നടന്നു. അദ്ദേഹത്തിന്റെ പട്ടാളത്തിൽ പ്രമാണികളായുള്ളവരിൽ ചിലരെ അന്നു സന്ദൎശനം ചെയ്തതിൽ അവർ ഹരിപഞ്ചാനനയോഗികളെത്തുടൎന്നു സേവിപ്പാനല്ലാതെ, രാജകല്പനയെ എതിൎത്തു കളപ്രാക്കോട്ടയെ രക്ഷിപ്പാൻ ഉടമ്പെട്ടിട്ടില്ലെന്നും മറ്റും പറഞ്ഞു പിരിഞ്ഞു. അടുത്തുള്ള ഓരോ പ്രമാണികൾ "ഇത്തിരിവിത്തെ—വിത്തു്—അതിനെല്ലോളം ഒണക്കകൊറ തീൎപ്പാനൊണ്ടു്," എന്നും മറ്റും സമാധാനങ്ങൾ പറഞ്ഞും പൊയ്ക്കളഞ്ഞു. തമ്പി "ഇപ്പഴത്തെ വിത്തിന്റെ സ്വഭാവത്തിനു വറട്ടണക്കണക്കണം" എന്നു ആപൽസ്ഖലിതമായ ബുദ്ധിപ്രഭാവം കൊണ്ടു ചിന്തിച്ചു.

അടുത്തദിവസം പുലൎച്ചയ്ക്കുമുമ്പുതന്നെ കളപ്രാക്കോട്ടപ്പടനിലത്തിലെ കല്ലുമണ്ഡപവും പടവീടുകളും എല്ലാം പൂൎവ്വപ്രകൃതിയായിരുന്ന ഭൂഗൎഭത്തിൽ തന്നെ ലയിപ്പിക്കപ്പെട്ടു. ഉദയമായപ്പോൾ ദുൎദ്ദശാകാളിമ ആ ഭവനത്തിന്റെ പുരോഭാഗത്തു് സ്വരൂപിച്ചതുപോലെ രണ്ടു് ഉന്നതഗജവരന്മാർ ദ്വാരരക്ഷികളായി നിലകൊണ്ടു്, ഘനഗൎജ്ജനം ചെയ്തു. ദക്ഷിണമുഖസൎവ്വാധികാൎയ്യക്കാരും, ഏതാനും കാൎയ്യക്കാരന്മാരും, രണ്ടുമൂന്നു് അണിവുള്ളിപട്ടാളക്കാരും ഭടജനങ്ങളും ശില്പാദിസൃഷ്ടിസംഹാരവൃത്തിക്കാരും ആനകളുടെ മുമ്പിൽ സഞ്ചയിച്ചു. കളപ്രാക്കോട്ടയുടെ "ഈരോരായിര"നായക ചിഹ്നമായുള്ള പുറംപ്രാകാരം അരനിമിഷംകൊണ്ടുകിടങ്ങിനു ഭക്ഷ്യമായി, രണ്ടും സാധാരണനിലയെ ഒരുപോലെ അവലംബിച്ചു. അന്തിമാളമ്മൻകോവിൽ ഗജഗിരികളുടെ ശ്വാസസംഘട്ടനത്താൽ അടുത്തുള്ള നീരാഴിയിൽ നിക്ഷേപിക്കപ്പെട്ടു. അവിടത്തെ അംബികാശക്തിയെ പത്മനാഭപുരംകോട്ടയ്ക്കകത്തു് ഒരു നവക്ഷേത്രവാസിനിയാക്കി സ്ഥലം

മാററി. തമ്പിയെന്നു 'തൻതനിയെ പേരെടുത്തു്, കല്പനയ്ക്കും നാട്ടു മുറയ്ക്കും അടങ്ങാതെ പുലരും'വിശ്വനാഥൻ കഞ്ചുപിരാട്ടിയെ, കാ ണ്മാൻ രാജകല്പനയും വഹിച്ചു ചെന്നിരിക്കുന്ന സർവ്വാധികാര്യ ക്കാർ ആവശ്യപ്പെട്ടു. ശാന്തശിരശ്ചലനങ്ങളോടുകൂടിത്തന്നെ പു രുഷഗജമായ തമ്പിവിശ്വനാഥൻകുഞ്ചുപിരാട്ടി മുന്നോട്ടുചെന്നു. ഉട്ടുചേലയുടെ മുന്തികൊണ്ടു മുഖത്തെ മൂടുപടമായി മറച്ചു്, ക രിണിയുടെ ഗർവ്വോടു തങ്കച്ചി അരത്തമപ്പിള്ളയും സഹകാരിണി യായി ഭർത്തൃപാദങ്ങളെ തുടൎന്നു ചെന്നു്, അദ്ദേഹത്തിനെ കൈ താങ്ങി നിന്നു. സർവ്വാധികാര്യക്കാർ ഈ കാഴ്ചകണ്ടു് ആകാശവും ഭൂമിയും നോക്കി, താടിക്കു കൈകൊടുത്തു. തലവർകുളത്തിലെ കാരണവപ്പാടായ തമ്പി സർവ്വാധിപസ്ഥാനികനെ കുറച്ചു ദൂരെ മാററി ഒരു സംഭാഷണം നടത്തീട്ടു്, ആ ദമ്പതിമാരോടു ചിലതു ഗ്ഗുണദോഷിച്ചു. "ഞങ്ങടെവഴി ഞങ്ങൾക്കു്" എന്നു തമ്പി ബഹു വചനത്തിൽ മറുപടി പറഞ്ഞു. അതിൻെറശേഷം, ദളവാ സുബ്ബ യ്യൻ കൈയ്യൊപ്പിട്ടു്, കളപ്രാക്കോട്ടവീട്ടിൽ പാക്കും തലവർകുള ത്തിൽ തങ്കച്ചി ഉമയമപ്പിള്ള അരത്തമപ്പിള്ളയുടെ വകയും മേൽ പ്പേർവകയ്ക്കു് വിശ്വനാഥൻ കുഞ്ചുപിരാട്ടിത്തമ്പിവഴി അടങ്ങീട്ടു ള്ളതായുമുള്ള മുട്ടുമുട്ടു പൊന്നുവെള്ളിവെങ്കലപാത്രം പെട്ടികട്ടിൽ കന്നു കാള ഉരുവെഃപ്പുരും നീക്കി, മേല്പടിവീടും ചേരുമാ നങ്ങളും പൊളിച്ചിറക്കി, മേല്പുര, നിര, പടി, കൽക്കെട്ടറവേ മാററി, നടക്കല്ലുമിളക്കി, കുളംകോരിയും, മേല്പടി തറവാട്ടുപേർ കൊണ്ട വസ്തുവകകളെപ്പേർപ്പെട്ടവയും പണ്ടാരവകയ്ക്കു കണ്ടുകെ ട്ടി അടക്കിയും, തമ്പിയെ വീടിറക്കിയും, ചെയ്യുമ്പടിക്കു്, ഉണ്ടായിട്ടു ള്ള ഉത്തരവിനെ കൂടിയ ഉടമസ്ഥരും ഊർപ്പേർകളും കേൾ ക്കേ സർവ്വാധിപൻെറ ആജ്ഞാനുസാരം മുഖത്തുകണക്കനായ പിള്ള വായിച്ചു. തമ്പിയും ഭാര്യയും തലവർകുളത്തിലെ കാരണ വരെ തൊഴുതുകൊണ്ടു്, കോട്ടയിൽ കാല്പൊടിതട്ടി പുറത്തിറങ്ങി. ശകുനം തങ്ങളെപ്പോലുള്ള ഗജദ്വന്ദ്വം തന്നെ ആയിരുന്നു. തങ്കച്ചിയുടെ സ്വന്തമായ ഏതാനും മുതലുകൾ ചുമന്നുകൊ ണ്ടു് കോട്ടവകയും തലവർകുളം വകയും ആയുള്ള ചില ഭൃത്യ ന്മാർ ആ ദമ്പതിമാരെ ഭക്തിപൂർവ്വം തുടൎന്നു. തലവർകുളത്തി ലെ കാരണവപ്പാടു് തങ്കച്ചിയുടെ ശേഷിച്ച മുതലുകൾക്കു പററു ചീട്ടികൊടുത്തു് ഏററു് അവയുംകൊണ്ടു് വാവിട്ടുകരഞ്ഞു്.

കോട്ടഭവനത്തെ കുഞ്ചുത്തമ്പിയുടെ പ്രതിനിധിയായി, രാജക
ല്പനയ്ക്കു വണങ്ങി, കൈയ്യുപേക്ഷിച്ചു പിരിഞ്ഞു. സൎവ്വാധി
പപ്രധാനൻ രാജോൎജ്ജിതയോഗ്യമായ ഗൃഹാന്തൎഭാഗപ്രതി
ധ്വനിസ്വരത്തിൽ ഒന്നു മൂളി. ഭടജനങ്ങളുടെ മദ്ധ്യത്തിൽ നി
ന്നു് ഒരു പരശ്ശുധരൻ മുമ്പോട്ടു കടന്നു്, കളപ്രാക്കോട്ടഭവന
ത്തിന്റെ പൂട്ടുപുരപ്പടിയിൽ തന്റെ ആയുധവായിറക്കി, തൊ
ട്ടു കണ്ണിൽവച്ചു്, വിഘ്നേശ്വരഗുരുസ്തവങ്ങൾ കഴിച്ചു, ആ ഉദ
യത്തിനു മുമ്പു് കളപ്രാക്കോട്ടയെകണ്ടു് അസ്തമിച്ചുള്ള ദിവാക
രകോടികൾക്കു് ശുദ്ധീകരണാക്ഷതമായി കിഴക്കേ ഭവനദ്വാര
ത്തെ ഹസ്തിവരന്മാർ പൊടിച്ചു് പടിഞ്ഞാറോട്ടു് അൎപ്പണം
ചെയ്തു. യോഗീശ്വരന്റെ പൃഷ്ഠസമ്പൎക്കത്താൽ പരിപൂതമാ
ക്കപ്പെട്ടിട്ടുള്ള പൂമുഖം ഉഗ്രബലന്മാരായ ആ താപ്പാനകളുടെ ഒരു
ഞെരുക്കിൽ വടക്കോട്ടു ചാഞ്ഞു്, "അജ്ഞാതപാതെമഹതാം"
എന്നു ധൎമ്മദേവപ്രാൎത്ഥനയിൽ ഭൂമിയിൽ നമനം ചെയ്തു. ദക്ഷി
ണവേണാടടക്കമുള്ള കരകൌശലകുശലന്മാർ കളപ്രാക്കോട്ട
ഭവനകാളിയന്റെ ഫണനിരകളിൽ സഹസ്രകൃഷ്ണഗാത്രരായി
നിരന്നു് മൎദ്ദനനൃത്തംതുടങ്ങി. ഭവനത്തിന്റെ മേച്ചിൽ ശകലി
തമായി, ഭയാക്രാന്തരായ കാകവൃന്ദംപോലേ നാലുപാടും പറ
ന്നു. അതിന്റെ ധൂളിഗന്ധം പൈശാചപൂതിയോടു് ആകാ
ശമെങ്ങും പരന്നു. കുഞ്ചുത്തമ്പിയുടെ ഭടജനഗണങ്ങളുടെ അ
ണിവെടിച്ചടചടിതം പോലെ മേൽക്കൂട്ടം തകൎന്നു പൊടിഞ്ഞു.
ആ പടുവൃദ്ധഗൃഹത്തിന്റെ തട്ടുവിതാനങ്ങൾ ദീനസ്വരവില
പനങ്ങളോടുകൂടി, പൊളിഞ്ഞിളകിക്കീറി നിലത്തുപതിച്ചു. ഗ
ജവരപുരോഹിതന്മാർ അവരവരുടെ ശംഖങ്ങളെമുഴക്കി, ഉത്തര
സ്ഥായികളെ ഭഞ്ജനംചെയ്തു. നിരപ്പലകപ്പന്തികൾ ഭിന്നബ
ന്ധങ്ങളായി തുരുതുരനെ വിഴുന്നു ചവറിനിടയിൽ പുതഞ്ഞു. കള
പ്രാക്കോട്ടയുടെ അസ്ഥിശേഷങ്ങളായ സ്ഥൂണശതങ്ങളെ ഗ
ജവരന്മാർ ഇളക്കി, അരക്ഷണനേരത്തേയ്ക്കു ദ്രോഹശിക്ഷാദ
ണ്ഡങ്ങളായി നാട്ടി, നിലത്തുത്യജിച്ചു. ആ ഭവനാസ്ഥിവാരത്തെ
ഭൂശേഷമാക്കിത്തീൎപ്പാൻ ഭിത്തികാരകന്മാർ ഭ്രംശനംചെയ്തു കി
ണറുകളെ തൂൎത്തു. കുലോത്തുംഗാദി പ്രഭാവങ്ങൾ ശകലശേഷം
കൂടാതെ ദക്ഷിണഗംഗാതടത്തെ പ്രാപിച്ചു. കളപ്രാക്കോട്ടക്കല്ലു
റകൾ ക്ഷാരചികിത്സയാൽ നികരാത്ത വിദ്രധിരന്ധ്രങ്ങൾ
പോലെ ശേഷിച്ചു.

മായാശക്തികൊണ്ടെന്നപോലെ സകലതും സന്ധ്യാഗമനത്തിനുമുമ്പ് അവിടേനിന്നും മാററപ്പെട്ട്, വിശ്രുതമായ കളപ്രാക്കോട്ടഗൃഹം പരിശുദ്ധമായ സ്ഥലമാത്രമായി. ഠരം ക്രിയകളുടെ സാക്ഷികളായി, ദൂരത്തുമാറി ദേഹക്ലമങ്ങൾ മറന്നു നിന്നിരുന്ന തമ്പിയും പത്നിയും, ആ പുരാതനഗൃഹത്തെ ആകാശശേഷമായിക്കണ്ടപ്പോൾ, തമ്പി ശ്വാസശൂന്യനായി: ഉദരചലനം നിലച്ചു: നേത്രങ്ങളിൽനിന്ന് ചില ജലകണങ്ങൾ ദ്രവിച്ചു; തങ്കച്ചി ആ നിർമ്മലചിത്തനെ തലോടി ആ ദുർദ്ദർശനപ്രാന്തത്തിൽ നിന്ന് മാററുന്നതിനു ശ്രമിച്ചു. തൻെറ ഭവനശേഷമായ ആകാശദർപ്പണത്തിൽ കൂടി അസ്തമനദിവാകരനെ ശ്രീപത്മനാഭസുദർശനായുധം പോലെ ചെങ്കനൽപ്രഭമായിക്കണ്ടപ്പോൾ, "ഇനി എങ്ങോട്ടപ്പീ?" എന്നു ഭാർയ്യയോടു നിഷ്ഷൌരുഷനായ തമ്പി വൈവശ്യാലിംഗനപൂർവം ചോദിച്ചു. "അരശർവരാക്കടലിരിക്കെ മനംകലങ്ങാൻകാർയ്യമെന്ത്?" എന്നു തങ്കച്ചി പ്രബുദ്ധപൌരുഷത്തോടുകൂടിപ്പറഞ്ഞു. സമുദ്രത്തിൽ നീരാടുകയേ! തമ്പിയുടെ അന്തഃകരണം രാജയോഗാദികൾകൊണ്ടു പരമഹംസനായും ആശ്ചർയ്യകർമ്മപ്രവൃത്തനായുമുള്ള തൻെറ ഗുരുവരനെ ധ്യാനിച്ചു. പശ്ചിമാകാശത്തിലെ അരുണജാജ്വല്യതയ്ക്കിടയിൽ സ്വർണ്ണപ്രഭമായുള്ള ഒരു നവസൌധത്തെ തമ്പിയുടെ വിഭ്രാന്തി ദർശനം ചെയ്തു. ഈ മോഹാവേശം അദ്ദേഹത്തിൻെറ ഉത്സാഹത്തെ ഉദ്ധരിച്ചു. മരുത്വാൻമലയിലേയ്ക്കു ഭാർയ്യയുടെ ഹസ്തത്തെ ഗ്രഹിച്ചുകൊണ്ടു തമ്പിനടതുടങ്ങി. സമീപസ്ഥരായ ചിലഗൃഹസ്ഥന്മാർ അദ്ദേഹത്തെ സൽക്കരിക്കുന്നതിനു രാജനിരോധമില്ലെന്നുള്ള ധൈർയ്യത്തോടുകൂടിഅവരവരുടെ ഗൃഹങ്ങളിലേയ്ക്കു് ആ ദമ്പതിമാരെക്ഷണിച്ചു. തങ്കച്ചി തമ്പിക്കുഃവണ്ടി തലയാട്ടി, ഭർത്താവിനേയും കൊണ്ടു നടതുടന്നു. ബഹുശതവത്സരങ്ങളായി തൻെറ ഗൃഹത്തിൻെറ'മാടമ്പു'മുദ്രയായി രക്ഷിക്കപ്പെട്ടിരുന്ന പടക്കളം അതിൻെറ ശ്മശാനഭൂമിപോലെ തുറന്നു കാണപ്പെട്ടപ്പോൾ, കല്ലുമണ്ഡപം സ്ഥിതിചെയ്തിരുന്ന തറയിൽ ചെന്ന്, തമ്പി വീണുരുണ്ടു. "ഇതെന്തുപാട്!" എന്നു ഖേദിച്ചുകൊണ്ടു് തങ്കച്ചിയും നിലം പററി. ഹൃദയഭേദകമായ ഠരം അധഃപതനത്തെ കണ്ട ഭൃത്യന്മാർ വാങ്ങിനിന്നു ശോചിച്ചു. ശതഗുണിതമായുള്ള അന്നത്തെ നിശാകാളിമയുടെ ദർശനത്തിൽ, ബഹുസംവത്സരങ്ങൾക്കുമുമ്പു കഴിഞ്ഞ ഒരു രാത്രിയും, ദേവീദർശനത്തിനായി താൻ ബഹുലാഭരണ

ദൂഷിതയായതും, കുമതികളായ ചില ഭൃത്യന്മാരുടെ ദുഷ്പ്രേരണ യിൽ താൻ സാഹസിനിയായി പുറപ്പെട്ടതും, അനന്തരം രാക്ഷ സമായുള്ള ഒരു കൃത്യത്തെ താൻ ചെയ്തുപോയതും, ആപത്സംസ്കര ണത്താൽ സംശുദ്ധമായുള്ള ആ പ്രഭ്വിയുടെ ദേഹി തന്മയത്വ ത്തോടുകൂടി ദശ്നം ചെയ്തു. താൻ പൂവ്ദിവസത്തിൽ വിദ്വേ ഷിച്ചതിന്മണ്ണമുള്ള ഒരു നരഹത്യയായും സംഭവിച്ചേയ്ക്കാമായി രുന്ന തന്റെ ഭൂതകൃത്യത്തെ ഓത്തു് തങ്കച്ചി വിറച്ചു: ആ രക്തധാരയെ സന്ദശ്നം ചെയ്തു മനസ്സു തളൎന്നു: അവമാനോൽഭൂ തമായുള്ള പരിതാപത്തോടു സഹതപിക്കാൻ അഭ്യസനജ്ഞാന സിദ്ധിയുണ്ടായിരിക്കുന്ന ആ പ്രഭ്വി, ആ ബാലൻ, അവന്റെ കോപാമർഷങ്ങളെ അമത്തിനിന്നു വിറകൊണ്ടതിന്റെ മഹ ത്വത്തെ തദാനീന്തനസംഭവംപോലെ കണ്ടു്, അഭിനന്ദിച്ചു്, ക്ഷ മാപ്രാത്ഥിനിയാവാൻ സന്നദ്ധയായി. ഏതു് ഉദരത്തിൽ ജനി ച്ചു എങ്കിലും, സ്വജഡജാതനെന്നപോലെ വിചാരിച്ചു്, ആ ബാലന്റെ അന്നത്തെ ഉദരാത്തിയെ താൻ ശമിപ്പിക്കാ തെ, തന്റെ ധനപുഷ്ടിയിൽ അഹങ്കരിച്ചും, അവന്റെ ദാര ദ്ര്യത്തെ വിനിന്ദിച്ചും, താൻ ചെയ്തുപോയിട്ടുള്ള മഹാ ദുർദ്ധരപാ തകത്തിനു് ആ ബാലനോടു തനിക്കു സംഘടനയുണ്ടാവാൻ ത ങ്കച്ചി പ്രാത്ഥിച്ചു. ഭർതൃഗൃഹത്തിനും തന്റെ സൌഭാഗ്യ ത്തിനും നഷ്ടം ഭവിച്ചു എങ്കിലും, ആ പശ്ചാത്താപ സംസ് കാരം മനസ്സിൽ ഒരു ആനന്ദത്തെ സഞ്ജാതമാക്കി അവരുടെ ഗാത്രത്തെ വിറപ്പിച്ചു. തന്റെ ഭാൎയ്യയുടെ ഖിന്നതാക്ഷോഭത്തെ ക്കണ്ട തമ്പി ആ മഹതിയെ പ്രണയപ്രഹർഷത്തോടു് ഹസ്താ വലംബനംചെയ്തു്, 'വിസ്തീർണപൃഥ്വി'യെ ശരണം പ്രാപിച്ചു.

തന്റെ ഉച്ചാടന ക്രിയകൾ ഉടനടി കളപ്രാക്കോട്ടഭവന ത്തിനുണ്ടാക്കിയ ശുദ്ധീകരണത്തെ കാണാൻ നിൽക്കാതെ ഭഗ വതിയമ്മ അടുത്ത പുലച്ചേയോടു് മരുത്വാമലയുടെ താഴ്‌വരയിൽ എത്തി, മല കേറി, ഋഷിവാസഗുഹകളെ ആരാഞ്ഞു. അവിടെ ഉണ്ടായിരുന്ന ഒരു പ്രധാനമണ്ഡപത്തിന്റെ വാതൽ ബന്ധി ച്ചു കാണപ്പെട്ടു. ഭൃത്യന്മാർ കരിങ്കല്ലു കൊണ്ടു തകൎത്തിട്ടും അതു് അഭേദ്യമായിരുന്നു. ഭഗവതിയമ്മയ്ക്കു താൻ ആരായു ന്ന വസ്തു ആ മണ്ഡപത്തിനകത്തുണ്ടെന്നു് ഒരു ആത്മോദയമു ണ്ടാവുകയാൽ, വാതല്പടിയിലിരുന്നു കണ്ണടച്ചു ധ്യാനം തുടങ്ങി.

തന്റെ കണ്ണുകൾക്കു പരിചയമുള്ള ഒരു സ്വരം കേട്ടു് ഭഗവതിയമ്മ ചുററുമുള്ള "വാനവും വാത[ബാധ]ക്കോട്ടയും, മാനവും മലക്കൂടലും, ചോലയും ചൊനക്കുഴിയും, താഴത്തുള്ള പരപ്പും പച്ചപരപ്പും, തീരാപാങ്കടലിന്റെ തിരയിരപ്പും, കാണാൻ ആക്കുംകൂടി തലയിവരച്ചു!" എന്നു കോപിച്ചുകൊണ്ടു് കണ്ണുതുറന്നു. "ഹയ്യമ്പ! തമ്പിയങ്ങുന്നു പെറവേ വന്നൂട്ടൊ?" എന്നു ഭയപ്പെട്ടു ചാടി, സൂക്ഷിച്ചുനോക്കിയപ്പോൾ, ഭഗവതിയമ്മ നെഞ്ചിലും തലയിലും തുടയിലും അറഞ്ഞു പൊട്ടിച്ചിരിച്ചു. "ഹങ്ങനെ ഓടിവാകുട്ടണാച്ചി"എന്നു പറഞ്ഞുകൊണ്ടു് ആഗതനെ മണ്ഡപദ്വാരബന്ധകമായിത്തൂങ്ങുന്ന ഇരുമ്പുപൂട്ടിനെ കാട്ടി. ആഗതന്റെ ഒററക്കൈ ഞെരിപ്പു് ഒന്നു്. പൂട്ട് തകന്നു വീണു. ഭഗവതിയമ്മ ഭയഹീനയായി ഗുഹാദ്വാരത്തിനകത്തു പ്രവേശിച്ചു. കേശവൻകുഞ്ഞിനാൽ പ്രാത്ഥിതമായ സാക്ഷാൽ ശൈവശക്തിയുടെ നേതൃത്വത്താൽ എന്നപോലെ, ആ സ്ത്രീ അങ്ങുമിങ്ങും തടയാതെ എല്ലാ വക്രവിലങ്ങളേയും കടന്നു്, ദിവ്യവിഗ്രഹനായി, സ്വൎണ്ണപ്രഭനായി, ആസന്നനിൎയ്യാണനായി ശയിക്കുന്ന യുവാവിന്റെ സമീപത്തിൽ അടുത്തു. ഭഗവതിയമ്മ നടുങ്ങി. തന്റെ ദൌത്യം നിഷ്ഫലമായോ എന്നു ശങ്കിച്ചു പരിഭ്രമിച്ചു. "മക്കളെ!" എന്നു് സ്ത്രീകൾക്കും അസാമാന്യമായുള്ള ആർദ്രതയോടുകൂടി വിളിച്ചുകൊണ്ടു്, ആ യുവാവിന്റെ അടുത്തിരുന്നു്, അയാളെ തലോടി ഒരു നാഡിപരിശോധനയും കഴിച്ചു. ബുദ്ധിമതിയായ ഭഗവതിയമ്മയുടെ അടുത്തക്രിയ ആശ്ചര്യകരമായിരുന്നു. തന്റെ സഹഗാമികളുടെയും നവമിത്രത്തിന്റേയും പരമാത്ഥസ്വഭാവങ്ങളെക്കുറിച്ചു നിശ്ചയമില്ലാതിരുന്നതിനാൽ, ആ യുവാവ് അണിഞ്ഞിരുന്ന വിലയേറിയ ആഭരണങ്ങളെ എല്ലാം അഴിച്ചു് തന്റെ ഭാണ്ഡക്കെട്ടിനകത്താക്കി. അനന്തരം പുറത്തുചാടി ആരാഞ്ഞു്, ചില പച്ചിലകൾ പറിച്ചുകൊണ്ടു്, വീണ്ടും ഗുഹാമന്ദിരത്തിനകത്തു് പ്രവേശിച്ചു്, അതുകൾ കശക്കി തനിക്കു വശമുണ്ടായിരുന്ന ചികിത്സകൾ ആരംഭിച്ചു. "ശങ്കരാ!" എന്നുള്ള പ്രാത്ഥനോച്ചാരണത്തോടുകൂടി ആ യുവാവു് ഉണന്നു. കേശവൻകുഞ്ഞിന്റെ രാത്രിയിലെ ദീനസ്വരക്രന്ദനത്താൽ ആനീതമായസ്ഥാണുമാലയമൂൎത്തിയുടെ സാൎവത്രികസാന്നിധ്യം ആ ദേവനെ പ്രാത്ഥിച്ച ഭഗവതിയമ്മ സന്ദൎശിച്ചു്, അവരുടെ ശുചീന്ദ്രത്തേയ്ക്കുള്ള "കാശിയാത്ര" ശുഭസമാപ്തമാക്കി.

# അദ്ധ്യായം ൨൫.

---

> " പുരന്ദരസുതൻ പുരുഷകുഞ്ജരൻ-
> പുരന്ദരസേനാപതി സമൻ പാർത്ഥൻ,
> ചമച്ചുചന്ദ്രാർദ്ധപ്രഭമാകും വ്യൂഹം-
> ഭ്രമിച്ചുതുടങ്ങി കുരുവരന്മാരും."

ഭഗവതിയമ്മ കളപ്രാക്കോട്ടയിലേയ്ക്കു യാത്രയാക്കപ്പെട്ട ദിവസം ഇരുട്ടി, സ്വല്പം ആശ്വാസത്തോടുകൂടി പടത്തലവൻ ചെമ്പകശ്ശേരിയിൽ ഇരിക്കുമ്പോൾ, "നിന്തിരുവടിതന്നെ അന്തികേകണ്ടതിനാൽ—സന്തോഷം വളരുന്നു ചിന്തയിൽ—" എന്നിങ്ങനെ ഗാനംചെയ്തുകൊണ്ടു് മാമാവെങ്കിടൻ ഭദ്രദീപാരംഭത്തിന്റെ അത്താഴം ഊട്ടിലുള്ള യഥേഷ്ടഭുക്തിയാൽ ഉദരപുഷ്ടിയോടും ഹൃദയതുഷ്ടിയോടും അറപ്പുരയ്ക്കകത്തു പ്രവേശിച്ചു. മാമന്റെ ഗാനം കേട്ടു ബാലസംഘവും, പടത്തലവന്റെ ഭാര്യയും പുത്രിയും അയാളെ വളഞ്ഞുകൂടി.

**പടത്ത**—(മാമനെ ഇരുത്തീട്ടു്) "മനുഷ്യരൊക്കെ വയസ്സാകുന്നു. മാമരു് മുപ്പതിനും നാല്പതിനും ഇടയ്ക്കു്, 'സരിഗമ' എന്നു കയറുമ്പോൾ 'സനിധപ' എന്നു വഴുതുണ്ട. ഹരിപഞ്ചാനനന്റെ കല്പം വല്ലതും സേവിക്കുന്നോ, ഹേ?"

**മാമ**— " ശിവശിവ! മാമപ്പട്ടരു് ആ ഹരിയല്ല, ശ്രീ കുടികൂടിയപഞ്ചബാണസ്വാമീടെ ഭക്തനാവുകേ? അവന്റെ 'ധാ ' ടിക്കു് ഒരു 'ഭീ'ക്കും കൊടുത്തോണ്ടു്, 'ഗാഢമിന്നു വാടാരണത്തിനു്' എന്നു് ഒരു ശിശുപാലവധം കഴിക്കാൻ കൈ കൊതിക്കുണു." പോർവട്ടം ചൊല്ലുകയാൽ മാമൻ അതിനുചേർന്ന ആട്ടവും കഴിച്ചു. അതുകണ്ടു് ഉത്സാഹഭ്രാന്തിളകിയ കുട്ടികളിൽ ചിലർ തോന്നിയ താളങ്ങളിൽ ആട്ടവും മററുള്ളവർ അർത്ഥശൂന്യമായ പാട്ടുകളും തുടങ്ങി. "വല്ലതും രണ്ടുമൊഴി ചൊല്ലാനും കേൾപ്പാനും സമ്മതിക്കില്ലല്ലോ, ശനിപിടിച്ച കൂട്ടം കൊച്ചുങ്ങളു് " എന്നു പാർവതിപ്പിള്ള ദേഷ്യപ്പെട്ടു. പടത്തലവൻ ചിന്താവിഷ്ടനായി പരിസരസംഭവങ്ങൾക്കു ചേതനനല്ലാതെ ഇരു

ന്നു. "കൊച്ചമ്മാ! ഇവിടത്തെ ശാരികയല്ലേ മാമൻ? എത്ര കേക്കണം പാട്ട്? വേണെങ്കിൽ രാപ്പകൽ കിടന്നു കൂപ്പിടാം" എന്നു മാമൻ പറയുന്നതിനിടയിൽ, വൃദ്ധൻെറ കുടുമയെ ഒന്നു രണ്ടു ബാലന്മാർ വിടുർത്തി, കടിഞ്ഞാണാക്കി, ചിലർ തുടകളിൽ രഥാരോഹണവുംചെയ്തു. മാമൻ കീഴ്സ്വരത്തിൽ ബാലസ്വരത്തെ അനുകരിച്ച്, ബാലഗാനത്തിന് ഉപഗായകനായി. കുട്ടികൾ വൃദ്ധനിൽ നിന്നു പുറപ്പെട്ട ബാലസ്വരസാദൃശ്യസൂക്ഷ്മതയെ അനുമോദിച്ച്, എല്ലാവരുംകൂടി വൃദ്ധൻെറ പുറത്തു കമിഞ്ഞു. അവരുടെ ഉത്സാഹത്തെ അനുവദിച്ച് വൃദ്ധൻ വായുസ്തംഭവിദ്യയുംകാട്ടി ഉരുണ്ടു വീഴുന്നതിനിടയിൽ, കുപ്പായധാരിയായ ഒരാൾ തെക്കേപ്പടിക്കൽ എത്തി, ചില കടലാസ്ലേഖനങ്ങളെ അകത്തോട്ടു നീട്ടി. പടത്തലവൻ അതുകളെ വാതുക്കൽചെന്നു വാങ്ങി, മടങ്ങി, ഓരോന്നായി വായിച്ച്, ഒപ്പിടുന്നതിനിടയിൽ, മാമൻ എഴുന്നേററു തെക്കേവശത്തിറങ്ങി, കുപ്പായക്കാരനോട്ട് ഒരു വ്യവഹാരവിഹാരം തുടങ്ങി:—"സന്യാസിപ്പിള്ളേടെ വേഷത്തിൻെറ പേരെന്താണ്?"

വേഷച്ഛന്നനായ കേശവപിള്ള—(ശബ്ദവിഡംബനത്തോട്ടുകൂടി) "മാതേവൻ—ഇടിതാങ്ങിമരിച്ച കാളിയമ്പിപ്പിള്ളേടെ രണ്ടാമത്തെ അനുജൻ"

**മാമ**—"അടടാകള്ളാ! കാളിയമ്പിപ്പിള്ളയ്ക്ക് ഏതനുജൻ? പഞ്ചബാണക്കളരിയിൽ കയറാൻ കുരളയ്ക്കും കച്ചകെട്ടി മെയ്യുണ്ടാക്കിയോ നീയ്?"

**കേശ**—"ക്ഷമിക്കണം ഭാഗവതരേ."

**മാമ**—"ഹ്ാ കാറോടാ! നിൻെറ ഭാഗവതമോ? യരേ! ധൂർത്ത! കുലശേഖരപ്പെരുമാളെക്കാൾ നീ വലിയവനോ?" എന്നു പറഞ്ഞുകൊണ്ട് വിഹാരകലഹമായി കേശവപിള്ളയെ താഡിപ്പാൻ ആ യുവാവിൻെറനേക്കു മാമൻ അടുത്തു. കേശവപിള്ള ഒഴിഞ്ഞു നീങ്ങുന്നതിനു ശ്രമിച്ചു. കാലുകൾ വിരിച്ച്, വട്ടം പിടിച്ച്, 'ത ത്ത ത്ത ത്ത' എന്നു താളം ചൊല്ലി, കലാശം ചുവുട്ടി, കേശവപിള്ളയെ ത്തടുത്തു പിടിപ്പാൻ മാമൻ മെയ്പ്രയോഗങ്ങൾ തുടങ്ങി.

**കേശ**—(ആത്മഗതമായി ഉറക്കെ.) "ഗ്രഹപ്പിഴയായി!"

**മാമ**—"ഗ്രഹപ്പിഴയോ? എടാ ഭ്രങ്കാ! മാമൻെറ പ്രഹരം കിട്ടിയാൽ അരുവിയരുവിയായി ത്തകന്നൊഴുകുന്ന മധുരപ്പുഴയല്ലേ? ഗ്രഹപ്പിഴ—ആ പദം ഇവിടെ ഏശുമോ? അതു്" (ദുസ്സഹകോപത്തോടു്) "നിൻെറ പെരോഹിതൻ—ഇതാ ഞാനും കണ്ടതല്ലേ? ആ പഞ്ചബാണഘാതകൻ, നിൻെറ ഗുരുവു്, കുരുകുരുത്താംകെട്ട കാലൻ, ആ ഉമ്മിണിപ്പിള്ളയെ പച്ചയേ ഹനിച്ചതു്? എൻെറ അപ്പൻ,ആ കേശവപിള്ളസ്സാധുവെ, ആ പരമദ്രോഹി ചതിക്കയല്ലേ ചെയ്തതു്? കാട്ടാളവേഷത്തിൽ അയാളെ ഞാൻ അറിഞ്ഞിട്ടില്ലെന്നു് ഒരു ഗർവുകാണും. മാമനു് അവനെ പേടിയില്ലകേട്ടോ. ഇങ്ങട്ടു കൊണ്ടരാൻ പറ ആ വിഷത്തെ. നീ അവിടത്തെ ശിഷ്യനായി ആടിക്കൂടിനടക്കു്. ഒരു ദിവസം കാലത്തു്, എൻെറ കുട്ടനും 'കപാ കപാ'ന്നു വാപൊളിച്ചു്, നാലുകാലും പറിച്ചു്, അവസ്ഥയ്ക്കു പക്ഷേ കിഴക്കേനടയിൽ, പല്ലുകിറിച്ചു്, ഉറുമ്പെരിച്ചു്, കിടക്കുന്നതുകാണാം. നമുക്കറിഞ്ഞുകൂടേ കഥയെല്ലാം?" [മാമാ, ഹേ പരമശുദ്ധാ! വാക്കിൽ ഗുളികദോഷം എന്നൊരുകഥയുണ്ടു്. ആളറിഞ്ഞു പുലമ്പുക]

**കേശ**—"ആട്ടക്കഥകളോ അറിയാവുന്നതു്? മറ്റെന്തറിയാം? അറിയാമെങ്കിൽ, പടത്തലവനദ്ദേഹം ഇന്നലെ പോയതെവിടെയെന്നു കേൾക്കട്ടെ."

**മാമൻ**—(തയ്യാറായി) "എന്താ അതിൽ ഒളിക്കാനുള്ളതു്?"

**കേശ**—"എന്തെന്നു് കേശവപിള്ള എന്ന ആ പെൺകൊതിയനും, ദൂതിനായി നടന്ന ആൾക്കും അറിയാം"

**മാമ**—"ഹോടാ പൈത്ര്യഹാറാ! നീ എന്നത്തെത്തെരിഞ്ചു ശൊല്ലറായെടാ ബാവാജീ? ധൂതനായിനടന്ന ആൾക്കും അരിഹാം! അടേബിലെ ശിന്നഭിസ്സണ്ഡീ! പോട്ടുടവൻ പാർ!"

**കേശ**—"ആ വകയൊന്നും ഞാനല്ല"

**മാമ**—"എന്തെടാ? മാമനോടു പടവെട്ടിക്കളയാമെന്നോ? അസംബന്ധഭക്ഷീ! അധികപ്രസംഗീ! ഹൈരാവണഭീരോ! നിൻെറ അച്ഛച്ഛാച്ഛൻെറ പ്രായമുണ്ടു്. അതും നിനയ്ക്കാണ്ടു്—ശണ്ഠീ!!!"

പടത്തലവൻ ആവശ്യപ്പെട്ടുകയാൽ കേശവപിള്ള വഴക്കു നിറുത്തി, അകത്തു കടന്നു. ഒപ്പിട്ട എഴുത്തുകളേ എല്ലാം പട

തലവൻ കേശവപിള്ളയെ ഏല്പിച്ചും, മഹാരാജാവിനാൽ അനുവദിക്കപ്പെട്ടിട്ടുള്ള ഭൃത്യജനങ്ങളോടുകൂടി, രാജമന്ദിരംവകഅശ്വവാടത്തിലെ കുതിരകളിന്മേൽ രാത്രിതന്നെ തിരുനൽവേലിക്കു തിരിച്ച്, എഴുത്തിലെ മേൽവിലാസക്കാരായ പ്രഭുക്കന്മാരെക്കണ്ട്, ആ സ്ഥലങ്ങളിൽ ഹരിപഞ്ചാനനനുണ്ടാകാവുന്ന സഹായങ്ങളെ നശിപ്പിച്ചു, വേണ്ടപോലെ വിജയിയായി വരണമെന്നും മറ്റും ഹിന്ദുസ്ഥാനിയിൽ ഗുണദോഷിച്ചും, അനുഗ്രഹിച്ചും, ആ യുവാവിനെ യാത്രയാക്കി. അനന്തരം മാമനെ അകത്തുവിളിച്ച് "വല്ലതും ഒന്നു ചൊല്ലിമാട്ടുഹേ! അല്ലെങ്കിൽ പാവ്തിപ്പിള്ള കലഹിക്കും. ഞാൻ ശ്രുതിപിടിക്കാം" എന്നു പറഞ്ഞു മാമനെ ഇരുത്തി. മാമൻ രണ്ടുനാഴികവരെ കനച്ചും കുരച്ചും, കയത്തു കഫിച്ചിരുന്ന കണ്ഠത്തെ തെളിയിച്ചും, 'തോടി'രാഗത്തിൽ 'അ'കാരത്തെ വളച്ചും പുളപ്പിച്ചും ത്വരിതഗമനം ചെയ്യിച്ചാൽ എത്രദൂരത്തോളം എത്തിക്കാമോ, അത്രയും ദൂരം 'ആനന്ദ'മോ 'അ—നന്ത'മോ ആയി ഓടിച്ച്, "പ്രീതേയം പ്രിയദർശനത്തിനുഴറിപ്പീഡാം വെടിഞ്ഞാശുപോയ്" എന്നു പിടിച്ച്, ആ ശ്ലോകത്തിന്റെ നാലു പാദങ്ങളിലും നാലുപടിയായി ക്രമേണ ആരോഹം ചെയ്തു, കിതച്ചു. അനന്തരം താൻതന്നെ പ്രഥമാനുഭോക്താവായി രസിച്ച്, "എങ്ങാനുമുണ്ടോകണ്ടു തുംഗാനുഭാവനാംനിൻ ചങ്ങാതിയായുള്ളവനെ" എന്ന്, കേണും കേഴിച്ചും ഉണ്ണായിവാരിയകവിവരന്റെ വാണീമധുരിമയെ പ്രവഹിച്ചു. കൊച്ചമ്മിണിക്കുട്ടിയായ സഭാവാസിനിയുടെ മുഖം തുല്യദുഃഖയായ ദമയന്തിയുടെ സംപൃച്ഛനത്തെക്കേട്ട്, കറുത്തു. പടത്തലവൻ ഭർത്തൃദർശനകാംക്ഷകൊണ്ടു വിവശയായി വലയുന്ന പുത്രിയുടെ മനഃസ്ഥിതിയെ ധരിച്ച്, ആ ഗാനത്തെ നിറുത്തുന്നതിന് ആംഗ്യംകൊണ്ടു മാമനെ മനസ്സിലാക്കി. ബ്രാഹ്മണന് ആ പ്രൌഢയുടെ വിരഹദുഃഖത്തെക്കുറിച്ചു സ്മരണയുണ്ടായി, പടത്തലവനോടിങ്ങനെ ചോദിച്ചു:—"അങ്ങുന്നേ! നമ്മുടെ കേശവൻകുട്ടി എങ്ങോട്ടാണു പോയിരിക്കുന്നത്?"

**പടത്ത**—"ഠരം പദവും അയാളുടെ പോക്കും തമ്മിൽ എന്താണു സംബന്ധം?"

**മാമ**—"മൈസൂക്കാ, പാലക്കാട്ടേയ്ക്കോ, എങ്ങാണ്ടോ ഒക്കെ ഒരു സവാരി നിശ്ചയിച്ചിട്ടുണ്ടെന്ന് അക്കുട്ടി പറഞ്ഞു. അയാൾ കനകക്കുട്ടിയാണ്. നമ്മുടെ ഈ കുഞ്ഞിന്റെ——" മാമൻ വാക്കുകൾ നിറുത്തി.

**പടത്ത**—"പറയൂ! പറയൂ! ഒന്നും ഒളിക്കണ്ട. ഇവളുടെ ഭർത്താവ് അവിടെ എങ്ങാണ്ടോ ഉണ്ടെന്നു ഞങ്ങളും കേട്ടു. കേശവൻ എന്തുപറഞ്ഞു എന്നു വിസ്തരിച്ചു പറയണം."

**മാമ**—"അങ്ങേക്കു സന്തോഷമുണ്ടാക്കാൻ, ജീവൻകളഞ്ഞും, ആ തമ്പിയെ കൊണ്ടരുമെന്ന് എന്റെകുട്ടിൻ സത്യം ചെയ്തു. എന്തോ സൂക്ഷ്മമായ അറിവുകിട്ടീട്ടുണ്ട്. നല്ല ഉറപ്പായിട്ടാണു പറഞ്ഞത്. കയ്യിൽ കിട്ടിയപോലെ പറഞ്ഞു."

പടത്തലവൻ പരിഭ്രമത്തോടുകൂടി " ആ കേശവനെ ഇങ്ങു വിളിക്കട്ടെ" എന്നു പറഞ്ഞുപോയി. മാമൻ കണ്ണുകൾ തുറിപ്പിച്ച്, കേശവപിള്ള എവിടെ ഉണ്ടെന്ന് ആശ്ചര്യം അഭിനയിച്ച്, നോക്കി.

**പടത്ത**—"അല്ലെങ്കിൽവേണ്ട. പുറകെ വിളിക്കണ്ട. പോയിട്ടു നാഴികയും രണ്ടു മൂന്നു കഴിഞ്ഞല്ലോ." താൻ ശാസിച്ച യുവാവു കേശവപിള്ളയാണെന്നു തീർച്ചയാക്കി മാമൻ ഇളിഭ്യനായി.

**കൊച്ചമ്മിണി**—"അച്ഛാ————."

**പടത്ത**—"ക്ഷമിക്ക് മകളേ! കേശവൻ ഏറ്റു. എന്റെ ഭാരം നീങ്ങി. നിങ്ങൾക്കും അവൻ നല്ലോരു തുണയായിരിക്കും. ഇത്രകാലം പൊറുത്തില്ലേ? ഇനി കുറച്ചുകാലം കൂടി ക്ഷമിക്ക്. അവൻ കൊണ്ടരുമെന്ന് എന്റെ ഹൃദയവും പറയുന്നു." മാമൻ എഴുന്നേററു. പടത്തലവന്റെ മകൾ ക്ഷമിക്കട്ടെ, താൻ കേശവപിള്ളയെക്കാണുന്ന കാര്യത്തിൽ ക്ഷമിക്കുന്നതിന് പടത്തലവനല്ല തലത്തലവൻതന്നെ കല്പിച്ചാലും സന്നദ്ധനല്ല. തന്റെ വത്സനെ ഉടനേ വരുത്തണമെന്ന് പടത്തലവരോടു നിർബന്ധമായി. പടത്തലവൻ മിണ്ടാതിരുന്നു. തന്നോടു സംഭാഷണം ചെയ്തതു കേശവപിള്ളതന്നെയാണെന്നു ധരിക്കാത്ത തന്റെ ബുദ്ധിമോശത്തെ അവഭാഷണങ്ങളാൽ ശാസിച്ചുകൊണ്ട്, ബ്രാഹ്മണൻ പുറത്തുചാടി, കേശവപിള്ളയെ അന്വേഷിച്ച് ഓട്ടം തുടങ്ങി. അപ്പോൾ മുതൽ പരമാകാംക്ഷ

യാകുന്ന ഒരു മോഹലപ്രസരം ആ ഭവനത്തിന്റെ ഉന്മേഷദീപ്തിയെ ആവരണം ചെയ്തു. നിശ്ചലമനസ്കനായ പടത്തലവനും ക്ഷീണസത്വനായിക്കാണപ്പെട്ടു.

അടുത്തദിവസത്തെ സന്ധ്യ പടത്തലവന് ഇതിലും കഠിനമായ മനശ്ചാഞ്ചല്യത്തെ ഉണ്ടാക്കി. അദ്ദേഹവും നന്തിയത്തുണ്ണിത്താനും മാമനും കൂടി, ചന്ത്രക്കാറനെ ബന്ധനസ്ഥനാക്കീട്ടുള്ള വ്യവസ്ഥയെക്കുറിച്ചു സംഭാഷണം നടക്കുന്നതിനിടയിൽ, "കലികൃതമഖിലമഘം അകന്നിതു" എന്നു പാടിക്കൊണ്ടു മാമൻ, ഭഗവതിയമ്മ ഇരട്ടിജ്ജ്യയശംഖവും വിളിച്ചുപുറപ്പെടുന്നതിനേയും, ചന്ത്രക്കാരമൂക്ക്പെപ്പാമ്പു കൂട്ടിൽകിടന്നു പലരേയും ദംശനം ചെയ്യുന്നതിനേയും അഭിനയിച്ചു. മററു രണ്ടു വൃദ്ധന്മാരും മാമന്റെ വിഡ്ഢിയാട്ടം കണ്ടു പൊട്ടിച്ചിരിച്ചു. ഉണ്ണിത്താൻ "കരയാൻ എന്തോയോഗമുണ്ട്. അതാണിത്ര ചിരിച്ചുപോകുന്നത്." എന്നു തന്റെ അന്ധവിശ്വാസത്തെ പുറപ്പെടുവിച്ചു. ഇങ്ങനെ ആ വൃദ്ധസദസ്സു ഗൌരവവിനോദസങ്കലനങ്ങളോടുകൂടി നടക്കുന്നതിനിടയിൽ, തെക്കേവശത്തു വാതലിനടുത്തു് ആരോ ചുമച്ചു. പടത്തലവന്റെ ക്ഷണനപ്രകാരം അകത്തു കടന്നതു്, മാമനു സഹകാരിയായി പരിഭ്രമം വിദ്യുജ്ജിഹ്വ വേഷം ധരിച്ചു പുറപ്പെട്ടതുപോലെ ആഗമിച്ച, ഒരു കഴക്കൂട്ടത്തുകാരനായിരുന്നു. അവന്റെ ശ്രൂപം കണ്ടു്, തംബുരുവെ മീട്ടി, "ഞരമ്പറക്കടിച്ചതിനു പച്ചമാംസഭക്ഷിരക്ഷസാം" എന്നു പാടാൻ തുടങ്ങിയ മാമൻ ആഗതന്റെ ഭാവം നോക്കീട്ടു്, അദ്ധ്ഗാനത്തിൽ വിരമിച്ചു. എന്തോ വലുതായ ആപത്തു സംഭവിച്ചുപോയി എന്നു ഉണ്ണിത്താൻ തീർച്ചയാക്കി.

പടത്ത—"എന്തോന്നെടാ?"

ഭൃത്യൻ—"അവിടത്തെ കൊച്ചു ചെല്ലിഅയച്ചു." അർദ്ധവിരാമം.

പടത്ത—"എവിടത്തെക്കൊച്ചു്?"

ഭൃത്യൻ—"ചെല്ലിഅയച്ചു—ഉണ്ണിത്താനേമാൻ---"പൂർണ്ണവിരാമം. പടത്തലവൻ തോററു ചോദ്യം നിറുത്തി.

ഉണ്ണി—"നീ പരിഭ്രമിക്കാതെ. ചിലമ്പിനേത്തുന്നല്ലേ നീ? അവിടെ വിശേഷമെന്ത്?"

ഭൃത്യൻ "മന്തറക്കൊടത്തു, മരുന്തുമ്മറവുമൊക്കെ ക്കൊടുക്കണതും, അനത്തിപ്പിഴിയണതും പേരുകളൊന്നും ചെല്ലാണ്ട്, ഏമാൻററുത്തു ചെല്ലാൻ അക്കൊച്ചു ചെല്ലിഅയച്ചതും" പറഞ്ഞപ്പോൾ മീനാക്ഷിയുടെ മാതാമഹിക്കു രോഗാവസ്ഥനമുണ്ടായിരിക്കുന്നതിനാൽ, തന്നെ മീനാക്ഷി ആവശ്യപ്പെട്ടതാണെന്നു്, ഉണ്ണിത്താൻ ഭാഷാന്തരം ചെയ്തു പടത്തലവനെ ധരിപ്പിച്ചു. ഠരം പരിഭാഷണം ഭൃത്യനെ ഉത്സാഹപ്പെടുത്തുകയാൽ ചന്ത്രക്കാരൻ കഴുക്കൂട്ടത്തു കാട്ടിയ കഠിനവിക്രമങ്ങളെ അവൻ വൎണ്ണിച്ചു. കുപ്പശ്ശാരുടെ വധവൃത്താന്തം കേട്ടപ്പോൾ വൃദ്ധന്മാർ മൂന്നുപേരും ചന്ത്രക്കാരന്റെ നേൎക്കു പടവെട്ടാനെന്നപോലെ വിജൃംഭിതകോപാൎത്തന്മാരായി എഴുന്നേററു. മാമാവെങ്കിടൻ തലയറഞ്ഞു്, കുപ്പശ്ശാരെ സ്തോത്രങ്ങൾ ചെയ്തു്, ആൎത്തനായി, വിഷ്ണുശങ്കരനാമങ്ങളെ മണ്ഡപനമസ്കാരത്തിലെന്നപോലെ വിളിച്ചു്, കരഞ്ഞു. ഉണ്ണിത്താൻ ലോകഗതിയുടെ വക്രതകളെ വിചാരിച്ചു് തത്വചിന്താവശനായി കിടന്നു. പടത്തലവൻ "നല്ലോൎക്കും ഇങ്ങനെവരും" എന്നു പറഞ്ഞു ദീൎഘമായി നിശ്വസിച്ചിട്ടു്, തന്റെ മേനാവിനെ ഉടനെതന്നെ തയ്യാറാക്കി, ഉണ്ണിത്താന്റെ ഭൃത്യരേയും സാമാനങ്ങളേയും വരുത്തി, ആ പ്രഭുവെ മന്ത്രക്കൂടത്തേയ്ക്കു യാത്രയാക്കി, പുറത്തെ പടിവാതൽ വരെ അനുയാത്രയായിച്ചെന്നു്, വൃദ്ധ ചരമഗതിയെ പ്രാപിക്കുമെന്നുള്ള ലക്ഷണം കണ്ടുതുടങ്ങുമ്പോൾ, ആ വസ്തുത തന്നെ തെയ്യപ്പെടുത്തണമെന്നു് അപേക്ഷിച്ചു്, അറപ്പുരയിലേയ്ക്കു മടങ്ങി.

ഹരിപഞ്ചാനനന്റെ ചാരദോഷം മൂൎദ്ധന്യത്തെ പ്രാപിച്ചപ്പോൾ, അതു് രാജ്യഭരണകേന്ദ്രവൎത്തികളുടെ പ്രതികൂലവീക്ഷണത്തിനു ഗോചരീഭവിച്ചു. മന്ത്രിമാരുടെ കേന്ദ്രസംയോജനം ഭദ്രദീപസംക്രമാനന്തരമായിരുന്നു. മഹാരാജാവിന്റെ കല്പന അനുസരിച്ചു, രാജ്യകായത്തിൽ സംവർദ്ധിതമായി കാണപ്പെട്ട മഹാവ്യാധിയുടെ നിഷ്കാസനത്തിനായി എല്ലാ മന്ത്രിമാരും പടത്തലവനും ചേൎന്നു്, ചികിത്സോപായനിരൂപണം തുടങ്ങി. തിരുവിതാംകോട്ടു സംസ്ഥാനത്തിന്റെ ബന്ധുക്കളായ ഇംഗ്ലീഷ്കമ്പനിക്കാൎക്കും മററും സമാധാനകാരണ

മായി ബോധ്യപ്പെടുത്താൻ ജനങ്ങളുടെ ഇടയിൽ കലാപങ്ങളു ണ്ടാക്കി, അവരെക്കൊണ്ട് തൻെറ പ്രവേശനത്തെ അപേക്ഷി പ്പിപ്പാൻ ഹൈദർമഹാരാജാവിന് അന്തർഗതമുള്ളതായി പ്ര സ്താവിച്ച് അതിലേക്കായി ഹരിപഞ്ചാനനൻ പണിചെയ്യുന്നു എന്ന്, മന്ത്രിമാർ തങ്ങളുടെ സഭാവേദിയിൽ അപ്പിതമായ ചാ രസാക്ഷ്യങ്ങളിന്മേൽ നിർദ്ദേശിച്ചു. സാമാന്യേന രാജഭക്തിയെ മതസിദ്ധാന്തത്തിൻെറ പരിശുദ്ധഗണ്യതയോടുകൂടി അനുഷ്ഠിക്കു ന്ന ജനങ്ങളെ ഹരിപഞ്ചാനനൻ തൻെറ വൈദ്യുതപ്രാഭവം കൊണ്ട്, വശീകരിച്ചിരിക്കുന്നതിനേയും ജനങ്ങൾക്ക് ആ യോഗിയോടുള്ള ഉൗർജ്ജിതമായ ഭക്ത്യാദരങ്ങളേയും രാജസദ സ്സിലെ ബുദ്ധിസംഹതി അത്യന്തം ഉൽക്കലികയോടെ പരി ച്ഛേദിച്ചു. ജനങ്ങളുടെ ഇടയിൽ പ്രജാതപം വിട്ട് ഉപജാപ കൌടില്യങ്ങളെ അനുവർത്തിക്കുന്ന ദുഷ്കരന്മാൎക്ക് ദൃഷ്ടാന്തപാ ഠമാകുന്ന ഒരു ദണ്ഡനക്രിയയെ ഉടനെ നിവ്വഹിക്കേണ്ട തെന്നു അവർ വിധിച്ചു. ഹരിപഞ്ചാനനബന്ധുക്കളായ പ്രധാ നികളുടെ പട്ടിക അടുത്തപോലെ ഗൌനിക്കപ്പെട്ടു. ചന്ത്ര ക്കാരൻെറ പേര് ഒന്നാം നമ്പ്രായിനിന്നു. അയാളുടെമേൽ കൊലക്കുററം ആരോപിക്കപ്പെട്ടും, എന്നാൽ തൽക്കാലം ദൈ വഗത്യാ ബുദ്ധിഭ്രമശിക്ഷ ഏററു പരാഭൂതനായും ഇരിക്കുന്നു. അതിനു പുറമെ അയാൾ ആയുധസഞ്ജീകരണംചെയ്തു ഭജന മഠത്തെ അപരോക്ഷപടക്കളരിയാക്കിത്തീൎത്തിട്ടില്ലെന്നുള്ള അ പരാധലാഘവതയും കാണപ്പെട്ടു. രണ്ടാംപേരുകാരൻ കളപ്രാ ക്കോട്ടയിൽ തമ്പി വിശ്വനാഥൻകുഞ്ചുപിരാട്ടി. ഇദ്ദേഹം അ തിഗോപനഭാവമൊന്നും കൂടാതെ ആയുധസാമഗ്രികളോടുകൂ ടി സൈന്യശേഖരംചെയ്യുന്നതും, രാജശക്തിക്കു പരാങ്മുഖ നായി യോഗീശ്വരവിജയത്തിനു ദ്രവ്യസഹായം ചെയ്യുന്ന തും, മന്ത്രിസഭയിൽ നിവേദിക്കപ്പെട്ടു. ചുരുക്കത്തിൽ പൂവ്വാ ദ്ധ്യായത്തിൽ വിവരിക്കപ്പെട്ട ഗൃഹധ്വംസനം മന്ത്രിസഭയാൽ വിധിക്കപ്പെടുകയും ഉണ്ടായി. ഹരിപഞ്ചാനനാപരാധകൻെറ സംഗതി ആലോചനയ്ക്ക് എടുക്കപ്പെട്ടപ്പോൾ, മന്ത്രിമാർ പ്ര ചണ്ഡമായ ഒരു മന്ത്രാവൎത്തത്തിൽ അകപ്പെട്ടു. പ്രജകളുടെ ദുർമ്മദാഹംകൃതികളോടു ആ പരമദിവ്യനെ എങ്ങനെ സംഘടി പ്പിക്കും? അദ്ദേഹത്തിൻെറ പരമാൎത്ഥനിലയും സ്ഥിതിയും

ഹ്ണ്? ഏതെല്ലാം ആചാൎയ്യപീഠങ്ങളോടും ആശ്രമങ്ങളോടും ആ യോഗീന്ദ്രനു സാഹിത്യമുണ്ടെന്നും, ഏതെല്ലാം രാജ്യാധിപന്മാരുടെ സഖ്യത്താൽ ആ ശാങ്കരസൎവകലാവല്ലഭൻ നിൎദ്ധൂതശാത്രവനായി, യശോമണ്ഡലതരണം ചെയ്യുന്നു എന്നും, എങ്ങനെ നിൎണ്ണയിക്കും? ശാലിവാഹനപ്രതാപനായ ഹൈദർ മഹാരാജാവിനാൽ നിയുക്തനായ ഒരു പ്രതിപുരുഷനല്ല ഇദ്ദേഹമെന്ന് എങ്ങനെ വ്യവസ്ഥാപിക്കും? തങ്ങളുടെ സ്വച്ഛന്ദപ്രവൎത്തനത്തിന് അന്തൎഗ്ഗൃഹപ്രതിബന്ധിയായി, യുവരാജാവ് ഗുരുരക്ഷണത്തിനു സന്നദ്ധനായും ഇരിക്കുന്നു. സ്ഥിതികളുടെ അവിതൎക്കിതഗ്രഹണം കൂടാതെ പരാക്രമികളായ വിദേശഭൂപന്മാരോടും സമുദായാധിപന്മാരോടും കലഹത്തിനു സംഗതിയുണ്ടാക്കുന്നത് തുച്ഛസാചിവ്യമായി ഭവിക്കയില്ലേ? ഇങ്ങനേയുള്ള ഗൌരവനിമന്ത്രണങ്ങളോടുകൂടി ദിവസങ്ങൾ കഴിയുന്നു. ഹരിപഞ്ചാനനയതീന്ദ്രൻ ആരെന്ന് ഏകദേശസൂക്ഷ്മതയോടു ഗ്രഹിച്ചിരിക്കുന്ന പടത്തലവൻ ഒരു ആലോചനകളിൽ ശ്രോതൃസ്ഥാനത്തെ മാത്രം അവലംബിച്ചു. മന്ത്രക്കുടത്തു വൃദ്ധയുടെ മൃതിസമീപകാലത്തു് ആ യോഗിയോടു ദ്രോഹകൃത്യത്തിനു പുറപ്പെടാൻ അദ്ദേഹം വളരെ ശങ്കിച്ചു. എങ്കിലും, കളപ്രാക്കോട്ട, ചിലമ്പിനകം എന്നീ രണ്ടു ഉദ്ധതബന്ധുക്കൾ നഷ്ടമായിട്ടും, "ഹരിപഞ്ചാനനികന്മാർ" എന്നൊരു ഗണം തിരുവനന്തപുരത്തു നിറഞ്ഞുതുടങ്ങുന്നതായിക്കാണുകയും തിരുനെൽവേലിക്കു പോയിരിക്കുന്ന കേശവപിള്ളയുടെ ചില എഴുത്തുകളിൽ നിന്നു യോഗീശ്വരപക്ഷവൎത്തികളായി ബഹു സംഘങ്ങൾ ആ പ്രദേശങ്ങളിലും തിരുവിതാംകോട്ടെന്നപോലെ തന്നെ മഠസ്ഥാപനവും സേനാഭ്യസനവും ചെയ്തു വരുന്നു എന്ന് അറിയുകയും ചെയ്കയാൽ, പടത്തലവൻ ക്ഷണദണ്ഡനൌചിത്യത്തെ പരിഗ്രഹിച്ചു. അടുത്തു കിട്ടിയ ഒരു ലേഖനത്തിൽ പടത്തലവന്റെ അകൃത്രിമമായ ലോകതത്വജ്ഞാനത്തേയും ഉൽഖനനം ചെയ്തതായ ഒരു വൃത്താന്തം കൂടി അടങ്ങിയിരുന്നു. ഹരിപഞ്ചാനനയോഗീശ്വരൻ സൂക്ഷ്മത്തിൽ ഇന്ദ്രിയനിവൃത്തനായി, ആത്മമാത്രകനായി, വ്യോമചരത്വം സാധിച്ചിട്ടുള്ള ബ്രഹ്മർഷിതന്നെയോ എന്നു പടത്തലവൻ ശങ്കിച്ചു. ആ യോഗീശ്വരൻ, തന്റെ ഭവനത്തിനടുത്തുള്ള പാന്ഥവാടത്തിൽ

സമഗ്രപ്രതാപനായി, മഹോത്സവാരംഭംചെയ്തു്, ബഹുജനവന്ദനത്തെ സമ്പാദിക്കുന്നു എന്നു് അദ്ദേഹം ചാരന്മാർ മുഖേന ക്ഷണംപ്രതി അറിയുന്നു: മിത്ഥ്യാവാദങ്ങളും അന്ധഭ്രമങ്ങളും കൊണ്ടു വഞ്ചിക്കപ്പെടുന്നവനല്ലാതെ തന്നെപ്പോലെതന്നെ സൂക്ഷ്മഗ്രഹണസമത്ഥനായിരിക്കുന്ന കേശവപിള്ള മറ്റൊരു ഹരിപഞ്ചാനനന്റെ പ്രവൎത്തനത്തെ അയാൾ സഞ്ചരിക്കുന്ന ദേശങ്ങളിൽ കാണുന്നുപോലും. എന്താശ്ചര്യം! യോഗീശ്വരൻ എത്ര ദൃഢമായുള്ള പരമഹംസതയെ സമ്പാദിച്ചിട്ടുണ്ടെങ്കിൽ, രാജകുടുംബത്തിനും രാജ്യത്തിനും ഭീഷണമായ പ്രളയദുരന്തം ഉപപന്നമാകുന്നു. പരമാൎത്ഥപരമഹംസതയും ഹരിപഞ്ചാനനന്റെ തൃഷ്ണാജന്യമായുള്ള കൌടില്യനിഷ്ഠുരതകളും സംയോജിക്കുന്ന അവസ്ഥ അസംഭാവ്യമെന്നു് ശാസ്ത്രങ്ങളും സൂക്ഷ്മബുദ്ധിയും അവിതൎക്കിതമായി ദൎശിപ്പിക്കുന്നു. എന്നാൽ, ഹരിപഞ്ചാനനൻ രണ്ടു സ്ഥലത്തു് ഏകകാലത്തു വ്യാപരിച്ചിട്ടുണ്ടെന്നു താനും ചില കഥകൾ കേട്ടിട്ടുണ്ടല്ലോ. തന്റെ സംശയനിവൃത്തിക്കുള്ള ഭൂതക്കണ്ണാടി സ്വാധീനമായിരിക്കുമ്പോൾ, ഊഹാപോഹശ്രമങ്ങളിൽ വിഷമപ്പെടുന്നതെന്തിനു്? കേശവൻകുഞ്ഞു് അപഹരിക്കപ്പെട്ട രാത്രിയിൽ അയാളെ സൂക്ഷിച്ചിരുന്ന ഭടന്മാരെ ഉടനെ വരുത്തി. ഹരിപഞ്ചാനനൻ പട്ടാംബരങ്ങളും ആഭരണങ്ങളും ചന്ദനകുങ്കുമാദിലേപനങ്ങളും അണിഞ്ഞു്, സ്വൎണ്ണപ്രഭയോടുകൂടി തങ്ങളുടെ മുമ്പിൽ പ്രത്യക്ഷനായി എല്ലാവരേയും ബോധം ക്ഷയിപ്പിച്ചു എന്നും, ഭ്രാമകങ്ങളായ ഭക്ഷണങ്ങൾക്കോ, നിദ്രാക്ഷീണത്തിനൊ വശപ്പെട്ടു വഞ്ചിക്കപ്പെട്ടതല്ലെന്നും അവർ പരിഭ്രമം കൂടാതെ പടത്തലവന്റെ വിനോദചോദ്യങ്ങൾക്കു് ഉത്തരമായി ധരിപ്പിച്ചു. അവഞ്ചകരും നിൎവ്യാജഭക്തന്മാരും ആയ ഭടന്മാരെ യാത്രയാക്കീട്ടു്, പടത്തലവൻ മീശയെ തടകിത്തിരുകി, ചിലതിന്റെ വേരിളക്കി: നാസികയെ കശക്കിച്ചുവപ്പിച്ചു: നെറ്റിത്തടത്തെ മർദ്ദനംചെയ്തു് കപോലങ്ങളിലെ ഞരമ്പുകളെ ജൃംഭമാണങ്ങളാക്കി: ഒടുവിൽ കണ്ണടച്ചിരുന്നു് അത്യഗാധമായ മാനസികസമാധിയിൽ ലയിച്ചു. അദ്ദേഹത്തിന്റെ മനോനേത്രം ഭൂതസംഭവപടലങ്ങളെ ഭേദനംചെയ്തു് തന്റെ ദാമ്പത്യകാലാരംഭത്തിലെ പ്രഥമസന്താനലാഭദശയിൽ കടന്നു. അക്കാലത്തു സ്വപത്നീക്ഷേമത്തെ അന്വേ

ഷിക്കുന്നതിനായി വന്ന ത്രിപുരസുന്ദരിക്കുഞ്ഞമ്മ ഗർഭധാരണത്താൽ അസാമാന്യവ്യാകുലയായിരുന്നതിനെ സന്ദർശനം ചെയ്തു. ആ ഗർഭത്തിന്റെ ഫലം——!" കൈ കൊട്ടി, ഉറക്കെ പൊട്ടിച്ചിരിച്ചുകൊണ്ടു്, പടത്തലവൻ ഉണൎന്നു. "പടച്ചതമ്പുരാരെ! പിത്തിയൊണ്ണൊണ്ടെങ്കി മനിയരു ചാമെണ്ണാ?" * എന്നു തന്റെ യുവകാലപരിചയങ്ങളുടെ സ്മൃതിയിൽ നാവിലുദിച്ച ഭാഷകൊണ്ടു് മനുഷ്യരുടെ ക്ലുപ്തപരിമാണകമായ ബുദ്ധിയെ അപഹസിച്ചു. എന്നാൽ, ഈ അപഹസനം കഴിഞ്ഞതിന്റെശേഷം, രാജ്യത്തെ രക്ഷണം ചെയ്തു പരമവിജയിയായി ശ്രമനിവൃത്തനായതുവരെ അദ്ദേഹത്തിന്റെ മുഖത്തു് ഒരു പുഞ്ചിരിപോലും ഉദയം ചെയ്തില്ല. ഈ മുഖസ്ഥിതി കണ്ടതു മുതൽ പാൎവതിയമ്മ ബാലവൎഗ്ഗങ്ങളുടെ ലീലാബഹളങ്ങളേയും അറപ്പുരയിലേയ്ക്കുള്ള ബഹുജനാഗമനങ്ങളേയും മാമാവെങ്കിടന്റെ വിനോദസ്വാതന്ത്ര്യങ്ങളേയും നിരോധിച്ചു.

ഹരിപഞ്ചാനനന്റെ സത്രമഹോത്സവം വളരെ അടുത്തു. അടുത്തദിവസത്തെ മാദ്ധ്യന്ദിനത്തിനു ശേഷം തന്റെ യജ്ഞശാലാപ്രവേശനത്തിനുള്ള ഘോഷയാത്ര നടത്താൻ ആ യോഗീശ്വരനും, യജ്ഞധ്വംസനത്തിനുള്ള തന്റെ യാത്രാഘോഷം കോട്ടയ്ക്കകത്തുള്ള യോഗിവാടമുഖമായി നടത്താൻ പടത്തലവനും നിശ്ചയിച്ചു. കേശവപിള്ളയുടേയും, ഭഗവതിയമ്മയുടേയും പ്രത്യാഗമനമുണ്ടാകാത്തതിനാൽ അദ്ദേഹം അസ്വസ്ഥനായെങ്കിലും, രാജദർശനം കഴിച്ചു്, ചെമ്പകശ്ശേരിയിലേയ്ക്കു മടങ്ങി, കുമാരൻതമ്പിയെ വരുത്തി, തന്റെ അന്തൎഗ്ഗതങ്ങളേയും മഹാരാജാവിന്റെ അഭിമതങ്ങളേയും ധരിപ്പിച്ചു. പടത്തലവൻ അനുഷ്ഠിപ്പാൻ നിശ്ചയിച്ചിരിക്കുന്നതായി ധരിപ്പിച്ച ഉദ്യമം സാഹസമാണെന്നു സ്ഥാപിക്കുന്നതിനു കുമാരൻതമ്പി ആലോചിച്ചു എങ്കിലും, ഒന്നും മിണ്ടാതെ തന്റെ ഗുരുബന്ധുവേക്കുറിച്ചു്, അദ്ദേഹം പ്രവൃദ്ധാദരനായി തൊഴുതുകൊണ്ടു നടന്നു. അനന്തരം പടത്തലവൻ അനുഷ്ഠിച്ച കൃത്യം തന്റെ ആയുധങ്ങളുടെ പരിശോധനയും ശുശ്രൂഷണവും ആയിരുന്നു. സന്ധ്യയോടുകൂടി ചിന്താവിവശനായി, തന്റെ നിയമസ്ഥാന

* ബുദ്ധിയുണ്ടെങ്കിൽ മനുഷ്യർ ചാകുമോ?

ത്തു ഉപധാനാവലംബിയായി സ്ഥിതിചെയ്യുന്നതിനിടയിൽ, താൻ പാതിക്ക ദൈവാർദ്ധസ്ഫുടീകരണമായി, മന്ത്രക്കൂടത്തെ വൃദ്ധയ്ക്കു ദീനം അത്യാസന്നമാണെന്നും, പടത്തലവനെ കാണുന്നതിന് ആഗ്രഹിക്കുന്നു എന്നും, ഉണ്ണിത്താന്റെ ഒരു ദൂതൻ എത്തി ധരിപ്പിച്ചു. "ശരി! തിരുമേനി മഹാഭാഗ്യവാൻ! അവിടത്തേയ്ക്കുവേണ്ടിയുള്ള പുറപ്പാടിലേയ്ക്ക് എന്തു ന്യായമായ കാരണം കിട്ടിയിരിക്കുന്നു." എന്നു വിചാരിക്കുന്നതിനിടയിൽ മാമാവെങ്കിടൻ എത്തി. അസാധാരണമായുള്ള ഒരു ക്ഷുബ്ധഗതി കൊണ്ട് "മന്ത്രക്കൂടത്തെ വലിയമ്മ മുട്ടിയ സ്ഥിതിയിലായി. ഹരിപഞ്ചാനനമൂസിനെ കൂട്ടിക്കൊണ്ടുപോകാൻ ഞാൻ അങ്ങോട്ടു പോകുന്നു." എന്നു പടത്തലവൻ മാമനെ ധരിപ്പിച്ചു.

**മാമ**—"എന്നാൽ, കൂട്ടിപ്പട്ടരായി മാമൻകൂടിയുണ്ട്"

**പടത്ത**—"വേണ്ട—ഞാൻ തനിച്ചുമതി"

**മാമ**—"ആ പഞ്ചമഹാപാതകന്റവിടെ തനിച്ചു പൊയ്ക്കൂടാ."

**പടത്ത**—"പോയാൽ———?"

**മാമ**—"അയാളുടെ പേരുതന്നെ നാലുകാലന്മാരുടെ അരചൻ ഇരട്ടിച്ചതല്ലേ?"

**പടത്ത**—"എപ്പോഴെങ്കിലും ഒന്നു മരിക്കേണ്ട ഹേ?"

**മാമ**—"മരിപ്പാൻ നല്ല വാരാണാസി നോക്കിച്ചെല്ലൂണു അയാളുടെ കയ്യിൽ എട്ടടിവീരന്റെ വിഷമാണുള്ളത്. മാമനിതാ—ഓം ! ഭൂഃ! - സ്വാഹഃ ബ്രഹ്മസ്വം പിടിച്ചു സത്യം ചെയ്യാം. ആ ഉമ്മിണിപ്പിള്ളേടെ ഉടലു്———"

**പടത്ത**—"നാശം! അക്കഥ കേട്ടു കാതു തഴമ്പിച്ചു——"

**മാമ**—"കൊണ്ടു തഴമ്പിക്കുന്നതിനേക്കാൾ സുഖമല്ലേ?"

**പടത്ത**—"ഇന്നത്തെ എന്റെ യാത്ര തനിച്ചാണ്. നേരത്തേ കാലത്തേ പോയി ഉറങ്ങണം. ഒററപ്പട്ടർ ശകുനത്തിന് ഇവിടെ നിൽക്കണ്ട."

**മാമ**—(അതിനിർബന്ധമായി) "അങ്ങുന്നേ——"

**പടത്ത**—"പോകു ഹേ!"

പടത്തലവന്റെ നിശ്ചയത്തിന്ന ബലമായി ഏതോ ഒരു പരോക്ഷവേരുണ്ടെന്നു മാമന്നു മനസ്സിലായി. അദ്ദേഹം എന്തെങ്കിലും കരുതീട്ടുണ്ടെങ്കിൽ, കണ്ടിട്ടാവട്ടെ, മാമനും ചിലതു കരുതുന്നു. സംശയം കൂടാതെ എഴുന്നേററ്, മിണ്ടാതേയും, അങ്ങോട്ടും ഇങ്ങോട്ടും കുരങ്ങനെപ്പോലെ നോക്കി ചൂണ്ടുവിരലുകളെ മറിച്ചും തിരിച്ചും മൂട്ടി ചില നിശ്ശബ്ദതാളങ്ങൾ പിടിച്ചും, മാമൻ പുറത്താകുന്നതുവരെ സാവധാനപ്രൌഢിയോടു നടന്ന്, മുററത്തിറങ്ങി, പറന്നോ പറന്നില്ലയോ, ബ്രാഹ്മണൻ ഇതാ ജനറൽ കുമാരൻതമ്പിയുടെ ഭവനത്തിൽ എത്തി. അദ്ദേഹത്തിനെ അന്വേഷിക്കുന്നു. ആ സേനാനി കുറച്ചുമുമ്പു തന്നെ തന്റെ ഉദ്യോഗസ്ഥലത്തേക്കു പുറപ്പെട്ടിരുന്നു. എന്നു കേട്ട്, ദളവാമഠത്തിലെത്തി, ആ ബ്രാഹ്മണൻ ഉരുട്ടി ഉയത്തിയ ചോററിനെത്തടഞ്ഞ്, ഒരു "പാത്ഥവധം" നാട്യപ്രബന്ധത്തെ കഥനം ചെയ്യുന്നു. കഥാമദ്ധ്യമായപ്പോൾ, ആ മന്ത്രിപ്രവരന്റെ ക്ഷുത്കോപവും അക്ഷമതയും ചേന്ന് "പോംപാടോ!" എന്നു കൊടുത്ത ഒരാട്ട്, മാമനെ മഹാരാജാവിന്റെ മണിയറദ്വാരത്തിൽ എത്തിക്കുന്നു. അവിടത്തെ നിശ്ശബ്ദതയും കാവുമാറും കണ്ടിട്ടും മാമൻ സങ്കോചപ്പെടാതെ ദ്വാസ്ഥന്മാരെ തകത്തിട്ട് തിരുമുമ്പിൽ കടന്നുവീഴുന്നു. "നല്ലാരുപ്രഭു—പ്രജൈ—ശാകപ്പാറാർസ്വാമി! നാങ്കളാരു ശൊന്നാലും കേക്കമാട്ടാർ. ഹരിപഞ്ചവാനര—രാവണ—ചതുരാനന——"എന്നിങ്ങനെ തന്റെ സങ്കടത്തെ ഉണത്തിക്കുന്നു. പടത്തലവന്റെ ഗൌരവതീവ്രതയെ പാവ്വണേന്ദൂപമാക്കുന്ന നൈഷ്ഠൂര്യം ഉജ്ജ്വലിച്ചുള്ള മുഖത്തോടിരിക്കുന്ന മഹാരാജാവിൽനിന്നു പുറപ്പെട്ട "പോകു തന്റെ പാട്ടിന്!" എന്നുള്ള സപ്തമുഖശൂലം മാമനെ കുത്തിയെടുത്തു പത്മതീത്ഥക്കരയിലാക്കുന്നു. "ഒമ്പത്തിആരരേമുക്കാൽ ശനി!" എന്നു പുലമ്പിക്കൊണ്ട്, ഒരു അശ്വത്ഥത്തിന്റെ ചുവട്ടിലിരുന്ന് രണ്ടാംമുണ്ടുകൊണ്ടു വീശി ക്ഷീണം മാററി, പ്രഭുക്കളായുള്ളവരുടെ നിർഘ്രണത്വത്തെ തുഷ്ടിയാവോളം ശകാരിച്ചപ്പോൾ, ഒരു യുക്തിയുദിച്ച്, വൃദ്ധൻ മണക്കാട്ടു മഹമ്മദീയരുടെ വാസദേശത്തേക്കു മണ്ടിത്തുടങ്ങുന്നു. അതികഠിനമായുള്ള ക്രൂരിരുട്ടിൽ, പല ഇടവഴികളിലെ കയ്യാലകളെ ഞെരിച്ചിട്ട്, തിരക്കുന്നതിനിടയിൽ പ്രാത്ഥിതനായ ഭീമകായനെ കണ്ടുമുട്ടുന്നു. ആ സരസസാലഗാത്രനെ പിടിച്ചുനിറു

ത്തി, കലുക്കി, തന്റെ ശ്വാസമുട്ടിനിടയിൽ പല താഡനങ്ങളും മീശക്കൊയ്ത്തും വസ്ത്രാക്ഷേപവും തൊപ്പിഹനനവും കഴിച്ച്, അയാളുടെ "ഭീമസേന" വിദ്യകളുംകൊണ്ട് ഹരിപഞ്ചാനനവാടത്തിൽ പടത്തലവന്റെ സഹായിയായി എത്തണമെന്നു കല്പിക്കുന്നു. ഹരിപഞ്ചാനനപടത്തലവന്മാരുടെ നാമദ്വന്ദ്വത്തെ ഒന്നിച്ചു കേട്ടപ്പോൾ ഭീമാകാരനായ പക്കീർസാ മണ്ടിത്തുടങ്ങിയതിന്റെ വേഗവും സംഭ്രമവും മാമാവെങ്കിടനെക്കൊണ്ടു നക്ഷത്രമെണ്ണിപ്പിക്കുന്നു. ഭഗ്നേച്ഛനായി തിരിച്ചുനടന്ന്, കിഴക്കേപ്രാകാരദ്വാരത്തിൽ എത്തിയപ്പോൾ ബ്രാഹ്മണന്റെ ഭാഗ്യതാരം തെളിഞ്ഞപോലെ, അനുചരന്മാർസഹിതം ഗമനം ചെയ്യുന്ന കുപ്പായവസ്ത്രധാരിയായ ഒരാൾ ഇരുട്ടിനിടയിൽകൂടി മാമന്റെ ആകാരത്തെ കണ്ട്, തന്റെ പരമാത്ഥസ്വരത്തിൽ "അതാര്?" എന്നു ചോദ്യംചെയ്യുന്നു. ഊട്ടുപുരവഴിയെ ശ്രീവരാഹത്തിനു ഒററക്കയ്യാൽ പൊക്കുന്നതിനു സാമത്ഥ്യമുണ്ടായിരുന്ന മാമന്റെ രണ്ടുകൈകളും ചേന്ന് പഥികന്റെ ആകാശാരോഹണം നിഷ്പ്രയാസം സാദ്ധ്യമാക്കുന്നു. പഥികൻ പിടഞ്ഞ്, പുളഞ്ഞ് കൈകാൽ കുടഞ്ഞ്, പല പ്രാത്ഥനകളും, ചെയ്യുന്നതിനിടയിൽ, മാമാവെങ്കിടന്റെ ബുദ്ധിക്കു വിശേഷപ്രകാശമുണ്ടായി, പാന്ഥയുവാവിനെ താഴത്തു നിറുത്തി, "മഞ്ജുതര—" എന്നുപാടി "വച്ചിരുക്കറേക്ക്—പാർ," എന്നു ഭയപ്പെടുത്തി, ചുംബനവർഷവും ചെയ്തു്, പടത്തലവന്റെ ഉദ്വേഗത്തെ ധരിപ്പിക്കുന്നു. അയാളും പക്കീർസായെപ്പോലെ ചിറകൊതുക്കിപ്പായുന്ന പക്ഷിക്കുതുല്യം ആകാശത്തെ ചീന്തി മറയുന്നു. മാമൻ ആശ്ചര്യഭരിതനായി, തോററ്, അമ്പി, ചെമ്പകശ്ശേരിയിലേയ്ക്കു മടങ്ങി, പാവ്വതിപ്പിള്ളയോടു സഹതപനത്തിന് ഹാജരു കൊടുക്കുന്നു.

ഇതിനിടയിൽ ചെമ്പകശ്ശേരിയിൽ ചില വിശേഷസംഭവങ്ങൾ നടക്കുന്നു. മാമാവെങ്കിടൻ പടത്തലവനെ വിട്ടുപിരിഞ്ഞ്, ആ പ്രഭു ചിന്തകളോടുകൂടി ഇരിക്കുമ്പോൾ, വിജയാത്മകമൂത്തി തന്നെ ഉത്സാഹപൂണ്ണമനസ്കനാക്കുന്നതിനായി അവതരണം ചെയ്തതുപോലെ, സൌന്ദൎയ്യൈശ്വൎയ്യലാളിത്യങ്ങളുടെ ധാമമായ ഒരു യുവാവ് അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷനായി, മുകുളീകൃതപാണിയായി നിന്നു. തന്റെ മുമ്പിൽ അശ്രു

വർഷംചെയ്തു നിൽക്കുന്ന സൌമ്മാഹനകരനായ കോമളകുമാരനെക്കണ്ടിട്ട്, പടത്തലവൻ ആനന്ദക്ഷീണനായി എങ്കിലും, എഴുനേററ്, യുവാവിൻെറ അടുത്തുചെന്ന്, മുഖത്തെ നല്ലവണ്ണം സൂക്ഷിച്ചു നോക്കീട്ട്, സ്നേഹവിവശനായി അയാളെ തലോടി, വിജയലബ്ധിയാൽ സമ്പ്രഹൃഷ്ടനായി "കഴക്കൂട്ടത്തുനിന്നു വരികയാണോ?" എന്നു ചോദ്യം ചെയ്തു. ആഗതനായ കേശവൻകുഞ്ഞ്, "അല്ലാ. എനിക്ക് ഒരു ജന്മം കഴിഞ്ഞുപോയി. രണ്ടാം ജനിക്ക് അച്ഛൻ അവിടന്നാണ്. അതുകൊണ്ട്, ആദ്യമായി ഇവിടെ കണ്ടുതൊഴാൻ പോന്നു." ശബ്ദാകർഷണം പടത്തലവനെ പനിനീർക്കുളത്തിൽ മുക്കി. എന്നാൽ, ഇതിനിടയിൽ നാലുകെട്ടിനകത്ത് ഒരു വലിയ തക്രതി കേട്ടുതുടങ്ങി. അതു ഭഗവതിയമ്മയുടെ വിജയപൂർവമായ പ്രത്യാഗമനം കൊണ്ടുണ്ടായ ബഹളം തന്നെ ആയിരുന്നു. ആ വിജയിനി കളപ്രാക്കോട്ടമർദ്ദിനി എന്ന പ്രഭാവത്തോടുകൂടി, പടത്തലവനോടു വിട്ടുവായ്പാടവെട്ടാൻ അറപ്പുരയ്ക്കകത്തു പ്രവേശിച്ചു. "പവതിപെയ്യാ ചുമ്മാവരുമോങ്ങുന്നേ? അമ്പമ്പടോ! പവതിപ്പെണ്ണു എലങ്കചാടിയ രാമായണം ചൊല്ലിയാ പൂരായമാഹം. ആണങ്ങളു കെടിച്ചുമച്ചാലല്ല്യോ, പൊരാണങ്ങള്? പവതി പെട്ടപാടും കണ്ടവരോണ്ടെ. അതൊക്കെ എൻെറ പിള്ള കവിസക്കെരമ്പമാക്കമ്പം അങ്ങത്തേയ്ക്കും കേക്കാം."

പടത്തലവൻ ആ സന്ദർഭത്തിൽ കളിവാക്കുകൾ കേൾക്കുന്നതിനും പറയുന്നതിനും സന്നദ്ധനായിരുന്നില്ല. കേശവൻകുഞ്ഞിനെ പിടിച്ച്, അടുത്തിരുത്തി, വീണ്ടും തലോടി, സംഗതികളെല്ലാം ചോദിച്ചറിഞ്ഞു. ഭഗവതിയമ്മയെ അടുത്തുവിളിച്ച്, തൻെറ കയ്യിൽ കിടന്നിരുന്ന ഒരു വിലയേറിയ മോതിരത്തെ അവരുടെ കൈപിടിച്ചു വിരലിൽ ഇട്ടുകൊടുത്തു. "ഇത്രയുമല്ലാ, അകത്തുപോയിരിപ്പിൻ. ഇനി എനിക്കു കുറച്ചു ജോലിയുണ്ട്."

**പവതി**—"ഇനി എൻെറപിള്ളേത്തരണം."

**പടത്ത**—"നിങ്ങടെപിള്ള രാജ്യത്തെ രക്ഷിച്ചുകൊണ്ടു വരുന്നു. അവൻ നിങ്ങൾക്കു കനകം ചൊരിയും. അതുചുമക്കാൻ അകത്തുപോയി നിറച്ചുണ്ടു് കരുത്തുണ്ടാക്കിൻ." കേശ

വൻകുഞ്ഞിനെ പടത്തലവൻ ക്ഷണനത്തിൽ ഉഴണ്ടകഴിപ്പിച്ചു്, ഉണ്ണിത്താൻ ഉപയോഗിച്ച മേനാവിൽതന്നെ കയററി ചിലമ്പിനേത്തെയ്ക്കു യാത്രയാക്കി. അങ്ങനെ യാത്രയാക്കുന്നതിനു മുമ്പിൽ ആയുവാവോടു് ഒരു ചോദ്യം ചെയ്തു:—"കല്പിച്ചു് ഒരു മോതിരം കാണിച്ചതു് എന്റെ അപ്പൻ വിററതല്ലേ?"

കേ—കു—"അതുപോലെ ഞാനൊന്നു വിററു. എന്നെ കാണിച്ചതിൽ കല്ലുകൾ കൂടുതലുണ്ടു് ഉപയോഗിച്ചുവന്നതുമാണു്." ഈ ഉത്തരം കേട്ട ഉടനെ ആ യുവാവു നിരപരാധി എന്നു വിധിച്ചുണ്ടായിട്ടുള്ള കല്പനനീട്ടു് താൻ വാങ്ങി വച്ചിരുന്നതിനെ പടത്തലവൻ ആ വിദ്യാധനന്റെ കയ്യിൽ കൊടുത്തു് ആ കോമളവദനന്റെ ചെകിട്ടിൽതട്ടി, "ഞാൻ പുറകെയുണ്ടു്. മീനാക്ഷിക്കുട്ടിയെ ഒരു ദിവ്യരത്നമായി വിചാരിക്കണം" എന്നും മററും ചില ഉപദേശങ്ങൾ നൽകി. പടത്തലവന്റെ പാദങ്ങളെ രണ്ടു കൈകൊണ്ടും ഭക്തിപൂർണ്ണതയോടുതൊട്ടു്, അദ്ദേഹത്തെയും വടക്കേക്കെട്ടിൽ കടന്നു് ഗൃഹനായികയേയും, നവമായ ഒരു സ്ഥാനത്തിലേയ്ക്കു് ആരോഹണം ചെയ്യുമാറു് ഭഗവതിയമ്മയേയും തൊഴുതുകൊണ്ടു് കേശവൻകുഞ്ഞു് യാത്രയിരംഭിച്ചു. ഒടുവിലത്തെ ക്രിയയെ, യുവാവിനെ തുടൻചെന്നാരുന്ന പടത്തലവൻ സൂക്ഷിച്ചു "പവതിക്കൊച്ചി" ആ മുഹൂർത്തം മുതൽ പവതിപ്പിള്ള എന്ന ജ്യോതിഷ്മതി ആയി രാജ്യസമുദായമണ്ഡലങ്ങളെ വിതാനിച്ചു.

കേശവൻകുഞ്ഞിനെ യാത്രയാക്കി, അഞ്ചാറുനാഴിക കഴിയുന്നതുവരെ പടത്തലവൻ ഭഗവതിയമ്മയോടു സംഭാഷണം ചെയ്തിരുന്നു. അനന്തരം ആ സ്ത്രീയെ അടുക്കളക്കെട്ടിലേയ്ക്കു യാത്രയാക്കീട്ടു്, വടക്കു പടിഞ്ഞാറുള്ള ഒരു മുറിക്കകത്തു കടന്നു. കാൽ നാഴിക കഴിഞ്ഞപ്പോൾ ആ അറയ്ക്കകത്തു നിന്നു നിഷ്ക്രമിച്ചതു് രാമവർമ്മത്തു് അനന്തപത്മനാഭനല്ല, രാമവർമ്മമഹാരാജനിയുക്തനായ ഒരു വീരഭദ്രൻ ആയിരുന്നു. കൃത്രിമവേലകൾ ചെയ്തുള്ള ചല്ലടമിട്ടു് നടുക്കച്ച വലിച്ചുകെട്ടിമുറുക്കിയും, അതിന്റെ മുകളിൽ ഇരട്ടവസ്ത്രം ഇറുകെ ഉടുത്തും, അതിനിടയിൽ ത്രികോണാകൃതിയായ ഒരു കഠാരി തിരുകിയും, ഇതെല്ലാം മറച്ചു് ഒരു വെൺപട്ടു സാൽവാ പുതച്ചും, തലച്ചേന്ന

മരുന്ന ഉരുക്കുതൊപ്പിയെ ചെമ്പട്ടുകൊണ്ടു വാലിട്ടു പുറം ചു
ററിയും, വലതുകയ്യിൽ ഉറയിൽ ഇട്ടിട്ടുള്ള ഒരു നെടിയ വാൾ
ധരിച്ചും, മുഖം വീരപ്രചുരിമയാൽ അരുണിതമായും പടത്തല
വൻ പുറപ്പെട്ടിരിക്കുന്നു. കൃതാവു് ഇരുഭാഗത്തോട്ടും കോതി വി
കസിപ്പിക്കപ്പെട്ടിട്ടുള്ളതു പ്രസരിപ്പിക്കുന്ന സുഗ്രീവോഗ്രതയും,
സ്വസാങ്കേതികാഭ്യസനത്തിൻെറ പ്രയോഗസംഭാവനയാൽ
ഉണ്ടായിട്ടുള്ള വിക്രാന്തിയും, കച്ചകെട്ടി മുറുക്കിയതുകൊണ്ടു വ
ർദ്ധിച്ച വക്ഷോവിസ്തൃതി ആവിഷ്കരിക്കുന്ന സംഹാരകത്വ
വും, ആ പുരുഷനെ ഒരു സിംഹപ്രഭനായി പ്രജ്വലിപ്പിക്കുന്നു.
ക്രൂരഖഡ്ഗം ധരിച്ചുള്ള ദീർഘപാണിയായി, ശത്രുരക്തമധുഭ്ര
മംകൊണ്ടു് ഉന്മത്തനെന്നപോലെ, രണരസോദ്യതനായ മല്ല
ൻെറപടുതയോടു പടത്തലവവൃദ്ധൻ പ്രസ്ഥിതനാകുന്നതു് അന്നു്
ആദ്യമായി കാണുകയാൽ, പതുങ്ങി നോക്കിനിന്നിരുന്ന ആ
ശ്രിതജനങ്ങൾ വിഷണ്ണരായി. കാൽ നാഴിക കഴിഞ്ഞപ്പോൾ
കൈത്തോക്കുമുതലായ ആയുധങ്ങൾ ധരിച്ചു്, മററുവിധങ്ങ
ളിൽ പടത്തലവനെപ്പോലെ തന്നെ ഒരുങ്ങിയ ഒരാൾ അറ
പ്പുരയുടെ തെക്കേവശത്തെത്തി. പടത്തലവൻ എഴുന്നേററു്, തു
ല്യവേഷനായി ആഗമിച്ച സേനനായകൻ കുമാരൻതമ്പിയെ
മുന്നിട്ടു്, യാത്രതുടങ്ങി.

രാത്രി ഏകദേശം പതിനഞ്ചുനാഴിക അടുത്തു എങ്കിലും
നഗരത്തിലെ പ്രധാനവീഥികൾ ഉൽഗതജീവപ്രസരങ്ങളായിരി
ക്കുന്നു. രാത്രി പകലായിത്തീർന്നിരിക്കുന്ന ആ അവസ്ഥ ഹരിപ
ഞ്ചാനനപരമഹംസരുടെ യജ്ഞദിവസത്തിൻെറ ഉപസ്ഥി
തികൊണ്ടു തന്നെ ആയിരുന്നു. കാഷായവസ്ത്രപ്രചുരിമ രാത്രി
യുടെ ശ്യാമതയെ പിശംഗതയും ശാന്തതയെ ഉത്സവകോലാ
ഹലവും ആക്കി, സ്ഥലകാലസ്ഥിതികളെ പാടെ അവസ്ഥാ
ന്തരീകരിച്ചിരിക്കുന്നു. ഹരിപഞ്ചാനനജയപ്രണാദങ്ങൾ മാ
ർഗ്ഗസന്ധികളിൽ മുഴങ്ങുന്നു. ഭക്ഷ്യതാംബൂലാദിവാണിജ്യസ
ങ്കേതങ്ങൾ രാജ്യസമൃദ്ധിയെ ബഹുധാ ലക്ഷീകരിക്കുന്നു. എ
ന്നാൽ, രാജ്യലക്ഷ്മീകാന്തൻ മുഖത്തെ വിവർണ്ണപ്പെടുത്തി,
പടത്തലവൻെറ തച്ഛായയിൽ വേഷംധരിച്ചു്, "കല്ലുമണ്ഡ
പം" എന്നു് [ഇപ്പോൾ നഷ്ടമായിരിക്കുന്നു] രാജനിലയത്തിൽ

അനവസ്ഥിതനായി, അവിടെയുള്ള ഒരു കൃഷ്ണവിഗ്രഹത്തെ നോക്കി ആത്മഗതം ചെയ്യുന്നു:--"പാൎത്ഥസാരഥിയായി അവിടന്ന് പോൎക്കളത്തിൽ പരിക്ലേശിച്ചില്ലേ? സത്യത്തെ ലംഘിച്ചും ആശ്രിതരക്ഷണത്തിനായി ഭീഷ്മനിധനത്തിന് ആയുധമെടുത്തില്ലേ? കഷ്ടം! ഞാൻ ഇവിടെ സുഖമായി ഉറങ്ങുകയും, ആ ഭക്തശിരോമണിയായ യോദ്ധാവ് അവിടെ——— കൊല്ലുമെന്നല്ലേ മാമൻ പറഞ്ഞത്? ആ വൃദ്ധബ്രാഹ്മണന്റെ സ്നേഹമഹത്വം എന്റെ കൎത്തവ്യമെന്തെന്നുള്ള പാഠത്തെത്തരുന്നു. എന്നിട്ടും ഇങ്ങനെ ചഞ്ചലമനസ്സോടു നിൽക്കുകേ? ഭഗവത്പ്രസാദംപോലെ വരട്ടെ." രണ്ടു മൂന്നു യുദ്ധവിദഗ്ദ്ധരായ സേവകരോടൊന്നിച്ചു മഹാരാജാവും നടതുടങ്ങി. രാജമന്ദിരത്തിലെ ഗാട്ടുകൾ ഇരട്ടിയും മൂവിരട്ടിയുമായി ഉറപ്പിക്കപ്പെട്ടിരിക്കുന്നു: ഇളയരാജാവ് തന്റെ മണിയറയിൽ രാജാജ്ഞയാൽ ആ രാത്രികാലത്തോളം ബന്ധിക്കപ്പെട്ടുകകൊണ്ട്, അവിടെ അസ്വസ്ഥനായി ഉഴന്നു നിദ്രകൂടാതെ സഞ്ചരിക്കുന്നു. ശ്രീപാദനിലയനവാസിയായ അമ്മതമ്പുരാട്ടി എന്തോ സംരംഭമുണ്ടെന്നു ശങ്കിച്ച്, ശ്രീപത്മനാഭസേവനിയായിത്തന്നെ രാത്രികഴിക്കുന്നു. രാജനിലയനങ്ങളിലെ പരിചാരകജനങ്ങൾ അന്നു രാജസേവനമൌനത്തേയും സങ്കോചത്തേയും സശ്രദ്ധം അനുഷ്ഠിക്കുന്നു: മതിലകത്തെ ഗോപുരദ്വാരപാലകന്മാർ അന്നത്തെ രാത്രിയിൽ നിന്നുറങ്ങാതെ, ദ്വാരരക്ഷണത്തെ അത്യുജ്ജ്വാരായി അനുവൎത്തിക്കുന്നു: അടുത്തദിവസത്തെ ഘോഷയാത്രാഡംബരത്തെക്കുറിച്ചു 'ഹരിപഞ്ചാനനിക' ന്മാരിൽ കവികളായുള്ളവർ അദ്ധ്വാൻസു [മുമ്പേറു്] കവനങ്ങൾ ഉണ്ടാക്കിഘോഷിക്കുന്നു. ഇതിനിടയിൽ,ഹരിപഞ്ചാനനവാടത്തിന്റെ അന്തൎഭാഗം പുറത്തെന്നപോലെ അസാധാരണമായുള്ള ജീവജാലപ്രചുരിമകൊണ്ടു നിബിഡമായിരിക്കുന്നെങ്കിലും, നിശ്ശബ്ദതയാൽ ആ സങ്കേതാധിപന്റെ സമാധിസമഗ്രതയെ സ്ഫുടീകരിക്കുന്നു. രാജപഥസഞ്ചരന്മാരായ കാഷായവസ്ത്രക്കാരുടെ സംഖ്യ പെട്ടെന്നു പെരുകുന്നു. തിക്കിത്തിരക്കിക്കൂടുന്ന നവസംഘക്കാരിൽ ചിലർ മൂട്ടപടന്മാരായും, ശീമക്കന്നക്കുഴലുകളെ വസ്ത്രങ്ങൾക്കിടയിൽ മിടുക്കോടു മറച്ചും, അവരവരുടെ

**സാന്നിധ്യത്തെത്തന്നെ ശങ്കിക്കുന്ന** ചോരന്മാരെപ്പോലെ **അ**
**ങ്ങോട്ടും** ഇങ്ങോട്ടും നോക്കിയും, ഒന്നൊന്നായി ഹരിപഞ്ചാ
നനവാടത്തിനു ചുറ്റുമുള്ള പറമ്പുകളിലെ മരച്ചുവടുകളിലും,
കെട്ടിടങ്ങളുടെ മറവുകളിലും, ചുവരുകളുടെ പുറകിലും ചെ
**ന്നൊതുങ്ങുന്നു.** ഈ മഹാതിമിരേച്ഛുക്കളായ ഗണം ഹരിപ,
ഞ്ചാനനമഹാഗുഹിക്ക് ശ്രീപത്മനാഭസങ്കേതത്തിൽത്തന്നെ
ഹോമഗർത്തനിർമ്മാണം ചെയ്‌വാൻ നിയുക്തന്മാരായുള്ള ന
ന്ദിഭൃംഗിപ്രമുഖരായ ഭൂതങ്ങളോ——വൈഷ്ണവകിങ്കരന്മാരോ
അല്ല, ധർമ്മരാജഭടന്മാരോ?

---



# അദ്ധ്യായം ൨൬.

"ഇങ്ങിനി വരാതവണ്ണം പോയാർ തെക്കോട്ടവർ"

കുപ്പശ്ശാരുടെ രക്തത്തിൽ അഭ്യംഗസ്നാനം കഴിച്ച തോട്ടക്കൂടി ചന്ത്രക്കാരന്റെ പൂവ്വവിശ്രുതിയിൽ നാരകീയമായ ഒരു അസുരത്വം കൂടി സംഘടിച്ചു. എന്നാൽ, അതു ചന്ത്രക്കാരന്റെ ഹൃദയകുട്ടിമത്തെത്തന്നെ പ്രഥമമായി ഭൂകമ്പസംഭ്രമണം ചെയ്യിച്ചു. വിക്രമികൾ സന്ദഭ്ങ്ങളാൽ സൃഷ്ടങ്ങളായി സന്ദഭ്ങ്ങളാൽ വിശ്ലേഷ്യരാകുന്നു. അവരുടെ പരാക്രമശക്തികൾക്ക ദുദ്ദശാവൈരുദ്ധ്യം ഉണ്ടാകുമ്പോൾ, അവരാൽ വിക്ഷതന്മാരാക്കപ്പെട്ട സത്വങ്ങളും ക്ഷതദാനത്തിന ബലിഷ്ഠന്മാരാകുന്നു. ചന്ത്രക്കാരനുകൂല്യം ആ ധന്യനെ കൈവെടിഞ്ഞ മാത്രയിൽ, തന്നാൽ പാദക്ഷതം ചെയ്യപ്പെട്ടിരുന്ന കൃമികൾ, ജിഹ്വയുടെ സങ്ഖ്യയിലും പ്രചാരവിസ്തൃതിയിലും പ്രയോഗോർജിതത്തിലും, നാഗരാജതുല്യന്മാരായി. ഹരിപഞ്ചാനനന്റെ മന്ത്രചയ്യകളെ ക്രമാഭ്യസനം കൂടാതെ അനുവത്തിക്കയാൽ, ചന്ത്രക്കാരദുമ്മതി ഉന്മാദവാനായി തീന്നിരിക്കുന്നു എന്നൊരു ശ്രുതി കഴക്കൂട്ടം പ്രദേശത്തു പരന്നു. ആ ഘട്ടത്തിൽ ചന്ത്രക്കാരാനുകൂലികളായി വത്തിക്കുന്നവർ രാജ്യാധികാരത്താൽ ദണ്ഡ്യരോ, ബദ്ധ്യരോ ആകുമെന്ന് ഒരു ഭീഷണിവാദവും സവ്വത്ര വ്യാപരിച്ച്, ചന്ത്രക്കാരന്റെ മേൽപതിച്ച സാമുദായികശിക്ഷയെ പൂരിപ്പിച്ചു. സാമൂഹ്യോർജസ്വലതയുടെ ഈ വിജൃംഭണത്തിന്റെ ഫലമായി ചിലമ്പിനേത്തു ദശാസ്യൻ ദേശനായകത്വത്തിൽ നിന്നും സമുദായാംഗതയിൽനിന്നും ഏകയാമംകൊണ്ടു ബഹിഷ്കരിക്കപ്പെട്ടു. അനവരതമായുള്ള ഉപേക്ഷാതപത്താൽ പ്രണയഞെട്ടു ശുഷ്കമാക്കപ്പെട്ടിരുന്ന ചന്ത്രക്കാരിണി (പുത്രീസമേതം) ജനപ്രവാദവാത്യയുടെ പ്രഥമക്ഷോഭത്തിൽ തന്നെ ഭർത്തൃതരുവിൽനിന്നു വേർപെട്ടു.

ആ ഖലകുലസാമ്രാട്ടിന്റെ പരപീഡനൌത്സുക്യം ഇപ്രകാരം സ്വജനദ്വേഷത്തിൽ പയ്യവസാനിച്ച ദിവസവും, സകല

ലോകങ്ങൾക്കും തപനനായ ദേവൻ അയാളോടു സഹതാപം ഭാവിക്കാതെ ഉദയവും അസ്തമയവും ചെയ്തു. എന്നാൽ, 'സൌജന്യം' എന്നുള്ള ധർമ്മം കൊണ്ടു്, മററു ജീവതതിയിൽ നിന്നു മനുഷ്യജാതി വ്യത്യസ്തപ്പെടുന്ന പ്രമാണത്തെയും തൃണീകരിക്കുന്ന ചന്ത്രക്കാരൻ സഹതാപസാന്ത്വനാദിക്രിയകളെ "ഉൗട്ടാത്ത" ഗോഷ്ഠിവർഗ്ഗത്തിൽ ഗണിച്ചിരുന്നു. ഉദയാസ്തമയങ്ങൾ ബ്രഹ്മാണ്ഡപരിചാരകനായ സൂർയ്യന്റെ ഒഴിച്ചുകൂടാത്ത ദൈനംദിനകർത്തവ്യങ്ങളായിരുന്നു. അന്യഗോളകാർയ്യങ്ങൾ അവരവരെ ബന്ധിക്കുന്ന നിയമങ്ങൾ അനുസരിച്ചു നടക്കട്ടെ. തന്റെ മഹൽഗോളപ്രവർത്തനത്തെ തന്റെ സുഖഹിതസൌകർയ്യാനുസാരമായി— അതായതു്, തന്റെ സ്വകാർയ്യജ്യൌതിഷികപ്രമാണങ്ങളാൽ നിർദ്ദിഷ്ടമാകുന്ന 'കാലവും കർമ്മവും' ഒപ്പിച്ചു്—താൻതന്നെ യഥാവശ്യം നിയമനവും പരിരക്ഷണവും ചെയ്തുകൊള്ളും. ദൃഷ്ടാന്തം—ആ ഗോളസ്ഥമായുള്ള ഉദരാഘടികാരത്തിലെ ബോധിനിയന്ത്രം അസ്തമനത്തിനു ശേഷം ക്രതുടനം തുടങ്ങി. അപ്പോൾ, ചന്ത്രക്കാരപ്രഭുതന്നെ പാചകവൃത്തിയെ അനുഷ്ഠിച്ചു്, മൃഷ്ടമായി ഭക്ഷണവും കഴിച്ചു്, ഉഷപ്പൂജയ്ക്കു പഴഞ്ചോറു വച്ചടച്ചു്, തന്റെ സുധർമ്മാസ്തരണത്തിൽ ദക്ഷിണാസനനായി ശരശയനംചെയ്തു്, കാലുകൾക്കുകൊണ്ടു കൊതുകോട്ടിച്ചു്, ചൈതന്യത്തിന്റെ അഭാവപുഷ്ടിയെ അനുഭവിച്ചു. അനന്തരം, പറമ്പുകളിൽ വീഴുന്ന ഫലങ്ങളെ പെറുക്കാനായി അയാൾ പക്ഷികൾക്കു മുമ്പു് ഉണർന്നു.

ദുർദ്ദശാസഹ്യതയിലുള്ള തിതിക്ഷ മനുഷ്യരുടെ ധീരോദാത്തതയ്ക്കു് ഒരു മാനദണ്ഡമാണെങ്കിൽ, ചന്ത്രക്കാരൻ വീർയ്യപൌരുഷങ്ങളിൽ ലങ്കാധിപദശാസ്യനേയും ജയിച്ചു. കേവലം മദമൂർഛയാലോ, അന്ധതയാലോ അല്ല, ആത്മപ്രമാണങ്ങളുടെ സ്ഫുടത, വീർയ്യം, ദാർഢ്യം എന്നിവകൾകൊണ്ടുതന്നെ, ചന്ത്രക്കാരൻ തന്റെ ആപന്നതയെ തൃണീകരിച്ചു. അതിന്റെ ഹേതുഭൂതന്മാരെന്നു തന്റെ ബുദ്ധിയിൽ തോന്നിയവർക്കു തന്റെ ശകാരനിഘണ്ഡുവിൽ നിന്നു തിരഞ്ഞെടുത്ത ചില മുക്താപ്രവാളങ്ങളെ അയാൾ സമ്മാനിക്കയും ചെയ്തു. മുഖം രക്തകാളിമയോടു പ്രജ്വലിപ്പിച്ചും, മുഖച്ഛാണകൊണ്ടു് തന്നേ ആകാശത്തിൽ ചന്ദനമരച്ചും, താൻ ലോകഗതിയെ അനുകൂലിക്കേണ്ട ഒരു അംഗ

മല്ലെന്നു് ഞെളിഞ്ഞു, കൈവീശിനടന്നും, അധഃപതനകള ങ്കം സ്വപ്നബിംബത്തെ തലോട്ടകഃപാലും ചെയ്തിട്ടില്ലെന്നു് ച ന്ത്രക്കാരൻ തന്റെ മണിമന്ദിരത്തിനു ബോദ്ധ്യമാക്കി.

തന്റെ വൃത്താന്തത്തെക്കുറിച്ചു് ഇതേവരെയും അന്വേഷ ണം ചെയ്യാത്ത ഹരിപഞ്ചാനനതീർത്ഥപാദരേയും ചന്ത്രക്കാ രൻ സ്വരചിതമായ നിഘണ്ടുവിലെ ചിലനാമങ്ങളുടെ പര്യാ യമാക്കി. താൻ നടത്തിയ വാദാപവാദത്തിൽ രാജാധികാരപ്ര വേശനമുണ്ടാകാത്തതു്, തന്റെ പരാക്രമത്തെ ഭയന്നാണെന്നു് അയാൾ മതിച്ചു. എന്നാൽ, ആ ഭവനത്തിന്റെ കോട്ടച്ചുവരു കളുടെ മുകളിൽകൂടി ഒരു തിരനോട്ടം കഴിച്ചപ്പോൾ, അദ്ദേ ഹത്തിന്റെ നേത്രങ്ങൾക്കു പരിചയമില്ലാത്ത ചില നാഗരീക ജനങ്ങളെ അദ്ദേഹം ദർശനം ചെയ്തു. ചന്ത്രക്കാരസരസ ന്റെ പുരികങ്ങൾ ഒന്നിളകി: നേത്രങ്ങൾ അപഹാസനപ്ര സരം കൊണ്ടു പ്രചലിച്ചു: ഓഷ്ഠാധരങ്ങൾ സുഷിരാകൃതി യായി സമുച്ചയിച്ചു് ഒരു മുരളീഗീതത്തെ വിസർജിച്ചു. "ഇ ങ്ങുവരുവിൻ—ഒടയാൻചെറുക്കന്റെ നെട്ടോട്ടം പിടിപ്പാൻ കരുത്തൊള്ളവരു്—തള്ളമാരെത്തൊഴുതു വായ്ക്കരീമിട്ടെച്ചു് ഇങ്ങു വരുവിൻ" എന്നു ദർപ്പനിർഘോഷത്തോടുകൂടി ഭവനതളത്തിൽ കടന്നു്, മുട്ടുകൾതമ്മിൽ മുട്ടിച്ചു്, മുമ്പിലത്തെ വേണുവാദന ത്തിൽ വിട്ടുപോയിരുന്ന താളത്തെ ആ വീരവരിഷ്ഠൻ മേളി ച്ചു. എന്തായാലും, കാഴ്ചയ്ക്കു വമ്പുള്ള ഒരു ബന്ധുവിന്റെ സാഹചര്യം പരിസരാവസ്ഥകൾക്കു് അപേക്ഷിതമെന്നു വി ചാരിച്ചു്, പൂർവാനുചാരിയായ പിശ്ശാത്തിയെ വാരിയിൽ തി രുകി, ഒരു വെട്ടുകത്തിയെ അദ്ദേഹം ജന്യായുധമായി വരിച്ചു. കോട്ട ബന്ധിച്ചുള്ള തന്റെ ഏകാന്തവാസം എത്രകാലത്തോ ളം നിവർത്തിക്കാമെന്നു കണക്കുവരുത്താൻ ചന്ത്രക്കാരൻ കല വറയും ഖജാനയും ഒന്നു വഴിയെ പരിശോധിച്ചു. ഈ യുദ്ധ സന്നാഹത്തിനിടയിൽ ചന്ത്രക്കാരവെട്ടുകത്തിധരൻ, ഔചിത്യ ങ്ങളുടെ അത്യഭിജ്ഞതകൊണ്ടെന്നപോലെ, ഒരു തുലായ്പും [തളപ്പു] അരയിൽ ബന്ധിച്ചു. ചന്ത്രക്കാരവൈശ്രവണൻ ത ന്റെ കുടവയറിന്റെ താഴ്വര ചുററി രക്ഷാകടിസൂത്രമായി അണിഞ്ഞു്, വസ്ത്രവിതാനംകൊണ്ടു് അന്യചക്ഷുർഗോചരമാകാ തേ ഗോപനംചെയ്ത പടിയരഞ്ഞാണം, അതിൽ അടക്കം ചെയ്തി

രുന്ന വജ്രാദിമണികളുടെ വിശിഷ്ടതകൊണ്ടു് ഇക്കാലത്തെ രത്നവ്യാപാരപ്രദർശനശാലകളെ ലജ്ജിപ്പിക്കുമായിരുന്നു? ഒരു "അരമടിശ്ശീല" യായിരുന്നു. ആയുധധനസജ്ജീകരണം തന്നെ കാമകാമവൈരികൾക്കു സമാനനാക്കിയിരിക്കുന്നു എന്നു ചന്ത്രക്കാരൻ പരിതുഷ്ടനായി, "ഇനി ഏതു തിരുവനന്തരത്തോ— തൃച്ചൂലോ — ത്രീരങ്കപട്ടത്തോ [ശ്രീരംഗപട്ടണത്തോ] ചെന്നൂടാ? ധൌസങ്ങള് [സൌധങ്ങൾ] തൊറപ്പാൻ മണിമംഖകള് തന്നെ മുന്തുല്ല്യോ?" എന്നു് ആവൃതരായ നാളികേരവിദഗ്ധസമാജത്തിന്റെ സമക്ഷത്തിൽ, ധനസാമൂഹ്യ നിരൂപണങ്ങളെ സംബന്ധിച്ചുള്ള ഒരു വിഷമപ്രശ്നത്തെ അർപ്പിച്ചു. ജണ്ട്റാളൊ, കാലനോ കബന്ധനോ, മുടക്കോ കാവലോ ഇട്ടാലും, തന്റെ "ഒറ്റപ്പെരുക്കൈ"യ്യെ നിവർത്തിച്ചു, "പുല്ലുകെട്ടങ്ങളുകൂടി മറയത്തു ചപ്പീരിക്കണെ" ചിലമ്പിനേഴത്തു ചന്ത്രക്കാരന്റെ നാമത്തെ ശാശ്വതസ്മരണീയമാക്കിയല്ലാതെ താൻ വിടുന്നതല്ലെന്നു് ആ ധീരപാഷണ്ഡൻ നിശ്ചയിച്ചു. എന്നാൽ, ഒരം മഹോത്ഥാനത്തിനും ഒരു ഉത്തരായണസമാഗമത്തെ പ്രതീക്ഷിക്കേണ്ടതായുണ്ടു്. "വരട്ടേ — ചെറുക്കൻ വരട്ടെ — അപ്പം കാമ്പിച്ചുകൊടുക്കാം പയ്യപോലുംമെയപ്പുള്ളുകൾക്കു ചന്ത്രക്കാരന്റെ തനിക്കൊണം" എന്നു കേശവൻകുഞ്ഞിന്റെ തിരിച്ചുവരവിലേയ്ക്കു മാത്രമായി ചന്ത്രക്കാരദന്താലു തന്റെ "പെരുക്കൈ"പ്രയോഗത്തെ നീക്കിവച്ചു.

ആ ഏകാന്തവാസവും തന്നെ വലയംചെയ്യുന്ന ആപത്തിന്റെ അനിവൃത്തതയും കൂടിച്ചേർന്നു്, രണ്ടുദിവസം കഴിഞ്ഞപ്പോൾ, ആ വജ്രശിലാഹൃദയനെ കഷായിപ്പിച്ചു തുടങ്ങി. "ആടിയകാലും പാടിയവായും" പോലെ, ചന്ത്രക്കാരവികൃതികളും അനദ്ധ്യായസ്വസ്ഥതയെ അവലംബിക്കുന്നവകളല്ലായിരുന്നു. ചന്ത്രക്കാരൻ പ്രമത്തനും, ഹനനഭീഷണിപ്രവാദകനും ആയിരുന്നെങ്കിലും, ആ ഗോളനിർമ്മിതി നിധനകർമ്മത്തിനും നിധനധർമ്മത്തിനും വിരുദ്ധപ്രകൃതിയിൽ ആയിരുന്നതിനാൽ, കുപ്പശ്ശാരുടെ വധജാല്യത്തിനു്, കാര്യ്യെകട്ടക്കായ താൻ എങ്ങനെ പ്രചോദിതനായി എന്നൊരു ശങ്കാശല്യവും അയാളുടെ കഷായതപത്തെ കുഴമ്പിച്ചു. "അപ്പൊല്ലാത്ത ചാവുണ്ണിത്തേവിടിയാടെ മായാമയക്ക്!" എന്നു് ആ ബുദ്ധിക്കുറപ്പാടിനും ചന്ത്ര

ക്കാരഭക്തൻ സമാധാനം കണ്ടുപിടിച്ചു. എന്നിട്ടും, ബഹുസഹ സ്രജനസേവനവും, ക്ഷണംപ്രതിയുള്ള സംഭാരാഗമനവും, രാപ്പകൽ ഭേദം കൂടാതുള്ള ഉന്മത്തസഞ്ചരണവും, ആ ബന്ധനത്താൽ തളയ്ക്കപ്പെട്ടപ്പോൾ, ചന്ത്രക്കാരമഹാനുഭാവൻെറ മദമൂർഛിതമായുള്ള അന്തഃസ്സത്രം ഒന്നു പിടയുകതന്നെ ചെയ്തു. ഹിമവൽ പാർശ്വംപോലെ വിസ്തൃതവും കഠിനവുമായുള്ള തൻെറ വക്ഷോനിരപ്പിൽ തട്ടി, തടവി, കൈമലർത്തി, നിവൃത്തിമാർഗ്ഗങ്ങളെ പുനശ്ച ആലോചിച്ചു. അത്യന്തം ശാന്തചിത്തനായിരുന്ന്, ശിരോദേശത്തിരുമലിനിടയിൽ, അവിടത്തെ സഞ്ചാരികളിൽ അനവധി തിലമാത്രഗാത്രന്മാരെ ഹനനം ചെയ്ത് "അതേ—അങ്ങനെ തൊല്ല ഒളക്ക്യാലോ?" എന്ന് ആത്മഹത്യയായുള്ള നിർവൃതിപഥത്തിൻെറ മനോഹരസൌകര്യത്തെക്കുറിച്ചു ചിന്തനം ചെയ്തു. തന്നാൽ പ്രതിഷ്ഠിതമായി, സംരക്ഷിതമായി മഹദൈശ്വര്യക്ഷേത്രമാക്കപ്പെട്ടിരിക്കുന്ന ചിലമ്പിനേത്തു സൌധാദിസമ്പത്തെ "കണ്ട, എങ്ങാണ്ടുനും ചാടിക്കടക്കണ എരപ്പക്കോമാളിത്താൻ" അപഹരിച്ചടക്കി, ഭാഗ്യാനുഭൂതിയോടു വാണാലോ, എന്നുള്ള അഭ്യസൂയ ആ ആലോചനയെ സമൂലം വിഛേദിച്ചു. തൻെറ ആപന്നതയിൽ തന്നാൽ നിർമ്മിതമായുള്ള ഭവനം മനോഹരതചത്തെ അവലംബിച്ചു നിൽക്കുന്നതിനെ ഒന്നു ലേഹനം ചെയ്തു ഭസ്മീകരിപ്പാനും, ആ പ്രകൃതിഭേദ്യൻെറ അകത്തു കത്തുന്ന കോപവിഷാഗ്നി ഒന്നു പ്രജ്വലിച്ച്, ആഞ്ഞു. തന്നെ ഭ്രാന്തനെന്നു ജനങ്ങൾ ഭത്സിച്ചേയ്ക്കുമെന്നുള്ള അഭിമാനപവമാനൻ ആ തീയെകെടുത്തു. കൊട്ടാരക്കരെത്താമസിക്കുന്ന സ്വജനങ്ങളോടു ചേർന്ന് തൽക്കാലം ഗൂഢവാസം ചെയ്കയോ എന്ന് ആലോചിച്ച്, ഒരു ചീററം കൊണ്ട് അതിനെ അവസാനിപ്പിച്ചു. ഹരിപഞ്ചാനനപാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്ത്, ആജ്ഞാലംഘനാപരാധപാപത്തിനു നിവൃത്തി പ്രാർത്ഥിക്കേ, എന്നും ചിന്തിച്ചു. ദന്തങ്ങളാൽ അഖാദ്യവും ബുദ്ധിയാൽ ദുർഗ്രാഹ്യവുമായുള്ള മന്ത്രതന്ത്രവേദാന്തോക്തികളുടെ വ്യാപാരകനായ ആ വഴിപിണക്കിഭൂതത്താൻെറ ഗുരുപാദർ താൻ ആയി, ആ "ചെപ്പടിപ്പേച്ചുനേ" അഞ്ചാലിൽത്തൂക്കി, ഗാന്ധാരിമുളകിട്ടു പുകച്ചു കണ്ണും കെടുത്ത്, മേൽത്തൊലി "വാർവാറെന്നു" വാങ്ങി, കൊലവിളി വിളിപ്പിച്ചു കുമ്പിടീച്ചില്ലെ

ങ്കിൽ ഹന്ന്!———" ഠരം ചിന്താവാചകത്തെ, അതിലെ ക്രിയാപദത്തിന്റ പകരം മുഖത്തെ കീഠ്മേൽ തെരുതെരെ ആട്ടി, ചെറുവിരൽകൊണ്ടു് ആകാശത്തിൽ ഒരു അനുസ്വാരചിഹ്നവും വാലും വരച്ചു്, ആ സാഹിത്യസംബന്ധി അവസാനിപ്പിച്ചു. തന്റെ ദ്രോഹാലോചനകഠംക്ക മതിയായ പ്രായശ്ചിത്തം ചെയ്തു മഹാരാജപാദങ്ങളെ ശരണം പ്രാപിച്ചാലോ? ഠരം ആലോചനയ്ക്കു സമാധാനമായി പുറപ്പെട്ടതു്, "പെരുക്കെ നോക്കന്മാരെ മെനക്കെട്ടെക്കാൻ കരുത്തംകെട്ട തന്തയ്ക്കു പിറന്ന ചെറുക്കൻ" എന്നൊരു ക്രോശോച്ചാരണമായിരുന്നു.

ചന്ത്രക്കാരന്റെ ദുഷ്കാലശകുനമായ ജെണ്ട്റാഠം കുമാരൻതമ്പി, ആ ലെപ്രമത്തന്റെ ഗുരുവും സംബന്ധത്താൽ മിത്രവും ആയ ഹരിപഞ്ചാനന'തിമിംഗല'നെ തന്റെ സേനാവലയത്തിനകത്തു ബന്ധിപ്പാൻ വ്യൂഹസജ്ജീകരണം ചെയ്തു. ഠരം ഒരുക്കത്തെ പൂരിപ്പിക്കാനുള്ള കരുതലോടുകൂടി ആ സമയത്തു തന്നെ ചിലമ്പിനേത്തു ഗൃഹമാകുന്ന വ്യൂഹവും, അന്ധകാരവ്യൂഹവും, തന്റെ പാപകമ്മവ്യൂഹവും, വളഞ്ഞിരിക്കുന്ന ചന്ത്രക്കാരനേയും ഒരു ചെറുതായ സേനാവ്യൂഹംകൊണ്ടുകൂടി ആ സേനാനായകൻ ആവരണം ചെയ്തു. ഭക്ഷണാദിദിനകൃത്യങ്ങളിലും നിദ്രയിലും ആസ്ഥകറഞ്ഞ്. തന്റെ ആപൽഗൌരവകേന്ദ്രത്തിൽ സമസ്ത കരണങ്ങളേയും സമാഹരിച്ചു് സ്ഥിതിചെയ്യുന്ന ചന്ത്രക്കാരൻ ഠരം വസ്തുതയും ധരിക്കുന്നു. തന്റെ ഭവനത്തിലെ മുപ്പത്തിആറുകെട്ടുകളുടേയും വാതലുകഠംക്കുള്ള ഠരംരണ്ടു സാക്ഷകളേയും ദൃഢമായി ഉറപ്പിച്ചു്, വാതലുകളെ ബന്ധിച്ചു്, ഗൃഹപ്രവേശസാഹസത്തിനു തുനിയുന്ന രാജഭടന്മാരെ തന്റെ ഗൃഹസമേതം വെണ്ണീറാക്കുന്നതിന്, ഗൃഹമധ്യസ്ഥമായുള്ള അങ്കണത്തിൽ ഒരു ഹോമം ആരംഭിച്ചു്, അഗ്നിജ്വാലകളെ പോഷണംചെയ്യുന്നു. അദ്ദേഹം തന്റെ നവചന്ദ്രഹാസത്തെ ധരിച്ചു്, ശ്രവണങ്ങളെ സൂക്ഷ്മപ്രവത്തകങ്ങളാക്കി ഇരിക്കുന്നതിനിടയിൽ, ചന്ദ്രഹാസത്തിന്റെ വായ്ത്തലയും കിളിച്ചുണ്ടും ഹോമപ്രഭ തട്ടി, രജതപ്രഭയോടുകൂടിയ ഉഗ്രരശ്മികളെ ഉദ്വമിക്കുന്നു. എന്നാൽ, ആ ചന്ദ്രഹാസത്തി

ന്റെ ഉടമസ്ഥൻ, വെള്ളകിലിന്റെ വൎണ്ണവും ഗോളാകൃതികയും പകൎന്ന്, മിശ്രവൎണ്ണനായി, ലംബമാംസനായി, പിംഗളദന്തനായി, ജൃംഭിതസടാകേശനായി, ജരാക്രാന്തനായി, പ്രാണായാമസ്ഥനായി കാണപ്പെട്ടുന്നു. തന്റെ ഭരണസൌഭാഗ്യം അനുഭവിക്കാതെ ദുൎദ്ദശാവിലത്തിൽ പതിക്കാൻ പോകുന്ന സാമ്രാജ്യത്തിന്റെ ഭാഗധേയവൈകൃതത്തെ തന്റെ മദാത്യയവിഭ്രാന്തികൾക്കിടയിൽ, ആ ധൂൎത്തൻ ശപിച്ച് അപഹസിക്കുന്നു. അശ്മഹൃദയനായി, പരോപദ്രവവ്രതനായി, നീതിനിഗമാദിസകലധൎമ്മാധാരങ്ങളുടേയും വിച്ഛേദകനായി, ഐശ്വരമായുള്ള സൎവ്വഭൂതികളേയും ഹതം ചെയ്യുന്ന നഗ്നപാഷണ്ഡനായുള്ള ആ കലികാലവേനന്റെ ശാപം ആ കുടിലബുദ്ധിയുടെ നേൎക്കുതന്നെ പ്രതിപതനം ചെയ്യുന്നു. എങ്ങാണ്ടൊരു കെട്ടിന്റെ പുറപ്പുറത്ത് ആൾസഞ്ചാരത്തിന്റെ ശബ്ദം കേട്ടതുപോലെ ആത്മരക്ഷാസമഗ്രചിത്തനായ ചന്ത്രക്കാരനു തോന്നുന്നു. ചന്ത്രക്കാരൻ ശ്രവണശക്തിയെ സമഗ്രജാഗരൂകമാക്കി പരിശോധിച്ചപ്പോൾ, തനിക്കു കേട്ടതായി തോന്നിയ ശബ്ദം തന്റെ സംശയബുദ്ധിയുടെ ഫലമാണെന്നു തീൎച്ചയാക്കി എങ്കിലും, ദളവാപദകാംക്ഷിയായ അയാൾ സന്നാഹോപേക്ഷകൊണ്ടു ഹതനായിപ്പോകാതെ സൂക്ഷിക്കുന്നതിനായി ഹോമത്തെ ഒന്നു കൂടി വളൎത്തി പുഷ്ടിയാക്കി. തന്റെ ഏകാഗ്രചിന്തകളുടെ ഫലമല്ലെന്നു തീൎച്ചയാകുമാറ്, ഒരു ശബ്ദം പരമാൎത്ഥമായി താൻ ഇരിക്കുന്ന കെട്ടിനകത്തു ചന്ത്രക്കാരൻ കേൾക്കുന്നു. വാതലുകൾ ബന്ധിക്കുന്നതിനിടയിൽ, ശത്രുക്കളും തന്നെ മുന്നിട്ട് ഓരോ കെട്ടുകളിൽ പ്രവേശിച്ചിട്ടുണ്ടെന്നു ചിന്തിച്ചുകൊണ്ട്, ഹോമകുണ്ഡത്തിന്റെ സമീപത്തു ചാടി കത്തി എരിയുന്ന ഒരു കൊള്ളിയെടുത്ത്, ബഹുസഹസ്രം ജനങ്ങളുടെ ഞരമ്പറുതികൊണ്ടു നിൎമ്മിതമായുള്ള ആ മഹാമന്ദിരത്തെത്തന്നെ സംഹാരവഹ്നിയിൽ ഹോമിക്കുന്നതിന്, ചന്ത്രക്കാരപുരോചനൻ കൊള്ളിയെ ഉയൎത്തി നില്ക്കുന്നു. ആ പ്രഭാവിസരണത്തിൽ, അതിദൂരത്തല്ലാതെ അതികൃഷ്ണവൎണ്ണനായി, ജൃംഭിതശരീരനായി, അവ്യക്തരൂപനായുള്ള ഒരു ഭൂതം ചന്ത്രക്കാരനു പ്രത്യക്ഷപ്പെട്ടുന്നു. അത്ര പെരുമ്പടപ്പിലുള്ള ഭവനത്തിലെ ഏകാന്തതയിലും, ഹോമത്തിന്റെ അനവസ്ഥിതമായ പ്രകാ

ശത്തിലും, തന്റെ വിചാരകാളിമയ്ക്കിടയിലും, അങ്ങനേയുള്ള ഒരു ദശ്നം ഉണ്ടായപ്പോൾ, തന്റെ മദ്ദനത്താൽ വക്രിതശരീരനായ കുപ്പശ്ശാരുടെ പ്രേതം, തന്നെ ബാധിപ്പാൻ ശവഗത്തം ഭേദിച്ചു പുറപ്പെട്ടിരിക്കുന്നതാണെന്നു ചന്ത്രക്കാരൻ വിചാരിച്ചു. അങ്ങനെ ഒരു അദ്ഭുതദശനത്തിനെങ്കിലും ആ ഘട്ടത്തിൽ സന്ദർഭമുണ്ടാക്കിയ ഭൂതത്തെ അഭിനന്ദിച്ചു, ആ ഭൂതഗ്രസ്ഥൻ എഴുന്നേററു, "വാ അമ്മിണാ വാ—കൂട്ടില്ലാണ്ടു ചന്ത്രക്കാറന്റെ കൂത്താട്ടങ്ങളു മോടിയാവണില്ല" (മേഷയുദ്ധസമത്ഥന്മാർ പലകപിടിക്കുംപോലെ വെട്ടുകത്തിയെക്കാട്ടി) "ബാഹാ! ചന്ത്രക്കാറന്റെ കരളിലെ ഉപ്പൊന്നു നക്കാൻ ഹിങ്ങു വാ!" എന്നു കാളിളടയാനായ ചന്ത്രക്കാരൻ തന്റെ നാമാത്ഥത്തെ യഥാത്ഥീകരിച്ചു, അന്ധാളിപ്പിന്റെ ച്ഛായപോലും കൂടാതെ ഒരു നിമന്ത്രണം നൽകി, മേഷശിരസ്സിൽ തച്ചു അതിനെ പുറം പായിപ്പിക്കുന്ന ചോടിൽ മുന്നാഞ്ഞു കുതംകൊണ്ടു നിന്നു. ഭൂതം ചന്ത്രക്കാരന്റെ നാന്ദകത്തിന്റെ ധാരാപ്രകാശം കണ്ടു അതിന്റെ ലേഹനാനുഗ്രഹത്തിൽ കൌതുകിയാകാതെ വാതൽ തുറന്നു, അടുത്ത കെട്ടിൽ ചാടി. "പെയ്യച്ചു വാ നല്ലനേരംപററി" എന്നു ചന്ത്രക്കാരൻ പറഞ്ഞു എങ്കിലും, ആദ്യത്തെ ശങ്കോദ്വേഗം ആ ഭൂതത്തിന്റെ മടക്കം കണ്ടു നീങ്ങുകയാൽ, ആ സത്വത്തെ തുടന്നു. അത്രത്തോളം ഹിംസാശ്രമത്തിനു സംഗതിയുണ്ടായതു ചന്ത്രക്കാരന്റെ ശുഷ്കഭാന്മത്തതയ്ക്കു മാധ്വീകമായി. ഭൂതത്താൻ ആ ഭവനത്തിലെ മുപ്പത്തിആറുകെട്ടുകളിലും നൃത്തംചെയ്തു ക്ഷീണിച്ചു, അവസാനത്തിൽ എന്തോ ഭീഷണഗർജ്ജനം ചെയ്യുന്നു. ചന്ത്രക്കാരൻ നിലയിൽനിന്നു ഭൂതത്താന്റെ ആകാശവാണികൾക്കു ചെവിനൽകുന്നു. തന്റെ ഭാഗിനേയന്റെ മൃതികഥയേയാണു ഭൂതം വണ്ണിക്കുന്നതു. ഒരു കല്ലറയിൽ ബന്ധിക്കപ്പെട്ടു, ആ മനോഹരകുമാരൻ, കുപ്പനായ വൃദ്ധവിരൂപൻ മൺകുഴിയിലെന്നപോലെ ദ്രവിച്ചു, കീടഭക്ഷ്യമായിത്തീരുന്നു എന്നു ഭൂതം പ്രഹസിക്കുന്നു. ചന്ത്രക്കാരനാൽ വധിക്കപ്പെട്ട ആ വികൃതഭൃത്യധാമനും സവ്വവന്ദ്യനായ തന്റെ ഭാഗിനേയപാരിജാതത്തിനും, വിധിവശാൽ ഏകഗതിതന്നെ സംഭവിച്ചിരിക്കുന്നു എന്നു ഭൂതത്താൻ കൂക്കുവിളിച്ചുകൊണ്ടു, ആ ഭവനത്തിലെ നവാങ്കണങ്ങളിലും ചന്ത്രക്കാരന്റെ വ്യാകുലത കാണ്മാനുള്ള ഉത്സാഹഭ്ര

മത്തോടു തുള്ളിക്കളിയാടി. "ഏതു് മഹാപാപി അക്കൊടുമ യ്യേട വരുത്തീ?" എന്നു് അമ്പുകൊണ്ട ഗജത്തിന്റെ ഘനഃരാദനധ്വനിയിൽ ചന്ത്രക്കാരൻ ചോദ്യം ചെയ്തതിന്, ഭൂതത്താൻ ഹരിപഞ്ചാനനനാമത്തെ സമസ്തബിരുദസമേതം ഉച്ചരിച്ചു. യോഗിവാടത്തിൽവച്ചുണ്ടായ ബ്രഹ്മസാക്ഷാൽക്കരണഭാവനയിലെ ഉക്തികളേയും തന്നെക്കാണിച്ച ലേഖനത്തേയും ഓൎത്തു്, ആ യുവാവിന്റെ സംഗതിയിൽ ആദിമുതൽ അന്തംവരെ ആ യോഗീശ്വരൻ പരമപാതകത്വത്തെ അനുഷ്ഠിച്ചിരിക്കുന്നു എന്നു് ക്ഷണവ്യാഖ്യാനം ചെയ്തു്, ഉള്ളിൽ എരിഞ്ഞ തീയോടുകൂടി, "എരിഞ്ഞു കരിഞ്ചാമ്പലടിച്ചു്, നഹിച്ചു പറന്നു പോട്ടെ പഞ്ചപാതകൻ" എന്നു ചന്ത്രക്കാരൻ ശപിച്ചു. ഭൂതത്താൻ ആ പുരയ്ക്കും പറമ്പിനും പുറത്തുചാടി കുമാരൻതമ്പിയുടെ ഭടജനവലയത്തിൽ അകപ്പെട്ടു.



കേശവൻകുഞ്ഞിന്റെ മൃതിവൃത്തശ്രവണം ചന്ത്രക്കാരനിൽ ശേഷിച്ചിരുന്ന നരത്വത്തേയും പൈശാചീകരിച്ചു. തന്നെ ആ സ്ഥലത്തോടു ബന്ധിച്ചിരുന്ന ഏകതന്തുവും ഖണ്ഡിക്കപ്പെട്ടപ്പോൾ, ചന്ത്രക്കാരൻ ഹരിപഞ്ചാനനോപദേശങ്ങളുടെ സഹായംകൂടാതെയും, തന്റെ രൂക്ഷതമാത്രത്താൽ ശാസ്യനായും, ധൂമപ്രായമായ തന്റെ ബുദ്ധിയെ സഹൃദയവൎത്തിയായ തമോബ്രഹ്മത്തിൽ ലയിപ്പിച്ചു. ഗൃഹത്തിന്റെ മധ്യാങ്കണത്തിൽ കത്തിക്കൊണ്ടിരുന്ന അഗ്നികുണ്ഡത്തെ പാദപ്രപാതംകൊണ്ടണച്ചു്, പശ്ചിമപ്രാകാരമുഖമായുള്ള ശീതളതളിമത്തിൽ പ്രവേശിച്ചു്, ബൃഹൽപിണ്ഡാസനസ്ഥനായി, സമാധിനിഷ്ഠനായി സ്ഥിതിചെയ്തു. തന്റെ മനസ്സിനും ചക്ഷുസ്സിനും ഗോചരമാകുന്ന അന്ധകാരവസ്തു തന്റെ അവസ്ഥകളെ ഗ്രഹനം ചെയ്യുന്ന സന്തുഷ്ടികൊണ്ടു്, അയാളുടെ ആസുരബുദ്ധി ഏകാഗ്രതയോടു അതിനെ സൎവാന്തൎയ്യാമിയായി സാക്ഷാൽക്കരിച്ചു് ആരാധിച്ചു. ആ ഉഗ്രസമാധിയാൽ ഉപാസ്യമായ മൂൎത്തി ക്ഷിപ്രപ്രസാദിയായി അയാളുടെ മൂൎത്തിയിൽ പൂൎണ്ണാനുഗ്രഹത്തോടു് അധിവാസം ചെയ്തു. തന്നിൽ വ്യാപരിച്ചിരിക്കുന്ന ദേവനു നിവേദ്യമായോ, ഭവനത്തിൽ ഘാതകൎമ്മം നടന്നു എന്നു തെളിവുണ്ടാക്കാനോ

കേവലം ദുർഭ്രശാചകിതതയാലുള്ള ചിത്താന്ധതയാലോ ആ തമഃപൂൎണ്ണൻ തന്റെ വിരലുകളുടെ അഗ്രങ്ങളെ കടിച്ചുമുറിച്ചു് ആതള്രിമത്തെ ചില രക്തമണികൾകൊണ്ടു മണ്ഡിതമാക്കി. ദൎശനസന്ദർഭം ഉണ്ടായെങ്കിൽ, കാലൻ തന്നെ വിറകൊള്ളുമായിരുന്ന അപ്രാകൃതരൂപനായി, ആ പിണ്ഡാകാരൻ എഴുന്നേററു നിൽക്കുന്നു. അംഗുലികളിൽ നിന്നും ദ്രവിക്കുന്ന രക്തസ്രവത്തെ അറിയാതെ അയാൾ തന്റെ കൈകളെ നീട്ടി, നിവന്നു്, വക്ഷസ്സിനെ വിസ്തൃതമാക്കി, മനസ്സിൽ ശാപോദയത്തോടുകൂടി ഒരു ഗർജനം ചെയ്യുന്നു. ശവഭക്ഷണസന്തുഷ്ടികൊണ്ടു യുദ്ധഭൂമിയിൽ നൃത്തംചെയ്യുന്ന പൈശാചകളിയെപ്പോലെ അയാൾ പൊട്ടിച്ചിരിക്കുന്നു. "എടാ ഇരുളാ! വിഴുങ്ങു് വരുന്നു്, ഒരം മെണ്ണയനെ. നീയല്ലാണ്ടു്, കാലമേതു്, ബലിയേതു്? ഉശിരുടയാനകാലനും നീ തന്നെടാ പടച്ചപൊരുളേ! നീയല്ലാണ്ടു് പൂലവത്തു് ആരെടാ നെട്ടനെലകൊള്ളണ പെരുമ്പൊലമ? തായെന്നു ചെല്ലിയവടെ കൊടലിരുട്ടിൽ തോററി, മനുഷ്യരെ പെരട്ടിരുട്ടിൽ ഇരുട്ടിവെടിയ പെലന്നു്, തിരിമ്പാ പാംകുഴിയിരുട്ടിൽ ഥൊലയണ ഇക്കൊണം കെട്ട, ഒരം ഒരംരിരുളന്നു്, കരുംകുരിരുളേ നീഴേയ നെട്ടറെലതി!" എന്നും മററും അതിവിശിഷ്ടങ്ങളായ ചില അദ്വൈതപ്രമാണങ്ങളെ ഉദ്ഘമിച്ചുകൊണ്ടു്, മുററത്തിറങ്ങി, പുറകോട്ടു നടന്നു്, ഇഷ്ടദേവതയായ ആദിയും അന്തവും ഇല്ലാത്ത അന്ധകാരബ്രഹ്മാണ്ഡത്തിൽ, കാളിയുടയാനായി ജന്മമെടുത്തു്, ഒരംവിധമെല്ലാം നിവൎത്തിച്ചവന്റെ ഉടൽ പാഞ്ഞു——

* * * * * * * * *

"കദംബവനവാസിനീം മുനികദംബകാദംബിനീം... ...
ത്രിലോചനകുടുംബിനീം ത്രിപുരസുന്ദരീ മാശ്രയേ"

ഈ സ്തോത്രഗീതത്തിന്റെ അമൃതധാരാമാധുരിയെ വഹിച്ചുള്ള പ്രശാന്തപവനൻ മന്ത്രക്കളത്തു ഭവനത്തിൽ വ്യാപരിക്കുന്ന ശബ്ദബഹളതയേയും ഭേദിച്ചു്, പിശുനസമ്പൎക്കം കൊണ്ടു ദൂഷിതമായ ചിലമ്പിനഴിയത്തു വായുമണ്ഡലത്തെ, അതിന്റെ യുവനാഥന്റെ സുഖസഞ്ചരണത്തിനായി ശുദ്ധീകരിക്കുന്നു. ആ സംഗീതവാഹിനി അത്യന്താധിജന്യങ്ങളായുള്ള പരമദുഃഖാശ്മങ്ങളിൽ തടഞ്ഞു്, തിങ്ങിപ്പെരുകി, കവിഞ്ഞു്, ഝരികയായി ആലാപസമേതം പ്രപാതം ചെയ്തു്, പ്രാ

ന്തങ്ങളേയും ദൈന്യശിശിരിതമാക്കുമാറു്, വിലപനകല്ലോലങ്ങളായി തടതരണം ചെയ്യുന്നു. "ത്രിപുരസുന്ദരീ" എന്ന സങ്കല്പത്തിൽ, ശിവശക്തിസ്വരൂപിണിയുടെ കരുണാമൃതത്തെ അഭിവാഞ്ഛിച്ചുണ്ടായ പ്രാർത്ഥനാഗാനം മന്ത്രക്കൂടത്തു നടക്കുന്ന "മൃത്യുക്രീഡ"യിലെ രണ്ടാംകളത്തിൽ "മൃത്യുഞ്ജയ"മായി കഥനീയമായ ഒരു "ചതുഷ്പാദം" ആയിരുന്നു. രക്താഭിഷിക്തമായ ചന്ത്രക്കാരന്റെ ശരീരവസ്ത്രങ്ങളെക്കണ്ടു് തന്റെ ഭൃത്യന്റെ ദുർഗതിയെ ഊഹിച്ചു വീണ സ്വാമിനിയെ, ഭാഗ്യവശാൽ ആ ഘാതകന്റെ ഉന്മാദഗതികളെ പതുങ്ങിനോക്കി സഞ്ചരിച്ചിരുന്ന ചില കരനാഥന്മാർ, ഉടനേ നേരിട്ടമായിരുന്ന മൃതിയിൽനിന്നു രക്ഷപ്പെടുത്തി. വൃദ്ധയും മീനാക്ഷിയും ആ ക്ഷണംമുതൽ കഴക്കൂട്ടം ദേശവാസികളുടെ ഹൃദയംഗമമായ സ്നേഹോപചാരശുശ്രൂഷണങ്ങൾക്കു പാത്രങ്ങളായി ഭവിച്ചു. ആയുർവേദവിദഗ്ദ്ധന്മാരായ വൈദ്യന്മാരും, ആയുർവേദനകളിൽ പരിചരണവിദഗ്ദ്ധകളായ വൃദ്ധകളും കൂടി വൃദ്ധയേയും മീനാക്ഷിയേയും കയ്യേററു്, വേണ്ടപോലെ കാര്യാന്വേഷണങ്ങൾ നടത്തി. ഭാഷാകവീന്ദ്രനായ കുഞ്ചിശപ്പുണ്ണിക്കർപോലും, പിശുനനായ തന്റെ ദേശനാഥനെ തൃണീകരിച്ചു്, മന്ത്രക്കൂടത്തെത്തി, പ്രമാണികളുടെ തുരുതുരേയുള്ള വരവിനിടയിൽ "നിലം പൊത്താൻ" ഇടകിട്ടിയില്ലെങ്കിലും, ആയുർദ്ദായപരീക്ഷകൾ നടത്തി, അല്പപ്രായശ്ചിത്തങ്ങൾ നിശ്ചയിച്ചു്, ചില അനുകൂലങ്ങളെ കവടിസ്സഞ്ചിയിൽ കണ്ടു. പൊട്ടുന്നവെ നേരിട്ട അത്യാപത്തിൽ ബുദ്ധിക്ഷയം സംഭവിച്ചിരുന്ന മീനാക്ഷി ഉച്ചയായപ്പോഴെക്കും ഒരു വിധം മനസ്സ്വാസ്ഥ്യത്തെ അവലംബിച്ചു്, നന്തിയത്തുണ്ണിത്താനെ വരുത്താൻ തന്റെ പരിസേവകമഹാസംഘത്തിൽ നിന്നു്, ചെമ്പകശ്ശേരിയിൽ വച്ചു നമുക്കു പരിചയപ്പെട്ട ചതുരവാശിയെ നിയോഗിച്ചു. അന്നു രാത്രിതന്നെ ഉണ്ണിത്താൻ മന്ത്രക്കൂടത്തെത്തി, ചികിത്സാമേലധികാരവും ഗൃഹഭരണവും ചാർജ്ജേററു്, വൃദ്ധയുടെ മരണഭയത്തേയും ദൌഹിത്രിയുടെ മഹാപാരവശ്യത്തേയും ഒട്ടേറെശാന്തമാക്കി, രണ്ടുപേൎക്കും മനസ്സമാധാനവും ഉണ്ടാക്കി.

ദിവസേന സൂൎയ്യാസ്തമയമാകുമ്പോൾ ആ ദേവന്റെ സന്താനവരൻ ഭടജനസഹിതം ത്രിപുരവീഥിത്തോട്ടുകൂടി ത്രിപുരസുന്ദരി

വലിയമ്മയുടെ ജീവനോടു പോക്കുടക്കും. ഭാമാവൈദഗ്ദ്ധ്യത്തോടു കൂടി ആ മഹതിയുടെ കായം സ്വജീവധാമപ്രത്യയാഗികളോടു നേരിട്ടുനിന്ന്, ദിനേശാഗമനമുണ്ടാകുമ്പോൾ, അവരെ പായിച്ചോളിപ്പിക്കും. ഉദയം മുതൽ അസ്തമയംവരെ കാലഭടന്മാർ തങ്ങളുടെ പടനിലയനങ്ങളിൽ അമന്ന്, വിശ്രമിച്ച് രാത്രി മടങ്ങുമ്പോഴെയ്ക്കു പ്രവൃദ്ധവീര്യന്മാരാകും. ഇങ്ങനെ ൨൦൩ ഞ്ചുവട്ടം രാപ്പടവെട്ടിക്കഴിഞ്ഞിട്ടും, വൃദ്ധയുടെ ദേഹജീവന്മാർ യോജിച്ച്, അപരാജിതരായി ശേഷിക്കുന്നു. വൃദ്ധയുടെ സാരഥിയായ ഉണ്ണിത്താൻ, തന്റെ ധന്വന്തരിദേവദത്തങ്ങളായ അസ്ത്രങ്ങൾ ഒടുങ്ങുകയാൽ, "കാണുംപോന്നു പുറത്തുനിന്നുകരയും" എന്ന മട്ടിൽ കർത്തവ്യനിശ്ചയംകൂടാതെ വിഷണ്ണനായി. ഒരു രാത്രിയിലെ മഹാസമരം ഭാസ്കരോദയത്തോടും അവസാനിച്ചില്ല. മീനാക്ഷി, ആ ഗൃഹത്തിൽ പ്രവേശിച്ച ദുർമ്മുഹൂർത്തത്തിന്റെ ഫലമായി ഉണ്ടായ പ്രണയോദയത്തേയും, പ്രിയന്റെ വിരഹത്തേയും, തന്റെ രക്ഷകന്റെ ദുർമ്മൃതിയേയും, ശേഷിച്ച ബന്ധുവായ മാതാമഹിയുടെ ആസന്നമായ അവസാനഗതിയേയും സ്മരിച്ച്, മാതാമഹിയോടൊന്നിച്ച തന്റേയും ദേഹവിയോഗമുണ്ടാകണേ എന്നുള്ള പ്രാർത്ഥനയോടുകൂടി, രോഗിണിയുമായി സഹശയനംചെയ്തു്, വിവേകശൂന്യയായി പലതും പുലമ്പി. മീനാക്ഷിയുടെ ആ സമയത്തിലെ അംഗസ്പർശവും ശോകസ്വരവും ബോധരഹിതയായിക്കിടന്നിരുന്ന വൃദ്ധയെ ഉണർത്തുകയാൽ, അവർ സ്നേഹഗൌരവത്തോടുകൂടി ഉണ്ണിത്താനെ നോക്കി, തന്റെ കുടുംബമഹത്വത്തിനു ചേന്ന പ്രതാപഭാവത്തോടു കൂടി മററു സകലരേയും പുറത്താക്കുന്നതിന് ഒരു കല്പന കൊടുത്തു. അതിക്ഷീണയായ രൊഗിണിയിൽനിന്ന് ആജ്ഞാരൂപമായി പുറപ്പെട്ട അപേക്ഷയെ അവിടെ കൂടിയിരുന്ന സമസ്തജനങ്ങളും ഈർഷ്യകൂടാതെ ആദരിച്ചു. വൃദ്ധ ഉണ്ണിത്താനെ അടുക്കൽ വിളിച്ച്, മീനാക്ഷിയെ മാററി, ആ കന്യക കിടന്നിരുന്ന സ്ഥാനത്തിരുത്തി, താഴ്ന്നസ്വരത്തിൽ അതിസ്പഷ്ടമായി "ഹരിപഞ്ചാനനസ്വാമികൾ എഴുനെള്ളിയോ?" എന്നു ചോദ്യം ചെയ്തു. നന്തിയത്തുണ്ണിത്താന് ഈ ചോദ്യം അദ്ദേഹത്തിന്റെ പുത്രനഷ്ടം ഉണ്ടാക്കിയതിലും കടുതായ വേദനയെ ഉണ്ടാക്കി. ഹരിപഞ്ചാനനൻ, കുട്ടിക്കോന്തിശ്ശൻ കല്പഭേദവനംകൊണ്ടു് യുവപ്രാ

യനായിത്തീൎന്നിട്ടുള്ള യോഗിയാണെന്ന് ഉണ്ണിത്താൻ വ്യാഖ്യാനിച്ചിരിക്കുന്നതായി പല പ്രസ്താവനകളിൽ നിന്നും വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലൊ. ഭക്തിബഹുമാനങ്ങൾ കലൎന്നുണ്ടായ ഈ ചോദ്യം കേട്ടപ്പോൾ, ഉണ്ണിത്താന്റെ ഈ വിശ്വാസം സുസ്ഥിരമായി. വൃദ്ധയും യോഗീശ്വരന്റെ പരമാൎത്ഥത്തെ ധരിച്ചിട്ടുണ്ടെന്നു മനസ്സിലാക്കി, അനൎത്ഥകരമായ സംഭാഷണത്തിനു സംഗതിവരുത്താതെ ഒഴിയുന്നതിന് അദ്ദേഹം മിണ്ടാതെയിരുന്നു.

വൃദ്ധ— (ക്ലേശമോഹക്ഷീണങ്ങളോടുകൂടി) "ഉണ്ണീ! ഞാൻ മരിക്കും. എന്നെ ചതിക്കരുതു്. അന്നു് എനിക്കു മനസ്സിലായില്ല." (ഭാഷണശക്തി ക്ഷയിക്കയാൽ അല്പനേരം കിടന്നിട്ട് ശ്വാസത്തടവോടുകൂടി) "മഹാപാപിയായ എനിക്ക് അന്ന് മനസ്സിലായില്ല. സ്വാമികളല്ല" (കരഞ്ഞുകൊണ്ടു്) "എന്തുപറയുന്നു? കുപ്പൻ അന്നുതന്നെ മനസ്സിലാക്കി. ഇപ്പോൾ എന്തോ ഒരു ഉണർവ്വ് എനിക്കും ഉണ്ടാകുന്നു. അദ്ദേഹത്തെ—എന്റപ്പനേ—ഉഗ്ര!— ഓമനക്കുഞ്ഞേ! അംബാ!——" വൃദ്ധ ബോധക്ഷയത്തിൽ ലയിച്ചു. മീനാക്ഷി ആശ്ചൎയ്യഭാവത്തിൽ ഉണ്ണിത്താന്റെ മുഖത്തു നോക്കി. അദ്ദേഹം ആ കന്യകയെ തലോടി, തന്റെ ധാരണയെ സ്വകാൎയ്യമായി പുറത്തു പറഞ്ഞു. യോഗീശ്വരനെ ഉടനെ തന്നെ വരുത്തണമെന്ന് ആ കന്യക ബാല്യശാഠ്യത്തോടുകൂടി കരഞ്ഞു നിർബന്ധം തുടങ്ങി. ഉണ്ണിത്താൻ അദ്ദേഹം അറിഞ്ഞിട്ടുള്ള പൂൎവകഥകൾ മുഴുവൻ പറഞ്ഞു്, വൃദ്ധയേയും യോഗീശ്വരനേയും പരസ്യമായി സംഘടിപ്പിക്കുന്നതു് ആ രണ്ടുപേൎക്കും, കന്യകയ്ക്കും, തനിക്കും—എന്നു മാത്രമല്ല, എങ്ങാണ്ടോ ഗൂഢമായി ബന്ധിക്കപ്പെട്ടിട്ടുള്ള തന്റെ പുത്രന്റെ മേൽ ആരോപിക്കപ്പെട്ടിരിക്കുന്ന മോതിരവിക്രയം സംബന്ധിച്ചു്, അയാൾക്കും—അത്യാപത്തുണ്ടാകുമെന്ന് അദ്ദേഹം വാദിച്ചു, മീനാക്ഷിയെ ബോദ്ധ്യപ്പെടുത്തി. ആപത്തുകൾക്കെല്ലാം നിവൃത്തി പടത്തലവനായ "അമ്മാവൻ" ഉണ്ടാക്കുമെന്ന് കന്യക ഉണ്ണിത്താനെ ധരിപ്പിച്ചു. ആ സംഗതിയിലെ അനന്തരവിധേയങ്ങൾ ആ സേനാനായകന്റെ വിധി അനുസരിച്ചു തുടരുകയാണ് വിഹിതമെന്നു പ്രഭുവും കന്യക

യും സമ്മതിച്ചു്, ഉടനേതന്നെ ചെമ്പകശ്ശേരിയിലേയ്ക്കു് രണ്ടാമതും ഒരു ദൂതനെ നിയോഗിച്ചു.

ഇതിനിടയിൽ പടത്തലവൻെറ നിയോഗപ്രകാരമെന്നു പറഞ്ഞു്, ചില രാജഭടന്മാർ ചന്ത്രക്കാരൻെറ ആക്രമങ്ങൾ കൂടാതെ രക്ഷിക്കുന്നതിനു, മന്ത്രക്കൂടത്തു താമസിച്ചു്, ചുററുമുള്ള സ്ഥലങ്ങളിൽ സഞ്ചരിച്ചു വന്നിരുന്നു. പടത്തലവനെ വരുത്തുന്നതിനു ദൂതനെ നിയോഗിച്ച ദിവസം അസ്തമിച്ചു് എട്ടുപത്തു നാഴികയായപ്പോൾ, ആ ഭടജനസംഖ്യ ബഹുഗുണമായി. വൃദ്ധയുടെ രോഗവും അതിമൂർഛയെ പ്രാപിച്ചു. അദ്ധരാത്രി കഴിഞ്ഞപ്പോൾ രോഗിണി പൂർണ്ണശക്തിയോടുണൎന്നു്, യുവപ്രഭാവിനിയെപ്പോലെ ഉണ്ണിത്താനെ നോക്കി, തൻെറ ഭത്താവാണെന്നു സങ്കല്പിച്ചു്, ചില അപേക്ഷകളും ശാസനകളും സരസസംഭാഷണങ്ങളും തുടങ്ങി. മീനാക്ഷിയെ ആ കന്യകയുടെ മാതാവായ സാവിത്രിയാക്കി, നിസ്തേജാവേഷയായി നിൽക്കുന്നതിൽ കയൎത്തു്, കഠിനഗഹ്ണം ചെയ്തു. പുത്രരായ ഉഗ്രശാന്തന്മാരുടെ ലാളനശ്രമങ്ങളിൽ, ജ്യേഷ്ഠകുമാരൻെറ ഉഗ്രമായ വികൃതിതപങ്ങൾകൊണ്ടു്, സ്നേഹകോപങ്ങളുടെ വ്യഥാവസ്ഥകൾക്കിടയിൽ അകപ്പെട്ടു്, വൃദ്ധ അതിവ്യഥാചലമനസ്കയായി. ഇതിൻെറ ഫലമായി, കണ്ടുനിന്നവരുടെ കണ്ണിൽനിന്നും രക്തം വർഷിപ്പിക്കുമാറു്, ആ രോഗിണി ഓരോ ചാപല്യങ്ങൾ കാട്ടി. ഉഗ്രബാലൻ ശാന്തനായ കനിഷ്ഠനെ ക്രീഡാമദ്ധ്യത്തിൽ അസ്തഃസ്ഥനായി പീഡിപ്പിച്ചു എന്നു് ജ്വരഭ്രാന്തിക്കിടയിൽ തോന്നി, അനുജസന്താനത്തിൽ ദാക്ഷിണ്യശീലയായി "ശാന്താ! എൻെറ കുഞ്ഞേ! നീ ഇങ്ങ് അമ്മേടടുത്തുപോരേ. ഉഗ്രനോടു കളിക്കാൻ നീയാളല്ല. അവൻ വല്ല പുലിക്കുട്ടിയേയും കൂട്ടിപിടിച്ചു കളിക്കട്ടെ" (ശാന്തനോടുപരിഭവിച്ചു) "അതതെ—തരുന്നതു വാങ്ങാൻ സുഖമെങ്കിൽ കൊള്ളു്. എൻെറ എല്ലെല്ലാം ഞെരിയുന്നതു്———അതാ! അമ്മ പറഞ്ഞില്ലേ, നോവിക്കുമെന്നു്? കരയാതിങ്ങുപോരേ" (കോപത്തോടു) "ഉഗ്രാ! ഏറക്കളിക്കാതെ- പോ, അച്ഛൻറടുത്തുപോ. നീ അവി

ടെയല്ലാതെ മനുഷ്യൎക്ക ചേരുല്ലാ" എന്നിങ്ങനെ സ്ഫുടമായി മാത്രകാൎയ്യക്ലേശങ്ങൾ ചെയ്യുന്നതിനെക്കണ്ടും കേട്ടും നിന്നവർ— വിശേഷിച്ച്, ആ കോമളാശ്വിനേയന്മാരുടെ ദൎശനാനന്ദം അനുഭവിച്ചിട്ടുള്ളവർ— സകലരും ക്ലേശിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ വൃദ്ധയുടെ നേത്രങ്ങൾ തുറിച്ച്, വായ് തുറന്ന്, നരവിസർജിച്ചുകൊണ്ട്, ഒരു മഹാഭയസംരംഭംതുടങ്ങി:—തീയ്യ്! ഉഗ്രാ! അച്ഛനെ വിളിച്ചു പുടം പൊട്ടി എന്നു പറ. നീ തൊടാതെ. അങ്ങോട്ടുപോണ്ട ശാന്താ—അതാ! അച്ഛൻ വിളിക്കുന്നു. ഉഗ്രാ നീ അങ്ങോട്ടു ചെല്ല്; ശാന്തനേയും ഇഴക്കാതെ. അയ്യോ! നിന്നെക്കൊണ്ടു പൊറുതിയില്ലേ—എന്റെ ഭഗവാനെ—കൊല്ലാതനുജനെ. തീയാണത്! അയ്യോ ചതിച്ചു!! ചാമുണ്ഡി ഇവളിത്ര മഹാപാപിയോ? എന്തു കാല കാലാ ഗ്നി! (കണ്ണടച്ച് അവസാനശ്വാസം എന്നപോലെ) "നാരായണാ! നാരായണ! അയ്യോ ശാന്താ, എവിടെനീ? അയ്യോ മഹാ പാപിഅമ്മയെ നീയും ചതിച്ചോ? ശാന്താ! ഉഗ്രാ! ശാന്താ! ഉഗ്രാശാന്താ! ജനാൎദ്ദനാ! ശാന്താ!" എന്നു മുറവിളികൂട്ടിക്കൊണ്ട് വൃദ്ധ ബോധക്ഷയത്തിൽ ലയിച്ച്, ഊൎദ്ധ്വശ്വാസം തുടങ്ങി. ആ മഹാശ്വാസവേഗം കുറച്ചു കഴിഞ്ഞപ്പോൾ നിലച്ച്, രോഗിണി സുഖനിദ്രയിലെന്നപോലെ ഒട്ടുനേരം കിടന്നു. അനന്തരം ഉണൎന്നു പൂൎണ്ണസുഖയായപോലെ "മീനാക്ഷീ—ആ സ്തോത്രമൊന്നുചൊല്ല്" എന്ന് ആജ്ഞാപിച്ചു. ആ ബാലിക, ക്ഷീണസ്വരത്തിൽ "ത്രിപുരസുന്ദരീസ്തോത്ര"ത്തെ ഗാനംചെയ്വാൻ തുടങ്ങി. വൃദ്ധയ്ക്കു സ്വരവ്യക്തി പോരെന്നു തോന്നി, "സ്വൎഗ്ഗത്തും കേൾക്കണം. ചാവാൻ പോകുന്നവൾ കേട്ടുചാവട്ടെ." എന്നു നിൎബന്ധിച്ചു. മീനാക്ഷി മാതാമഹിയുടെ അപേക്ഷാനുസാരമായി, സ്വകണ്ഠസരളതയുടെ പരമാവധിക്കു ചേരുന്ന സ്ഥായിയിൽ സ്വരാരംഭം ചെയ്ത്, ചിലമ്പിനേത്തു ഭവനത്തെ ശുദ്ധീകരിച്ച ദിവ്യഗാനത്തെ ആരംഭിച്ചു. അഞ്ചാറുശ്ലോകം ചൊല്ലിക്കഴിഞ്ഞപ്പോൾ, വൃദ്ധ ഒരു അത്യുൽകടതൃഷ്ണാവേശത്തോട് "അവിടെ ആരുവന്നു?" എന്നു ചോദ്യം ചെയ്തു. ഈ ചോദ്യവും മരണവിഭ്രമംകൊണ്ടുണ്ടായതെന്ന് അവിടെ കൂടിയിരുന്നവൎക്കു തോന്നി

എങ്കിലും, പരമാൎത്ഥം അങ്ങനെ അല്ലായിരുന്നു. വൃദ്ധയുടെ ഭ
യാനകമായ സ്വപ്നം ചില ദൎശനങ്ങളെ നൽകി, ആ മഹതി
യുടെ ജീവിതപാഠാഭ്യസനങ്ങൾക്കിടയിൽ സിദ്ധിച്ചിട്ടുള്ള
ജ്ഞാനവൈരാഗ്യത്തെ ദൈവയോഗം കൊണ്ടെന്നപോലെ ന
വീകരിച്ചു. കുട്ടിക്കോന്തിശ്ശൻെറ ഉഗ്രനിഷ്ഠകളേയും സിദ്ധാ
ന്തങ്ങളേയും അനുവൎത്തിച്ചും, വലുതായ ദുഃഖങ്ങളെയും ആപത്തു
കളെയും സഹിച്ച് ധൎമ്മപത്നീവ്രതത്തെ നിൎവ്വഹിച്ചും, അദ്ദേഹ
ത്തിനാൽ ഉപദിഷ്ടങ്ങളായ മന്ത്രാദികളുടെ ധ്യാനപാരായണ
ങ്ങളെ യഥാവിധി അനുഷ്ഠിച്ചും,—ഇങ്ങനേയുള്ള മഹൽസം
സ്കരണങ്ങളാൽ ധൎമ്മദാൎഢ്യം സിദ്ധിച്ചിട്ടുള്ള ആ മഹാ
മനസ്വിനിയുടെ മനസ്സിൽ തൻെറ ദൎശനങ്ങൾ എന്താ
യിരുന്നു എന്നു സ്ഫുടമായിരുന്നു എങ്കിലും, അവർ അതു
കളെ ദൈവാനുകൂലസിദ്ധമായുള്ള ഒരു ഗുരൂപദേശത്ത
പ്പോലെ ഗോപനം ചെയ്തു. അവരുടെ കൎമ്മകാഠിന്യപ്രഭ
വമായുണ്ടായ ദൎശനത്താൽ സിദ്ധിച്ച ശുദ്ധിയിൽ, ആ മഹ
തിയുടെ അന്തൎന്നേത്രം ഒരു ശുഭാഗമനത്തെയും എങ്ങനേയോ
അതു സംഭവിക്കുന്നതിനു മുമ്പിൽ സന്ദൎശനംചെയ്തു. രണ്ടു മിനി
ട്ടു കഴിഞ്ഞപ്പോൾ, കേശവൻകുഞ്ഞു പടിക്കൽ മൂടി. ഹേ! പ്രാ
ൎത്ഥിതസൌഭാഗ്യമേ! ആ കരസംഘടനത്തെ ഒന്നു കൂടി കേൾ
ക്കുന്നതു ജന്മമോക്ഷമെന്നുള്ള ധ്യാനത്തിൽ സദാ ദത്തധീയാ
യിരുന്ന കുപ്പശ്ശാർ ഈ തപഃഫലത്തെ കാണുന്നില്ല. ബ്രഹ്മാ
ണ്ഡയന്ത്രം മുൻപോലെ ക്രമപ്രവൎത്തനം ചെയ്വാൻ ശക്ത
മല്ലാതെ അതിൻെറ കേന്ദ്രസ്ഥമായ ഒരു ചക്രദന്തം ശകലി
തമായിരിക്കുന്നു. ആ കരസംഘടനത്തിന് ഉത്തരക്ഷണമുണ്ടാ
കേണ്ട കുപ്പശ്ശാരുടെ ദ്വാരഭേദനം, ഭ്രൂചില്ലിനൎത്തനം, നാസി
കാമുരളനം, വിവിധപരിരംഭണം, എന്നുവേണ്ടാ മല്ലബാണ
സാരഥ്യസൂക്തികളും, ഉണ്ടാകേണ്ടതിന്—രാജഭടത്തകൃതിയിൽ
പൊളിഞ്ഞ വാതൽ പുനശ്ശ്വ യഥാപൂൎവ്വം നിലകൊള്ളുന്നു; കാ
ലാജ്ഞ്യപ്രാന്തത്തെ ദൎശനം ചെയ്തു യുവകന്ദൎപ്പർ മടങ്ങി വന്നി
രിക്കുന്നു; കാലസമം ചെയ്തു വൃദ്ധ വിജയിനിയായി ശോഭി
ക്കുന്നു; ആ ഭാഗ്യത്തിൻെറ മററു് അനുഭോക്താക്കളും അകി

ത്തു നില്ക്കുന്നു— ആ പരമാനന്ദത്തെ സ്വൎഗ്ഗാനുഭൂതിപോലെ ആത്മതുഷ്ടിപൂൎവ്വം ആസ്വദിക്കുമായിരുന്ന ദ്വാരപാലൻ മാത്രം തന്റെ സ്വാമിനിയുടെ പ്രവേശനത്തിനു സ്വർഗകപാടത്തെ തുറപ്പാൻ സ്വധൎമ്മത്തെ തുടൎന്നപോലെ. ദിവംഗതനായി തീൎന്നിരിക്കുന്നു. അതിനാൽ ആ ദുസ്സഹവൃത്തകുംഭവാഹകന്റെ ആനന്ദാശ്രുവായ ഹിമജലപ്രോക്ഷണംകൊണ്ടു് ആ യുവാവിന്റെ പുനസ്സമാഗമത്തെ ആഘോഷിപ്പാൻ ആ കൃത്യനിഷ്ഠന്റെ സാന്നിധ്യഭാഗ്യം കേശവൻകുഞ്ഞിനു ലബ്ധമാകുന്നില്ല.



# അദ്ധ്യായം ൨൭.

---

"......ഈവണ്ണമോരോ-ന്നാലോചിച്ചു ദുരിതോരു
ജലനിധി താരണേ ഗതി ആരയേതാ-ലോചിതവതല്ലി
വയ്യോന്നുമഹോ ബാഷ്പപാതം-തുരുതിരി ജനതാപം"

മാമാവെങ്കിടനാൽ പ്രേരിതനായ കേശവപിള്ള, മറ്റൊന്നും ആലോചിക്കാതെ, തന്റെ താമസസ്ഥലത്തു പറന്നെത്തി, ആവശ്യോചിതങ്ങളായ ആയുധങ്ങളും ഹരിപഞ്ചാനനശിഷ്യവൎഗ്ഗത്തിന്റെ വസ്ത്രങ്ങളും ധരിച്ചു്, വഴിയിൽ ചില ഗാഢപരിചിതരെ കണ്ടുമുട്ടി എങ്കിലും, അവരോടു വേണ്ട ഉപചാരങ്ങൾക്കു നിൽക്കാതെ, ആ യോഗിവാടത്തിന്റെ പ്രാഗ്ഭാഗപ്രാകാരത്തെ ചാടി, ജീവഭയം കൂടാതെ അകത്തു കടന്നു്, ശിഷ്യസംഘാതത്തിരക്കിനിടയിൽ പ്രവേശിച്ചു. അവിടെ ഉണ്ടായിരുന്ന ഭൃത്യന്മാർ ഗഞ്ചാദിധൂമസേവകൊണ്ടു പ്രമത്തരായി, ചിലർ ഉറങ്ങുകയും ചിലർ ഹരിപഞ്ചാനനാജ്ഞാദീക്ഷിതന്മാരായി കാത്തിരിക്കയും ചെയ്യുന്നു. ഹിന്ദുസ്ഥാനിസംഭാഷകരായ ചില സരസപ്രധാനന്മാരെ ആ ഭാഷയിൽ തന്റെ ചാടുവചനപ്രയുക്തികൾകൊണ്ടു വശീകരിച്ചും, അടുത്തദിവസം ഒരു ഘോഷയാത്രയുണ്ടെന്നറിഞ്ഞു് അതിനു മഹൽദർബാകരുളെ ദൎശനംചെയ്യുള്ള ദേശസഞ്ചാരിയുടെ നിലയിൽ പ്രവൎത്തനക്രമങ്ങളെ ഉപദേശിച്ചും കേശവപിള്ള ഓരോ മുറികളിലായി ഉലാത്തിത്തുടങ്ങി. നടപ്പുരകൾകൊണ്ടു ശൃംഖലിതമാക്കീട്ടുള്ള ചതുശ്ശാലകളും, ആ ശാലകൾ കണക്കില്ലാത്ത മുറികളായും ഓരോ നെടുമുറിയും ചിറററകളായും വിഭാഗിക്കപ്പെട്ടിരിക്കുന്നതും, കോണികൾ സംഘടിച്ചുള്ള മച്ചിൻപുറങ്ങളും കല്ലറകളും, പരിചയരഹിതന്മാരെ കുഴക്കുന്നതായ വാതലുകളുടെ സംഖ്യയും കണ്ടു്, ആ മന്ദിരം ദ്രോഹാലോചനകളുടെ സുഖപ്രസവത്തിനുള്ള സൂതികാലയം തന്നെ എന്നു കേശവപിള്ള സമൎത്ഥിച്ചു. പാണ്ഡവനാശത്തിനായി നിൎമ്മിക്കപ്പെട്ട അരക്കില്ലത്തിലേ കുരിരുട്ടിന്റെ ആനുകൂല്യത്തിൽ കേശവപിള്ള ഹരിപഞ്ചാനനന്റെ ശയനമണിയറയും, വിശ്രമതളിമവും, മന്ത്രമണ്ഡപവും, ഭാണ്ഡാഗാരവും, പൂജാ

രംഗങ്ങളും, സമാധിവേദിയും, ഒഴികെ ശേഷമുള്ള എല്ലാ മുറികളേയും പരിശോധിച്ചു. അനേകകച്ചവടപ്പാണ്ടികശാലകളിൽ വ്യാപാരകനായിരുന്ന കേശവപിള്ളയുടെ നേത്രങ്ങൾകൊണ്ടു് ഇരുട്ടുമുറികളിൽ അധികം ഉപയോഗപ്പെട്ടില്ലെങ്കിലും, അയാളുടെ ഘ്രാണേന്ദ്രിയശക്തികൾ, ആശ്രമയോജ്യമായ സമിൽകുശാദികൾക്കു പകരം സംഗ്രാമോപയുക്തങ്ങളായ ഖഡ്ഗപട്ടസാദ്യങ്ങളാണു് ആ സ്ഥലത്തു സംഭൃതമായിരിക്കുന്നതെന്നു അനുഭവപ്പെടുത്തി. അടുത്ത വാതൽ കടന്നു്, വായുപ്രചാരശൂന്യമായ ഒരു മുറിയിൽ പ്രവേശിച്ചു്, ഒന്നു രണ്ടടി മുന്നോട്ടു നടന്നപ്പോൾ തുളസിമാടംപോലെ കെട്ടപ്പെട്ടിട്ടുള്ള ഒരു ചെറിയ ഉയന്ന അറ കാണപ്പെട്ടു. യജ്ഞസംഭാരമായ ആജ്യത്തിന്റെ കുടീരമെന്നു ശങ്കിച്ചു് പരിശോധനയെ ഒന്നു സൂക്ഷ്മതരമാക്കി. എന്തൊരു ഗന്ധമാണു് ആ മണ്ഡപകുഡ്യത്തെ ഭേദിച്ചു പുറപ്പെടുന്നതു്? ആ ഗന്ധം കേശവപിള്ളയുടെ മനസ്സിൽ എന്തു വികാരങ്ങളെ ഉദിപ്പിക്കുന്നു? അയാളുടെ അവയവസന്ധികൾ ക്ഷീണിക്കുന്നതെന്തു്? കൈയ്യിൽ തടഞ്ഞ ഒരു താക്കോൽക്കൂട്ടത്തെ അയാൾ സാഹസപ്പെട്ടു ഗോപനം ചെയ്യുന്നതു് മഹാപൽപ്രീതിക്ഷണം കൊണ്ടല്ലേ? സേനാരക്ഷിതമായുള്ള നഗരപ്രാകാരങ്ങളെ കടന്നു്, അതിഗൂഢസങ്കേതമായ ഈ സ്ഥലത്തു ഇത്രയും സന്നാഹം കൂട്ടിയിരിക്കുന്ന സ്ഥിതിക്കു്, പാളയസ്ഥലമായ ആയുധശാലയിലും നഗരത്തിന്റെ ദക്ഷിണഭാഗസ്ഥമായുള്ള യജ്ഞശാലയിലും, കോപ്പുകൾ എന്തായിരിക്കും? ഈ ചിന്തയെക്കാൾ പ്രധാനമായുള്ള ഒന്നാണു് ആ യുവാവിനെ ആ സന്ദർഭത്തിൽ പരിഭ്രമിപ്പിച്ചതു്. ധൃഷ്ടത കൈവിട്ടു്, വഴിയറിവാൻ പാടില്ലാതെ കുഴങ്ങി, അങ്ങുമിങ്ങും തടഞ്ഞു മുട്ടിയും, കാൽ ഇടറി മടങ്ങി മുടന്തുകൾ ഏറ്റും, എങ്കിലും വലിയ അപായങ്ങൾ കൂടാതെയും കേശവപിള്ള മററു ഭൃത്യരോടു ചേന്നു്, അതിശയമായി അനസ്വാസ്ഥ്യത്തെ അഭിനയിച്ചു. ഒരുവന്റേയും സംശയത്തിനും നോട്ടത്തിനും ഇടവരുത്താതെ ഝടിതിയിൽ യോഗിവാടത്തിന്റെ പറമ്പിലേയ്ക്കു കടക്കുന്നു. ആ ധൃഷ്ടയുവാവിന്റെ ദൃഢശരീരം ആപാദമസ്തകം വിറയ്ക്കുന്നു. പടത്തലവന്റെ രക്ഷയ്ക്കു വേണ്ട മാർഗ്ഗത്തെ കരുതുന്നതിനു മുമ്പിൽ, പ്രധാനമായി അനുഷ്ഠേയമായിട്ടുള്ള കർമ്മം തന്റെ യാത്രാമദ്ധ്യത്തിൽ ദൃഷ്ടനായ ഒരു പുരുഷന്റെ ജീവരക്ഷണമാണെന്നു നിശ്ചയി

ച്ചു. ഭാഗ്യയോഗം കൊണ്ടു് കെട്ടിടത്തിന്റെ അടച്ചപ്പെട്ട ഒരു ജാലകപ്പൊളിവിൽകൂടി നോക്കി, അകത്തു നടക്കുന്ന സംഭാഷണശ്രവണത്തിനു കണ്ണുദാനം ചെയ്തു നിന്ന ഒരു ആളെ കണ്ടു് സപാൎശ്വക്കാരനെന്നു കരുതി അദ്ദേഹത്തിന്റെ സമീപത്തു ചെന്നു. അദ്ദേഹം "ഒതേടിയവള്ളി" എന്ന ആയിരുന്നു. തന്റെ അന്തൎഗതത്തെ ധരിപ്പിക്കേണ്ടതിനുള്ള മനസ്സാന്നിദ്ധ്യം കേശവപിള്ളയെ കൈവെടിഞ്ഞു. ഗൂഢശോധനം ചെയ്തുനിന്നിരുന്ന പുരുഷൻ കേശവപിള്ളയുടെ ആഗമനം കണ്ടു്, എന്താണു സംഗതി എന്നു ചോദ്യം ചെയ്യുന്ന ഭാവത്തിൽ നിലകൊണ്ടു. "നടക്കണം" എന്നുള്ള ആംഗ്യത്തെ കേശവപിള്ള ആദരവോടുകൂടി കാണിച്ചു. ആജ്ഞാദാനപാത്രങ്ങൾ ആജ്ഞാനുസരണദൃഷ്ടാന്തങ്ങളായി വൎത്തിക്കണമെന്നുള്ള പാഠത്തിനു ദൃഷ്ടാന്തകനായി ആ സ്ഥലത്തു നിന്നിരുന്ന ക്ഷണഗ്രാഹിയായ ഈ ഗഡൻ ചോദ്യം കൂടാതെ ആ യുവാവിനെ അനുഗമിച്ചു. അവർ രണ്ടുപേരും പറമ്പിനു പുറത്തു ചാടുന്നതു കണ്ടു്, അതിനകത്തു് അവിടവിടെ നിന്നിരുന്ന മററു ചിലരും ആ വഴിയെത്തുടൎന്നു നിൎഗ്ഗമിച്ചു. കേശവപിള്ള പടിഞ്ഞാറെത്തെരുവിലേയ്ക്കു നടന്നപ്പോൾ, മററുള്ളവരും ആ സ്ഥലത്തേയ്ക്കു യാത്രയായി. അവിടത്തെ ജനബാഹുല്യത്തിനിടയിൽ വച്ചു് ശീഘ്രമായി ഒരു ചെറിയ ആലോചന നടന്നു. വേഷപ്രച്ഛന്നനായ പ്രധാനി കേശവപിള്ള ധരിപ്പിച്ച വൎത്തമാനത്തെ കേട്ടു് 'എന്നാൽ, അതിനകത്തു് ഒരു കച്ചവടവും വേണ്ട. പടത്തലവനും ജെണ്ടറാളും അവിടെ എങ്ങാണ്ടോ ഉണ്ടു്. അവരും നീയും അവിടന്നു വേഗം പോരണം ദളവായും ജെണ്ടറാളുമായി നാളേ വേണ്ടതു നടത്തട്ടെ" എന്നു് ഹിന്ദുസ്ഥാനിയിൽ പറഞ്ഞതിനു് "ആപത്തുകൂടാതെ അവിടത്തെ ദാസന്മാരായ അടിയങ്ങൾ പോരാം" എന്നു് ആ ഭാഷയിൽ തന്നെ ധരിപ്പിച്ചുകൊണ്ടു കേശവപിള്ള വീണ്ടും ഹരിപഞ്ചാനനഗുഹയിൽ പ്രവേശിച്ചു.

അൎദ്ധരാത്രി കഴിഞ്ഞിട്ടും ജനശൂന്യമാകാത്ത രാജവീഥിയിൽ നിലകൊണ്ട സംഘക്കാരിൽ പ്രധാനൻ രാജ്യക്ലേശഭരിതനായ മഹാരാജാവായിരുന്നു. വടക്കുകിഴക്കായി ഉയൎന്നു പൊങ്ങിയ കാർമേഘത്തിന്റെയും ആകാശമൂൎദ്ധാവിൽ തെളിയുന്ന നക്ഷത്രങ്ങളുടേയും വൎണ്ണവ്യത്യാസത്തെ നോക്കി, അതിന്മേലും ആപൽ

സന്തോഷങ്ങളുടെ സമീപ്യം ലോകാനുഭവത്തിൽ നിരന്തരസം ഭവമായി കാണപ്പെടുന്നതിനെക്കുറിച്ചു് അവിടന്നു തപവിചാരം തുടങ്ങി. വായുഃകാണിൽനിന്നു വീശുന്ന ആ ദിശാനാഥൻ ഊൎജ്ജിതപ്രവൎത്തനനായി നിശാഭ്രഃശാഭകളായ ദീപമണ്ഡല കോടിയെ മേഘച്ഛന്നരാക്കിയാൽ, സ്വപക്ഷാപഹതിയുടെ സൂചകമാകുമെല്ലോ എന്നു് അവിടന്നു് അസാംഗതമായി ഒരു അപശകുനത്തെ അന്തൎദ്ദൎശനം ചെയ്തു്, ശ്രീപത്മനാഭപാദങ്ങളെ ധ്യാനിച്ചു. കഠിനതന്ദ്രിയോടു് ഉറഞ്ഞുനിന്നിരുന്ന ഘനപടലം ക്രമേണ ഉയൎന്നു്, പവനപ്രക്ഷിപ്തങ്ങളായി പൂൎവാദ്രിതടം നോക്കി, യാനമാരംഭിച്ചു. ഒരം പ്രാൎത്ഥിതാൎത്ഥലാഭത്തിൽ സമ്പ്രഹൃഷ്ടനായ മഹാരാജാവ് സ്വധൎമ്മനിഷ്ഠാപ്രചോദിതനായിപ്പുറപ്പെട്ടതിന്റെ ശേഷം ആപച്ഛ്രവണമാത്രത്തിൽ ഭീരുവെന്നപോലെ മടങ്ങിപ്പോന്നതിനെ ചിന്തിച്ചു ലജ്ജിച്ചു്, ഹരിപഞ്ചാനനമന്ദിരത്തിന്റെ പൂൎവഭാഗത്തേയ്ക്കുതന്നെ അക്ഷമയോടു തിരിച്ചു. അനുഗാമികൾ രാജഹിതത്തെ അനുവൎത്തിച്ചു പിൻതുടൎന്നു. ഹരിപഞ്ചാനനാശ്രമത്തിന്റെ ദ്വാരദേശം അടുക്കാറായപ്പോൾ ഗംഭീരമായ ഒരു മുഷ്കരത്തിരനിര മഹാരാജാവിന്റെ സ്ഥാനമഹത്വത്തേയും നിസ്സാരമാക്കി, ആ സംഘത്തെ വലയംചെയ്തു് അപ്രതിഹതമായ പ്രവാഹത്തിൽ വഹിച്ചു്, ശ്രീപത്മനാഭക്ഷേത്ര ശിലാപ്രാകാരത്തിന്റെ അഗ്നികോണായപ്പോൾ ത്വരയമൎന്നു്, നിരപിരിഞ്ഞു്, മുഷ്കരശിരസ്സുകൾ ശ്രീപത്മനാഭദാസനെ നമിച്ചു. ശേഷം സൎവേന്ദ്രിയസ്തംഭനമാംവണ്ണം ഭയാനകം!!!

ചന്ത്രക്കാരന്റെ മൂൎഖതയും കളപ്രാക്കോട്ടത്തമ്പിയുടെ ജളതയും കൊണ്ടു്, ആ രണ്ടുവഴിക്കുമുള്ള ബന്ധുസഹായം നഷ്ടമായിത്തീൎന്നെങ്കിലും, ഹരിപഞ്ചാനനയോഗികളുടെ പരിശ്രമപക്ഷങ്ങൾ ക്ഷീണങ്ങളാകാതെ കിരീടസ്പൃഹാകാശത്തിന്റെ അത്യുന്നതിയിൽ സ്ഥിതപൂൎണ്ണങ്ങളോടു സഞ്ചരണം ചെയ്തു. ദിവ്യങ്ങളും അപ്രത്യക്ഷങ്ങളുമായ അക്ഷയബാണബാണാസനങ്ങൾ ധ്യാനമാത്രത്തിൽ ഹസ്തപ്രാപ്തമാകുംവണ്ണം ഉപദിഷ്ടനായുള്ള ഒരു ധനുൎവേദജ്ഞന്, കേവലം ഓണക്കളിക്കുള്ള രണ്ടു ചായവില്ലുകൾ നിഷ്പ്രയോജകീഭവിച്ചാൽ, ഇച്ഛാഭംഗകദനത്തിന് അധീനനാവാൻ എന്താണവകാശം? തന്റെ തന്ത്രനൈപുണിയാൽ

തിരുവിതാംകൂറിലെ പ്രജാസമുച്ചയത്തിന്റെ ആത്മശക്തികൾ ആവാഹിക്കപ്പെട്ടുകഴിഞ്ഞു: തന്റെ തന്ത്രനൈപുണിയാൽ ദശ്ധസ്വാധിഷ്ഠാനന്മാരായുള്ള ആ ദാസന്മാർ, സന്ദർഭാഗമനത്തിൽ ക്ഷണക്ഷുഭിതരാക്കി അടക്കളത്തിലേയ്ക്കു മോചിക്കപ്പെട്ടു: തന്റെ മഹാമാന്ത്രികതന്ത്രനൈപുണിയാൽ അനന്തശയനമുദ്രാങ്കിതമായുള്ള വഞ്ചിരാജേശ്വരഖഡ്ഗം, സ്വഹസ്തരക്തോൽപലപ്രഭയെ സ്വയംവരിച്ചു് ശത്രുരാജകുലങ്ങളുടെ ഗളഖണ്ഡനം ചെയ്യുകയില്ലേ? അടുത്തദിവസത്തെ യാത്രാദർശനത്തിനായി ആഗമിച്ചിട്ടുള്ള ദശസഹസ്രപരമായ ഭക്തതതിയോടു പാണ്ഡ്യദേശത്തുനിന്നു യാത്രാരംഭം ചെയ്തിരിക്കേണ്ട 'ശിഷ്യ' നിവഹം സംഘടിക്കുമ്പോൾതന്നെ, തന്റെ സൈനികബലം എന്തായിരിക്കും! രാജ്യതന്ത്രാന്ധനായ മഹാരാജാവിന്റെ സേനയിൽ ഭൂരിപക്ഷവും, തന്റെ കൌശലചാതുരിക്കു് അധീനന്മാരായിട്ടുള്ളവർകൂടിയും ഇങ്ങോട്ടു ചേരുമ്പോഴത്തെ കഥ പിന്നെ പറവാനുണ്ടോ? ഇതിനും പുറമെ, അനുമതിയും അനുഗ്രഹവുംകൊണ്ടു് സിംഹാസനരാജ്യസമ്പാദനങ്ങൾക്കു, തന്നെ നിയുക്തനാക്കിയിരിക്കുന്ന വിജയസിംഹൻ, സാക്ഷാൽ മൈസൂർ ഹൈന്ദവരാജകുലധ്വംസകൻ, സ്വയംവർദ്ധിതജ്യോതിഷ്പൂർത്തനായ ധീരധീരോത്തംസൻ, ഹൈദരാലിഖാൻ ബഹദൂർ രാജാധിരാജൻ, നരനു ശ്രീനാരായണൻ എന്നപോലെ, അവതീർണ്ണനായി പ്രസരിച്ചരുളുന്നു. അതിനു പുറമെ, തന്നെ ജീവപ്രതിഷ്ഠയും ജീവപദ്ധതിസംസ്കരണവുംചെയ്തു്, ഠരം ഉദ്യമത്തിലേയ്ക്കു നിയോച്ചിട്ടുള്ള പ്രതിക്രിയേച്ഛുവായ മഹാത്മാവു് തന്റെ ജീവനെ ആവരണം ചെയ്യുന്ന പഞ്ചഭൂതങ്ങളിൽ സമ്മിശ്രനായി, ഭാഗ്യവശക്തിപ്രദനായി സദാ ആവസിക്കുന്നുമുണ്ടു്. ഇങ്ങനെ അവധൃഷ്യനായിത്തീർന്നിട്ടുള്ള തന്റെ സത്രസാക്ഷിയായി കത്തിക്കപ്പെടുന്ന ദീപം ആചന്ദ്രതാരം തിരുവിതാംകൂറിലേയ്ക്കു ഭദ്രദീപസ്ഥാപനമായി ഭവിക്കും. അപ്പോൾ, ഇന്നു ഗുരുപാദങ്ങളെന്നു കല്പിച്ചു തന്റെ പാദങ്ങളിൽ തൊട്ടുനമിക്കുന്ന ജനങ്ങൾ, രാജപാദനഖപത്മരാഗപ്രഭയാൽ നിമീലിതനേത്രന്മാരായി, ദൂരത്തുവാങ്ങിനിന്നു്, ഭൂമിയിൽ ഫാലഘട്ടനംചെയ്തു, താണു

വീണുനമിക്കും. ഇങ്ങനെയുള്ള പ്രഭാവത്തെ സന്ദർശിച്ച സന്ദർഭത്തിൽ യോഗീശ്വരന്റെ സുഹൃദ്ഭയാവസതിയായുള്ള മനസ്സ് ഒരു വിഷമത്തേയും സന്ദർശിച്ചു. തന്നെ വിശ്വസിക്കുന്ന ബന്ധുവും ശിഷ്യനുമായ യുവരാജാവു്! അതേ, ആ രാജകുമാരൻ ശിഷ്യനും ബന്ധുവും തന്നെ. അതിനെന്തു്? ശത്രുശേഷത്തെ ശേഷിപ്പിക്കുന്ന നയം ജളാഗ്രഗണ്യന്റെ ജളത്വമാവുകയില്ലേ? രാജകുമാരന്റെ പുരുഷത്വം വികസിതപ്രായമാകുമ്പോൾ, അദ്ദേഹം ഗുരുവായ തന്നോടും നിഷ്കരുണനയനായിത്തന്നെ വർത്തിക്കും. അകാരണമായുള്ള ബുദ്ധിക്ഷീണത്തിൽ താൻ വലഞ്ഞുതുടങ്ങുന്നതെന്തിനു്? എത്ര ജനങ്ങളെ ഈശ്വരൻ തന്റെ കൃത്യഗതികളായ രോഗദാരിദ്ര്യാദികൾകൊണ്ടു് ആത്മഹത്യപോലും ചെയ്യിക്കുന്നു? ഹരിപഞ്ചാനനനായ സൂക്ഷ്മപ്രകൃതിതത്വജ്ഞനു് ഒരു ഒററ ധൂർത്താത്മാവിനെ പീഡിപ്പിച്ചുകൂടെന്നോ? യുക്തിഭംഗം.! ബ്രഹ്മാണ്ഡഭരണവും രാജ്യഭരണവും തമ്മിൽ ഒരംഷലും ഭേദമില്ല. രണ്ടിലും ചോദ്യം ചെയ്യപ്പെട്ടുകൂടാത്ത ദുഷ്കൃതികളും മർമ്മഭേദകങ്ങളായ ദുഃഖവിതരണങ്ങളും ജീവികളെ ഞെരിക്കും; അവർ സഹിക്കും; ഇതുകൾ അപ്രമേയഗതികൾ എന്നു് അഭിജ്ഞർ വാദിക്കും. അങ്ങിനെയുണ്ടാകുന്ന പണ്ഡിതസംഹതിയുടെ അഭിഘോഷണം നമ്മുടെ രണ്ടാംപരശുരാമത്വത്തേയും ഏകാദശാവതാരസംഹിതയാക്കിത്തീർക്കട്ടെ. ഇങ്ങനെ വാദിച്ചും വാഞ്ഛിച്ചുംകൊണ്ടു്, ഹരിപഞ്ചാനനൻ തന്റെ ആശ്രമത്തിലിരുന്നു് സ്വാനുകാരികളായ വൃകങ്ങളെ യുദ്ധാങ്കണവേട്ടയ്ക്കു് ശൃംഖലാബന്ധം വേർപെടുത്തി വിടേണ്ടതിനുള്ള ഒരു കാര്യപരിപാടി പള്ളിച്ചാർത്തുചെയ്തു: സൂര്യനും അസ്തമിച്ചു.

അസ്താചലപ്രാപ്തനായ ആദിത്യനു പകരമായി, ഹരിപഞ്ചാനനമന്ദിരത്തിലെ സന്ധ്യാരാധനദീപങ്ങൾ ലോകപ്രശോഭനമാകുന്ന പണിയെ അന്യൂനജഗത്സമ്മതിയോടു നിർവഹിക്കുന്നു. ആ ലക്ഷദീപപ്രഭമായുള്ള നക്ഷത്രതതിയുടെ പ്രഭാസമ്മേളനത്തിനിടയിൽ യോഗീശ്വരൻ പൂർണ്ണശശാങ്കസമനായി വിലസി, ഭക്തഹൃദയകുമുദങ്ങളെ ഹിമജലസേചനം ചെയ്തു്, ഫുല്ലദളങ്ങളാക്കുന്നു. പുഷ്പസമൃദ്ധി കാലാനുകൂല്യത്താലും, രത്നസുവർണ്ണങ്ങളുടെ സമൃദ്ധി ഉത്സവാരംഭാനുയോജ്യതയ്ക്കുവേണ്ടിയും, സാമാന്യത്തിലധികം അനവധികത്വത്തോടു് ആ പൂജാശാലയെ ഹരിപഞ്ചാനനപട്ടാഭിഷേകമണ്ഡപമാക്കുന്നു. ആ രാജസോ

ന്മത്തതയുടെ സങ്കേതത്തിൽ നിന്നു പ്രവഹിക്കുന്ന സുഗന്ധനാനാതപം അടുത്തുള്ള ക്ഷേത്രമുററവെളികളിലും വ്യാപിച്ചു അവയെ പരമാസ്സയാലുക്കളാക്കിത്തീക്കുന്നു. ഹരിപഞ്ചാനനൻെറ ദീപാരാധനയെ ദശ്നംചെയ്തു പ്രസാദങ്ങൾവാങ്ങി, അദ്ദേഹത്തിൻെറ അനുഗ്രഹങ്ങളെക്കൊണ്ട് സന്തുഷ്ടചിത്തന്മാരായി പോകുന്നതിനു, ബഹുസഹസ്രജനങ്ങൾ തിക്കിത്തിരക്കി തള്ളിത്തളന്നു് ആ യോഗിവാടത്തിനകത്തും പുറത്തും അണിയിടുന്നു.

ഒരു നവപ്രഭാകരൻെറ മഹോദയമുണ്ടായി, ഹരിപഞ്ചാനനനിശാകരൻ പെട്ടെന്നുയന്ന ആ വിന്ധ്യാദ്രിശിരസ്സിൻെറ പുറകിൽ മറയുന്നു. ഇങ്ങനെ അപ്രതീക്ഷിതമായി അസ്തമിച്ച ഹരിപഞ്ചാനനൻ പുനരുദയം ചെയ്യുന്നില്ല. അദ്ദേഹത്തിൻെറ ഭക്തസംഘക്കാർ, ശ്രീപത്മനാഭക്ഷേത്രത്തിലെ പൂജാകോലാഹലങ്ങളെക്കേട്ടു് നിശാവൃദ്ധിയെ കണക്കാക്കുന്നു. ആ ക്ഷേത്രകമ്മങ്ങളിലെ പല ഘട്ടങ്ങളിലേയും നാഗസ്വരശംഖനാദങ്ങൾ അപ്രതിബന്ധമായി കഴിയുന്നതു് അവരെക്കൊണ്ടു രാജശക്തിയുടേയും രാജയോഗശക്തിയുടേയും ലൌകികാന്തരത്തെ പരിഗണനം ചെയ്യിക്കുന്നു. രാത്രിയിലെ ശീവേലിഘോഷങ്ങൾ ചതുഷ്പ്രദക്ഷിണാവൃത്തിയിലും കഴിഞ്ഞതു് അവരുടെ ഹൃദയതടങ്ങളേയും ഭേദിച്ചു്, ഉദരാഗ്നികുണ്ഡത്തെ പ്രജ്വലിപ്പിച്ചു. ഹരിപഞ്ചാനനയോഗീന്ദ്രൻെറ, [ഇതെങ്ങനെ സാധിച്ചു എന്നറിയുന്നില്ല] നാലെട്ടു തൃക്കൈകളോടും ആത്രയും ആയുധങ്ങളോടുംകൂടിയ മഹിഷമദ്ദിനീനടനം കാണുന്നതിനു കാത്തുനിന്ന ആ ഭക്തന്മാർ ഭക്താകർഷിതരായപ്പോൾ, ഒരു ശിഷ്യപ്രധാനൻെറ അസ്വാരസ്യമായുള്ള തീയുഴിച്ചലിനെ കണ്ടു മുഷിഞ്ഞു്, "സ്വാമികൾക്കെന്തോ ക്ഷീണം" എന്നു പറഞ്ഞു പലഹാരക്കടകളിലേയ്ക്കു തുരുതുരെ ഗമനം തുടങ്ങി.

നിശ്ശബ്ദത—ശ്മശാനദേശത്തെ നിശ്ശബ്ദത—പ്രേക്ഷകജനങ്ങളുടെ മനസ്ഖലനം ചെയ്യുമാറുള്ള നിശ്ശബ്ദത, ആ യതിവരാശ്രമത്തെ ബന്ധിച്ചിരിക്കുന്നു. ദീപപ്രവാളകോടികൾ വൈധവ്യപാതത്താൽ എന്നപോലെ ശിഖാമുണ്ഡിതരായി മംഗല്യാസ്തമയത്തെ പ്രാപിച്ചിരിക്കുന്നു. അങ്ങുമിങ്ങും ശേഷിക്കുന്ന രണ്ടു മൂന്നു ദീപികാസുമംഗലികൾ സ്വസഹോദരീസംഘാസ്തമയത്തിൽ സഹദീനതയാൽ ക്ലാന്തമായ നേത്രങ്ങളോടുകൂടി നില്ക്കുന്നു. ആ മന്ദിരത്തെ അനന്തശയനാലയ വൈകുണ്ഠത്തിലും

അത്ഭുതതരമാക്കിത്തീൎത്തിരുന്ന രംഗവിതാനപ്രഭയും, ദീപനിർദ്ധതിയോടു സഹപ്രവഹണം ചെയ്തു മറഞ്ഞിരിക്കുന്നു. പരിസരവാതം രാജകോപതൈക്ഷ്ണ്യത്തെ വഹിച്ച് ആതപകാരിയായി പ്രചരിക്കുന്നു. ആ വാടത്തിൽ യോഗധൎമ്മപ്രവൎത്തനം പ്രവൎദ്ധിതമായി, ദ്രോഹഗരിമാതപത്തെ അവധാനം ചെയ്യുന്നു. അതിനാൽ, പ്രശാന്തത—ഭൂഗൎഭാന്തപ്രശാന്തത, കേശവപിള്ളയുടെ ദൈവാനുഗ്രഹീതമായുള്ള വാണിയിൽ ഉദിച്ച് ഹരിപഞ്ചാനനൻെറ അക്ഷോഭ്യതയെ അസ്തമിപ്പിച്ച "ദശാസ്യകാലം" എന്ന അവസ്ഥയെ ആവരണം ചെയ്യുന്നു.

രണ്ടു മൂന്നു പ്രധാനമുറികളിലായി, ഹരിപഞ്ചാനനൻെറ പാരദേശികഭടന്മാർ അമ്പതോളം പേർ ആയുധപാണികളായി, ആപൽപ്രതീക്ഷകരായി, എന്തു കൃത്യത്തിനും ബദ്ധകങ്കണന്മാരായി, സഞ്ചയിച്ചിട്ടുള്ളവർ "രാമരസ" സരസ്സിൽമുങ്ങി, ആ ഋഷിവാടസംരക്ഷണത്തിന്, ജീവമോഹസന്യസ്തരായി, ആജ്ഞാപ്രതീക്ഷന്മാരായി ഇരിക്കുന്നു. യോഗീശ്വരൻെറ തൽക്കാലാജ്ഞകളെ നിൎവ്വഹിപ്പാനായി നിൽക്കുന്ന ചില ജവാന്മാരും പുരോഭാഗദ്വാരത്തിൽ ഗാട്ടുസേവിക്കുന്ന ഒന്നുരണ്ടു ശല്യധരന്മാരും മാത്രം അന്തൎഗ്ഗൃഹത്തിനപുറത്തുള്ള ഭാഗങ്ങളിൽ, കാണപ്പെടുന്നുണ്ട്. ഹരിപഞ്ചാനനശത്രുവായ കേശവപിള്ളയും, ഗുരുപാദതല്പരന്മാരായ ഏതാനും നാട്ടുഭക്തന്മാരുടെ കൂട്ടത്തിൽ, ആ രംഗകാളിമയിൽ ഒരു നടാംഗത്തെ നിൎവ്വഹിച്ചുകൊണ്ടു സഞ്ചരിച്ചിരുന്നു. മാമാവെങ്കിടൻെറ കല്പനകേട്ടു മണ്ടിത്തുടങ്ങിയ പക്കീർസായുടെ ഭീമാകാരം, മതപ്രതിബന്ധംകൊണ്ടായിരിക്കാം, ശുദ്ധാശ്രമഭംഗസാഹസത്തിനു സന്നിഹിതമായിട്ടില്ല.

ഹരിപഞ്ചാനനപരമഹംസൻ ആകട്ടെ, അനുരാത്രി വിദ്യായോഗ ആരണ്യങ്ങളിലെ പഞ്ചാനനനായിട്ടില്ല, സാക്ഷാൽ വൃക്ഷനിബിഡമായുള്ള ആരണ്യത്തിലെ മൃഗരാജപഞ്ചാസ്യനായിത്തന്നെ, തൻെറ പൂജാമുറിയുടെ മുൻഭാഗത്തുള്ള ശാലയിൽ അസ്വസ്ഥമനായി, നിസ്സാരമായ ഭക്ഷ്യമൃഗത്താൽ അപഹൃതനായപോലെ ദംഷ്ട്രാനഖരങ്ങളെ പുറത്തുകാട്ടി, ക്രൂരതയെ പ്രകാശിപ്പിച്ച്, വടിക്കൺമണികളെ വിശേഷവേഗാഗ്രതകളോട്ടുരുട്ടി, മേഘനാദ കടുതയേയും താഴ്ത്തുന്ന ഋജ്ജുഗർജ്ജനങ്ങൾകൊ

ണ്ടു ശത്രുഭഞ്ജനശപഥങ്ങൾ ചെയ്തു്, ദർശനത്തിന് ഒരു മഹാ വിക്രമപുഞ്ജമായി കാണപ്പെടുന്നു. ഐരാവതദന്തചതുഷ്ടയത്തെ തകർത്തതിനോടു തുല്യമായ, ആ യതീശ്വരന്റെ വക്ഷോദേശം കോപാവേശശ്വാസങ്ങൾകൊണ്ടു് ഉയൎന്നു താഴുന്നതു് ആ വിസ്തൃതിയിലെ മാംസപുഷ്ടിയെ സംവരണം ചെയ്യുന്ന നീലഞരമ്പുകളെ മരതകതന്ത്രികളെപ്പോലെ പ്രകാശിപ്പിക്കുന്നു. സൈംഹക്രൌൎയ്യത്തിന്റെ പരമകാഷ്ഠയെ പരിസരിക്കുന്ന കോപാവേശവും കുങ്കുമമായ ശത്രുശോണിതവും, രക്താംബരവേഷ്ടനങ്ങളായ കുടൽമാലയും സംയോജിച്ചു്, മഹാഭയങ്കരനായിചമഞ്ഞിരിക്കുന്ന ഹരിപഞ്ചാനനൻ ആ അദ്ധ്വാന്ധകാരരംഗത്തിൽ സാക്ഷാൽ നരസിംഹനടനത്തെ പുനഃപ്രകടനം ചെയ്യുന്നു.

കാപട്യമാകുന്ന അഭേദ്യകൃഷ്ണശിലയാൽ രചിതമായ ആ 'കലിധൎമ്മദ്യോതിനി' നാടകശാലയുടെ, അന്തൎഗ്ഗൃഹമദ്ധ്യത്തിലെ നൃത്തസോപാനം നിശാട്ടഷ്കൃതിപ്രവൎത്തനത്തിനായി ദീപപ്രസരം താഴ്ത്തി ഒരുക്കപ്പെട്ടിരിക്കുന്നു. അഭിനയിക്കപ്പെടുന്നതു് ഒരു "അന്തകസഭ"യാണെന്നു വിജ്ഞാപിതമാകുംവണ്ണം, രംഗത്തിന്റെ പാൎശ്വാദിഭാഗങ്ങൾ കാളിമാപ്രചുരിമകൊണ്ടു സമൎത്ഥരംഗസാമഗ്രികൎമ്മാക്കളാൽ സവിശേഷം ഭയാനകരസാനുകൂലമാക്കപ്പെട്ടിരിക്കുന്നു.

ഹരിപഞ്ചാനനയോഗിസിംഹന്റെ വിശ്രമസോപാനം അപ്രാകാശ്യതയും, പ്രശാന്തതയും മഹാവിലതുല്യമായുള്ള സാധനശൂന്യതയുംകൊണ്ടു വിലക്ഷണീകൃതമായതിന്റെ പരിഹരണത്തിനായി, അത്ഭുതപൂൎവ്വവും അനന്യസാധാരണവുമായുള്ള ഒരു വൈദ്യുതമഹാശ്ചൎയ്യം ആ സങ്കേതത്തിൽ സംഭവിക്കുന്നു. സൎപ്പത്താന്മാർ തങ്ങളുടെ വ്യാവൎത്തനത്തെചക്കിനേയും ശലഭങ്ങൾ ശൽക്കങ്ങളേയും വെടിഞ്ഞു് നവശരീരരാകുന്നതു നാം കണ്ടിരിക്കാം. മൃതിസമീപസ്ഥന്മാർ ഏകദീപശിഖയെ ദ്വിതയമായി കാണുന്ന അവസ്ഥയെക്കുറിച്ചു നാം കേട്ടുമിരിക്കാം. ഏകശരീരം ദ്വന്ദ്വീഭവിക്കുന്ന ബ്രഹ്മവിദ്യാവിധാനം, ഇതാ, നവബ്രഹ്മാത്മകനായ ഹരിപഞ്ചാനനയോഗികൾ പ്രദൎശിതമാക്കി, അതിന്റെ സാദ്ധ്യതയെ നമുക്കു ബോദ്ധ്യമാക്കുന്നു. ഉൽക്കുലകോപാഗ്നിയുടെ നിൎഭരത്വംകൊണ്ടു് ഭിന്നമായതുപോലെ, ഹരിപഞ്ചാനനകായം ദ്വൈധീഭാവത്തെ കൈക്കൊള്ളുന്നു. യോഗീശ്വരന്റെ രാജയോഗപ്രയോഗങ്ങൾകൊണ്ടു് ആ ദി

വ്യന്റെ സ്ഥൂലശരീരം സാക്ഷാൽ ജഡകായമായും, അതിൽ ആവാസംചെയ്തിരുന്ന സൂക്ഷ്മശരീരം ഈഷൽഭേദംകൂടാതുള്ള തുല്യതയോട് ആത്മകായമായും ഐക്യയോഗത്തെ ഖണ്ഡനം ചെയ്തുള്ള ആൎഷപ്രഭാവാത്ഭുതമാണ് ആ ശ്രീമൽ പതഞ്ജലിപ്രഭാവപുണ്യാശ്രമത്തിൽ യഥാൎത്ഥക്രിയയായി സംഭവിക്കുന്നതു്. ആ ദേഹദേഹിമൂൎത്തികളിൽ പ്രകൃതിസിദ്ധമായുള്ള ഐഹികവും പാരത്രികവുമായ ലക്ഷണങ്ങൾ, അതാതുവിഗ്രഹങ്ങളിൽ പ്രത്യേകിച്ചു കാണപ്പെടുന്നു. പൂജാമണ്ഡപത്തിന്റെ കിഴക്കുഭാഗത്താണ് ഈ മഹാരാജയോഗപരമാത്ഭുതം നിവൎത്തിതമാകുന്നതു്. പരസ്പരാഭിമുഖമായും, അണിമാപ്രഭാവം കൊണ്ടു് ജ്യോതിസ്സരിവേഷന്മാരായും നിൽക്കുന്നവരിൽ, ദക്ഷിണപാൎശ്വസ്ഥമായ വിഗ്രഹം ആപാദമസ്തകം രൌദ്രാഗ്നേയവും, ഉത്തരപാൎശ്വസ്ഥമായുള്ളതു് വൈഷ്ണവസൌമ്യവും ആയി പ്രകൃതവിപൎയ്യങ്ങളെ സ്ഖലിപ്പിക്കുന്നു. ദക്ഷിണവിഗ്രഹം അംഗാരാമ്ലഗന്ധകാദ്യാത്മകമായ വെടിമരുന്നുപോലെ സ്വാത്മദാഹകനായും, ശീഘ്രസംഹാരകനായും, മറേറവിഗ്രഹം തൈലമേദസ്സമ്മിശ്രനായും ആജ്യശീതളനായും, പ്രയോഗാനുസരണമായി പോഷണദഹനങ്ങൾക്കു അനുകൂലനായും, നിൽക്കുന്നതിനിടയിൽ, കല്പാന്തകാലേശൻ ഐഹികഭ്രമവശനായി ശഠിക്കുകയും ശപിക്കുകയും, മറേറവിഗ്രഹം ശാന്തതയേ അപേക്ഷിച്ചു് "ദൈവാധീന"ാദിപ്രമാണങ്ങളെ മന്ദസ്വരത്തിൽ വാദിക്കുകയും ചെയ്യുന്നു. ഈ വിഗ്രഹങ്ങൾ ഹരിപഞ്ചാനനന്റെ ജഡദേഹികൾ ദ്വൈധീഭവിച്ചു് മൂൎത്തിധാരണം ചെയ്തവയല്ലെങ്കിൽ, ആ ഭിന്നധൎമ്മാത്മകന്റെ സൃഷ്ടിക്കു സ്വരൂപിക്കപ്പെട്ട ധൎമ്മാധൎമ്മസാധനങ്ങൾ ഭിന്നിച്ചു മൂൎത്തിധാരണം ചെയ്തുനിൽക്കുന്ന രൂപങ്ങൾ എന്നു ഖണ്ഡിച്ചു സംവദിക്കാവുന്നതാണ്. അപരാധാനുകൂലനായി ഭവിച്ചു എങ്കിലും സുപഥനിഷ്ഠാകൌതുകനും, ദമധനസമ്പന്നനുമായുള്ള ശാന്തവിഗ്രഹത്തിൽനിന്നു "ദൈവാധീന" പ്രമാണം ഉൽഗളിതമായപ്പോൾ, അക്ഷാന്തിമൂൎത്തിയായ ഉഗ്രസിംഹം അരോചകമൂൎച്ഛകൊണ്ടെന്നപോലെ പൈശാചമായി വമനാഹ്വാനങ്ങൾ ചെയ്തു്, അഗൈൎവ്വാണിയായ ഒരു ഭാഷയിൽ ഗൎജ്ജിക്കുന്നു:—"ദൈവാധീനം! ഹാ! ആ അനൎത്ഥപദം എന്റെ

സൎവ്വസൂത്രപുടങ്ങളേയും ഭേദിക്കുന്നു. അരേ! യതി, മാത്ര, വൃത്തം ഇവ ലക്ഷണങ്ങളുടെ അജ്ഞതകൊണ്ടു ദൂഷിതനായ പദ്യകാരകൻ അഭിമാന്യനോ? സൃഷ്ടിസ്ഥിതികളുടെ സംഹാരകനും കൂടിയല്ലേ ദൈവം? ജീവകോടികളെ യഥേഷ്ടം പീഡിപ്പിച്ചു്, സംഹരിക്കുന്ന ധൂൎത്തസ്വേച്ഛാപ്രഭു 'ജ്ഞാനവൈരാഗ്യ' യോഗവാനായ ദൈവമോ? സൃഷ്ടിരക്ഷകളുമില്ല, സംഹാരവുമില്ലാ. കൎത്താവും ഭൎത്താവും ഹൎത്താവുമില്ല. ചൈതന്യവിഹീനം പ്രപഞ്ചം! അവിജ്ഞേയമായുള്ള ഒരു ശക്തി വളരുന്നു: പണിയുന്നു: രൂപാവൎത്തനം ചെയ്യുന്നു. സൎവ്വും മഹാ മഹേന്ദ്രജാലം! ഇങ്ങനെ നമ്മുടെ ചാക്ഷുഷാനുഭവം. ഇതിരിക്കട്ടേ, ഇതര വിഷയങ്ങളിലാകട്ടെ, ഉപദേഷ്ടൃസ്ഥാനത്തെ നീ എടുക്കണ്ട. ആജ്ഞാനിർവ്വാഹകന്റെ നിലയിൽ ഉപന്യസിക്ക. ആ പാണ്ഡ്യദ്രോഹികൾ, വഞ്ചകന്മാർ, എങ്ങനെ നമ്മോടു കരാറുലംഘനം ചെയ്തു? നമ്മുടെ സംഭാവനകൾക്കു് ഇതോ പ്രതിഫലം? അവിടന്നു് ഉണ്ടാകുന്ന സഹായം ശുദ്ധമേ നാസ്തിതന്നേയോ?" ഹരിപഞ്ചാനനയോഗികളെ ദീപാരാധനകൎമ്മത്തിനും കാളിദൂതത്തിനും അശക്തനാക്കിയ "ക്ഷീണം", ഇതാ വെളിപ്പെട്ടു.

പ്രതിച്ഛായ—"ദൈവിരോധംകൊണ്ടു്——ആ നാമത്തെ ഉപയോഗിക്കുന്നില്ല—നമ്മുടെ രാജധാനിയാവട്ടെ—സൎവ്വാനകുലവും നഷ്ടമാകുന്നു. രാജപുത്രൻ, ഒരു യുവാവു് ആ പ്രദേശങ്ങളിൽ സഞ്ചരിച്ചു്, [illegible] ശാക്യമതത്തെപ്പോലെ നമ്മുടെ ശക്തിയെ ധ്വംസിച്ചു. രാജമുദ്രയും പുറമെ, ഒരു പ്രസിദ്ധസ്ഥാനാപതിപ്പട്ടവിന്റെ ശാസനപത്രങ്ങളും അവൻ വഹിച്ചിരുന്നു. ആ മഹൽപ്രതിയോഗികളെ ഉണ്ടാക്കിയതു് അവിടത്തെ ധൎമ്മഭ്രംശമല്ലേ?"

അസൽ—"ധൎമ്മഭ്രംശമോ? കൎണ്ണജപന്മാരുടെ ഏഷണികൾക്കു നീ ദത്തശ്രവണനായി. ശരീരത്തെ ആത്മാവു് വഞ്ചിക്കുന്നതാണു് അധമാധമമായുള്ള ധൎമ്മഭ്രംശം. സഹജാതത്വത്തേയും സഹപ്രതിഷ്ഠിതത്വത്തേയും മറന്നു്, അപരമാർഗ്ഗനായി, നീ ഇപ്പോൾ അങ്ങനെയുള്ള ധൎമ്മഭ്രംശത്തെ അനുഷ്ഠിക്കുന്നു."

പ്രതി— "കനിഷ്ഠതകൊണ്ടു് ഈ ആത്മാ ജ്യേഷ്ഠശാസനാധീനം തന്നെ എങ്കിലും, ഇങ്ങനെ കല്പിക്കരുതു്. നമ്മു

ടെ പ്രതിഷ്ഠാവ് നമ്മെ മാനുഷ്യകമായ ഒരു ഗൌരവകാൎയ്യത്തിലേയ്ക്കു നിയോഗിച്ചു. പുരുഷയത്നം, വീരധൎമ്മം, ധൎമ്മസ്ഥൈൎയ്യം, രാജ്യതന്ത്രം, ഇതുകളുടെ അനുയായികളായി വൎത്തിച്ച്, ദൈവാനുകൂല്യേന നമ്മുടെ പ്രതിഷ്ഠാപനോദ്ദേശ്യത്തെ സാധിപ്പാനാണു നാം നിയുക്തന്മാരായിരിക്കുന്നത്. ഭവാൻ ആർഷസമ്മതമായും, ശാശ്വതങ്ങളായുമുള്ള ധൎമ്മങ്ങളുടെ ഭ്രംശത്തോടു നമ്മെയുംബന്ധിച്ചു. അവിടത്താൽ വാശത്തമായ മാതൃദശനത്തിലുള്ള തൃഷ്ണകൊണ്ട് ഞാനും പാപകൎമ്മപിശുനനായി. പരമശുദ്ധനും നിൎമ്മലപ്രകൃതനും ആയ നമ്മുടെ തമ്പിക്കു നേരിട്ടിരിക്കുന്ന അവസ്ഥാന്തരത്തെ വിചാരിക്കുമ്പോൾ പരമാൎത്ഥത്തെ രാജസമക്ഷത്തിൽ ധരിപ്പിപ്പാനും എന്റെ മനസ്സു സന്നദ്ധമാകുന്നു.” (അസൽച്ഛായയുടെ നീലത്തീക്കണ്ണുകൾ പുകഞ്ഞു.) “ബാല്യം മുതൽ അവിടത്തെ ശക്ത്യുത്സാഹങ്ങളുടെ അതിപ്രസരത്തിന് എന്റെ സഹവാസോപദേശങ്ങൾ കടിഞ്ഞാണായിനിയമനം ചെയ്തുവന്നിരുന്നു. ഇപ്പോൾ എന്നെ തിരസ്കരിച്ച്, അവിടന്ന് പരമാസുരബുദ്ധിയെ സ്വീകരിച്ചുകളഞ്ഞു. അന്നു ഞാൻ ഇവിടെ വന്നിരുന്നപ്പോൾ ഒന്നും ധരിച്ചില്ല. അതിനു സമയവും സന്ദൎഭവും തന്നതുമില്ല. നമ്മുടെ ധനവിക്രേതാവ് അണ്ണാവയ്യൻ ജീവിച്ചിരിക്കുന്നോ?”

അസൽച്ഛായയുടെ കോപപ്രഭ പ്രതിച്ഛായയുടെ ശാസനങ്ങളാൽ വദ്ധിപ്പിക്കപ്പെട്ടു. “മാനുഷ്യകം, ദൈവികം, ആസുരം, ആർഷം—ഈ വിധം നിരൎത്ഥശബ്ദങ്ങളെ അമരസിംഹൻ ഹാരാവലികളായി സംഗ്രഹിച്ചിട്ടുണ്ട്. പാഠശാലാമന്ത്രങ്ങളായി അതുകൾ അവശേഷിക്കട്ടെ. നാം ഇപ്പോൾ രാജ്യലക്ഷ്മീവരണത്തിനു സൂത്രബന്ധധരനായിരിക്കുന്ന, ക്ഷാത്രധൎമ്മപ്രബുദ്ധൻ, എന്നുമാത്രമല്ല, സമഗ്രപ്രവീണനും ആണ്. ആ കന്യാഹരണത്തിനുള്ള ശൃംഗാരകൌമുദികൾ നിരവധി നീതിപ്രവാദകന്മാരായ ഭട്ടാൎയ്യന്മാരിൽ നിന്നു നാം ഗ്രഹിച്ചിട്ടുണ്ട്. രാജ്യലബ്ധിക്കു ബഹുജീവമേധങ്ങൾ സമാപിക്കേണ്ടിവരും. ആ വീരസംസ്കൃത്യംഗത്തെ ധൎമ്മഭ്രംശം എന്ന് എങ്ങനെ വിധിക്കും?”

**പ്രതി**—“ഹാ കഷ്ടം! അണ്ണാവയ്യൻ അവിടത്തെ വിശ്വസിച്ചിരുന്ന ബന്ധുവല്ലേ? അയാളെ ആ ഭൃത്യൻ ഭൈരവനെ

ക്കൊണ്ടു വധിപ്പിച്ചു. രാജ്യലക്ഷ്മീപാണിഗ്രഹണത്തിനുള്ള സമാവർത്തനം ഇതാണോ?"

**അസൽ**—"നീ നമ്മുടെ ജീവാത്മാവിൻെറ പ്രധാനാംശമെന്നു സമ്മതിക്കാം. എന്നാൽ, ആത്മാവെന്നുള്ള അംശത്തിൻെറ സുഷുപ്തിയിൽ നീ അവസംഗ്രഹണംകൂടാതെ ലയിച്ചുപോകുന്നു. ജീവിതധർമ്മിയായ നാം സ്വകർമ്മപ്രാതികൂല്യങ്ങളെ ശിഥിലീകരിപ്പാൻ ഉദ്യമിക്കുമ്പോൾ, പ്രസ്തുത വധങ്ങളായ കർമ്മങ്ങൾ വിധേയങ്ങളായേയ്ക്കാം. ഭൈരവൻ നമ്മുടെ ആജ്ഞയെ നിർവ്വഹിച്ചു. നമ്മുടെ ശ്രമങ്ങൾ ഗംഗാനദിപോലെ ചിലടത്തു പങ്കസംസൃഷ്ടയായും, ചിലടത്തു പങ്കാപഹയായും, പ്രവഹിക്കുന്നു. ആ പ്രവാഹഗതിയെ തടയുന്നതിനു വിന്ധ്യനെന്നവണ്ണം മററാകുമതിയും, നിന്നെ പാണ്ഡ്യരാജ്യത്തിൽ പരാജിതനാക്കിയവനും ആയ കേശവനാമവാൻ ഇടയ്ക്കുവീണു. അവൻ എൻെറ കൈകൾക്കു് എത്താഴ്കയാൽ, രാജകരത്താൽ ദണ്ഡ്യനാകുന്നതിന്, നമ്മുടെ മതമറിഞ്ഞു ഭൈരവനും, നാം സ്വയമായും, എന്തെല്ലാം അനുഷ്ഠിച്ചു എന്നു നമുക്കുതന്നെ ഇപ്പോൾ രൂപമില്ല. ശ്രീകൃഷ്ണൻ യവനവൈരിയെ മുചുകുന്ദനെക്കൊണ്ടു കൊല്ലിച്ചില്ലേ?"

**പ്രതി**—"പുരാണോപമാനത്തെ ഇതിൽ വഹിക്കരുതു്. ഉപായവും ഖലത്വവും ഭിന്നനീതികളല്ലേ?"

**അസൽ**—"ശട്ട് ശട്ട്! അമാന്തം! ബുദ്ധിയുടെ ദർശനസ്പൃഷ്ടത ആത്മസത്വവന്മാർക്കു് ഉണ്ടാവില്ല. രണ്ടും വധം തന്നല്ലേ?"(തമിഴിൽ) "യബ്ബാ! ശ്രീ കൃഷ്ണരാലും അജയ്യനാന യവനസിംഹർ എങ്കെ, അണ്ണാപ്പട്ടർ, പണപ്പാപ്പാനെങ്കേ?"

പ്രതി—(കണ്ണുകൾ പൊത്തിനിന്നിട്ട്) "കഷ്ടം! കഷ്ടം! ആ ഉപമാപ്രമാണം——"

**അസൽ**—(മലയാളത്തിൽ) "എന്തപ്പനേ എന്തു്? സിംഹാസനങ്ങൾ, കിരീടങ്ങൾ, ഉടവാളുകൾ—ഇതുകൾ ധർമ്മശാലകളിൽ ദാനം ചെയ്യപ്പെടുന്നില്ല: വൃക്ഷങ്ങളിൽ കായ്ക്കുന്നില്ല: മഴയോടും മഞ്ഞോടും വർഷിക്കുന്നില്ല: ഭൂഖനനം ചെയ്താലും കിട്ടുകയില്ല: അങ്ങാടികളിൽ വിൽക്കപ്പെടുന്നുമില്ല: അതിനാൽ

ശൈലൂകമൂകില പ്രഭൃതികളുടെ നയത്തെത്തുടന്നു് കൊന്നും, വെന്നും, തീവച്ചു മുടിച്ചും, അവയെ നേടണം. നിന്നോടിതാ അന്തർഗതത്തെ തുറന്നു പറയുന്നു."

**പ്രതി**—"വധിക്കണം: ജയിക്കണം: കൃപയുണ്ടെങ്കിൽ ഇവനെ ഉപേക്ഷിച്ചേയ്ക്കണം. അമ്മയെ കാട്ടിത്തരാമെന്നു പറഞ്ഞതുകൊണ്ടല്ലേ ആ കേശവൻകുഞ്ഞിനെ ഞാൻ വഞ്ചിച്ചു കൊണ്ടുപോയി, പിന്നേയും വഞ്ചിച്ചതു്. എനിക്കു വാഗ്ദത്തമായുള്ള ആനന്ദമയമായ ദർശനം തന്നു് അനുഗ്രഹിക്കണം. നമുക്കു് ഭൂശർമ്മപ്രദായിനികളായ ആ ദേവിമാർ എവിടേ ?. ഭൈരവൻെറ കൈകളിൽ അവിടത്തെ നിയോഗമനുസരിച്ചു് ഏല്പിക്കപ്പെട്ട മധുരാംബികാപ്രിയൻ എവിടെ ?"

**അസൽ** – (അത്യധികമായ പരിഭവം നടിച്ചു്) "ആ ഹാ! നഷ്ടസാഹായ്യനായിത്തീന്നിരിക്കുന്ന ഒരം അവസരത്തിൽ കൃപർ കണ്ണനെ എന്നപോലെ ഭത്സനംകൊണ്ടു നമ്മെ ക്ഷീണനാക്കുന്നതിനാണോ നീ പോന്നിരിക്കുന്നതു്? കൃത്യമാർഗങ്ങളെല്ലാം നാം നിശ്ചയിച്ചുപോയി. നിൻെറ സഹകരണംകൊണ്ടു നമുക്കു ശക്തിപൂണ്ണതയെ ദത്തംചെയ്യുക. ധമ്മോപദേശങ്ങൾ, പിതുരാജ്ഞയെ നിവ്വഹിച്ചു് പിതൃപ്രീതിവരുത്തിയതിൻെറ ശേഷം ആവാം. വധം, നരഹത്യ, ബ്രഹ്മഹത്യ— ഫൂ! എന്തു സ്ത്രീത്വം! പരശുരാമതപോവൃത്തൻെറ കൃത്യങ്ങളെ സ്മരിക്കുക."

പ്രതി -- "പിതുരാജ്ഞയനുസരിച്ചു്, പിതുരാത്മപ്രീതിക്കായി——"

അസൽച്ഛായാ "അഹഹഹ! നമ്മുടെ ജന്മകാരകൻ മാത്രജാരനോ? പിതാവല്ലെന്നോ? ആ ഗാന്ധവ്വമഹിമപൂണ്ണൻ ജമദഗ്നി തുല്യനല്ലെന്നോ?" എന്നു ചോദ്യം ചെയ്തും, ആശ്ചയ്യത്തെ നടിച്ചു തൊഴുതുപിടിച്ചു്, കൈവിരലുകളെ നാസികാഗ്രത്തിൽ മുട്ടിച്ചുകൊണ്ടും, നിലയായി.

**പ്രതി**—"പ്രബുദ്ധാത്മാവേ! പിതൃപ്രീതിക്കു് ആ ഉമ്മിണിപ്പിള്ളയുടെ നിഗ്രഹം ആവശ്യമായിരുന്നോ?"

ജഡപഞ്ചാനനൻെറ ജഠരാഗ്നി കത്തിജ്വലിച്ചു: ആ പശുസമനായ ആത്മധമ്മാനുഷ്ഠാപകനെ തൻെറ കോപാഹുതിക്കു 'പശു'വാക്കാനും അദ്ദേഹത്തിനു മനസ്സുണ്ടായി എംകിലും, 'ചിത്രതരമോക്കുന്നേരം അത്ര നിൻെറ ദുവ്വിചാരം' എന്നു ച്ഛ

ണ്ടുവിരലുകൾകൊണ്ടു് ഒരു വിചിത്രനൃത്തം കഴിച്ചിട്ടു്, "മഹാ ബദ്ധം! ദ്വന്ദ്വയുദ്ധത്തിൽ അവൻ ഹതനായി. പ്രതിയോഗി യുദ്ധസമൎത്ഥനായിരുന്നതു കൊണ്ടു് മററവനെ ഹനിച്ചു. ഹനിക്കുമെന്നു് അതിനുമുമ്പുതന്നെ പ്രതിജ്ഞയും ചെയ്തിരുന്നു, എന്നു് വാദിച്ചു.

പ്രതി—"കഷ്ടം! പിന്നെയും ആത്മാവെന്നു സമ്മതിക്കുന്നവനെ വഞ്ചിക്കുന്നല്ലോ! അവിടത്തെ ആയുധങ്ങൾ എനിക്കു പരിചയമില്ലെ? ആ നായർ, പ്രതിയോഗിയാൽ വീഴ്ത്തപ്പെട്ടടത്തു വച്ചു മരിച്ചു എങ്കിൽ അവിടത്തെ വാദം സാധുതന്നെ. അവിടന്നു്, തൊട്ടു നടകൊള്ളിച്ചതിന്റെ ശേഷമാണു് അയാൾ മരിച്ചതു്. ഒക്കപ്പാടെ, നമ്മുടെ ഭൂജീവിതം ഇനി അവസാനിപ്പിക്കണമെന്നാണു തോന്നുന്നതു്. അവിടന്നു് ജനകോടിയെ അന്തകപുരിയിലേയ്ക്കുള്ള ഗമനത്തിനു ദീക്ഷയനം ചെയ്യിച്ചിരിക്കുന്നു. പതിയുന്ന ഇടി എവിടമെല്ലാം, എന്തെല്ലാം, നഷ്ടമാക്കുമെന്നു് ആരറിയുന്നു? നാം ശ്രീപത്മനാഭന്റെ പുറകിൽ പാൎക്കുന്നെങ്കിലും, ആ പരമപുരുഷനു് നേത്രങ്ങൾ പുരോഭാഗത്തു മാത്രമല്ല. മഹാരാജാവു ധൎമ്മപരൻ. നമുക്കു പരാജയത്തിനേ മാൎഗ്ഗമുള്ളു. ഹൈദർസഖ്യമാണു നമ്മുടെ പ്രഥമ ധൎമ്മവിഗതി. പിതൃശാസനത്താൽ ശ്രമമാത്രത്തിനേ നാം നിയുക്തന്മാരായിട്ടുള്ളു. നാം സഞ്ചയിച്ച സകല സഞ്ചയങ്ങളും ഇപ്പോൾ നഷ്ടമായിരിക്കുന്ന സ്ഥിതിക്കു്, ഠരം രാത്രി തന്നെ ഇവിടെ നിന്നു പുറപ്പെട്ടു രക്ഷപ്പെടാം. പാപനിവൎത്തനം ചെയ്തതിന്റെ ശേഷം, നവപഥത്തെ അവിടന്നു് അനുഷ്ഠിച്ചുകൊള്ളണം. ഞാൻ വല്ല പുണ്യക്ഷേത്രത്തേയും ശരണംപ്രാപിച്ചുകൊള്ളാം. ആ ഭക്തനായ വൃദ്ധഭൃത്യനെ ലോഭിയും തൃഷ്ണാവശനും ആത്മവിഹീനനുമായ ആ മാംസമാത്രനെക്കൊണ്ടു വധിപ്പിക്കാൻ സംഗതിയാക്കിയതും വലുതായ ഒരു ശത്രുവെ ഉണ്ടാക്കിയിരിക്കുന്നു. ഭൈരവന്റെ അച്ഛനാണു് ആ ഭൃത്യൻ. അവൻ നമ്മുടെ അച്ഛന്റെ ആജ്ഞയെ അനുസരിച്ചു നമ്മെ അതിഭക്തിപൂൎവ്വം സേവിച്ചു. എന്നിട്ടും, അവന്റെ അച്ഛനെ അവിടന്നു രക്ഷിച്ചുകൊണ്ടില്ല. ആ നരഹത്യയും അവിടത്തെ ദുരുപദേശകാരണത്താൽ സംഭവിച്ചതെന്നു ഭൈരവൻ ധരിച്ചിട്ടുണ്ടു്. ലക്ഷണങ്ങൾ ഒന്നും ശുഭമല്ല."

അസൽ—(കേശവൻ കുഞ്ഞിനെ ഭൈരവൻെറ രക്ഷയിലാക്കിയതു ബുദ്ധിയുടെ അമഷമായിപ്പോയി എന്നു തോന്നി എങ്കിലും, തൻെറ നിലയെ ഭേദപ്പെടുത്താൻ സന്നദ്ധനാകാതെ) "ലക്ഷണങ്ങളുടെ ശുഭാശുഭ പരിഗണനം ചെയ്യാൻ അവകാശം ബുദ്ധിക്കാണ്. ആത്മാവായ മൃദുസത്വവാന് അതിനെന്തവകാശം? നിൻെറ ആത്മപൂൎണ്ണമായ സഹകരണംകൊണ്ടു് എൻെറ ശക്തിക്കു പൂർണത്വം നൽകിയാൽമാത്രംമതി. നമ്മെക്കൊണ്ടു ചെയ്യിച്ചിട്ടുള്ള സത്യത്തെ ഓൎമ്മിക്ക. ശ്രമമാത്രമല്ല നിൎദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. സാധുപ്രകൃതനായ നിനക്കു് അവിടത്തെ ദിവ്യാഹൃദയത്തിൻെറ പൂർണഗതി ഉപദിഷ്ടമായിട്ടില്ല. അവിടത്തെ വത്സൻ നാം ആയിരുന്നു. നീ മാതൃസ്വവും——കേൾക്ക. ഗുരുത്വം അതിശ്രേഷ്ഠമായിട്ടുള്ള ധൎമ്മം. നമ്മുടെ ജന്മകാരകൻ നമ്മുടെ സകല ക്രിയകളേയും, അന്തർഗതങ്ങളേയും അറിയുകയും കാണുകയും ചെയ്യുന്നു. സ്ത്രീ ബാല വർഗ്ഗങ്ങൾക്കു സഹജമായുള്ള ലോലമാനസതയോടുകൂടി നീ കാംക്ഷിക്കുന്ന മാതൃദർശനപുണ്യവിഭവത്തിന് നാം ഉടനെ മാർഗമുണ്ടാക്കാം." (പ്രതിച്ഛായയുടെ മുഖം വലുതായ ആനന്ദസ്തോഭംകൊണ്ടു ശോഭിച്ചു). "നിൻെറ ആനന്ദപ്രസാദം നമുക്കു വലുതായ ശക്തിയെ പ്രദാനം ചെയ്യുന്നു. സ്വർഗങ്ങൾ പിളൎന്നു പതിയ്ക്കട്ടെ: നരകങ്ങൾ കിളൎന്നു പൊതിയട്ടെ: സമുദ്രരാശികൾ പ്രളയ പ്രവാഹംകൊണ്ടു കഴുകട്ടെ: നാം വിജയപതാകയെ ഒരു ഭൂസ്വർഗത്തിൽ പ്രതിഷ്ഠിക്കും. മാതാപിതാക്കന്മാരായ ലക്ഷ്മീനാരായണ വൈകുണ്ഠപരിസരത്തിൽ, കൌപീനമാത്രന്മാരായി, കിങ്ങിണീകടകങ്ങളുടെ മധുരക്വണിതങ്ങളോടു, വിഹരിച്ച ആനന്ദവിഭൂതിയെ സ്മരിക്ക." ആ കുടിലഹൃദയൻ സ്വാദ്ധ്യമായ മൃദുലമനസ്കനെ ഇങ്ങനേയുള്ള മോഹോൽപാദനംകൊണ്ടു വഞ്ചിച്ചും, "ശാന്തം—ശരണ്യം—വരേണ്യം." എന്നു ഛന്ദസ്സ്വരൂപത്തിൽ, സാക്ഷാൽ ചതുർമ്മുഖോൽഗളിതഗാംഭീൎയ്യത്തോടുകൂടി ആ പദങ്ങളെ വദിച്ചും, തൻെറ കരദണ്ഡങ്ങളെ വിടുത്തിയും, സൎവ്വാംഗങ്ങളുംകൊണ്ടു് സ്വാപേക്ഷയെ ആജ്ഞാരൂപമാക്കിത്തീൎത്തും, ആ രണ്ടു കായങ്ങളാലും ആരാധനീയനായുള്ള ഒരു മൃതഗാത്രൻെറ തൽഛായയായി, പ്രവൃദ്ധമായ ഗാന്ധൎവ്വഗാംഭീൎയ്യത്തോടു നില

കൊണ്ടു. ആ ദൎശനത്തിൽ പ്രതിച്ഛായയുടെ ആത്മധാമോഗ്രത കേവലം 'മാതൃസ്വ' നായ ശാന്തകുമാരന്റെ നിലയിൽ പൊലിഞ്ഞു. "അമ്മയെ ഒന്നു കാണാൻ അനുവദിച്ചാൽ———" എന്നുപറഞ്ഞു തുടങ്ങിയതിനെ അസൽച്ഛായ തടഞ്ഞു:—"വിജയികളായി കണ്ടുകൊള്ളാനല്ലെ അച്ഛന്റെ അനുജ്ഞ?"

പ്രതി—"ജ്യേഷ്ഠൻ കണ്ടുവല്ലോ—"

**അസൽ**—"നീ എന്തു വിഡ്ഢിക്കുട്ടൻ! ആ യദൃച്ഛാസംഭവം എന്നെ ഭ്രമിപ്പിച്ചകഥ— നാരായണ" (ഹരിപഞ്ചാനനനാമധേയം സന്ദൎഭയോജ്യതയ്ക്കുവേണ്ടി ഉപയോഗിച്ചു.) "രണ്ടുമൂന്നു ദിവസത്തേക്കുമാത്രം ക്ഷമിക്കു. നമുക്കു രണ്ടുപേൎക്കും ചേൎന്ന്, ആ പരിശുദ്ധപാദങ്ങളിൽ നമസ്കരിച്ച്, കട്ടിമീനാക്ഷി കനകബാലികയേയും ദൎശനം ചെയ്ത്, പൂൎവ്വകഥകളെ ധരിപ്പിക്കാം. നാം ജീവിച്ചിരിക്കുന്നതു് ആ മഹതി അറിഞ്ഞിട്ടില്ല. പോരൂ— ഒന്നിച്ചുപോകാം. എന്റനുജൻ,—ഇതാ നോക്കൂ—അച്ഛൻ കല്പിക്കുന്നപോലെ—അതേ—അച്ഛൻതന്നെ—നമ്മുടെ അച്ഛൻ കല്പിക്കുന്നപോലെ വിചാരിക്കൂ. അമ്മ, പരമസാധ്വ, അമ്മയുടെ അരുളപ്പാടെന്നും ആദരിക്കു——" ഇങ്ങനെ കരുണാനിദാനകേന്ദ്രഭേദിയായുള്ള മൃദുമഞ്ജുളയാചനയോടു് അസൽച്ഛായ പിന്നെയും കരങ്ങളെ വിടൎത്തി. പ്രതിച്ഛായ, സ്നേഹശാഠ്യം കൊണ്ടു കലഹിച്ചിരുന്ന ബാലൻ മാതൃവക്ഷസ്സോടുചേരുംവണ്ണം, ആ കരങ്ങൾക്കിടയിൽ പാഞ്ഞു പതിച്ചു; ആ മൂൎത്തിദ്വയം വീണ്ടും ഏകീഭവിച്ചു........പടിവാതുക്കൽ കാത്തുനിന്നിരുന്ന ഒരു ഭടൻ പ്രവേശിച്ചു "പടത്തലവനാർ" എന്നു ബോധിപ്പിച്ചു.

**ഹരി**—"ഏകനോ?"

**ഭടൻ**—"ആം സ്വാമീ!"

**ഹരി**—"ആയുധപാണിയോ?"

**ഭടൻ**—"അപ്പടിയേ, തിരുവടീ!"

**ഹരി**—"നല്ലതു്! വരച്ചൊൽ"

ഭടൻ തന്റെ ആജ്ഞാ നിൎവ്വഹണകൃത്യത്തിനു തിരിച്ചു.

---

# അദ്ധ്യായം ൨൮.

---

" വിബുധപതിയോടു നിശിചരാലയം വെന്തൊരു
വൃത്താന്തമെല്ലാമറിയിച്ചുകൊള്ളുവാൻ,
അററമററികാറിയാ പാവകജപാലക-
രുംബരത്തോളമുയർന്നു ചെന്നുമുദാ "

നമുക്കു പരിചയമുള്ള മുദുസ്മേരവദനനും കാരുണ്യകടാക്ഷാവലോകനപ്രവീണനും കനകഗാത്രനും ആയുള്ള ഹരിപഞ്ചാനനസിദ്ധൻ മാത്രം ആ രംഗത്തു ശേഷിച്ചു. "ശരി! എല്ലാം കലാശിച്ചിരുന്നു! ശകുനംനന്നല്ല. അച്ഛൻ ഗന്ധർവ്വാംശജനെന്നു സംശയമില്ല. അവിടത്തെ കല്പനയ്ക്കു വിരോധമായി, അമ്മയെക്കണ്ടെന്നു തുടങ്ങി ഗ്രഹപ്പിഴ. എങ്കിലും, ഹൈദർമഹാരാജാവിന്റെ ഉള്ളറിയുന്നതുവരെ പയററുകതന്നെ. ഈ അകാലപ്പുറപ്പാട്? ഉണ്ണിത്താനെപ്പോലെ ഇദ്ദേഹവും ബന്ധുവാണ്. അദ്ദേഹം പറഞ്ഞ് അച്ഛനെന്നുമനസ്സിലാക്കി, മൂപ്പിൽ ചാടിത്തിരിച്ചിരിക്കയാണ്. വരട്ടെ. മനഃപൂർവ്വം കടന്നും നമ്മെ ദ്രോഹിക്കയില്ല. എങ്കിലുംകരുതണം" ഇങ്ങനെ ആത്മഗതമായി സ്ഥിതിവിവേചനം ചെയ്ത്, രണ്ടുലഘുവായ നാരാചകഠാരികളെ എടുത്ത് അരയിൽ തിരുകിയും, യോഗവേഷ്ടിയാൽ അതുകളെമറച്ച് കടീതടത്തെ ദൃഢമായിബന്ധിച്ചും, തമ്പിപ്രഭുവിനു നൽകിയതുപോലുള്ള ഒരു വക്രവാൾ ഉറയോടുവഹിച്ചും, രാജസച്ചാഞ്ചാട്ടത്തോടുകൂടി, അതിഥിസൽക്കാരശാലയിലേയ്ക്കു യോഗീശ്വരൻ നടകൊണ്ടു. പടത്തലവൻ ഹരിപഞ്ചാനനനെക്കണ്ടപ്പോൾ, "ഉറങ്ങിപ്പോകുല്ലെന്നു ഞാൻ വിചാരിച്ചു. നാളത്തേയ്ക്കുവേണ്ട ശ്രമങ്ങളുണ്ടല്ലോ" എന്നു തന്റെ അകാലാഗമനത്തിനു സമാധാനമായി പറഞ്ഞു. അദ്ദേഹം പുതച്ചിരുന്ന സാൽവകൊണ്ട് കണ്ഠത്തിനു കീഴ്വശമുള്ള ഒരുക്കവും, തലക്കെട്ടിനാൽ അകത്തുള്ള രക്ഷയും, മറയ്ക്കപ്പെട്ടിരുന്നു എങ്കിലും, ഹരിപഞ്ചാനനഗുരുവിന്റെ നോട്ടത്തിന് ആ സന്നാഹങ്ങളുടെ യാഥാർത്ഥ്യം ക്ഷണം കൊണ്ടു മന

സ്സിലായി. തന്റെ മുമ്പിൽ പ്രവേശിച്ചിരിക്കുന്നതു, സ്വബന്ധുത്വകാംക്ഷിയായി, മുമ്പിൽ പിരിഞ്ഞ ഗൃഹസ്ഥനായ രാമവൎമ്മത്തു പിള്ളയല്ലെന്നും, ശ്രീപത്മനാഭദാസനായ കുലശേഖരപ്പെരുമാൾ കിരീടപതിയുടെ സ്ഥാനപതിയാണെന്നും ഹരിപഞ്ചാനനയോഗികൾ ധരിച്ചതിനാൽ, അതിനുമുമ്പിൽ അനുവൎത്തിച്ച ആസനപ്രദാനോപചാരം ചെയ്യാതെ, യുദ്ധാങ്കണനിയമത്തെ അനുകരിച്ചും, അഭിമുഖസ്ഥിതിയെ അവലംബിച്ചു നിന്നും, കാൎയ്യാവലോകനം ചെയ്യാമെന്നു് നിശ്ചയിച്ചു. എങ്കിലും, ശിരസ്സും ലലാടഭ്രൂനേത്രങ്ങളും, അധരങ്ങളും കംബുഗ്രീവവും, രക്തപ്രഭമായ ഹസ്തപത്മങ്ങളും ചേൎന്നു് ഒരു പത്മബാണവിലാസം അഭിനയിച്ചു്, സ്വാഗതാഭിനയത്തിൽ ഒരു പടിയും വിടാതെ, ഹരിപഞ്ചാനനപ്രവീണൻ സ്വാഗതചേഷ്ടാമൎയ്യാദകളെ അനുഷ്ഠിച്ചു: "ഏകനല്ല—ഏകസഹസ്രമെങ്കില്ലും നമ്മെ വലയം ചെയ്യുന്നു," എന്നു ക്ഷണസങ്കലനഫലത്തെ മനസ്സുകൊണ്ടു കുറിച്ചു് ചഞ്ചലമനസ്കനായി. അതിനേയും ഹരിപഞ്ചാനനൻ തന്റെ യമിതവൈഭവം കൊണ്ടു് ഉപഗൂഹനം ചെയ്തു. ആസനദാനം ചെയ്യാത്തുള്ള ഉപചാരത്തിന്റെ ന്യൂനതയെ പടത്തലവനും പരിഗണനം ചെയ്തു. അയ്യോ! ഹരിപഞ്ചാനനന്റെ മനക്കാമ്പു് നിയമവിരുദ്ധമായി ക്ഷുബ്ധകതന്നെ ചെയ്യുന്നല്ലോ! രാജരാജന്മാരോടും നേൎക്കാൻ വീൎയ്യസന്നദ്ധനായുള്ള ഹരിപഞ്ചാനനനു് പടത്തലവനായ വൃദ്ധന്റെ സാന്നിധ്യമാത്രവും അസ്വാസ്ഥ്യകരമാകുന്നു. സാൽവാ ആച്ഛാദനം ചെയ്യുന്ന ഖഡ്ഗത്തിന്റെ ധാരയും, ശരീരം ആവരണം ചെയ്യുന്ന വിക്രമത്തിന്റെ ഉത്സാഹപ്രസരവും, വാൎദ്ധക്യത്താൽ എത്രത്തോളം ക്ഷതമായിട്ടുണ്ടെന്നു നിൎണയിപ്പാൻ ശക്യമാകാത്തതിനാൽ, തന്നോടുതുല്യനായ ഒരു അപരിജ്ഞേയബലിഷ്ഠൻ തന്നെയാണു തന്നെ നേൎത്തുനില്ക്കുന്നതെന്നു് ഹരിപഞ്ചാനനൻ അഭിമാനിച്ചു. സ്വഖഡ്ഗത്തെ ഗാഢപരിരംഭണം ചെയ്തുകൊണ്ടു, "അവിടത്തേയ്ക്കു് ഒരു കാഴ്ചയ്ക്കായിട്ടാണിതിനെ കൊണ്ടുന്നതു്. അന്നു് തിടുക്കത്തിൽ പിരിഞ്ഞു. ഇന്നു് സാവകാശമായി സംസാരിപ്പാൻ പോന്നതു് എത്ര സന്തോഷം! ഇവിടന്നു് യജ്ഞശാലയിലേയ്ക്കു നാളെമാറുന്നു. സംഗപരിത്യാഗേച്ഛുക്കൾക്കും പ്രാരബ്ധമൊഴിഞ്ഞിരിപ്പാൻ സൌകൎയ്യം കിട്ടുന്നില്ല. അവരും ലോകകാൎയ്യധുരന്ധരന്മാരായി, ഇങ്ങ

നെ പരിശ്രമഭേദങ്ങൾ പരിചയിച്ചാലല്ലേ, പ്രപഞ്ചത്തോസ് സമനിലയിൽ നിൽക്കൂ" എന്നു ലളിതമായി പ്രസംഗിച്ചു.

**പടത്ത**—"വിഷമവിഷയങ്ങളിൽ ഞാൻ അജ്ഞൻ—അഭ്യസിപ്പിക്കാൻ തക്കഗുരുക്കന്മാരും ഉണ്ടായില്ല. അവിടത്തെ അഭിപ്രായത്തിനെ ശരിവയ്ക്കാനും കുറച്ചൊരുപഠിപ്പു വേണമല്ലോ."

"അച്ഛൻ നമ്മെ അഭ്യസനം ചെയ്യിച്ചതിനെ ഊന്നിപ്പറഞ്ഞതല്ലേ ഇതു്? അങ്ങനെയാണെങ്കിൽ കഥ ഇവിടെങ്ങുമല്ല നിൽക്കുന്നതു്!" എന്നു ചിന്തിച്ചുകൊണ്ടു്, ഹരിപഞ്ചാനനൻ സംഗീതത്തിൽ പൊട്ടിച്ചിരിച്ചു്, ആശ്ചര്യരസാഭിനയമായി ഒരുവിലാസനാടനവും കഴിച്ചു് "ഞാൻ ചിരിച്ചതു ലോകത്തിന്റെ വിപരീതഗതിയെനിനച്ചാണ്. അവിടത്തേപ്പോലുള്ള 'അജ്ഞ'ന്മാരാണല്ലോ, ഓരോ മണ്ഡലാധിപന്മാരുടെ ദോർദ്ദണ്ഡങ്ങളായി അവരുടെ പാണികൾക്കു ഭരണഹരണശക്തികളെ നൽകുന്നതു്. ആശ്ചര്യമല്ലേ അതു്?"

**പട**—"അങ്ങേ നിന്ദാസ്തുതി വളരെഭംഗിയായി. എന്നാലിപ്പോൾ ഭംഗിപറഞ്ഞു പരസ്പരം രസിപ്പിപ്പാനുള്ള കാലമല്ല. നമുക്കു രണ്ടുപേർക്കും ഒരു ദുഃഖം നേരിടാൻ പോകുന്നു."

**ഹരി**—"ആഹാ! പ്രമോദകരം! നമുക്കു സമാനദുഃഖമുണ്ടെങ്കിൽ, നാം സഹൃദയന്മാരാണ്. ഞാൻ ബന്ധുവിഹീനനമല്ലാ ഭവാദൃശനായുള്ള ഒരു മഹാപുരുഷന്റെ മാതുലത്വത്തിന് സമ്പ്രസ്തമായ എന്റെ ഹൃദയവും സ്പൃഹിക്കുന്നു."

**പട**—"ആ നിലയിൽതന്നെയാണ് ഇങ്ങോട്ടു പുറപ്പെട്ടിരിക്കുന്നതു്. അല്ലെങ്കിൽ ഈ സ്ഥലത്തും, ഈ സമയത്തും, ഞാൻ വരില്ലായിരുന്നു. അല്പദൂരത്തൊരുസ്ഥലത്തു് എന്നോടുകൂടി പുറപ്പെടണമെന്നു് ഒരപേക്ഷയുണ്ടു്"

ഹരി—"ഞാൻ ഈ ചെറിയവാൾ ഒന്നു മാററിക്കൊള്ളട്ടെ. അവിടന്നു കൊണ്ടുവന്നിട്ടുള്ളതു കയ്യിലിരിക്കുന്നതു തന്നെല്ലോ? രണ്ടും തുല്യമായിരിക്കേണ്ടേ?"

**പട**—(തന്റെ ഖഡ്ഗത്തെ ഉറയോടു പുറത്തു കാണിച്ചിട്ടു്) "ഒന്നാമതായി ഇതുതന്നെ"

**ഹരി**—(ചിരിച്ചുകൊണ്ടു്) "ഇതു സ്നേഹബന്ധവും കവിതയും, രസബോധത്തെ സന്ധിക്കുന്നതാണല്ലോ. ദൂരത്തെന്തു്

നു പോകുന്നു. 'ശുഭസ്യശീഘ്രം.' ഇവിടെവെച്ചു തന്നെ കഥ കഴിയട്ടെ. സമീപത്തെ ക്ഷേത്രത്തിന് അശുദ്ധിവരുമെന്നോ? അതു പേടിക്കേണ്ട. നമുക്ക് അതിനകത്തുതന്നെ സമാധിസ്ഥാപനയ്ക്കു് അവകാശമുണ്ടു്. ഞാൻ അവിടത്തെ പ്രായത്തെ വിചാരിച്ചു നിരായുധനായി പരീക്ഷിക്കാം." ഇങ്ങനെ പറഞ്ഞുകൊണ്ടു് യോഗീശ്വരൻ വിനോദഭാവത്തിൽ അരക്കച്ചയെ ഒന്നു കൂടി മുറുക്കി.

പട—"ഞാൻ വൃദ്ധനെങ്കിൽ അങ്ങ് ഐഹികനിവൃത്തനാണ്. നാം തമ്മിൽ കളിവാക്കുപോലും ചേരുന്നതല്ല. പിന്നെ, ദ്വന്ദ്വയുദ്ധക്കാര്യം ആലോചിപ്പാനെങ്കിലുമുണ്ടോ? അങ്ങ് ചെയ്യേണ്ട ഒരു കൃത്യത്തെ ചെയ്യിക്കാനാണ്, ഞാൻ ക്ഷണിച്ചതു്." ഹരിപഞ്ചാനനൻ പടത്തലവന്റെ ശാന്തതയും സ്ഥാനാപതിക്രമത്തിൽ കാര്യം തൊടാതെകണ്ടുള്ള കാര്യകഥനവും സൂക്ഷിച്ചു. തന്റെ മഹൽപ്രഭാവത്തെ പ്രദർശിപ്പിച്ചു് ആ കൂടിക്കാഴ്ചയെ അവസാനിപ്പിച്ചാലൊ എന്ന് ആലോചിച്ചു. "പാടില്ലാ വിഡ്ഢിത്തംകൊണ്ടു തോററുകൂടാ" എന്നിങ്ങനെ ചിന്തചെയ്തു പറയുന്നു:—"എന്നേ ഞാനും വിചാരിച്ചുള്ളു. ചെറുപ്പം കൊണ്ടു കളിവാക്കു പറഞ്ഞുപോയി. ക്ഷമിക്കണം" (കുറച്ചു് ആലോചിച്ചു വിഷമത്തെ നടിച്ചു്) "അങ്ങോട്ടു കൂടിയുള്ള പ്രയാണത്തിന് ഒരു വിഘ്നമുണ്ടു്. ഏഴുവെളുപ്പിന് ഒരു ഹോമം തുടങ്ങണം."

പട—"ആ ഹോമത്തേക്കാൾ വലുതായ ഒരു കർമ്മം അങ്ങേ ആവശ്യപ്പെടുന്നു. മാതൃപൂജയേക്കാൾ വലുതായ കർമ്മം മനുഷ്യനു മറെറാന്നുണ്ടോ?" ഹരിപഞ്ചാനനന്റെ ഹൃദയം കർപ്പൂരംപോലെ ക്ഷണത്തിൽ അഗ്നിസ്പൃഷ്ടമായി കത്തി. തന്റെ പരമാർത്ഥത്തെ പടത്തലവൻ ഗ്രഹിച്ചു എന്ന് ആ പ്രഭുവിന്റെ ആദ്യമായ ഉത്തരത്തിൽനിന്നു സംശയിച്ചതു് സ്ഥിരപ്പെട്ടു. ഏതു സജ്ജനസമാജം കേട്ടാലും സമ്മതിക്കുന്ന ഒരു കാരണത്തെയാണ് വൃദ്ധൻ ആഖ്യാപനംചെയ്‌വാൻ പോകുന്നതെന്നു തീർച്ചയാവുകയാൽ, ഹരിപഞ്ചാനനന്റെ പാദങ്ങൾ ഒരു സാവധാനതാളം ചവുട്ടി. അദ്ദേഹത്തിന്റെ നാവിനെ സരസ്വതി ഇങ്ങനെ നടനവും ചെയ്യിച്ചു:— "അല്ലേ! ഇതെന്തു് 'അജ്ഞ'ത്വം? ഇതിനു മഹായോഗിമാരും ശിഷ്യപ്പെട്ടുമല്ലോ. മാതൃപൂജാമാ

ഹാത്മ്യം ഗ്രഹിച്ച മഹാനുഭാവൻ 'അജ്ഞ'ത നടിച്ചാൽ 'അ'കാര 'വി' കാരഭേദങ്ങൾ നശിച്ചുപോകുമല്ലേ? 'മാതൃപൂജ'തന്നെയായാണു നാമും എന്നും, ത്രികാലങ്ങളിലും, അനുഷ്ഠിക്കുന്നതു്. അകത്തുണ്ടു്. കാണാം. അതിവിശേഷസാന്നിദ്ധ്യമുള്ള ദുർഗ്ഗാവിഗ്രഹം. സാക്ഷാൽ ശ്രീ ഹലായുധസംസേവ്യമായിട്ടുള്ളതാണ്. അർജ്ജുനൻ, ശ്രീ പരീക്ഷിത്തു്——"

**പട**—(ഭാവഭേദമൊന്നും കൂടാതെ) "പ്രസവിച്ച അമ്മയുടെ സംഗതിയാണു ഞാൻ പറയുന്നതു്."

**ഹരി**—"മഹാഭാഗ്യവാൻ! അമ്മ ജീവിച്ചിരിക്കുന്നു ഇല്ലേ? പരമപുണ്യവതി! പുത്രധനത്തിൽ——"

ഈ കന്നത്വം പടത്തലവനെ ചിരിപ്പിച്ചു. ഹരിപഞ്ചാനനന്റെ ദ്രുതയുക്തിസ്വാരസ്യത്തെ അഭിമാനിച്ചു്, ആ മഹാ അവിവേകിയെ രക്ഷിക്കുകതന്നെ വേണമെന്നു് അദ്ദേഹം ഒന്നുകൂടി ഉറച്ചു. അതിനാൽ യോഗീശ്വരന്റെ വാക്കുകളെ തടഞ്ഞു് "ആ ഭാഗ്യവതി വിഷ്ണുപദംചേർന്നു കാലം കുറച്ചധികമായി" എന്നു പറഞ്ഞു.

**ഹരി**—(പുരികം ഉയർത്തി നെററിയെ ചുളുക്കി സംഗതിയുടെ ദുർഗ്രാഹ്യതയെ അഭിനയിച്ചു) "നമുക്കു കഥയൊന്നും മനസ്സിലാകുന്നില്ല. കുറച്ചുകൂടി സ്പഷ്ടമാക്കിപ്പറയണം. അത്യാവശ്യമെങ്കിൽ യജ്ഞത്തെ ഉപേക്ഷിച്ചും അവിടത്തെ ഇഷ്ടത്തെ അനുഷ്ഠിക്കാം."

ഇപ്രകാരമുള്ള ഉദാരവചനകൌശലക്കാരനോടു് അന്തരംഗത്തെ ആ ഘട്ടത്തിൽ വച്ചുതന്നെ തുറന്നുകാട്ടണമെന്നു പടത്തലവൻ നിശ്ചയിച്ചു. "അതു് ഗുണബുദ്ധി! അങ്ങു്, ഈയിട ചിലമ്പിനേത്തു പോയിരുന്നില്ലേ?"

**ഹരി**—(പുരികക്കൊടി പൊട്ടുമാറു് വക്രിപ്പിച്ചു്, ഏകനഖംകൊണ്ടു് നെററിചൊറിഞ്ഞു്) "'ചിലമ്പിനേടം'! ചിലമ്പിനേടത്തെന്നാൽ?——ഹൊ ശരി! ചന്ദ്രകാരപ്രഭുവിന്റെ മഠം. മനസ്സിലായി!—കഴൽക്കൂടം എന്ന സ്ഥലത്തല്ലേ? അവിടെ നമുക്കു കേമമായ ഒരു ഭിക്ഷാസൽക്കാരം നടന്നു."

**പട**—"അതിന്റെ തെക്കേ വീട്ടുവാതുക്കൽ വച്ചുണ്ടായ സൽക്കാരവും ഒരു വിധം കേമമായിരുന്നില്ലേ?"

ഠരം ചോദ്യം ജീവഹതകമായ ശല്യമായിക്കൊണ്ടു്, ഹരി പഞ്ചാനനൻെറ എരിഞ്ഞു പൊരിഞ്ഞിരുന്ന കരൾ പൊടിഞ്ഞു. പാണ്ഡ്യദേശത്തു തന്നോട്ടു് ഉടമ്പെട്ടിരുന്ന സഹായികളെ തടഞ്ഞ ഠരം ശനി, സ്വവർഗക്കാരായ കാട്ടാനകളെ പിടിപ്പാൻ പരിശീലിപ്പിക്കപ്പെട്ട താപ്പാനകൾ സാധിക്കുംപോലെ, ഹരി പഞ്ചാനനയോഗിഗജത്തെ തടഞ്ഞു് ഇതാ കൊറ്റപ്പത്തിലാക്കുന്നു. ഇദ്ദേഹം എങ്ങനേയോ സംഗതി ഏതാണ്ടല്ലാ—സൂക്ഷ്മമായി മുഴുവനും തന്നെ—ഗ്രഹിച്ചിരിക്കുന്നു. ആഹാ! ഇവിടെ ഉണ്ണിത്താനോടനുഷ്ഠിച്ച നവനീതനയം സ്വാത്മനാശകമായ ഗരളാഗ്നിയായി ഭവിക്കും. ഹരിപഞ്ചാനനയോഗീശ്വരനും അനന്തപത്മനാഭൻപടത്തലവനും ഒന്നിച്ചു ഭൂമിയിൽ ശത്രുനിലയിൽ വർത്തിക്കുക അസാദ്ധ്യം! മാർത്താണ്ഡവർമ്മമഹാരാജാവിൻെറ ധനുർവേദസഹാന്തേവാസിയായ ഠരം ഭീഷ്മസമൻ തന്നോട്ടു ജന്യപരീക്ഷയിൽ നിൽക്കുകയില്ലെങ്കിലും, 'ഏകനല്ല, ഏകസഹസ്രം' എന്നു താൻ മുമ്പിൽ വിചാരിച്ചതു് യഥാർത്ഥമായിരുന്നാലോ? തൻെറ സ്വന്തമായ ഭടന്മാർ അമ്പതിൽ പരവും, ഭക്തസംഘത്തിൽ ചിലരും ആ വാടത്തിനകത്തുണ്ടെങ്കിലും, രണ്ടാം വകക്കാർക്കു് ഠരം ദുർഘടസ്ഥിതിയുടെ ഗ്രഹണമില്ല: അവർ ആയുധവിതരണംകൊണ്ടു സന്നദ്ധരാക്കപ്പെട്ടിട്ടുമില്ല. ഇതല്ല തക്കം. ഹൈദർ മഹാരാജാവിൻെറ കല്പനമറുപടി രണ്ടു ദിവസത്തിനകം എത്തുമെന്നുള്ളതുകൊണ്ടു്, യജ്ഞാവസാനംവരെ ഒന്നു് "ഉരുളുകതന്നെ" എന്നു് ഹരിപഞ്ചാനനൻ നിശ്ചയിച്ചു. തൻെറ ഹൃദ്വേദനയും അഗാധചിന്തകളും അതാതു് ഇന്ദ്രിയകേന്ദ്രങ്ങളിൽ വസിച്ചതല്ലാതെ, അദ്ദേഹത്തിൻെറ മുഖചേഷ്ടകളെ ഠരംഷലെങ്കിലും ഭേദപ്പെടുത്താൻ ബഹിർഗമനം ചെയ്തില്ല. "നാം ഓർമ്മിക്കുന്നു—ആ പാണ്ടിക്കിഴവി ശ്രീശ്വേതാംബികാ ലക്ഷണവതി—"

പട—"അതു കണ്ടുപിടിപ്പാനുണ്ടായ സംഗതി?—"

ഹരി—"അവൾക്കു നാം തന്നെ പ്രസാദം നൽകണമെന്നു ചന്ത്രകാരൻ അപേക്ഷിച്ചു."

പട—(സ്തോഭഭേദമൊന്നും കൂടാതെ സ്വർണ്ണജലതരംഗിണിപ്പാത്രങ്ങളിൽ നിന്നു പുറപ്പെടുന്ന മഞ്ജുസ്വനത്തിൽ) "എന്നിട്ടു്, പ്രസാദംകൊടുത്തോ അനുഭവിച്ചോ?"

ഹരി—(കോപജ്വലനം വിജൃംഭിച്ചതിനെ വൈഷ്ണവപ്രഭാവത്തോടമർത്തി) "അനുഗ്രഹിച്ചു്—"

പട—(വർദ്ധിച്ച ഗൌരവത്തോട്) "ആര് ആരെ അനുഗ്രഹിച്ചു എന്നുകൂടി വ്യക്തമാക്കണം."

ഹരി—(തുല്യഗൌരവത്തോടു) "അവകാശമുള്ള ആൾ ആവശ്യമുള്ള ആളെ."

പട—"അതെനിക്കറിയാം. എന്നാൽ, മന്ത്രക്കൂടത്തു വാതുക്കൽ വച്ച്, വൃദ്ധയായ ആ അമ്മയെക്കണ്ട—ആ സമയത്ത്, ആക്കാണ് അനുഗ്രഹിപ്പാനും അതു സ്വീകരിപ്പാനും കർത്തവ്യം ഉണ്ടായിരുന്നത്? ത്രിപുരസുന്ദരിക്കുഞ്ഞമ്മ—— ——"

ഹരി—(അത്യാശ്ചര്യം നടിച്ചു) "അതാര്? എന്തായിതു പുതുക്കഥ? പാത്രങ്ങളും പെരുകി വരുന്നല്ലോ!"

പട—(കാപട്യം കണ്ടു വർദ്ധിച്ച രോഷ്യയെ അമർത്തി) "എന്തായിതെന്നോ? 'പാത്ര'ങ്ങളെന്നും, ആയോ? 'പാത്രം' എന്നു തന്നെ ഇരിക്കട്ടെ. ആ നിർഭാഗ്യ 'ഗർഭപാത്ര'ക്കാരിയുടെ പാദത്തിൽ എന്തുകൊണ്ട് കണ്ടയുടനെ നമസ്കരിച്ചില്ല? അങ്ങേ ആത്മാവിന്റെ കണ്ണു പൊത്താതെ ഉത്തരം പറയണം."

ഈ ചോദ്യം കേൾക്കത്തക്ക സ്ഥിതിയിൽ നിന്നിരുന്ന കേശവപിള്ളയ്ക്കു് അതിന്റെ അർത്ഥവും തന്റെയും ഉണ്ണിത്താന്റെയും ഊഹങ്ങളുടെ സ്ഖലിതങ്ങളും വ്യക്തമായി.

ഹരി—('എന്നെ കുമ്പിടുവാനായ് സമയമഖിലദിക്പാലരും നോക്കിവാഴ്'ന്ന രാവണപ്രഭാവത്തെ നടിച്ചു.) "നാം നമസ്കരിക്കുകേ?"

പട—"അതേ, 'നാം' തന്നെ. അവിടെ കിടന്നു പുഴപ്പുളയ്പു പിടച്ചതിനെക്കാൾ, തൊഴുതു കരഞ്ഞെങ്കിൽ ദൈവത്തിനും ലോകത്തിനും നിരക്കുമായിരുന്നല്ലോ?"

ഹരി—"നന്തിയത്തുണ്ണിത്താൻ എന്നു കേട്ടിട്ടില്ലേ? അദ്ദേഹത്തിന് ഒരു പിച്ചു പിടിച്ചിരുന്നു. അവിടത്തേക്കും അതുപോലെ, എന്തൊ ഒരു ചിത്തഭ്രമം........."

പടത്തലവന്റെ ഹൃദയമദ്ധ്യത്തിലെ രക്തം മേല്പോട്ടു ഉയന്നു. അദ്ദേഹം നിലത്തൂന്നിയിരുന്ന ഉറയിൽനിന്നു വാൾപ്പിടിയും ഒന്നു പൊങ്ങി, "ക്ലിങ്ക്" എന്നു ശബ്ദിച്ച്, പൂവസ്ഥിതിയിൽ അമന്നു. അകത്തു നിന്നിരുന്ന കേശവപിള്ള തന്റെ ഗുരുബന്ധുവിന്റെ പ്രവൃദ്ധഗൌരവപ്രഭയേ കണ്ടു് തനിക്കു സംഭാവന കിട്ടിയ ദിവസത്തെ ഓത്തു. ഭക്ത്യാദരഗുരുത്വങ്ങളോടുകൂടി ത

ന്നെ ആദരിച്ചു സംസാരിക്കേണ്ട ഒരാൾ, വ്യാജവേഷത്തിലും നടൻെറ സമ്പ്രദായത്തിലും തന്നോടു ധിക്കാരവചനത്തെ പ്രയോഗിച്ചപ്പോൾ, ആത്മനിയമനപരീക്ഷയിൽ, അതുവരെ സ്ഥിരപ്രവൃത്തനായിരുന്ന പടത്തലവൻ, ആ ദുർമ്മദധിക്കാരിയോടു പ്രത്യക്ഷത്തിൽ തോററു് കോപഹാസ്യപ്രചുരതയോടു് ഇങ്ങനെ വചനകഠാരികളെ ചെറുശൂലങ്ങളായി വിസർജിച്ചു. "സന്ന്യാസപ്പകിട്ടുകൊണ്ടു രാജ്യം നേടിക്കളയാമെന്നു പുറപ്പെട്ടിരിക്കുന്ന ഗോസായിതപമാണു് ചിത്തഭ്രമം! പണ്ടു ചില വലിയവരെ കുഴിക്കടിയിലാക്കിയ ദുർമ്മദക്കോടാലികൊണ്ടു്, ഒരു രാജ്യത്തിൻെറ ചോടിളക്കാമെന്നു സ്വപ്നം കാണുന്നതാണു് ചിത്തഭ്രമം! ഒരു ഒററവാൾവീശിനു പോരാത്ത കാവിവസ്ത്രക്കൂട്ടം പീരങ്കിയുണ്ടയിൽ ഭസ്മം! എന്നറിയാത്ത അന്ധതയാണു ചിത്തഭ്രമം!" (ഹരിപഞ്ചാനൻെറ ഖഡ്ഗപ്രവാളം ദർപ്പണപ്രഭയോടു പുറത്തു കണ്ടുതുടങ്ങി. മൃദുസ്മേരങ്ങൾ പകന്നു്, ഖരതര ക്രൌര്യം കലന്ന ഭ്രുകുടിത്തുടിതങ്ങൾ മുഖത്തെ മഹാരൂക്ഷമാക്കി. വക്ഷസ്സിലെ മരതകപ്രവാളങ്ങൾ നീങ്ങി, രക്തമുക്താഹാരങ്ങൾ തിളങ്ങി. യോഗാഭ്യസനസാധനസമസ്തവും വൈരപ്രകോപസംരംഭത്തിൽ അസ്തമിതമായി. പടത്തലവൻ ജയഫലത്തെ സന്ദർശനം ചെയ്തു്, പൈതാമഹശാന്തതയോടു് തൻെറ വിമർശനത്തെ തുടന്നു:—"അതെല്ലാംപോകട്ടെ———മീനാക്ഷിക്കുട്ടിയായ മരുമകൾക്കു ഭർത്താവുണ്ടാക്കാൻ പുറപ്പെട്ടുവിപ്പിച്ച സ്നേഹത്തെ ഇനിയെങ്കിലും പൂർണ്ണമായി ഫലിപ്പിക്കണം. വരണം. മരിക്കാൻ കിടക്കുന്ന അങ്ങേ പ്രസവിച്ച അമ്മയെ തൊഴുതു്, ആശ്വസിപ്പിക്കണം. അവക്കു തീർത്ഥമൊഴിച്ചു സുഖപ്രയാണമാക്കണം. കർമ്മങ്ങൾ ചെയ്തു പരമഗതിയുണ്ടാക്കണം. കഴക്കൂട്ടത്തുപിള്ളമാരുടെ സംബന്ധിയാണു് ഇങ്ങനെ ഗുണദോഷിക്കുന്നതു്." പടത്തലവൻ തൻെറ അന്തർഗതത്തെ ഇങ്ങനെ സ്പഷ്ടമാക്കി പറഞ്ഞപ്പോൾ, ഹരിപഞ്ചാനനൻ തനിക്കു നേരിടാനുള്ള ആപത്തിൻെറ പരമകാഷ്ഠയെ പ്രാപിച്ചു എന്നു ധരിച്ചു: തൻെറ ഖഡ്ഗത്തെ അടുത്ത ചുവരിൽ ചാരിവച്ചിട്ടു്, കുടിലാഭിനയചാതുരിയെ വീണ്ടും പ്രയോഗിച്ചു. ശൃംഗാരരസധാവള്യത്തോടു ദന്തനിരകളെ പുറത്തുകാട്ടി, ചവർണ്ണഭാവത്തിൽ അതുകളെക്കൊണ്ടു ചില താളങ്ങൾപിടിച്ചു്, എങ്ങാണ്ടോ നോക്കി, ഏകനേത്രാന്തത്തിൻെറ സങ്കോചനംകൊണ്ടു വൃദ്ധചാപല്യത്തിലുണ്ടായുള്ള അസ്വാസ്ഥ്യത്തെ സ്ഫുടമായി പ്രകടിപ്പി

ച്ച്, ഉദാരബുദ്ധിയാൽ ക്ഷമയെ അനുവൎത്തിക്കുന്നു എന്നു പ്ര ത്യക്ഷപ്പെടുത്തി, അനന്യശക്യമായുള്ള ഒരു പ്രൌഢനില യെ അവലംബിച്ചു നിന്നു. പടത്തലവന്റെ അപേക്ഷാവചന ങ്ങൾ അവസാനിച്ചപ്പോൾ, 'കഴക്കൂട്ടത്തുപിള്ളമാരുടെ സംബ ന്ധി'യായ അദ്ദേഹത്തിന്റെ ഖഡ്ഗത്തെ ഉറമുനക്കെട്ടുമുതൽ പിടിവരെ സഹാസനായി നോക്കീട്ട്, ഹരിപഞ്ചാനനൻ "ധിക്!" പദത്തിന്റെ ഉൽസജ്ജനം കൂടാതെ അതിന്റെ ഭാവ ഭൂയിഷ്ഠമായ സ്വരത്തിൽ ഇങ്ങനെ ചോദ്യംചെയ്തു:— "ഇതല്ലേ കുടമൺപിള്ളയെ ജരാസന്ധഭേദനം ചെയ്തു, സിദ്ധിച്ചേൎത്തതു്?" ഒരം ചോദ്യമുണ്ടായതു് താൻ ബന്ധുത്വത്തെ അടിസ്ഥാനമാ ക്കി ഗുണദോഷിച്ചതുകൊണ്ടാണെന്നു പടത്തലവനു മനസ്സി ലായി. ദീപശിഖകൾ കുട്ടികളുടെ വികൃതിത്വത്താൽ ചില പ്പോൾ ഒട്ടണയ്ക്കപ്പെട്ട് രക്ഷിജനങ്ങളുടെ ദ്രുതശാസനകൊ ണ്ട് ആ ക്രിയ പൂൎത്തിയാകാതെ, വീണ്ടും പൂൎവപ്രഭയെ പ്രാപി ക്കുംപോലെ കാൎയ്യജ്ഞനായ പടത്തലവൻ ഒന്നു അന്ധാളിച്ചു എങ്കിലും, തന്റെ ക്രിയയുടെ ധൎമ്മാനുസൃതിയെ സ്മരിച്ച്, അ ദ്ദേഹം തക്കൊരു പ്രത്യുത്തരദാനത്തിനു സന്നദ്ധനായി. പക്ഷേ, ക്ഷിപ്രദണ്ഡനനയത്തെ അനുകരിക്കേണ്ട ഘട്ടത്തെ പ്രാപിച്ചു പോയിരിക്കുന്ന സ്ഥിതിയിൽ, സൌഹൃദത്തെ തുടരാനുള്ള വൈ മനസ്യം പ്രബലപ്പെട്ട്, യോഗീശ്വരന്റെ ചോദ്യത്തെ തന്റെ ഒരു ചോദ്യവും, അതിലെ അവസാനാൎദ്ധാക്ഷരത്തിന്റെ അസാമാ ന്യഹ്രസ്വീകരണവുംകൊണ്ടു എതിൎത്തു:—"ആണെങ്കിൽ?"

ഹരി—"ഇപ്പോൾ വീട്ടിൽ തന്നല്ലേ താമസം?"

പട—"അതേ, കണ്ട വേഷംധരിച്ച്, ആണ്ടവനേയും വേ ണ്ടവരേയും ദ്രോഹിക്കാതെ, പരമസുഖമായിട്ട്."

ഹരി—"അതിനേ സംഗതിയുള്ളു. പക്ഷേ ഫലകാംക്ഷകൂ ടാതെ കൊലതുടങ്ങിയുള്ള വലിയ കൎമ്മങ്ങൾ അനുഷ്ഠിക്കുന്നതി നെ ചിലർ ചിത്തഭ്രമത്തിൽ ചേൎക്കുല്ലേ എന്ന് ഒരു 'ശങ്ക' ഉ ദിച്ചു ചോദിച്ചു. അതല്ലാതെ അവിടത്തെ സ്വാതന്ത്ര്യകാംക്ഷയെ അധിക്ഷേപിച്ചില്ല. അക്കാൎയ്യം വിടേയ്ക്കാം. വാദിക്കേണ്ട ദൎശന ഭേദങ്ങൾ കൊണ്ടാണ് ഭിന്നമതങ്ങൾ തന്നെ ലോകത്തിൽ ഉ ണ്ടാകുന്നതു്. അവിടത്തെ നേത്രമാണ് സൂക്ഷ്മദൎശനം ചെയ്യു ന്നതെങ്കിൽ അങ്ങനെ ഇരിക്കട്ടെ. മഹാഭാവിയായ ബ്രഹ്മാ ണ്ഡഭാവി അനുഭവിപ്പിക്കും!"

പടത്തലവൻ ആ ആത്മശക്തനാൽ അവിടത്തെ അല്പപ്രഭ സ്ക്കിടയിലും വിസർജിക്കപ്പെട്ട നേത്രരശ്മിയുടെ ഉഗ്രതയാൽ അന്ധനാക്കപ്പെട്ടു. ഹരിപഞ്ചാനനൻ മൃഗപ്രകൃതനല്ലായിരുന്നു. ഒടുവിലത്തെ ദീർഘദർശിജ്ഞാനം വദിക്കപ്പെടുന്നതിനിടയിൽ അദ്ദേഹം ഒരു മഹാലോകോപദേഷ്ടാവിന്റെ വൈദ്യുതജ്യോതിസ്സോടു ശോഭിച്ചു. ആ വാക്കുകൾ ഉച്ചരിച്ചതോടുകൂടി അദ്ദേഹത്തിന്റെ വ്രതസമുദ്യാപനത്തെ സമാപിച്ചു. കേവലബിരുദാത്ഥിയായ ഒരു മല്ലന്റെ മത്സരകാലുഷ്യം തിളച്ചു വാദത്തെ ദീർഘിപ്പാൻ ശ്രമിച്ചും, എന്നാൽ തന്റെ മുമ്പിൽ നിൽക്കുന്ന രാജ്യാഭിമാനിയെ അഭിമാനിച്ചും, അദ്ദേഹം വിഷയത്തെ മാററി "എന്റെ അമ്മ നമ്മദാതീരത്തിൽ, ഗൃഹത്തിൽവച്ചു, മരിച്ചു. അച്ഛൻ, എന്നെക്കൊണ്ടു കമ്മവും ചെയ്യിച്ചു" എന്നു പടത്തലവനെ ധരിപ്പിച്ചു. പടത്തലവന്റെ ബുദ്ധി ഠരം വചനങ്ങളിൽ സ്ഫുടമായ പ്രകാരാന്തരത്തെ ഗ്രഹിച്ചു കലങ്ങി:—"ഒരു മാതൃകമ്മം കൂടി എന്റെ അപേക്ഷയിന്മേലും ആകട്ടെ"

ഹരി—"ഭൂലോകത്തുള്ള സ്ത്രീകളെല്ലാം എന്റെ അമ്മമാർ തന്നെ. പിന്നെ, അവിടത്തെ അപേക്ഷയും കൂടി ആകുമ്പോൾ ഞാനെന്താണു ചെയ്യാതുള്ളതു്? ഠരം യജ്ഞം എന്നു പറഞ്ഞില്ലേ? ആ തടസ്ഥത്തിനു പരിഹാരത്തെ ആലോചിക്കുന്നതിനിടയിൽ അവിടന്നു ശണ്ഠകൂട്ടി"

പട—"യജ്ഞം അവിടെ നിൽക്കട്ടെ"

ഹരി—"ഠരം സംഭാരങ്ങളെല്ലാം കണ്ടില്ലേ? എത്രപേക്കു ഇച്ഛാഭംഗമാകും?"

പടത്ത—"അതിനെ മാററി വയ്ക്കണം. ഞാൻകൂടിച്ചേന്നു ആവശ്യമുണ്ടെങ്കിൽ യജ്ഞമായിത്തന്നെ പിന്നീടു നടത്താം. അങ്ങേ ബന്ധുവായി ഞാൻ ഗുണദോഷിക്കുന്നു. നന്തിയത്തുണ്ണിത്താന്റെ ആൾവന്നു്, അങ്ങേ അമ്മയ്ക്കു ശ്വാസവികാരം മുറുകിയിരിക്കുന്നു എന്നു തെര്യപ്പെടുത്തിപ്പോയിരിക്കുന്നു. മറവുള്ള പുറപ്പാടുകളെല്ലാം നിറുത്തിവച്ചു് ഉടനെ പുറപ്പെടണം"

ഹരി—"മരണശ്വാസത്തെ ഒരു വാരം ആ സ്ഥിതിയിൽ നിറുത്തുന്നതിനു മരുന്നു് ഞാൻ തരാം. ഞാൻ വരുന്നതിനകം

മരിക്കയില്ലെന്നു സത്യവും ചെയ്യാം. യജ്ഞം നടത്തീട്ടു വന്നാൽ പോരേ?"

പടത്തലവൻെറ ക്ഷമ അസ്തമിച്ചു. അദ്ദേഹത്തിൻെറ സ്വരം ഒന്നു പൊങ്ങി:—"മാതൃകർമ്മം കഴിഞ്ഞല്ലാതെ യജ്ഞകർമ്മത്തിനു കോപ്പിടേണ്ടാ," എന്നു് അദ്ദേഹം ഉർജ്ജിതപ്രഭവനായി ആജ്ഞാപിച്ചു.

ഹരി—"അങ്ങനെ ഒരു കല്പന ഠരം ധർമ്മരാജ്യത്തു പുറപ്പെട്ടുമോ?

പട—"ആശൌചം ഇന്നോ നാളെയോ തുടങ്ങും. അതു കഴിയുന്നതുവരെ യജ്ഞദീക്ഷ പാടില്ലെന്നുള്ളതിനെ ധർമ്മരാജ്യമല്ലയോ പ്രധാനമായി ഉൗർജ്ജിതപ്പെടുത്തേണ്ടതു്?"

ഹരി—"ആ ആശൌചം നമ്മെ ബന്ധിക്കുന്നതെങ്ങനേ, എന്നാണു് നാം ചോദിക്കുന്നതു?"

പട—"ആശൌചമുണ്ടെന്നുള്ളതിന്നു് ഒന്നാമത്തെ സാക്ഷി ഞാൻതന്നെ. അവിടത്തെ ആകൃതി, ശബ്ദം, ചേഷ്ടകൾ,—എല്ലാം എനിക്കു മുഖപരിചയമുള്ളതല്ലേ? കോന്തി അച്ഛൻെറ ആകൃതി എനിക്കു നല്ല ഓർമ്മയില്ലേ? അദ്ദേഹത്തിൻെറ സൂക്ഷ്മച്ഛായയിലുള്ള ഉഗ്രൻകുട്ടിയെ കണ്ടാൽ അറിഞ്ഞുകൂടാത്ത കുരുടനാണോ ഞാൻ? ഉഗ്രശാന്തന്മാരെ പ്രസവിച്ച ആ ഉദരം തപിക്കുന്നതു്, ഉഗ്രനായ—ത്രിവിക്രമനായ അങ്ങേ ജന്മജന്മാന്തരങ്ങളിലും തപിപ്പിക്കുകയില്ലേ? കഷ്ടം! ഠരം താപസവേഷത്തെ രാജ്യദ്രോഹത്തിനുപയോഗിപ്പാൻ ധൈര്യപ്പെടുത്തിയ ദുഷ്ടത എവിടെ തീർത്ഥമാടി കഴുകാം? ഠരം നാട്യവും കപടവും കൊണ്ടു് എന്നെ വഞ്ചിപ്പാൻ സാധിച്ചാലും, രാജ്യത്തെ മുടിപ്പാൻ ഉപയോഗപ്പെട്ടാലും, പ്രസവിച്ച ജീവൻെറ ആവാഹനയെ തടയുന്നതിനു ഉപയോഗപ്പെട്ടല്ലാ. അതു് അങ്ങുതന്നെ അനുഭവിച്ചറിഞ്ഞു. അങ്ങേ കണ്ട മാത്രയിൽ വാർദ്ധക്യംകൊണ്ടു ശുഷ്കിച്ച മുലകൾ ചുരന്നു എന്നു് അവർ പറയുന്നതും ഞാൻ കേട്ടു. അവരുടെ ദുഃഖം കണ്ടു് ഇവൻെറ മനസ്സുതന്നെ എത്ര നൊന്തു! 'ഉഗ്രശാന്തന്മാർ' എന്ന പേരുകൾ പറയുന്നതിൻെറ അരിമതന്നെ ഏതു മനസ്സിനെ അലിക്കുകയില്ല? ദൈവദ്രോഹത്തിനും മാതൃദ്രോഹത്തിനും ഇടയിൽ, അങ്ങേടെ രാജദ്രോഹം വിജയിക്കുമോ? പുറപ്പെടണം—ഇക്ഷണത്തിൽ പുറപ്പെടണം. അല്ലെങ്കിൽ മഹാപാതകം!"

ഹരിപഞ്ചാനനൻ പടത്തലവൻെറ അധിക്ഷേപശാസന ങ്ങളെ കേട്ട് ശിലാനിശ്ചലതയേയും ശമമൌനത്തേയും അവ ലംബിച്ചും, എന്നാൽ അഗ്നിപർവ്വതത്തിൻെറ സംഘർഷണത്തി ന്ന സന്നദ്ധനായി തിളച്ചും, നിന്നു. പടത്തലവർ തുടരുന്നു:— "ആപത്തൊഴിവാനും ദൈവം കനിഞ്ഞു തരുന്ന വഴിയാണിതു്. കൈക്കൊള്ളണം." (വൃദ്ധയുടെ സ്വരത്തെ അഭിനയിച്ച്) "'ശാന്താ!—ഉഗ്രാ!' എന്ന് അവർ ബോധക്ഷയത്തിനിടയിൽ നൊന്തു വിളിച്ചു കരയുന്നുപോലും—"

"ശാന്താ" എന്ന ദയനീയരോദനപദം മാത്രസ്വരസാമ്യ ത്തിൽ പടത്തലവൻെറ നാവിൽനിന്ന് ഉൽഗളിതമായ മാത്ര യിൽ, ശാന്തകിരണനായ ഒരു നവ ഹരിപഞ്ചാനനൻ ആ രംഗ ത്തു പ്രത്യക്ഷമായി, അവിടെ നിന്നിരുന്ന അത്യുഗ്രകിരണനായ ഹരിപഞ്ചാനനനെ തൊഴുതുകൊണ്ട്, "ജ്യേഷ്ഠാ,! നമ്മുടെ അ മ്മ—" എന്ന് ഒരു പ്രാർത്ഥനയ്ക്കു് ആരംഭിച്ചു. ആ ദ്രുതപ്രവേശന ദർശനത്തിൽ സാക്ഷാൽപഞ്ചാനനൻ ഒരു സ്വപ്നഭ്രമത്തിൽ നിന്നെന്നപോലെ ഉണൎന്നു: പ്രാർത്ഥനാരംഭത്തെ കേട്ടപ്പോൾ, ഹരിപഞ്ചാനനൻെറ ദുഷ്ടധപ്രാപ്തമായുള്ള ക്ഷാത്രാഗ്നി വിഷ തൈക്ഷ്ണ്യനീലിമയോടു പ്രജ്വലിച്ചു: ആ പ്രതിക്രിയാകർമ്മ പ്രവൃത്തൻെറ ഹൃദ്പ്രദ്യോതനത്തിന്ന നിശ്ചലശിഖയായി കത്തി ക്കൊണ്ടിരുന്ന രാജ്യതൃഷ്ണാഗ്നി ധൂമരേഖയായിത്തീൎന്നു മേല്പോട്ടു യൎന്നു: ആ നഷ്ടമോഹൻെറ അരയിൽ തിരുകിയിരുന്ന ലഘുകഠാ രികളിൽ ഒന്ന് തൻെറ സഹജാതനും, പ്രതിച്ഛായയും, ത്രിപുരസു ന്ദരിവലിയമ്മയുടെ'ജനാർദ്ദന'സന്താനവുമായശാന്തൻെറവക്ഷോ സ്ഥിയെ ഭേദിച്ച്, ജീവകേന്ദ്രത്തിൽ സജ്ജിച്ചു.

അകത്തെക്കെട്ടിൽനിന്ന് "ആഹാ" എന്നു ഒരു വിലാപ ഘോഷം പുറപ്പെട്ടു. എന്നാൽ ശാന്താനുചരന്മാരുടെ അമർഷ സംഭ്രാന്തമായ പ്രവേശനാരംഭത്തെ ഹരിപഞ്ചാനനൻെറ വികൃതമായുള്ള മുഖത്തിൻെറ കൃതാന്തകാളിമ പ്രതിബന്ധിച്ചു. "ആഹാ" എന്നു പടത്തലവനും നിലവിളിച്ചു. "ഠരം മഹാദു രിതം കാണ്മാനോ ഠരം പ്രായത്തിൽ, ഠരം രാത്രിസമയത്തു, ദൈ വം എന്നെ ഇവിടെ ചാടിച്ചതു്? അടടാ! ഇതെന്തു കർമ്മബന്ധം!"

എന്നു പടത്തലവൻ പരിതപിച്ചതു്, ശാന്തഹരിപഞ്ചാനനൻെറ ഹൃദയത്തെ അദ്ദേഹത്തിൻെറ നേക്കു ഒന്നുകൂടി ആകർഷിച്ചു. ഹതപ്രാണനായ ആ സിദ്ധയോഗി അത്യാർദ്രകടാക്ഷങ്ങളാൽ മാതുലസ്ഥാനികനായ ആ പ്രഭുവിനെ അനുഗ്രഹിച്ചുകൊണ്ടു്, അത്യുഗ്രബലിഷ്ഠൻെറ വീരധമ്മത്തെ അനുകരിച്ചു്, കഠാരിഗ്രസ്താംഗത്തോടേ ജ്യേഷ്ഠഗുരുപാദങ്ങളിൽ വീണു്, സാഷ്ടാംഗപ്രണാമം ചെയ്തു. ആ കുടിലായുധത്തിനു ഭൂദേശത്തുണ്ടായ സംഘടനത്തോടുകൂടി അതിൻെറ വിഷലിപ്തമായ അഗ്രം വക്ഷോബന്ധത്തെ മുഴുവൻ ഭേദിച്ചു്, പശ്ചാൽഭാഗപ്രവിഷ്ടമായി ആ ഘാതകനെ സൌഹാർദ്ദാഭിവാദനം ചെയ്തു. തൻെറ കഠോരക്രിയകളുടെ ഒരം പരിണാമം ഹരിപഞ്ചാനനൻെറ ശ്വാസനാളത്തിൽ ഒരു മാംസഖണ്ഡം ഉദയംചെയ്തു വിലങ്ങിനിന്നതുപോലെ തോന്നിച്ചു. എങ്കിലും, പടത്തലവൻെറ ധാമ്മികതപംകൊണ്ടുള്ള പരിവേദനങ്ങളേയും തൻെറ അനുജൻെറ വീരധമ്മാനുഷ്ഠാനത്തെയും കണ്ടപ്പോൾ ഹരിപഞ്ചാനനൻെറ ആസുരതപം സഹസ്രശഃ അഭിവൃദ്ധമായി. തൻെറ കടിവേഷ്ടനത്തിൽനിന്നു രണ്ടാമത്തെ കഠാരിയേയും ഹരിപഞ്ചാനനൻ വലിച്ചൂരി, ക്രോധാന്ധതയോടുകൂടി, ആ രോധനത്തിൽ സന്നദ്ധനല്ലാതെ നിന്ന പടത്തലവൻെറ നേക്കു്, ഒരു സിംഹക്കുതിപ്പുകൊണ്ടു. രാമവമ്മമഹാരാജധാമ്മികൻെറ സമൃദ്ധകരുണാപൂവ്വമുണ്ടായുള്ള ആജ്ഞയുടെ നിവ്വഹണം ഇതാ ഒരു ഭക്തജീവഹനനത്തിൽ പയ്യവസിപ്പാൻ തുടങ്ങുന്നു! തൻെറ ചിന്താനേത്രങ്ങൾ അന്നു പകൽസമയത്തു ദശനംചെയ്ത അതികോമളഗാത്രന്മാരായ ബാലയുഗളത്തെ ആ പരമദുഘടസ്ഥിതിയിൽ കണ്ടതിനാൽ, പടത്തലവൻെറ മനസ്സ് അവരുടെ മാതാവായ വൃദ്ധരോഗിണിയുടെ പ്രാന്തത്തിൽ പ്രവേശിച്ചിരിക്കുന്നു. കഠാരി ഉയരുന്നു: ഹരിപഞ്ചാനനൻ കുതംകൊണ്ടു മുന്നോട്ടായുന്നു: ആ സംഹാരകത്താവിൻെറ കഠാരിയുതമായുള്ള ദീഘബാഹുദണ്ഡം ആകാശവീഥിയിൽ ഇന്ദ്രധനുസ്സിനെ ലേഖനംചെയ്യുന്നു. തനിക്കു നേരിടുന്ന ആപത്തിനുസംഭ്രമസഹിതം ജാഗരൂകനായ പടത്തലവനു കഠാരിയുടെ ദ്രുതപതനത്തെക്കണ്ടുകൊണ്ടു ദൈവഗതിയെന്നു സമാധാനിപ്പാനേ സമയം കിട്ടുന്നുള്ളു. എന്നാൽ, ഹരിപഞ്ചാനനൻെറ കരദണ്ഡം ഒരു മഹാസാലകായൻെറ ഹസ്തങ്ങളാൽ അമോച്യമായി, ദൃഢതരം ബന്ധിക്കപ്പെടുന്നു. ഘോര

പാലനെ മർദ്ദനംചെയ്തു്, മറെറാരു സാലശരീരനും ആ രംഗത്തിൽ പ്രവേശിച്ചു്, പടത്തലവനെ ബലേന പിടിച്ചു പുറകോട്ടു മാററി, ഹരിപഞ്ചാനനകഠാരിയെ സ്വഖഡ്ഗത്താൽ അങ്കണത്തിൽ തെറിപ്പിക്കുന്നു. ആ സാലകായനായ കുമാരൻതമ്പി തനിക്കു് അഭിമുഖനായി പ്രജ്വലിച്ചു നില്ക്കുന്ന മഹാസാലകായൻവൃദ്ധസിദ്ധന്റെ നേർക്കു സ്വപക്ഷാനുകൂലക്രിയനെന്നുള്ള സംഗതിയെ വിസ്മരിച്ചും, ഹരികഥാരംഗത്തിൽ വച്ചു തന്റെ ഖഡ്ഗത്തെ പ്രതിബന്ധം ചെയ്തതിനെ പ്രധാനമായി സ്മരിച്ചും, വാളോങ്ങി അടുക്കുന്നു. വൃദ്ധസിദ്ധന്റെ നെടിയദണ്ഡം ഒരു മഹാജ്ഝഷഭസ്വരത്തെ, അതിന്റെ ആകാശവീജനത്തിടനിയിൽ ഗീതം ചെയ്യുന്നു. എന്തേ അവമാനമേ! അജിതപരാക്രമസേനാനായകനായ കുമാരൻതമ്പിയുടെ ഖഡ്ഗത്തോടുകൂടിയ ഹസ്തത്തെ ഇതാ ഒരു യുവസിദ്ധനും പ്രതിബന്ധിക്കുന്നു. ഈ പ്രതിബന്ധകൻ സ്വപക്ഷനായ കേശവപിള്ളയാണെന്നറിഞ്ഞു്, കുമാരൻതമ്പി അടങ്ങുന്നു. ജെൺട്രാം കുമാരൻതമ്പിയുടെ പുറകിലായിത്തീൎന്ന പടത്തലവന്റെ നേത്രങ്ങൾ വിടൎന്നു്, അതുകൾക്കു സാദ്ധ്യമായുള്ള പരമവിസ്തൃതിയിൽ വികസിക്കുന്നു. നേത്രഗോളങ്ങൾ ദൎശനസന്ദിഗ്ദ്ധതയിൽ ചടുലങ്ങളായി ഇളകി, പരമമോഹാവേശത്തെ സ്ഫുരണം ചെയ്യുന്നു. 'സ്വപ്നമോ മായയൊ മന്മതിഭ്രാന്തിയൊ' എന്നുള്ള ചിന്തയാൽ അദ്ദേഹം പരിഭൂതനാകുന്നു. വൃദ്ധസിദ്ധൻ പടത്തലവന്റെ പരവശഭാവം കണ്ടു് മുഖത്തെ നമനംചെയ്തു നിലകൊള്ളുന്നു. സന്തോഷവാൎത്താകഥനത്തിനു ലബ്ധമാകുന്ന അഭിമാനം പ്രഥമമായി തനിക്കുതന്നെ സിദ്ധിക്കണമെന്നുള്ള മോഹാധിക്യത്തോടുകൂടി യുവസിദ്ധനായ കേശവപിള്ള കുമാരൻതമ്പിയുടെ കൈയ്ക്കു് അൎത്ഥവത്തായി ഒന്നു് അമൎത്തി, അദ്ദേഹത്തേയും പുറകോട്ടു നീക്കിക്കൊണ്ടു, പടത്തലവന്റെ അടുത്തണഞ്ഞു്, "അതേ! അദ്ദേഹം തന്നെ. തിരുമനസ്സിലെ സൌഭാഗ്യം നമുക്കും ഭാഗ്യം ചൊരിയുന്നു" എന്നു ധരിപ്പിക്കുന്നു. പടത്തലവൻ ദുഃഖാനന്ദതരംഗങ്ങളുടെ പ്രതിസ്പന്ദാഡന മദ്ധ്യസ്ഥനായി പരമവിവശതയിൽ പെടുന്നു. ഇത്രയും ക്ഷണമാത്രത്തിനിടയിൽ കഴിയുന്നു.

തന്റെ ക്രൂരകഠാരി സാധിക്കുമായിരുന്ന പിതൃപ്രീതികരകൎമ്മത്തെ തടഞ്ഞതു വൃദ്ധസിദ്ധനാണെന്നു കണ്ടപ്പോൾ

ഹരിപഞ്ചാനനനിൽ ഉണ്ടായ ദേഷ്യവും അപഹസനഭാവവും വൃദ്ധസിദ്ധനെ ഹനിക്കാത്തതു് ഒരു ആശ്ചൎയ്യസംഭവമായിരുന്നു. വൃദ്ധസിദ്ധൻ ഹിന്ദുസ്ഥാനിയിൽ ചിലതു പറഞ്ഞുകൊണ്ടു്, തന്റെ പിടിവിടുർത്തി, കുപ്പായത്തിനിടയിൽ തിരുകിയിരുന്ന ഒരു കടലാസുലേഖനത്തെ എടുത്തു്, ഹരിപഞ്ചാനനന്റെ കയ്യിൽ കൊടുത്തു. ഹരിപഞ്ചാനനൻ തന്റെ സംസ്ഥാനസ്പൃഹാഗ്നിപ്രഭയിൽ ആ ലേഖനത്തെ ക്ഷണത്തിൽ വായിച്ചു. രാമരാജാ ബഹദൂർ സംസ്ഥാനാധിപന്റെ നേൎക്കുള്ള ഉപജാപങ്ങളെ നിറുത്തി വയ്ക്കണമെന്നു് ഹൈദരാലിനവാബ് തിരുവുള്ളംകൊണ്ടു് അരുളിച്ചെയ്തിരിക്കുന്നു എന്നു് ധരിപ്പിപ്പാൻ അവിടത്തെ ഒരു സേവകപ്രധാനൻ, ആജ്ഞാനുസാരം, എഴുതിയിരുന്ന ആ ലേഖനത്തെ ഹരിപഞ്ചാനനൻ ക്ഷണംകൊണ്ടു് അണുമാത്രങ്ങളാക്കി ത്യജിച്ചു. അദ്ദേഹത്തിന്റെ ശാർദ്ദൂലനേത്രങ്ങൾ അനുജനേയും വൃദ്ധസിദ്ധൻ പടത്തലവൻ കുമാരൻതമ്പി എന്നിവരേയും വീക്ഷിച്ചില്ല. തന്റെ അനുചരന്മാരുടെ വേഷത്തെ ധരിച്ചു നിൽക്കുന്ന യുവസിദ്ധൻ കേശവപിള്ളയുടെ നേൎക്കു് അദ്ദേഹത്തിന്റെ ലോചനചണ്ഡാംശുദർശനപാതങ്ങൾപോലെ പ്രപാതംചെയ്തു. വൃദ്ധസിദ്ധനും തടയാൻ കഴിയുന്നതിനു മുമ്പ്, സകലജയമാർഗങ്ങളും നഷ്ടമായിക്കണ്ട ഹരിപഞ്ചാനനൻ സമീപത്തു് ചുവരിൽ ചാരിവച്ചിരുന്ന ഖഡ്ഗത്തെ ഉറയിൽ നിന്നു് ഊരി വീശിക്കൊണ്ടു്, ബുദ്ധിപ്രമാണനായ ആ യുവാവിന്റെ പ്രതിരോധനത്തെ ശിക്ഷിപ്പാനായി, രുഗ്മിവധത്തിനു ചാടിയ ബലരാമദേവന്റെ വീൎയ്യോഗ്രതയോടുകൂടി സാഹസപ്ലവനംചെയ്തു. വൃദ്ധസിദ്ധൻ പടത്തലവന്റെ ആംഗ്യത്താൽ തടുക്കപ്പെട്ടു. ജെൺട്രാൾകുമാരൻതമ്പിയും കേശവപിള്ളയും പടത്തലവന്റെ ഒരു കൈവീശുകൊണ്ടു മാറി നിറുത്തപ്പെട്ടു. ഹരിപഞ്ചാനനയോഗിയുടെ അഭിനവഖഡ്ഗവും അനന്തപത്മനാഭൻപടത്തലവന്റെ പട്ടുവൃദ്ധഖഡ്ഗവും തമ്മിൽ ഇടഞ്ഞു. അഷ്ടഗൃഹപ്രധാനന്മാരുടെ പൌരുഷത്തിന്റേയും വഞ്ചിരാജശക്തിയുടേയും ചിരകാലമാത്സൎയ്യത്തിന്റെ അവസാനരംഗമായി മഹാപാടവത്തോടുകൂടി പ്രതിയോഗികളാൽ സമുചിതപ്രഗത്ഭതയോടു് ആ സംഗ്രാമം അഭിനീതമാകുന്നു. മദ്ധ്യവയസ്കനും ദൃഢഗാത്രനും മല്ലപ്രവീണനും സമരവിദഗ്ദ്ധനും ആയ ഹരിപഞ്ചാനനനെ പടത്തലവന്റെ വാൾ പ്രദക്ഷിണം

ചെയ്യുന്ന വേഗത്തിനിടയിൽ, യോഗിവൎയ്യനായ ജന്യചതുരൻ
സ്വഗാത്രത്തെ സൂക്ഷ്മതമമാക്കിക്കൊള്ളുന്നു. ഹരിപഞ്ചാനന
ൻെറ ഭടജനങ്ങളും പടത്തലവൻെറ അനുകൂലികളും വൃദ്ധബാഹ്ല
വിക്രമിയുടെ പാദനിശ്ചലതയേയും കരഭ്രമണദ്രുതത്വത്തേയും ക
ണ്ടു് ആശ്ചൎയ്യത്താൽ സ്തംഭിതന്മാരായി നിലകൊണ്ടു പോകുന്നു.
അനന്തപത്മനാഭസേനാനിയുടെ ഖഡ്ഗം അനന്തമായ മിന്ന
ൽപിണർപോലെ പ്രകാശിച്ചും, അസ്തമിച്ചും, ഹരിപഞ്ചാനന
ൻെറ നേത്രങ്ങളെ ചലിപ്പിച്ചു്, സന്ധ്യാസമയത്തു് ആവാടത്തെ
ലക്ഷ്മീപൂൎണ്ണമാക്കിയ ദീപകോടികൾ അവിടെ ആപതനംചെ
യ്തുപോലെ തോന്നിക്കുന്നു. ഇത്രയൊക്കെ വരുമെന്നു യോഗീ
ശ്വരയോദ്ധാവു് വിചാരിച്ചിരുന്നില്ല. പടത്തലവൻെറ വാൾ,
പാട്ടും മാട്ടും മുനയും വായും, എങ്ങിനേയെന്നറിഞ്ഞില്ല, പ്ര
തിയോഗിയോഗിയുടെ മുതുകും, ഭുജവും, വക്ഷസ്സും, പക്ഷങ്ങളും
തലോടി, വസ്ത്രശകലങ്ങളെമാത്രം അപഹരിച്ചു സന്തുഷ്ടി അ
ടയുന്നു. ഹരിപഞ്ചാനനൻ നടസരസതയെ സന്ധാനംചെയ്തു
പടത്തലവൻെറ ഖഡ്ഗഭ്രമണത്തെ അഭിവാദനം ചെയ്യുന്നു.
എന്നാൽ, പടത്തലവൻെറ മോഹഭ്രമം അദ്ദേഹത്തിൻെറ നേത്ര
ങ്ങളെ വൃദ്ധസിദ്ധൻെറ നേൎക്കു ഒന്നു നയിക്കുന്നു. ആക്ഷണത്തിൽ
ഹരിപഞ്ചാനനൻ ആകാശചാരിയായപോലെ ഉയൎന്നു, തൻെറ
പാരസീകഖഡ്ഗത്തെക്കൊണ്ടു സുദൎശനചക്രകരങ്ങളാലെന്ന
പോലെ പടത്തലവനെ വലയംചെയ്തു്, അദ്ദേഹത്തിൻെറ ഖ
ഡ്ഗത്തെയും അങ്കണത്തിൽ പതിപ്പിച്ചു. പാരസീകഖഡ്ഗം
പടത്തലവൻെറ കവചത്താൽ പ്രതിബന്ധിക്കപ്പെടുകയാൽ, സാ
ൽവയെ അപഹരിച്ചു്, രണ്ടാമതും സൎപ്പബഹുലതുല്യം നാനാ
ഭാഗങ്ങളിലും പ്രചലിച്ചു് ശത്രുഗാത്രലക്ഷ്യമായി ധാരാനിപാതം
ചെയ്തു. വൃദ്ധസിദ്ധൻെറ ദണ്ഡം ആ ഖഡ്ഗധാരിയായ ഹസ്ത
ത്തെ ഒരു ലഘുപ്രപാതംകൊണ്ടു് അസ്തശക്തമാക്കി ഖഡ്ഗത്തെ
നിലത്തു പതിപ്പിച്ചു.

പടത്തലവൻെറ സാൽവാ നീങ്ങിയപ്പോൾ അരയിൽ തിരു
കപ്പെട്ടിരുന്ന കൈത്തോക്കുകളെക്കണ്ടു് ഹരിപഞ്ചാനനൻെറ
മനസ്സിൽ ഒരു മഹായുക്തി ഉദയംചെയ്തു. പ്രാണായാമപ്രവൃ

ത്തനായിരുന്ന ശാന്തനെ നോക്കി "ഉഠോ" എന്നു സിംഹനാദത്തിൽ ഒരു കല്പനകൊടുത്തും, ആ ജീവാദ്ധ്യത്തെ തന്റെ പ്രയോഗശക്തമായ ഹസ്തത്താൽ ഗ്രഹിച്ചും, ഉച്ചവും ഉഗ്രവുമായ സ്വരത്തിലും പടത്തലവനും മനസ്സിലാകാത്തതായ ഒരു ഭാഷയിലും സ്വഭടന്മാൎക്കു ചില കല്പനകൾ നൽകിയും, ഹരിപഞ്ചാനനത്രിവിക്രമൻ ആ രംഗത്തുനിന്നു മറഞ്ഞു. കിഴക്കും മററുവശങ്ങളിലുമുള്ള വാതലുകൾ ഹരിപഞ്ചാനനന്റെ കല്പനയ്ക്കനുസരണമായി ക്ഷണത്തിൽ ബന്ധിയ്ക്കപ്പെട്ടു. "ഞങ്ങൾ ജ്യേഷ്ഠാനുജന്മാർ ഉഗ്രനും ശാന്തനും ഒന്നിച്ചു് കൂടിയുണ്ടെന്നു് അമ്മയെ ധരിപ്പിക്കണം. അമ്മടെ അവസാന ശുശ്രൂഷകൾ അവിടന്നു ചെയ്യണം" എന്നു പടത്തലവനോടു പ്രാൎത്ഥിച്ചുംകൊണ്ടു് ശാന്തപഞ്ചാനനൻ ജ്യേഷ്ഠപഞ്ചാനനനോടു സഹഗമനം ചെയ്തു.

പടത്തലവൻ ആദ്യമായി മഹാവമാനചകിതനായി. സന്ദർഭവിശേഷങ്ങളാൽ സംഭ്രമിതനായും, വൃദ്ധസിദ്ധദർശനത്തെ പുനഃകാംക്ഷിച്ചു് ആ ശ്രമത്തിൽ ദത്തചിത്തനായും, ഉഗ്രശാന്തന്മാരുടെ അനന്തരോദ്യമം എന്തെന്നു ചിന്തിപ്പാൻ ശക്തനല്ലാതേയും നിന്നുപോയി. പടിഞ്ഞാറുള്ള ഒരു മുറിയിൽ എന്തോ തല്ലിത്തകൎക്കുന്ന ശബ്ദങ്ങൾ കേട്ടുതുടങ്ങി. ഹരിപഞ്ചാനനന്റെ ദ്രുതഗമനം കണ്ട ഉടനെതന്നെ അദ്ദേഹത്തിന്റെ മഹാഘോരമായ ഉദ്ദേശ്യത്തെ ഊഹിച്ച കേശവപിള്ള പടത്തലവനെ പിടികൂടി "വേഗം ഇവിടന്നു കടക്കാം" എന്നു പറഞ്ഞു പുറകോട്ടു നടത്താൻ ശ്രമിച്ചു. കേശവപിള്ളയുടെ ശ്രമത്തെ വൃദ്ധസിദ്ധൻ സഹായിച്ചു. പടത്തലവൻ നിന്നിരുന്ന നാലുകെട്ടിൽ ഭടന്മാർ പെരുകിത്തുടങ്ങി. പടിഞ്ഞാറുള്ള തകൎച്ച് അതിതകൃതിയിലായി. "വിടരുതു്" എന്നു് ഹിന്ദുസ്ഥാനിയിലുള്ള ഹരിപഞ്ചാനനന്റെ മേഘനാദം ആ കെട്ടിടത്തിൽ മുഴങ്ങി, സേനാകാഹളധ്വനിപോലെ സ്വഭടന്മാരെ മദോദ്ധതന്മാരാക്കി. അനന്തപത്മനാഭൻ പടത്തലവൻ പൂൎവ്വവൽജീവപ്രസരസ്ഥനായി. ഒട്ടുകാലമായി അനുഭവിച്ചുവന്നിരുന്ന വിശ്രമത്തിൽനിന്നു വിരമിച്ചും, തങ്ങളുടെ സഹസേവിയായ ഖഡ്ഗം ഹരിപഞ്ചാനനനോടുണ്ടായ വിഹാരസമരത്തെ ആസ്വദിച്ചപ്പോൾ തൃഷ്ണയുണൎന്നും വൎത്തിച്ചിരുന്ന അദ്ദേഹത്തിന്റെ കരം

രികൾ ഏററവും പ്രീതിപ്രദമായുള്ള ക്രീഡകളെ തുടൻ. പ്രതിയോഗികളുടെ ആയുധത്തലകളും തലകളും മുറിഞ്ഞുവീണു്, ആയുധത്തലകളുടെ പതനങ്ങളും ചിലരെ രക്തരസദ്രാവണം ചെയ്യിച്ചു. രക്തസ്പൎശവും മരണദൎശനവും യോഗീശ്വരഭടജനങ്ങളെ പൃഥുലാക്രൌൎയ്യന്മാരാക്കി. അവർ വൃദ്ധസിദ്ധന്റെ യമദണ്ഡഃമേററു തെരുതെരെ വീഴുന്നു. കുമാരൻതമ്പിയുടെ നെടുനാന്ദകം പടത്തലവനു വഴി തെളിയിക്കുന്നു. നാരാചസവ്യസാചിയായ കേശവപിള്ളയും തന്റെ കാാരനാരാചംകൊണ്ടു ഒന്നുരണ്ടു ഗണപതിക്കു കുറിക്കുന്നു. പരിപന്ഥികളെ നീക്കി, വാതൽനോക്കി നടകൊള്ളുന്നതിനിടയിൽ "തിരുമനസ്സുകൊണ്ടു് എവിടെ?" എന്നു പടത്തലവൻ കേശവപിള്ളയോടുമന്ത്രിക്കുന്നു. "അതെല്ലാം ഭദ്രമാക്കീട്ടുണ്ടു്" എന്നു കേശവപിള്ള മറുപടി പറയുന്നു. അകത്തും പുറത്തും നിന്നു ബന്ധിക്കപ്പെട്ടിരുന്ന വാതൽ വൃദ്ധസിദ്ധനാൽ ചുഴുകുററികളിൽ നിന്നു് ഇളക്കി മാററപ്പെടുന്നു. പടത്തലവനും അനുഗാമികളും പുറത്തുനിന്ന കാവൽക്കാരനെ തള്ളിയിട്ടു് പുറത്തുചാടുന്നു. "ഇവിടന്നു പറക്കണം. അയാൾ തീവയ്ക്കാൻ അറപൊളിക്കയാണു്. താക്കോൽ ഞാൻ എടുത്തൊളിച്ചുകളഞ്ഞു." എന്നു കേശവപിള്ള ഉപദേശിക്കയാൽ, ആ സംഘം ഓടിത്തുടങ്ങി, മഹാരാജപ്രഭൃതികളൊടു സംഘടിച്ചു പൂൎവഭാഗത്തിൽ വിവരിച്ച പ്രകാരം പ്രവാഹോൎജിതത്തോടു ധാവനം ചെയ്യുന്നു.

ശേഷം അതിഭയാനകമെന്നു് ൦൦ം അദ്ധ്യായത്തിലെ പ്രഥമഘട്ടത്തിന്റെ അവസാനത്തിൽതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിഭയാനകമെന്നാൽ, ദൎശനത്താലല്ലാതെ വൎണ്ണനത്താൽ ഗ്രഹണത്തിനു ദുസ്സാദ്ധ്യമായുള്ള, ബ്രഹ്മാണ്ഡത്തിന്റെ അധിഷ്ഠാനഭൂതമായ അഗ്നിഭഗവാന്റെ ഉഗ്രദാഹപ്രവൎത്തനമാണു് ആ വൈഷ്ണവപ്രതിഷ്ഠാപ്രാന്തത്തിൽ സംഭൂതമായതു്. പടത്തലവനും ബന്ധുക്കളും അവരുടെയുദ്ധവൈഭവംകൊണ്ടു് ആ ദസ്യുഗുഹാഗൎത്തത്തിൽ നിന്നു് ആകാശമണ്ഡിതമായ ക്ഷേത്രവീഥിയിൽ പ്രവേശിച്ചപ്പോൾ, സമരപ്രവൃത്തരായിരുന്ന യോഗിഭടന്മാർ ഹരിപഞ്ചാനനൻ വെടിമരുന്നറയെ തകൎക്കുന്ന ശബ്ദത്തെ കേട്ടു് അവൎക്കു സമുപസ്ഥിതമാകുന്ന സംഭാവ്യതയെ അനുമിച്ചു. ആ ക്ഷണത്തിൽ

തന്നെ ഹരിപഞ്ചാനനൻെറ കണ്ഠീരവരവത്താൽ അവർ അനുക്ഷണം അനുവൎത്തിക്കേണ്ട ചില വിനാശാജ്ഞകളും മററും ഉക്തങ്ങളുമായി. അതുകളെ തുടൎന്നു്, ആ മന്ദിരഗഹ്വരങ്ങൾക്കകത്തു സംഭരിക്കപ്പെട്ടിരുന്ന വിവിധശുഷ്ക സാധനങ്ങൾക്കു് ആ ഭടന്മാർ തീ കൊളുത്തി, മൃതരും അസ്വാധീനരും ആയ സഹചരന്മാരെ കൈവെടിഞ്ഞു്, അവിടെ നിന്നും തുരുതുരെ പറന്നു. ഇങ്ങനെ ഹരിപഞ്ചാനനൻെറ ചിരകാലനിശ്ചിതമായുള്ള യജ്ഞത്തിൻെറ പ്രഥമദീപം ശ്രീപത്മനാഭ സങ്കേതത്തിൻെറ പരിസരത്തിൽവച്ചു തന്നെ അദ്ദേഹത്തിൻെറ സ്വന്തമായ പുരോഹിതജനങ്ങളാലും ആ അമാനുഷഗുരുനിദേശാനുസാരമായും പ്രതിഷ്ഠാപിതമായി.

യോഗിവാടത്തിലെ അങ്കണങ്ങളിൽക്കൂടി ഓരോ ധൂമസ്ഥൂണങ്ങൾ ഉയൎന്നു്, ആ മന്ദിരത്തിൻെറ പരിസരാകാശത്തിൽ മേഘസമുച്ചയങ്ങളായി പരന്നു. 'കിരുകിര' ശബ്ദത്തോടുകൂടി ബഹുദ്രവ്യങ്ങൾ എരിഞ്ഞു്, ആ വാടത്തേയും അതിനകത്തു കുടുങ്ങിയ ഭടജനങ്ങളേയും ലേഹനംചെയ്തു്, പഞ്ചാസ്യകുലജാതന്മാരുടെ മനോരാജ്യരാജസപ്രഭാവത്തിനും ഉചിതമായുള്ള ആതപത്രങ്ങൾപോലെ രക്തഛവിയോടുയൎന്നു. ഠരം അപ്രതീക്ഷിതസംഭവത്തിൻെറ ദൎശനത്തിൽ കമാരൻതമ്പിയാൽ സജ്ജീകൃതമായിരുന്ന വ്യൂഹം ഭിന്നിച്ചു്, വീഥികളിലും മററു തുറന്നസ്ഥലങ്ങളിലും തങ്ങൾക്കുണ്ടാകേണ്ടുന്ന അനന്തരാജ്ഞകളെ ദീക്ഷിച്ചു സന്നദ്ധന്മാരായി ആപൽപ്രദേശത്തിൽനിന്നു് ഒട്ടകന്നു പ്രചരണം ചെയ്തു. ഹരിപഞ്ചാനനഭക്തസംഘം യോഗിവാടത്തിൻെറ രക്ഷയ്ക്കു മുതിൎന്നു. അഗ്നിഭയസംഭവത്താൽ സമീപത്തുള്ള അഗ്രഹാരങ്ങളിലേയും ഗൃഹങ്ങളിലേയും പാൎപ്പുകാർ ഇളകി, വാടപ്രാന്തത്തിലേയ്ക്കു് ഓടിത്തുടങ്ങി. ഇങ്ങനെ ജനബഹളം പെരുകി, അഗ്നിശിഖാവിജൃംഭണങ്ങളെ കണ്ടു്, "ഹാഹാ" ശബ്ദം മുഴക്കുന്നതിനിടയിൽ, ബ്രഹ്മാണ്ഡകടാഹഭേദകമായുള്ള ഒരു മഹാരവം വിശ്വകൎമ്മനിൎമ്മിതമായുള്ള ഒരു "മഹാഭൂകമ്പിനി" പീരങ്കി പ്രയോഗത്താലെന്നപോലെ ആ സങ്കേതത്തെ, എന്നല്ലാ ഭൂമിയെത്തന്നേയും, പാതാളമേഖലവരേയ്ക്കും ഇളക്കിക്കുലുക്കി. ഹരിപഞ്ചാനനമന്ദിരമദ്ധ്യത്തിൽനിന്നു സഹസ്രസുദൎശനങ്ങൾ യോജിച്ചെന്നപോലെ ഒരു അഗ്നി

ഗോപുരം, ബഹ്വ്രജരവത്തോടു. മേല്പോട്ടുയൎന്നു. സപ്തസമുദ്ര
ങ്ങളും അഷ്ടഗിരികളും കല്പാഗ്നിരൂപമവലംബിച്ചുവന്നു. ലോ
രമേഘാലാരവപടലികളോടു വിഷ്ണുപദസങ്കൎഷകകൂടങ്ങളായി തി
രിഞ്ഞു്, സമുദ്രഗിരികാനനപ്രാന്തങ്ങളേയും പ്രജ്വലിപ്പിച്ചു,
സഹസ്രകോടി ആഗ്നേയശലാകകളുടെ പ്രളയവൎഷംകൊണ്ടു്
നക്ഷത്രപഥത്തെയും ഒട്ടുനേരം ക്ഷതംചെയ്തു. ഭൂഗൎഭത്തിൽ നി
ന്നു് ഏകമുഹൂൎത്തജാതങ്ങളായ നിരവധി ധൂമകേതുക്കൾപോ
ലെ ആ അഗ്നിനിര അന്തരീക്ഷത്തിൽ വിട്ടുയൎന്നു, തങ്ങൾ
വഹിച്ചിരുന്ന പാതകഭാരത്താൽ ക്ഷീണങ്ങളായി, അമൎന്നും
വീണ്ടും ഉജ്വലിച്ചും, പതിച്ചും, കിളൎന്നും, ക്രമേണ പ്രഥമജ്വാ
ലയുടെ നിരപ്പിൽ അമൎന്നു.

അശ്വഘ്രാരവം, ദീനാരവം, മരണാരവം, സജ്ജനശാപാ
രവം, ദുൎജ്ജനഭത്സനാരവം, പ്രാണഭീതിയാൽ മണ്ടുന്ന
പാദാരവം, അഗ്നിസംശമനത്തിനു് അടുക്കുന്ന ധീരജനങ്ങളു
ടെ സാഹസാരവം, കാണികളായി ഓടിയടുക്കുന്ന വിവിധ
ജനങ്ങളുടെ കൌതുകാരവം, പൊട്ടിയും, തകൎന്നും, ഞെരിഞ്ഞും
പൊരിഞ്ഞും, പടൎന്നെരിയുന്ന അഗ്നികലാപാരവം—ഇതുകൾ
ക്കിടയിൽ അതാ കുമാരൻതമ്പിയുടെ സേനാകാഹളം ഹരി
പഞ്ചാനനവംശത്തിന്റെ ദാഹശംഖധ്വനികളായി അഷ്ടദിഗ
ന്തങ്ങളിലും അപനയാപജയബോധത്തെ ഉൽഘോഷണം ചെ
യ്തു. ഹരിപഞ്ചാനനയുഗളത്തിന്റെ മഹാത്യാഗവൈരാഗ്യയുത
മായുള്ള വീൎയ്യധാമങ്ങൾ ജനനത്തിലെന്നപോലെ മൃതിയിലും
ഗാഢാലിംഗനംകൊണ്ടു് ഏകശരീരത്തെ അവലംബിച്ചു്, ആ
കല്പാന്താഗ്നിസ്പന്ദനത്തിൽ ആരൂഢന്മാരായി, ചതുരാശ്ര
മങ്ങളിലും അനിവാൎയ്യമായുള്ള അവസാനസംസ്കൃതിശാന്തി
യെ, കുലധൎമ്മാനുസൃതമായ മഹാബലിഷ്ഠതയോടു, പ്രാപിച്ചു്,
ജീവിതസത്രത്തെയും സമാപിച്ചു.

---

# ഉത്തരാഖ്യാപനം

---

പ്രക്ഷോഭാകുലിതമായ ഈ രാത്രിയിൽ തിരുവിതാംകൂർ സംസ്ഥാനം അത്യുഗ്രമായ ഒരു സന്നിപാതസന്ധിയെ തരണം ചെയ്തു എന്നു സൂക്ഷ്മദൃക്കുകളായുള്ള രാജ്യകാര്യഗ്രഹണേഛുക്കൾ ധരിച്ചു എങ്കിലും, ആ സംഭവത്തിന്റെ സവിസ്തരമായ വിവരങ്ങളെ രാജഭൃത്യപ്രധാനന്മാരുടെ ഹൃദന്തങ്ങൾ നിഗൂഹനം ചെയ്തു. ഇവരും ഈ ബദ്ധജിഹ്വത്വം കൊണ്ടു്, കാപഥവർത്തിയായ ഒരു ഉഗ്രബുദ്ധിയുടെ ശ്രമപരിണാമത്തിൽ നിന്നു ഗ്രാഹ്യമായുള്ള ദൃഷ്ടാന്തപാഠം വിസ്മൃതികുടീരങ്ങളിൽ സംഗ്രാഹ്യങ്ങളായി, വിദ്രവത്തെ പ്രാപിച്ചു.

രാജഭടന്മാരാൽ പിടിക്കപ്പെട്ട ഭൈരവന്റെ സാക്ഷ്യം ഹരിപഞ്ചാനനകൌടില്യങ്ങളെക്കുറിച്ചു കേശവപിള്ളയ്ക്കു് അനുപദം ഉണ്ടായ അനുമാനദർശനങ്ങളെ സ്ഥിരപ്പെടുത്തി. ഉഗ്രശാന്തന്മാരായ സന്താനയുഗളത്തെ അവരുടെ അച്ഛൻ തന്നെ മാതൃരക്ഷണത്തിൽ നിന്നു തസ്കരിച്ചു്, ബ്രാഹ്മണരായ ഓരോ കലാവിദഗ്ധന്മാരെക്കൊണ്ടു ബ്രഹ്മചര്യവും യോഗചര്യവും നിവർത്തിപ്പിച്ചു്, ആദ്യം ഉഗ്രൻമുഖേന തിരുവിതാംകൂർ സംസ്ഥാനസ്ഥിതികളുടെ പരിശോധനം സാധിച്ചു: അനന്തരം അഷ്ടഗ്രഹശക്തിയുടെ ഉദ്ധാരണവും പുനഃസ്ഥാപനവും ചെയ്വാനായി പുത്രദ്വന്ദ്വത്തേയും മഹോപദേശസഹിതം നിയോഗിച്ചു. രാജ്യതൃഷ്ണാവശനായ ഹൈദർ കേരളഗ്രസനത്തിനു് ഒരുമ്പെടുന്ന വൃത്താന്തത്തെ ഗ്രഹിച്ച ജ്യേഷ്ഠഹരിപഞ്ചാനനൻ, ആ മഹാരാജാവിനെക്കണ്ടു് അവിടത്തെ ചാരസ്ഥാനത്തിനു് അധികൃതനായി. എന്നാൽ, അതിതന്ത്രകുശലനായിരുന്ന ഹൈദർ ആലിഖാൻ നവാബ് വിശ്വസനീയരായ ചില മഹമ്മദീയപ്രധാനന്മാർ മുഖേന ഹരിപഞ്ചാനനചാരന്റെ ഗതികളെ സൂക്ഷിച്ചുകൊള്ളുന്നതിനു വിശേഷാൽ ഒരു പ്രണിധിയെ കൂട്ടി നിയോഗിച്ചു. ഇങ്ങനെ നിയമിക്കപ്പെട്ടതു നമ്മുടെ വൃദ്ധസിദ്ധൻ ആയിരുന്നു. വൃദ്ധസിദ്ധന്റെ ജന്മസിദ്ധമായ കായഗരിമയും സ്വഭാവപ്രഭുതയും വൈശിഷ്ട്യവും ഹൈദർമഹാരാജാവി

ന്റെ അഭിമാനത്തേയും വിശ്വാസത്തേയും സമ്പാദിച്ചു. ആ പ്രണിധിയുടെ റിപ്പോർട്ടുകൾക്ക് അദ്ദേഹം അന്യൂനാദരത്തോട് അനുമതികൾ നൽകിവന്നിരുന്നു. മഠാധിപന്റെ നിലയിൽ പുറപ്പെട്ട ഹരിപഞ്ചാനനനു, ഹൈദർ മഹാരാജാവിന്റെ പ്രധാനകാര്യസ്ഥന്മാർ അണ്ണാവയ്യനെ ബാങ്കരായി ഏല്പിച്ചുകൊടുത്തു. വൃദ്ധസിദ്ധന്റെ സാഹചര്യത്താൽ ഹരിപഞ്ചാനനന്റെ സ്വേച്ഛാവിഷവാതം ഏറ്റക്കുറെ പ്രതിബന്ധിക്കപ്പെട്ടു. സർവ്വസ്വതന്ത്രശ്രീമാനായ മഹാരാജാവിനും, പടത്തലവന്റെ കൃപാഭാജനമായ കേശവപിള്ളയ്ക്കും ഹരിപഞ്ചാനനനിൽ നിന്ന് അത്യാപത്തുണ്ടാകാതെ വൃദ്ധസിദ്ധന്റെ ശക്തങ്ങളായ കരങ്ങൾ ഗൂഢമായും നിരന്തരമായും ത്രാണനം ചെയ്തു.

രാജഭണ്ഡാരത്തിൽ നിന്നുണ്ടായ അനന്തമുദ്ര മോതിരത്തിന്റെ അപഹാരണം കേശവപിള്ളയുടെ നേർക്കു സംശയത്തെ ജനിപ്പിക്കാനായി ഹരിപഞ്ചാനനൻ തന്നെ നിവർത്തിച്ചതാണെന്നും; സന്ദർഭം ആവശ്യപ്പെട്ടാൽ അണ്ണാവയ്യനേയും കുടുക്കിലാക്കാൻ വേണ്ടി ആ ബ്രാഹ്മണനെ ഏല്പിക്കുന്നതിനു മറ്റൊരു അനന്തമുദ്രമോതിരത്തെ ഹരിപഞ്ചാനനൻ തന്റെ പക്കൽ ഏല്പിച്ചിരുന്നു എന്നും; ആ അർദ്ധരാത്രിയിലും ശ്രീവരാഹക്ഷേത്രത്തിന്റെ പുരോഭാഗവീഥിയിൽവച്ചും, ആ ബ്രാഹ്മണന്റെ പക്കൽ താൻ അതിനെ കൊടുത്തപ്പോൾ ചന്ദ്രികാസഹായം കൊണ്ട് ബ്രാഹ്മണൻ മോതിരം മാറ്റപ്പെട്ടിരിക്കുന്നതായി അറിഞ്ഞ് ഹരിപഞ്ചാനനനെ രാജദ്രോഹിയെന്നും മറ്റും അപഹസിച്ചതിനാൽ അയാളുടെ അന്തം താൻ വരുത്തിയതാണെന്നും; തന്റെ അച്ഛനെ ചന്ത്രക്കാരൻ വധിച്ചതിലേയ്ക്കു കേശവൻകുഞ്ഞിനെ മരിക്കുമാറു ബന്ധനസ്ഥനാക്കി ദ്രോഹിക്കയും, അതുകൊണ്ടും തൃപ്തിയാകാതെ, പിതൃഹന്താവിനെത്തന്നെ വധിക്കുന്നതിനു ശ്രമിച്ചതിൽ അയാളുടെ പൈശാചത്വം കണ്ടു താൻ തോറ്റുമണ്ടി എന്നും മറ്റും രാജാധികാരികളുടെ മുമ്പിൽ ഭൈരവൻ മൊഴികൊടുത്ത് നിയമകല്പിതമായ അഗ്ര്യദണ്ഡനത്തെ സഹിച്ചു. ഈ കഥകൾ പ്രാഢപാചകന്മാരുടെ കുടിമങ്ങൾക്കിടയിൽ ആഭിചാരനിർമ്മാല്യങ്ങൾ എന്നപോലെ നിക്ഷേപിക്കപ്പെട്ടു. ഹരിപഞ്ചാനനവാടത്തിന്റെ ഒരു ഭാഗത്ത്

അനന്തരകാലീനനായ ഒരു സംഗീതപ്രവീണന്റെ ഹരികഥാമണ്ഡപം സ്ഥാപിക്കപ്പെട്ടതുകൊണ്ട്, ആ സ്ഥലത്തിന്റെ മാലിന്യം മുഴുവൻ ദൂരീകരിക്കപ്പെട്ടു. അണ്ണാവയ്യന്റെ കുണ്ഡലങ്ങൾ അയാളുടെ വിധവയ്ക്കു തിരിച്ചുകൊടുക്കപ്പെട്ടു. അതുകളുടെ പ്രഭാതിശയപൂർണ്ണിമകൊണ്ടു വിശ്രുതമായ ഒരു കോടീശ്വരകുടുംബത്തെ ഇന്നും മാണിക്യരശ്മിപ്രഭാവത്താൽ അനുഗ്രഹിക്കുന്നുപോലും.

വൃദ്ധസിദ്ധന്റെ കഥ ചുരുക്കമായിരുന്നു. ഇദ്ദേഹം ഭർത്താവെന്നുള്ള സ്ഥാനത്തിൽ, ബുദ്ധിസംയുക്തനായ ഒരു കുഞ്ചുത്തമ്പിയെന്ന ആയിരുന്നു കായപരിചയവും ദേഹബലവുംകൊണ്ടു സൃഷ്ടിശക്തിയാൽ അദ്വിതീയനായി അനുഗ്രഹിക്കപ്പെട്ടിരുന്നെങ്കിലും, കാലാനുസാരമായുള്ള രക്തദർശനസഹനശക്തി അദ്ദേഹത്തിന്റെ മനഃപ്രകാശത്തിൽ ഒട്ടും തന്നെ സഞ്ചയിക്കപ്പെട്ടിരുന്നില്ല. മക്കോയിക്കൽ കൊച്ചുകുറുപ്പായി ജനിച്ച്, മാർത്താണ്ഡർ വലിയ പടവീട്ടിൽ ചെറിയ രാജസമക്ഷസേവകനായി വർത്തിച്ചിരുന്ന ഇദ്ദേഹത്തിന്റെ ഈ ന്യൂനതയ്ക്കു ഭാര്യയായ കൊച്ചമ്മിണിക്കുട്ടിയാൽ പരിഹസിക്കപ്പെട്ടും മാർത്താണ്ഡവർമ്മ മഹാരാജാവിനാലും പടത്തലവനാലും ശാസിക്കപ്പെട്ടും പോന്നിരുന്നു. ഇതുകൾ ഒരു സന്ദർഭത്തിൽ ദുസ്സഹമായിത്തീരുകയാൽ, അദ്ദേഹം തന്റെ ഉദ്യോഗത്തെയും ഭാര്യയെയും ഉപേക്ഷിച്ചു സ്വരാജ്യസമുദായരംഗങ്ങളിൽ നിന്നു നിഷ്ക്രാന്തനായി. എന്നാൽ, തന്റെ അപഹാസകരെ പ്രത്യപഹസിപ്പാൻ ശക്തമാകുന്ന ഒരു വിദ്യയെ ഗ്രഹിച്ച്, എന്തെങ്കിലും ഒരു വിജയകൃത്യംകൊണ്ട് പടത്തലവന്റെയും സ്വകളത്രത്തിന്റെയും വിശേഷസമ്മാന്യതയെ വരിപ്പാനായി, അദ്ദേഹം മർമ്മവിദ്യാചതുരനായ മായപ്പൊടിമലുക്കുവിനു ശിഷ്യപ്പെട്ട് ആ ഗുരുകുലവാസകഷ്ടങ്ങളെയും അനുഷ്ഠിച്ച്, ആ അപൂർവ്വകലയിൽ സമഗ്രപടുത്വം സമ്പാദിച്ചു: ബഹുജനങ്ങൾക്കു സൂക്ഷ്മദർശനലബ്ധി കിട്ടീട്ടില്ലാതിരുന്ന ആ ദുസ്തരവിടപാന്റെ നിർവ്വാണത്തിൽ, അയാളുടെ നാമത്തെ വിനോദാർത്ഥം ധരിച്ച്, മഹമ്മദീയജനസംസതിയുടെ ഇടയിൽ പരമബന്ധുവും പരമോപകാരിയുമായി കുറച്ചുകാലം കഴിച്ച്, പോക്കുമൂസ്മരക്കായരുടെ പരമമിത്രമായിത്തീർന്ന്, പരദേശസഞ്ചാരങ്ങളും ചെയ്ത്, തന്റെ വിശിഷ്ടങ്ങളായ മർമ്മ

വിദ്യാപ്രയോഗങ്ങൾ കൊണ്ടു് മഹാപ്രഭുജനങ്ങളുടേയും മഹജ്ജനങ്ങളുടേയും അഭിമതിയും, മഹാബിരുദങ്ങളും സമ്പാദിച്ചു്, ഹൈദരുടെ സമക്ഷത്തിൽ പ്രവേശിച്ചു്, ഹരിപഞ്ചാനനസഹചാരനായി നിയോഗിക്കപ്പെട്ടു്, തിരുവിതാംകൂറിൽ സഞ്ചരിച്ചു. ഹരിപഞ്ചാനനപാടത്തിൽ താമസിക്കുന്ന കാലത്തു് തന്റെ ഭാൎയ്യയുടെ വരണത്തിന് പ്രഥമകാംക്ഷിയായി പുറപ്പെട്ടിരുന്ന ഉമ്മിണിപ്പിള്ള രണ്ടാംസ്വയംവരകാംക്ഷിയായും യത്നിക്കുന്നു എന്നറിഞ്ഞു്, ആ ചപലന്റെ ചാപല്യങ്ങളെ വൃദ്ധസിദ്ധൻ സൂക്ഷിച്ചു. കേശവപിള്ളയുടെ നാമത്തെ ആ സ്ത്രീയുടെ നാമത്തോടു് ഉമ്മിണിപ്പിള്ള സംഘടിപ്പിച്ചു വന്നതു വൃദ്ധസിദ്ധൻ ധരിച്ചു്, പരമാൎത്ഥസ്ഥിതി അറിയുന്നതിനായി പക്കീർസായുടെ വേഷത്തിൽ ചെമ്പകശ്ശേരിയിലെ ഗാഢമിത്രമായ കേശവപിള്ളയുടെ സഹകാരിയായി. അതിന്റെ പരിണാമം, ആ യുവാവിന്റെ ദൃഢധാൎമ്മികത്വത്തെ ധരിച്ച വൃദ്ധസിദ്ധൻ അയാളുടെ ആത്മമിത്രമായിത്തീൎന്നു്. അയാൾക്കു് അപ്പോഴപ്പോൾ വേണ്ട അറിവുകളും ആജ്ഞകളും കൊടുത്തു മഹാവിജയിയാക്കിയതായിരുന്നു. ഉമ്മിണിപ്പിള്ളയുടെ വധകൎമ്മസമയത്തു് ആ സ്ഥലത്തുകൂടി എത്തിയിരുന്ന വൃദ്ധസിദ്ധൻ ഹരിപഞ്ചാനനനോടുള്ള സഖ്യത്തെ ഖണ്ഡിച്ചു്, ആ അപനയവൃത്താന്തം ഹൈദർ മഹാരാജാവു ധരിപ്പാനായി അടുത്തദിവസം തന്നെ ഒരു ലേഖനത്തെ അയച്ചു. ഹരിപഞ്ചാനനന്റെ ലേഖനം ഹൈദർസമക്ഷത്തിൽ എത്തുന്നതിനു മുമ്പായി ധരിപ്പിക്കപ്പെട്ടതു് വൃദ്ധസിദ്ധന്റെ നിവേദനപത്രമായിരുന്നു. കേശവൻകുഞ്ഞിന്റെ അപഹരണം ഹരിപഞ്ചാനനനാൽ ചെയ്യപ്പെട്ടു എന്നു് വൃദ്ധസിദ്ധൻ ഊഹിച്ചു എങ്കിലും, ആ യുവാവിനു് ആ ബന്ധനംകൊണ്ടു യാതൊരാപത്തുമില്ലെന്നും വൃദ്ധസിദ്ധൻ അനുമാനിച്ചിരുന്നു. വൃദ്ധസിദ്ധനു് ഹരിപഞ്ചാനനന്റെ കുടുംബസ്ഥിതിപരമാൎത്ഥങ്ങളെക്കുറിച്ചു യാതൊരറിവും സംശയവും അദ്ധ്യാത്തിൽ ഇല്ലായിരുന്നു. എന്നാൽ. ഹരിപഞ്ചാനനൻ തന്റെ ജന്മഭൂസ്നേഹംകൊണ്ടു കഴക്കൂട്ടത്തെ യാത്രയിലും, വൃദ്ധയെ സന്ദൎശനം ചെയ്തപ്പോഴും, പിന്നീടു കപ്പശ്ശാലക്കണ്ട സന്ദൎഭങ്ങളിലും, പ്രകടിപ്പിച്ച മൈത്രീസൂചനങ്ങളിൽ നിന്നു്

അയാൾ ചിലതെല്ലാം ഊഹിച്ചുവന്നിരുന്നു. അതിന്റെ ശേഷം ചില അന്വേഷണങ്ങൾ ചെയ്തു കേശവപിള്ളയുടെ അന്തർഗതങ്ങൾ അറികയും ചെയ്തുകൊണ്ട്, ഹരിപഞ്ചാനനസംഭാഷണങ്ങളെയും ക്രിയകളെയും സൂക്ഷിച്ചപ്പോൾ, പരമാർത്ഥസ്ഥിതി മിക്കവാറും ധരിച്ചു. ഉമ്മിണിപ്പിള്ളയുടെ നിഗ്രഹാനന്തരം വൃദ്ധസിദ്ധൻ ദക്ഷിണദേശസഞ്ചാരം ചെയ്ത് ഹരിപഞ്ചാനനശിഷ്യസംഘങ്ങളെ രാജ്യകാര്യവ്യാപാരങ്ങളിൽ നിന്നു പിൻവലിപ്പാൻ ഗുണദോഷിച്ചു. ഈ ഉപദേശം കളപ്രാക്കോട്ടത്തമ്പിയുടെ ഭടജനങ്ങളിലും ഫലിച്ചു. ഭൈരവൻ ഹരിപഞ്ചാനനഭവനത്തെ ഉപേക്ഷിച്ച വൃത്താന്തം അറിഞ്ഞപ്പോൾ, മരുത്വാന്മലയിലെ അവസ്ഥകളെ ആരായുവാൻ വൃദ്ധസിദ്ധൻ പുറപ്പെട്ട്, ഭഗവതിഅമ്മയോട് സംഘടിച്ചതായിരുന്നു. തിരുവനന്തപുരത്തു മടങ്ങി എത്തി, കേശവപിള്ളയുടെ മടക്കത്തെ കാത്തുപാർത്ത് പക്കീർസായുടെ വേഷത്തിൽ നടക്കുമ്പോൾ, പടത്തലവനു നേരിടുന്ന ആപത്തിനെക്കുറിച്ചു മാമാവെങ്കിടനിൽ നിന്ന് അറിവു കിട്ടി. വൃദ്ധസിദ്ധൻ ഝടിതിയിൽ ഓടിയത് ആര്യശാലയിലുള്ള ഹരിപഞ്ചാനനവാടത്തിലേയ്ക്കായിരുന്നു. അവിടെ എത്തി, തന്റെ വൃദ്ധസിദ്ധവേഷത്തെ ധരിക്കുന്നതിനിടയിൽ, ദൈവാധീനവിശേഷംകൊണ്ട് ഹൈദർനായിക്ക് മഹാരാജാവിന്റെ മറുപടിക്കല്പന അവിടെ എത്തി, അദ്ദേഹത്തെ പരമോത്സാഹത്തിനും തൽക്കാലശ്രമത്തിൽ വിജയത്തിനും ശക്തനും ആക്കി.

പടത്തലവന്റെ പുത്രിയുടെ വിരഹദുഃഖശാന്തി ആ മഹതിയുടെ പ്രിയതമലബ്ധികൊണ്ടു പരിഹരിക്കപ്പെട്ട്, ചെമ്പകശ്ശേരിയിൽ ഒരു മഹോത്സവം ആയിരിക്കുന്നെങ്കിലും, ആ പ്രഭു അപനീതായുധനായതുകൊണ്ടോ, പ്രേക്ഷാവത്തുക്കളായ രണ്ടു തരുണന്മാർ അപനിയന്ത്രണംകൊണ്ടു കാപഥാനുയായികളായി അകാലദുർമ്മരണത്തെ പ്രാപിച്ച സംഭവത്താൽ തനിക്കുള്ള ബന്ധത്തെക്കുറിച്ച് അനുതപിച്ചോ, പടത്തലവൻ ശാന്തമനസ്കനായിഭവിച്ചു. ഉഗ്രശാന്തന്മാരുടെ ദേഹത്യാഗഭാരത്തെ മനസ്സിൽ വഹിച്ചുകൊണ്ടും, അദ്ദേഹം ശാന്തന്റെ അപേക്ഷാനുസാരം അടുത്ത ദിവസം ഉച്ചയോടു കൂടി മന്ത്രക്കൂടത്തെത്തി, തന്റെ വാഗ്ദത്താനുസാരം മീനാക്ഷിയുടെ സംരക്ഷണത്തെ ഭരമേറ്റ്, ശാന്തപഞ്ചാനനന്റെ പ്രാർത്ഥനാനുസാരം സഹോദരസ്ഥാന

ത്തിൽ, പുത്രകഥാപ്രസ്താവന കൂടാതെയും പൂർണ്ണബോധത്തോടു കൂടിയും ഭർത്തൃപാദസ്മരണവും ദേവീപദധ്യാനവും ചെയ്തു ചരമഗതിയെ പ്രാപിച്ച സ്വസംബന്ധിനിയുടെ ഉദകക്രിയകൾ ചെയ്തു. മരണസംബന്ധമായുള്ള അടിയന്തിരങ്ങൾ കഴിഞ്ഞ് പടത്തലവൻ ചെമ്പകശ്ശേരിയിലേയ്ക്കു മടങ്ങിയപ്പോൾ, മീനാക്ഷിയേയും ആ ഭവനത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

൯൭൩-ാം കൊല്ലത്തിന്റെ ഉദയം ഒരു മഹാലോകബന്ധുവെ സാർവത്രികകാരണവത്വത്തിൽ നിന്നു നിഷ്കാസനം ചെയ്തു. അനന്തശയനപുരത്തിലെ ഗൃഹം ഓരോന്നും "മാമാ" എന്ന പ്രാജാപത്യമഹാമുദ്രയുടെ അപഹരണവാർത്താശ്രവണംകൊണ്ട് സൈ്വരവിഹീനമായി. "ധർമ്മരാജാ" എന്ന പദത്തിലെ "ധ" കാരം എങ്ങനെയെല്ലാം രൂപാന്തരപ്പെട്ടു എന്ന് ആ പദത്തിന്റെ അനവരതപ്രയോഗം മാറിയും മറിച്ചുംതുടങ്ങിയ "മാമ" ഭാഗതവർക്കേ രൂപമുള്ളു. ൯൭൦ സംഭവസംബന്ധമായുള്ള "താടകാരാഘവം" കേശവപിള്ള തന്റെ പ്രത്യേകാധീനതയിൽ ആക്കിയിരിക്കുന്ന പൂർവ്വഭവനത്തിൽ വച്ച് അഷ്ടകലാശപുഷ്ടിയോട് അഭിനയിക്കപ്പെട്ടു:—താടകയായ ഭഗവതിയമ്മ—"ഭേദ്യ! അല്ലിയ്യാ, വിശാരിപ്പാരസ്സാമീ! ഇതെന്തരു ചൂനെന്നേ? തെരുവഴിയേ മാരടിച്ചോണ്ടു നടന്നാലക്കൊണ്ട്, വാ കഴയ്ക്കുല്യേന്നോ?"

രാഘവനായ മാമൻ "ഹടീ! ശപ്പടാച്ചീ! 'വിശാരിപ്പുകാരസ്വാമിയെ' വൈകുണ്ഠസ്വർഗം കടത്തു് 'കാളീ നീ പോടി കൂടിലേ മഹാശഠേ—പാടവമുരയ്ക്കാതെ വിരവേ ദൂരെ—കാളീ' ശാതംപോടര സ്വാമിയാട്ടം, നീ പേച്ചേച്ചിക്കാളിയും കൂത്താടുന്നോ? വിശാരിപ്പുകാരു്! അടിയേ! അതുക്കാക നാൻ തപസ്സു ശെയ്യുനാ?"

ഭഗവ—"അല്ലല്ലാ. എന്നു വല്ലോരും ചൊല്ല്യോ? പാട്ടിന്റെ രാഘവം ഉച്ചാണിക്കേറി ഘടക്കനെ വിഴുന്നപ്പം അതുംകൂടി ഇറവൂട്ടു." പിന്നത്തെ സമരം സമപരാക്രമത്തോടുകൂടി നടന്നു. പൂർവ്വകഥയുടെ ചുരുക്കം ഇങ്ങനെ ആയിരുന്നു. ബലഹാരശ്രീ വെങ്കിടേശ്വരനണ്ണാവി മഹാരാജാവിന്റെ ഉപാന്തസേവനത്തിന് "അകത്തെപ്രവൃത്തിവിചാരിപ്പുകാർ" എന്ന ഉദ്യോഗത്തിലേയ്ക്കു നിയമിക്കപ്പെട്ടു. ആ സ്ഥാനപ്രാപ്തിയിൽ "മാമാ"

എന്നുള്ള കണ്ണാമൃതം ചന്ദ്രപഥത്തോടു സംഘടിച്ചു. മാമന്റെ ജീവിതാനന്ദം 'അമ്മാർക്കമേ' അന്തർദ്ധാനംചെയ്തു. ക്ഷണംപ്രതി തന്റെ നവ"വിചാരിപ്പുകാരെ" മഹാരാജാവു് ആവശ്യപ്പെട്ടു തുടങ്ങിയപ്പോൾ, മാമന്റെ "അസഹ്യത" പൊറുത്തുകൂടാഞ്ഞു്, അയാൾ ബധിരതയെ അവലംബിച്ചു. മഹാരാജാവിനുണ്ടായ അസഹ്യതയും വർദ്ധിച്ചു. "പൊട്ടാ!" എന്നു അവിടത്തെ തിരുവുള്ളക്കേടു പൊട്ടിച്ചതിനെ, രാജകീയാസ്ഥാനഭിത്തികൾ പ്രഭുമതമറിഞ്ഞു്, സംഗ്രഹണം ചെയ്തു. "അങ്ങനെയെങ്കിലും രണ്ടക്ഷരപ്പെട്ടം" വീണ്ടും ലബ്ധമായ ഭാഗ്യത്തിൽ മാമൻ ആശ്വസിച്ചടങ്ങി, മഹാരാജാവിന്റെ ഭക്താഗ്രഗണ്യനായും ബന്ധുലോകത്തിനു സ്നേഹമധുരിമാപ്രവർഷകനായും ജീവിതശേഷത്തെ അതിലഘുഭാരമായി വഹിച്ചു.

വൃദ്ധയുടെ മരണാനന്തരം തൊണ്ണൂറാം ദിവസവും മററും കഴിഞ്ഞു്, മീനാക്ഷിയുടെ വിവാഹം നിശ്ചയിക്കപ്പെട്ടു ഒരു ക്രിയയ്ക്കു കല്പനാനുവാദം വാങ്ങുവാൻ പടത്തലവനും ഉണ്ണിത്താനും ഒന്നുചേർന്നുമുഖം കാണിച്ചു വസ്തുത തിരുമനസ്സറിയിച്ചു. മഹാരാജാവിന്റെ അന്തരംഗത്തിൽ ഉദിച്ച വിചാരങ്ങൾ നേത്രപക്ഷ്മങ്ങളെ ഇളക്കി, അവിടത്തെ കൃപാസ്തോമനിദാനമായുള്ള വദനത്തെ ദന്തുരതരംഗങ്ങൾകൊണ്ടു് പ്രചലിതമാക്കി. ഉണ്ണിത്താൻ മഹാരാജാവിന്റെ അന്തർഗതത്തെ മിഥ്യാധാരണംചെയ്തു. "ചിലക്കുവേണ്ടി ക്ഷമാപ്രാർത്ഥന ചെയ്‌വാൻ അടിയൻ വടകൊള്ളുമെന്നു മുമ്പു അറിയിച്ചിട്ടുണ്ടു്. മീനാക്ഷിയുടെ കുടുംബാപരാധത്തെ കല്പിച്ചു തിരുവുള്ളമലിഞ്ഞു്, ക്ഷമിച്ചരുളണം."

മഹാ—"ഹേ! അതൊന്നുമല്ല വിചാരിച്ചതു്. അക്കാര്യത്തിൽ, അപരാധിനിയല്ലെന്നും നമ്മുടെ അനുകൂലയാണെന്നും ജനനം മററെങ്ങാണ്ടോ ആകയാൽ നമ്മുടെ പ്രജയുമല്ലെന്നും, കേശവൻ വാദിച്ചുകഴിഞ്ഞു. പോരേ! വാദക്കാരന്റെ കാര്യത്തിലാണു് ഇവിടെ വിഷമം. ഉണ്ണിത്താൻ തന്നെ പറയൂ. ഇപ്പോൾ, 'കാര്യം മനസ്സിലായി' എന്നു മുഖം പറയുന്നു."

ഉണ്ണി—"അതിൽ എന്തെങ്കിലും സംശയമുണ്ടായിരുന്നെങ്കിൽ അടിയങ്ങൾ ഇക്കാര്യത്തിൽ കല്പനവാങ്ങാൻ വിട്ടുകൊ

ള്ളുകയില്ലായിരുന്നു. അവർ രണ്ടുപേരും തന്നെ ആ കാൎയ്യങ്ങൾ സംസാരിച്ചൊതുക്കി. ആ ഭഗവതി എന്ന സ്ത്രീയെക്കൂടി മകൻ കിടാത്തനു ഭവനമെന്നു ശാഠ്യം പിടിച്ചപ്പോൾ 'അതു പാടില്ല. എല്ലാം യഥാസ്ഥിതിയിലിരിക്കട്ടെ. മീനാക്ഷി നന്തിയത്തേയ്ക്കും അക്കൻ പൂൎവസ്ഥിതിയിലും പോരട്ടേ' എന്ന് കേശവപിള്ള ഭാഗംചെയ്തു വിധിച്ചു"

മീനാക്ഷിയുടെ വിവാഹത്തിന് തിരുമനസ്സിലെ സന്തോഷസാക്ഷ്യങ്ങളായി വേണ്ട പുരകളും വിഭവങ്ങളും കല്പിച്ച് അനുവദിച്ചു എങ്കിലും, അവിടത്തെ നയനങ്ങൾക്കു പടത്തലവന്റെയും ഉണ്ണിത്താന്റെയും കണ്ണുകളെക്കാൾ ദൎശനസൂക്ഷ്മം കൂടിയിരുന്നു. തന്നാൽ അവമാനിതനായ ഘട്ടങ്ങളിലും സ്വസ്ഥിരഭക്തിയെ ദൃഢധൎമ്മനിഷ്ഠയോട് അനുഷ്ഠിച്ച ആ ഭൃത്യൻ തന്റെ ശ്രേയസ്സഞ്ചരണത്തിനുള്ള ആയാളുടെ പ്രവൃത്തികൾക്കിടയിൽ മീനാക്ഷിയോടു സംഘടിച്ചതു നിമിത്തം, ആജീവനാന്തം നിലനിൽക്കുന്നതായ ഒരു മേഘാവരണം ആ യുവാവിന്റെ മനോമണ്ഡലത്തെ ബാധിച്ചിരിക്കുന്നു എന്ന് അവിടത്തെ ജീവധൎമ്മപ്രബുദ്ധത ദൎശനംചെയ്തു. കേശവപിള്ളയുടെ മനസ്സ് മീനാക്ഷിയുടെ സൌന്ദൎയ്യപ്രഭാവത്താൽ ആകർഷിക്കപ്പെട്ടു എന്നും, എന്നാൽ, അയാളുടെ സ്വേച്ഛാവൎജ്ജനപൌരുഷം കൊണ്ട് അതിനെ പ്രകാശിപ്പിക്കുന്നില്ലെന്നും അവിടത്തേയ്ക്കു ബോദ്ധ്യമായി. തന്റെ ഭൃത്യന്റെ ദമശക്തിവൈശിഷ്ട്യത്തെ അത്യാശ്ചൎയ്യപൂൎവം അഭിനന്ദിച്ചു.

മഹാരാജാവിന്റെ ദൎശനവൈശദ്യം വേറൊരു സംഗതിയിലും സ്ഫുടീകരിക്കപ്പെട്ടു. മീനാക്ഷിയുടെ പരിണയനദിവസത്തിലും കേശവപിള്ള മഹാരാജസന്നിധാനത്തിൽ തന്റെ ഉദ്യോഗസംബന്ധമായി മുഖംകാണിച്ചു വിടവാങ്ങാൻ ഭാവിച്ചപ്പോൾ, മഹാരാജാവ് ഇങ്ങനെ ചോദ്യംചെയ്തു:— "ഇന്നല്ലേ ചെമ്പകശ്ശേരിയിലെ മുണ്ടുകൊട? നീ ശ്രമക്കാരനായി അവിടെ നിൽക്കേണ്ടതായിരുന്നില്ലേ?"

കേശവ—"വേലുത്തമ്പി അമ്മാവനുണ്ട് ഒരുലക്ഷം പേൎക്കു ഉത്തരം പറവാൻ. വലിയമ്മാവൻ എപ്പോഴും വലിയ ക്ഷീണ

ത്തിൽ കിടക്കുന്നു. അതു കാണാൻ അടിയന്റെ പഴമന സ്സിനു————"

മഹാരാജാവു പുഞ്ചിരിയോടുകൂടി "അത്രേയുള്ളോ" എന്നു ചോദിച്ചുകൊണ്ടു്, ഒരു സഹതാപാവേശത്തോടു കൂടി കേശവപിള്ളയുടെ മുഖത്തുനോക്കി. രാജസമക്ഷത്തിൽ അനുവദനീയമല്ലാത്ത പ്രതിവീക്ഷണത്തെ അനും സ്വാന്തഃക്ഷോഭംകൊണ്ടു കേശവപിള്ള അനുഷ്ഠിച്ചുപോയി. സമഗ്രധമ്മഗാംഭീയ്യത്തിന്റെ നിലയനമായുള്ള മഹാരാജാവിന്റെ വദനപ്രതീക്ഷണത്തിൽ കേശവപിള്ളയുടെ അന്തബ്ബന്ധമായുള്ള പ്രേമസ്ഥിതിയെക്കുറിച്ചുണ്ടായിരുന്ന സംശയം സ്ഥിരപ്പെട്ടു. കേശവപിള്ളയുടെ ഠരം മനഃസ്ഥിതികൊണ്ടുണ്ടായ ജീവിതഗതിഭേദങ്ങൾ ഭാവികഥാഭാഗങ്ങളാകയാൽ ആ വിഷയങ്ങളിൽ ആക്രമിക്കുന്നതു് ഠരം സന്ദഭത്തിൽ ഉചിതമായിരിക്കുന്നതല്ല. അതിനാൽ പ്രസ്തുതകായ്യസംബന്ധമായുള്ള ശേഷം കഥയെമാത്രം വിസ്തരിച്ചുകൊള്ളട്ടെ. കേശവപിള്ളയുടെ ദൈന്യാവസ്ഥ കണ്ടു് ദീനദയാലുവായ മഹാരാജാവ് മുന്നോട്ടുനീങ്ങി, തന്റെ ഭക്തനോടു് ഇങ്ങനെകല്പിച്ചു:—"കേശവനു ഏതു പ്രഭുകുടുംബം ബോധിച്ചുവോ അതിൽനിന്നു് ഒരു കുട്ടിയെ നിശ്ചയിക്കു. ശേഷം നാം ഏററു— എന്നാൽ അതിനു മുമ്പായി ഒരു ക്രിയ കൂടി അനുഷ്ഠിക്കേണ്ടതുണ്ടു്. ൯൦൪-ൽ ദേവികോട്ടു വീട്ടുവക അന്ന്യഃച്ഛൂദ സംഗതി നാം തീച്ചയാക്കീല്ലേ? അന്നു നമ്മുടെ മുമ്പിൽവന്ന സങ്കടം കേശവന്റെ കൈയ്യക്ഷരത്തിലാണെന്നു് നമുക്കു മനസ്സിലായി. ശേഷം ഊഹിച്ചും അന്വേഷിച്ചും അറികയുംചെയ്തു. ഈശ്വരകൃപകൊണ്ടു് നിന്റെ അമ്മയും സഹോദരജനങ്ങളും അവിടെ സുഖമായിത്താമസിക്കുന്നു. ഇനിപ്പോയികാണുക. 'ചിലവിനു വേണ്ടമുതലും കൊണ്ടുചെല്ലാം' എന്നൊരുവാതുണ്ടു്—ഇല്ലേ? അവിടെ ചെല്ലുമ്പോൾ അതും നിറവേറിയിരിക്കും."

അധികം താമസംകൂടാതെ കേശവപിള്ള വലിയകൊട്ടാരം സമ്പ്രതിയായി നിയമിക്കപ്പെട്ടു. ബാല്യത്തിൽ വേർപെട്ട മാതാവിനെ പുനർദശനം ചെയ്‌വാനായി രാജപ്രസാദപൂണ്ണതയുടെ ലക്ഷ്യങ്ങളായപരിവാരങ്ങളോടും സാമഗ്രികളോടും, ധൂത്തനായ ഒരു മാതുലനാൽ അപഹരിക്കപ്പെട്ടിരുന്ന തന്റെ തറവാട്ടു ഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. ഗൃഹപ്രാന്തമടുത്തപ്പോൾ ഒരു

ററവും വലഞ്ഞു ക്ഷീണിച്ചു നടകൊള്ളുന്ന ഗജവിഗ്രഹരായ ദമ്പതിമാരെക്കണ്ടു് കേശവപിള്ളതരളമനസ്കനായി, ആ ഭാൎയ്യാഭൎത്താക്കന്മാരെ തന്റെ ഗൃഹത്തിലേയ്ക്കു ക്ഷണിച്ചു സ്നാനംകഴിപ്പിച്ചും മററും യഥായോഗ്യം സൽകരിക്കുന്നതിനു ആജ്ഞകൾ നൽകീട്ടു തന്റെ ഭവനദ്വാരംകടന്നു് അകത്തുപ്രവേശിച്ചു. ആ ദമ്പതിമാരുടെ ദൎശനാനന്തരമായുണ്ടായ ഗൃഹപ്രവേശനം, ആ ദൎശനത്തിലുദിച്ചസ്മരണകളും രാജപ്രസാദം കൊണ്ടു് ഉടനെ സിദ്ധിച്ച അനുഗ്രഹവും സംയോജിച്ചു് സന്ദിഗ്ധമംഗളകമാകുന്നു. തന്റെ നീട്ടെഴുത്തുദ്യോഗത്തിലേയ്ക്കു നിയമിക്കപ്പെട്ടിരുന്ന കേശവൻകുഞ്ഞു കേശവപിള്ളയെ എതിരേൽക്കുന്നു. തന്റെ സ്നേഹിതന്റെ ദൎശനത്തിൽ സന്തോഷത്തെക്കാൾ ആശ്ചൎയ്യം മുന്നിട്ടു്, കേശവപിള്ള നിൽക്കുന്നതിനിടയിൽ, കേശവൻകുഞ്ഞു് താൻ വഹിച്ചിരുന്ന ഒരു രാജശാസനത്തെ, കേശവപിള്ളയുടെ കയ്യിൽകൊടുത്തു്, 'ആ ഭാവുകത്തിന്റെ ദീൎഘാനുഭൂതിയെ ആശംസിക്കുന്നു. കേശവപിള്ള തന്റെ സ്നേഹിതൻ വഹിച്ചിരുന്ന നീട്ടിനെ അത്യാദരത്തോടുവാങ്ങി, നേത്രങ്ങളിൽ അണച്ചു അഭിവന്ദനം ചെയ്തതിന്റെശേഷം, വായിച്ചു നോക്കിയതിൽ കളപ്രാക്കോട്ട വകയായി പണ്ടാരവകയ്ക്കു കണ്ടുകെട്ടപ്പെട്ടിട്ടുള്ള വസ്തു വകകൾ സകലതും, തനിക്കു നൽകി, തന്നെ പ്രതിജ്ഞാനിൎവാഹകനാക്കിയ, തിരുവുളപ്രമാണമാണെന്നുകണ്ടു് ആനന്ദാശ്രുപൂൎണ്ണങ്ങളായ നേത്രങ്ങളോടുകൂടി മഹാരാജകൃപാധൊരണിയെ അനുസ്മരിച്ചു നിന്നു.

കേശവപിള്ള കുളികഴിഞ്ഞപ്പോൾ "ഊണിനു മൂന്നുപേൎക്കു് ഇല ഇടട്ടെ" എന്നു് ആജ്ഞകൊടുത്തു്, ഗജവിഗ്രഹനായ ഭൎത്താവിനെ അറപ്പുരയ്ക്കകത്തു പ്രവേശിപ്പിച്ചു്, അദ്ദേഹത്തെ തൊഴുതു. ഗജവിഗ്രഹൻ തന്റെമുമ്പിൽ മഹമ്മദീയ സമ്പ്രദായത്തിൽ കേശവും മീശയും വളൎത്തി ഒതുക്കി നിൽക്കുന്ന യുവ പുരുഷകേസരിയെക്കണ്ടു്, വല്ലാതെ സങ്കോചപ്പെട്ടു. കേശവപിള്ള ഗജവിഗ്രഹനെ രണ്ടു കൈകളാലും പിടിച്ചു്, ഭക്ഷണപ്പന്തിയിൽ മദ്ധ്യസ്ഥാനത്തു ബലാൽകാരേണ ഇരുത്തി, താനും സ്നേഹിതനും ഓരോ വശത്തായി ഇരുന്നു. അന്നാദിവിഭവങ്ങളും എടുത്തുകൊണ്ടുപരിചരണത്തിനു പുറപ്പെട്ട ജനനിമാതാവിനെയും രണ്ടാം മാതാവായ ഭഗവതിയമ്മയേയും തടഞ്ഞു്, കേ

ശവപിള്ള കണ്ണുകൊണ്ടു തന്റെ അന്തർഗതത്തെ ഭഗവതി അമ്മയെ ധരിപ്പിച്ചു. ക്ഷണംകൊണ്ടു ഭഗവതിയമ്മ ഗജവിഗ്രഹിണിയായ അാത്തമപ്പിള്ളത്തങ്കച്ചിയെ ആ രംഗത്തു പ്രവേശിപ്പിച്ചു. അനന്തരത്തെ വിളമ്പുപണി ഏറ്റുകൊള്ളുന്നതിന് തന്റെസമീപവൎത്തിയായ അതിഥിയുടെ ഭാൎയ്യയോട് കേശവപിള്ള അപേക്ഷിച്ചു.

തങ്കച്ചി—"എന്റപ്പീ! പട്ടുവിന ചൂർന്ന എവൾ വെളമ്പിത്തന്നാല് എൻറപ്പീടെ പെഴുഞ്ചിയും കെട്ടുപോവും"

കേശവ—"വിളമ്പണം—ഗുണമേവരൂ. വൎത്തമാനങ്ങളെല്ലാം പിന്നീടുപറയാം. നിങ്ങൾ ഈ സമയത്ത്, ഇവിടെ വന്നുചേരാൻ സംഗതിയായത് ഈശ്വരനും പ്രസാദിച്ചതുകൊണ്ടാണ്. വിളമ്പിത്തരണം." കേശവപിള്ളയുടെ വാക്കുകൾ കേട്ടപ്പോൾ ഭഗവതി അമ്മയുടെ ഉപദേശം ബുദ്ധിപൂൎവ്വമായി നൽകപ്പെട്ടതെന്നു തോന്നി, അാത്തമപ്പിള്ളത്തങ്കച്ചിയുടെ മുഖം സന്തോഷംകൊണ്ടു വികസിച്ചു. "അന്ന് വെപ്രാളപ്പെട്ടുമ്പം ഈ പവതിക്കൊച്ചച്ചി എന്റടുത്തുപറഞ്ഞു അപ്പീ—അപ്പീടടുത്തു വന്നാല് എല്ലാം ചെയ്യുമെന്ന്. അടുത്തിരിക്കണ അദ്യത്തിനെ ഒരു പഞ്ചപാവിസ്സാമി ചൂതും ചുരയുംവച്ചു വെളക്കി, രണ്ടുകണ്ണും പൊടിയിട്ടുമയക്കി, കുടിയിരുന്നവീടും കൊളങ്കൊരിച്ചു, കുടിപാപ്പും മുടിച്ചു. അപ്പാപനെത്തേടി മുള്ളും പടപ്പും ചെവുടി കാലുംവെള്ളത്തു. എൻറപ്പീടടുത്തുവരാൻ വരുമ്പം, വീട്ടി വരുന്നെന്ന് കേട്ട്, ഞങ്ങളും ഇങ്ങുവന്നേ. ഇനി എന്റെ അപ്പൻതന്നെ ചൊല്ലുവിൻ, സാമി പോയപോക്ക് എങ്ങോട്ട്? ഞങ്ങൾക്ക് വഴിയെന്തര്? അല്ലാണ്ട്; ഇദ്യം—ഇരിക്കക്കുടിയൊള്ളടമൊണ്ട്; വേണ്ടവരും വേണ്ടപ്പാളുമൊണ്ട്; അങ്ങുകേറ്റമില്ലാ; അവരെ വേണ്ട വേണ്ടാന്നും വച്ച്. ഒരു പിടിയേ പിടിച്ചിരിക്കണ്. അല്ലും പകലും അറുപതു നാഴിയയും പ്പാറീറും, അപ്പിടിയേ സാമീ! സാമീന്നു നിക്കണാ—എൻറപ്പി, ദൈവമറിയപ്പെറന്നു പെരും പെരുമയ്ക്കു വഴികൊണ്ടിരിക്കണാനല്ലൊ. നല്ലതുളൊന്നു ചൊല്ലിന്." ഈ കഥനവും അപേക്ഷയും കേട്ട്, തന്റെ ഭാൎയ്യയുടെ നിൎബ്ബന്ധത്താൽ ആസ്ഥലത്തേയ്ക്കുപോന്ന തന്റെ ജാള്യത്തെക്കുറിച്ചു കോപിച്ചുകൊണ്ട് കുഞ്ചുത്തമ്പി കുനിഞ്ഞിരുന്നു. കേശവൻകുഞ്ഞ് യോഗീശ്വരനാൽ തന്നെപ്പോലെയും അധികവും പരിഭൂതനാക്കപ്പെട്ട കുഞ്ചു

ത്തമ്പിയെക്കണ്ടു് സഹതപിച്ചു. കേശവപിള്ള പിന്നെയും അ
രത്തമപ്പിള്ളത്തങ്കച്ചി വിളമ്പിക്കൊടുക്കേണ്ട കാൎയ്യത്തിൽ നിബ
ന്ധമായി ഞെരുക്കിത്തുടങ്ങി. എന്നിട്ടും, തങ്കച്ചി വൈമനസ്യം
കാട്ടിയപ്പോൾ, ഭഗവതിയമ്മയുടെ രസനാഗ്രച്ഛുരികയെ അവർ
പ്രയോഗിച്ചു. "അയ്യേ! ഇതെന്തൊരു മേമയും [illegible]ണ്ടാവും?
കാൎയ്യംകാണാൻ വന്നവരു് കഴുതകളാെലും പി[illegible] പൊ
ന്നുതമ്പുരാൻപോലും കൊണ്ടാടുണ എന്റെ [illegible]ണി
യാല്, കൈമുട്ടുവു് ഉൗസ്റ്റുമോ? ശയ്യ്യാ! [illegible]മാനം!
കൊച്ചോ കുരുന്നോ ആണോ, ഇക്കൊഴുഞ്ഞ്യ[illegible]" ഇതം
അപഹാസപ്രലോഭനത്തെ തുടൎന്നു, ബലാൽ[illegible]ടി ആ
പ്രിയംവദ ഉപയോഗിച്ചപ്പോൾ, പ്രഭാവതി[illegible] തങ്കച്ചി കേ
ശവപിള്ളയുടെ മുമ്പിൽ നമ്രാസ്യയായി നി[illegible]പ്പെട്ടു.
ഐശ്വരമായുള്ള ഒരു പ്രബോധത്തിന്റെ [illegible] ഓദ
നപാത്രത്തെ വഹിച്ചു എങ്കിലും, കുലീനയായ [illegible]ൎത്താ
ജ്ഞകൂടാതെ പരപുരുഷപരിചരണത്തിനു, [illegible]ലും അന്യ
ഭവനത്തിൽവച്ചു്, സന്നദ്ധയായില്ലാ. ത[illegible]ദശ
യിലെ സ്വാമിനിയുടെ ഉപാന്തസംസ്ഥിതി[illegible], [illegible]വി
തമായ മുഖത്തോടുകൂടി കേശവപിള്ള എഴു[illegible]ദൈവഗതി
കൊണ്ടുണ്ടാകുന്ന അവസ്ഥാഭേദങ്ങളെക്കുറിച്ചു് [illegible] തപ
വിമൎശനങ്ങൾ ചെയ്തുകൊണ്ടു് നമ്രശിര[illegible]യായി നിന്നു,
തന്റെ തലമുടിയെ വകന്നു്, മൂൎദ്ധാവിൽ [illegible]രൂപമായി
വട്ടക്കെട്ടീട്ടുള്ള ഒരു തഴമ്പിനെ തങ്കച്ചിയെ കാണി[illegible]. താൻ അ
ന്യനല്ലെന്നും അതിനുമുമ്പും തനിക്കു വിളമ്പി[illegible] തങ്കച്ചി
യെ ബോദ്ധ്യപ്പെടുത്തുവാനായി, കേശവപി[illegible]യാൽ അനുഷ്ഠി
ക്കപ്പെട്ട ഒരു ക്രിയയിൽ, ആ മഹതി ഭൂചക്രഭ്ര[illegible] സംഭവിപ്പി
ച്ചിട്ടുള്ള വിപരീതാവസ്ഥയെക്കാളും തന്റെ [illegible]ഷ്കൃത്യത്തിനു
പരമാവധിയായുള്ള ദണ്ഡനത്തെ ദൎശനംചെയ്തു. ത[illegible]ന്റെ ദുഷ്
കൃത്യത്തിനു [illegible]തിയായ അന്തസ്താപസഹനമാ[illegible] പ്രായശ്ചിത്ത
ത്താൽ പാപശാന്തി വരുത്തീട്ടുണ്ടെന്നും, തനാൽ അവമാനിത
നും പരിപീഡിതനും ആയ ബാലന്റെ ദൎശനം [illegible] അനുഗ്ര
ഹിക്കുന്നതിന് അദൃശ്യനായ ദൈവത്തിന്റെ [illegible]ത്തിൽ
തന്റെ ഹൃദയാശ്രുധാരകളെ പ്രവൎഷിപ്പിച്ചി[illegible]ൽ, അ
ന്നത്തെ സംഘടനം തന്റെ പ്രാൎത്ഥനയുടെ [illegible]ക്കാമെ
ന്നും ചിന്തിച്ചു് തങ്കച്ചി ധൈൎയ്യത്തെ അവലം[illegible]. ഇതിനിട
യിൽ "അന്നു തന്നതും കൊണ്ടതും നല്ലവാഴ്ക[illegible]......" എ

ന്നു കേശവപിള്ള തങ്കച്ചിയെ ആശ്വസിപ്പിപ്പാൻ തുടങ്ങി. "തന്നതിനും കൊണ്ടതിനും, തന്നടവും കൊണ്ടടവും ഒത്തപോലെ കൊണ്ടു, മകനേ! ഇനി എല്ലാം പൊറുപ്പിൻ" എന്നു ഗൽഗദത്തോടുകൂടി തങ്കച്ചി ഒരു അപരാധസമ്മതത്തെ വടിച്ചു. അതു കേട്ടു, തമ്പി ചോദ്യംതുടങ്ങി:—"ആ! അതെന്തരപ്പീ? കൊണ്ടതാരു കൊടുത്തതാരു, പൊറുപ്പാനുള്ള എടവാടെന്തരു?" തങ്കച്ചി തന്റെ അപരാധത്തെ സങ്കോചഹീനമായി വിളിച്ചു പറഞ്ഞു......തങ്കച്ചിയുടെ അപരാധവിവരണംകേട്ടു ക്ഷീണചിത്തനും ക്ഷതവീര്യനുമായി ഇരുന്നിരുന്ന, തമ്പി പരിപൂർണ്ണാനന്ദനായി എഴുന്നേററു കേശവപിള്ളയെ ആലിംഗനംചെയ്തു. തന്റെ ഭവനനാശത്തേയും യശഃക്ഷതത്തെയും, തന്നാൽ അഭ്യസ്തനായ ബാലകാര്യസ്ഥൻ മഹാരാജകാര്യസോപാനത്തിൽ "തലത്തിരിച്ചിൽ" ഉണ്ടാകുന്ന ഒരു പടിയിൽ എത്തിയിരിക്കുന്ന തുകൊണ്ടു തട്ടിക്കഴിച്ചു. കഴിഞ്ഞ ദുഃഖങ്ങളെല്ലാം ഒരു സ്വപ്നംപോലെ തോന്നുകയാൽ തമ്പി പൂർവ്വൽ തന്റെ ഗൃഹത്തിന്റെയും ഭാര്യയുടേയും ഭർത്താവായി, പ്രതാപോഗ്രതയോടു കാര്യവിചാരം തുടങ്ങി. തന്റെ ചെറുസിക്രട്ടരിയെ "പരമശിവൻ തിരിച്ചുകൊടുത്തിരിക്കുമ്പോൾ, തമ്പികുറയ്ക്കുന്നതെന്തിനു? "വെറും ചുമ്മായാണോ ഒക്കെ പേപിടിച്ചു പെയ്യതു? നോവാനെഞ്ചും കനിയാമനവും ആളുണ്ടം കൊളും കോരിപ്പെയ്യതോ കൊടുമ?" (ഭാര്യക്കു ധർമ്മോപദേശമായി) "ആഞ്ഞാതിയെ ഒളിച്ചാല് ഇതോ വരു?" എന്നിത്യാദി പ്രസംഗങ്ങളോടുകൂടി, തന്റെ രായസക്കാരനെ പിടിച്ചിരുത്തി, ആ മന്ദിരപരിജനാദികളെല്ലാം തനിക്കു അധീനംതന്നെ എന്നു ഘോഷിച്ചുകൊണ്ടു മൃഷ്ടമായി ഭക്ഷണംകഴിച്ചു. ഊണുകഴിഞ്ഞു ഭഗവതി അമ്മയുടെ സമ്മാനമായി താംബൂലദാനപരിചരണം കൂടി ഉണ്ടായപ്പോൾ, തമ്പി ചിന്തകൾകൊണ്ടു അമ്പരന്നു, മാറിൽ കൈവച്ചു തടവി, "അക്കൊടുമ്പാവി, കെടുത്ത കെടുവിന എന്തരു താൻ ചൊല്ലണെ?" എന്നു കേശവപിള്ളയെ നോക്കി ഒരു ചോദ്യംചെയ്തു. പ്രത്യുക്തിക്കു കേശവപിള്ള വിഷമിക്കുന്നതിനിടയിൽ തമ്പി തന്റെ പരമാർത്ഥങ്ങളുടെ കഥനത്തിനു പീഠികയിട്ടു:— "എന്റെപിള്ളയെ തൊരത്തീട്ടപ്പമേ, അങ്ങു എല്ലാം അക്കാളടഞ്ഞു നന്മയും തിന്മയും ചൊല്ലിത്തരാനാളില്ലാണ്ടു, എവ്വഴിയും കെട്ടു കാടുകേറി. ഇനിയെങ്കിലും നേരുവഴി ചൊല്ലിത്തന്നു ഇവന്റെ കുറതീപ്പിൻ. പൊന്നുതമ്പു

രാൻെറ അങ്ങൊണ്ടോ നമ്മടെ തിരുവടികൾ?" കേശവപി ള്ളയ്ക്കു "തിരുവടികൾ" ഹരിപഞ്ചാനനൻ ആണെന്നു മനസ്സി ലായി. എന്തു മറുപടി പറയേണ്ടതമെന്ന് ആ യുവാവു ചിന്തിക്കു ന്നതിടയിൽ, തമ്പി തൻെറ അനുഭവസംക്ഷേപത്തെ പ്രസ്താവി ച്ചു:— കളപ്രാക്കോട്ട ഭവനത്തിൻെറ അഭിവൃദ്ധിക്കുവേണ്ടി ഗുരു വായി വരിക്കപ്പെട്ട ഹരിപഞ്ചാനനൻ, ഒരിക്കൽ തമ്പിയെ മ രുതാൻ മലയിലെ ഒരു ഗംഭീരഗുഹയ്ക്കകത്തു പ്രവേശിപ്പിച്ച്, അവിടെവച്ചു നടത്തപ്പെട്ടിരുന്ന ഹോമത്തിനിടയിൽ തമ്പിയെ ക്കൊണ്ടു രക്തസാക്ഷ്യസഹിതം സത്യംചെയ്യിച്ച്, ആ ദിവ്യ പുരുഷൻെറ തത്വത്തെ ധരിപ്പിച്ചു. ആ യോഗിവേഷധാരൻ, ശരീരത്തോടുകൂടി സ്വർഗ്ഗപ്രാപ്തനായ വേണാട്ടെ ഒരു കുലശേ ഖരപ്പെരുമാൾ തിരുവടികളാണെന്നും, സ്വവംശജാതനായ രാ മവർമ്മമഹാരാജാവിനു ഹൈദരിൽ നിന്നു നേരിടാവുന്ന പീഡ യെ പരിഹരിപ്പാൻ ഭൂപ്രവിഷ്ടനായിരിക്കുന്നതാണെന്നും ചില പരലോകഗുഹ്യങ്ങളേയും തമ്പിയെ ധരിപ്പിച്ചു. തമ്പിക്കു പൂ ൎണ്ണബോദ്ധ്യമുണ്ടാകുവാൻ വേണ്ടി, പെരുമാൾ തിരുവടി ഭൂവാസ കാലത്തു വഹിച്ചിരുന്ന കായത്തേയും സ്വർഗ്ഗപ്രാപ്തിയിൽ വ്യാ പിച്ചിരിക്കുന്ന ശരീരത്തേയും, ഒരേ സമയത്തു ഭൗതമായും, പ രിസ്ഫുടമായും, കാട്ടിക്കൊടുത്തു. ഇരണിയൽ കൊട്ടാരത്തിൽ ഒരു മഹാരാജാവ് ഉടവാൾവച്ച് സ്വർഗ്ഗപ്രവിഷ്ടനായിട്ടുണ്ടെ ന്നു നടപ്പുള്ള ഐതിഹ്യത്തെ ആസ്പദമാക്കി, തമ്പി ഹരിപഞ്ചാ നനനെ പൂൎണ്ണമായി വിശ്വസിച്ചു. താൻ അറിഞ്ഞ രഹസ്യത്തെ സ്വപത്നിയിൽ നിന്നുപോലും ഗോപനംചെയ്തും, രാജകുടുംബ ത്തേയും രാജ്യത്തിൻെറ ക്ഷേമത്തേയും കാംക്ഷിച്ചും, തമ്പി ഹ രിപഞ്ചാനനൻെറ അപേക്ഷകളേയും ആജ്ഞകളേയും നിസ്സം ശയമായും അനർഗ്ഗളഭക്തിയോടും നിർവ്വഹിച്ചു. തമ്പിയുടെ ഗരം ഘടഗ്രസ്തമായ രാജഭക്തിക്കു കിട്ടിയ ശിക്ഷയ്ക്കുശേഷം മരുതാൻ മലയിലും പല ദേശങ്ങളിലും ഹരിപഞ്ചാനനനെ അന്വേഷി ച്ചിട്ടും കണ്ടുകിട്ടിയില്ലാ.

അഞ്ചാറുദിവസം കഴിഞ്ഞപ്പോൾ പരമാത്ഥമായുള്ള രാജ മന്ദിര പ്രവേശനത്തിനും മഹാരാജദർശനത്തിനും കളപ്രാക്കോട്ട ത്തേ[illegible]ക്കു ഭാഗ്യമുണ്ടായി. തലവർകളും മുതലായ ഭവനക്കാർ കൂ ട്ടമി തിരുവനന്തപുരത്തെത്തി. തമ്പിയുടെ ശുദ്ധഗതിക്കഥയെ കേ[illegible], മഹാരാജാവു അസ്തഗൌരവനായി. ബുദ്ധിശൂന്യനെങ്കി

ലും ഭക്തിപൂർണ്ണനെന്നുള്ള അഭിമാനവും ബുദ്ധിപൂൎണ്ണനായ ഭൃത്യ ന്റെ [illegible]ശുഭപ്രാൎത്ഥനകളും ചേൎന്നപ്പോൾ, മഹാരാജാ വിനു തമ്പിയുടെ സന്ദൎശനമാകുന്ന പരമവൈഷമ്യത്തെ സ ഹിപ്പാൻ വേണ്ട പ്രഗത്ഭതയെ നൽകി.

മഹാരാജാ:—(ഗൌരവഭാവത്തിൽ) "സ്വൎഗ്ഗം ചേൎന്ന ഭാഗ്യ വാന്മാരെക്കൊണ്ടുള്ള കഥ പുറത്തു പറയരുത്. വലിയരഹസ്യമാണ ത്. പുറത്തുപറഞ്ഞാൽ അനൎത്ഥങ്ങൾ പലതുമുണ്ട്. തമ്പിയുടെ കാൎയ്യം [illegible] പോലെ നാം ഏററു—എല്ലാം ശരിയാകും" ഇങ്ങി നേയും [illegible] അരുളിച്ചെയ്ത്, കുഞ്ചുത്തമ്പിയുടെ അഭിലാഷനേ ത്രങ്ങൾക്കു [illegible]പദമായുള്ള 'കണക്ക തമ്പിചെമ്പകരാമൻ' എന്നുള്ള സ്ഥാനങ്ങൾക്ക് അദ്ദേഹത്തെ അവകാശിയാക്കി, ആ സായൂജ്യ [illegible] സാമീപ്യദാനങ്ങൾക്കുള്ള നീട്ടിനെ തൃക്കൈ കൊണ്ട് [illegible] വൈൎണ്ണവപ്രഭാപ്രസൃതവും കോമളാനന്ദപരി പൂൎണ്ണവും [illegible]വദനത്തോടുകൂടി, മഹാരാജാവു നൽകി, തമ്പി യേയും [illegible]തിന്റെ പത്നിയേയും തുല്യസ്ഥാനികരാക്കി. തമ്പിക്കു [illegible]വൎഷംകൊണ്ട് അഭിഷിക്തനായതുപോലെ, അകവും പുറവും കുളുത്ത്, ഏസ്വഗാത്രനായി, സംകുചിത സ്വാം[illegible] ടിവെട്ടിക്കിടുങ്ങുന്ന നാവുകൊണ്ടു, തന്റെ ചാരിതാൎത്ഥ്യത്തെ പുലമ്പി:—"പൊന്നു തിരുമേനി........നൂററി [illegible] ചേന്ന്......പേരും പെരുമയും ചേൎന്ന് ......... നാടാക്ക് [illegible]കെപ്പനമായി........ചെൽവവും നിറചെൽ വും [illegible]......എൺതിശയും തുലങ്ക......ആണ്ടരുള......മുമ്മൂ ൎത്തിയും [illegible]കൊണ്ട........മൂവുലകുടയ......താണുമാലയ പ്പെ രുമാൾ അനുഗ്രഹിക്ക.........അടിയൻ! അടിയൻ!"



